# തെക്കുംഭാഗരും
# വടക്കുംഭാഗരും.



ശ്രീമാൻ ചാഴികാട്ട ജോസഫ്

അവർകളാൽ പ്രണീതമായ

സുറിയാനിക്കാരുടെ കേരളപ്രവേശനം.

അഥവാ

## തെക്കുംഭാഗസമുദായ ചരിത്രം

എന്ന കൃതിയെപ്പറ്റിയുള്ള

## ഒരു നിരൂപണം.



ഗ്രന്ഥകർത്താ

ജോസഫ് കുമ്മാങ്കൻ.

പ്രസാധകൻ

റി. വി. സ്കറിയാ.

ബി. കെ. എം. പ്രസ്സ്

ആലപ്പുഴ.

1944.

# അനുക്രമണിക.

# ആമുഖം.

---

വക്കീൽ മി. ചാഴികാട്ടു ജോസഫ് അവർകൾ "സുറിയാനിക്കാരുടെ കേരളപ്രവേശനം" എന്ന അപരനാമത്തിൽ "തെക്കുംഭാഗസമുദായചരിത്രം" അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്തതു 1940-ൽ ആണല്ലൊ. 1941 ജനുവരി മാസാരംഭത്തിൽ അതിൻെറ ഒരു പ്രതി യാദൃഛികമായി എൻെറ ഒരു ബഹുമാന്യമിത്രത്തിൻെറ പക്കൽവച്ചു കാണുന്നതിനു ഇടയായി. അതു ഒന്നു വായിച്ചു നോക്കുന്നതിനായി ഞാൻ വായിപ്പ വാങ്ങി. 'വടക്കുംഭാഗരെ വളരെ ഇടിച്ചാണ് വക്കീൽസാർ പറഞ്ഞിരിക്കുന്നതു്: അതിലെ അവാസ്തവപ്രസ്താവനകളെ ഖണ്ഡിച്ച് ചരിത്രം അറിയാവുന്നവർ വല്ലവരും എഴുതേണ്ടതാണ്' എന്നു പറഞ്ഞുകൊണ്ടാണ് എൻെറ ആ മാന്യസ്നേഹിതൻ ആ പുസ്തകം എനിക്കു വായിക്കാൻ തന്നതു്. ചരിത്രസംബന്ധമായി പറയത്തക്ക യാതൊരു പിടിയുമില്ലാത്ത ഞാൻ അതിനെ ഖണ്ഡിക്കണമെന്നോ ഖണ്ഡിക്കുമെന്നോ അദ്ദേഹത്തിനു യാതൊരു വിവക്ഷയുമില്ലായിരുന്നു എന്നു തീർച്ചയാണ്. എൻെറ സ്ഥിതിയും അതിൽനിന്നു ഒട്ടും ഭിന്നമല്ലായിരുന്നു.

മി. ജോസഫിൻെറ പുസ്തകം ഞാൻ അവധാനപൂർവ്വം വായിച്ചു; വീണ്ടും വായിച്ചു. ആദ്യവായനയിൽതന്നെ മി. ജോസഫിൻെറ പല പ്രതിജ്ഞകളും പ്രസ്താവനകളും യഥാർത്ഥ ചരിത്രത്തെ അടിസ്ഥാനപ്പെടുത്തിയല്ല ചെയ്തിരിക്കുന്നതു് എന്നു എനിക്കു ബോദ്ധ്യമാകാൻ തുടങ്ങി. പ്രത്യേകിച്ച്, വേദപുസ്തകത്തെയും ടി ചരിത്രത്തെയും ആസ്പദമാക്കി ടിയാൻ സ്വീകരിച്ചിട്ടുള്ള പല നിഗമനങ്ങളും—ഉദാഹരണമായിപ്പറഞ്ഞാൽ, തോമാശ്ലീഹായും യൂദാശ്ലീഹായും ഏകവ്യക്തിയാണ്: തോമാശ്ലീഹാ ന. കർത്താവിൻെറ സഹോദരൻ അഥവാ അടുത്ത ചാർച്ചക്കാരനും ആകുന്നു; മറ്റു ശ്ലീഹന്മാരിൽ മിക്കവരും മിശിഹായുടെ സംബന്ധക്കാർ ആകുന്നു എന്നും മറ്റുമുള്ള പ്രസ്താവനകൾ— ശരിയല്ല എന്ന് എനിക്കു വേദപുസ്തകവുമായുള്ള പരിചയത്തിൽനിന്നു ഗ്രഹിക്കുന്നതിനു കഴിഞ്ഞു. അതിനാൽ, പുസ്തകരൂപത്തിൽ ഖണ്ഡിക്കണമെന്നുള്ള ഉദ്ദേശസഹിതമല്ലെങ്കിലും, ഒരു വെറും പഠനമെന്നനിലയിൽ സൌകര്യംകിട്ടുമ്പോഴൊക്കെ അവയെ എൻെറ പരിചിന്തനത്തിനു വിഷയമാക്കി നോട്ടുകൾ കുറിച്ചെടുത്തിരുന്നു. ഇങ്ങനെ വേദപുസ്തകത്തെയും തത്സംബന്ധമായ ചരിത്രത്തെയും അടിസ്ഥാനപ്പെടുത്തിയുള്ള എൻെറ ഈ പഠനം മി. ജോസഫിൻെറ അഭിപ്രായങ്ങളെയും നിഗമനങ്ങളെയും ഖണ്ഡിച്ചു നിരൂപണം ചെയ്യത്തക്ക ഒരു നിലയിൽ എന്നെ എത്തിച്ചു എന്നു ബോദ്ധ്യമായതിനോടുകൂടി മറ്റു ചരിത്രഭാഗങ്ങളെപ്പറ്റിയുള്ള ചർച്ചകൂടെ നടത്താനുള്ള ഒരു ശക്തിമത്തായ പ്രേ

എന്റെ മന്ദഗതി 'ക്രമ്മാങ്കൻ' എന്ന എന്റെ പേരിനെ ഒരുവിധത്തിൽ അന്വർത്ഥമാക്കുന്നുണ്ട്. മുദ്രണം കഴിയുന്നത്ര അക്ഷരപ്പിഴകൂടാതെ നിർവ്വഹിച്ചുകിട്ടുന്ന കാര്യത്തിൽ ഞാൻ വളരെ നിഷ്കർഷിച്ചിട്ടും എന്റെ പരിശ്രമം പരാജയമടയുകയാണു ചെയ്തതു്. ആധുനികങ്ങളായ നാനാതര സജ്ജീകരണങ്ങളും ഏർപ്പെടുത്തി കമനീയമായ വിധത്തിൽ അച്ചടി നടത്തുന്ന ശാലകൾ നാട്ടിൽ ധാരാളമുണ്ടെങ്കിലും അവയിൽ പലതും അച്ചടിപ്പിശാചിന്റെ കേളീരംഗങ്ങളായി കഴിഞ്ഞുകൂടുന്നു എന്ന ശോച്യാവസ്ഥയെ പരിഹരിക്കുന്ന കാര്യത്തിൽ മുദ്രാലയാധികൃതന്മാർ കൂടുതൽ ശ്രദ്ധ പതിക്കണമെന്നു അഭ്യർത്ഥിക്കുന്നതിനുംകൂടി ഈ സന്ദർഭം വിനിയോഗിച്ചുകൊള്ളുന്നു. ഇതിൽ ഏതാനും ഗുരുതരങ്ങളും അനേകം അല്പസാരങ്ങളുമായ അക്ഷരത്തെറ്റുകൾ സ്ഥലം പിടിച്ചിട്ടുണ്ട്. അപ്രധാനങ്ങളും മാന്യവായനക്കാർക്കു അനായാസേന തിരുത്തി വായിക്കാവുന്നതുമായ തെറ്റുകളെ അവഗണിച്ചുകൊണ്ടു് പ്രധാനമായ തെറ്റുകളെ ചൂണ്ടിക്കാണിച്ചു് തിരുത്തുന്നതിനായി ഒരു ശുദ്ധിപത്രം ഇതിനോടു അനുബന്ധിച്ചു ചേർത്തിരിക്കുന്നതിലേക്കു മാന്യവായനക്കാരുടെ ദൃഷ്ടിയെ സാദരം ക്ഷണിച്ചുകൊള്ളുന്നു.

കടശിയായി, ഈ ചെറുഗ്രന്ഥത്തിന്റെ പ്രണയനം, മുദ്രണം മുതലായവയിൽ നാനാപ്രകാരേണയും എന്നെ സഹായിക്കയും പ്രോത്സാഹിപ്പിക്കയും ചെയ്തിട്ടുള്ള എല്ലാ സഹൃദയന്മാർക്കും എന്റെ നിർവ്യാജമായ കൃതജ്ഞതയെ രേഖപ്പെടുത്തിക്കൊണ്ടു കേരളീയനസ്രാണി സമുദായ മഹാമാതാവിന്റെ പാദാരവിന്ദങ്ങളിൽ ഈ വിനീതോപഹാരത്തെ ഞാൻ സാദരം സമർപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകർത്താ,

ജോസഫ് ക്രമ്മാങ്കൻ.

| വശം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 93 | 19 | തമ്മിലുള്ള | തമ്മിലുള്ള |
| 96 | 12–13 | കഴക്കിന്റെ | കിഴക്കിന്റെ |
| 99 | 3 | frqm | from |
| 101 | 10–11 | വിവണങ്ങളിലും | വിവരണങ്ങളിലും |
| ,, | 32 | വൈദികരേംകൂടെ | വൈദികരോടുംകൂടെ |
| 102 | 18 | അവരുടെ | അവരുടെ |
| 106 | 9 | ചെയ്യിരുന്നില്ല | ചെയ്തിരുന്നില്ല |
| 112 | | (തലക്കെട്ട്) ല. 44 | ല. 14. |
| 114 | 18 | "ക്നാനായശബ്ദം | "ക്നാനായശബ്ദം" |
| ,, | 19 | തെക്കംഭാഗ. . .വിവരണം | "തെക്കംഭാഗ . . . വിവരണം" |
| 1?6 | 13-4 | ഉദ്ദേശിച്ചില്ല | ഉദ്ദേശിച്ചല്ല |
| 133 | 27–8 | നക്കദിയാക്കോൽ | അർക്കദിയാക്കോൻ |
| 140 | | (തലക്കെട്ട്) അ. 2. | അ. 3. |
| 144 | 25 | അത | അതി |
| ,, | 27 | സൂനഹി | സൂനഹ |
| 151 | 15 | സ്ലെയിറു | സ്റ്റെയിറു |
| 152 | 18 | കടം | കടി |
| 167 | 2 | puem | quem |
| 169 | 8 | കൂട്ടതൻ | കൂട്ടതൽ |
| 172 | 9 | പൊറത്താൻ | പൊറത്താൽ |
| 176 | 7 | തന്ന്യെ | തന്നെ |
| 178 | 9 | ihanc | hanc |
| 181 | 1 | anb | and |
| ,, | 16 | anb | and |
| 183 | 9 | more– | more |
| ,, | 18 | dise | dis- |
| ,, | 21 | fangelic | angleic |
| ,, | ,, | ther | their |
| ,, | 22 | ortune | fortune |
| 200 | 27 | ക്നാൽ | ക്നാൻ |
| 209 | 18 | qeterreatur | deterreatur |
| 210 | 26 | diooeesis | dioecesis |
| ,, | 28 | Selu eu censi | Seleucensi |
| 217 | 35 | a she | as he |
| 218 | 4 | quarrel sand | quarrels and |
| 223 | 5 | അമ്മീനയൻ | അമ്മീനിയനു |
| 225 | 2 | വിഷ്പെർ | വിഷ്ഷെർ |
| 229 | 22 | ഗിയാമിൻ | ഗിയാമിൽ |

| വശം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 231 | 3 | statious | stations |
| ,, | 26 | bya | by a |
| 236 | 21 | (Thomae Apostoli | (Thomae Apostoli) |
| 257 | 19 | സഭാസ്വന്തകാര്യങ്ങളെ | സഭാസ്വത്തകാര്യങ്ങളെ |
| 265 | 21 | അ: 493—4. | അ: 4-pp 93—4. |
| 274 | 34 | നാരകത്തുക്ക് | നകരത്തുക്ക |
| 279 | 5 | കാര്യങ്ങളിന്നിന്നുതന്നെ | കാര്യങ്ങളിൽനിന്നുതന്നെ |
| 280 | 31 | അപട്ടണത്തിന്റെ | അ പട്ടണത്തിന്റെ |
| 295 | 23 | ourmaster | our master |
| 301 | 7 | We heve | We have |
| ,, | 15 | (എന്ന സാമന്തമണ്ഡലം | (എന്ന സാമന്തമണ്ഡലം) |
| 302 | 17-8 | translatesthus | translates thus |
| 311 | 23 | എനിക്കാഹമുണ്ടെങ്കിലും | എനിക്കാഗ്രഹമുണ്ടെങ്കിലും |
| 322 | 13 | Quo tation | Quotation |
| 323 | 5 | divil | devil |
| ,, | 35 | മി. ചാഴി | മി. ചാഴികാടൻ |
| 324 | 24 | moses | Moses |
| 325 | 15 | Abjectives | Adjectives |
| ,, | 17 | useb | used |
| 326 | 18 | ഭരണപൂർവ്വനമയി | ഭരണപൂർവ്വകനമായി |
| 329 | 36 | ശേഖ | ശഖാ |
| 330 | 17 | നടന്ന | നടന്ന |
| 336 | 22 | nonn egat | non negat |
| 340 | 39 | എഴുതിയിട്ട | ള്ളതു |
| 343 | 31 | തെക്കൽകടൽകരയിലുള്ള | തെക്കൻകടൽകരയിലുള്ള |
| 348 | 10 | സിന്ദാബർ | സിന്ദാബ ർ |
| 349 | 2 | ചോഴൽ | ചോഴൻ |
| 350 | 9–10 | ചെയ്തിട്ടുള്ള | ചെയ്തിട്ടുള്ളതു |
| ,, | 22 | കുറാം അദ്ദേഹം | കുറാം–അദ്ദേഹം |
| ,, | 30 | അയാർത്ഥങ്ങൾ | അയഥാർത്ഥങ്ങൾ |
| 352 | 22 | അറു | ആറു |
| 355 | 20 | ഔദ്യോഗികതാമധാരി | ഔദ്യോഗികനാമധാരി |
| 356 | 11 | മാന്നാത്തു | മാന്നാനത്തു |
| 360 | 3 | ast he | as the |
| 363 | 11 | aeulogy | a eulogy |
| 364 | 16 | regardigdates | regarding dates |
| 372 | 35 | പൂർണ്ണവീർയ്യത്തോടും | പൂർണ്ണവീര്യത്തോടും |
| 375 | 20 | കണ്ടിര | കണ്ടിരി |

| ഭാഗം. | വരി | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 381 | 23 | കാനോനിൽനിന്നും | കോനോനിൽനിന്നും |
| 385 | 13 | നോഷനിൽ | നോഷനാൽ |
| 392 | 3 | ധാമ്മ്യമായ | ധമ്മ്യമായ |
| ,, | 12 | Brief sketch | Breif Sketch |
| ,, | 15 | Chaldeaus | Chaldeans |
| ,, | 18 | പോത്തുഗീസുകാർ | പോത്തുഗീസു |
| 392 | 35-6 | ദേശവാസികൾ | ദേശിയർ |
| 408 | 8 | Dominti | Domini |
| 414 | 11 | ..ന്മാർ | യൂദന്മാർ |
| 417 | 31 | പെണ്ണ് കെട്ടുകുദാശ | പെൺകെട്ടുകുദാശ |
| 418 | 39 | ധമതികളിൽ | ധമനികളിൽ |
| 428 | 14 | egitur | igitur |
| 430 | 11 | Nestoriant | Nestoriani |
| ,, | 15 | insullptus | insculptus |
| 431 | 20 | auther | author |
| ,, | 22 | underlook | undertook |
| 432 | 11 | ചെത—സി | ചെൻ—സി |
| 443 | 33 | ജനറരൽ | ജനറാൾ |
| ,, | 33-4 | അച്ചനാണ് | അച്ചനാണ്.) |
| 445 | 8 | ഐതിഗ്യം | ഐതിഹ്യം |
| 448 | 7 | സമു2ദായങ്ങളായി | സമുദായങ്ങളായി. |
| 455 | 36 | ലേഖനത്ത | ലേഖതന്നേ |
| 464 | 28 | ഏജിപ്ത്രു | ഏജിപ്തു |
| 465 | 5 | അതിനില്ലാഞ്ഞ | അതിനില്ലാത്ത |
| 473 | 39 | നേതാക്കന്മാരായി | ജേതാക്കന്മാരായി |
| 475 | 10 | വിഷയത്തിാ | വിഷയത്തിൽ |
| 476 | 24 | this | its |
| 479 | 29 | ഗോവെന, ദോളിൻ— | ഗോവെയാ, ദോളിൻ— |
| 485 | 30 | ഗാർസ്യ (മാറുവശങ്ങളിലും) | ഗാർസ്യാ |
| 487 | 2 | Ahostolic | Apostolic |
| 489 | 6 | അർക്കദിയാനിൽ | അർക്കദിയാക്കോനിൽ |
| 500 | 7 | ധനവാന്മാർ അവരുടെ | ധനവാന്മാർ അന്ന് അവരുടെ |
| 501 | 11 | അർക്കെദ്യാക്കൊ നിന്ന | അർക്കെദ്യക്കൊനിന്ന |
| 504 | 18 | നിഗ്രഹതങ്ങളാലും | നിഗ്രഹങ്ങളാലും |



# തെക്കുംഭാഗരും വടക്കുംഭാഗരും

---

## സുറിയാനിക്കാരുടെ കേരളപ്രവേശനം,

അഥവാ

## തെക്കുംഭാഗസമുദായചരിത്രത്തേപ്പററി ഒരു വിമർശനം.

### പ്രാരംഭം.

യാക്കോബായക്കാരുടെ സമുദായക്കേസിൽ പ്രതിഭാഗം 9-ാം സാക്ഷിയായ ഒ. എം. ചെറിയാൻ, ബി. എ., എൽ. റി. അവർകൾ താഴെവരുംപ്രകാരം മൊഴി കൊടുത്തതായി 1941 നവംബർ 9-ാംതീയതിലെ "ദീപിക"യിൽ കാണുന്നു. "നിഖ്യാസുന്നഹദോസ് കഴിഞ്ഞു 20 വർഷശേഷം (345-ൽ) പേർഷ്യായിൽനിന്നും ഒരു വലിയ സംഘം ക്രിസ്ത്യാനികൾ മലങ്കരെവന്നു കുടിയേറിപ്പാർത്തു എന്നു കാണുന്നു. അവർ ക്നായിത്തൊമ്മൻെറ നേതൃത്വത്തിൽ ആണ് വന്നതു്. ക്നായിത്തൊമ്മൻെറ ദേശത്തെ സൂചിപ്പിക്കുന്നതാണോ കാനാ എന്നു് എനിക്കറിഞ്ഞുകൂടാ. പലസ്തീൻ നാടിനു് കാനാൻ എന്നൊരു പേരു കേട്ടിട്ടുണ്ടു്. പേർഷ്യയിൽ ഇങ്ങിനെ പേരുള്ള ഒരു ദേശം ഉള്ളതായി അറിവില്ല." മി. ചെറിയാനെപ്പോലെ അഭിജ്ഞനും വിദ്യാസമ്പന്നനുമായ ഒരാൾ കൊടുത്ത ഈ മൊഴിയിൽ അല്പജ്ഞരായ അസ്മദ്ദേശ്യന്മാർക്ക് വാസ്തവത്തിൽ ആശ്ചര്യം തോന്നാതിരുന്നില്ല. കേരളക്കരയിലെ സുറിയാനിക്രിസ്ത്യാനികളെ സാരമായി സ്പർശിക്കുന്ന ഒരു വിഷയം സംബന്ധിച്ച് ടി ക്രിസ്ത്യാനികളിൽ പ്രമുഖന്മാരായ പലരിലും കാണുന്ന അജ്ഞത ആരെയാണ് ആശ്ചര്യപരതന്ത്രരാക്കാത്തതു്? സജാതീയരും സ്വജാതീയരുമായ ജനസഞ്ചയത്തിൻെറ പുരാണേതിഹാസ

ചരിത്രാദികളെക്കാൾ വിജാതീയരുടേതിനോടാണ് അവക്കു കൂടുതൽ പ്രതിപത്തി എന്നു തോന്നിപ്പോകുന്നു. "പൂച്ചയില്ലാ വീട്ടിൽ എലിക്കു വിളയാട്ടം." എന്നുള്ള പഴഞ്ചൊല്ല് അന്വർത്ഥമായി ഭവിക്കുന്നതായി കാണുന്നു.

ഇവിടെ ഇത്രയും പറയാൻ ഇടയായതു് "സുറിയാനിക്കാരുടെ കേരളപ്രവേശം അഥവാ തെക്കുംഭാഗസമുദായ ചരിത്രം" എന്നപേരിൽ വക്കീൽ മി. ജോസഫ് ചാഴികാട്ട് (1940-ൽ) ഒരു പുസ്തകം വെളിക്കിറക്കിയിട്ടുള്ളതിൽ അദ്ദേഹം തട്ടിമൂളിച്ചിരിക്കുന്ന അഭിപ്രായങ്ങളെ സംബന്ധിച്ച് ആരും ഒന്നും ഇതുവരെ ഉരിയാടിയതായി കേട്ടുകാണാത്തിട്ടാണ്. (മി. എം. ഒ. ജോസഫ് "വീരരാഘവപ്പട്ടയം" സംബന്ധിച്ച് "ന. ദീപിക"യിൽ പ്രസിദ്ധം ചെയ്ത ലേഖനപരമ്പരവഴി മി. ചാഴികാടന്റെ ഒരു വാദമുഖത്തെ ഖണ്ഡിച്ചിട്ടുള്ള വസ്തുത ഇവിടെ വിസ്മരിക്കുന്നില്ല.) ടി. പുസ്തകത്തിന്റെ മുഖവുരയിൽ മി. ചാഴികാടൻ തന്റെ പ്രമേയത്തെ ഇങ്ങിനെ അവതരിപ്പിക്കുന്നു. "ക്രിസ്ത്വാബ്ദം 345-ൽ കാനാ ഗ്രാമവാസിയായ മാർ തോമ്മായുടെ നേതൃത്വത്തിൽ സുറിയായിൽനിന്നും എഴുപത്തിരണ്ടു കുടുംബക്കാർ മലയാളത്തു കൊടുങ്ങല്ലൂർ തുറമുഖത്തു വന്നിറങ്ങി. അവരുടെകൂടെ എദേസ്സായിലെ മാർ യൗസേപ്പുമെത്രാനും ഏതാനും പട്ടക്കാരും കുറെ ശെമ്മാശന്മാരുംകൂടി വന്നിരുന്നു. കൊടുങ്ങല്ലൂരിൽ വന്നിറങ്ങിയ ഇവർ അന്നത്തെ കേരളചക്രവർത്തിയായിരുന്ന ചേരമാൻ പെരുമാളിൽനിന്ന് ഏതാനും രാജകീയ പദവികളും അവരുടെ താമസത്തിനുവേണ്ട ഭൂമിയും ഒരു ചെമ്പുപട്ടയത്തിൽ എഴുതിവാങ്ങി കൊടുങ്ങല്ലൂരിൽ ക്നാൻ നഗരി എന്ന പേരിൽ ഒരു പട്ടണവും പണിതു് അവിടെ താമസമുറപ്പിച്ചു. ഇപ്രകാരം ക്നാൻ നഗരിയിൽ താമസമുറപ്പിച്ച സുറിയാനിക്കാർ 345മുതൽ ഇന്നുവരെ കഴിഞ്ഞ പതിനാറു ശതാബ്ദങ്ങളിലായി ഇൻഡ്യയിലെ മറ്റു സമുദായക്കാരുമായി വിവാഹബന്ധത്തിൽ ഏർപ്പെടാതെ ഒരു പ്രത്യേക സമുദായമായി പ്രത്യേക പാരമ്പര്യങ്ങളോടും

ആചാരമര്യാദകളോടുംകൂടി കേരളത്തിന്റെ മദ്ധ്യപ്രദേശങ്ങളിൽ താമസിച്ചുവരുന്നു. ഇവരെ മലയാളത്തിൽ തെക്കുംഭാഗരെന്നും വിളിച്ചുവരുന്നു. ഇവർ സുറിയായിലുള്ള കാനാഗ്രാമത്തിൽനിന്നുവന്നവരാകയാലും കാനാഗ്രാമവാസിയായ തോമ്മായുടെ നേതൃത്വത്തിൽ വന്നതിനാലും അവർ വിട്ടുപോന്ന നാടിനെ അനുസ്മരിച്ച് സുറിയാനിക്കാരെന്നും. അവരുടെ നേതാവിനെയും അവർ താമസിച്ചിരുന്ന ഗ്രാമത്തെയും അനുസ്മരിച്ച് ക്നാനായക്കാരെന്നും വിളിക്കപ്പെട്ടു വരുന്നുണ്ട്. സുറിയാനിക്കാരുടെ കേരളപ്രവേശന ചരിത്രമാണ് ക്നാനായ സമുദായ ചരിത്രം. അതുതന്നെയാണ് തെക്കുംഭാഗ സമുദായ ചരിത്രവും.”

ഈ ഗ്രന്ഥത്തിലെ ബഹുഭൂരിഭാഗം പ്രസ്താവനകളും അബദ്ധസങ്കീർണ്ണങ്ങളാണ്. സുറിയാനിക്കാരുടെ കേരളപ്രവേശചരിത്രമാണ് ക്നാനായ സമുദായ ചരിത്രം—തെക്കുംഭാഗ സമുദായചരിത്രം എന്നു പറയുന്നതിൽ ചരിത്രയാഥാർത്ഥ്യത്തിന്റെ കണികപോലുമില്ല. എങ്കിലും, “ഈ ഗ്രന്ഥത്തിലുള്ള സാരവത്തുക്കളായ ആശയങ്ങളിലും അഭിപ്രായങ്ങളിലും ഭിന്നാഭിപ്രായത്തിനു വഴിയില്ലെന്നാണ് എന്റെ വിനീതാഭിപ്രായം”എന്നു മി. ജോസഫ് പറയുന്നു. എന്നാൽ345-ൽ കേരളപ്രവേശംചെയ്തു താമസമുറപ്പിച്ച ക്നായിത്തൊമ്മന്റെയുംകൂട്ടരുടെയും സന്താനങ്ങളാണ് തങ്ങൾ എന്നു തെക്കുംഭാഗർ വൃഥാ പറയുന്നതിനെ പാടെ നിഷേധിക്കയും ആ നിഷേധത്തെ അലംഘ്യങ്ങളായ ചരിത്രന്യായങ്ങളാൽ സ്ഥാപിക്കയും ചെയ്തിട്ടുള്ള മാർത്തോമ്മാസ്സാണി—വടക്കുംഭാഗസമുദായത്തിൽനിന്ന് ന്യായമായിഉണ്ടാകാമെന്ന് പ്രതീക്ഷിച്ച പ്രതിഷേധസ്വരത്തെ പരിഗണിച്ചായിരിക്കണം മി. ചാഴികാടൻ “ഇതിലെ ആശയങ്ങളെ സംബന്ധിച്ച് ‘ക്ഷീരമുള്ളോരകിടിൻചുവട്ടിലും ചോരതന്നെ കൊതുകിനു കൌതുകം’ എന്ന വിധത്തിൽ വരാവുന്ന നിരൂപണങ്ങളെപ്പറ്റി ഒന്നും പറയേണ്ടതായിട്ടില്ല” എന്നു പ്രസ്താവിച്ചുകൊണ്ടു സ്വയം തൃപ്തി അടയുന്നത്. മി. ചാഴികാടൻ മുൻകൂറകണ്ടു ഭയ

പ്പെടുന്ന ഈദൃശനിരൂപണങ്ങൾ, എന്നുവച്ചാൽ അദ്ദേഹത്തിൻെറ വാദത്തെ അനുകൂലിക്കാത്തവരുടെ നിരൂപണങ്ങൾ, ഇനിയും പുറപ്പെട്ടിട്ടില്ലെങ്കിൽ അതിനുതക്ക കാരണമില്ലാതില്ല. അഗാധപണ്ഡിതന്മാരും സത്യസന്ധന്മാരുമായ അനേക ചരിത്രവിശാരദന്മാർ വടക്കുംഭാഗസമുദായത്തിൽ ഉണ്ടായിട്ടുണ്ടു്. യശശ്ശരീരന്മാരായ റെ. ബെ. നിധീരിക്കൽ മാണിയച്ചൻ, റെ. ബെർണ്ണാർദച്ചൻ പ്രഭൃതികളുടെ നാമശ്രവണമാത്രത്തിൽ ആരാണു് അഞ്ജലിബദ്ധരാകാത്തതു്? ദിഗന്തവിശ്രാന്തകീർത്തിമാന്മാരായ എത്രയോ ചരിത്രകോവിദന്മാർ ഇപ്പോഴും വടക്കുംഭാഗസമുദായത്തിൽ ജീവിച്ചിരിക്കുന്നു. അവർ സ്ഥാപിച്ചിട്ടിരിക്കുന്ന ചരിത്രവസ്തുതകളിൽ ഒന്നിനെപ്പോലും മി. ചാഴികാടൻ തെറ്റാണെന്നു തെളിയിക്കാൻ സാധിച്ചിട്ടില്ല. ഉദാഹരണമായി, റെ. ബെർണ്ണാർദച്ചൻ "മാർത്തോമ്മാനസ്രാണികൾ" എന്ന വിഖ്യാതമായ ചരിത്രകൃതിയിൽ ബലിഷ്ഠങ്ങളായ ന്യായങ്ങളാൽ സ്ഥാപിച്ചിരിക്കുന്ന ഒറ്റ വാദംപോലും മി. ചാഴികാടൻ ഖണ്ഡിച്ചിട്ടില്ല. മാത്രമല്ല, അദ്ദേഹത്തിൻെറ ന്യായങ്ങളുടെയും യുക്തികളുടെയും ബഹുഭൂരിഭാഗവും "ആയിരിക്കാനല്ലാതെ ഇടയില്ല" "ശരിയായിരിക്കാൻ ഇടയില്ല" "ചെയ്തിരിക്കണം," "വിനിയോഗിച്ചിരിക്കണം." "വിചാരിക്കാൻ വഴിയില്ല." കൊടുത്തിരിക്കാം," "വിചാരിപ്പാൻ ധാരാളം ന്യായങ്ങൾ ഉണ്ടു്," "ന്യായങ്ങൾ ഇല്ലാതില്ല," ഇത്യാദി വെറും അഭ്യൂഹങ്ങളെ മാത്രം അടിസ്ഥാനപ്പെടുത്തി കെട്ടിപ്പടുത്തിട്ടുള്ളതാണു്. അദ്ദേഹം പുരാതനചരിത്ര രേഖകളെ കൈകാര്യം ചെയ്തിരിക്കുന്നതോ വലിയ മുൻവിധിയോടുകൂടെയാണു്. വളരെ വിരളമായി മാത്രം നമുക്കു ലഭിച്ചിരിക്കുന്ന പുരാതന ചരിത്രസംഭവങ്ങളാകുന്ന അസ്ഥിപഞ്ജരത്തെ അദ്ദേഹത്തിൻെറ മനോധർമ്മമുപയോഗിച്ചു് മാംസളമാക്കി, സ്വന്ത മനോരഥം സാധിക്കുന്നതിനുതകുമാറു് ഒരു ചരിത്രഗാത്രം നിർമ്മിച്ചിരിക്കുന്നു. ഇതിനു ചരിത്രമെന്നപേരിനുതന്നെ അർഹതയില്ല. അവിടെയും ഇവിടെയും ചരിത്രശകലങ്ങൾകൂടെ ഉൾക്കൊള്ളുന്ന ഒരു വെറും നോവൽ മാത്രമാണു് അതു്.

ഈ കാരണങ്ങളാൽ മി. ചാഴികാടന്റെ ഈ ക്ഷുദ്രകൃതിയെ- ചരിത്രാഭാസത്തെ- പക്ഷപാതരഹിതന്മാരും, മുൻവിധി, ദുരഭിമാനം ഇവകളാൽ പ്രേരിതർ അല്ലാത്തവരുമായ യഥാർത്ഥ ചരിത്രകാരന്മാർ അഗണ്യകോടിയിൽ തള്ളിയിരിക്കയാണെന്നു തോന്നുന്നു. ഒരു ചരിത്രകൃത്ത് എന്ന നിലയിൽ "സുറിയാനിക്കാരുടെ കേരളപ്രവേശന"കർത്താവിന്റെ നിലയും വിലയും അത്രയുമേ ഉള്ളൂ. എന്നുവരികിലും യഥാർത്ഥ ചരിത്രകാരന്മാരും ചരിത്രപഠിതാക്കളും കാലാതിപാതംകൂടാതെ മി. ചാഴികാടന്റെ കൃതിയിലെ അബദ്ധങ്ങളെ ചൂണ്ടിക്കാണിക്കണമെന്നാണ് എന്റെ വിനീതാഭിപ്രായം. അല്ലാത്തപക്ഷം, "ഈ പുസ്തകത്തിലെ ആശയങ്ങൾക്ക് ഇന്നുവരെ ഒരു പ്രതിഷേധസ്വരം പുറപ്പെട്ടിട്ടുള്ളതായി അറിവില്ല" എന്നു പറഞ്ഞ് ഒരു ചരിത്രരേഖയായി ഇതിനെ ഭാവിയിൽ എടുത്തുകാണിക്കാൻ ഇടയുണ്ട്. ഒരു ചരിത്രപ്രിയനെങ്കിലും കേവലം അല്പജ്ഞനായ ഞാൻ മി. ചാഴികാടന്റെ ഗ്രന്ഥത്തെപ്പറ്റി ആകമാനം ഒരു നിരൂപണം ചെയ്യണമെന്ന് ഉദ്ദേശിക്കുന്നില്ല. മി. ജോസഫ് പക്ഷപാതരഹിതനായ ഒരു ചരിത്രകൃത്ത് എന്നഭിമാനിച്ചുകൊണ്ട് പറയുന്നു:- "ഭീരുതകൊണ്ട് ഏതെങ്കിലും അഭിപ്രായം മറച്ചുവയ്ക്കുകയോ, കൗശലത്തിൽ ഏതെങ്കിലും ആശയം മറിച്ചുവയ്ക്കുകയോ, സ്വാർത്ഥതയാൽ ഏതെങ്കിലും ഉദ്ദേശം പൊതിഞ്ഞുവയ്ക്കുകയോ കൃത്രിമമായി ഏതെങ്കിലും ചരിത്രഭാഗം നിർമ്മിക്കുകയോ ഞാൻ ചെയ്തിട്ടില്ല. ഒരു വ്യക്തിക്കോ ഒരു സമൂഹത്തിനോ അസുഖകരമായി യാതൊന്നും ഈ പുസ്തകത്തിൽ കടന്നുകൂടാതിരിപ്പാൻ ഞാൻ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്. സാക്ഷി സത്യം പറയുന്നതുകൊണ്ട് ഒരു കക്ഷിക്ക് ദോഷം വരുന്നെങ്കിൽ ആയത് അനുഭവിപ്പാൻ കക്ഷി തയ്യാറായിരിക്കണം." (മുഖവുര P. IV.) മി. ചാഴികാടൻ ചെയ്തിരിക്കുന്ന ഈ പ്രതിജ്ഞകൾക്ക് വരുത്തിയിരിക്കുന്ന ഭംഗങ്ങളെ ഏതാനും ദൃഷ്ടാന്തങ്ങളാൽ തെളിയിക്കണമെന്നേ ഇവിടെ ഉദ്ദേശിച്ചിട്ടുള്ളൂ.

ത്തന്മാരായിരുന്നു എന്നു വിചാരിക്കുന്നതിൽ അബദ്ധമില്ല. ഇതിൽ യൂദാ ആയിരുന്നു തോമ്മാശ്ലീഹാ. (P. 43.) (3) ക്നാൻ തോമ്മായും അനുയായികളും മാർ തോമ്മായുടെ ശേഷക്കാരാണ്. (P. 2.) (4) മാർ തോമ്മായുടെ ജന്മദേശം നസ്രത്തിനടുത്തുള്ള കാനാ ആയിരിക്കണമെന്നു വിചാരിക്കാൻ പല ന്യായങ്ങളുണ്ട്. (P. 77.) (5) കാനാത്തൊമ്മായുടെ ജന്മഭൂമി കാനാ ഗ്രാമമാണ്. (മുഖവുര & P. 59.) (6) കാനായിലും സമീപപ്രദേശങ്ങളിലും മാർത്തോമ്മാശ്ലീഹായുടെ ബന്ധുക്കളും സന്താനപരമ്പരകളും ശേഷക്കാരും കാനാത്തൊമ്മാ പുറപ്പെട്ട കാലത്തു ഉണ്ടായിരുന്നു എന്നുള്ളതു തീർച്ചയാണ്. കാനാത്തൊമ്മായോടുകൂടി മലയാളത്തിൽ വന്ന ജനങ്ങളിൽ ഏതാനംപേരുടെ എങ്കിലും ഒരു പൂർവ്വിക കാരണവരോ ഒരു പ്രപിതാമഹനോ മാർത്തൊമ്മാ ആയിരിക്കാൻ ന്യായമുണ്ട്. (P. 77.) (7) ക്രിസ്തുവിന്റെ മരണശേഷം ശാഖോപശാഖകളായി അനേക കുടുംബക്കാർ നസ്രത്തിലും കാനായിലും സമീപപ്രദേശങ്ങളിലും വസിച്ചിരുന്നു. യേശുക്രിസ്തുവിന്റെ ജീവിതത്തിൽ ഒരു വലിയ ഭാഗം വ്യയം ചെയ്തതും ക്രിസ്തു അധികമായി അത്ഭുതങ്ങൾ പ്രവർത്തിച്ചതും നസ്രത്തിലും കാനായിലും അതിനു ചുററിലുമായിരുന്നെന്ന് വേദപുസ്തകങ്ങളിൽനിന്ന് വിശദമാകുന്നുണ്ട്. (P. 84.) (8) "ഈ കാനായിലും നസ്രത്തിലും സമീപപ്രദേശങ്ങളിലും നിന്നാണു കാനാത്തൊമ്മാ 72 കുടുംബക്കാരായ 400 ജനങ്ങളെ യാത്രയൊരുക്കിയതു്. (9) ഈ 72 കുടുംബങ്ങളിൽ പലേ കുടുംബങ്ങളും യേശുവിന്റെയും ശ്ലീഹന്മാരുടെയും കുടുംബത്തിന്റെ ശാഖകളായിരിക്കുമെന്നു തീർച്ചയാണ്. (P. 85)

**3. മി. ചാഴികാടന്റെ ഈ പ്രസ്താവനകളിൽ എന്തുമാത്രം പരമാർത്ഥമുണ്ടെന്നു നമുക്കു ഒന്നു പരിശോധിക്കാം.**

“വേദപുസ്തകങ്ങളിൽ നിന്നും അവയുടെ വ്യാഖ്യാനങ്ങളിൽനിന്നും ഗ്രഹിക്കാവുന്നിടത്തോളം ക്രിസ്തുവിന്റെ അപ്പസ്തോലന്മാരിൽ മിക്കവരും ക്രിസ്തുവിന്റെ ബന്ധത്തിലും ചാർച്ചയിലും പെട്ടവരും ക്രിസ്തുവിന്റെ അയൽവാസികളുമായിരുന്നു”വോ?

ആയിരുന്നു എന്നു ഖണ്ഡിതഭാഷയിൽ റി. വാഴികാടൻ പറയുന്നു. അതിന്റെ തെളിവു ഇങ്ങിനെ ഹാജരാക്കുന്നു:

റി. യോഹന്നാൻ 2- 12-ൽ "ഇതിന്റെ ശേഷം അവനും അവന്റെ അമ്മയും അവന്റെ സഹോദരന്മാരും അവന്റെ ശിഷ്യന്മാരും കഫർന്നാമിലേക്കു പോയി അവിടെ കുറെദിവസം പാർത്തു." ക്രിസ്തുവും അമ്മയും സഹോദരന്മാരും ശിഷ്യന്മാരുംകൂടി കാനായിലെ കല്യാണം കഴിഞ്ഞ ശേഷം കാനായിൽനിന്നു കൂട്ടമായി കഫർന്നാമിലേക്കു പോയി എന്നാണു പറഞ്ഞിരിക്കുന്നതു്. കഫർന്നാമിൽ ക്രിസ്തുവിന്റെ സ്വന്തകുടുംബക്കാരുണ്ടായിരുന്നതിനാലാണു് കല്യാണം കഴിഞ്ഞു ക്രിസ്തുവും സഹോദരന്മാരും അമ്മയുംകൂടി ഉടനെ കഫർന്നാമിലേക്കു പോയി എന്നു വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്നതു്. കാനായിൽവച്ചു ക്രിസ്തുകൂടി സംബന്ധിച്ച കല്യാണത്തിലെ വരനോ വധുവോ ഒരാൾ കാനായിലുള്ളതും മറ്റൊരാൾ കഫർന്നാമിലുള്ളതും ആയിരിക്കാനും കല്യാണം കഴിഞ്ഞ ദമ്പതിമാരേയും കൊണ്ടാണു് ക്രിസ്തുവും സഹോദരന്മാരും പരിശുദ്ധകന്യകമറിയവും ശിഷ്യന്മാരുംകൂടി പുറപ്പെട്ടതെന്നു വിചാരിപ്പാനും ധാരാളം ന്യായമുണ്ടു്. കാനായിൽ വച്ചു നടന്ന കല്യാണം കന്യകമറിയത്തിന്റെ ഒരു സഹോദരിയുടെ ഒരു പുത്രിയുടെ— റി. മർക്കോസ് 6-3-ൽ പറയുന്ന ക്രിസ്തുവിന്റെ ഒരു സഹോദരിയുടെ—ആയിരുന്നു എന്നു വിചാരിപ്പാൻ ന്യായങ്ങൾ ഇല്ലാതില്ല. ഇതിനെപ്പറ്റി പിന്നാലെ പറയുന്നതാണു്. ക്രിസ്തുവിന്റെ ശിഷ്യന്മാർ കല്യാണത്തിനു ക്ഷണിക്കപ്പെട്ടതിനാലും കല്യാണംകഴിഞ്ഞ ഉടനെ ക്രിസ്തുവിനോടും സഹോദരന്മാരോടും അമ്മയോടുംകൂടി അവർ കഫർന്നാമിലേക്കു പോകുന്നതിനാലും അവിടെ അവർ എല്ലാവരും ഒരുമിച്ചു കുറെദിവസം താമസിക്കുന്നതിനാലും ശിഷ്യന്മാർ എല്ലാവരും ക്രിസ്തുവിന്റെ കുടുംബത്തിൽ പെട്ടവരും ചാർച്ചക്കാരുമാണെന്നു വിചാരിപ്പാൻ ന്യായമുണ്ടു്. കാനായിൽ മണവാട്ടിയുടെവീടും, മണവാട്ടി പരിശുദ്ധകന്യകമറിയത്തിന്റെ സഹോദരിയുടെ പുത്രിയും തദ്വാരാ ക്രിസ്തുവിന്റെ സ

ഹോദരിയും ആയിരുന്നവെന്നും ഈ രണ്ടുവീട്ടിലെയും കല്യാണത്തിനും ക്രിസ്തുവും സഹോദരന്മാരും ശിഷ്യന്മാരും മാതാവും പങ്കുകൊണ്ടിരുന്നു എന്നും കാണുന്നതിൽനിന്നു ശിഷ്യന്മാർ കർത്താവിനോടു ബന്ധമുള്ളവരായിരുന്നു എന്നു വിചാരിപ്പാൻ മാർഗ്ഗമുണ്ടു്. നസ്രത്തിൽനിന്നും കാനാ തൊട്ടുവടക്കുവശവും കഫർന്നാം കാനായിൽനിന്നു 12 മൈൽമാത്രം അകലത്തിലുമാണു്." (39–41)

4. "തെക്കുംഭാഗചരിത്ര"നിർമ്മാണത്തിൽ നമ്മുടെ ഗ്രന്ഥകർത്താവു് അവലംബിച്ചിരിക്കുന്ന യുക്തിവാദത്തിന്റെ ഒരു ദൃഷ്ടാന്തം 'സാമ്പിൾ' ആണു് ഉദ്ധൃതഭാഗത്തു കാണുന്നതു്. ഒരു വക്കീലായിരിക്കുന്ന മി. ചാഴികാടൻ തർക്കശാസ്ത്രത്തിന്റെ മൂലതത്വങ്ങളെപ്പോലും സൗകര്യസിദ്ധിക്കായി അവഗണിക്കുന്നതായി കാണുന്നു. A posse ad esse non valet illatio. യാതൊന്നു സംഭാവ്യമാണു് എന്നുകാരണത്താൽ അതു സംഭവമായി എന്നനുമിക്കുന്നതു ശരിയല്ല. ഈ തത്വത്തെ മി. ജോസഫിന്റെ ന്യായവാദങ്ങളിൽ പലെടത്തും അവഗണിച്ചിരിക്കുന്നു. ക്രിസ്തുവും പരിജനവും കാനായിലെ കല്യാണാനന്തരം ഉടനെ കഫർന്നഹാമിലേക്കു പോയതു് അവിടെ ക്രിസ്തുവിന്റെ സ്വന്തകുടുംബക്കാരുണ്ടായിരുന്നതിലാണു് എന്നു മി. ജോസഫ് ശഠിക്കുന്നു. വേദപുസ്തകത്തിൽ ഒരിടത്തും അങ്ങിനെ പറഞ്ഞിട്ടില്ല. അവിടെയും മറ്റു പലെടത്തും ക്രിസ്തുവിന്റെ സംബന്ധക്കാർ ഉണ്ടായിരുന്നിരിക്കാം. ഈ ഊഹത്തെ മാത്രം അടിസ്ഥാനപ്പെടുത്തി ഇന്നിടത്തുണ്ടായിരുന്നു എന്നു പറയുവാൻ ഒരുവനും അവകാശമില്ല. ക്രിസ്തുവിന്റെ സ്വന്തകുടുംബക്കാർ ഉള്ളിടത്തുമാത്രമേ ക്രിസ്തുവും പരിജനവും പോയിട്ടുള്ളു. അഥവാ ക്രിസ്തുവും പരിജനവും പോയിരുന്നിടത്തെല്ലാം അവിടുത്തെ സംബന്ധക്കാർ ഉണ്ടായിരുന്നു എന്നാണോ മി. ജോസഫിന്റെ വിവക്ഷ? ഉദ്ധരണിയിലെ മററു ന്യായങ്ങളും അനുമാനങ്ങളും എല്ലാം തർക്കശാസ്ത്രവിരുദ്ധങ്ങളാണു്. കാനായിൽ വധുവിന്റെ വീടായിരുന്നു, ആ വധു പരിശുദ്ധ കന്യാസ്ത്രീ മറിയത്തിന്റെ സഹോദരീപുത്രിയായിരുന്നു. ക്രിസ്തുവും കൂട്ടരും ഈ രണ്ടുവീടുകളിലെയും വിവാഹോത്സവത്തിൽ പങ്കുകൊണ്ടു. അതിനാൽ ശിഷ്യന്മാർ കർത്താവി

നാട്ടുവഴക്കങ്ങളായിരുന്ന എന്നൊ പറയുന്നതു മി. ചാൾകോടൻ ചെയ്തിരിക്കുന്നതിന്നു ന്യായങ്ങൾ വേദപുസ്തകങ്ങളിലൊ പാരമ്പര്യത്തിലൊ അടിസ്ഥാനമുള്ളവയല്ല. അതു "സ്വാതന്ത്ര്യത്താൽ ഒരുള്ളേശം പൊന്തിച്ചുവച്ചിരിക്കുന്നതു" മാത്രമാണ്. "ഈ പരമാർത്ഥങ്ങൾ സുവിശേഷങ്ങളിൽ തെളിഞ്ഞും ഒളിഞ്ഞും കാണാം" എന്നാണ് മി ചാൾകോടൻ തട്ടിവിട്ടിരിക്കുന്നതു. ഞാൻ വേദപുസ്തകം വായിച്ചിട്ടുണ്ട്. ഒന്നിലധികം വേദപുസ്തകവ്യാഖ്യാനങ്ങളും ക്രിസ്തുവിന്റെ ജീവചരിത്രങ്ങളും നോക്കിയിട്ടുണ്ട്. അവിടെയെങ്ങും ഈ പരമാർത്ഥങ്ങൾ തെളിഞ്ഞോ ഒളിഞ്ഞോ കണ്ടിട്ടില്ല. ക്രിസ്തുവിന്റെ അപ്പസ്തോലന്മാരിൽ മിക്കവരും, എന്നുവെച്ചാൽ ഭൂരിഭാഗം ആളുകളും, ക്രിസ്തുവിന്റെ ബന്ധത്തിലും ചാർച്ചയിലും പെട്ടവരും അദ്ദേഹത്തിന്റെ ഗ്രാമവാസികളും ആയിരുന്നുവെന്നു മി. ജോസഫ് ശഠിച്ചു പറയുന്നുവെന്നു നാം അനുസ്മരിക്കണം. ദൈവപുത്രൻ മനുഷ്യാവതാരംചെയ്തു തന്റെ പരസ്യജീവിതാരംഭത്തിൽ അവിടുത്തെ തിരുവയസ്സായിരുന്ന മുപ്പതു വത്സരങ്ങളുടെ ബഹുഭൂരിഭാഗവും കഴിച്ചുകൂട്ടിയതും നസ്രസ് എന്ന ചെറുപട്ടണത്തിലായിരുന്നുവല്ലോ. ആർച്ചു ബിഷപ്പ് ആൽബൻ ഗൂഡിയെർ "ഈശോമിശിഹായുടെ പരസ്യജീവിതം" എന്ന വിശ്വവിഖ്യാതമായ കൃതിയുടെ ഒന്നാംവാല്യം ആറാം അദ്ധ്യായത്തിൽ ഈ നസ്രസിനെപ്പറ്റി ചെയ്തിരിക്കുന്ന വർണ്ണനകണ്ടാലും:

On one day, then, early in His ministry in Galilee Jesus made his way back to Nazareth, by a winding and undulating road which at the end rises over a ridge and drops into a large amphitheatre, round the sides of which the town of Nazareth clings. Beyond it to the south the hills slope again upwards; beyond this is a drop, almost precipitous, into the beautiful valley of Esdraelon. In truth Nazareth is a backwater, is nowhere; an ideal spot for a hermitage, but wholly off the beaten track of life, where no man would live who loved the ways of men, or whose ambition rose beyond those of the tillers of the soil. Such is Nazareth even at this day, when it lives in great part on the tourists and piligrms who visit it; in the days of Jesus it

എവിടെ സ്ഥിതിചെയ്തിരുന്നു എന്നു് അഭിജ്ഞന്മാരുടെ ഇടയിൽ ഇനിയും തീർച്ചയായിട്ടില്ല. ഫീലിയൻ എഴുതിയ ന. കർത്താവിൻെറ ജീവിതചരിത്രം രണ്ടാം വാല്യം 82-ാം വശത്തു് ഇങ്ങനെ പറയുന്നു: "കാനാ നസ്രസിൽനിന്നും ഏകദേശം നാലു മൈൽ വടക്കുകിഴക്കായി, അന്നത്തെപ്പോലെ ഇന്നും തിബെറിയാസ്, കഫർന്നാം ഈ പട്ടണങ്ങളിലേക്കുള്ള പെരുവഴിയരികെ, ഇപ്പോഴും കെഫർകേന്നാ എന്ന നാമത്തിൽ അറിയപ്പെടുന്ന കുഗ്രാമം നില്ക്കുന്ന സ്ഥലത്തു സ്ഥിതിചെയ്തിരുന്നു. എന്നാൽ കുറേക്കൂടി ആധുനികമായ മറ്റൊരു അഭിപ്രായപ്രകാരം ഗലീലിയിലെ കാനാ എന്നതു് ഇന്നു നസ്രസിൽനിന്നു എട്ടു മൈൽ വടക്കു് "കാനാ എൽജ്യാലിൽ, അഥവാ ഖെർബെത്തുകാനാ" എന്നു പറയപ്പെടുന്ന സ്ഥലമായിരുന്നു." ഈ സ്ഥിതിക്കു കാനാ നസ്രസിനു തൊട്ടു വടക്കായിരുന്നു എന്നു പറയുന്നതു് ശരിയല്ലെന്നാണ് എൻെറ വിനീതാഭിമതം. നസ്രസിൽനിന്നു 12 മൈൽ ദൂരെ സ്ഥിതിചെയ്തിരുന്നു എന്നു മി. ജോസഫ് പറയുന്ന കഫർന്നാം അന്നത്തെ സ്ഥിതിക്കു ഒരു സമീപസ്ഥലമായിരുന്നു എന്നു സമ്മതിക്കാൻ വഹിയാ.

എന്നാൽ നസ്രസിൽനിന്നു കഫർന്നാമിലേക്കു 20 മൈൽ യാത്രാദൂരമുണ്ടെന്നാണ് "വെസ്റ്റ്മിൻസ്റ്റർ വിവർത്തന"ത്തിൽ പറഞ്ഞിരിക്കുന്നതു്. ഈ കഫർന്നാമിൽ നിന്നു കുറേക്കൂടെ കിഴക്കു ഗ്ലീലാക്കടലിൻെറ വടക്കുകിഴക്കേ കോണിനു സമീപം യോർദ്ദാനാൻ നദിയുടെ കിഴക്കുവശത്തായിരുന്നു ബേത്‌സെയിദാ പട്ടണം സ്ഥിതിചെയ്തിരുന്നതു്. പത്രോസും അന്ത്രയോസും പീലിപ്പോസും നത്താനിയേലും ഈ കഫർന്നാം പട്ടണത്തിനു സമീപമുള്ള ബേത്‌സയിദാ ഗ്രാമക്കാരായിരുന്നെന്നു മി. ചാഴികാടൻ പറയുന്നു. (P. 40.) എന്നാൽ നത്താനിയേലിൻെറ വീട്ടു് ബേത്‌സയിദായിലല്ലായിരുന്നു. വി. യോഹന്നാൻ XXI 2-ൽ "ഗ്ലീലായിലെ കാ[illegible]ത്‌നേയിൽ നിന്നുള്ള നസ്സിയേൽ (ലത്തീൻ: ഗലിലേയിലുള്ള കാനായിലെ നത്താനിയേൽ) എന്നു പ്രത്യേകം എടുത്തുപറഞ്ഞിട്ടുണ്ടു്. നസ്രസിൽ നിന്നു് ബേത്‌സയിദായിലെത്താൻ 25 മൈലിൽ കുറയാതെ യാത്രചെയ്യേണ്ടിയിരുന്നു. അതിനാൽ അന്നും ഇന്നും അവ വിദൂരസ്ഥലങ്ങളാകുന്നു. ഇതിനും പുറമെ ഒരു ഓണംകയറാമൂലയായിരുന്ന നസ്രസിലെ ഗ്രാ

മിന്ന തച്ചനായിരുന്ന ക്രിസ്തുവിനും 25 മൈൽ അകലെയുള്ള ബെത്സെയിദായിലെ മീൻപിടുത്തക്കാരായിരുന്ന പത്രോസ്, അന്ത്രയോസ്. യോഹന്നാൻ. പീലിപ്പോസ് എന്നിവർക്കും സ്ഥലദൂരവും തൊഴിൽവ്യത്യാസവുംകൊണ്ട് തമ്മിൽ പലപ്പോഴും കണ്ടുമുട്ടുന്നതിനും പരിചയപ്പെടുന്നതിനുംപോലുംസൗകര്യം കിട്ടിയിരുന്നില്ല എന്നുവേണം വിചാരിക്കാൻ. എൻെറ ഈ ഒരുവിധത്തെപ്രസ്താവന വെറും ഊഹമല്ല.

6. ക്രിസ്തു തന്റെ സഹചാരികളായി ഏതാനും ശിഷ്യന്മാരെ സ്വീകരിച്ച വിവരണം വി. യോഹന്നാന്റെ സുവിശേഷം 1 35-48 വാക്യങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ആ സുവിശേഷഭാഗത്തുനിന്നും മേൽ രേഖപ്പെടുത്തിയിരിക്കുന്ന നിഗമനമേ കിട്ടുന്നുള്ളു. ആ സുവിശേഷഭാഗം ഇങ്ങിനെയാണ്: 35. "പിന്നെ മറുദിവസം യോഹന്നാൻതന്റെ ശിഷ്യന്മാരിൽ രണ്ടുപേരുമായി നിന്നിരുന്നു. 36. അപ്പോൾ ഈശോ കടന്നുപോകുന്നതു നോക്കി: ഇതാ ദൈവത്തിന്റെ കുഞ്ഞാട് എന്നു പറഞ്ഞു. 37. അവൻ പറഞ്ഞതപ്പോൾ അവന്റെ രണ്ടു ശിഷ്യന്മാരും കേട്ടു. അവർ ഈശോയുടെ പിന്നാലെ പോയി. 38. അപ്പോൾ ഈശോ തിരിഞ്ഞ് അവർ തന്റെ പിന്നാലെ വരുന്നതുകണ്ട് അവരോട്: നിങ്ങളെന്തന്വേഷിക്കുന്നു? എന്നു ചോദിച്ചു. അവർ അവനോട്: ഞങ്ങളുടെ റബ്ബി. നീ എവിടെ പാർക്കുന്നു? എന്നു ചോദിച്ചു. 39. അവൻ അവരോട്: വരുവിൻ. അപ്പോൾ നിങ്ങൾക്കു കാണാം എന്നരുളിച്ചെയ്തു. അവരോ വന്നു അവൻ വസിക്കുന്ന ഇടം കണ്ടു. ആ ദിവസം അവനോടുകൂടി താമസിക്കുകയും ചെയ്തു. അപ്പോൾ ഉദ്ദേശം പത്താം മണി നേരമായിരുന്നു. 40. യോഹന്നാനിൽനിന്നു കേട്ടിട്ട് ഈശോയുടെ പിന്നാലെ പോയവരിലൊരുത്തനേ ശെമഓന്റെ സഹോദരനായ അന്ത്രയോസായിരുന്നു. 41. ഇവൻ തന്റെ സഹോദരനായ ശെമഓനെ ആദ്യം കണ്ട് അവനോട്: ഞങ്ങൾ മിശിഹായെ കണ്ടു എന്നുപറഞ്ഞു. 42. അവനെ ഈശോയുടെ അടുക്കൽ കൊണ്ടുവന്നു. ഈശോയോ അവനെ സൂക്ഷിച്ചുനോക്കി: നീ യോനായുടെ പുത്രനായ ശെമഓൻ ആകുന്നു. നീ കേപ്പാ എന്നു വിളിക്കപ്പെടുമെന്നരുളിച്ചെയ്തു. 43. പിന്നെ വേറൊരുദിവസം ഈശോ ഗ്ലീലായിലേക്കു പോകുവാൻ തിരുവുള്ളമുണ്ടായി. അ

പ്പോൾ അവൻ പീലിപ്പോസിനെക്കണ്ടു്; എന്റെ പിന്നാ
ലെ വരിക എന്നരുളിച്ചെയ്തു. 44. ഈ പീലിപ്പോസാകട്ടെ
ബെത്‌സയിദായിൽനിന്ന്–അന്ത്രയോസിന്റെയും ശെമഓ
ന്റെയും നഗരത്തിൽനിന്ന്– ഉള്ളവനായിരുന്നു. 45. പീ
ലിപ്പോസ് നസ്സിയേലിനെക്കണ്ടു് അവനോട്: നിയമത്തിൽ
മൂശയും പ്രവാചകന്മാരിലും ആരെക്കുറിച്ചു എഴുതപ്പെട്ടിരി
ക്കുന്നുവോ അവൻ യൗസേപ്പിന്റെ പുത്രനായ നസ്രസിൽ നി
ന്നുള്ള ഈശോ ആകുന്നു എന്നു ഞങ്ങൾ കണ്ടെത്തിയിരിക്കു
ന്നു എന്നുപറഞ്ഞു. 46. നസ്സിയേൽ അവനോട്. നസ്രസിൽ
നിന്നു നന്മയായിട്ടുള്ള എന്തെങ്കിലും ഉണ്ടാകാൽ കഴിയുമോ?
എന്നു ചോദിക്കുന്നു. പീലിപ്പോസ് അവനോടു വരിക അ
പ്പോൾ നിനക്കുകാണാം എന്നുപറയുന്നു. 47. നസ്തയേൽ ത
ന്റെ അടുക്കലേക്കു വരുന്നതു് ഈശോ കണ്ടു്. ഇതാ, കപട
മില്ലാത്ത സാക്ഷാൻ ഇസ്രായേൽപുത്രൻ എന്ന് അവനെപ്പ
റ്റി അരുളിച്ചെയ്തു. 48. നസ്തിയേൽ അവനോടു നീ എന്നെ
എവിടെവച്ചു് അറിയുന്നു? എന്നു ചോദിക്കുന്നു ഈശോ അ
വനോട്. പീലിപ്പോസ് "നിന്നെ വിളിക്കുംമുമ്പ് നീ അത്തി
വൃക്ഷത്തിന്റെ കീഴ് ഇരിക്കയിൽ നിന്നെ ഞാൻ കണ്ടു എന്ന്
അരുളിച്ചെയ്യുന്നു." ഈ നസ്സിയേൽ അഥവാ നത്താനിയേൽ
തന്നെയാണ് ബത്തുൽമൈസ്ലീഹാ എന്നഭിപ്രായമില്ലാതില്ല.

7. ഈ ഭാഗം വായിക്കുന്ന ഒരാൾക്കു് യോഹന്നാന്റെ
ഈ ശിഷ്യന്മാരും ഈശോയുമായി പൂർവ്വപരിചയവും ബന്ധ
വും ഉണ്ടായിരുന്നു എന്നു ഒരുവിധത്തിലും തോന്നുകയില്ല.
പ്രത്യുത അവർ കേവലം അപരിചിതരും അന്യന്മാരും ആ
യിരുന്നു എന്ന പ്രതീതിയാണ് അവരുടെ പ്രവൃത്തികളിലും
സംസാരങ്ങളിലുംനിന്നു ജനിക്കുന്നതു്. ഇതും എടൻറവെറും
ഊഹാഫലമല്ല. വേദപുസ്തകവ്യാഖ്യാതാക്കളും ഇങ്ങിനെതന്നെ
മനസ്സിലാക്കുന്നു. ഉദാഹരണമായി. തിരീനി Tirini: "നീ
യോനായുടെ പുത്രനായ ശെമഓൻ ആകുന്നു" എന്ന മ്ശിഹാ
യുടെവാക്യത്തെ വ്യാഖ്യാനിച്ചുപറയുന്നതു്, "ലോകസൃഷ്ടിക്കു
മുമ്പേതന്നെ, മാത്രമല്ല, നിത്യത്വം മുതൽക്കേ ഓരോരുത്തരെ
യുംപൂർണ്ണമായി മുൻകൂട്ടി കണ്ടറിഞ്ഞിരിക്കുന്ന ക്രിസ്തു ഓരോ
വ്യക്തിയുടെയും പേരറിയുന്നതിൽ ആശ്ചര്യകരമായി ഒന്നുമി
ല്ലെ"ന്നാണ്. വേദപുസ്തകവ്യാഖ്യാനത്തിന്റെ പ്രധാനതത്വ
ങ്ങളിൽ ഒന്ന്, യാതൊരു സംഭവമോ വസ്തുതയോ സ്വാഭാവി

കന്ന്യായങ്ങളാൽ വിശദീകരിക്കപ്പെടാവുമ്പോൾ, മററുകാരണങ്ങളാൽആവശ്യമെന്നുവരാത്തപക്ഷം,സ്വഭാവാതീതന്ന്യായത്തെ ആശ്രയിക്കരുതെന്നാണ്. ഇവിടെ പത്രോസിൻെറ പേര് പൂർവ്വപരിചയംകൊണ്ടു ക്രിസ്തു ഗ്രഹിച്ചിരുന്നു എന്ന ബോദ്ധ്യം തിരീനിക്കണ്ടായിരുന്നെങ്കിൽ സ്വഭാവാതീതമായ വിധത്തിൽ ഈശോ പത്രോസിനെ അറിഞ്ഞതായി പാകയില്ലായിരുന്നു. നസ്സിയേലുമായും ക്രിസ്തുവിനു പൂർവ്വപരിചയമില്ലായിരുന്നുവെന്നു വിശദമാണ്. അയാളെപ്പററി ഈശോ "ഇതാ കാപട്യമില്ലാത്ത സാക്ഷാൽ ഇസ്രായേൽപുത്രൻ" എന്നു പറഞ്ഞപ്പോൾ, നീ എന്നെ എവിടെവെച്ചറിയുന്നു? എന്ന ചോദ്യത്തിൽനിന്ന് അതു തെളിയുന്നുണ്ട്. മിശിഹാ നൽകിയ പ്രത്യുത്തരത്തിൽനിന്നും ധ്വനിക്കുന്നതും പീലിപ്പോസ് അയാളെ വിളിക്കുന്നതിനുമുമ്പ് അയാൾ അത്തിവൃക്ഷച്ചുവട്ടിൽ ആയിരിക്കെ നസ്സിയേലിനെക്കണ്ടതു് ആദ്യമായിട്ടാണ് എന്നുതന്നെയാണ്. ആർച്ചുബിഷപ്പു ഗുഡിയറും ഇതിനോടു പൂർണ്ണമായിയോജിക്കുന്നു. അദ്ദേഹം 1-ാംപുസ്തകം6-ാമദ്ധ്യായത്തിൽ മിശിഹായുടെ പ്രഥമശിഷ്യന്മാരെപ്പററി പ്രതിപാദിക്കുന്നു. ആ കൂട്ടത്തിൽ ഇങ്ങനെ കാണുന്നു. (P .37 )

At the question 'What seek ye?' this stranger had caught them unawares......We see there walking down the path .... Jesus in the middle, the men on either side, giving themselves away to Him in answer to his questions, by the end of that walk seeming to have known him all their lives. At first they had spoken with reserve and caution; soon they had become so much at home that they had forgotten the stranger in whose company they were.........

Before Andrew could introduce his brother...... Jesus......gazed into the eyes of Simon and said, Thou art Simon, the son of Jona and thou shalt be called Cephas. To Simon himself this act of recognition was disconcerting enough......Before he had been able to put a single question, almost before he had time to take in the outward from of this carpenter of Nazareth, the man had shown that he already knew him through and through.........As the day before by a single

word he had shown Simon that he knew him, so now, by only a glance, He showod Philip that he too was known and understood.........Now Phlip could not but bear the news to one who in many ways was his superior. Philip was from Bethsaida, a little fishing village. Nathanael was from Cana, a busy town upon the high road of traffic, where men saw life in many forms...... That Philip and his friends from Bethsaida had discovered the Messia, well htat might or might not be; that the Messias was Bar-Joseph of Nazareth, here was trifling not to be endured. He came from Cana, a few miles only from Nazareth, and therefore he knows something of the place; Philip was from the lake, a long way off, and no doubt could not know the significance of his words. Out of Nazareth? Why, Nazareth was next to nowhere, flung upon a hill where nobody went, and where nobody lived who was able to live elsewhere; a forlorn place, with not a single interest about it. whose inhabitants in conscquence, narrow and obstinate and ignorant and gross, were notorious for their boorish stupidity and fanatical discontent. "Can anything good come from Nazareth?", he asked, and thought that alone would be enough.

"Come and see" was his urgent appeal. To humour his young friend, Nathanael allowed himself to be dragged along, down the path, to the little hut at the end of the river. Outside the door, under the overhanging roof, Jesus of Nazareth was seated in the midst of a group of men; among them was one of those who had first followed Him, whose name was John. With affected indifference, as if he were no more than a chance passerby, Nathanael of Cana eame within hearing; Jesus looked at him; then with a smile as of recognition, he turned to the companions about him and said: "Behold an Israelite indeed in whom there is no guile".

Nathanael also was taken by surprise. Like the two who had first followed Jesus.........he too had come with caution intending to judge for himself.

Before he could begin his investigation he found himself summed up and judged.........He looked a little coldly at this Nazrene......With a touch of resentment in his voice, hae raised his head and asked: Whence knowest thou me?.........Jesus answered and said to him: Before that Philip called thee, when thou wast uoder the fig tree, I saw thee.

(അടിവരകൾ മൂലഗ്രന്ഥകാരന്റേതു് അല്ല.)

"നിങ്ങൾ എന്താണു് അന്വേഷിക്കുന്നതു്?" എന്നു് ഈ അപരിചിതൻ ചെയ്ത ചോദ്യം ആകസ്മികമായിട്ടാണു് അവരുടെ ചെവിയിൽ പതിച്ചതു്.... ആ ഇടവഴിയിൽക്കൂടെ ഈശോ നടക്കും അവരിരുവരും ഓരോ വശത്തുമായി നടന്നു പോകുന്നതായി നാം ദർശിക്കുന്നു.... നടപ്പു് അവസാനിക്കാറായപ്പോഴേക്കും താനിദ്ദേഹത്തെ ആയുഷ്ക്കാലം മുഴുവനും അറിഞ്ഞിരുന്നു എന്നപോലെ തോന്നിപ്പോയി... അവർ തങ്ങൾക്കു് അജ്ഞാതനായ ഒരു മനുഷ്യന്റെ കൂടെയാണു് എന്നുള്ളകാര്യം വിസ്മരിച്ചുപോയി... ശെമഓൻ ഒരു ചോദ്യംപോലും ചോദിക്കുന്നതിനു് കഴിയുംമുമ്പു്. വള്ളക്കാരനായ ഈ തച്ചന്റെ ബാഹ്യാകാരരേഖാദികളെ സൂക്ഷ്മാവലോകനം ചെയ്യുന്നതിനുമുമ്പ്, അയാൾതന്നെ (ശെമഓനെ) നല്ലവണ്ണം അറിഞ്ഞിരുന്നതായി വ്യക്തമാക്കിക്കഴിഞ്ഞു... ഒറ്റനോട്ടത്താൽ പീലിപ്പോസിനെയും പൂർണ്ണം അറിഞ്ഞു എന്നു പീലിപ്പോസിനെ ധരിപ്പിച്ചു... പീലിപ്പോസിനെക്കാൾ എല്ലാംകൊണ്ടും ഉപരിയായിരുന്ന ഒരാളിനെ അയാൾ വിവരമറിയിച്ചു. പീലിപ്പോസു് ഒരു ചെറിയ മുക്കുവഗ്രാമമായ ബെത്സയിദാക്കാരനായിരുന്നു. നത്താനിയേലാകട്ടെ കാനാക്കാരനായിരുന്നു. കാനാ വാണിജ്യവ്യവസായവ്യവഹാരാദികളാൽ വ്യാപൃതമായ രാജവീഥി സവിധത്തിൽ സ്ഥിതിചെയ്തിരുന്ന ഒരു പട്ടണമായിരുന്നു... അവിടത്തെ നിവാസിവാസികൾ നാനാതരങ്ങളായ ജീവിതസരണികളിൽ സുപരിചിതരുമായിരുന്നു. പീലിപ്പോസും അയാളുടെ സ്നേഹിതരുമായ ബെത്സയിദാക്കാർ മിശിഹായെ കണ്ടെത്തിയെന്നതു് ശരിയാണെന്നോ അല്ലെന്നോ വരാം. അതെങ്ങിനെയുമിരിക്കട്ടെ. നസ്രസിലെ യൗസേപ്പിന്റെ പുനാണു് മിശിഹാ എന്നു പറഞ്ഞാൽ അതു ഒട്ടും ക്ഷന്തവ്യമ

ല്ലതന്നെ. നത്താനിയേൽ കാനാനഗരവാസിയാണ്. നസ്രസിലേക്ക് അവിടെനിന്നു ഏതാനും മൈലുകൾ മാത്രമേ ദൂരമുള്ളു. ആ സ്ഥിതിക്കു ആ സ്ഥലത്തെപ്പററി ഏതാണ്ടൊക്കെ അയാൾക്കറിയാം. പീലിപ്പോസാ എന്നാൽ ഗ്ലീലാക്കടൽ തീരവാസിയാണ്. അതു നസ്രസിൻനിന്നു വളരെ ദൂരെയാണു താനും. അതിനാൽ പീലിപ്പോസു പറഞ്ഞതിൻെറ സാരം എന്തെന്ന് അയാൾക്കുതന്നെ ഒരുരൂപമില്ലെന്നു തീച്ചയാണ്. നസ്രസിൻനിന്നോ?നസ്രസിനുള്ള സ്ഥാനമെവിടെ?അതു ഒരു കുന്നിൻെറ ചെരുവിൽകിടക്കുന്നു. മററവിടെയെങ്കിലുംഒരു വാസസ്ഥലം കിട്ടാവുന്ന ആരും അവിടെപ്പാക്കയില്ല! അതു കേവലം ഗതിഹീനവും നിരാധാരവുമായ ഒരുനാട്ടുമ്പുറം! അവിടെ രസകരമായ എന്താണുള്ളതു്? അവിടത്തെ നിവാസികളാകട്ടെ ഒട്ടും വിശാലമനസ്കരല്ല, നിർബന്ധബുദ്ധികളും അജ്ഞന്മാരും നിന്ദ്യന്മാരുമാണ്! . . . ഇങ്ങിനെയുള്ള നസ്രസിൽനിന്നു നന്മയായിട്ടുള്ള എന്തെങ്കിലും ഉണ്ടാകാൻ കഴിയുമോ?" എന്നയാൾ ചോദിച്ചു. പീലിപ്പോസിനെ ശിശുബുദ്ധനാക്കാൻ ഈ ചോദ്യം വേണ്ടുവോളം മതിയെന്ന് അയാൾ വിചാരിച്ചുപോയി. "നീ വന്നു കാണുക" എന്ന് അയാൾ നിർബന്ധിച്ചു. തൻെറ യുവസ്നേഹിതനെ പരിഭവിപ്പിക്കാതിരിക്കാനായിമാത്രം നസ്റ്റിയേൽ അയാളുടെക്കൂടെപോയി. . . . നസ്രായക്കാരനായ ഈശോ വാതലിനുവെളിയിൽ, ഇടിഞ്ഞു കിടക്കുന്ന ഇറമ്പിനു കീഴ് . . . ഏതാനും ആളുകളുടെ മദ്ധ്യേ ആസനസ്ഥനായിരുന്നു. ഇവരിൽ ഒരാൾ ഈശോയെ ആദ്യം അനുഗമിച്ചവരിലൊരാളായ യോഹന്നാനായിരുന്നു. ഒരുവെറും വഴിപോക്കൻ എന്ന നാട്യത്തോടെ നസ്റ്റിയേൽ ഈശോയുടെ സംസാരം കേൾക്കത്തക്കവിധം അടുത്തെത്തി. ഈശോ അയാളെ ഒന്നുസൂക്ഷിച്ചുനോക്കിയശേഷം, അയാളെ അറിയുമെന്നമട്ടിൽ മന്ദസ്മിതസമന്വിതംതൻെറ കൂട്ടുകാരുടെ നേരെതിരിഞ്ഞു് പറയുന്നു. "ഇതാ കപടമില്ലാത്ത ഒരുയഥാൎത്ഥ ഇസ്രയേൽക്കാരൻ" നസ്റ്റിയേൽ ആശ്ചയ്യചകിതനായിഭവിച്ചു. ഈശോയുടെ പിന്നാലെ ആദ്യമേപോയ രണ്ടുപേരെപ്പോലെ ഇയാളും വേണ്ട സൂക്ഷത്തോടും കാൎയ്യങ്ങളുടെ യാഥാൎത്ഥ്യം കണ്ടുതന്നെ ഗ്രഹിക്കണമെന്നു നിശ്ചയിച്ചുമാണ് വന്നതു്. എന്നാൽ അയാൾ കാൎയ്യാന്വേഷണം തുടങ്ങുന്ന

തിനു മുമ്പുതന്നെ അയാളെ സമ്യക്കായി പരിശോധിച്ചു വി ധി പറഞ്ഞതായി അനുഭവവേദ്യമായി. ഇതിങ്കൽ അല്പം അമർഷദ്യോതകമായ സ്വരത്തിൽ അയാളും ചോദിച്ചു: "നീ എന്നെ എവിടെവെച്ചറിയുന്നു? ഈശോ ഉത്തരമായി പറഞ്ഞു: ആ പീലിപ്പോസ് നിന്നെ വിളിക്കുംമുമ്പ് നീ അത്തിവൃക്ഷത്തിൻകീഴ് ഇരുന്നപ്പോൾ നിന്നെ ഞാൻ കണ്ടു."

ഗ്രവിയർ മെത്രാപ്പോലീത്തായുടെ ഈ വർണ്ണനം എത്ര ഹൃദയസ്പൃക്കും സ്വാഭാവികവുമായി തോന്നുന്നു. അദ്ദേഹം പറഞ്ഞിട്ടുള്ളതെല്ലാം അതേപടി സമ്മതിച്ചു എന്നുള്ള ധാരണയിലല്ല ഞാൻ ഈ ദീർഘമായ ഉദ്ധരണം ചെയ്തിട്ടുള്ളത്. അദ്ദേഹം വേദപുസ്തകം നിത്യചിന്താവിഷയമാക്കി കഴിച്ചുകൂട്ടിയ ഒരു പണ്ഡിതശ്രേഷ്ഠനാണ്. മാത്രമല്ല അദ്ദേഹം റി. നാട്ടിൽപോയി താമസിച്ച് വേണ്ടത്ര അറിവു സമ്പാദിച്ചിട്ടുണ്ടായിരുന്നു. 'ഈശോയുടെ ആദ്യശിഷ്യന്മാർ അവിടത്തെ അയൽവാസികളോ പരിചിതന്മാരോ സംബന്ധക്കാരോ ആയിരുന്നു എന്ന ഒരു ധാരണ സുവിശേഷങ്ങളിൽ ഒളിഞ്ഞോ തെളിഞ്ഞോ കിടക്കുന്നതായി റി. ചാരികാരൻ പറയുന്ന ഭാഗങ്ങളിൽനിന്ന് അദ്ദേഹത്തിനു തെളിവു ലഭിച്ചിരുന്നില്ല എന്നു കാണിപ്പാൻവേണ്ടി മാത്രമാണ് ഞാൻ ഇത്രയും പണിപ്പെട്ടത്.

ന. ക. ശ്ലീഹന്മാരിൽ പത്രോസ്, അന്ത്രയോസ്, പീലിപ്പോസ് എന്നിവരുടെ ജന്മഭൂമി മാത്രമേ സുവിശേഷത്തിൽ കാണിച്ചിട്ടുള്ളു. അതു തെളിഞ്ഞുതന്നെ കാണുന്നുണ്ട്. മറ്റു അപ്പസ്തോലന്മാരുടെ ജന്മഭൂമി ഗ്ലീലാ ആണെന്നല്ലാതെ ഇന്ന ഗ്രാമം അഥവാ ഇന്ന നഗരം എന്നു തിരിച്ചറിയാൻ വേദപുസ്തകംകൊണ്ടു സാധിക്കുന്നില്ല. അപ്പ: നടപടികൾ II 7-ൽ "ഇതാ ഈ സംസാരിക്കുന്നവരെല്ലാം ഗ്ലീലാക്കാരല്ലയോ?" എന്നു പന്തക്കുസ്താദിവസം പരിശുദ്ധാത്മാവിയുടെ ആഗമനാനന്തരം ശ്ലീഹന്മാർ പല ഭാഷയിൽ സംസാരിക്കുന്നതുകേട്ട ജനം ഭ്രമിച്ചു ആശ്ചര്യഭരിതരായി തമ്മിൽ പറഞ്ഞതായി രേഖപ്പെടുത്തിയിരിക്കുന്നു.

**8. കാത്നേയിലെ കല്യാണം.** ക്രിസ്തു നസ്സിയേലിനെ കണ്ടു സംസാരിച്ചതിൽപിന്നെ "മൂന്നാംദിവസം ഗ്ലീലായിലെ

ഒരു പട്ടണമായ കാനായിൽ ഒരു കല്യാണവിരുന്നുണ്ടായിരുന്നു. ഈശോയുടെ അമ്മയും അവിടെ ഉണ്ടായിരുന്നു. ഈശോയും അവന്റെ ശിഷ്യരും ആ വിരുന്നിനു ക്ഷണിക്കപ്പെട്ടിരുന്നു. . ഇതിനുശേഷം അവനും അമ്മയും അവന്റെ സഹോദരന്മാരും അവന്റെ ശിഷ്യന്മാരും കഫർനാഹോമിലേക്കുപോയി അവിടെ കുറെ ദിവസങ്ങൾ പാർത്തു." (യോഹ: II 1, 2–12)

ഈ സംഭവങ്ങളെ വ്യാഖ്യാനിച്ച് തന്റെ പ്രമേയത്തിനനുകൂലമായ നിഗമനത്തിൽ ചെന്നെത്താൻ മി. ജോസഫ് വളരെ പണിപ്പെടുന്നുണ്ട്. അദ്ദേഹം ഒരു അഭിനവ വേദപുസ്തകവ്യാഖ്യാതാവ് എന്ന നില അവലംബിച്ചിരിക്കുന്നു!!! തിരുസ്സഭാപിതാക്കന്മാരും പ്രാചീനരും അർവ്വാചീനരുമായ വ്യാഖ്യാതാക്കളിൽ ആരും ഇതുവരെ കണ്ടുപിടിക്കാത്ത ആശയങ്ങളും അർത്ഥങ്ങളും മി. ചാഴികാടൻ കണ്ടുപിടിച്ചിരിക്കുന്നുപോൽ!!

"കഫർണാമിൽ ക്രിസ്തുവിന്റെ സ്വന്തം കുടുംബക്കാരുണ്ടായിരുന്നതിനാലാണ് കല്യാണംകഴിഞ്ഞു ക്രിസ്തുവും സഹോദരന്മാരും അമ്മയുംകൂടി ഉടനെ കഫർണാമിലേക്കുപോയി എന്നു വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്നത്" എന്നു മി. ചാഴികാടൻ പറയുന്നു. (P. 40) കല്യാണം കഴിഞ്ഞ് ഉടനെ ക്രിസ്തുവും പരിജനവുംകഫർണാമിലേക്കുപോയി എന്നു വേദപുസ്തകത്തിൽ എവിടെയാണു പറഞ്ഞിരിക്കുന്നത്? വി. യോഹന്നാൻ II 12–ൽ "ഇതിന്റെശേഷം എന്നുവെച്ചാൽ കാനായിലെ കല്യാണത്തിൽ വെള്ളം വീഞ്ഞാക്കി തന്റെ മഹത്വം അറിയിച്ച് ഒന്നാമത്തെഅടയാളം ചെയ്തശേഷം, എന്നു പറഞ്ഞിട്ടുണ്ട്. "ഉടനെ" എന്നപദം അവിടെ കാണുന്നില്ല. പ്രഥമദൃഷ്ടിയിൽ നിസ്സാരമായി തോന്നുന്ന ഈ പദംകൂടി ചേർത്തതെന്തിനായിരിക്കാം? ഈ പദം ഇവിടെ നിസ്സാരമല്ല. വേദപുസ്തകത്തിൽ സാക്ഷാൽ ഉദ്ദേശിക്കാത്ത ഒരു അർത്ഥം സംജാതമാകുന്നതിന്– മി. ജോസഫിന്റെ വാക്കുകളിൽ പറഞ്ഞാൽ, വേദപുസ്തകത്തിലെ "ആശയംകൗശലത്തിൽ മറിച്ചുവെക്കുന്നതിനും," തന്റെ ഹൃദയാന്തർ ഭാഗത്തു കുടികൊള്ളുന്ന ഒരു "ഉദ്ദേശം പൊന്തിച്ചുവെക്കുന്നതിനും" ഇങ്ങിനെ "കൃത്രിമമായി ഒരു ചരിത്രഭാഗം നിർമ്മിക്കുന്നതിനും" വേണ്ടിമാത്രമാണ്. അതായത് "കല്യാണംകഴി

ന്ന് ദമ്പതിമാരെയും കൊണ്ടാണു ക്രിസ്തുവും സഹോദരന്മാരും പരിശുദ്ധ കന്യകമറിയവും ശിഷ്യന്മാരുംകൂടി" കാനായിലേക്കു പുറപ്പെട്ടതെന്നുള്ള തന്റെ പ്രസ്താവന സാധൂകരിക്കാനുതകുന്നതായി തോന്നണം. ഇതു വേദപുസ്തകത്തിലൊരിടത്തും സൂചിപ്പിച്ചിട്ടില്ലാത്തതും വിഖ്യാതന്മാരോ അല്ലാത്തവരോ ആയ യാതൊരു വ്യാഖ്യാതാക്കളും സ്വപ്നേപി വിചാരിച്ചിട്ടില്ലാത്തതുമാകുന്നു. ഇതു അസംബന്ധമായ ഒരു പ്രസ്താവന ചെയ്യാൻ ഈ ഗ്രന്ഥകാരനു ധൈര്യമുണ്ടായല്ലോ!!! അല്ല, ഇതിൽ കൂടുതൽ പറയാൻ അദ്ദേഹം തുനിഞ്ഞില്ലല്ലോ എന്നു വേണമെങ്കിൽ നമുക്കു സമാശ്വസിക്കാം. നവദമ്പതിമാർ വിവാഹംകഴിഞ്ഞു പള്ളിയിൽനിന്നു കല്യാണവീട്ടിന്റെ സമീപം എത്തുമ്പോൾ അവിടെ നിന്നു മണവാളന്റെയും മണവാട്ടിയുടെയും അമ്മാച്ചന്മാർ തങ്ങളുടെ മരുമക്കളെ തോളിലെടുത്തുകൊണ്ടുപോയി പന്തലിൽ ആക്കുന്ന ഒരു പതിവ് നമ്മുടെ ഈ ക്നാനായക്കാർക്കുണ്ടല്ലോ. അതുപോലെ ക്രിസ്തുവും ഒന്നിനെ ചുമക്കാനോ ചുമന്നുകൊണ്ടോ ആണ് പോയതെന്നു മി. ജോസഫ് പറഞ്ഞില്ലല്ലോ എന്നുള്ളതാണ് നമുക്കാശ്വാസഹേതുകം. “ദമ്പതിമാരെയുംകൊണ്ടാണ് ക്രിസ്തുവും” മറ്റും പോയതെന്നുള്ള പ്രസ്താവനയിൽ ഈ അർത്ഥം ‘ഒളിഞ്ഞു’കിടപ്പില്ല എന്നാർക്കറിയാം? “ധാരാളം ന്യായങ്ങളുണ്ട്” എന്നു തട്ടിമൂളിക്കമാത്രം ചെയ്യാതെ ഒന്നുരണ്ടെണ്ണം എടുത്തുകാണിക്കാമായിരുന്നല്ലോ. നമ്മുടെ ഗ്രന്ഥകാരൻ ഒരു പച്ചപ്പരമാർത്ഥം തുറന്നു സമ്മതിച്ചിട്ടുണ്ട്. അതായതു് “കാനായിലെ കല്യാണത്തിലെ വരനോ വധുവോ ഒരാൾ കാനായിലുള്ളതുതന്നെ” ആയിരിക്കണമെന്ന്. വരനോ വധുവോ ആരെങ്കിലും ഇല്ലാതെ അവിടെ കല്യാണമേ ഉണ്ടാകുന്നതല്ലല്ലോ. കല്യാണാഘോഷം നടത്താൻ അന്യസ്ഥലം തേടിപ്പോകയുമില്ലല്ലോ. അതിനാൽ കാനായിലെ കല്യാണത്തിലെ വരനോ വധുവോ ഒരാൾ തിച്ചയായും കാനായിൽത്തന്നെ ഉള്ളതായിരുന്നു. എന്നാൽ മി. ചാഴികാടൻ വീണ്ടും പറയുന്നു. കാനായിൽ വച്ചു നടന്ന കല്യാണം കന്യകമറിയത്തിന്റെ സഹോദരിയുടെ—വി. മർക്കോസ് VI 3–ൽ (“ഇവൻ മറിയത്തിന്റെ മകനും യാക്കോബിന്റെയും യോസയുടേയും യൂദായുടേയും ശെമഓന്റെയും സഹോദരനുമായ തച്ചനല്ലയോ?

ഇതാ ഇവന്റെ സഹോദരികൾ ഇവിടെ നമ്മോടുകൂടിയില്ല
യോ? എന്ന) പറയുന്ന ക്രിസ്തുവിന്റെ ഒരു സഹോദരിയുടെ--
ആയിരുന്ന എന്ന വിചാരിപ്പാൻ ന്യായങ്ങൾ ഇല്ലാതില്ല".
നോക്കണെ പിന്നെയും ഗ്രന്ഥകാരന്റെ വിചാരം പോകുന്ന
പോക്ക്!! വിചാരത്തിന് ന്യായങ്ങളില്ലാതില്ലതാനും!! അതി
നെപ്പററി പിന്നാലെ പറയുന്നതാണ് എന്നൊരു വാഗ്ദാന
വുംചെയ്തിട്ടുമുണ്ട്. പണ്ടുപണ്ട്, എന്ന പറഞ്ഞാൽ എന്റെ
ചെറുപ്പത്തിൽ "ബാലപ്രബോധനം" പഠിച്ചപ്പോൾ, "അ
ങ്ങുമിങ്ങുമിരിക്കുന്ന പദങ്ങളെ യഥാവിലെ, ചേരുന്നപടിചേ
ർക്കുന്നതന്വയം പരികീർത്തിതം" എന്നോ മററൊ വായിച്ചിട്ടു
ള്ളതായി ഓർക്കുന്നുണ്ട്. മി. ജോസഫ് വ്യാകരണമുറയ്ക്കു ഭാഷ
യിലല്ല, വേദപുസ്തക-ചരിത്ര-ത്തിൽ, ഒരൊന്നാംതരം അന്വ
യം നടത്തിയിരിക്കുന്നു. അങ്ങുമിങ്ങും കുറിച്ചിരിക്കുന്ന സംഭ
വങ്ങളെയെടുത്ത് തന്റെ മനസ്സിലിരിക്കുന്ന ഉദ്ദേശത്തിനു
ചേരുന്നപടി അങ്ങു ചേർത്തിരിക്കുന്നു. അന്വയം നിർവ്വഹിക്കു
മ്പോൾ അസ്പഷ്ടമായിക്കിടക്കുന്നവയെ സ്പഷ്ടമാക്കുകയും പദാ
കാംക്ഷയുണ്ടെങ്കിൽ ആകാംക്ഷാപൂരണം ചെയ്യുകയും ചെയ്യു
ണമെന്നാണല്ലോ പ്രമാണം. അതനുസരിച്ച് സുവിശേഷകൻ
ചേർക്കാതെ വിട്ടുകളഞ്ഞ "ഉടനെ" എന്നപദത്തെ അദ്ദേഹം
വേണ്ടിടത്തുചേർത്തിട്ടുമുണ്ട്. കാനായിലെ കല്യാണം കഴിഞ്ഞ
ശേഷം ഉടനെക്രിസ്തുവും പരിവാരവും കഫർണാമിലേക്കു
പോയി കുറേനാൾ അവിടെ പാർത്തു. ഈപ്രസ്താവനയുടെ ക
ഴമ്പു കണ്ടുപിടിച്ചു ചേരുന്നപടി ചേർക്കാൻ സാമാന്യക്കാരെ
ക്കൊണ്ടു സാധിക്കയില്ല. അതിനു നമ്മുടെ ഗ്രന്ഥകാരൻ ത
ന്നെവേണം. ഇതാ അന്വയം കണ്ടാലും കാനായിൽ കല്യാ
ണമുണ്ടെങ്കിൽ പെണ്ണോ ചെറുക്കനോ ഒരാളെങ്കിലും അവി
ടെനിന്നായിരിക്കണം. ഇവിടെ (കാനായിൽ) ക്രിസ്തുസഹോ
ദരിയായ വധു അഥവാ പെണ്ണ് ആയിരുന്നു. അതിനു തെളി
വെന്ത്? മി. ചാഴികാടൻ പറയുന്നുവെന്നതു തന്നെ തെളി
വ്. ആ സ്ഥിതിക്കു ചെറുക്കൻ എവിടെ? അതു കഫർണാ
മിൽ ആണെന്നതിനു സംശയം വല്ലതുമുണ്ടോ? കാനായിലെ
കല്യാണംകഴിഞ്ഞയുടനെക്രിസ്തുവുംസഹോദരന്മാരുംഅമ്മയും

ശിഷ്യന്മാരും ഉൾപ്പെട്ട ഒരു പാർട്ടി ഇതാ കഫർന്നാമിലേക്ക് പുറപ്പെട്ടുപോന്ന് അവിടെ കുറെദിവസം പാർക്കുന്നു. ആരു് വെറും ഭ്രമമാതെയാണോ? യഹൂദമൎയ്യാദപ്രകാരം വരൻ വധുവിന്റെ വീട്ടിൽവന്ന് വിവാഹകൎമ്മം നടത്തിയാൽ പിന്നെ വരന്റെ ഗൃഹത്തിലേക്കു ഘോഷയാത്രയായി വധുവിന്റെ ചാർച്ചക്കാരും വേഴ്ചക്കാരുമായി പുറപ്പെട്ടുചെന്ന് അവിടത്തെ ആഘോഷങ്ങളിൽ പങ്കുകൊണ്ട് അവരെല്ലാവരും ആറുദിവസം അവിടെ താമസിക്കുന്നു. ക്രിസ്തുവും പരിജനങ്ങളും കാനായിലെ കല്യാണം കഴിഞ്ഞ ഉടനെ കഫർണാമിലേക്ക് പുറപ്പെട്ടുപോയി കുറെ ദിവസം അവിടെപാൎത്തു എന്നതിനു വിവാഹാനന്തരം വധൂവരന്മാരോടുകൂടി വരന്റെ ഗൃഹത്തിൽപോയി കുറെനാൾ—ആറുദിവസം—പാൎത്തു എന്ന ഏക അന്വയമല്ലാതെ വേറെ എന്താണുള്ളതു്? ചേരുന്നപടി ചേൎക്കാൻ പഠിക്കണം.

9. എന്നാൽ ഇവിടെ ഒരു വലിയ വിശേഷപാറിയിരിക്കുന്നതുണ്ടോ മി. ചാഴികാടൻ കാണുന്നു!! തന്റെ ഒരു "ഉദ്ദേശം പൊന്തിച്ചുവെക്കാൻ" തേടിപ്പിടിച്ച ഈ ന്യായത്തിന്റെ അകം പൊള്ളയാണെങ്കിൽ അതുണ്ടോ ഗ്രന്ഥകാരൻ കാണുന്നു!!! "പരിശുദ്ധകന്യാസ്ത്രീമറിയത്തിനു ഒരു സഹോദരിയുണ്ടായിരുന്നുവെന്നും ആ സഹോദരിയുടെ നാലുപുത്രന്മാരാണ് വേദപുസ്തകത്തിൽക്രിസ്തുവിന്റെ സഹോദരന്മാരായിപ്പറയുന്ന യാക്കോബും ജോസപ്പും യൂദായും സൈമനും എന്നും നാം മുന്നദ്ധ്യായത്തിൽ കണ്ടുകഴിഞ്ഞു. ഈ സഹോദരിയുടെ ഭൎത്താവു മരിച്ച്, ഈ സഹോദരിയും കാനായിലെ കല്യാണകാലത്ത് ഒരു വിധവയായിരുന്നുവെന്നു ആബേഫോർഡ് പറയുന്നു. ആ വിധവയുടെ വീട്ടിലായിരിക്കണം വേദപുസ്തകത്തിൽവിവരിക്കുന്ന കല്യാണവിരുന്നു നടന്നതു്. വിധവയായ സഹോദരിയുടെ മകളുടെ കല്യാണമായിരുന്നതിനാലാണു മറിയം ആകല്യാണവീട്ടിൽ. . . വളരെ അധികാരപൂൎവ്വം പെരുമാറിക്കാണുന്നതു്" (P. 58.)ആബേഫൂവാർഡിന്റെ Life of Our Lord Jesus Christ എന്ന പുസ്തകം "ശ്രീയേശുക്രിസ്തു"എന്നപേരിൽ മി. മഞ്ഞനാട്ടു ഏ. ജോൺ വിവൎത്തനം ചെയ്ത പുസ്തകമാണല്ലോ മി. ചാഴികാടൻ ഗ്രന്ഥനിൎമ്മാണത്തിനായി പരിശോധിച്ചിട്ടുള്ള പുസ്തകങ്ങളിലൊന്ന്.

ആ പുസ്തകം 9-ാം അദ്ധ്യായത്തിൽ ഇങ്ങനെ കാണുന്നുണ്ട്. "നസ്രത്തിലെ ആ പ്രശാന്തമായ ഗേഹത്തിൽ ഈശോ എല്ലായ്പോഴും തനിച്ചായിരിക്കയില്ല താമസിച്ചിരുന്നത്. പാരമ്പര്യവിശ്വാസപ്രകാരം പരിശുദ്ധ കന്യകയുടെ ഒരു സഹോദരി- അവളുടെയും പേർ മറിയ എന്നുതന്നെ- ജോസഫിന്റെ ഒരു സഹോദരനായ ക്ലേയോപ്പാസെന്നൊരാളുമായി വിവാഹം ചെയ്തതായി കാണുന്നു. അദ്ദേഹം യേശു നസ്രത്തിൽ താമസിച്ചിരുന്നകാലത്തു മരിച്ചിരിക്കണം. . . രണ്ടു സഹോദരിമാരും ഒരുമിച്ചു താമസിച്ചിരുന്നു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ക്ലേയോപ്പാസിന്റെ ഭാര്യയായ മറിയയുടെ മക്കളെയാണ് യേശുവിന്റെസഹോദരന്മാരെന്നുംസഹോദരികളെന്നും പട്ടണവാസികൾ പറഞ്ഞിട്ടുള്ളതായി സുവിശേഷത്തിൽ കാണുന്നത്" (Mark V. I2) ഈ വിധവയായ സഹോദരി പരിശുദ്ധ കന്യകമറിയത്തോടുകൂടെ നസ്രത്തിൽ താമസിച്ചിരുന്നു എന്നു വിചാരിക്കേണ്ടിയിരിക്കുന്നുഎന്നത്രേ ആബേഫുവാർഡ് പറഞ്ഞിരിക്കുന്നത്. ആ സ്ഥിതിക്ക് അവരുടെ താമസസ്ഥലം കാനാ ആയിരുന്നുവെന്നു മി. ജോസഫ് പറയുന്നതബദ്ധമാണ്. ആകയാൽ "ആ വിധവയുടെ വീട്ടിലായിരിക്കണം വേദപുസ്തകത്തിൽ വിവരിക്കുന്ന കല്യാണവിരുന്നു നടന്നതെന്നുള്ള മി. ചാഴികാടന്റെ നിഗമനം വെറും അബദ്ധമാണ്. ഈ അബദ്ധ പ്രസ്താവനയ്ക്കു ഒരു താങ്ങായിട്ട് മി ചാഴികാടൻ ആബേഫുവാർഡിനെ നിറുത്തിയിരിക്കുന്നു! അഥവാ ആബേഫുവാർഡ് സ്വപ്നേപി വിചാരിക്കാത്ത ഒരു സംഗതി അദ്ദേഹം പറഞ്ഞതായി ഒരു ധാരണ മാന്യവായനക്കാരിലുൽപാദിപ്പിച്ചിരിക്കുന്നു. ഇതിന് മി. ജോസഫ് പ്രയോഗിച്ച കൌശലം ഇതുമാണ് "ഈ സഹോദരിയുടെ ഭർത്താവു മരിച്ച് ഈ സഹോദരിയും കാനായിലെ കല്യാണകാലത്ത് ഒരു വിധവയായിരുന്നു" എന്നു ആബേഫുവാർഡ് പറയുന്നതായി കാണിച്ചു!! വിധവയായ ഈ സഹോദരി പരിശുദ്ധ കന്യകയോടുകൂടെ താമസിച്ചിരുന്നു എന്നുള്ള ആബേഫുവാർഡിന്റെ പ്രസ്താവനയെപ്പറ്റി മൗനം അവലംബിക്കയും ചെയ്തിരിക്കുന്നു!!! ഇതിനുംപുറമെ വി. മർക്കോസ് VI 3-ൽ പറയുന്ന ക്രിസ്തുസഹോദരിയുടേതായിരുന്നു ആ വിവാഹം എന്നു പറയുന്നതും ശരിയല്ല. നമുക്ക്

വി. മർക്കോസിൻെറ ആറാമദ്ധ്യായം 1, 2, 3, ഈ വാക്യങ്ങളൊന്നു നോക്കാം. "1. അനന്തരം (യായീറോശിൻെറ പുത്രിയെ ഉയപ്പിച്ചശേഷം) അവൻ അവിടെനിന്നു പുറപ്പെട്ടു തൻെറ പട്ടണത്തിൽ വന്നു. അവൻെറ ശിഷ്യന്മാരും അവനോടുകൂടി പോയിരുന്നു. (തൻെറ പട്ടണം എന്നിവിടെ പറഞ്ഞിരിക്കുന്നതു് ഏതാണെന്നു് വി. ലൂക്കാ IV 16-ൽ "താൻവളൎത്തപ്പെട്ട സ്ഥലമായനസ്രസിലേക്കുവന്നു" എന്നു പറയുന്നതിൽനിന്നു വിശദമാകുന്നുണ്ടു്.) 2. ശാബത് ആയപ്പോൾ അവൻ സംഘത്തിൽ ഉപദേശിക്കാൻ തുടങ്ങി. കേട്ടിരുന്ന പലരും ആശ്ചൎയ്യപ്പെട്ടു് (ഇങ്ങനെ) പറഞ്ഞിരുന്നു... 3. ഇവൻ മറിയത്തിൻെറ മകനും യാക്കോബിൻെറയും യോസായുടെയും യൂദായുടെയും ശെമഓൻെറയും സഹോദരനുമായ തച്ചനല്ലയോ? ഇതാ, ഇവൻെറ സഹോദരികൾ ഇവിടെ നമ്മോടുകൂടെ ഇല്ലയോ? ഇങ്ങിനെ അവർ അവനിൽ ഇടറപ്പെട്ടിരുന്നു." ഇവിടെ ഈ ചോദ്യം ചോദിക്കുന്നതു കാനാക്കാരല്ലല്ലോ. ക്രിസ്തു സ്വന്ത പട്ടണമായ നസ്രസിൽ വന്നപ്പോൾ ആ പട്ടണവാസികളാണു് ഇങ്ങിനെ ചോദിക്കുന്നതു്. ക്രിസ്തുവിൻെറ ഒരു സഹോദരി മാത്രമല്ല, സഹോദരികൾ, നസ്രസിൽ അവിടത്തെ നിവാസികളുടെ കൂട്ടത്തിലായിരുന്നെങ്കിൽ നിശ്ചയമായും കാനായിലല്ലായിരുന്നു. എന്നാൽ കാനായിലെ കല്യാണത്തിലെ വധു തന്നെയായിരുന്നു കാനായിൽ എന്നു മിസ്റ്റർ ചാഴികാടൻ പറയുന്നതിനെ വാദത്തിനുവേണ്ടി സമ്മതിച്ചാലും, ആ യുവതി ക്രിസ്തുവിൻെറ സഹോദരി ആയിരുന്നുവെന്നു സമ്മതിക്കാൻ നിവൃത്തിയില്ല. A drowning man catches at a straw എന്നുണ്ടല്ലോ. അതായതു കുടിച്ചുമരിക്കാൻ തുടങ്ങുന്ന ഒരുവന്റെ കൈയിലെന്തുകിട്ടിയാലും—ഒരു വൈക്കോൽ തുരുമ്പുതന്നെ ആയാലും—അതു ചാടി മുറുകെപ്പിടിച്ചുകൊള്ളും. നമ്മുടെ ചരിത്രകാരനു് ഒരു ചരിത്രസൗധം കെട്ടിപ്പൊക്കാനുണ്ടു്. അതത്യാവശ്യമാണു്. അതിന്നടിസ്ഥാനമിടാൻ തൻെറ കൈവശം കോപ്പില്ല. കുറേനാളായിട്ടു തൻെറ സമുദായം "ക്നാനായ" സമുദായം എന്ന പേരും പേറി നടക്കുന്നതിനാൽ 'കാനാ' തന്നെ അടിസ്ഥാനമായിരിക്കണമെന്നാണു് മി. ജോസഫിൻെറ ദൃഢനിശ്ചയം. അതിനായി വെമ്പലിച്ചും വേവലാതിപിടി

ശാന്തരമണീയമായ ആ സാനുപ്രദേശത്തെയും, മുപ്പതു സംവത്സരം തനിക്കഭയം നൽകിയ ആ വസതിയേയും അവസാനമായി ഒന്നുനോക്കി. ആ ഗ്രാമം തന്റെ സ്വദേശവും അവിട്ടത്തെ ജനങ്ങൾ സ്വന്തജനങ്ങളുമായിരുന്നെങ്കിലും, ബന്ധുക്കളായും മിത്രങ്ങളായും തനിക്ക ധാരാളം പേർ അവിടെ ഉണ്ടായിരുന്നെങ്കിലും, അതൊന്നുകൊണ്ടും തനിക്കൊരു പ്രയോജനവുമുണ്ടായില്ല" ഉദ്ധൃതഭാഗം ഇത്രയും മിക്കവാറും ഒന്നുതന്നെയാണ് രണ്ടിലും. അല്പവ്യത്യാസമുള്ളതിൽ പ്രധാനപ്പെട്ടത് ആവരണകയിൽ കാണിച്ചിട്ടുമുണ്ട്. ഇതിനെ തുടൎന്നുള്ള ഭാഗമാണ് എന്റെ നിരൂപണത്തിനു വിഷയമായിരിക്കുന്നത്. രണ്ടും ഒരുമിച്ചു കാണാൻവേണ്ടി രണ്ടുകോളമായി താഴെ ചേൎക്കുന്നു.

| (മി. ചാഴികാടന്റെ ഉദ്ധൃതഭാഗം.) | ശ്രീയേശുക്രിസ്തുവിൽ. |
| --- | --- |
| ഒരു ദീൎഘദൎശി അവന്റെ സ്വന്തനാട്ടിൽ വിലമതിക്കപ്പെടുന്നില്ല എന്നു പറഞ്ഞുകൊണ്ട് ക്രിസ്തു കാനായിലേക്ക് കടന്നു അവിടെയുള്ള തന്റെ ബന്ധുക്കളുടേയും മിത്രങ്ങളുടേയും ശിഷ്യന്മാരുടേയും കൂടെ താമസിച്ചു" | ഈ നസ്രാണികൾ സാവജ്ഞം തിരസ്കരിച്ച ദിവ്യപരിരക്ഷയെ വിദേശീയൎക്ക് പ്രദാനം ചെയ്യുവാനായി അദ്ദേഹം പോകേണ്ടിയിരിക്കുന്നു. തലചായിക്കാൻപോലും ഇടമില്ലാതെ ലോകരക്ഷകൻ ഇപ്പോൾ പുറപ്പെടുകയല്ലാതെ ഗത്യന്തരമില്ല. |

മി. ചാഴികാടൻ ഉദ്ധൃതഭാഗത്തിന്റെ ഒടുവിൽ വരുത്തിയിരിക്കുന്ന വ്യത്യാസം കണ്ടിട്ട് എനിക്ക് എന്റെ കണ്ണിനെ വിശ്വസിക്കാൻ നിവൃത്തിയില്ല എന്നു തോന്നിപ്പോയി. എന്റെ കൈവശം "ശ്രീയേശുക്രിസ്തു"വിന്റെ 'കൊല്ലം' പതിപ്പും 'മാന്നാനം' പതിപ്പും ഇങ്ങനെ രണ്ടുപ്രതികളുണ്ട്. അവ രണ്ടും ഞാൻ മാറി മാറി ഒത്തുനോക്കി. അവരണ്ടും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. എന്റെ കൈവശമുള്ള രണ്ടുപ്രതിയും "രണ്ടാംപതിപ്പ്" ആണ്. ആദ്യപതിപ്പിൽ വല്ല വ്യത്യാസവുമുണ്ടെന്നും ആ പ്രതിയാണു മി. ചാഴികാടൻ പരിശോധിച്ചതെന്നും വരാവുന്നതാണല്ലോ. "ശ്രീയേശുക്രിസ്തുവിന്റെ പ്രണേതാ

വായ മയ്യനാട്ടു എ. ജോൺ ബി. എ. അവർകളോടു ഇതേപ്പ
റ്റി അന്വേഷിച്ചതിൽ അദ്ദേഹത്തിന്റെ കൃതിയുടെ രണ്ടു പതി
പ്പുകളിലും ഒന്നാമദ്ധ്യായം ഒഴികെ മറ്റു ഭാഗങ്ങളിൽ യാതൊരു
വ്യത്യാസവുമില്ലെന്നാണ് മറുപടി കിട്ടിയതു്.

മുൻവിധിയോടുകൂടി ചരിത്രനിർമ്മാണത്തിനായി പുറപ്പെ
ടുന്നവർ ഇതും ഇതിലപ്പുറവും കാണിക്കും. അതിന്റെ ദൃഷ്ടാന്തം
ഇനിയും യഥാസ്ഥലം കാണിച്ചുകൊള്ളാം. ന. കർത്താവിന്റെ
ശ്ലീഹന്മാരിൽ ചിലർ കാനാക്കാരായിരുന്നു; അവരിലൊരു
നാണു തോമ്മാശ്ലീഹാ; തോമ്മാശ്ലീഹായുടെ ഒരു പിൻഗാമി
യാണു ക്നായിത്തോമ്മാ; ഇതാണു "ക്നാനായ സമുദായ ചരി
ത്രസംഗ്രഹ"ത്തിന്റെ അടിസ്ഥാനം. അതിനെ തെളിയിക്കാൻ
വേണ്ട രേഖകൾ കിട്ടാനില്ലെങ്കിൽ നിർമ്മിക്കാൻ സന്നദ്ധനായി
ട്ടാണ് നമ്മുടെ ഈ ചരിത്രകർത്താവ് തൂലിക കൈയിലെടുത്തിരി
ക്കുന്നതു്. "കൃത്രിമമായി ഏതെങ്കിലും ചരിത്രഭാഗം നിർമ്മിക്കു
കയോ ഞാൻ ചെയ്തിട്ടില്ല" എന്നു തുറന്നു പ്രസ്താവിച്ചുകൊണ്ടു
മി. ചാഴികാടൻ തന്റെ സത്യസന്ധതയെ ലോകസമക്ഷം ഉച്ചൈ
സ്തരം ഉൽഘോഷിച്ചിരിക്കുന്നു. അതിനും പുറമേ "സാക്ഷി ന
ത്യം പറയുന്നതുകൊണ്ടു് ഒരു കക്ഷിക്കു ദോഷം വരുന്നെങ്കിൽ
ആ യാതന അനുഭവിപ്പാൻ കക്ഷി തയ്യാറായിരിക്കണമെ"ന്നുകൂടെ പ്ര
സംഗിച്ചിരിക്കുന്നു. ഒരു വക്കീൽ ഏതുഭാഗത്തിനു ദോഷം വ
ത്തക്കവിധം സാക്ഷികളെക്കൊണ്ടു കള്ളസാക്ഷി പറയിച്ചാൽ
ആ ദോഷം സഹിക്കാൻ ആരാണു തയ്യാറായിരിക്കേണ്ടതു്?

10. കാനായിലെ വിവാഹോത്സവത്തിൽ ഈശോയു
മാതാവും സഹോദരന്മാരും സംബന്ധിച്ചിരുന്നതുകൊണ്ടു് അ
അവരുടെ സംബന്ധികളിൽ ഒരാളുടെ വീടായിരുന്നിരിക്കാ
എന്നാൽ അതു പരിശുദ്ധകന്യകയുടെ സഹോദരിയുടെ വീടാ
രുന്നു, വധുവിന്റെ വീടായിരുന്നു എന്നൊക്കെ ബന്ധിച്ചു പ
യാൻ നിവൃത്തിയില്ല. നമ്മുടെ ഈ അഭിനവവ്യാഖ്യാതാവിന്റെ
അഭിപ്രായം അഥവാ നിഗമനം പ്രാചീനന്മാരും അർവ്വാചീനന്മാ
രുമായ വേദപുസ്തകവ്യാഖ്യാതാക്കളുടേതിൽനിന്നും വളരെ
ന്നമായിരിക്കുന്നു. ഹില്ലിയൻ II വാല്യം 88-ാം വശത്തു് ഇ
നെ പറയുന്നു. Our Lord's Mother was present at th

wedding feast– a fact which shows that she was related to the young couple, or was a friend of theirs.– "ന. കർത്താവിൻെറ മാതാവ് വിവാഹോത്സവത്തിൽ ഭാഗഭാക്കായിരുന്നു. ഈ വസ്തുത തെളിയിക്കുന്നതു് അവിടുന്ന് ഒന്നുകിൽ ആ നവദമ്പതിമാരുടെ ചാർച്ചയിൽ പെട്ട ആളായിരുന്നു, അല്ലെങ്കിൽ അവരുടെ സ്നേഹിതയായിരുന്നു എന്നാണ്". കല്യാണവീട്ടുകളിൽ മുമ്പുകൂട്ടി പോയി കാര്യങ്ങളന്വേഷിക്കയും "അധികാരപൂർവ്വം" പെരുമാറുകയും ചെയ്യുന്നതിന് യാവനൊരുത്തൻ ചാർച്ചയിൽ പെട്ടവനായേ കഴിയൂ എന്നില്ല. നമ്മുടെ നാട്ടിൽ നാം കണ്ടുംകേട്ടും അനുഭവിച്ചുമറിഞ്ഞിട്ടുള്ള ഒരു വസ്തുതയാണിതു്. വി. യോഹന്നാൻ II. 9–നെ ആസ്പദമാക്കി വന്ദ്യനായ ബേദാ, റുപ്പേർത്തൂസു മുതലായവർ വി. ആഗുസ്തീനോസിനെ അനുഗമിച്ചു പറയുന്നതു കാനായിലേതു വരൻെറ വീടായിരുന്നു എന്നും, ആ വരനാകട്ടെ സുവിശേഷകനായ വി. യോഹന്നാനായിരുന്നുവെന്നുമാണ്. എന്നാൽ വി. യോഹന്നാൻ അവിവാഹിതനും ആജീവനാന്തം ബ്രഹ്മചാരിയും ആയിരുന്നുവെന്നു തെളിയുന്നതിനാൽ അവരുടെ അഭിപ്രായം തിരസ്കൃതമാണെന്നു കൊർണേലിയൂസ് ആലാപ്പിദേ എന്ന വിശ്വവിഖ്യാതനായ വ്യാഖ്യാതാവു പറയുന്നു. ബറോനിയൂസ് പറയുന്നതു് ടി വിവാഹത്തിലെ മണവാളൻ 'ക്നാനായ'ൻ എന്നു വിളിക്കപ്പെട്ടുന്ന ശെമഓനാണെന്നു വിചാരിക്കണമെന്നത്രെ. ഇതു് ഈ 'ക്നാനായ' ശബ്ദം (നമ്മുടെ ക്നാനായ സമുദായവാദികളുടെ ക്നാനായ ശബ്ദമല്ല ഇതു്) കാനായെ സൂചിപ്പിക്കുന്നു എന്ന അബദ്ധധാരണയിൽ നിന്നൽഭൂതമായതാണ്; ഇവിടത്തെ 'ക്നാനായ' ശബ്ദത്തിൻെറ അർത്ഥം "എരിവുകാരൻ" എന്നാണെന്ന് വി. ലൂക്കായുടെ സുവിശേഷത്തിൽ കാണുന്നു. അതിനാൽ ഈ മണവാളൻ ശെമഓനാണെന്നും അദ്ദേഹം കാനാ നഗരവാസിയായിരുന്നു എന്നുമുള്ള പ്രസ്താവങ്ങൾ അടിസ്ഥാനരഹിതങ്ങളാണെന്നും ആലാപ്പിദേയുടെ പ്രസാധകൻ പറയുന്നു. "മതിയായ തെളിവിൻെറ അഭാവം നിമിത്തം വധൂവരന്മാർ ഇന്നാരായിരുന്നുവെന്നു ഖണ്ഡിച്ചു പറയാതിരിക്കുന്നതാണു സുരക്ഷിത"മെന്നുകൂടി അദ്ദേഹം പറയുന്നുണ്ടു്. എന്നാൽ ഇവിടെ ഒരു കാര്യം പ്രത്യേകം ശ്രദ്ധ

യമായി കാണുന്നുണ്ട്. നാം കണ്ട വേദപുസ്തകവ്യാഖ്യാതാക്കന്മാരൊക്കെയും കാനായിൽ വരന്റെ വീടായിരുന്നു എന്നാണല്ലോ അഭിപ്രായപ്പെട്ടിരിക്കുന്നത്. വേദപുസ്തകവും ഇതിനെ അനുകൂലിക്കുന്നതായിട്ടാണു കാണുന്നത്. എങ്ങിനെയെന്നാൽ വി. യോഹ. II 9–10–ൽ "എന്നാൽ ആ പന്തിപ്രമാണി വീഞ്ഞായിത്തീന്ന ആ വെള്ളം രസിച്ചുനോക്കുകയും ആയതു് എവിടെ നിന്നായിരുന്നുവെന്നു് അറിയാതിരിക്കയും ചെയ്കയാൽ ... അയാൾ മണവാളനെ വിളിച്ച് അവനോട് എല്ലാവരും ആദ്യം നല്ല വീഞ്ഞും, ലഹരിപിടിച്ചുകഴിയുമ്പോൾ താഴ്ന്നതരത്തിലുള്ളതും കൊണ്ടുവരുന്നു. എന്നാൽ നീ നല്ല വീഞ്ഞു് ഇതുവരെ സൂക്ഷിച്ചുവച്ചുവല്ലോ എന്നു പറഞ്ഞു" എന്നു് രേഖപ്പെടുത്തിയിരിക്കുന്നു. ഇതിൽ നിന്നു ന്യായമായി എടുക്കേണ്ട അനുമാനം ഈ വിവാഹവിരുന്നു് വരന്റെ വീട്ടിൽവെച്ചായിരുന്നു എന്നാണല്ലോ. അതിനാൽ കാനായിൽ വധുവിന്റെ വീടായിരുന്നു എന്നുള്ള മി. ജോസഫിന്റെ വാദം ശരിയല്ല.

11. ഇനി ഈ വിവാഹാടിയന്തിരത്തിൽ സംബന്ധിച്ച ശിഷ്യന്മാർ ആരെല്ലാമായിരുന്നു എന്നുകൂടെ നമുക്കൊന്നുനോക്കാം. മിശിഹാ തന്റെ ശ്ലീഹന്മാരെ തിരഞ്ഞെടുക്കുന്നതിനു വളരെ മുമ്പുണ്ടായ സംഭവമാണിതു്. വി. മത്തായി VI 12–ൽ നിന്നു കാണുന്നതുപോലെ വി. സ്നാപകയോഹന്നാൻ കാരാഗൃഹത്തിൽ ബന്ധിതനായശേഷമാണ് പന്തിരുവരെ തിരഞ്ഞെടുത്തതു്. ഇപ്പോൾ നമ്മുടെ ചിന്താവിഷയമായ സംഭവമോ വി. യോഹന്നാൻ III 24–ൽ കാണുന്നതുപോലെ സ്നാപകന്റെ ബന്ധനത്തിനു മുമ്പു നടന്നു. ആകയാൽ ഇവിടെപ്പറയുന്ന ശിഷ്യന്മാർ നസ്സിയേൽ, പീലിപ്പോസ്, യോഹന്നാൻ, അന്ത്രയോസ്, പത്രോസ് എന്നിവരോ അതിൽ എതാനും പേരോ ആയിരുന്നുവെന്നു ഊഹിക്കാം. ഇവർ മിശിഹായെ ഗുരുവായി വരിച്ച് തൽക്കാലത്തേക്ക് അനുഗമിച്ചെങ്കിലും താമസിയാതെ അവർ പിന്തിരിഞ്ഞു് അവരുടെ ജോലിയായ മീൻപിടുത്തത്തിലേർപ്പെട്ടിരുന്നു. പിന്നീടു മാത്രമാണ് വി. മത്തായി IV 18–21 ൽ കാണുന്ന പ്ര

കാരംതാവരെ കർത്താവു് ശിഷ്യസ്ഥാനത്തേക്കു സ്ഥിരമായി വിളിച്ചതു്.

## 12. ക്രിസ്തുവും മററും കാനായിൽനിന്നു കഫർന്നാമിൽ പോയതെന്തിനു്?

ഇനി ക്രിസ്തുവും മററും ഏതു സംഗതിവശാലാണു കാനായിൽനിന്നു കഫർന്നാമിലേക്കു പോയതെന്നുകൂടി ഒന്നാരായുന്നതു സന്ദർഭോചിതമായിരിക്കുമല്ലോ. ആബേഫൂവാർഡ് XV-ാമദ്ധ്യായത്തിൽ പറയുന്നു. "യേശു കാനായിൽനിന്നു നസ്രസിലേക്കു മടങ്ങിവന്നപ്പോൾ അവിടെ എന്താണു സംഭവിച്ചതു്? അതിനെപ്പററി സുവിശേഷത്തിലൊന്നും കാണുന്നില്ല. മേലാൽ ആ ഗ്രാമത്തിൽ താമസിക്കുന്നതു രക്ഷകനു ദുഃഖപ്രദമോ ആപൽക്കരമോ ആകത്തക്കവണ്ണം എന്തോ സംഭവിച്ചിരിക്കണം. എന്തെന്നാൽ വി. യോഹന്നാൻ 11-12-ൽ) പറയുന്നു: "അതിൻെറശേഷം അദ്ദേഹം തൻെറ അമ്മയോടും സഹോദരന്മാരോടും ശിഷ്യന്മാരോടുംകൂടി കഫർന്നാമിലേക്കു പോയി. നസ്രത്തിലെ ജനങ്ങളുടെ അക്രമവും ദുഷ്ടതയും സുവിദിതമായിരുന്നു. പക്ഷെ അവർ, കാനായിലെ അത്ഭുതം പ്രവീണമായ ഒരു ചെപ്പടിവിദ്യ മാത്രമായിരുന്നു എന്നു ധരിച്ചിട്ടു്, ഈ "ജോസപ്പിൻെറ മകനെ" അവരുടെ നാട്ടിൽനിന്നു പുറത്തുപോകാൻ നിർബന്ധിച്ചതായിരിക്കാം." ആബേഫൂവാർഡിൻെറ അഭിപ്രായത്തിൽ ക്രിസ്തു കല്യാണം കഴിഞ്ഞശേഷം നസ്രസിലേക്കാണു പോയതു്, കഫർന്നാമിലേക്കല്ല. ഏതായാലും ദമ്പതിമാരുടെ കൂടെ വരൻെറ വീട്ടിൽ കല്യാണം ഉണ്ടു് അവിടെ താമസിച്ചതായി അദ്ദേഹത്തിനു് ഒരു ഊഹംപോലുമില്ല; തീർച്ചതന്നെ. ഇനി കൊർണേലിയൂസ് ആലാപ്പിദേയെക്കൂടെ കേൾക്കാം. "കാനായിലെ കല്യാണം കഴിഞ്ഞു് ഈശോ തൻെറ മാതാവിൻെറയും സ്വന്തപ്പെട്ടവരുടെയും കൂടെ നസ്രസിലുള്ള സ്വന്ത ഗൃഹത്തിലേക്കു പിന്തിരിഞ്ഞു. പ്രസ്തുത ഗ്രാമം കൂടുതൽ ഉയർന്നസ്ഥലത്തു സ്ഥിതിചെയ്തിരുന്നു. കഫർന്നാമാകട്ടെ ഗ്ലീലാക്കടലിനടുത്തു് നിമ്നഭൂമിയിലായിരുന്നു. തന്നിമിത്തമാണു് ക്രിസ്തു അങ്ങോട്ടു 'ഇറങ്ങി (ന്ഹെസ്—സുറിയാനിയിൽ) എന്നു വി.

യോഹന്നാൻ പറഞ്ഞിരിക്കുന്നത്. ക്രിസ്തു ഇങ്ങനെ നസ്രസിൽ നിന്ന് കഫർണാമിലേക്ക് ഇറങ്ങിപ്പോയതിന്റെ കാരണമിതാണ് നസ്രസ് പ്രസിദ്ധിയില്ലാത്ത ഒരു ചെറുപട്ടണമായിരുന്നു. സ്വന്ത ഗ്രാമവാസികൾ അദ്ദേഹത്തെ തച്ചനെന്നും തച്ചന്റെ മകനെ ന്നും പറഞ്ഞ് അവഹേളിച്ചിരുന്നു. അതിനാൽ തന്റെ പ്രസം ഗം, ഉപദേശം ഇവയുടെ ആസ്ഥാനം നസ്രസായിരിക്കണ്ടാ എന്ന ഈശോ തീരുമാനിച്ചു. ഇതിലേക്ക് അവിടുന്ന കഫർണ മിനെ ആണ തെരഞ്ഞെടുത്തത്. എന്തുകൊണ്ടെന്നാൽ അതു കടൽത്തീരത്ത് വാണിജ്യവ്യവസായാദികളിൽ ഉന്നതനിലയെ പ്രാപിച്ചു പരിലസിച്ചിരുന്നു. അതു വളരെ ജനബാഹുല്യമുള്ള ഒരു പട്ടണമായിരുന്നു. അതിനാൽ തന്റെ പ്രസംഗത്തിന്റെ ഫലം വളരെയധികമാളുകൾക്ക അനുഭവപ്പെടുമെന്ന കരുതി ക്രി സ്തു അതിനെ തെരഞ്ഞെടുത്തു... ക്രിസ്തു ഇങ്ങനെ കാനായിൽനിന്നു കഫർണാമിലേക്ക വന്നത് തൽക്കാലത്തേക്ക മാത്രവും, അവിടെ നിന്നും ആസന്നമായിരുന്ന പെസഹാതിരുനാളിന് ഓറശ്ലത്തേക്ക പോകുവാൻവേണ്ടിയും ആയിരുന്നു." ആകയാൽ ഈശോ കാ നായിൽനിന്ന് നേരെ കഫർണാമിലേക്ക പോയതായി ആലാ പ്പിദേയും ധരിച്ചിട്ടില്ല.

ഇനി ഫിലിയൻ എന്തു പറയുന്നു എന്നുകൂടി നോക്കാം. അദ്ദേഹം പറയുന്നു: On this occassion he probably came there to join a caravan of pilgrims being formed to go for the Pasch to Jerusalem, where he proposed to form his public ministry. ഈയവസരത്തിൽ ഈശോ കഫർണാമി ലേക്ക ചെന്നത് ഓറശ്ലത്തു പെസഹാ തിരുനാളിന പോകാൻ അവിടെ സംഘടിതമായിക്കൊണ്ടിരുന്ന തീൎത്ഥഗണത്തിൽ ചേ രാൻ വേണ്ടിയായിരിക്കാം. ഓറശ്ലത്തു തന്റെ പരസ്യശുശ്രൂഷ നടത്തണമെന്ന് അദ്ദേഹം കരുതിയിരുന്നു." വി. യോഹന്നാൻ 11-13-ൽ "ഇതിനുശേഷം അവനും അവന്റെ അമ്മയും അവന്റെ സഹോദരന്മാരും അവന്റെ ശിഷ്യന്മാരും കഫർ ണാമിലേക്കിറങ്ങിപ്പോയി. അവിടെ കുറെ ദിവസങ്ങൾ പാ ൎത്തു" എന്ന പറഞ്ഞശേഷം "അപ്പോൾ യൂദന്മാരുടെ പെ

സഹാ അടുത്തിരുന്നു. അതുകൊണ്ടു് ഈശോ ഓറശ്ലത്തേക്ക പോയി" എന്നുകൂടി രേഖപ്പെടുത്തിയിരിക്കുന്നതിൻെറ അൎത്ഥം ഇപ്പോൾ കൂടുതൽ വിശദമാകുന്നുണ്ടു്.

ഇവിടെ ഈശോ ഓറശ്ലത്തേക്ക പോയി എന്നാണല്ലോ പറഞ്ഞിരിക്കുന്നതു്. മാതാവും പരിവാരവുമോ? തീൎച്ചയായും അവരും ഈശോയുടെ കൂടെപ്പോയി. ഓറശ്ലത്തു് കൎത്താവു് എത്തിയശേഷം ദേവാലയത്തിൽ ക്രയവിക്രയം ചെയ്തിരുന്നവരെ അടിച്ചു പുറത്താക്കിയതായി യോഹ. II 14–16 വാക്യങ്ങളിൽ നിന്നു കാണുന്നു. "അപ്പോൾ അവൻെറ ശിഷ്യന്മാർ നിൻെറ ഭവനത്തെക്കുറിച്ചുള്ള തീഷ്ണത എന്നെ തിന്നുകളഞ്ഞു എന്നു എഴുതപ്പെട്ടിരിക്കുന്നതു അവർ ഓൎത്തു" എന്നു 17–ാം വാക്യത്തിലും, "എന്നാൽ യൂദന്മാർ ഉത്തരമായി അവനോടു, നീ ഞങ്ങൾക്കെന്തു അടയാളം കാണിച്ചുതരുന്നു? എന്നു ചോദിച്ചതിനു ഈശോ പ്രത്യുത്തരമായി, നിങ്ങൾ ഈ ആലയം തകൎത്തുകളയുവിൻ; മൂന്നു ദിവസം കൊണ്ടു ഞാൻ അതു സ്ഥാപിക്കുമെന്നരുളിച്ചെയ്തു . . . അവനോ തൻെറ ശരീരം എന്ന ആലയത്തെപ്പററി പറഞ്ഞിരുന്നു. അവൻ മരിച്ചവരുടെ ഇടയിൽനിന്നു ഉയിൎത്തെഴുന്നേററപ്പോൾ, അവൻ ഇതു പറഞ്ഞിരുന്നു എന്നു അവൻെറ ശിഷ്യന്മാർ ഓൎക്കയും, തിരുവെഴുത്തുകളും ഈശോ അരുളിച്ചെയ്ത വാക്കുകളും വിശ്വസിക്കയും ചെയ്തു" എന്നു ശേഷം 23 വരെയുള്ള വാക്യങ്ങളിലുംകാണുന്നു. അതിനാൽ ഈശോ തനിച്ചല്ല പോയതു് ശിഷ്യന്മാർ കൂടെയെങ്കിലും തന്നെയനുഗമിച്ചു എന്നു സിദ്ധിക്കുന്നു. കഴിയുന്നത്ര എല്ലാ യഹൂദന്മാരും സംബന്ധിക്കണമെന്നു നിഷ്കൎഷയുണ്ടായിരുന്ന മൂന്നു തിരുനാളുകളിൽ പ്രഥമസ്ഥാനം പെസഹായ്ക്കായിരുന്നു. അതിനാൽ ഈശോയുടെകൂടെ കഫർണാമിലേക്കപോയ എല്ലാവരുംതന്നെ ഓറശ്ലത്തേക്കും പോയി; ഇതിനായിട്ടാണു അവർ കഫർണാമിലേക്കു പോയതെന്നു ന്യായമായി അനുമിക്കേണ്ടിയിരിക്കുന്നു.

13. എന്നാൽ ഭൂമിശാസ്ത്രം അറിയാവുന്നവരും ബൈബിൾ അററ്ലസ്സ് നോക്കിയിട്ടുള്ളവരും ഈ അനുമാനത്തിന്നെതിരായി ഒരു വാദം കൊണ്ടുവന്നേക്കാം. കാനായിൽ നിന്നു

ഓറശ്ലത്തേക്ക പോകുവാൻ ഏററം എളുപ്പവഴി—കുറുക്കവഴി—അവിടെനിന്ന നേരെ തെക്കോട്ട തിരിച്ച്, സമരിയായിൽക്കൂടി കടന്ന്, യൂദായിലേക്ക്—അവിടെയാണല്ലോ ഓറശ്ലം—പോകുന്നതാണല്ലോ. മറിച്ച് കാനായിൽനിന്ന ഇരുപതുമൈൽ വടക്കുകിഴക്കോട്ട യാത്രചെയ്യേണ്ടതിലെ കഫർണാമിൽ എത്തുകയുള്ള. അവിടെനിന്ന ഗ്ലീലാക്കടലിൻെറ വടക്കെക്കര ചുററി, യോർദ്ദനാൻ നദികടന്ന്, പെരെയായിൽക്കൂടി നേരെ തെക്കോട്ട ദീർഘപ്രയാണം ചെയ്ത് വീണ്ടും യോർദ്ദനാൻ കടന്ന് പടിഞ്ഞാറോട്ട തിരിഞ്ഞു ഈറീഹോയും കടന്ന് മലകൾ കയറിവേണം ഓറശ്ലത്തു ചെന്നുപററാൻ. ദിവസങ്ങളും ക്ലേശങ്ങളും കൂടുതലാവശ്യപ്പെടുന്ന സുദീർഘമായ ഈ മാർഗ്ഗം അവർ തെരഞ്ഞെടുത്തു എന്ന എന്തിന സങ്കല്പിക്കുന്നു? ഇതു ന്യായമായ ഒരു ചോദ്യമാണ്. ഫിലിയൻ ഇതിനും സമാധാനം നൽകുന്നുണ്ട്. (Vol. I. P, 103) അതിങ്ങനെയാണ്.

"ഇത്തരുണത്തിൽ നമ്മുടെ പ്രത്യേക ശ്രദ്ധയെ അർഹിക്കുന്നതു് സമരിയായിലെ ജനങ്ങളുടെ സ്വഭാവ വിശേഷവും അവരും യൂദന്മാരും തമ്മിലുള്ള വൈരവുമാണ്. "എൻെറ ആത്മാവു വെറുക്കുന്ന രണ്ടു ജാതികളുണ്ട്". ഈശോ ബർസീറാ Ecclus: 50—27 രേഖപ്പെടുത്തിയിരിക്കുന്നു. "മൂന്നാമതൊന്നുണ്ട്. അതു് ഒരുജാതിയേ അല്ല. അതു് എൻെറ വിദ്വേഷപാത്രവുമാണ്. സെയിർ പർവ്വതത്തിൽ പാർക്കുന്നവരും (ആദോംകാർ,) പ്ലീശ്ത്തെയക്കാരും, സീക്കെമിൽ അധിവസിക്കുന്ന മൂഢജനവുമത്രെ" (സമറിയാക്കാർ). ഈ വിരോധവിദ്വേഷങ്ങൾ മൂത്തുമൂത്ത് സമരിയാദേശം കൂടെയും അശുദ്ധമെന്നു യൂദന്മാർ ഗണിച്ചിരുന്നു. സമരിയാക്കാരാകട്ടെ വിരോധത്തിന വിരോധവും അനാദരത്തിന അനാദരവും കൊണ്ടു വൈരനിര്യാതനവും ചെയ്തിരുന്നു. മാത്രമല്ല, യൂദെയായിൽനിന്ന് ഗ്ലീലായിലേക്കും ഗ്ലീലായിൽനിന്ന് യൂദെയായിലേക്കും അവരുടെ ദേശത്തുകൂടെ കടന്നു പോയിരുന്ന യൂദന്മാരെ പലവിധത്തിൽ അവർ ദേഹോപദ്രവം ഏല്പിക്കക്കൂടി ചെയ്തിരുന്നു. ഈദൃശ ബലാൽക്കാര പ്രവൃത്തികൾ ചിലപ്പോൾ കൊലപാതകത്തിൽ പോലും കലാശിച്ചിരുന്നത്രെ. ഈ കാ

രണത്താൽ ഗ്ലീലാക്കാർ പ്രത്യേകിച്ച് ഓറശ്ലേത്ത് തിരുനാളുക ളിൽ സംബന്ധിക്കാൻ തീർത്ഥസംഘം ചേൎന്ന പോയിരുന്നു. അവർ പ്രായേണ പെരെയായിൽക്കൂടെയുള്ള ദീർഘമാർഗ്ഗമാണ സ്വീകരിച്ചിരുന്നത്."

യൂദന്മാരും സമരിയാക്കാരും തമ്മിലുണ്ടായിരുന്ന വിരോ ധത്തെ പ്രസ്പഷ്ടമാക്കുന്ന ഭാഗങ്ങൾ സുവിശേഷങ്ങളിലും കാണു ന്നുണ്ട്. വി. യോഹന്നാൻ IV 9-ൽ ഇങ്ങിനെ വായിക്കുന്നു. "ശമ്രായക്കാരിയായ ആ സ്ത്രീ അവനോട്: നീ യൂദനായിരിക്കെ ശ മ്രായക്കാരിയായ എന്നോടു കുടിക്കാൻ ചോദിക്കുന്നത് എങ്ങനെ? യൂദന്മാൎക്ക ശമ്റായക്കാരുമായി കൂട്ടുകെട്ട് ഇല്ലല്ലോ എന്നു പറ ഞ്ഞു.' വി. ലൂക്കാ IX 51-3 കൂടെ കണ്ടാലും: "പിന്നെ സംഭ വിച്ചതെന്തെന്നാൽ: അവൻെറ ആരോഹണത്തിൻെറ നാളുകൾ പൂൎത്തിയായി വരവേ, അവൻ ഓറശ്ലേത്തേക്കു പോകുവാൻ ഉറ പ്പായി നിശ്ചയിച്ചു തനിക്കു മുമ്പായി ദൂതന്മാരെ അയച്ചു. അവർ പോയി അവനുവേണ്ടി തയാർ ചെയ്യുവാൻ ശമ്രായക്കാരുടെ ഒരു പട്ടണത്തിൽ പ്രവേശിച്ചു. എന്നാൽ അവൻ ഓറശ്ലേത്തേക്കു പോകുവാൻ നിശ്ചയിച്ചിരുന്നതുകൊണ്ട് അവർ അവനെ കൈ ക്കൊണ്ടില്ല." ആരാധനസ്ഥലം സംബന്ധിച്ചു യൂദന്മാരും ശമ്രാ യക്കാരും തമ്മിലുണ്ടായിരുന്ന അഭിപ്രായഭിന്നതയാണു ഈ തി രസ്കരണത്തിൻെറ കാരണം. വി. യോഹന്നാൻ IV 20-ൽ "ഞങ്ങളുടെ പിതാക്കന്മാർ ഈ (ഗരീസിം)മലയിൽ ആരാധന ചെയ്തു; നിങ്ങളോ എന്നാൽ ആരാധന ചെയ്യേണ്ട സ്ഥലം ഓറശ്ലേം ആകുന്നു എന്നു പറയുന്നു." എന്നു ശമ്രായ സ്ത്രീ കൎത്താ വിനോടു പറഞ്ഞിരിക്കുന്നു. ആകയാൽ ഓറശ്ലേത്ത് ആരാധനക ഴിക്കാനായി ഈശോ പോകുന്നു എന്നു വ്യക്തമായതിനാലാണ് ശമ്രായക്കാർ അദ്ദേഹത്തെ ആ പട്ടണത്തിൽ സ്വീകരിക്കാതിരു ന്നത്. ഇവയൊക്കെയിൽനിന്നും നാം യുക്തിപൂൎവ്വം എടുക്കേ ണ്ട അനുമാനം ക്രിസ്തു കാനായിൽനിന്നു കഫർണാമിൽപോയി അവിടെ കുറേനാൾ താമസിച്ചതു് അവിടെനിന്നും ഓറശ്ലേ ത്തേക്കു പെസഹാതിരുനാൾ പ്രമാണിച്ചു പോകുവാൻ സജ്ജീ കൃതമായിരുന്ന തീൎത്ഥസംഘത്തിൽ ചേരുന്നതിനുതന്നെയായി

രുന്നു എന്നാണ്. "കാനായിൽ മണവാട്ടിയുടെ വീടും, മണവാട്ടി പരിശുദ്ധകന്യകമറിയത്തിൻെറ സഹോദരിയുടെ പുത്രിയും, തമ്പുരാ രാ ക്രിസ്തുവിൻെറ സഹോദരിയും ആയിരുന്നെന്നും മണവാളൻെറ വീട കഫർണാമിൽ ആയിരുന്നെന്നും ഈ രണ്ടു വീട്ടിലെയും ക ല്യാണത്തിനു ക്രിസ്തുവും സഹോദരന്മാരും ശിഷ്യന്മാരും മാതാവും പങ്കുകൊണ്ടിരുന്നു എന്നും കാണുന്നതിൽനിന്ന് ശിഷ്യന്മാർ ക്രി സ്തുവിനോടു ബന്ധമുള്ളവരായിരുന്നു എന്നു വിചാരിപ്പാൻ മാ ർഗ്ഗമുണ്ട്" എന്നു മി. ചാഴികാടൻ ചെയ്യുന്ന പ്രസ്താവന യാതൊ രു ചരിത്രരേഖയേയോ, വി. പിതാക്കന്മാരുടേയും, വ്യാഖ്യാതാ ക്കന്മാരുടേയും നിഗമനങ്ങളേയോ ആധാരമാക്കി ചെയ്തിട്ടുള്ളതല്ല. തൻെറ കാനാവാദത്തിനു താങ്ങും തൂണും തേടിപ്പിടിക്കാൻ അ ന്വേഷിച്ചു വെപ്രാളപ്പെട്ടു നടന്നു വല്ലാതെ ചൂടുപിടിച്ച മി. ജോസഫിൻെറ തലയ്ക്കുവന്ന എന്തോ ചക്രത്തിരിച്ചിൽ കൊണ്ടാ യിരിക്കാം അദ്ദേഹം ഇങ്ങനെയൊക്കെ കാണുകയും വിചാരിക്ക യും ചെയ്യുന്നത്. ആകയാൽ "വേദപുസ്തകങ്ങളിൽനിന്നും അ വയുടെ വ്യാഖ്യാനങ്ങളിൽനിന്നും ഗ്രഹിക്കാവുന്നിടത്തോളം ക്രി സ്തുവിൻെറ അപ്പസ്തോലന്മാരിൽ മിക്കവരും ക്രിസ്തുവിൻെറ ബന്ധത്തിലും ചാർച്ചയിലും പെട്ടവരും ക്രിസ്തുവിൻെറ അയൽ വാസികളും ആയിരുന്നു"വെന്നു മി. ജോസഫ് പറയുന്നതു് വെ റും അസംബന്ധമാണ്. "ഇസ്രായേലിൻേറയും ദാവീദിൻേറയും ക്രിസ്തുനാഥൻേറയും തോമ്മാശ്ലീഹായുടേയും സിരകളിൽക്കൂടി പ്രവഹിച്ചിരുന്ന അതേ രക്തം അഭംഗമായും കലർപ്പില്ലാതെയും ഓരോ ക്നാനായ വ്യക്തികളുടെയും ധമനികളിൽക്കൂടി പ്രവഹി ക്കുന്നു" എന്നും മററും നിർല്ലജ്ജം തട്ടിവിട്ടിരിക്കുന്നതിനെ സാധൂ കരിക്കാനുള്ള ഭഗീരഥപ്രയത്നത്തിൽ അദ്ദേഹത്തിൻെറ ക്നാനാ യരക്തത്തിനും വല്ലാതെ ചൂടുപിടിച്ചുപോയി എന്നുള്ളതിനു യാ തൊരു സംശയവുമില്ല.

14. ന. കർത്താവിൻെറ അപ്പസ്തോലന്മാരിൽ മിക്കവ രും തൻെറ സംബന്ധത്തിലും ചാർച്ചയിലും പെട്ടവരാണെന്ന് തെളിയിക്കാൻ മി. ചാഴികാടൻ പരിശ്രമിച്ചശേഷം അവരിൽ ഏതാനും വ്യക്തികളെപ്പററി വിശേഷാൽ പ്രതിപാദിക്കുന്നു.

## വി. ചെറിയ യാക്കോബും യൂദായും: വലിയ യാക്കോബും യോഹന്നാനും.

വി. മർക്കാസ് ആറാമദ്ധ്യായം മൂന്നാംവാക്യത്തിൽ ക്രിസ്തുവിൻെറ സഹോദരന്മാരായിപ്പറയുന്ന നാലുപേരിൽ യാക്കോബും യൂദായും ക്രിസ്തുവിൻെറ പന്ത്രണ്ട് അപ്പസ്തോലന്മാരിൽ രണ്ടു പേരായിരുന്നു എന്നു ടിയാൻ ചെയ്തിരിക്കുന്ന ഒരു പ്രസ്താവന വേദപുസ്തകവ്യാഖ്യാതാക്കളിൽ ബഹുഭൂരിപക്ഷവും സമ്മതിക്കുന്ന ഒന്നുതന്നെയാണ്. "ഇടിയുടെ പുത്രന്മാരെന്നും സെബദിയുടെ പുത്രന്മാർ എന്നും അറിയപ്പെട്ടുന്ന യാക്കോബും യോഹന്നാനും ക്രിസ്തുവിൻെറ സഹോദരന്മാരായിരുന്നു എന്നനുമാനിക്കാൻ വേദപുസ്തകത്തിൽ വാക്യങ്ങളുണ്ട്. ക്രിസ്തുവിൻെറ മരണസമയത്ത് കുരിശിൻെറ ചുവട്ടിൽ നിന്നിരുന്നവരെപ്പറ്റി വി. മർക്കാസ് 15–40–ൽ ഇപ്രകാരം പറയുന്നു: "മഗ്ദലയിത്താ മറിയവും, യാക്കോബിൻെറയും, യോസയുടെയും അമ്മയായ മറിയവും, ശാലോമിയും എന്നിങ്ങനെ ദൂരത്തുനിന്നു നോക്കിനിന്നിരുന്ന സ്ത്രീകളുമുണ്ടായിരുന്നു'. ഇവരെപ്പറ്റി വി. മത്തായി 27–56–ൽ പറയുന്നതു നോക്കുക: "അവരിൽ ഒരുവൾ മഗ്ദലയിത്താമറിയവും, മററവർ യാക്കോബിൻെറയും, യോസയുടെയും അമ്മയായ മറിയവും, മൂന്നാമത്തവൾ സെബദിപുത്രന്മാരുടെ അമ്മയും ആയിരുന്നു". വി. മർക്കാസിൻെറ വിവരണത്തിൽ, കുരിശിൻ ചുവട്ടിൽ മറിയമെന്നു പേരുള്ള രണ്ടു സ്ത്രീകളും ശാലോമിയും ഉണ്ടായിരുന്നു. വി. മത്തായിയുടെ വിവരണത്തിൽ മറിയമെന്നു പേരുള്ള രണ്ടു സ്ത്രീകളും സെബദിപുത്രന്മാരുടെ അമ്മയും ഉണ്ടായിരുന്നു. ഈ രണ്ടു വിവരണങ്ങളുംകൂടി നോക്കിയാൽ സെബദിപുത്രന്മാരുടെ അമ്മയുടെ പേർ ശലോമി എന്നായിരുന്നുവെന്നു കാണാം. വി. യോഹന്നാൻ 19–25 കൂടി നോക്കുക: "എന്നാൽ ഈശോയുടെ കുരിശിന്നടുത്ത് അവൻെറ അമ്മയും, അവൻെറ അമ്മയുടെ സഹോദരിയും, കലിയോപ്പാ എന്ന മറിയവും, മഗ്ദലയിത്താമറിയവും നിന്നിരുന്നു". യേശുക്രിസ്തുവിൻെറ മരണസമയത്തു കുരിശിൻചുവട്ടിൽ നിന്നിരുന്ന മൂന്നാമത്തെ സ്ത്രീയെ വി. മർക്കാസു ശലോമി എന്നു വിളിക്കുന്നു. ഈ ശലോമി സെബദിപുത്രന്മാരുടെ അമ്മയായിരുന്നെന്ന് വി. മത്തായി പറ

യുന്നു. സെബദിപുത്രന്മാരുടെ അമ്മ യേശുക്രിസ്തുവിന്റെ അമ്മയുടെ സഹോദരിയായിരുന്നുവെന്നു വി. യോഹന്നാനും പറയുന്നു. സെബദിപുത്രന്മാർ 12 ശ്ലീഹന്മാരിൽ രണ്ടുപേരായിരുന്നുവെന്നു വി. മത്തായിയും വി. മർക്കോസും പറയുന്നു. വി. മർക്കോസു 3-17 "സബ്‌ദൈയുടെ പുത്രനായ യാക്കോബിനും, യാക്കോബിന്റെ സഹോദരനായ യോഹന്നാന്നുമോ, അവക്ക് ഇടിയുടെ പുത്രന്മാർ എന്നർത്ഥമുള്ള ബ്‌നൈറെഗശ് എന്നു പേർ വിളിച്ചു". മേൽക്കാണുന്ന വാക്യങ്ങളിൽ നിന്നുംമററുമായി ക്രിസ്തുവിന്റെ അപ്പസ്തോലന്മാരിൽ ചെറിയയാക്കോബും വലിയയാക്കോബും യോഹന്നാനും യൂദായും ഇങ്ങിനെ നാലുപേരും ക്രിസ്തുവിന്റെ മാതൃസഹോദരീപുത്രന്മാരായിരുന്നുവെന്നു വിചാരിക്കുന്നതിൽ അബദ്ധമില്ല. ഇതിൽ യൂദായായിരുന്നു തോമ്മാ ശ്ലീഹാ". (P. P. 42—43).

15. ബീജഗണിതത്തിൽ (Algebra) സമീകരണം (Equation) എന്ന ഒരു ക്രിയകൊണ്ടു് ഒരൊരു അവ്യക്തരാശിയുടെ വില കണ്ടുപിടിക്കുന്ന സമ്പ്രദായമുണ്ടല്ലോ, ആ മുറയാണു് മി. ചാഴികാടൻ ഇവിടെ പ്രയോഗിച്ചിരിക്കുന്നതു്. വി. മർക്കോസിന്റെയും മത്തായിയുടെയും വാക്യങ്ങളനുസരിച്ചിരിക്കുന്നതിൽ മുമ്മൂന്നു സ്ത്രീകളെപ്പററിയാണു പറഞ്ഞിരിക്കുന്നതു്. പരിശുദ്ധ കന്യകയെ ഒഴിച്ചാൽ പിന്നെ മൂന്നു സ്ത്രീകൾ മാത്രമേ കുരിശിൻ ചുവട്ടിലുണ്ടായിരുന്നുള്ളു എന്ന സങ്കല്പത്തിന്മേലാണു മി. ചാഴികാടൻ "സമീകരണക്രിയ" കഴിച്ചിരിക്കുന്നതു്. മേല്പറഞ്ഞ രണ്ടു വിവരണങ്ങളിലും ആദ്യത്തെ രണ്ടുപേരുകളും "സാമാന്യഘടക"ങ്ങൾ, (എന്നുവെച്ചാൽ, രണ്ടിലും പൊതുവായതു്) ആകുന്നു. മൂന്നാമത്തേതാവട്ടെ രണ്ടിലും ഭിന്നമാണു്. അതിനാൽ താഴെ കാണിച്ചിരിക്കുന്ന വിധത്തിലുള്ള ഒരു സമീകരണക്രിയ ഉപയോഗിച്ചായിരിക്കണം മി. ചാഴികാടൻ പ്രസ്തുത അനുമാനത്തിൽ എത്തിയതു്.

എ+ബി+സി=3. എ+ബി+എക്സ്=3.

എ-യും ബി-യും സ്ഥിരരാശികൾ ആയിരിക്കുന്നിടത്തോളം കാലം ഇവ രണ്ടിലും 'അവ്യക്തരാശി'യുടെ സ്ഥാനം

വഹിക്കുന്ന സി–യും എക്സും തുല്യവിലയുള്ളതാകാതെ തരമില്ല. എന്നുവച്ചാൽ സി–യും,, എക്സും ഒന്നുതന്നെയാണ്. ഇങ്ങനെകുരിശിൻ സമീപത്തു നിന്നിരുന്ന സ്ത്രീകളുടെ സംഖ്യ മൊത്തത്തിൽ മൂന്നുമാത്രം എന്ന സങ്കല്പത്തെ അടിസ്ഥാനപ്പെടുത്തി ഈ സമീകരണവിദ്യ പ്രയോഗിച്ചാൽ, ആദ്യത്തെ രണ്ടു സുവിശേഷകന്മാരുടേയും വിവരണത്തിൽ പറയുന്ന രണ്ടു മറിയകളും 'സ്ഥിരരാശി' അഥവാ പൊതുഘടകങ്ങളായും, ഒന്നിൽ ശാലോമിയും മറ്റേതിൽ സെബദിപുത്രന്മാരുടെ അമ്മയും എന്നു പറഞ്ഞിരിക്കുന്നതു് 'അവ്യക്തരാശി'യായും കാണുന്നതിനാൽ, ശാലോമിയും സെബദിപുത്രന്മാരുടെ അമ്മയും ഒന്നുതന്നെയാകുന്നു. എന്നാൽ സ്ത്രീകളുടെ സംഖ്യ മൂന്നുമാത്രമായിരുന്നോ എന്നു പരിശോധിക്കുമ്പോഴാണ് ഈ സമീകരണത്തിന്റെ പൊള്ളത്തരം വെളിപ്പെടുന്നതു്. 'ശാലോമി സെബദിപുത്രന്മാരുടെ അമ്മയാണെന്നു സ്ഥാപിച്ചതായി കാണിച്ചശേഷം നമ്മുടെ ഗ്രന്ഥകാരനു കാണിപ്പാനുള്ളതു് ഈ ശാലോമിയായ സെബദിപുത്രന്മാരുടെ അമ്മ മിശിഹായുടെ അമ്മയുടെ സഹോദരിയാണെന്നാണല്ലോ. അതും സമത്ഥമായ വിധത്തിൽ അദ്ദേഹം നിർവ്വഹിക്കുന്നു. അതിനു വേറൊരു സമീകരണത്തെ ശരണംഗമിക്കയാണു ചെയ്തിട്ടുള്ളതു്. അതായതു് ആദ്യസമീകരണക്രിയയുടെ ഊഹാസ്പദമായ ഫലത്തെ എടുത്തു് വി. യോഹന്നാന്റെ 19-25-ാം വാക്യവുമായി വേറൊരു സമീകരണക്രിയ നടത്തുന്നു. ആ വാക്യം ഇങ്ങനെയാണ്. "എന്നാൽ ഈശോയുടെ കുരിശിനടുത്തു അവന്റെ അമ്മയും അവന്റെ അമ്മയുടെ സഹോദരിയും കലിയോപ്പാ എന്ന മറിയവും, മഗ്ദലയിത്താ മറിയവും നിന്നിരുന്നു." സ്ത്രീകളുടെസംഖ്യ മൂന്ന് എന്ന സങ്കല്പം മാറി തീരെ കുറഞ്ഞ പക്ഷം നാല് എന്നിവിടെ സമ്മതിക്കേണ്ടതായി വരുന്നു. എന്നാൽ പരിശുദ്ധ കന്യകമറിയം കുരിന്റെ സമീപെ നിന്നിരുന്നു എന്നതു തീർച്ചയാണല്ലോ. അതു പ്രത്യേകം എടുത്തുപറയേണ്ട ആവശ്യമില്ലെന്നു വി. മത്തായിയും മർക്കോസും കരുതിയിരിക്കാം. ആ സ്ഥിതിക്കു വ്യാകുലമാതാവായ മറിയത്തെ ഒഴിച്ചാൽ പിന്നെ മൂന്നുസ്ത്രീകളാണു വി. യോഹന്നാന്റെ ലിസ്റ്റിലും ശേഷിക്കുന്നതു്. അതായതു 1. അവന്റെ അമ്മയുടെ സഹോദരി 2. കലിയോപ്പാ,

എന്ന മറിയം, 3. മഗ്ദലയിത്താമറിയം. അതിനാൽ വി. മത്തായിയുടേയും മർക്കോസിൻെറയും വിവരണത്തിൽ സാമാന്യഘടകങ്ങളായിക്കാണുന്ന 'മറിയം' എന്ന പേരുള്ള രണ്ടുസ്ത്രീകൾ ഇവിടെയുമുണ്ട്. അതായതു് മഗ്ദലയിത്താമറിയവും കലിയോപ്പാമറിയവും. മഗ്ദലയിത്താ മറിയമാകട്ടെ മൂന്നുസുവിശേഷത്തിലും പൊതുവാണ്. മറ്റെ മറിയമോ, എന്നാൽ ആദ്യത്തെ രണ്ടു സുവിശേഷത്തിലും 'യാക്കോബിൻെറയും യോസയുടെയും അമ്മയായ' മറിയം എന്നും. വി. യോഹന്നാൻെറ സുവിശേഷത്തിൽ 'കലിയോപ്പാ' എന്ന മറിയം എന്നും പേർ പറയപ്പെട്ടിരിക്കുന്നു. ഈ രണ്ടു മറിയങ്ങളും ഒന്നുതന്നെ എന്ന് സങ്കല്പിച്ചുകൊണ്ട് മി. ജോസഫ് സമീകരണക്രിയപൂർത്തിയാക്കുന്നു. അതായതു് സുവിശേഷങ്ങൾ മൂന്നിലും മറിയങ്ങൾ രണ്ടും സ്ഥിരരാശിയായി കാണപ്പെടുന്നു. അതിനാൽ മൂന്നാമത്തെ സുവിശേഷത്തിലെ അസ്ഥിരരാശിയായ "അവൻെറ അമ്മയുടെ സഹോദരി"യും രണ്ടാമത്തേതിലെ അസ്ഥിരരാശിയായ "സെബദിപുത്രന്മാരുടെ അമ്മയും" ഒന്നാമത്തേതിലെ അസ്ഥിരരാശിയായ "ശാലോമിയും" ഒന്നു തന്നെ. എന്നു വച്ചാൽ ശാലോമി സെബദിപുത്രന്മാരുടെ തള്ളയും മിശിഹായുടെ അമ്മയുടെ സഹോദരിയും ആണ്. ആകയാൽ സെബദിപുത്രന്മാരായ, വലിയ യാക്കോബും' യോഹന്നാനും മിശിഹായുടെ സഹോദരന്മാരാണ്.

ഇത്ര സമർത്ഥമായ ഒരു സമീകരണക്രിയ വിശുദ്ധ പുസ്തകവ്യാഖ്യാതാക്കന്മാരാരും ചെയ്തിട്ടുള്ളതായി അറിയുന്നില്ല. എന്നാൽ ഇത്രയും മി. ചാഴികാടന സാധിച്ചതു് അദ്ദേഹം പ്ശീത്താ വിവർത്തനത്തെ ആസ്പദമാക്കി ക്രിയ നടത്തിയതുകൊണ്ടാണ്. അങ്ങനെ ചെയ്തതു് തെററായിപ്പോയി എന്ന് ഇവിടെ വിവക്ഷയുമില്ല. എങ്കിലും വിശുദ്ധ യോഹന്നാൻെറവാക്യം ലത്തീൻവുൾഗാത്തായിൽ ഒരുപാഠഭേദം കാണിക്കുന്നു എന്നറിയുന്നതു നന്നാണ്. അതിങ്ങനെയാണ്. "എന്നാൽ യേശുവിൻെറ കുരിശിന്നരികെ അങ്ങേ അമ്മയും അങ്ങേ അമ്മയുടെ സഹോദരിയായ ക്ളേയോപ്പാസിൻെറ (ഭാര്യ)മര്യയും, മരിയമഗ്ദലനായും നിന്നിരുന്നു." ഇവിടെ അവൻെറ അമ്മയുൾപ്പടെ മൂന്നു സ്ത്രീകളേയുള്ളു. "കലിയോ

പ്പാ മറിയം" എന്നതിനെ "അവന്റെ അമ്മയുടെ സഹോദരി" എന്നതിനോടു 'സമാനാധികരണമായി' (Put in apposition) പ്രയോഗിച്ചിരിക്കുന്നു. അതിനാൽ സ്ത്രീകൾ മൂന്നുമാത്രമെന്ന് വെസ്റ്റ്മിൻസ്റ്റർ വിവർത്തനവ്യാഖ്യാതാവു വ്യക്തമായി പറഞ്ഞിട്ടുണ്ട്. ആകയാൽ ഈ പാഠപ്രകാരം "അവന്റെ അമ്മയുടെ സഹോദരി" സെബദിപുത്രന്മാരുടെ അമ്മയോ, ശാലോമിയോ അല്ല; പ്രത്യുത കലിയോപ്പാ മറിയം ആകുന്നു എന്നു കാണുന്നു.

ഇത്ര സമർത്ഥമായ ഒരു സമീകരണക്രിയ വി. വേദപുസ്തകവ്യാഖ്യാതാക്കന്മാർ ആരും ചെയ്തിട്ടുള്ളതായി അറിയുന്നില്ല എന്നു ഞാൻ മുകളിൽ സൂചിപ്പിച്ചല്ലോ. അവരിൽ ചിലർ ഒരു ചെറിയ സമീകരണം ചെയ്യുന്നുണ്ട്. എന്നാൽ അവർ ചെന്നെത്തുന്ന നിഗമനം മി. ചാഴികാടന്റേതിൽനിന്നു തുലോം ഭിന്നമാണ്. വി. യോഹന്നാൻ XIX 25-ന്റെ വ്യാഖ്യാനത്തിൽ വി. മത്തായി, മർക്കോസ് ഈ രണ്ടു സുവിശേഷകന്മാരുടേയും പ്രസ്തുത ഭാഗങ്ങളെടുത്തുകാണിച്ചശേഷം കൊർണേലിയൂസ് ആലാപ്പിദേ പറയുന്നു: "Vides hic clare, quod illa, quae a Joanne Vocatur "Maria Cleophae", a Matteo et Marco vocatur "Maria Jacobi et Joseph mater"; Jacobi, inquam, qui non Zebedei, sed Alphaei filius vocatur. Eadem ergo est Maria Cleophae et Maria Alphaei. Cleophas enim alio nomine vocatus est Alphaeus. Eadem dicta est Maria Jacobi, scilicet Minoris mater.

അതായതു്: യോഹന്നാൻ "ക്ലെയോപ്പാസിന്റെ മറിയം" എന്നു പറയുന്ന സ്ത്രീയെ മത്തായിയും മർക്കോസും "യാക്കോബിന്റെയും ജോസപ്പിന്റെയും അമ്മയായ മറിയം" എന്നു വിളിക്കുന്നു. യാക്കോബിന്റെ എന്നുവച്ചാൽ, സെബദിയുടെ അല്ല, അൽഫേയൂസിന്റെ പുത്രൻ എന്നു വിളിക്കപ്പെടുന്നയാളിന്റെ. തന്നിമിത്തം ക്ലെയോപ്പാസിന്റെ മറിയവും അൽഫേയൂസിന്റെ മറിയവും ഒന്നുതന്നെ. എന്തുകൊണ്ടെന്നാൽ ക്ലെയോപ്പാസിനു അൽഫേയൂസ് എന്ന വേറൊരു നാമവുമുണ്ടായിരുന്നു. ഇവൾ തന്നെയാണ് യാക്കോബിന്റെ അതായതു് ചെറിയാക്കോബിന്റെ അമ്മയെന്നു വിളിക്കപ്പെട്ടിരുന്ന മറിയം" വി. മത്തായി XXVII 56-ന്റെ വ്യാഖ്യാനത്തിൽ ആലാപ്പിദേ പറയുന്നു. Et Maria Jacobi et Joseph Mater. Puta Maria Cleophae,

sive Alphaei, nimirum uxor. Unde Salmeron: Maria haec, inquit, dicta est Cleophae a patre, a filiis dicta est Maria Jacobi et Joseph; a cognatione dicta est Maria, soror Matris ejus; a viro dici poterat Maria Alphaei, licet ita eam nunquam vocet Evangelium'. Alii censent Cleopham non fuisse patrem, sed maritum hujus Mariae, qui alio nomine dictus est Alphaeus.

"യാക്കോബിൻെറയും ജോസഫിൻെറയും അമ്മയായ മറിയം. ഇതു ക്ലെയോഫാസ് അഥവാ അൽഫേയൂസ് എന്ന യാളിൻെറ ഭാൎയ്യയായ മറിയം എന്ന ധരിക്കണം. തന്നിമിത്തം സൽമേറോൻ ഇങ്ങിനെ പറയുന്നു: "ഈ മറിയം ക്ലേയോപ്പാസിൻെറ എന്ന പറയപ്പെടുന്നതു് അവളുടെ പിതാവിനെ സൂചിപ്പിച്ചാണ്; യാക്കോബിൻെറയും ജോസപ്പിൻെറയും മറിയം എന്ന പറയുന്നിടത്തു അവളുടെ പുത്രന്മാരെ കുറിക്കുന്നു. അവൻെറ അമ്മയുടെ സഹോദരി മറിയം എന്നതു സംബന്ധം കാണിക്കുന്നു. അവളുടെ ഭൎത്താവിനെ സൂചിപ്പിക്കാൻ അൽഫേയൂസിൻെറ മറിയം എന്ന പറയാമായിരുന്നു. എന്നാൽ വി. സുവിശേഷം അങ്ങനെ അവളെ ഒരിക്കലും വിളിക്കുന്നില്ല." മററു ചിലരാകട്ടെ, "ക്ലേയോപ്പാസ് ഈ മറിയത്തിൻെറ പിതാവല്ല, ഭൎത്താവായിരുന്നു; ഇയാൾക്കു അൽഫേയൂസ് എന്ന മറുനാമമുണ്ടായിരുന്നു എന്ന പറയുന്നുണ്ട്." തിരീനി പറയുന്നതിങ്ങനെയാണ്. Et stabat cum illa (matre ejus) soror ejus (jure conjugii), Maria uxor Cleophae, fratris joseph sponsi Deiparae.

"അവളുടെ കൂടെ (അവൻെറ അമ്മയുടെകൂടെ) അവളുടെ സഹോദരി (വിവാഹബന്ധത്താൽ),–ദൈവമാതാവിൻെറ ഭൎത്താവായ യൗസേപ്പിൻെറ സഹോദരനായ ക്ലേയോപ്പാസിൻെറ ഭാൎയ്യയായ മറിയം–നിന്നിരുന്നു." ഈ വ്യാഖ്യാതാക്കന്മാരാരും ശാലോമിയെ അഥവാ സെബദിപുത്രന്മാരുടെ മാതാവിനെ "അവൻെറ അമ്മയുടെ സഹോദരിയായി" കാണിക്കുന്നില്ല.

ഇനി മി. ചാഴികാടൻ പലപ്പോഴും അധോറിട്ടിയായി കാണിക്കുന്ന ആബേഫൂവാർഡ് പറയുന്നതും ഞാൻ 9–ാം ലക്കത്തിൽ ഉദ്ധരിച്ചതുമായ ഭാഗം ഒന്നുകൂടെ കേട്ടാലും: "ശ്രീയേശുക്രിസ്തു" അദ്ധ്യായം 9-ൽ ഇങ്ങനെ കാണുന്നു. "നസ്രത്തിലെ ആ പ്രശാ

ന്നമായ ഗേഹത്തിൽ യേശു എല്ലായ്പോഴും തനിച്ചായിരിക്കയില്ല താമസിച്ചിരുന്നതു്. പാരമ്പര്യവിശ്വാസപ്രകാരം പരിശുദ്ധ കന്യകയുടെ ഒരു സഹോദരി— അവളുടെയും പേരു മറിയ എന്നു തന്നെ— ജോസപ്പിന്റെ ഒരു സഹോദരനായ ക്ലെയോപ്പാസ് എന്നൊരാളുമായി വിവാഹം ചെയ്തതായിക്കാണുന്നു. അദ്ദേഹവും യേശു നസ്രത്തിൽ താമസിച്ചിരുന്നകാലത്തു മരിച്ചിരിക്കണം. എന്തെന്നാൽ, ജോസപ്പിനെ സംബന്ധിച്ചെന്നപോലെ അദ്ദേഹത്തെപ്പററിയും സുവിശേഷം വെറും മൗനം ദീക്ഷിക്കയാണു ചെയ്യുന്നതു്. രണ്ടുസഹോദരിമാരും ഒരുമിച്ചു താമസിച്ചിരുന്നു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ക്ലെയോപ്പാസിന്റെ ഭാര്യയായ മറിയയുടെ മക്കളെയാണു് യേശുവിന്റെ സഹോദരന്മാരെന്നും സഹോദരികളെന്നും പട്ടണവാസികൾ പറഞ്ഞിട്ടുള്ളതായി സുവിശേഷത്തിൽ കാണുന്നതു്.” (മർക്കോസ് VI 3.) ടി പുസ്തകം 52-ാമദ്ധ്യായത്തിൽ ഇങ്ങനെ കാണുന്നു. “മൂന്നു കുരിശിന്റെയും ചുററുമുള്ള സ്ഥലം ക്ഷണനേരം വിവിക്തമായി. അപ്പോൾ ഒരു ചെറുസംഘം അവയെ സമീപിച്ചു. അതിലെ അംഗങ്ങൾ മൂന്നു സ്ത്രീകളും ദിവ്യഗുരുവിന്റെ ശിഷ്യന്മാരിൽ ഒരുത്തനുമായിരുന്നു. സൗഭാഗ്യവതിയായ കന്യകാമറിയയും, അവരുടെ സഹോദരിയും ക്ലെയോപ്പാസിന്റെ ഭാര്യയുമായ മറിയയും, ദുശ്ചരിതയായിരുന്ന മഗ്ദലേനായും, ഈ വനിതാരത്നത്രയത്തെ തുടൎന്ന അനുരാഗോത്തംസമായ ജോണും ആ കുരിശിൽ തറയ്ക്കപ്പെട്ട ജഗദ്ഗുരുവിന്റെ അടുക്കലെത്തി.” ഇതാ ആബെഫൂവാർഡും ക്രിസ്തുവിന്റെ മാതൃസഹോദരിയിൽ ശാലോമിയേയോ സെബദിപുത്രന്മാരുടെ അമ്മയേയോ അല്ലല്ലോ കാണുന്നതു്.

16. ഇനി നമുക്കു നോക്കേണ്ടതു് ഈശോയുടെ കുരിശിന്റെ സമീപത്തുനിന്നിരുന്ന സ്ത്രീകൾ എത്രയായിരുന്നു— മൂന്നുപേർ അഥവാ നാലുപേർ മാത്രമായിരുന്നോ— എന്നാണ്. വി. ലൂക്കാ VIII 1, 2, 3-വാക്യങ്ങളിൽ ഇങ്ങനെ കാണുന്നു: “ഈശോ പട്ടണങ്ങളിലും ഗ്രാമങ്ങളിലും ചുററിസ്സഞ്ചരിച്ചു് ദൈവരാജ്യം പ്രസംഗിക്കയും അറിയിക്കയും ചെയ്തിരുന്നു. അവനോടുകൂടി അവന്റെ പന്ത്രണ്ടുപേരും, രോഗങ്ങളിൽനിന്നും ദുരാത്മാ

ക്കളിൽനിന്നും സുഖപ്പെടുത്തപ്പെട്ട ആ സ്ത്രീകളും’ ആരിൽനിന്നു ഏഴു പിശാചുക്കൾ പുറപ്പെട്ടുപോയോ മഗ്ദലയിത്താ എന്നു വിളിക്കപ്പെടുന്ന ആ മറിയവും, ഹേറോദേസിൻെറ വീട്ടധികാരിയായ കൂസായുടെ ഭാര്യ യോഹന്നം, ശോശന്നം, തങ്ങളുടെ സമ്പാദ്യംകൊണ്ടു അവർക്കു ശുശ്രൂഷചെയ്തുപോന്ന മററു പല സ്ത്രീകളും (ഉണ്ടായിരുന്നു.)” ഇതു് കുരിശിൻചുവട്ടിൽ നിന്ന സ്ത്രീകളുടെ പേരായി പറഞ്ഞിരിക്കുന്നതല്ല. ഈശോയുടെ പ്രസംഗയാത്രകളിൽ തന്നെ അനുഗമിച്ചിരുന്നവരാണ്. ഇവരുതന്നെയാണു് കുരിശിൻചുവട്ടിൽ നിന്നിരുന്നതെന്നു താഴെ കുറിക്കുന്ന വാക്യങ്ങൾ തെളിയിക്കും. വി. മത്തായി 27–55, 56: “ഗ്ലീലായിൽ നിന്നു് ഈശോയുടെ പിന്നാലെ വന്നിരുന്നവരും അവനു ശുശ്രൂഷ ചെയ്തിരുന്നവരുമായി ദൂരത്തുനിന്നു നോക്കിക്കൊണ്ടിരുന്ന പല സ്ത്രീകളും അവിടെയുണ്ടായിരുന്നു. അവരിൽ ഒരുവൾ മഗ്ലൈത്താമറിയവും; (മററവൾ) യാക്കോബിൻേറയും യോസയുടേയും അമ്മയായ മറിയവും, (മൂന്നാമത്തവൾ) സബ്ദൈപുത്രന്മാരുടെ അമ്മയും (ആയിരുന്നു).” വി. മർക്കോസ് XV 40, 41: “മഗ്ദലയിത്താമറിയവും, ചെറിയയാക്കോബിൻെറയും യോസയുടേയും അമ്മയായ മറിയവും, ശാലോമും എന്നിങ്ങനെ ദൂരത്തുനിന്നു നോക്കിക്കൊണ്ടിരുന്ന സ്ത്രീകളും ഉണ്ടായിരുന്നു. ഇവർ, അവൻ ഗ്ലീലായിൽ (ആയിരിക്കയിൽ) അവനെ അനുഗമിക്കയും അവനു് ശുശ്രൂഷചെയ്യുകയും ചെയ്തിരുന്നു. അവനോടുകൂടി ഓറശ്ലേത്തേക്കുപോന്ന മററു പല സ്ത്രീകളും(ഉണ്ടായിരുന്നു).” വി. ലൂക്കാ XXIII 49: “ഈശോയുടെ പരിചയക്കാരും അവനോടുകൂടി ഗ്ലീലായിൽനിന്നു വന്നിരുന്ന സ്ത്രീകളുമെല്ലാം ഇവനെ നോക്കിക്കൊണ്ടു് ദൂരത്തുനിന്നിരുന്നു.” ഇവിടെ ഒരു അപവാദംകൊണ്ടുവന്നേക്കാം. വി. യോഹന്നാൻ ഈശോയുടെ കുരിശിൻെറ സമീപെ നിന്നിരുന്നവരെപ്പററിയേ പറയുന്നുള്ളൂ. മററുള്ള സുവിശേഷകർ ദൂരെ നോക്കിനിന്നവരെപ്പററിയാണു പ്രസ്താവിക്കുന്നതു്. അതിനാൽ രണ്ടുകൂട്ടരും ഒന്നല്ല. ഇതിനു തിരീനി സമാധാനം പറയുന്നു.

“Stabant juxta crucem, tam prope quam poterant, saltem ut loquentem audire possent. Non igitur sub alis crucis, ut pictores nobis depingunt (hoc enim non per-

misisset cohors militum crucibus circumfusa), sed e regione stabant, utcumque longe, ut alii Evangelistae dicunt"

"കുരിശിന്റെ സമീപത്തു അവർ നിന്നിരുന്നു, അതായതു്. അദ്ദേഹം സംസാരിക്കുന്നതു് കേൾക്കത്തവിധത്തിലെങ്കിലും അത്രയടുത്തു്. അതിനാൽ ചില ചിത്രകാരന്മാർ ചിത്രിച്ചുകാണിക്കുന്നതുപോലെ കുരിശിന്റെ കൊമ്പുകളുടെ കീഴിലല്ല. (കുരിശിനു ചുററും നിന്നിരുന്ന പട്ടാളക്കാർ അതനുവദിക്കയില്ലായിരുന്നു.) അതിനാൽ മററുള്ള സുവിശേഷകന്മാർ പറയുന്നതുപോലെ കുറെയെങ്കിലും അകന്നാണു് അവർ നിന്നിരുന്നതു്." ഈശോയുടെ കുരിശിന്നരികെ നിന്നിരുന്ന സ്ത്രീകളുടെ സംഖ്യ മൂന്നോ നാലോ അല്ലെന്നും, തന്നിമിത്തം ശാലോമും സബ്ദൈപുത്രന്മാരുടെ അമ്മയും ഏക വ്യക്തിയാണു്. ഈ വ്യക്തി ക്രിസ്തുവിന്റെ മാതൃസഹോദരിയാണു് എന്നു മററുവിധത്തിൽതെളിയിക്കാത്ത കാലത്തോളം ഖണ്ഡിച്ചു പറയാനൊരു നിവൃത്തിയുമില്ലെന്നും, ആകയാൽ സബ്ദൈപുത്രന്മാരായ വലിയ യാക്കോബും യോഹന്നാനും ഈശോയുടെ ചാർച്ചക്കാരാണെന്നു സ്ഥാപിക്കുന്നതിനു മാത്രമല്ല ഊഹിക്കുന്നതിനുപോലും മാർഗ്ഗമില്ലെന്നും കാണിക്കുവാൻ ഇതിൽ കൂടുതൽ പറയേണ്ട ആവശ്യമില്ലല്ലോ. ഇങ്ങനെ സുവിശേഷകന്മാർ പറയാത്ത കാര്യം അവർ പറഞ്ഞതായി മി. ചാഴികാടൻ വിളിച്ചുപറയുന്നു. "യേശുക്രിസ്തുവിന്റെ മരണസമയത്തു കുരിശിൻചുവട്ടിൽനിന്നിരുന്ന മൂന്നാമത്തെ സ്ത്രീയെ വി. മർക്കോസു ശാലോമി എന്നു വിളിക്കുന്നു." ശരിതന്നെ. "ഈ ശാലോമി സെബദിപുത്രന്മാരുടെ അമ്മയായിരുന്നുവെന്നു വി. മത്തായി പറയുന്നു." (പ. 43.) വി. മത്തായി അങ്ങനെ പറഞ്ഞിട്ടില്ല. "സെബദിപുത്രന്മാരുടെ അമ്മ യേശുക്രിസ്തുവിന്റെ അമ്മയുടെ സഹോദരിയായിരുന്നുവെന്നു വി. യോഹന്നാനും പറയുന്നു." വി. യോഹന്നാനും അങ്ങനെ പറഞ്ഞിട്ടില്ല. അതിനാൽ നമ്മുടെ ഗ്രന്ഥകാരൻ ഇതാ രണ്ടു വി. സുവിശേഷകന്മാരെക്കൊണ്ടു വാസ്തവവിരുദ്ധമായി സാക്ഷിപറയിക്കുന്നു!!! എന്നുവച്ചാൽ അവർ പറഞ്ഞിട്ടില്ലാത്തതു പറഞ്ഞിട്ടുള്ളതായി ഒരു രേഖനിർമ്മിച്ചു് തന്റെ വാദത്തിനു താങ്ങുണ്ടാക്കുന്നു!!! ആകയാൽ "ക്രിസ്തുവിന്റെ അപ്പസ്തോലന്മാരിൽ ചെറിയ യാക്കോവും വലിയ

യാക്കോബും യോഹന്നാനും യൂദായും ഇങ്ങനെ നാലുപേരും ക്രിസ്തുവിന്റെ മാതൃസഹോദരിപുത്രന്മാരായിരുന്നുവെന്നു വിചാരിക്കുന്നതിലബദ്ധമില്ല" എന്നു നമ്മുടെ ഗ്രന്ഥകാരൻ പറയുന്നതു വലിയ അബദ്ധമാണ്. ചെറിയയാക്കോബും യൂദായും ന. കർത്താവിന്റെ മാതൃസഹോദരിപുത്രന്മാരായിരുന്ന വി. ലൂക്കാ VI 3-നെ ആസ്പദമാക്കി മിക്കവാറും എല്ലാ വ്യാഖ്യാതാക്കളും സമ്മതിക്കുന്നുണ്ട്. ഇനി "ഇതിൽ യൂദാ ആയിരുന്ന തോമ്മാശ്ലീഹാ" എന്നു മി. ചാഴികാടൻ ചെയ്തിരിക്കുന്ന പ്രസ്താവനയുടെ പൊള്ളത്തരം കാണാം. (P. 43.)

## വി. തോമ്മാശ്ലീഹാ.

17. ക്രിസ്തുവിന്റെ മററപ്പസ്തോലന്മാർ അവിടുത്തെ സഹോദരന്മാരോ സംബന്ധക്കാരോ ആണ് എന്നുള്ളതല്ല മി. ജോസഫിനു സ്ഥാപിക്കാനുള്ള പ്രധാനസംഗതി. വി. തോമ്മാശ്ലീഹാ "ക്രിസ്തുവിനോട് ഏററംഅടുത്ത ആളായിരുന്നു" (P. 41.) തല്ക്കാരാ അദ്ദേഹം യൂദായുടെ ഗോത്രത്തിൽ ദാവീദിന്റെ സന്താനങ്ങളിൽ ഒരുവനും, തന്നിമിത്തം 'അരശപുത്രനും' ആണെന്നുമാണ് അദ്ദേഹത്തിനു തെളിയിക്കുവാനുള്ളത്. പന്തിരുവരിൽ മിക്കവരും ക്രിസ്തുവിന്റെ ചാർച്ചക്കാരാണെന്നു വരുത്തിയാൽ തോമ്മായും ആ കൂട്ടത്തിൽ പെട്ടവനാണെന്ന് എളുപ്പം തെളിയിക്കാമല്ലോ എന്നാണു മിസ്ററർ ചാഴികാടന്റെ ആന്തരം. "തോമ്മാ ക്രിസ്തുവിനോട് ഏററമടുത്ത ആളായിരുന്നു" എന്നു സംശയലേശമെന്യേ മി. ജോസഫ് പ്രസ്താവിക്കുന്നു. അതിന്റെ ന്യായമിതാണ്. "തോമ്മാ എന്നുള്ളതു് അദ്ദേഹത്തിന്റെ പേരല്ല. 'തോമ്മാ' എന്ന പേരിന്റെ അർത്ഥം 'ഇരട്ടപെററവൻ' എന്നാണ്. വി. തോമ്മായുടെ പേരു യൂദാ എന്നായിരുന്നു. ഇരട്ടപെററവൻ എന്ന അർത്ഥത്തിൽ വാത്സല്യമായി തോമ്മാ എന്നു വിളിച്ചിരുന്നതാണ്. വി. യോഹന്നാൻ XX 24-ൽ. "എന്നാൽ പന്ത്രണ്ടു പേരിലൊരുവനായ താമാ എന്നു പറയപ്പെട്ടുന്ന തോമ്മാ ഈശോ വന്നപ്പോൾ അവരോടുകൂടി അവിടെ ഉണ്ടായിരുന്നില്ല." 'യൂദാതോമ്മാ' എന്നാണ് 'തോമ്മാശ്ലീഹായുടെ നടപടി' എന്ന ചരിത്രത്തിൽ അദ്ദേഹത്തിന്റെ നാമം." (P. 41.)

യൂദാശ്ലീഹാ തോമ്മാശ്ലീഹാ ആണെന്നു കാണിക്കാൻ മി. ജോസഫ് പെടുന്നപാട്—പ്രകടിപ്പിക്കുന്ന പരാക്രമം—എടുക്ക

നഃവെ.ഢലാതി—ചില്ലായല്ല. പന്ത്രണ്ടു ശ്ലീഹന്മാരിൽ ഒരാൾ യൂദാ ശ്ലീഹാ ആയിരുന്നെന്ന് "റോമാസാമ്രാജ്യത്തിന്റെ ക്ഷയവും അധഃപതനവും" Decline and fall of Roman Empire by Gibbon) എന്ന പുസ്തകം രണ്ടാം വാല്യം 104—ാം പുറത്ത് ഗിബ്ബൺ പറഞ്ഞിരിക്കുന്നത്രെ. (P. 42) പോരെങ്കിൽ ക്രിസ്തുവിന്റെ സഹോദരന്മാരിൽ യാക്കോബും യൂദായും അപ്പസ്തോലന്മാരായിരുന്നു." എന്ന് ആബെഫൂവാർഡും പറഞ്ഞിട്ടുണ്ടത്രെ. (P. 42.) എന്നാൽ ഈ ആബെഫൂവാർഡും 24—ാമദ്ധ്യായത്തിൽ പന്ത്രണ്ടുശ്ലീഹന്മാരുടെ പേരു രേഖപ്പെടുത്തുന്ന കൂട്ടത്തിൽ. "തന്റെ സഹോദരന്മാരായ ജോസും യൂദായും; ഗലീലേയക്കാരായ തോമസും സൈമനും; അവസാനമായി സ്വാമിദ്രോഹിയായ യൂദാസും" എന്നുകൂടെ കാണിച്ചിട്ടുള്ളത് നമ്മുടെ അഭിഭാഷകന്റെ ദൃഷ്ടിയിൽ പെട്ടില്ലായിരിക്കും. എന്നാൽ മി. ചാഴികാടൻ ഗിബ്ബന്റെയും ഫൂവാർഡിന്റെയുമൊക്കെ—ഈ അധോറിട്ടികളെല്ലാം—എന്തിനാണ വലിച്ചുകൊണ്ടുവരുന്നത്? ആദ്യസുവിശേഷങ്ങൾ മൂന്നിലും അപ്പസ്തോല നടപടികളിലും എത്ര വിശദമായി ഈ വിവരം കാണിച്ചിരിക്കുന്നു! ഇതിനിടയിൽ ഇതാ വേറൊരു കണ്ടുപിടിത്തംകൂടെ!! "യൂദായും യൂദാസും രണ്ടു പ്രത്യേകം പേരുകളും, യൂദാസ് കിരിയോത്തുകാരനായ യൂദാസ് എന്നു പ്രത്യേകം അറിയപ്പെട്ടുന്നവനുമാണ്"!!! (P. 42.) അമ്പമ്പോ! അജ്ഞതയ്ക്കും ഒരതിരുവേണ്ടേ!! വേദപുസ്തകം വിരചിതമാകയോ വിവൎത്തനം ചെയ്കയോ ചെയ്യപ്പെട്ടിട്ടുള്ള പ്രാചീനഭാഷകളിൽ അല്പമെങ്കിലും ജ്ഞാനം സമ്പാദിക്കാതെ വേദപുസ്തക വ്യാഖ്യാനത്തിനു മുതിൎന്നാൽ ഇതും ഇതിലപ്പുറവും വരും!!! യൂദാസും യൂദായും രണ്ടാണത്രെ!!! സുറിയാനിഭാഷയിൽ ആകാരാന്ത്യമായി വരുന്ന സംജ്ഞാനാമങ്ങളുടെ ഗ്രീക്കുരൂപം—തദ്വാരാ ലത്തീനും— ഇംഗ്ലീഷുമൊക്കെ— "ആസ്" എന്നവസാനിക്കും. അതിനാൽ ഗ്രീക്കിലും ലത്തീനിലുമൊക്കെ യൂദാസ്, തോമാസ് എന്നൊക്കെ കാണുന്നതു സുറിയാനിയിൽ യൂദാ, തോമ്മാ എന്നൊക്കെയുമാണ്. വി. മത്തായി 1 അദ്ധ്യായത്തിൽ മിശിഹായുടെ വംശാവലി രേഖപ്പെടുത്തിയിരിക്കുന്നിടത്ത് സുറിയാനിയിൽ യൂദാ, അബിയാ, ഹേസക്കിയാ, യോശിയാ, യോകനിയാ എന്നിങ്ങനെ ആകാരാന്തമായി കാണുന്ന പേരുകളെല്ലാം ലത്തീൻ വുൾഗാത്തായിലും ഇംഗ്ലീഷു ഡൂവേ വിവൎത്തനത്തിലും യൂദാസ്, അബി

യാസ്, എന്നൊക്കെയാണ കൊടുത്തിരിക്കുന്നത്. ഇങ്ങനെ നാ
മാന്ത്യത്തിന്റെ ആകൃതിയിലും ഉച്ചാരണത്തിലും വിഭിന്നഭാഷക
ളിൽ ദൃശ്യമാകുന്ന ഈ വ്യത്യാസത്തെ പർവ്വതീകരിച്ച് തന്റെ വാ
ദത്തിന താങ്ങും തുണയും നാട്ടുന്ന ഗ്രന്ഥകാരന്റെ ഈ മിരട്ടുവിദ്യ
അഥവാ അജ്ഞത അത്യന്തം ഗർഹണീയംതന്നെ. സുറിയാനി സു
വിശേഷങ്ങളിൽ ഈ പേരു രണ്ടും "യാക്കോബിന്റെ പുത്രനാ
യ യൂദാ, ഒററുകാരനായിത്തീർന്ന യൂദാസ് കറിയോത്താ" എന്നാണ
കൊടുത്തിരിക്കുന്നത്. (ലൂക്കാ VI. 16 ) ക. നി. മൂ. സ. ബ. മാ
ണിക്കത്തനാർ പ്ശീത്തായിൽനിന്ന മലയാളത്തിലേക്ക് വിവർത്ത
നം ചെയ്തിട്ടുള്ള പുതിയനിയമത്തിൽനിന്നും നമ്മുടെ ഗ്രന്ഥകാരൻ
ഉദ്ധരിച്ചിരിക്കുന്ന ഭാഗങ്ങൾ ധാരാളമുണ്ട്. ആ വിവർത്തനം അല്പ
മൊന്ന പരിശോധിച്ചിരുന്നെങ്കിൽ ആ പേരു രണ്ടും യൂദാ എ
ന്നതന്നെയാണ്, ഒന്ന യൂദായും മററതു യൂദാസും അല്ലെന്ന സ്പഷ്ട
മായേനേ. ചരിത്രവസ്തുത ആരായുന്നവർ മാത്രമേ അങ്ങനെ പരി
ശോധിക്കയുള്ളല്ലോ. തങ്ങളുടെ വാദം സ്ഥാപിച്ചു കെട്ടിപ്പൊക്കു
ന്നതിന രേഖ അന്വേഷിക്കുന്നവർ ഈദൃശപരിശോധന ചെയ്യാ
തിരിക്കുന്നതിൽ ആശ്ചര്യത്തിന വകയില്ലതന്നെ.

18. യൂദായെ "ഇരട്ടപെററവൻ" എന്ന അർത്ഥത്തിൽ
വാത്സല്യനാമമായി തോമ്മാ എന്ന വിളിച്ചതാണ് എന്ന മി.
ചാഴികാടന്റെ വാദം ശരിയാണോ എന്ന നമുക്ക പരിശോധി
ക്കാം. ആദ്യമായി നോക്കേണ്ടത് തോമ്മാ ശബ്ദത്തിന "ഇര
ട്ടപെററവൻ" അഥവാ കുറെക്കൂടി ശരിയായി പറഞ്ഞാൽ
"ഇരട്ടപിറന്നവൻ" എന്നർത്ഥമുണ്ടോ എന്നാണ്. സുറിയാ
നി ശബ്ദകോശങ്ങൾ നോക്കിയാൽ ത്എം എന്ന ഒരു ധാതു
ക്രിയ കാണാം. അതിന്റെ അർത്ഥം "ഇരട്ടയായി, പാരായി"
എന്നാണ്. "ഇരട്ടപിറന്ന, ഇരട്ടയായുള്ള" എന്നർത്ഥമുള്ള
ത്ആമാ അഥവാ താമാ എന്നൊരു തദ്ധിതരൂപം അതിൽ
നിന്ന നിഷ്പന്നമായിട്ടുണ്ട്. എങ്കിലും തോമാ എന്നൊരു ശ
ബ്ദം അതിൽനിന്ന നിഷ്പത്തി സ്വീകരിക്കുന്നതായി കാണുന്നി
ല്ല. പെ. ബ. കളപ്പുരയ്ക്കൽ അന്ത്രയോസച്ചനാൽ സംഭൃതമായ
"സുറിയാനിമലയാളനിഘണ്ടു"വിൽ ത്എം ധാതുവിൽനിന്ന
തോമാ നിഷ്പന്നമാകുന്നതായി കാണിച്ചിട്ടില്ല. എങ്കിലും അ
തിൽ തോമാ എന്നൊരു ശബ്ദം കൊടുത്തിട്ടുണ്ട്. ത്എം ധാ

യാസ്, എന്നൊക്കെയാണു കൊടുത്തിരിക്കുന്നതു്. ഇങ്ങനെ നാമാന്ത്യത്തിന്റെ അക്ഷരത്തിലും ഉച്ചാരണത്തിലും വിഭിന്നഭാഷകളിൽ ദൃശ്യമാകുന്ന ഈ വ്യത്യാസത്തെ പർവ്വതീകരിച്ചു് തന്റെ വാദത്തിനു താങ്ങും തൂണും നാട്ടുന്ന ഗ്രന്ഥകാരന്റെ ഈ മിരട്ടുവിദ്യ അഥവാ അജ്ഞത അത്യന്തം ഗർഹണീയംതന്നെ. സുറിയാനി സുവിശേഷങ്ങളിൽ ഈ പേരു രണ്ടും "യാക്കോബിന്റെ പുത്രനായ യൂദാ, ഒററുകാരനായിത്തീർന്ന യൂദാസ്കറിയോത്താ" എന്നാണു കൊടുത്തിരിക്കുന്നതു്. (ലൂക്കാ VI. 16.) ക. നി. മൂ. സ. ബ. മാണിക്കത്തനാർ പ്ശീത്തായിൽനിന്നു മലയാളത്തിലേക്കു് വിവൎത്തനം ചെയ്തിട്ടുള്ള പുതിയനിയമത്തിൽനിന്നും നമ്മുടെ ഗ്രന്ഥകാരൻ ഉദ്ധരിച്ചിരിക്കുന്ന ഭാഗങ്ങൾ ധാരാളമുണ്ടു്. ആ വിവൎത്തനം അല്പമൊന്നു പരിശോധിച്ചിരുന്നെങ്കിൽ ആ പേരു രണ്ടും യൂദാ എന്നുതന്നെയാണു്, ഒന്നു യൂദായും മററതു യൂദാസും അല്ലെന്നു സ്പഷ്ടമായേനേ. ചരിത്രവസ്തുത ആരായുന്നവർ മാത്രമേ അങ്ങനെ പരിശോധിക്കയുള്ളല്ലോ. തങ്ങളുടെ വാദം സ്ഥാപിച്ചു കെട്ടിപ്പൊക്കുന്നതിനു രേഖ അന്വേഷിക്കുന്നവർ ഈദൃശപരിശോധന ചെയ്യാതിരിക്കുന്നതിൽ ആശ്ചര്യത്തിനു വകയില്ലതന്നെ.

18. യൂദായെ "ഇരട്ടപെററവൻ" എന്ന അൎത്ഥത്തിൽ വാത്സല്യനാമമായി തോമ്മാ എന്നു വിളിച്ചതാണു് എന്ന മി. ചാഴികാടന്റെ വാദം ശരിയാണോ എന്നു നമുക്കു പരിശോധിക്കാം. ആദ്യമായി നോക്കേണ്ടതു് തോമ്മാ ശബ്ദത്തിനു "ഇരട്ടപെററവൻ" അഥവാ കുറേക്കൂടി ശരിയായി പറഞ്ഞാൽ "ഇരുട്ടപിറന്നവൻ" എന്നൎത്ഥമുണ്ടോ എന്നാണു്. സുറിയാനി ശബ്ദകോശങ്ങൾ നോക്കിയാൽ ത്എം എന്ന ഒരു ധാതുക്രിയ കാണാം. അതിന്റെ അൎത്ഥം "ഇരട്ടയായി, പാരായി" എന്നാണു്. "ഇരട്ടപിറന്ന, ഇരട്ടയായുള്ള" എന്നൎത്ഥമുള്ള ത്ആമാ അഥവാ ത്ഓമാ എന്നൊരു തദ്ധിതരൂപം അതിൽനിന്നു നിഷ്പന്നമായിട്ടുണ്ടു്. എങ്കിലും തോമാ എന്നൊരു ശബ്ദം അതിൽനിന്നു നിഷ്പത്തി സ്വീകരിക്കുന്നതായി കാണുന്നില്ല. പെ. ബ. കളപ്പുരയ്ക്കൽ അന്ത്രയോസച്ചനാൽ സംഭൃതമായ "സുറിയാനിമലയാളനിഘണ്ടു"വിൽ ത്എം ധാതുവിൽനിന്നു തോമാ നിഷ്പന്നമാകുന്നതായി കാണിച്ചിട്ടില്ല. എങ്കിലും അതിൽ തോമാ എന്നൊരു ശബ്ദം കൊടുത്തിട്ടുണ്ടു്. ത്എം ധാ

തുവിന വളരെ മുകളിലാണ് ആ പദം കിടക്കുന്നതു്. അതി നാൽ ത്ഹം ധാതുവിനോട്ട അതിന യാതൊരു ബന്ധവുമില്ലെ ന്നു സ്പഷ്ടമാണ്. അതു് ഒരു ഗ്രീക്ക ശബ്ദമാണ്. അതിൻെറ അത്ഥം "അത്ഭുതം, അതിശയം" എന്നമാണ്. ക്രിസ്തുസഹോദര നായ യൂദായെ ഇരട്ടപെററവൻ എന്ന അത്ഥത്തിൽ തോമ്മാ എന്നു വിളിച്ചിരുന്നു എന്നാണല്ലൊ മി. ചാഴികാടൻ പറയുന്ന തു്. ഈ യൂദായിക്ക ഇങ്ങനെ വേറൊരു പേരുണ്ടായിരുന്നതാ യി സുവിശേഷത്തിൽ ഒരിടത്തും കാണുന്നില്ല. മറിച്ച്, തോമ്മാ യെപ്പററി സുവിശേഷങ്ങളിൽ പറയുന്ന ഭാഗങ്ങൾ പരിശോധി ച്ചാൽ രണ്ടിടത്തു (വി. യോഹന്നാൻ XI-16, ടി. XX-24) മാ ത്രം അദ്ദേഹത്തിന വേറൊരു പേരുള്ളതായി രേഖപ്പെടുത്തിയിട്ടു ണ്ട്. താമാ എന്നു പറയപ്പെടുന്ന തോമാ എന്നത്രെ അതു രണ്ടും. യൂദായെ ഇരട്ടപിറന്നവൻ എന്ന അത്ഥത്തിൽ മറുനാ മം വിളിച്ചിരുന്നെങ്കിൽ അതു താമാ എന്നു പറയപ്പെടുന്ന യൂ ദാ എന്നത്രെ വേണ്ടിയിരുന്നതു്. ഉദാഹരണമായി, ന. കത്താ വു ശ്ലീഹന്മാരുടെ പ്രഭുവായി തിരഞ്ഞെടുത്ത ശെമഓന് കേപ്പാ (പത്രോസ്) എന്നൊരു മറുനാമംകൂടി കല്പിച്ചു കൊടുത്തല്ലൊ. അതനുസരിച്ചു സുവിശേഷകന്മാർ അദ്ദേഹത്തിൻെറ നാമം രേഖ പ്പെടുത്തിയിരിക്കുന്നതു് കേപ്പാ എന്നു വിളിക്കപ്പെടുന്ന ശെമ ഓൻ" (മത്താ. X-2), "ശെമഓൻ കേപ്പാ (മക്കൊസു III-16. ലൂക്കാ VI-14) എന്നൊക്കെയാണ്. താമാ ശബ്ദത്തിൻെറ ഗ്രീ ക്കപയ്യായം ദിദിമൂസ് എന്നാണ്. താമാ എന്നു പറയപ്പെടു ന്ന തോമാ എന്നതിനെ ലത്തീൻ വുൾഗാത്തായിലും ഇംഗ്ലീഷ് ഡൂവേ വിവത്തനത്തിലും Thomas qui dicitur Dydimus = Thomas, who is called Dydimus എന്ന് ഗ്രീക്ക സംജ്ഞതന്നെ ഉപയോഗിച്ചാണ് പരിഭാഷപ്പെടുത്തിയിരിക്കുന്നതു്. വെസ്റ്റ് മിൻസ്റ്റർ വിവത്തനത്തിലാകട്ടെ Thomas who is called the Twin ഇരട്ടപിറന്നവൻ എന്നു വിളിക്കപ്പെടുന്ന തോമാ എന്ന് ഗ്രീക്ക ശബ്ദംകൂടെയും ഭാഷാന്തരം ചെയ്തിട്ടുണ്ട്. സുറിയാനി യിൽ താമാ എന്നതുപോലെതന്നെ ഗ്രീക്കിലും മററും ദിദിമൂസ് എന്നതിനാണ് ഇരട്ടപിറന്നവൻ എന്ന് അത്ഥം കല്പിച്ചിരിക്കു ന്നതു്, തോമാ എന്നതിനല്ല. തോമാ എന്നും താമാ എൻ്റുമുള്ള ഇരുശബ്ദങ്ങൾക്കും സുറിയാനിയിൽ വണ്ണങ്ങൾ ഒന്നുതന്നെ, സ്വരങ്ങൾക്ക മാത്രമേ ഭേദമുള്ളു, ഇങ്ങനെ ഇവയ്ക്കു പരസ്പര

മുള്ള വർണ്ണസാരൂപ്യവും ഉച്ചാരണസാമീപ്യവും നിമിത്തമായിരി ക്കാം തോമായിക്ക താമായുടെ അത്ഥമായ ഇരട്ടപിറന്നവർ എന്ന ചിലർ അത്ഥനിർണ്ണയം ചെയ്തിരിക്കുന്നതു്. ഇനി മറിച്ച് തോമാശബ്ദവും ത്എം ധാതുവിൽനിന്ന നിഷ്പന്നമാകയും അതിന്ന ഇരട്ടപിറന്നവൻ എന്ന് അത്ഥമുണ്ടായിരിക്കയും ചെയ്താലും മി. ചാഴികാടൻെറ വാദസാധൂകരണത്തിന അതു് ഒട്ടുംതന്നെ പ്രയോജകീഭവിക്കുന്നുമില്ല.

19. തോമായിക്ക താമാ അഥവാ ദീദിമൂസ് എന്നുകൂടി പേരുപറയാനുണ്ടായ കാരണത്തെപ്പററി വേദപുസ്തകവ്യാഖ്യാതാക്കളിൽ അഗ്രണിയായ കൊർണേലിയൂസ് ആലാപ്പിദേ പറയുന്നതുകൂടെ ഒന്ന പരിശോധിക്കാം. Dydimus, ദീദിമൂസ് ശബ്ദത്തിന– gemellus, geminus, varius, anceps, dubius, duplex– ഇരട്ടപിറന്ന, ബഹുവിധ, സംശയസ്ഥ, അനിശ്ചിത, ദ്വൈധ എന്നൊക്കെ അദ്ദേഹം അത്ഥം കല്പിച്ചിരിക്കുന്നു. ഈവിധം അത്ഥം വരുന്ന ഒരു വിശേഷണവാചി തോമാ സംജ്ഞയോടു ചേത്തു പറയുന്നതിൻെറ ഒരു കാരണമായി അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നതു്: Quia dubitavit in resurrexione Christi ക്രിസ്തുവിൻെറ പുനരുത്ഥാനത്തിൽ അദ്ദേഹം സംശയം പ്രദശിപ്പിച്ചു എന്നതാണ്. ഇവിടെ ദീദിമൂസിന dubius, anceps സംശയാലു എന്ന അത്ഥമത്രെ കൊർണേലിയൂസ് നിദ്ദേശിക്കുന്നതു്. എന്നാൽ ഇരട്ടപിറന്ന എന്ന അത്ഥവും വരാമെന്ന് അദ്ദേഹം സമ്മതിക്കുന്നു. Pagninus പഞ്ഞീനൂസ് എന്ന വ്യാഖ്യാതാവിനെ അദ്ദേഹം ഇങ്ങനെ ഉദ്ധരിക്കുന്നു: "ഇരട്ടപിറന്നവൻ (gemellus, geminus) എന്നത്ഥമുള്ള ദീദിമൂസ് എന്ന് തോമ്മായെ വിളിക്കുന്നതു് എസോവും യാക്കോബും എന്നപോലെ അദ്ദേഹവും ഇരട്ടപിറന്നവരിൽ ഒരുവൻ ആയതുകൊണ്ടായിരിക്കാം. അല്ലെങ്കിൽ റോമാക്കാർ ചിലരെ Spurius സ്പൂരിയൂസ് = കൃത്രിമി, Crassus ക്രാസ്സൂസ് = തടിയൻ, Claudius ക്ലാവുദിയൂസ് = മുടന്തൻ എന്നൊക്കെ വിളിച്ചിരുന്നതുപോലെ ആയിരിക്കാം. പ്രസ്തുത നാമധാരികൾ കൃത്രിമികളൊ തടിയന്മാരൊ മുടന്തന്മാരൊ ആയിരുന്നതുകൊണ്ടല്ലല്ലൊ അവരെ അങ്ങനെ വിളിച്ചിരുന്നതു്. അതുപോലെ ദീദിമൂസ് എന്നുകൂടി തോമായെ വിളിച്ചതായിരിക്കാം". എന്തായാലും തോമാശബ്ദത്തിന ഇരട്ടപിറന്ന എന്നത്ഥമുള്ളതായി മേൽപറഞ്ഞ വ്യാഖ്യാതാക്കൾ പറയുന്നില്ല എന്ന വ്യക്തമാണ്.

തോമ (ശ്ലീഹ)ായിക്ക യൂദാ എന്നുകൂടെ അപരനാമം

ഉണ്ടായിരുന്നിരിക്കാം. ഒരേ വ്യക്തിക്കു രണ്ടോ അതിലധികമൊ നാമങ്ങൾകൂടി ഉണ്ടായിരുന്നതായി പുതിയനിയമത്തിൽ ധാരാളം ദൃഷ്ടാന്തങ്ങൾ ഉണ്ട്. ശെമകാൻ കേപ്പാ എന്നതാണ് അവയിൽ ഒന്ന്. നടപടി 1–23-ൽ "അവർ യുസ്തോസ് എന്നു മറുപേരുള്ള ബർശബ്ബാ എന്നു വിളിക്കപ്പെട്ടിരുന്ന യൌസേപ്പ്, മത്തിയാ എന്ന രണ്ടുപേരെ നിറുത്തി"; ടി 4–36-ൽ "ആശ്വാസത്തിൻെറ പുത്രൻ എന്നൎത്ഥമാക്കപ്പെടുന്ന ബർനാബാ എന്ന് ശ്ലീഹന്മാരാൽ മറുനാമം വിളിക്കപ്പെട്ടവനായി കെവുപ്രോസ് ദേശത്തുനിന്നുള്ള ലേവായക്കാരനായ യൌസേപ്പിനു ഒരു പറമ്പുണ്ടായിരുന്നു"; ടി 12–25-ൽ "ബർനബായും ശാവോലും തങ്ങളുടെ ശുശ്രൂഷ പൂൎത്തിയാക്കിയശേഷം മൎക്കോസു എന്നു മറുനാമം വിളിക്കപ്പെട്ടിരുന്ന യോഹന്നാനെയും തങ്ങളോടുകൂടെ കൂട്ടിക്കൊണ്ടു ഓർശ്ലേത്തുനിന്നു അന്തിയോക്കിയായിലേക്കു മടങ്ങിപ്പോരുകയുംചെയ്തു" എന്നൊക്കെ നാം കാണുന്നുണ്ടല്ലൊ. അതിനാൽ തോമ്മായിക്കും വേറെ ഒന്നോ രണ്ടോ പേരുകൂടി ഉണ്ടായിരുന്നിരിക്കാം. അതിൽ ഒന്നു യൂദാ എന്നായിരുന്നു എന്ന് തോമ്മായുടെ നടപടി മുതലായ പുരാതനകൃതികളിൽ രേഖപ്പെടുത്തിയിട്ടുള്ളതിൽനിന്നു വിശദമാകുന്നുണ്ടുതാനും. എന്നാൽ വി. മൎക്കോസ് 6–3-ൽ ക്രിസ്തുവിൻെറ സഹോദരനായി പറയുന്ന യൂദാ തന്നെയാണ് തോമ്മാ എന്നുള്ള മി. ചാഴികാടൻെറ വാദമാണ് സമ്മതിക്കാൻ നിവൃത്തിയില്ലാത്തതു്. പന്തിരുവരിൽ ഒരുവനും ക്രിസ്തുസഹോദരനുമായ യൂദായും അതുപോലെ തന്നെ പന്ത്രണ്ടുപേരിൽ ഒരുവനായ തോമ്മായും ഏകവ്യക്തിയല്ലെന്നുള്ളതിനു മതിയായ തെളിവുകൾ സുവിശേഷങ്ങളിൽനിന്നുതന്നെ ഞാൻ ഇവിടെ എടുത്തുകാണിക്കാം.

20. ആകയാൽ ഇനി ശ്ലീഹന്മാരുടെ പേരുകൾ സുവിശേഷകന്മാർ രേഖപ്പെടുത്തിയിരിക്കുന്നതു നമുക്കൊന്നു പരിശോധിക്കാം. യൂദായും തോമ്മായും ഭിന്നവ്യക്തികളാണെന്നുള്ളതിനു അസന്നിഗ്ദ്ധമായ തെളിവു ഇവിടെയാണു നാം കാണുന്നതു്. മി. ചാഴികാടൻ പറയുന്നു: "നമുക്കു ലഭിച്ചിരിക്കുന്ന ഒരു ലിസ്റ്റിൻപ്രകാരം പന്ത്രണ്ടുശ്ലീഹന്മാരുടെ പേരുകൾ താഴെപ്പറയും പ്രകാരമാണ്." (41) ഇതിനെ തുടൎന്നു കൊടുത്തിരിക്കുന്നതു് ആ ഒരു ലിസ്റ്റല്ല. മൂന്നു സുവിശേഷകന്മാർ കുറിച്ചിട്ടിരിക്കുന്ന ലിസ്റ്റുകൾ അവരുടെ ഇന്ന അദ്ധ്യായം ഇത്രാം വാക്യങ്ങളിൽ കാണാം എന്നൊരു സൂചനയാണ്. അതിങ്ങനെയാണ്. "വി. മത്തായി 10–2, 3, 4;

വി. ലൂക്കാ 6–14. 15, 16; വി. മൎക്കോസ് 3–16, 17, 18 ഇതിൽ 11 പേരുകളിൽ മൂന്നു സുവിശേഷകന്മാരും യോജിക്കുന്നുണ്ട്." ഇത്രയും പറഞ്ഞിട്ട ഒരു പട്ടിക ചേൎത്തിരിക്കുന്നു. അതിപ്രകാരമാണ്: "1 പത്രോസ്, 2. അന്ത്രയോസ്, 3. യോഹന്നാൻ, 4. യാക്കോബ്, 5. യാക്കോബ്, 6. യൂദാ (തോമ്മാ), 7. യൂദാസ്–കിരിയോത്താക്കാരൻ–ഒററിയവൻ. 8. ബൎത്തലൂമ്മാ, 9. പീലിപ്പോസ്, 10. മത്തായി. 11. തദ്ദേവൂസ്, 12. സൈമൺ" എൻെറ ഭഗവാനേ! എന്തു മറിമായമാണോ ഇത്!! എന്തുമയക്കുവിദ്യ!!! ഇതുകണ്ട ശേഷംപേരൊക്കെ മയങ്ങിപ്പോകുമെന്നാണോ മി. ജോസഫ് കരുതിയിരിക്കുന്നതു്!!! "പൂച്ച കണ്ണുമടച്ചു പാൽ കട്ടുകുടിക്കുമ്പോൾ, തൻെറ ഈ കള്ളത്തരം ആരും കാണുന്നില്ലെന്ന് വിചാരിക്കുന്നു" എന്നൊരു പഴഞ്ചൊല്ല കേട്ടിട്ടുണ്ട്. അതിനോടു സാമ്യം വഹിക്കുന്ന ഒന്നാണ് മി. ചാഴികാടൻെറ ഈ പ്രവൃത്തി. "നമുക്കു ലഭിച്ചിരിക്കുന്ന ഒരു ലിസ്റ്റിൻപ്രകാരം പന്ത്രണ്ടു ശ്ലീഹന്മാരുടെ പേരുകൾ താഴെപറയും പ്രകാരമാണ്" എന്നു പറഞ്ഞുംവച്ചു് മി. ജോസഫ് മൂന്നുലിസ്റ്റ് ചൂണ്ടിക്കാണിക്കുന്നു. അതിനെതുടൎന്നു പത്രോസ് ആദിയായി പന്ത്രണ്ടുശ്ലീഹന്മാരുടെയും ഒരുലിസ്റ്റ് കൊടുക്കുന്നു. ഈ ഒരു ലിസ്റ്റായിരിക്കുമല്ലോ "നമുക്കു ലഭിച്ചിരിക്കുന്ന ഒരുലിസ്റ്റ്" എന്നു മുകളിൽ രേഖപ്പെടുത്തിയിരിക്കുന്നതു്? ഈ ലിസ്റ്റ് ഈ ഗ്രന്ഥകാരന് എവിടെ നിന്നുകിട്ടി? ഈ ലിസ്റ്റിൽ തോമ്മാ എന്നപേരേ ഇല്ല. 6–ാം പേരുകാരനായ യൂദായാണു തോമ്മായെന്നു ആവരണികയിൽ കാണിച്ചിരിക്കുന്നതു!!! എന്താ മി. ചാഴികാടൻെറവാദം ശരിയാണെന്നു സ്ഥാപിച്ചുകഴിഞ്ഞില്ലേ? ഇങ്ങനെ ഒരു ലിസ്ററു ഇതിനുമുൻപു് ഞാൻ കണ്ടിട്ടില്ല. മാത്രമല്ല, മററാരും കണ്ടിരിക്കയുമില്ല. വേദപുസ്തകത്തിൽ, ഇങ്ങിനെയോ ഇതിനെ അനുകൂലിക്കത്തക്കനിലയിലോ ഉള്ള ഒരു ലിസ്റ്റില്ല. മി. ജോസഫ് ചൂണ്ടിക്കാണിച്ചിരിക്കുന്ന ആദ്യത്തെ മൂന്നു സുവിശേഷങ്ങൾക്കും പുറമെ "അപ്പസ്തോലനടപടി"യിലും ഒരു ലിസ്റ്റ് കാണുന്നുണ്ട്. താരതമ്യ പഠനത്തിനായി ഈ ലിസ്റ്റ് നാലും ഞാൻ താഴെകുറിക്കുന്നു. ഒന്നാംലിസ്റ്റിലെപേരുകൾക്ക് 1 എന്നും, രണ്ടും മൂന്നും നാലും ലിസ്ററുകളിൽ അതേ പേരുകൾ കാണുന്നതിനു ക്രമമനുസരിച്ചു 2, 3, 4, എന്നും ഞാൻ കുറിക്കുന്നുമുണ്ട്. ഇങ്ങനെ ഈ നാലു ലിസ്റ്റിലും പൊതുവായികാണപ്പെടുന്ന ശ്ലീഹന്മാർ ആരെല്ലാമെന്നും, മററവരുടെ നാമം ഏതെല്ലാം ലിസ്റ്റിൽ എത്ര പ്രാവശ്യം വരുന്നുണ്ടെന്നും ഒററനോട്ടത്തിൽ നമുക്കു കണ്ടുപിടിക്കാം.

| | വി. മത്തായിയുടെ സുവിശേഷം X 2, 3, 4. | വി. മർക്കോസിന്റെ സുവിശേഷം അ.III–17, 18, 19. | വി. ലൂക്കായുടെ സുവിശേഷം അദ്ധ്യായം 6·14, 15, 16. | അപ്പസ്തോലനടപടികൾ അ: 1–13. |
|---|---|---|---|---|
| 1. | കേപ്പാ എന്നു വിളിക്കപ്പെടുന്ന ശെമഓൻ (1) | ശെമഓൻകേപ്പാ (2) | ശെമഓൻകേപ്പാ (3) | പത്രോസ് (കേപ്പാ)(4) |
| 2. | അന്ത്രയോസ് [I] | സബ്ദൈപുത്രനായ യാക്കോവ് [2] | അന്ത്രയോസ് [3] | യോഹന്നാൻ [4] |
| 3. | സബ്ദൈപുത്രനായ യാക്കോവ് [I] | ടി സഹോദരൻ യോഹന്നാൻ [2] | യാക്കോബ് [3] | യാക്കോബ് [4] |
| 4. | അവന്റെ സഹോദരനായ യോഹന്നാൻ [I] | അന്ത്രയോസ് (2) | യോഹന്നാൻ (3) | അന്ത്രയോസ് (4) |
| 5. | പീലിപ്പോസ് [I] | പീലിപ്പോസ് (2) | പീലിപ്പോസ് (3) | പീലിപ്പോസ് (4) |
| 6. | ബർത്തുൽമൈ [I] | ബർത്തുൽമൈ [2] | ബർത്തുൽമൈ (3) | തോമ്മാ [4] |
| 7. | തോമ്മാ [I] | മത്തായി [2] | മത്തായി (3) | മത്തായി [4] |
| 8. | ചുങ്കക്കാരൻ മത്തായി [1] | തോമ്മാ (2) | തോമ്മാ (3) | ബർത്തുൽമൈ [4] |
| 9. | ഹൽപൈയുടെ പുത്രനായ യാക്കോവ് (1) | ഹൽപൈപുത്രനായ യാക്കോവ് [2] | ഹൽപൈ പുത്ര: യാക്കോവ് [3] | ഹൽപൈ പുത്ര: യാക്കോബ് (4) |
| 10. | തദൈ എന്നു മറുനാമമുള്ള ലബ്ബൈ [I] | തദ്ദൈ [2] | എരിവുകാരൻ–ശെമഓൻ (3) | എരിവുകാരൻ–ശെമഓൻ (4) |
| 11. | ക്നാനായനായ ശെമഓൻ [I] | ക്നാനായനായ ശെമഓൻ [2] | യാക്കോബിന്റെ പുത്രൻ യൂദാ (1) | യാക്കോബിന്റെ പുത്രൻ യൂദാ [2] |
| 12. | ഒററിക്കൊടുത്ത യൂദാ സ്കറിയോത്താ (1) | ഒററിക്കൊടുത്ത യൂദാ സ്കറിയോത്താ (2) | ഒററുകാരൻ യൂദാ സ്കറിയോത്താ (3) | |

കണ്ടാലും. ഈ നാലു ലിസ്റ്റിലും – ഒന്നാമത്തതിൽ ഏഴാമനും, രണ്ടാമത്തതിലും മൂന്നാമത്തതിലും 8-ാമനും, നാലാമത്തതിൽ 6-ാമനും ആയി തോമ്മാ പ്രത്യക്ഷപ്പെടുന്നു. ഇങ്ങനെ ഈ നാലു ലിസ്റ്റിലും തോമ്മായുടെ പേരു നക്ഷത്രംപോലെ തെളിഞ്ഞുകിടന്നിട്ടും വി. ചാഴികാടന്റെ കണ്ണിൽ അതു കയറിയില്ലെന്നോ? താൻതന്നെ സൂചിപ്പിച്ച ആദ്യത്തെ മൂന്നു ലിസ്റ്റുകളിലും താൻ കാണുകയും വായിക്കയും ചെയ്തില്ലയോ? പിന്നെ എങ്ങനെയാണ് ആ ലിസ്റ്റുകളടങ്ങിയിരിക്കുന്ന അദ്ധ്യായങ്ങളും വാക്യങ്ങളും വി. ജോസഫ് ചൂണ്ടിക്കാണിച്ചതു്? ഈ ലിസ്റ്റുകളിൽ പുറമെ കാണുന്ന ഒരു വ്യത്യാസം ഇതു മാത്രമാണ്. വി. മത്തായിയും മർക്കോസും തദ്ദൈ എന്നു പറയുന്ന ആളിന്റെ പേരു് വി. ലൂക്കായുടെ സുവിശേഷത്തിലും അപ്പസ്തോല നടപടികളിലും യാക്കോബിന്റെ പുത്രനായ യൂദാ എന്നാണു കൊടുത്തിരിക്കുന്നതു്. ഇങ്ങനെ തോമ്മായുടെ പേരിനോടൊരുമിച്ചു രണ്ടു ലിസ്റ്റിലെങ്കിലും യൂദാ എന്ന പേരും കാണുന്നസ്ഥിതിക്കു തോമ്മായാണ് യൂദാ എന്നു പറയാൻ വി. ചാഴികാടൻ എങ്ങനെ തുനിഞ്ഞു? (സുറിയാനി പ്ശീത്തായിൽ യാക്കോബിന്റെ പുത്രനായ യൂദാ എന്നതിനുപകരം "യാക്കോബിന്റെ യൂദാ" എന്നാണു പാഠം.)

21. യാക്കോബു, തദ്ദൈ എന്ന ശ്ലീഹന്മാരെപ്പറ്റി വി. തോമസ് അക്വിനാസ് Catena Aurea 'കത്തേനാ ഔവുരെയാ' ഒന്നാംവാല്യത്തിൽ ഇങ്ങനെ രേഖപ്പെടുത്തുന്നു.

"Iste Jacobus est qui in Evangeliis frater Domini nominatur, et etiam in epistola ad Galatas ... Thaddaeus autem ipse est quem Lucas JUDAM Jacobi, id est fratrem Jacobi appellat, cujus epistola in ecclesia legitur, in qua se fratrem Jacobi nominat".

"സുവിശേഷങ്ങളിലും ഗലാത്തായക്കാർക്കുള്ള ലേഖനത്തിലും കർത്താവിന്റെ സഹോദരൻ എന്നു വിളിക്കപ്പെടുന്നതു് ഈ യാക്കോബാകുന്നു .. തദ്ദേവൂസ് (തദ്ദൈ) ലൂക്കാ യാക്കോബിന്റെ യൂദാ എന്നു വിളിക്കുന്ന ആൾ തന്നെയാണ്. ഇദ്ദേഹത്തിന്റെ ലേഖനമാണു സഭയിൽ വായിക്കുന്നതും, ഈ ലേഖനത്തിൽ അദ്ദേഹം തന്നെപ്പറ്റി യാക്കോബിന്റെ

സഹോദരൻ എന്നു പറയുന്നു.” തിരിനി പറയുന്നു. “തദ്ദൈ എന്ന പദത്തിൻെറയും, യൂദാ എന്നതിൻെറയും അൎത്ഥം ഒന്നുതന്നെയാണു്. അതായതു് “സ്തുതി” അഥവാ “സ്തുത്യൻ.” ഇദ്ദേഹത്തിനു ലബൈ എന്ന ഒരു പേരുകൂടിയുള്ളതു് വി. മത്തായിയുടെ സുവിശേഷം—പ്ശീത്താ എടുത്തുകാണിച്ചിട്ടുമുണ്ടു്. ആകയാൽ യൂദായും തദ്ദൈ അഥവാ ലബ്ബൈ എന്നുമുള്ള പേരുകൾ ഒരേവ്യക്തിയുടേതാണു്. അതിനാൽ യൂദാ, തദ്ദൈ ആണെന്നു വാസ്തവംപറയുന്നതിനു പകരം മി. ജോസഫ് എത്ര വലിയ അസംബന്ധവും അബദ്ധവുമാണു പറഞ്ഞുപിടിപ്പിച്ചിരിക്കുന്നതു്!!!

ആകയാൽ ഇത്ര സ്പഷ്ടമായി, കരതലാമലകംപോലെ, തോമ്മാ എന്ന പേരിൻെറ കീഴെ യാക്കോബിൻെറ പുത്രനായ യൂദാ എന്നു മൂന്നും നാലും ലിസ്റ്റുകളിൽ കാണിച്ചിരിക്കെ യൂദായും തോമ്മായും ഒന്നാണെന്നു വാദിക്കാൻ ഉള്ള ധൈൎയ്യമോ അഥവാ ധാൎഷ്ട്യമോ മി. ജോസഫിനുണ്ടായല്ലോ!!! “കണ്ണിരിക്കെ കൃഷ്ണമണി കട്ടുകൊണ്ടുപോകുന്നു” എന്നു കേട്ടിട്ടുണ്ടു്. അതിലും വലിയ ഒരു വിദ്യയാണിതു്. ഇതിലും കൂടുതലായി ഒരു കടുംകൈ വേദപുസ്തകത്തോടു ഇനി എന്താണു ചെയ്യാനുള്ളതു്? “ഭീരുത്വംകൊണ്ടു ഏതെങ്കിലും ആശയം മറിച്ചുവയ്ക്കുകയോ, സ്വാൎത്ഥതയാൽ ഏതെങ്കിലും ഉദ്ദേശം പൊന്തിച്ചു വയ്ക്കുകയോ, കൃത്രിമമായി ഏതെങ്കിലും ചരിത്രഭാഗം നിൎമ്മിക്കുകയോ ഞാൻ ചെയ്തിട്ടില്ല” എന്നദ്ദേഹം പറയുന്നു. ഈ വാഗ്ദാനങ്ങൾക്കു കടകവിരുദ്ധമായിട്ടല്ലയോ അദ്ദേഹത്തിൻെറ പ്രവൃത്തി? ഏതെങ്കിലും ഒരഭിപ്രായത്തെ അല്ല, ഒരു ചരിത്രസത്യത്തെ അദ്ദേഹം ഇവിടെ മറച്ചുവെക്കുന്നു! ഇതിനേക്കാൾ വലിയ ഭീരുത്വമുണ്ടോ? കൌശലത്തിൽ ഒരു വെറും ആശയത്തെയല്ല, പച്ചപ്പരമാൎത്ഥത്തെ അദ്ദേഹം മറിച്ചുവെച്ചിരിക്കുന്നു!!! തോമാശ്ലീഹാ ക്രിസ്തുവിൻെറ അടുത്ത ചാൎച്ചക്കാരനാണ് എന്ന ഉദ്ദേശം സ്വാൎത്ഥതയാൽ വളരെ പൊന്തിച്ചുവെച്ചിരിക്കുന്നു!!! വേദപുസ്തകത്തിൻെറ അതിപ്രധാനമായ ഒരു ചരിത്രഭാഗത്തെ കൃത്രിമമായി നിൎമ്മിച്ചിരിക്കുന്നു!!!

"സാക്ഷി സത്യം പറയുന്നതുകൊണ്ട് ഒരു കക്ഷിക്ക ദോഷം വരുമെന്നെങ്കിൽ, ആയതനുഭവിപ്പാൻ കക്ഷിതയാറായിരിക്കണം" എന്നു മി. ജോസഫ് പറഞ്ഞിട്ടുണ്ടെന്നു നാം അനുസ്മരിക്കണം. 1939 ജൂൺലക്കം "കർമ്മേലകുസുമ"ത്തിൽ മി. ചാഴികാടൻ തന്നെപ്പററിത്തന്നെ ശങ്കിച്ചു പറഞ്ഞിരിക്കുന്നതായ "മാലാഖമാർ പാദം വയ്ക്കാൻ ഭയപ്പെടുന്നിടത്തു ഭോഷൻ ഓടിക്കയറുന്നു" എന്നുള്ള പഴഞ്ചൊല്ല് ഇവിടെ അനന്വർത്ഥമല്ലയോ? ഈദൃശ സാക്ഷിപറച്ചിൽകൊണ്ടു വരുന്നദോഷം സഹിക്കാൻ തയാറുള്ള കക്ഷികൾ കാണുകയില്ലെന്നു മി. ജോസഫിനെ സാദരം അറിയിച്ചുകൊള്ളട്ടെ.

22. 'യൂദാ' 'തോമ്മായല്ലെന്നു ഞാൻ സ്ഥാപിച്ചതു' ആദ്യത്തെ മൂന്നു സുവിശേഷകന്മാർമൂലമാണ്. ഇനി നാലാമത്തെ സുവിശേഷത്തിൽനിന്നുകൂടെ ഒരൊന്നാംതരം തെളിവുതരാം.

ഒടുവിലത്തെ അത്താഴം കഴിഞ്ഞു ഈശോ തൻെറ ശ്ലീഹന്മാരോടു ചെയ്ത പ്രഭാഷണമദ്ധ്യേ (യോഹ: XIV), "ഞാൻപോകുന്ന ഇടം നിങ്ങളറിയുന്നു, വഴിയും നിങ്ങളറിയുന്നു" (വാ: 4) എന്നരുളിച്ചെയ്തപ്പോൾ, തോമ്മാ അവനോട്: ഞങ്ങളുടെ കർത്താവേ, നീ പോകുന്ന ഇടം ഞങ്ങളറിയുന്നില്ല; പിന്നെ വഴി അറിയാൻ ഞങ്ങൾക്ക കഴിയുന്നതെങ്ങിനെ? എന്നു ചോദിക്കുന്നു' (വാ. 5.) 8-ാം വാക്യത്തിൽ: "പീലിപ്പോസ് അയാളോട്: ഞങ്ങളുടെ കർത്താവെ, പിതാവിനെ ഞങ്ങൾക്ക കാണിച്ചുതരണമെ. എന്നാൽ ഞങ്ങൾക്ക അനുമതിയെന്നു പറയുന്നു." 22-ാ) വാക്യത്തിലാകട്ടെ: "സ്കറിയോത്താ അല്ലാത്ത യൂദാ അവനോട് എൻെറ കർത്താവെ, നീ നിന്നെത്തന്നെ ഞങ്ങൾക്ക കാണിച്ചു തരുവാനിരിക്കുന്നു. ലോകത്തിനല്ല എന്നതു എന്താകുന്നു? എന്നു ചോദിക്കുന്നു." യൂദായുടേയും തോമ്മായുടേയും പേരുകൾ എടുത്തിക്കുന്നതു് ഭിന്നന്മാരായ വ്യക്തികളാണ് എന്ന വസ്തുതയെ ഇനി ആരെങ്കിലും നിഷേധിക്കാൻ സാധിക്കുമോ? മിശിഹാ ഒടുവിലത്തെ അത്താഴംകഴിച്ചതും അതിനെ തുടർന്നു പ്രഭാഷണം ചെയ്തതും 12 ശ്ലീഹന്മാരോടുകൂടെ മാത്രമായിരുന്നു. (വി. മത്താ

യി 26-20:) മർക്കോസ് 14-17; ലൂക്കാ 22-14) അവരിൽ തോമ്മാ, പീലിപ്പോസ്, യൂദാ എന്നുവച്ചാൽ സ്കറിയോത്താ അല്ലാത്ത യൂദാ എന്നിങ്ങനെ മൂന്നു വ്യക്തികളാണ് കത്താവിനോടു ചോദ്യങ്ങൾചോദിച്ചതും വിശദീകരണം ആവശ്യപ്പെട്ടതും. യൂദായും തോമ്മായും ഒരാളല്ലെന്നു കാണിക്കാൻ ഇനി വേറെവല്ല തെളിവുംവേണമോ?

23. ന. കത്താവിന്റെ അപ്പസ്തോലന്മാരിൽ മിക്കവരും അവിടത്തെ സഹോദരികളും ചാർച്ചക്കാരുമായിരുന്നു എന്നു മി. ചാഴികാടൻ ചെയ്ത പ്രസ്താവനയെപ്പററി സാമാന്യം ദീർഘമായ ഒരു നിരൂപണം ഞാൻ ചെയ്തുകഴിഞ്ഞു. ചെറിയ യാക്കോവും, യൂദാ (അഥവാ തദ്ദൈ അല്ലെങ്കിൽ ലബ്ബൈ)യും അവിടത്തെ ചാർച്ചക്കാരായിരുന്നുവെന്നു മിക്കവാറും എല്ലാവരും സമ്മതിക്കുന്നതായി നാം കണ്ടുംകഴിഞ്ഞു. ഇതിനെപ്പററി ഫിലിയൻ ചെയ്തിരിക്കുന്ന ഒരു ചർച്ചകൂടെ എടുത്തുകാണിച്ചുകൊണ്ട് ഈ ഭാഗം അവസാനിപ്പിക്കാം. അദ്ദേഹം പറയുന്നു: (Vol. I P. 258) "നമ്മുടെ കത്താവിന്റെ ശ്ലീഹന്മാരുടെ കൂട്ടത്തിൽ അവിടത്തെ ചാർച്ചക്കാരിൽ ഏതാനും പേരെങ്കിലും ഉൾപ്പെട്ടിരുന്നില്ലേ എന്ന ചോദ്യം പണ്ടുമുതൽക്കേയുണ്ടായിരുന്നു. അതു ഇന്നും ഒരു തക്കവിഷയമായി കിടക്കുന്നു. ഇതു വളരെ കുഴഞ്ഞ ഒരു പ്രശ്നമാണ്. എങ്കിലും അതിനനുകൂലമായ മറുപടിക്കുള്ള പ്രധാന ന്യായങ്ങളെ ഇവിടെ ചൂണ്ടിക്കാണിക്കാം. വി. പൗലോസിന്റെ മാനസാന്തരശേഷം അദ്ദേഹം വി. പത്രോസിനെ സന്ദർശിച്ചതിനെപ്പററി ഗലാത്തായക്കാർക്കുള്ള ലേഖനം ഒന്നാമദ്ധ്യായം 18, 19 വാക്യങ്ങളിൽ ഇങ്ങനെ പറയുന്നു: "അനന്തരം മൂന്നുവത്സരങ്ങളുടെശേഷം കേപ്പായെ കാണുവാനായി ഞാൻ ഓറശ്ലത്തുപോയി പതിനഞ്ചു ദിവസം അവന്റെയടുക്കൽ താമസിച്ചു. എന്നാൽ നമ്മുടെ കത്താവിന്റെ സഹോദരനായ യാക്കോബിനെ (കൂടി) യല്ലാതെ ശ്ലീഹന്മാരിൽ മററൊരുവരേയും ഞാൻ കണ്ടില്ല". ഇവിടെപ്പറയുന്ന യാക്കോബ് അല്പൈയുടെ പുത്രനായ ചെറിയ യാക്കോവു തന്നെയാണെന്നുള്ളതിനു സംശയമില്ല. സവ്വദിപുത്രന്മാരിൽ മൂത്തവനായ മററെ—വലിയ—യാക്കോബ്, അപ്പസ്തോല നടപടികൾ XII-2-ൽ കാണുന്നതുപോലെ, പല വത്സര

ങ്ങൾക്കു മുമ്പ് രക്തസാക്ഷിയായി മരിച്ചുപോയിരുന്നു. അതേ ലേഖനം (ഗാലാത്താ) II 9-ൽ "തൂണുകളാകുന്ന എന്നു വിചാരിക്കപ്പെട്ടിരുന്ന യാക്കോബും, കേപ്പായും യോഹന്നാനും . . . എനിക്കും ബർണബാസിക്കും രമ്യതയുടെ വലത്തുകൈ തന്നു" എന്നെഴുതിയിരിക്കുന്നു. ഇവിടെ കേപ്പായോടും യോഹന്നാനോടും ഒപ്പം യാക്കോബും തിരുസ്സഭയുടെ തൂണായി ഗണിക്കപ്പെടുന്നു. തൂണുകൾ എന്ന പദപ്രയോഗത്താൽ അർത്ഥമാക്കുന്നത് അവർ അപ്പസ്തോല സംഘത്തിൽ പെട്ടവരായിരുന്നു എന്നത്രെ. യഹൂദചരിത്രകാരനായിരുന്ന ജോസഫസും ചെറിയ യാക്കോബ് ഈശോയുടെ സഹോദരനായിരുന്നു എന്നു പറഞ്ഞിട്ടുണ്ട്.

ഗാഗുൽത്താമലയിൽ മിശിഹായുടെ കുരിശിൻെറ സമീപെ നിന്നിരുന്ന സ്ത്രീകളുടെ കൂട്ടത്തിൽ യാക്കോബിൻെറയും (ചെറിയ), യോസയുടേയും അമ്മയായ മറിയവും ഉണ്ടായിരുന്നുവെന്നു വി. മർക്കോസും മത്തായിയും പറഞ്ഞിരിക്കുന്നു. ഇവരേപ്പററി വി. യോഹന്നാൻ രേഖപ്പെടുത്തിയിരിക്കുന്നതിൽ കാണുന്ന ക്ലേയോപ്പാസിൻെറ മറിയം തന്നെയാണു യാക്കോബിൻെറ അമ്മയെന്നു പല വ്യാഖ്യാതാക്കളും സമ്മതിക്കുന്നു. ഈ മറിയമാകട്ടെ ഈശോയുടെ അമ്മയുടെ സഹോദരിയാണെന്നു യോഹന്നാൻ പറയുന്നുമുണ്ടല്ലോ. അതിനാൽ ചെറിയ യാക്കോവ് ഈശോയുടെ സഹോദരൻതന്നെ എന്നു സമ്മതിക്കാം. വി. യൂദാ എഴുതിയ കാതോലികലേഖനത്തിൻെറ ആരംഭത്തിൽ, "ഈശോമിശിഹായുടെ സഹോദരനും യാക്കോബിൻെറ സഹോദരനുമായ യൂദാ" എന്നു പറഞ്ഞിരിക്കുന്നു. അതിനാൽ യൂദായും ക്രിസ്തുവിൻെറ ചാർച്ചക്കാരനായിരുന്നുവെന്നു സിദ്ധിക്കുന്നു. കൂടാതെയും വി. മത്തായി XIII 55-ലും മർക്കോസ് VI 3-ലും യാക്കോബ്, യൂദാ എന്നിവരെ ഈശോയുടെ സഹോദരന്മാരായി പറഞ്ഞിരിക്കുന്നു. ക്രിസ്തുവിൻെറ ശ്ലീഹന്മാരുടെ ലിസ്ററുകളിലും യാക്കോബ് യൂദാ എന്നീ പേരുകൾ കാണുന്നുണ്ടല്ലോ. എന്നാൽ വിശ്രുതന്മാരായ ഗോത്രപിതാക്കളുടെ ഈ നാമധേയങ്ങൾ യൂദന്മാരുടെ ഇടയിൽ സർവ്വസാധാരണമായിരുന്നു. തന്നിമിത്തം ക്രി

സ്സുവിന ചാർച്ചയില്ലാത്ത കുടുംബങ്ങളിലും ഈ നാമവാഹികൾ തിർച്ചയായും ഉണ്ടായിരുന്നു.

ഇനി അപ്പസ്തോലഗണത്തിൽ ഈശോയുടെ ചാർച്ചക്കാരുൾപ്പെട്ടിരുന്നു എന്നവാദത്തെ അനുകൂലിക്കാത്തവരുടെ ന്യായങ്ങൾ എന്താണെന്നുകൂടിയൊന്നു കാണാം. യോഹ: VII 5-ൽ "ഈശോയുടെ സഹോദരന്മാർപോലും അവനിൽ വിശ്വസിച്ചിരുന്നില്ല" എന്നും, മർക്കോസ് III 21-ൽ: "അവൻെറ ചാർച്ചക്കാരോ (ഇത്) കേട്ട് അവനെ പിടിക്കാൻവന്നു. എന്തുകൊണ്ടെന്നാൽ അവനു സുബോധം പോയിഎന്നു അവർ പറഞ്ഞിരുന്നു." എന്നും കാണുന്നു. അപ്പസ്തോലന്മാർപന്ത്രണ്ടുപേരെയും തിരഞ്ഞെടുത്തതിൽപിന്നെ നടന്ന സംഭവങ്ങളെപ്പററിയാണു ഇവിടെ പറഞ്ഞിരിക്കുന്നത്. ആ സ്ഥിതിക്കു മിശിഹായുടെ സഹോദരങ്ങൾ- ചാർച്ചക്കാർ- അപ്പസ്തോലസംഘത്തിലുൾപ്പെട്ടിരുന്നില്ല എന്നു തോന്നിപ്പോകുന്നു. ഇതിനൊരു സമാധാനം പറയാം. "സഹോദരന്മാർ അവനിൽ വിശ്വസിച്ചില്ല" എന്ന പൊതുവായ ഈ പ്രസ്താവന അപവാദം അനുവദിക്കത്തക്കതാണ്. അതിനാൽ അതു് എല്ലാ സഹോദരന്മാരെയും-ഒന്നൊഴിയാതെ-ഉൾപ്പെടുത്തിയാണ് എന്നാവരണമെന്നില്ല. ആകയാൽ അവരിൽ ചുരുക്കം ചിലരെങ്കിലും പന്ത്രണ്ടുപേരുടെ കൂട്ടത്തിൽ പെട്ടിരുന്നുവെന്ന് വിചാരിക്കാം. ഇവയെല്ലാം പുറമെ ഇനിയും വിഷമങ്ങളുണ്ട്. അപ്പസ്തോലനടപടികൾ I-13-ൽ "പത്രോസും, യോഹന്നാനും യാക്കോബും അന്ത്രയോസും, പീലിപ്പോസും, തോമ്മായും, മത്തായിയും, ബർതുൽമൈയും, ഹൽപൈയുടെ പുത്രനായ യാക്കോബും, എരിവുകാരനായ ശെമഒാനും, യാക്കോബിൻെറ പുത്രനായ യൂദായും തങ്ങൾ പാർത്തിരുന്ന മാളികയിലേക്കു കയറി" എന്നു കാണിച്ചശേഷം 14-ാം വാക്യത്തിൽ: "ഇവരെല്ലാവരും സ്ത്രീകളോടും ഈശോയുടെ അമ്മയായ മറിയത്തോടും അവൻെറ സഹോദരന്മാരോടുംകൂടെഒരുമിച്ച് ഏകമനസ്സോടെ പ്രാർത്ഥനയിൽ സ്ഥിരപ്പെട്ടിരുന്നു" എന്ന് എടുത്തുപറഞ്ഞിരിക്കുന്നു. ഇവിടെ അപ്പസ്തോലന്മാർ സഹോദരന്മാരിൽനിന്ന് ഭിന്നന്മാരാണെന്നാണു കാണുന്നത്. വി. പൌലോസ് I കോറിന്ത്യർ IX-5-ൽ "ശേഷം ശ്ലീഹന്മാരെപ്പോ

ലെയും, നമ്മുടെ കൎത്താവിൻെറ സഹോദരന്മാരെപ്പോലെയും, കേപ്പായെപ്പോലെയും സഹോദരിയായ ഒരു സ്ത്രീയെ ഞങ്ങളുടെകൂടെ കൊണ്ടു നടക്കുവാൻ ഞങ്ങൾക്കു അധികാരമില്ലയോ?" എന്നു ചോദിക്കുന്നു. ഇവിടെയും നമ്മുടെ കൎത്താവിൻെറ സഹോദരന്മാർ കേപ്പായിൽനിന്നും, മററു ശ്ലീഹന്മാരിൽനിന്നും വ്യത്യസ്തന്മാരായി കാണപ്പെടുന്നു. ഈ വിഷമങ്ങൾ നിമിത്തം വ്യാഖ്യാതാക്കളിൽ വളരെപ്പേരും കൎത്താവിൻെറ ചാൎച്ചക്കാർ അപ്പസ്തോലഗണത്തിലുൾപ്പെട്ടിരുന്നു എന്നുള്ളതിനെപ്പററി ബലമായി സംശയിക്കുന്നു. ചിലർ സ്പഷ്ടമായി നിഷേധിക്കുന്നു. എങ്കിലും അനുകൂലാഭിപ്രായമാണു കൂടുതൽ സത്യസങ്കാശമായി ഞങ്ങൾക്കു തോന്നുന്നതു്."

24. "ക്രിസ്തു പരസ്യജീവിതമാരംഭിക്കുന്നതിനും അത്ഭുതങ്ങൾ തുടരുന്നതിനും നസ്റത്തും അയൽ ഗ്രാമങ്ങളുംവിട്ടു് പുറത്തേക്കിറങ്ങുന്നതിനും മുൻപായി ക്രിസ്തുവിൻെറ പന്ത്രണ്ടു ശിഷ്യന്മാരേയും തെരഞ്ഞെടുത്തിരുന്നു." (P. 39.) മി. ചാഴികാടൻെറ ഈ പ്രസ്താവനയെപ്പററിയും ഒരു ചെറിയ നിരൂപണം ചെയ്യാതെ കടന്നുപോകുവാൻ നിവൃത്തിയില്ല. തൻെറ "കാനാ" വാദസ്ഥാപനത്തിന് ഉപോൽബലകമായിട്ടാണ് മി. ജോസഫ് ഇതിനേയും ഉപയോഗിച്ചിരിക്കുന്നതു്. ക്രിസ്തുവിന് അപ്പസ്തോലന്മാരുമായി ചെറുപ്പംമുതൽക്കേ പരിചയമായിരുന്നു എന്നും അവർ തൻെറ സംബന്ധികളും ആയിരുന്നു എന്നുമാണ് ഇതിലെ വിവക്ഷ. അതു ശരിയല്ലെന്നു ഞാൻചെയ്ത ദീൎഘനിരൂപണത്താൽ സ്ഥാപിച്ചുകഴിഞ്ഞിരിക്കുന്നു എന്നു ഞാൻ വിശ്വസിക്കുന്നു. ക്രിസ്തു പരസ്യജീവിതം തുടങ്ങുന്നതിനുമുൻപ് പന്ത്രണ്ടു് അപ്പസ്തോലന്മാരേയും തെരഞ്ഞെടുത്തിരുന്നു എന്നു് ഇത്ര ഭീമമായ ഒരസംബന്ധ–അസത്യ–പ്രമേയം അവതരിപ്പിക്കാൻ തക്ക ധൈൎയ്യം മി. ജോസഫിനുണ്ടായല്ലോ എന്നു മാന്യ വായനക്കാർ ഇനി ആശ്ചൎയ്യപ്പെടുമെന്നു തോന്നുന്നില്ല. ഇതിലും വലുതു് അദ്ദേഹം ചെയ്തതായി അവർ കണ്ടുകഴിഞ്ഞിരിക്കുന്നു. വി. വേദപുസ്തകം അവധാനപൂർവം ഒരിക്കലെങ്കിലും വായിച്ചിട്ടുള്ള ഒരാൾ ഈദൃശമായ ഒരു പ്രസ്താവന ചെയ്യുകയില്ല. വി. മൎക്കോസ് III 13–14 15–ൽ: "പിന്നെ അവൻ മലയിൽ കയറി, തനിക്കു തിരുവുള്ള

മായവരെ വിളിച്ചു; അവർ അവന്റെയടുക്കൽ വരികയും ചെയ്തു. തന്നോടുകൂടിയിരിക്കേണ്ടതിനും പ്രസംഗിക്കുവാൻ താനയയ്ക്കേണ്ടതിനും, രോഗങ്ങൾ സുഖപ്പെടുത്തുവാനും, പിശാചുക്കളെ പുറത്താക്കുവാനും അധികാരം പ്രാപിക്കേണ്ടതിനുമായി പന്ത്രണ്ടു പേരെ അവൻ തിരഞ്ഞെടുത്തു" എന്നും; വി. ലൂക്കാ VI 12, 13-ൽ: "പിന്നെ ആ ദിവസങ്ങളിൽ സംഭവിച്ചതെന്തെന്നാൽ: ഈശോ പ്രാൎത്ഥിക്കുവാനായി മലയിലേക്കു പുറപ്പെട്ടുപോയി, അവിടെ ദൈവത്തോടുള്ള പ്രാൎത്ഥനയിൽ ഉഷസ്സുവരെ കഴിച്ചു. ഉഷസ്സായപ്പോഴോ അവൻ തന്റെ ശിഷ്യന്മാരെ വിളിച്ച് അവരിൽ നിന്നു പന്ത്രണ്ടുപേരെ തെരഞ്ഞെടുത്ത് അവൎക്കു ശ്ലീഹന്മാർ എന്നു പേർ വിളിച്ചു" എന്നും രേഖപ്പെടുത്തിയിരിക്കുന്നത് മി. ചാഴികാടൻ കണ്ടില്ലെന്നു വരുമോ? ക്രിസ്തു പന്ത്രണ്ട് അപ്പസ്തോലന്മാരെ തിരഞ്ഞെടുത്തതായി വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത് ഇതുമാത്രമേയുള്ളു. ഇതിനു മുൻപു വേറൊരു തിരഞ്ഞെടുപ്പു നടന്നതായി കത്തോലിക്കാസഭയിലെന്നല്ല ക്രിസ്തീയസഭയിൽ കേട്ടുകേൾവിപോലുമില്ല. "പിന്നെ" എന്നു വി. മൎക്കോസും ലൂക്കായും പറയുന്നതു 'എന്തിന്റെ പിന്നെ' എന്നു ഗ്രഹിക്കുന്നതിനു ഞാൻ ഒരു എളുപ്പവഴി പറയാം. മി. ചാഴികാടൻ ധാരാളം ഉദ്ധരിക്കുന്ന ആബേഫൂവാർഡിന്റെ (ശ്രീയേശുക്രിസ്തു) Contents അനുക്രമണിക മാത്രം ഒന്നു കണ്ണോടിച്ചുനോക്കിയാൽ മതി. അതിൽ 14-ാമദ്ധ്യായം "കാനായിലെ വിവാഹാഘോഷ"ത്തെപ്പററി പ്രതിപാദിക്കുന്നു. 16-"വ്യാപാരികൾ ദേവാലയത്തിൽ നിന്നു ഓടിക്കപ്പെടുന്നു." 17-"നിക്കോദിമസ്സ്" 18- "സ്നാപകയോഹന്നാന്റെ അന്തിമസാക്ഷ്യം" 19-"സമരിയാക്കാരി", 20-"ക്രിസ്തു നസ്രത്തിൽ നിന്നു നിഷ്കാസിതനാകുന്നു." 21. i ആദ്യശിഷ്യന്മാർ, ii കാഫർണാമിലെ ശബദ്ദിവസം, iii ഒരു വിസ്മയാവഹമായ മീൻപിടുത്തം; ഒരു കുഷ്ഠരോഗിയുടെ സുഖപ്രാപ്തി, iv പക്ഷവാതരോഗി സുഖം പ്രാപിക്കുന്നു. v ക്രിസ്തു ലേവിയെ ശിഷ്യനാകാൻ ക്ഷണിക്കുന്നു. 22. "ക്രിസ്തുവിന്റെ പ്രസിദ്ധ ജീവിതത്തിലെ രണ്ടാമത്തെ പെസഹാകാലം; i ബതെസ്ദാ എന്ന കുളം, ii ഒരു ശബദ് ദിവസം ക്രിസ്തുവും ശിഷ്യന്മാരും പാടങ്ങളിൽകൂടി കടന്നു

പോകുന്നു. iii കൈപോയ മനുഷ്യൻ.'' 23. ''പന്ത്രണ്ട് അപ്പസ്തോലന്മാർ." പ്രസ്തുത അദ്ധ്യായങ്ങളുടെ "തലക്കെട്ടു"കൊണ്ടുതന്നെ ക്രിസ്തു നസ്രത്തും അയൽഗ്രാമങ്ങളും വിട്ടു പുറത്തേയ്ക്കിറങ്ങിയതിൽപിന്നെയും, അത്ഭുതങ്ങൾ തുടരുന്നതിൽ പിന്നെയുമാണു തൻെറ പന്ത്രണ്ടു ശ്ലീഹന്മാരെ തെരഞ്ഞെടുത്തതെന്നു വ്യക്തമാകും. അതിനു മുമ്പ് ഈശോ നസ്രത്തും അയൽ ഗ്രാമങ്ങളും വിട്ടു എവിടെയെല്ലാം ചുററിസഞ്ചരിച്ചു പ്രസംഗം ചെയ്തിരുന്നു എന്നും എത്ര വളരെ അത്ഭുതങ്ങൾ ചെയ്തു എന്നും അറിയാനാഗ്രഹിക്കുന്നവർ വി. സുവിശേഷങ്ങളോ, അല്ലെങ്കിൽ "ശ്രീയേശുക്രിസ്തു"വിൻെറ മേൽക്കാണിച്ച അദ്ധ്യായങ്ങളോ വായിച്ചുനോക്കി വിധിച്ചുകൊള്ളട്ടെ. "അത്ഭുതങ്ങൾ തുടരുന്നതിനു മുമ്പ്'' എന്നു മി. ചാഴികാടൻ പറയുന്നതെന്തുകൊണ്ടായിരിക്കാം? "അച്ചടിപ്പിശാചി''ൻെറ പണിയല്ലയോ അത്? 'തുടങ്ങുന്നതിനുമുമ്പ്" എന്നുള്ളതു 'തുടരുന്നതിനു മുമ്പ്'' എന്നു ടി കുട്ടിച്ചാത്തൻെറ വിളയാട്ടഫലമായി വന്നതല്ലേ എന്നു ഞാൻ സംശയിക്കാതിരുന്നില്ല. ഏതെങ്കിലും തെററുകളോ പിശകുകളോ തൻെറ ഗ്രന്ഥത്തിൽ ഉണ്ടെന്നു ബോദ്ധ്യപ്പെട്ടിട്ടില്ലാത്ത സ്ഥിതിക്കു (മുഖവുര iii) അതു് അച്ചടിപ്പിശാചു് എന്ന കുട്ടിച്ചാത്തൻെറ കളിയല്ല എന്നു തോന്നുന്നു. ഈശോ ശൈശവം മുതൽക്കേ ധാരാളം അത്ഭുതങ്ങൾ ചെയ്തുവന്നിരുന്നതായി വിവരിക്കുന്ന മിത്ഥ്യാകഥകൾ ധാരാളമുണ്ടു്. അവയെ മി. ജോസഫ് വിശ്വസിക്കുന്നതിലായിരിക്കാം "അത്ഭുതങ്ങൾ തുടരുന്നതിനു മുമ്പായി" എന്നു പറഞ്ഞിരിക്കുന്നതു്. തൻെറ സമുദായചരിത്രസൗധത്തെ മിത്ഥ്യാകഥകളിന്മേൽ അധിഷ്ഠിതമാക്കി പണിതിരിക്കുന്ന ഈ ഗ്രന്ഥകാരൻ പ്രകൃതത്തിലും അങ്ങനെതന്നെ ചെയ്തു എന്നുവേണം വിചാരിക്കാൻ.

സാമാന്യം ദീർഘമായ ഈ ചർച്ചയ്ക്കു ഞാൻ വിഷയമാക്കിയതു മി. ചാഴികാടൻ തൻെറ സമുദായചരിത്രത്തിന് ആസ്പദമാക്കിയ ന്യായത്തിൻെറ പൂർവ്വപക്ഷമാണ്. ഇനി അതിൻെറ ഉത്തരപക്ഷത്തെപ്പററിക്കൂടെ നിരൂപണം ചെയ്യേണ്ടിയിരിക്കുന്നു. അതും അടുത്ത അദ്ധ്യായങ്ങളിൽ നിർവ്വഹിച്ചുകൊള്ളട്ടെ.

---

# അദ്ധ്യായം ൨.

## ക്നായിത്തോമ്മാ കാനാ ഗ്രാമവാസിയായിരുന്നോ?

1. ക്നായിത്തോമ്മാ എന്ന പേരിൽ സാധാരണ അറിയപ്പെടുന്ന ചരിത്രപുരുഷന് കാനാത്തോമ്മാ, ക്നാൻതോമ്മാ, തൊമ്മൻ കീനാൻ എന്നിങ്ങനെ വിവിധരൂപത്തിൽ പേരുകളുള്ളതായി മി. ജോസഫിന്റെ കൃതിയിൽ പറഞ്ഞിരിക്കുന്നു. (P. 51.) ഇദ്ദേഹം കാനാ ഗ്രാമവാസി ആയിരുന്നെന്നും തന്നിമിത്തമാണ് ചരിത്രങ്ങളിൽ കാണുന്ന കാനാതോമ്മാ എന്നപേര് അദ്ദേഹത്തിനുണ്ടായതെന്നും മി. ചാഴികാടൻ അനുമിക്കുന്നു. ഈ അനുമാനം ശരിയല്ല. ക്നായിത്തോമ്മായും കൂട്ടരും "മലയാളത്തു കുടിയേറിയകാലത്തു സുറിയാനിഭാഷമാത്രം സംസാരിച്ചിരുന്നു" (P. 6) എന്നു മി. ജോസഫ് തീർത്തുപറയുന്നു. തന്നിമിത്തം സുറിയാനിഭാഷയിൽ നിന്നായിരിക്കണമല്ലോ 'കാനാതോമ്മാ'യിലെ 'കാനാ' ശബ്ദം വ്യുല്പത്തി സ്വീകരിച്ചിട്ടുള്ളത്. എന്നാൽ സുറിയാനിഭാഷയിൽ 'കാനാ' എന്ന ഒരു പദമേ ഇല്ല. ഗ്രീക്ക്, ലത്തീൻ മുതലായ ഭാഷകളിൽ 'കാനാ' എന്നു പേരുപറഞ്ഞുകാണുന്ന പട്ടണത്തിന്റെ സുറിയാനിപ്പേർ 'കാത്ത്നേ' എന്നാണ്. വി. യോഹന്നാന്റെ സുവിശേഷം 2-ാംഅദ്ധ്യായം 1-ാംവാക്യത്തിലും 4-ാം അദ്ധ്യായം 46ലും, 21-ാംഅദ്ധ്യായം 2-ലും ആണ് ഈ പട്ടണത്തിന്റെ പേര് നാം കാണുന്നത്. അവിടെയെല്ലാം സുറിയാനിയിൽ 'കാത്ത്നേദഗ്ലീലാ,' 'ഗ്ലീലായിയിലെ കാത്ത്നേ' എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. അതിനാൽ സുറിയാനിഭാഷയിൽ 'കാനാ' എന്ന പേര് ഇല്ലെന്നു സിദ്ധിക്കുന്നു. വി. യോഹന്നാൻ ഗ്രീക്കുഭാഷയിലാണ് സുവിശേഷം എഴുതിയതു്. അതിൽനിന്നാണു സുറിയാനിയിലേക്കു വിവൎത്തനം ചെയ്തതു്. സുറിയാനിവിവൎത്തകൻ ടി പട്ടണത്തിന് സ്വദേശത്തു പറഞ്ഞുവന്നിരുന്ന 'കാത്ത്നേ' പദംതന്നെയാണ് പ്രയോഗിച്ചിരിക്കുന്നതു്. അതിനാൽ 'കാനാത്തോമ്മാ' എന്നൊക്കെപ്പറയുന്നിടത്തെ 'കാനാശബ്ദം 'കാത്ത്നേ' ശബ്ദ

ത്തിൽ നിന്ന് നിഷ്പന്നമല്ല. ഇംഗ്ലീഷും ലത്തീനുമൊക്കെ ഇ
പ്പോഴത്തേപ്പോലെ നമ്മുടെ ഇടയിൽ പ്രചാരത്തിലാകാൻ തുട
ങ്ങിയതിനോടെ ആണ് സുറിയാനിയിലെ കാത്ത്നേയെ ബഹി
ഷ്കരിച്ചുംവച്ച് 'കാനാ'ശബ്ദം തൽസ്ഥാനത്തു പ്രതിഷ്ഠിതമാ
യതു്. അല്പം പഴക്കമുള്ള നമ്മുടെ മലയാളപുസ്തകങ്ങളിൽ 'കാ
ത്ത്നാ' എന്നാണു കാണുന്നതു്. ഉദാഹരണമായി, "മലയാള
ത്തെ സുറിയാനിക്രിസ്ത്യാനികളുടെ പുരാതനപാട്ടുകൾ" എന്ന
കൃതിയുടെ 14–ാംവശത്തു് കാത്ത്നായിലെ കല്യാണവിരുന്ന്"
എന്നത്രേ കാണുന്നതു്. തെക്കുംഭാഗർ ക്നാനായക്കാർ എന്നു
വിളിക്കപ്പെടുന്നതു് അവർ താമസിച്ചിരുന്ന ഗ്രാമത്തെ അനുസ്മരി
ച്ചാണ് എന്നു മി. ജോസഫ് മുഖവുരയിൽ പറയുന്നു. ഈ
'ക്നാനായശബ്ദം 'കാനാ' എന്ന പദത്തിൽനിന്ന് എങ്ങനെ,
ഏതു വ്യാകരണനിയമമനുസരിച്ച് നിഷ്പന്നമായി എന്നുകൂടെ
മി. ജോസഫ് ആലോചിക്കേണ്ടതായിരുന്നു. "ക്നാനായക്കാർ"
എന്ന തങ്ങളുടെ പേരിനു പതിനാറു ശതാബ്ദത്തിൽക്കൂടുതൽ
പഴക്കമുണ്ടെന്നാണല്ലോ മി. ജോസഫ് പറയുന്നതു്. എന്നാൽ
'കാനാ എന്ന ഗ്രീക്കിൽ നിന്നാകട്ടെ കാത്ത്നേ എന്ന സുറിയാ
നിയിൽനിന്നാകട്ടെ ഇങ്ങനെ ഒരു തദ്ധിതരൂപം ഉണ്ടായിട്ടില്ല.
"കാത്ത്നേ" ശബ്ദംപോലെ ഏകാരാന്തമായഒരു പട്ടണനാമ
മാണ് "നിനിവേ" എന്നതു്. അതിൽനിന്നു നിഷ്പന്നമാകുന്ന
തദ്ധിതരൂപം "നിനിവായ" എന്നത്രേ. ആ സ്ഥിതിക്കു "കാ
ത്ത്നേ"യിൽനിന്നുൽഭൂതമാകുന്ന തദ്ധിതരൂപം "കാത്ത്നായ,,
എന്നായിരിക്കണമല്ലൊ. അല്ലാതെ "ക്നാനായാ എന്നു
വരുവാൻ ഒരു മാർഗ്ഗവുമില്ല.

2. 'ക്നാനായ' എന്നപേരു വി. 'വേദപുസ്തകങ്ങളിൽ,
പ്രത്യേകം പഴയനിയമത്തിൽ, ധാരാളം ഉപയോഗിച്ചിട്ടുള്ള ഒ
ന്നാണ്. സുറിയാനിയിൽ രണ്ടു ഭിന്നശബ്ദങ്ങൾ "ക്നാനായ
എന്ന് ഉച്ചരിക്കപ്പെടുന്നുണ്ടു്. അതിൽ സർവ്വപ്രധാനമായതു
'ക്നാൻ' എന്നതിൽനിന്ന് ഉൽഭൂതമാണ്. അതിന്റെ അക്ഷ
രങ്ങൾ സുറിയാനിയിൽ കാപ്പ്, നൂൻ, ഏ, നൂൻ, യോദ്,
ആലപ്പ് എന്നിവയാണ്. രണ്ടാമത്തേതു് വി. ലൂക്കായുടെ

സുവിശേഷത്തിലും അപ്പസ്തോല നടപടികളിലും ശ്ലീഹന്മാരുടെ പേരുകൾ കൊടുത്തിരിക്കുന്നിടത്തു Simon Zelotes എന്ന് ലത്തീനിൽ പറഞ്ഞിരിക്കുന്നതിൻെറ പര്യായമായി സുറിയാനി പ്ശീത്തായിൽ 'ശെമഓൻ ക്നാനായ' എന്ന് രേഖപ്പെടുത്തിയിട്ടുള്ള 'ക്നാനായ' ശബ്ദമാണ്. ഉച്ചാരണത്തിൽ ഇത് മറേറതിനോട് സമമാണെങ്കിലും അക്ഷരങ്ങൾ ഭിന്നങ്ങളാണ്. അതായതു: ഖോപ്പ്, നൂൻ, നൂൻ, യോദ്, ആലപ്പ്. ഇതിൻെറ അത്ഥം 'എരിവുകാരൻ' എന്നാണ്. അതിനാൽ പ്ശീത്തായുടെ മലയാളവിവത്തകൻ 'എരിവുകാരനായ ശെമഓൻ' എന്നാണ് വി. ലൂക്കായുടെ പ്രസ്തുത ഭാഗങ്ങളെ ഭാഷാന്തരം ചെയ്തിരിക്കുന്നതു്. ഈ രണ്ടു സുറിയാനി ക്നാനായ പദങ്ങളിൽ ആദ്യത്തേതാണ് തെക്കുംഭാഗർ തങ്ങളുടെ സമുദായത്തോടു ഘടിപ്പിച്ചു പറയുന്നതു് എന്നു തീർച്ചയാണ്. അവരുടെ ഇടയിൽ കാര്യവിവരമുള്ള ബ. വൈദികരിൽ നിന്ന് തന്നെ ഈ വിവരം ഇതെഴുതുന്ന ആൾ ചോദിച്ചുമനസ്സിലാക്കിയിട്ടുണ്ട്. തങ്ങൾ ക്നാൻ ദേശത്തുനിന്നു വന്നവരായതിനാലാണ് 'ക്നാനായ'ക്കാർ എന്ന പേരു് സ്വീകരിച്ചിരിക്കുന്നതു് എന്നത്രേ അവർ പറഞ്ഞതു്. 'ക്നാനായ' ശബ്ദത്തിൻെറ നിഷ്പത്തി അറിയാവുന്ന അവക്ക് മററുവിധത്തിൽ പറയാൻ സാധിക്കയുമില്ല. മി. ജോസഫിന് സുറിയാനി അറിയാൻ പാടില്ലാത്തതിനാൽ ഈദൃശങ്ങളായ അബദ്ധങ്ങൾ പറയാൻ ഭയപ്പെടേണ്ട ആവശ്യമേയില്ല എന്നാണു ഭാവം എന്നു തോന്നുന്നു.

'ക്നാനായ' ശബ്ദത്തിന് തെക്കുംഭാഗരുടെ ഇടയിൽ പതിനാറു നൂററാണ്ടിൽ കൂടുതൽ പഴക്കമുണ്ടെന്ന് മി. ജോസഫ് വാദിക്കുന്നു. എങ്കിലും "അവരുടെ പുരാതന പാട്ടു"കളുടെ ആദ്യപതിപ്പിലാകട്ടെ, മാക്കീൽ മെത്രാനച്ചൻെറ നാളാഗമം മുതലായ ഇതരകൃതികളിലാകട്ടെ ക്നാനായ ശബ്ദം ഒരിക്കലും പ്രയോഗിച്ചിട്ടുള്ളതായി കാണുന്നില്ല. അവിടെയൊക്കെ "തെക്കുംഭാഗ" ശബ്ദമാണു കാണുന്നതു്. "പുരാതന പാട്ടു"കളുടെ രണ്ടാം പതിപ്പിലാകട്ടെ "തെക്കുംഭാഗ" ശബ്ദത്തെ മാററി സവ്വത്ര "ക്നാനായ" ശബ്ദം ഉപയോഗിച്ചിരിക്കുന്നു. യാക്കോബായക്കാരിൽ നിന്ന് അരശതാബ്ദക്കാലത്തിനുമുമ്പ് വേദവി

പരീതികളായി പിരിഞ്ഞ 'നവീകരണക്കാർ' എന്നപേരിൽ അറിയപ്പെടുന്നകൂട്ടർ, "മാർത്തോമ്മാക്കാർ" എന്നൊരു പുതിയ സംജ്ഞയെ സ്വീകരിച്ചുകൊണ്ട് തങ്ങൾ മാർ തോമ്മാ ശ്ലീഹായുടെ കാലം മുതൽ മലങ്കരയിലുള്ള സത്യക്രിസ്ത്യാനികൾ ആണ് എന്നും തങ്ങളുടെ ബോധനങ്ങൾ പ്രസ്തുത ശ്ലീഹായിൽ നിന്നും ലഭിച്ചവതന്നെ ആണ് എന്നും പറയുന്നുണ്ടല്ലോ. എന്നാൽ അവർ "മാർത്തോമ്മാക്കാർ" എന്ന നാമം വഹിപ്പാൻ തുടങ്ങിയതു് എന്നുമുതൽ ആണെന്നുകണ്ടുതന്നെ അറിഞ്ഞിട്ടുള്ള ആളുകൾ ഇന്നും ജീവിച്ചിരിപ്പുണ്ട്. അതുപോലെതന്നെ തെക്കുംഭാഗർ "ക്നാനായക്കാർ" എന്ന പേരിനെ ആദ്യം ഉപയോഗിക്കാൻ തുടങ്ങിയതു കണ്ടും കേട്ടും അറിഞ്ഞിട്ടുള്ള ആളുകൾ വടക്കുംഭാഗരിൽ ഇന്നും ജീവിച്ചിരിപ്പുണ്ട്. പീടിയേക്കൽ ബ. കൊച്ചേപ്പച്ചൻ എന്നപേരിൽ അറിയപ്പെടുന്ന ചരിത്രപണ്ഡിതനായ വൃദ്ധവൈദികൻ ഇവരിൽ ഒരാളാണ്.* അദ്ദേഹത്തിൻെറ ഒരു ചരിത്രക്കുറിപ്പിൽ ഇങ്ങനെ കാണുന്നു: "1870-ാം കാലം മുതൽ, തങ്ങളുടെ സമുദായം ഇങ്ങനെ പ്രശസ്തിയില്ലാതെ അധഃപതനാവസ്ഥയിൽ കിടന്നാൽപോരാ എന്നു കരുതി സ്വയം ഉയരുന്നതിനുവേണ്ടി, പുലിക്കോട്ടു മെത്രാച്ചൻെറ കാര്യദർശി ആയിരുന്ന കോട്ടയം വലിയപള്ളി ഇടവകക്കാരൻ ഇടവഴിക്കൽ പീലിപ്പോസു മുതൽപേരും നീലംപേ

* ഈ ഉപലഘുകൃതിയുടെ കൈയെഴുത്തുപ്രതി എഴുതി ശരിപ്പെടുത്തിയ കാലത്തു പീടികേക്കൽ ബ. കൊച്ചേപ്പച്ചൻ ജീവിച്ചിരിപ്പുണ്ടായിരുന്നു. തന്നിമിത്തമത്രേ ഇവിടേയും മററു ചില ഭാഗങ്ങളിലും സജീവൻ എന്ന നിലയിൽ അദ്ദേഹത്തെപ്പററി പ്രസ്താവിച്ചിട്ടുള്ളതു്. അദ്ദേഹം കഴിഞ്ഞ 1943 മേയ്മാസം 31-ാം തീയതി രാത്രി 11 മണിക്ക് കർത്താവിൽ നിദ്രപ്രാപിച്ചു. വയോവൃദ്ധനായിരുന്ന അദ്ദേഹം കാലയവനികയ്ക്കുള്ളിൽ തിരോധാനം ചെയ്യുന്നതിനുമുമ്പേതന്നെ ഈ കൃതി മുദ്രണം ചെയ്യണമെന്നു തൽപ്രണേതാവിനുണ്ടായിരുന്ന അഭിവാഞ്ഛ സാധിതപ്രായമാകാൻ സംഗതിയായില്ല എന്നു സവ്യഥം അനുസ്മരിക്കയും, ഇതിൻെറ നിർമ്മാണത്തിൽ അദ്ദേഹത്തിൽനിന്നും ലഭിച്ചിട്ടുള്ള നിരവധി സഹായങ്ങൾക്കു പ്രത്യേകം നന്ദിപറകയും ചെയ്തുകൊള്ളുന്നു. R. I. P.

ൾ പള്ളിക്കാരും യാക്കോബായ സഭയിൽപെട്ട മററു തെക്കുംഭാഗരും ഒന്നുചേൎന്ന് ആലോചിച്ച് തങ്ങൾ കാനാൻ ദേശത്തുനിന്നു വന്നവരാണെന്നും മററും പറഞ്ഞുപരത്തി. ഫീലിപ്പോസ് ചില രേഖകളും നിൎമ്മിച്ചു.” ഇങ്ങനെ തെക്കുംഭാഗരിൽ യാക്കോബായ സഭയിൽപെട്ടവരുടെ ഇടയിലാണ് ‘ക്നാനായക്കാർ’ എന്ന പേര് ആദ്യം തുടങ്ങിയത്. ഇടവഴിക്കൽ്റെ ക്നാനായക്കമ്മെട്ടിയെ അനുകരിച്ച് പിന്നീടാണ് കത്തോലിക്കരായ തെക്കുംഭാഗർ ഉന്നമനത്തിനായി പരിശ്രമിക്കാനും ‘ക്നാനായക്കാർ’ എന്നപേരുപേറാനും തുടങ്ങിയത്.

3. ‘ക്നാൻ’ എന്ന സുറിയാനി ശബ്ദത്തിൻെറ തദ്ധിതരൂപമത്രേ ‘ക്നാനായ’ എന്നത്. ഈ ‘ക്നാനായ’ ശബ്ദത്തിൻെറ ‘ഗ്ദാമ’ അഥവാ ലോപരൂപം ‘ക്നാനായ്’ എന്നാകുന്നു. കൂടുതൽ ഉച്ചാരണസൌകൎയ്യം പ്രമാണിച്ച് മലയാളത്തിൽ അത് ‘ക്നായി’ എന്ന തത്ഭവരൂപമായിതീൎന്നതാണ്. ‘ക്നാൻതോമ്മാ’ എന്നതിലെ ‘ക്നാൻ’ തനിസുറിയാനി വാക്കുതന്നെ. ‘തൊമ്മൻ കീനാൻ’ എന്നതിൽ കാണുന്ന ‘കീനാൻ’ ശബ്ദത്തിൻെറ ആഗമം എങ്ങനെ ആയിരിക്കും? അതു നിശ്ചയമായും ‘കാനാ’ അല്ലെങ്കിൽ ‘കാത്ത്നേ’ എന്നതിൽ നിന്നല്ല. അത് ‘ക്നാൻ’ എന്നതിൻെറ ഒരു രൂപഭേദം മാത്രമാണ്. എന്തെന്നാൽ ക്നാൻ ദേശത്തിനു മൂശയുടെ കാലത്തിനു മുമ്പേതന്നെ ‘കീനാനാ’ എന്നും പേരുണ്ടായിരുന്നു. “Atlas Scripturae Sacrae” —R. De Reiss. ആർ. ഡി. റെയിസ്സിൻെറ വേദാഗമ അററ്ലസ് 12-ാം വശത്ത് ക്നാൻ അഥവാ കാനാൻ ദേശത്തിനു ‘കീനാനാ’ എന്നുകൂടി പേരുണ്ടായിരുന്നതായി കാണിച്ചിട്ടുണ്ട്. അതിനാൽ തൊമ്മൻ ‘കീനാൻ’ എന്നുള്ളപ്രയോഗം തന്നെ മി. ചാഴികാടൻെറ ‘കാനാ’ വാദത്തെ ഖണ്ഡിക്കുന്നു. അദ്ദേഹം ഈ ‘കാനാവാദ’വും കൊണ്ടു പുറപ്പെട്ടിരിക്കുന്നത് യഥാൎത്ഥത്തിൽ സ്വാൎത്ഥതയാൽ ഒരു ഉദ്ദേശം പൊന്തിച്ചുകാണിക്കാനാണ്. അദ്ദേഹം കെട്ടിപ്പൊക്കുന്ന ആകാശക്കോട്ടയുടെ അടിസ്ഥാനം ഇതാണ്. 1. മിശിഹാ തൻെറ ശ്ലീഹന്മാരിൽ മിക്കവരേയും തൻെറ ചാൎച്ചക്കാരിൽനിന്നു തിരിഞ്ഞെടുത്തു. 2. ഇവർ നസ്രത്തിലും സമീപത്തുള്ള കാനായിലും വസിച്ചിരുന്നു. 3.

[illegible] ഒരു സഹോദരി [illegible] [illegible] മറിയത്തിന്റെ [illegible] സാക്ഷിയായിരുന്നു. 4. ഈ സ്ത്രീയുടെ പുത്രന്മാരാണ് സാദിശേഷത്തിൽ [illegible] യാക്കോബും യൂദായും. 5. ഈ ക്രിസ്തുസഹോദരന്മാരായി പറയുന്ന യാക്കോബും യൂദായും പന്ത്രണ്ടു ശ്ലീഹന്മാരിൽ രണ്ടു പേരായിരുന്നു. 6. ഈ യൂദായാണ് തോമ്മാശ്ലീഹാ. 7. ക്നായിതോമ്മാ കാനാനിവാസിയും തോമ്മാശ്ലീഹായുടെ ഒരു ശേഷക്കാരനും പിൻഗാമിയും ആയിരുന്നു. 8. കാനായിലും സമീപപ്രദേശങ്ങളിലും മാർതോമ്മാശ്ലീഹായുടെ ബന്ധുക്കളും സന്താനപരമ്പരകളും ശേഷക്കാരും കാനാതോമ്മാ പുറപ്പെട്ട കാലത്തുണ്ടായിരുന്നു. 9. കാനാതോമ്മായുടെകൂടെ മലയാളത്തേക്കു വന്ന ജനങ്ങളിൽ ഏതാനുംപേരുടെയെങ്കിലും ഒരു പൂർവ്വിക കാരണവരോ പ്രപിതാമഹനോ മാർതോമ്മാശ്ലീഹാ ആയിരുന്നു. 10. ക്രിസ്തുവിന്റെ മരണശേഷം 312-ാം കാലത്തിൽ കാനാതോമ്മായുടെ വിദേശവാസത്തിനായുള്ള യാത്രാകാലത്തു് ക്രിസ്തു സഹോദരന്മാരുടെ സന്താനപരമ്പരകൾ ശാഖോപശാഖകളായി അനേകകുടുംബക്കാർ നസ്രത്തിലും കാനായിലും സമീപപ്രദേശങ്ങളിലും വസിച്ചിരുന്നു. 11. ഈ കാനായിലും നസ്രത്തിലും സമീപപ്രദേശങ്ങളിലും നിന്നാണ് കാനാതോമ്മാ എഴുപത്തിരണ്ടു കുടുംബക്കാരായ നാനൂറു ജനങ്ങളെ യാത്രയാക്കിയതു്. 12. ഈ 72 കുടുംബങ്ങളിൽ പലകുടുംബങ്ങളും യേശുവിന്റേയും ശ്ലീഹന്മാരുടേയും കുടുംബത്തിന്റേയും ശാഖകളായിരുന്നു എന്നു തീർച്ചയാണ്. തെക്കുംഭാഗസമുദായ ചരിത്രമെന്ന മഹാസൌധത്തിന്റെ അടിസ്ഥാനങ്ങളായ ഈ പന്ത്രണ്ടു വാദമുഖങ്ങളിൽ പ്രധാനമായ ഒന്ന് ക്നായിതോമ്മാ കനാ നഗരവാസി ആയിരുന്നു എന്നതാണ്. അതു ബലിഷ്ഠമായി സ്ഥാപിക്കാൻ വേണ്ടിയാണ് മി. ചാഴികാടൻ മററുപല തെക്കുംഭാഗരിൽനിന്നും വിയോജിച്ചു് ഈ 'കാനാവാദ'ത്തെ നീറുപോലെ കടിച്ചുപിടിച്ചിരിക്കുന്നതു്. അതിനാൽ "ചരിത്രങ്ങളിൽ കാനാതോമ്മാ Thomas of Cana എന്നാണ് കാണുന്നതു്; Thomas of Canan കാനാനിലെതോമ്മാ എന്ന് ഒരിടത്തും കാണുന്നില്ലെ"ന്നു് അദ്ദേഹം

ബന്ധിച്ചു പറയുന്നു (P. 53) എന്നാൽ ഇങ്ങനെ മി. ജോസഫ് ബന്ധിതമായി വിധി കല്പിക്കുന്ന വാദമുഖങ്ങളുടെ വില എത്ര കണ്ടുണ്ടെന്നു കാണണമെങ്കിൽ ടി യാന്റെ പുസ്തകം 104–105 എന്നീ പുറങ്ങൾ നോക്കിയാൽ മതി. ആ പുസ്തകത്തിൽ തെററുള്ളതായി ടി യാനു ബോദ്ധ്യപ്പെട്ടിട്ടില്ല. ഉണ്ടെങ്കിൽ 'ശുദ്ധിപത്രം ചേക്കുമായിരുന്നു. തന്നേയുമല്ല, അദ്ദേഹം അവതാരിക ഉപസംഹരിച്ചിരിക്കുന്നതിങ്ങനെയുമാണ്. "ഏതെങ്കിലും തെററുകളോ പിശകുകളോ ഈ ഗ്രന്ഥത്തിൽ ഉണ്ടെന്നു കാര്യകാരണസഹിതം എനിക്കു ബോദ്ധ്യപ്പെട്ടാൽ അവയെ ഞാൻ അടുത്ത പതിപ്പിൽ പരിഹരിച്ചുകൊള്ളാമെന്ന് പൊതുജനങ്ങളോടു ഉറപ്പു പറഞ്ഞുകൊള്ളുന്നു."

ക്നായിതോമ്മായിക്കും അനുചരന്മാക്കും ലഭിച്ചതായി പറയുന്ന ചെപ്പേടിന്റെ ഒരു ഇംഗ്ലീഷ് വിവൎത്തനം തിരുവിതാംകൂർ സ്റ്റേയിററുമാനുവൽ 193–ാം വശത്തുനിന്നും മി. ചാഴികാടന്റെ പുസ്തകത്തിന്റെ 104–5 ഈ വശങ്ങളിൽ ചേൎത്തിട്ടുണ്ട്. അതിൽ ഇങ്ങനെ കാണുന്നു.

"During his reign in the time of Mercury on the 7th day of March before the full moon, the said king Cocurangan, being in Carnelloor, there landed Thomas Canan .... To honour him he gave his own name Cocurangan Canan and he received this honour from the king and went to rest in his place.... And forthwith he cleared the forest .... and gave it to Thomas for a heritage in the name of the king, who laid the first stone for the church and for the house of Thomas of Canan...."

ക്നായിതോമ്മായെ സംബന്ധിച്ചുള്ളതിൽ ആദ്യത്തേതും വളരെ പ്രാധാന്യതയുള്ളതുമായ ഈ രേഖയിൽ Thomas of Canan കാനാൻ തോമ്മാ അഥവാ കാനാനിലെ തോമ്മാ എന്ന് ഒന്നിലധികം പ്രാവശ്യം പറഞ്ഞിരിക്കുന്നു. എന്നിട്ടാണ് മി. ജോസഫ് "ചരിത്രങ്ങളിൽ കാനാ തോമ്മാ Thomas of Cana എന്നാണ് കാണുന്നതു്, Thomas of Canan കനാനിലെ തോമ്മാ എന്ന് ഒരിടത്തും കാണുന്നില്ല" എന്നു പറയാൻ തുനിഞ്ഞിരിക്കുന്നതു്!!! 'ക്നാൻ' തോമ്മാ എന്നു മി. ജോസഫ് തന്നെ പലെടത്തും

പല പ്രാവശ്യവും— ഉദാഹരണമായി 104, 105, 106 ഈ വശങ്ങളിൽതന്നെ നാലഞ്ചുപ്രാവശ്യം— രേഖപ്പെടുത്തിയിട്ടുമുണ്ട്. 'ക്നാൻ' എന്ന സുറിയാനിശബ്ദം ഗ്രീക്ക്, ലത്തീൻ മുതലായ ഭാഷകളിൽ 'കാനാൻ' എന്ന് ഉച്ചരിക്കപ്പെടുന്നു എന്നു മാത്രമേ ഉള്ളൂ. അതിനാൽ മി. ജോസഫ്തന്നെ പൂർവ്വാപരവിരുദ്ധമായി പ്രസ്താവിച്ചിരിക്കുന്നു. നമ്മുടെ ഗ്രന്ഥകാരൻെറ അജ്ഞത അനർത്ഥത്തിനു ഒരു വലിയ തണൽതന്നെ. Thomas Cana (കാനാതോമ്മാ) എന്നതിനു മലയാളത്തിൽ സാധാരണ ക്നായി തോമ്മാ എന്നാണ് പറയുന്നതു്. "The Syrian Church in India", by Milne Rae–മിൽനി റേയ് എഴുതിയ "ഇൻഡ്യയിലെ സുറിയാനിസഭ" എന്ന പുസ്തകത്തിൽ "This Knaye Thomas or Thomas of Cana" ഈ ക്നായിതോമ്മാ അഥവാ കാനാത്തോമ്മാ എന്നു പറഞ്ഞിരിക്കുന്നു. (P. 162).

"The Christians of St. Thomas and their Liturgies" by George Broadly Howard— ജോർജ്ജ് ബ്രോഡ്‌ലി ഹവാർഡ് 1864–ൽ പ്രസിദ്ധംചെയ്ത "മാർത്തോമ്മാക്രിസ്ത്യാനികളും അവരുടെ ആരാധനക്രമങ്ങളും" എന്ന പുസ്തകത്തിൽ "Thomas Cananeo" "തോമ്മസ് കനാനെയോ" എന്നാണ് പേരുപറഞ്ഞിരിക്കുന്നതു്. സുറിയാനിക്കാരുടെ ആദ്യത്തെ ലത്തീൻ മെത്രാനായ ഡോൺ ഫ്റാൻസീസ് റോസ് എസ്. ജെ. ചെയ്ത രൂപതാ സന്ദർശനത്തിൻെറ ഒരു റിപ്പോർട്ട് ഫാദർ കമ്പോറി എന്ന ഈശോസഭാ വൈദികൻ അവരുടെ ജനറലായ ഫാദർ ആക്വാവിവായ്ക്കു 1604–ജനുവരി 9–ാംനു വൈപ്പിക്കോട്ടയിൽനിന്ന് അയച്ചതു് The Jesuits in Malabar "മലയാളവും ഈശോസഭക്കാരും" എന്ന പുസ്തകത്തിൻെറ ഒന്നാംവാല്യം 295–ാം വശത്തു് തൽകർത്താവായ ഫാദർ ഫെറോളി ചേർത്തിട്ടുണ്ട്. അതിൽQuinas Thome 'കിനാസ്തോമേ' എന്നാണ് പറഞ്ഞിരിക്കുന്നതു്. അതിനാൽ ചരിത്രങ്ങളിൽ Thomas of Cana കാനാത്തോമ്മാഎന്നു മാത്രമല്ല കാണുന്നതു് എന്നു മി. ചാഴികാടൻ അറിഞ്ഞിട്ടില്ലെങ്കിൽ ഇനിയെങ്കിലും അറിഞ്ഞാൽകൊള്ളാം. ഫാദർ ഫെറോളിയുടെ

പുസ്തകത്തിൻെറ 77-78 ഈ പുറങ്ങളിൽ കൊടുത്തിരിക്കുന്ന ഇൻഡ്യൻ മെത്രാന്മാരുടെ പട്ടികയിൽ 4-ാമതായി ഇങ്ങനെ കാണുന്നു; "Thomas Cana, a monk selected by Thimothy I at the time of the schism of Riwardashir and send to India in 795—824 So says the historian Thomas of Marga".- "കാനാത്തോമ്മാ – റിവാർഡഷീറിൻെറ ശീശ്മയുടെ കാലത്തു് ഒന്നാം തിമൊത്തെയൊസ് തിരിഞ്ഞെടുത്തു് ഇൻഡ്യയിലേക്കയച്ച ഒരു സന്യാസിയായിരുന്നു. (ഇദ്ദേഹം) 795 മുതൽ 824 വരെ സഭാഭരണം നിർവ്വഹിച്ചു എന്നു് ചരിത്രകാരനായ തോമ്മസ് മാർഗ്ഗാ പറയുന്നു." സന്യാസ സഭകളുടെ ചരിത്രകാരനായ തോമ്മസ് മാർഗ്ഗായുടെ ഈ രേഖപ്രകാരം 'കാനാത്തോമ്മാ' എന്ന പേരുള്ള ഒരു മെത്രാൻ ഇൻഡ്യൻ സുറിയാനിസഭയെ ഭരിച്ചിരുന്നു എന്നു് നാം ഗ്രഹിക്കുന്നു. നമ്മുടെ കഥാവിഷയമായ ക്നായിത്തോമ്മായ്ക്കു 'കാനാത്തോമ്മാ' എന്ന പേരുണ്ടായതു് പ്രസ്തുത മെത്രാൻെറ നാമവുമായി അതിനുള്ള സാമ്യം ഹേതുവാൽ ആണെന്നു തീർച്ചയാണു്: തന്നിമിത്തം ചരിത്രകാരന്മാരുടെ ഇടയിൽ കടന്നുകൂടിയിട്ടുള്ള കുഴപ്പത്തിനു കയ്യും കണക്കുമില്ലതന്നെ. ക്നായിത്തോമ്മായ്ക്കു "മാർതോമ്മാ" എന്ന പേരും മെത്രാൻ എന്ന സ്ഥാനവുമൊക്കെയുണ്ടായിട്ടുള്ളതും ഈ കുഴപ്പം കൊണ്ടു മാത്രമാണു്.

"കാനാത്തോമ്മായുടെ അനുയായികൾ എന്ന അർത്ഥത്തിലാണു് തെക്കംഭാഗരെ ക്നാനായക്കാർ എന്നു വിളിച്ചുവരുന്നതു്. ക്നാനായ എന്നു കേൾക്കുമ്പോൾ പ്രഥമതഃ നമുക്കു തേനും പാലും ഒഴുകുന്ന കനാൻ ദേശത്തിൻെറ ഓർമ്മയാണു വരുന്നതു്. പഴയനിയമഗ്രന്ഥങ്ങളിൽ കാണുന്ന കനാൻദേശവും ഈ പേരുമായി ബന്ധമില്ലെന്നാണു് എൻെറ അഭിപ്രായം. ഇസ്രായേൽ ജനങ്ങളുടെ ദേശാഗമന (?) കാലത്തു് മദ്ധ്യധരണിക്കടലിൻെറ കിഴക്കേ അററത്തു് തെക്കും കിഴക്കുമുള്ള ദേശങ്ങളെ രണ്ടു പേരുകളാൽ രണ്ടായി വിഭജിച്ചിരുന്നു. ചെങ്കടലിൻെറ പടിഞ്ഞാറേക്കരയുള്ളതും നീലനദിയുടെ ഇരുപാർശ്വങ്ങളിലായി സ്ഥിതിചെയ്യുന്നതും ടോളമിരാജാക്കന്മാരുടെ കാലം മുതൽ എജിപ്റ്റെന്നു് അറിയ

പ്പെട്ടിരുന്നതും ററവോൻ രാജാവിൻെറ ഭരണത്തിൻ കീഴിൽ ഇരുന്നതും ആയ ഭൂവിഭാഗത്തിന് അന്ന മെസ്രേം അഥവാ മെസ്രേൻ അല്ലെങ്കിൽ മെസ്രെയും എന്ന പേരു വിളിച്ചിരുന്നു. മെസ്രേൻെറ കിഴക്കുള്ള ചെങ്കടൽ മുതൽ വടക്കോട്ട് മദ്ധ്യധരണിക്കടലിൻെറ കിഴക്കേതീരങ്ങളിലായി വടക്ക് ഏഷ്യാ മൈനർവരെയുള്ള ഭൂഭാഗത്തിനാണ് കനാൻദേശമെന്ന പറഞ്ഞുവന്നിരുന്നത്. കനാൻദേശത്തിനു കിഴക്ക് മെസോപ്പട്ടേമിയായും അതിനു കിഴക്ക് പേർഷ്യായും, ഇൻഡ്യായും അതിനപ്പുറം ചൈനായും കൂടിയാൽ ഏഷ്യാഭൂഖണ്ഡം മുഴുവനാകുമായിരുന്നു. ഡബ്ളിയു ആൻഡ് എ. കെ. ജോൺസ്റ്റൻസ് ബൈബിൾ അററ്ലസ് പുറം 2. (W. & A. K. Johnston's Bible Atlas, p. 2)"—p. 52.

"തേനും പാലും ഒഴുകുന്ന കനാൻദേശം ചെങ്കടൽ മുതൽ കരിങ്കടൽ വരെയും മദ്ധ്യധരണിക്കടൽ മുതൽ മെസോപ്പട്ടേമിയാ വരെയും വിസ്താരത്തിൽ കിടന്നിരുന്ന ഒരു മഹാ ഭൂവിഭാഗമാണ് (Jews Encyclopedia vol, iii)" p. 53.

### സാക്ഷാൽ കനാൻദേശം– അതിൻെറ വിസ്തീർണ്ണത.

4. മി. ജോസഫ് മേൽകാണിച്ച ബൈബിൾ അററ്ലസിൻേറയും യഹൂദന്മാരുടെ എൻസൈക്ലോപ്പീഡിയായുടേയും മറ പിടിച്ചുകൊണ്ടു് ഭൂമിശാസ്ത്രപരമായ ഒരു 'പൊടിപൊടിപ്പൻ' പ്രസംഗമാണ് ചെയ്തിരിക്കുന്നതു്. കോടതി ഭാഷയിൽ 'ഈരങ്കി' എന്നു പറയാവുന്ന ഈ പ്രസംഗം ഒരു വെറും 'ഉണ്ടയില്ലാ' പീരങ്കിവെടി മാത്രമാണ്. ടി ഗ്രന്ഥങ്ങളുടെ മറപിടിച്ചുകൊണ്ടു് എന്നു ഞാൻ പറയുന്നതു് കാരണസഹിതമാകുന്നു. ആ രണ്ടു ഗ്രന്ഥങ്ങളിലും ഇന്ന ഭാഗത്തു് ഇന്നവിധം പറഞ്ഞിരിക്കുന്നു എന്നും അദ്ദേഹം എടുത്തുകാണിക്കുന്നില്ല. അദ്ദേഹം പറഞ്ഞതിനു ആലംബമായ പ്രമാണങ്ങൾ ഉണ്ടു് എന്ന ഒരു ധാരണ വായനക്കാരിൽ അങ്കുരിപ്പിക്കാൻ അദ്ദേഹം എടുത്തിട്ടുള്ള ഒരു വിദ്യമാത്രമാണ് അതു്. ടി ഗ്രന്ഥങ്ങൾ പരിശോധിക്കാനുള്ള സൌകര്യം ഇനിക്കു ലഭിച്ചില്ല. അവ പരിശോധിച്ചാൽ കണ്ടേക്കാവുന്നതു് മി. ജോസഫ് പറയുന്നവിധത്തിലാണു എന്നു വിശ്വസിപ്പാൻ ഞാൻ മാർഗ്ഗം കാണുന്നുമില്ല. ഇസ്രായേൽ ജനങ്ങളുടെ

ദേശാന്തരഗമനകാലത്തെ ക്നാൻ ദേശത്തിന്റെ കിടപ്പും വിസ്തീർണ്ണതയുമാണല്ലോ അദ്ദേഹം വർണ്ണിക്കുന്നത്. അതു കാണിക്കുന്നതിനും ഗ്രഹിക്കുന്നതിനും പറ്റിയ ഒന്നാംതരം രേഖ പഴയനിയമഗ്രന്ഥങ്ങൾ തന്നെയാണ്. എങ്കിലും മി. ജോസഫ് അവയെ അവഗണിച്ചിരിക്കുന്നതായി കാണുന്നു. ഞാൻ ആ രേഖകൾ കൂടെ മാന്യ വായനക്കാരുടെ മുമ്പാകെ സമർപ്പിച്ചുകൊള്ളുന്നു. i ആദ്യമേതന്നെ അബ്രാമിനോടു ദൈവം ചെയ്ത വാഗ്ദാനത്തെ നമുക്ക് ഒന്നു നോക്കാം. സൃഷ്ടി 12-ാം അദ്ധ്യായം 5-7-ൽ ഇങ്ങനെ നാം വായിക്കുന്നു: "അബ്രാം തന്റെ ഭാര്യയായ സാറായിയേയും, തന്റെ സഹോദരന്റെ പുത്രനായ ലോത്തിനേയും, തങ്ങൾ സമ്പാദിച്ച എല്ലാ സമ്പാദ്യവും, ഹാറാനിൽവച്ച് തങ്ങൾ നേടിയ ആളുകളെയും കൂട്ടിക്കൊണ്ട് ക്നാൻ ദേശത്തിലേക്കു പോകുവാൻ അവർ പുറപ്പെട്ടു. ക്നാൻ ദേശത്തിൽ അവർ ചെന്നു. ശ്കേം (സിക്കേം) നാട്ടുമ്പുറവും മമ്രയിലെ കരുവേലകവൃക്ഷം വരെയും അബ്രാം ദേശത്തുകൂടെ പ്രയാണം ചെയ്തു; ക്നാനായക്കാർ അതുവരെ ആ നാട്ടിൽ പാർത്തിരുന്നു. കർത്താവ് അബ്രാമിനു പ്രത്യക്ഷനായി അവനോട് അരുളിച്ചെയ്തു: ഈ ദേശം നിന്റെ സന്തതിക്കു ഞാൻ കൊടുക്കും." ക്നാനായക്കാർ വസിച്ചിരുന്നതും തന്നിമിത്തം ക്നാൻദേശം എന്ന പേരിൽ അറിയപ്പെട്ടിരുന്നതുമായി ഇവിടെ പറയുന്ന ഭൂമി യോർദനാൻ നദിയുടെ പടിഞ്ഞാറുവശമായിരുന്നു. അബ്രാം അതുവരെ പ്രയാണം ചെയ്തതായി പറയുന്ന ശ്കേം സമരിയാദേശത്താണല്ലോ. ഈ സമരിയായാകട്ടെ യോർദനാന്റെ പടിഞ്ഞാറുവശത്താണുതാനും. സൃഷ്ടി 13-ാം അദ്ധ്യായം 10-12-ൽ നിന്നും ഈ വസ്തുത കൂടുതൽ വിശദമാകുന്നുണ്ട്. "ലോത്തു തന്റെ കണ്ണുകളുയർത്തി യോർദനാന്റെ പ്രദേശം മുഴുവൻ, സോദോമിനേയും ഗോമോറായേയും ദൈവം നശിപ്പിക്കുന്നതിനു മുമ്പ്, ദൈവത്തിന്റെ പറുദീസാപോലെയും, സാത്താന്റെ പ്രവേശനത്തിലുള്ള മെസ്രേൻ നാടുപോലെയും, എല്ലായിടത്തും നീരോട്ടമുള്ളതാണ് എന്നു കണ്ടു. ലോത്ത് യോർദനാന്റെ (അരികെയുള്ള) സ്ഥലം മുഴുവൻ തനിക്കായി തിരഞ്ഞെടുത്തു. ലോത്തു കിഴക്കുനിന്നു പോയി. അവരിരു

വരും തമ്മിൽ പിരികയും ചെയ്തു. അബ്രാം ക്നാൻദേശത്തു പാ ത്തു. ലോത്താകട്ടെ കാകാറിലെ പട്ടണങ്ങളിൽ പാക്കയും സ്സോം വരെ കൈവശപ്പെടുത്തുകയും ചെയ്തു." ഇവിടെ ക്നാൻദേശ ത്തു പാത്തതായി അബ്രാമിനേപ്പററി മാത്രം പറഞ്ഞിരിക്കുക യാൽ ലോത്തു തിരഞ്ഞെടുത്ത യോർദനാൻെറ തീരത്തുള്ള പ്ര ദേശങ്ങൾക്ക ആ നാമം ഇല്ലായിരുന്നു എന്നു വ്യക്തമാണല്ലോ. പ്ശീത്തായിലാകട്ടെ ആ പ്രദേശത്തിന കാകാർ എന്ന പ്രത്യേ ക പേരു പറയുന്നുമുണ്ട്. "ലോത്തു ചെന്നെത്തിയതു കിഴക്കുള്ള യോർദനാൻ നദീതീരങ്ങളും പെൻറപ്പോലീസുമാണ്" എന്നു പ്ശീത്താ വിവത്തനവ്യാഖ്യാതാവു പറയുന്നു. പെൻറപ്പോലീസാ കട്ടെ സ്സോം ആമോറാ മുതലായി ദൈവം നശിപ്പിച്ച അഞ്ചു പ ട്ടണങ്ങളുടെ പൊതുപ്പേരായിരുന്നു. അവ യോർദനാൻെറ കിഴ ക്കുവശത്തുമായിരുന്നു. സംഖ്യാപുസ്തകം 32-ാം അദ്ധ്യായത്തിൽ രേഖപ്പെടുത്തിയിരിക്കുന്നവയും ക്നാൻദേശം യോർദനാൻെറ പടിഞ്ഞാറേക്കരെ ആയിരുന്നു എന്നു സ്പഷ്ടമാക്കുന്നുണ്ട്. റൂബേ ലിൻെറയും ഗാദിൻെറയും പുത്രന്മാക്ക ആട്ടമാട്ടകൾ വളരെ അ ധികം ഉണ്ടായിരുന്നു. യോർദനാൻെറ കിഴക്കുവശത്തു ഇസ്രാ യേൽജനം യുദ്ധംചെയ്തു കീഴടക്കിയ സീഹോൻ, ഓഗ്ഗ് എന്ന രാജാക്കന്മാരുടെ രാജ്യം ആട്ടമാട്ടകളെ വളത്താൻ പററിയ ദേ ശമെന്നു കണ്ടതിനാൽ അവക്ക അതു നൽകണമെന്ന് മൂശെയോ ട്ടം പുരോഹിതനായ ഏലിയാസറിനോട്ടം കൂട്ടത്തിലെ പ്രധാനി കളോട്ടം അവർ അഭ്യത്ഥിച്ചു. ഈ അഭ്യത്ഥനയാകട്ടെ ക്നാൻ ദേശത്തേക്കുള്ള പ്രവേശനത്തിൽനിന്നും ജനങ്ങളെ പിൻവലിക്ക ത്തക്ക ഒരു വിപ്ളവമനഃസ്ഥിതിയിൽ നിന്നു പുറപ്പെട്ടതാണെ ന്നു ശങ്കിച്ചുകൊണ്ട് മൂശ ഈദൃശസംരംഭങ്ങളിൽ മുമ്പ് ഏപ്പെ ട്ടിരുന്നവക്ക അനുഭൂതമായ ദൈവകോപങ്ങളേ ചൂണ്ടിക്കാണിക്ക യും അവരുടെ ഉദ്യമത്തെ തടയുകയും ചെയ്തു. എങ്കിലും "ഞങ്ങ ളുടെ ആട്ടമാട്ടകൾക്ക തൊഴുത്തുകളും ഞങ്ങളുടെ കുടുംബങ്ങൾ ക്ക പട്ടണങ്ങളും ഞങ്ങൾ ഇവിടെ പണുതുകൊള്ളട്ടെ. എന്നാൽ ഇസ്രായേൽ മക്കളെ അവരുടെ സ്ഥലത്തു പ്രവേശിപ്പിക്കുന്നതു വരെ ഞങ്ങൾ അവരുടെ മുമ്പാകെ ആയുധം ധരിച്ച് പൊ

യ്കൊള്ളാം......ഇസ്രായേൽ മക്കളിൽ ഓരോരുത്തനും തന്റെ അവകാശം കിട്ടുന്നതുവരെ ഞങ്ങളുടെ വീടുകളിലേയ്ക്കു ഞങ്ങൾ മടങ്ങിപ്പോകയില്ല. യോർദനാന്റെ ഇക്കരെ കിഴക്കുവശത്തു് ഞങ്ങൾക്കു് അവകാശം കിട്ടിയിരിക്കകൊണ്ടു് യോർദനാന്റെ അക്കരെയും അപ്പുറത്തും അവരോടുകൂടി ഞങ്ങൾ അവകാശം വാങ്ങുകയുമില്ല" എന്നു് അവർ ഉൽബോധിപ്പിച്ചതിനാൽ മൂശെ അതിനു സമ്മതിച്ചുകൊണ്ടു പുരോഹിതനായ ഏലിയാസറിനോടും ഈശോ ബർണോനോടും മററും ഇങ്ങനെ പറഞ്ഞു: "റൂബേലിന്റെ പുത്രന്മാരും ഗാദിന്റെ പുത്രന്മാരും യുദ്ധത്തിനായി കർത്താവിന്റെ മുമ്പാകെ ആയുധം ധരിച്ചു് നിങ്ങളോടുകൂടി യോർദനാൻ കടക്കുകയും, ദേശം നിങ്ങളുടെ മുമ്പാകെ കീഴടങ്ങുകയും ചെയ്താൽ ഗെലആദ്ദേശം അവക്കു അവകാശമായി നിങ്ങൾ കൊടുക്കണം. എന്നാൽ അവർ ആയുധം ധരിച്ചു നിങ്ങളോടുകൂടെ കടന്നു വരികയില്ലെങ്കിൽ അവർ നിങ്ങളോടുകൂടെ ക്നാൻ ദേശം അവകാശമായി അനുഭവിക്കട്ടെ. അതിനു റൂബേലിന്റെ പുത്രന്മാരും ഗാദിന്റെ പുത്രന്മാരും ഉത്തരമായി മൂശെയോടു പറഞ്ഞു: കർത്താവു നിന്റെ ദാസന്മാരോട് അരുളിച്ചെയ്യുന്നതുപോലെ ഞങ്ങൾ ചെയ്തുകൊള്ളാം. ഞങ്ങൾ ആയുധം ധരിച്ചു കർത്താവിന്റെ മുമ്പാകെ ക്നാൻദേശത്തേക്കു കടന്നുപോകാം. ഞങ്ങളുടെ അവകാശത്തിന്റെ അനുഭവമോ യോർദനാന്റെ ഇക്കരെ ആയിരിക്കട്ടെ." ഈ ഭാഗങ്ങളിൽ നിന്നു വ്യക്തമാകുന്നതും ക്നാൻനാട്ട് യോർദനാന്റെ പടിഞ്ഞാറെക്കരയിലാണ്, കിഴക്കല്ല എന്നാണല്ലോ. കൂടാതെയും സംഖ്യാപുസ്തകം 33-ാം അദ്ധ്യായം 50, 51 വാക്യങ്ങളിൽ: "അപ്പോൾ ഈറിഹോയിക്കടുത്തു യോർദനാന്റെ സമീപത്തുള്ള അർബോസ്മോവാബിൽ വച്ചു് കർത്താവു മൂശയോടു (ഇങ്ങനെ) അരുളിച്ചെയ്തു: ക്നാൻ ദേശത്തിലേക്കായി നിങ്ങൾ യോർദനാൻ കടക്കുവാനിരിക്കുന്നു" എന്നും കാണുന്നു. മൂശെയുടെ മരണശേഷമാകട്ടെ കർത്താവു ഈശോബർണോനോട്ട് അരുളിച്ചെയ്തതായതു്: "എന്റെ ദാസനായ മൂശെ മരിച്ചിരിക്കുന്നു. അതുകൊണ്ടു നീയും ജനമൊക്കെയും എഴുന്നേററു് ഈ യോർദനാൻ കടന്നു് ഇസ്രായേൽ മക്കൾക്കു് ഞാൻ കൊടുക്കുമെന്നു ദേശത്തേയ്ക്കു പോകുക."

ഞാൻ എടുത്തുകാണിച്ച ഈ പഴയ നിയമ വാക്യങ്ങളിൽ നിന്നും നമുക്കു ഗ്രഹിക്കാവുന്നതായി വല്ലതുമുണ്ടെങ്കിൽ അതു യഥാൎത്ഥ ക്നാൻ ദേശം സ്ഥിതിചെയ്തിരുന്നതു് യോർദനാൻ നദിയുടെ പശ്ചിമഭാഗത്തായിരുന്നു എന്നതാണു്. ഞാൻ യഥാൎത്ഥ ക്നാൻ–Cnaan proper– എന്നു പറഞ്ഞതിനു കാരണമുണ്ടു്. എന്തെന്നാൽ ഇസ്രായേൽ മക്കളുടെ പന്ത്രണ്ടു ഗോത്രങ്ങളിൽ മുക്കാൽ ഭാഗവും യോർദനാനു പടിഞ്ഞാറുവശത്തായി കിടന്നിരുന്നതും ദൈവം അവൎക്കു കൊടുക്കുമെന്നു വാഗ്ദാനം ചെയ്തതുമായ ക്നാനിൽ അവകാശം സിദ്ധിച്ച് അവിടെ പാൎത്തു. റൂബേലിന്റെയും ഗാദിന്റെയും പുത്രന്മാരുടെ അഭ്യൎത്ഥനപ്രകാരം അവൎക്കും മ്നെശ്ശെയുടെ ഗോത്രത്തിൽ പകുതി ഭാഗത്തിനും ആ നദിയുടെ കിഴക്കു വശത്തു് മൂശെ അവകാശം അനുവദിച്ചു കൊടുത്തു. ആ ഭാഗത്തും ക്നാൻ ജാതികൾ വസിക്കുന്നുമുണ്ടായിരുന്നു. അതിനാൽ ഇസ്രായേൽ മക്കളുടെ ഭൂരിപക്ഷം വസിച്ചിരുന്ന ക്നാൻ ദേശത്തിന്റെ പേർ ന്യൂനപക്ഷത്തിന്റെ അവകാശഭൂമിക്കും പറയുന്നെങ്കിൽ അതു സ്വാഭാവികം മാത്രമാണു്. എന്നാൽ അതു സാക്ഷാൽ ക്നാൻ അല്ലായിരുന്നു. വ്യാപകമായ അൎത്ഥത്തിൽ ആ ഭാഗത്തെയും ക്നാനിൽ ചിലപ്പോൾ ഉൾപ്പെടുത്തിയിരുന്നു. ഇനി വേറൊരു സംഗതികൂടെ ഗ്രഹിക്കേണ്ടതുണ്ടു്. ക്നാൻദേശത്തിനു വാഗ്ദത്തഭൂമി എന്നുകൂടി പേരു പറയാറുണ്ടെങ്കിലും രണ്ടും യഥാൎത്ഥത്തിൽ ഒന്നല്ല. ക്നാൻ വാസ്തവത്തിൽ വാഗ്ദത്തഭൂമിയാണു്. എന്നാൽ വാഗ്ദത്തഭൂമി ക്നാന്റെ അതിരുകളേയും അതിക്രമിച്ചു കിടക്കുന്നു. സൃഷ്ടി 15–18–ൽ ഇങ്ങനെ കാണുന്നു: "ആ ദിവസത്തിൽ കൎത്താവു അബ്രാമിനോടു ഉടമ്പടി ചെയ്തു അവനോടു അരുളിച്ചെയ്തു: നിന്റെ സന്തതിക്കു ഈ ദേശം മെസ്രേന്റെ നദിമുതൽ പ്രാസ് (യൂപ്രട്ടീസ്) നദിയാകുന്ന മഹാനദി വരെയും ഞാൻ നൽകും." ഈ വാഗ്ദാനം തന്നെ ഇണശോബർണോൻ 1–4–ൽ: "മരുഭൂമി മുതലും ഈ ലെവ്നാൻ പൎവ്വതം മുതലും പ്രാസ് മഹാനദിവരെയും ഹേസായക്കാരുടെ ദേശമൊക്കെയും സൂൎയ്യാസ്തമനദേശത്തെ വലിയ കടൽവരെയും നിങ്ങളുടെ അതിൎത്തിയായിരിക്കും" എന്നു ദൈവം ആവൎത്തിച്ചു പറയുന്നതാ

യി നാം കാണുന്നു. എന്നാൽ ഇത് ക്നാൻ ദേശത്തെ ഉദ്ദേശിച്ചു മാത്രമല്ല ദൈവം അരുളിച്ചെയ്യുന്നത് എന്നു നാം ധരിക്കണം. എന്തെന്നാൽ അവക്കു ദൈവം അവകാശമായി നൽകിയ ഭൂവിഭാഗത്തെ വിസ്തൃതമാക്കുന്നതു സംബന്ധിച്ചുള്ള വാഗ്ദാനം കൂടിയാണ് അവ. ആവൎത്തനം XII 20-ൽ: "നിന്റെ ദൈവമായ കൎത്താവു നിന്നോടു അരുളിച്ചെയ്തിട്ടുള്ളതുപോലെ നിന്റെ അതിൎത്തി വിസ്തീൎണ്ണമാക്കുകയും ..." എന്നും, ടി. XIX 8-10-ൽ: "നിന്റെ ദൈവമായ കൎത്താവു നിന്റെ പിതാക്കന്മാരോടു സത്യം ചെയ്തതുപോലെ നിന്റെ അതിൎത്തി വിസ്തീൎണ്ണമാക്കുകയും നീ എന്നാളും നിന്റെ ദൈവമായ കൎത്താവിനെ സ്നേഹിക്കണം; അവന്റെ വഴികളിൽ നടക്കണം എന്നിങ്ങനെ ഞാൻ ഇന്നു നിന്നോടു കല്പിക്കുന്ന ഈ കല്പനകളെല്ലാം കാത്ത് അവ അനുസരിക്കുമെങ്കിൽ നിന്റെ പിതാക്കന്മാരോടു ഞാൻ സത്യം ചെയ്തിട്ടുള്ള ദേശമെല്ലാം നിനക്കു തരികയും ചെയ്യുമ്പോൾ നിന്റെ ദൈവമായ കൎത്താവു നിനക്കു തരുന്ന ദേശത്തിനുള്ളിൽ കുററമില്ലാത്ത രക്തം ചിന്തുകയും ആ കുററമില്ലാത്ത രക്തം നിന്റെമേൽ ആരോപിക്കപ്പെടുകയും ചെയ്യാതിരിക്കേണ്ടതിനു ഈ മൂന്നു പട്ടണങ്ങൾക്കും പുറമേ (പ്രസ്തുത അദ്ധ്യായം 1, 2-വാക്യങ്ങളിൽ നിർദ്ദേശിച്ചിട്ടുള്ളവ) വേറെയും മൂന്നു പട്ടണങ്ങൾ നിനക്കായി നീ വേർതിരിക്കണം" എന്നുംകൂടി രേഖപ്പെടുത്തിയിട്ടുള്ളതായി നാം കാണുന്നു. ഈ വാക്യങ്ങളെ വ്യാഖ്യാനിക്കയിൽ തിരീനി പറയുന്നത് ശ്രദ്ധാർഹമാണ്. ആവൎത്തനം IV 43-ൽ പറയുന്ന പ്രകാരം ബൂസാർ, റാമസ്, ഗോലാൻ എന്നിങ്ങനെ മൂന്നു സങ്കേതനഗരങ്ങൾ മുമ്പേതന്നെ സ്ഥാപിതമായിട്ടുണ്ടായിരുന്നു, ആവൎത്തനം XII-ാം അദ്ധ്യായത്തിന്റെ ആരംഭത്തിൽ കല്പിക്കുന്നത് ശത്രുക്കളെ പരാജിതരാക്കി ക്നാൻ നാടു മുഴുവനും കൈവശം വരുമ്പോൾ ക്നാൻ ദേശാതൃത്തിയിൽതന്നെ യോർദനാന് അക്കരെ വേറെ മൂന്നു സങ്കേതനഗരങ്ങൾ കൂടെ നിശ്ചയിക്കണമെന്നാണ്. ഈ ആറു സങ്കേതനഗരങ്ങൾക്കുംപുറമേ മൂന്നെണ്ണം കൂടെ ക്നാന്റെ അതൃത്തിക്കു പുറത്ത്, അവരോടും അവരുടെ പിതാക്കന്മാരോടും ചെയ്യപ്പെട്ടിരുന്ന വാഗ്ദാനപ്രകാരം അവരുടെ അധിവാസം യൂപ്രട്ടീസ് നദിവരെ വ്യാപിക്കുന്ന

തിനിടവന്നാൽ, സ്ഥാപിച്ചുകൊടുക്കണമെന്നത്രെ ഇവിടെ 9-ാം വാക്യത്താൽ നിർദ്ദിഷ്ടമായിരിക്കുന്നതു്. സങ്കേതനഗരങ്ങളുടെ സംഖ്യ ഒരിക്കലും ഒമ്പതു ആയിട്ടില്ല എന്ന ഒരു ആക്ഷേപം ഇവിടെ ആവിർഭവിച്ചേക്കാം. അതിനു സമാധാനം പറയാം. യൂദന്മാരുടെ കുടിപാപ്പു ഒരിക്കലും യൂപ്രട്ടീസിനദിവരെ വ്യാപിച്ചില്ല. ദീർഘകാലത്തേക്കു് രാജ്യഭരണം നിർവ്വഹിച്ചിരുന്ന ദാവീദിന്റെയും ശ്ലേമോന്റെയും നാളുകളിൽ പ്രസ്തുത ദേശവിഭാഗങ്ങൾ അവക്കു് കപ്പം കൊടുത്തിരുന്നു. എങ്കിലും യൂദന്മാർ ഒരിക്കലും അവരുടെ അധിവാസം അവിടെ ഉറപ്പിച്ചില്ല. സ്ഥിരതാമസമുള്ളെടത്തുമാത്രമെ സങ്കേതനഗരങ്ങളുടെ ആവശ്യമുണ്ടായിരുന്നുള്ളല്ലോ. യൂദന്മാരുടെ രാജ്യാതിർത്തി ആ ഭാഗംവരെ വിസ്തൃതമാക്കുമെന്ന ദൈവം ചെയ്ത വാഗ്ദാനം നിരുപാധികമായിരുന്നില്ല. പ്രത്യുത ഇവിടെ 9-ാംവാക്യത്തിൽ പറയുന്നതുപോലെ ദൈവകല്പനകളെല്ലാം കാത്തു അനുസരിക്കുന്നപക്ഷം എന്ന സോപാധികമാത്രമായിരുന്നു അതു്. ഈ ഉപാധികളനുസരിച്ചു യൂദന്മാർ അനുവർത്തിച്ചില്ല. തന്നിമിത്തം ദൈവം അവരുടെ രാജ്യത്തെ വിസ്തീർണ്ണമാക്കിയുമില്ല. ആവർത്തനം 1-7-ൽ; "നിങ്ങൾ തിരിഞ്ഞു യാത്രചെയ്തു് ആമോറായക്കാരുടെ പർവ്വതത്തിലേക്കും, അതിനുചുററുമുള്ളതൊക്കെയിലേക്കും(എന്നുവച്ചാൽ) ക്നാനായക്കാരുടെ ദേശവും ലെബ്നാനുമായ ആറാബായിലേക്കും മലയിലേക്കും താഴ്വീതിയിലേക്കും തെക്കോട്ടും കടൽതീരങ്ങളിലേക്കും, വലിയ നദിയായ പ്രാസ് നദിവരെ ചെല്ലുവിൻ" എന്ന ദൈവം ചെയ്ത നിർദ്ദേശത്തെപ്പററിയുള്ള വ്യാഖ്യാനത്തിൽ തിരീനി വി. ആഗുസ്തീനോസിന്റെ വചനങ്ങളെ ഇങ്ങനെ ഉദ്ധരിക്കുന്നു. ദൈവം എബ്രായക്കാർക്കു നൽകിയ വാഗ്ദാനം ഇരുതരമായിരുന്നു. ആദ്യത്തേതിൻപ്രകാരം അവർ പരമ്പരാഗതമായി സ്വന്തമെന്നനിലയിൽ ഒരു ഭൂവിഭാഗം അധിവസിച്ചു അനുഭവിച്ചിരുന്നു. ഇതിന്റെ അതിരു വളരെ പരിമിതമായിരുന്നു. അതായതു ദാൻ മുതൽ ബേർസബിവരെയും ... ത്തിന്റെ പ്രവേശനം മുതൽ മേസ്രേനിലെ നദിവരെയും ആയിരുന്നു. രണ്ടാമത്തെതാകട്ടെ ഈ അതിരുകളെ അതിക്രമിച്ചു് യൂപ്രട്ടീസ് നദിവരെയുള്ള വിസ്തൃതഭൂവിഭാഗമായിരുന്നു. ദാവീദിനും ശ്ലേമോനും കപ്പം കൊടുത്തിരുന്നതു ഈ വിഭാഗമത്രെ.

ii. ക്നാൻ നാട്ടിന്റെ വിസ്തീർണ്ണാധിക്യം തെളിയിക്കാൻ എന്ന ഭാവേന മി. ചാഴികാടൻ ആശ്രയിക്കുന്ന ആദ്യരേഖ W. & A. K. Johnston's Bible Atlas,– ജോൺസ്റ്റന്റെ ബൈബിൾ അററ്ലസാണല്ലോ. ഞാനും ഒരു ബൈബിൾ അററ്ലസ് പ്രമാണമായി കൊണ്ടുവരുന്നു. R De Riess-Atals Seripturae Sacrae ആർ. ഡി. റീയെസ്സിന്റെ വേദാഗമ അററ്ലസ്സാണ് അതു്. അതിന്റെ വർണ്ണക്രമാനുസാരിയായ സൂചിപത്രം 12–ാംവശത്തു ക്നാൻ ദേശത്തിന്റെ അതിർത്തികൾ രേഖപ്പെടുത്തിയിരിക്കുന്നതു് സൃഷ്ടി X 19–ൽ "ക്നാനായക്കാരുടെ അതിർത്തി ഗാദാറിന്റെ പ്രവേശനത്തിലുള്ള സൈദോൻമുതൽ സ്സോമിന്റെയും ആമോറായുടെയും സ്ബൂസിന്റെയും പ്രവേശനത്തിലുള്ള ആസാവരെയും ലേശാവരെയുമായിരുന്നു" എന്ന വേദവാക്യാനുസരണമുള്ള തുലോം പരിമിതമായ ഭൂവിഭാഗമാണ്. ടി അററ്ലസിൽ II നമ്പരായി കൊടുത്തിരിക്കുന്ന പടം. Arabia Petraea et Canaan tempore reditus Israelitarum ex Aegypto– ഇസ്രായേൽക്കാർ എജിപ്റ്റിൽനിന്നു പിൻതിരിഞ്ഞുവന്നകാലത്തെ അറേബ്യാപെത്രെയായും കനാനും എന്ന പ്രദേശങ്ങളുടേതാണ്. അതിൻപ്രകാരവും ക്നാൻദേശം വളരെ സങ്കുചിമായി കാണപ്പെടുന്നു. അതിന്റെ ഒരു പ്രതി ഈ പുസ്തകത്തിൽ ചേർത്തിരിക്കുന്നതിലേക്ക് മാന്യവായനക്കാരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

iii. "തേനും പാലും ഒഴുകുന്ന കനാൻ ദേശം ചെങ്കടൽ മുതൽ കരിങ്കടൽവരെയും മദ്ധ്യധരണിക്കടൽമുതൽ മെസോപ്പട്ടേമിയാവരെയും വിസ്താരത്തിൽ കിടന്നിരുന്ന ഒരു മഹാഭൂവിഭാഗമാണ്" എന്ന് മി. ചാഴികാടൻ യൂദന്മാരുടെ എൻസൈക്ലോപ്പീഡിയായുടെ മറയിൽനിന്നു പറയുന്നുണ്ടല്ലോ. അതു് സങ്ങനെയല്ല എന്നു ഞാൻ ഒന്നല്ല രണ്ടു ക്രിസ്തീയ എൻസൈക്ലോപ്പീഡിയായിലെ പ്രസ്താവനകൾ ഉദ്ധരിച്ചുകൊണ്ടു തെളിയിക്കാം.

1. The National Encyclopedia, Vol Palestine, Canaan or the Holy Land: A maritime country of Asiatic Turkey, in e th

southwest of Syria, having on the north the mountains of Lebanon and Anti-Lebanon, east the Arabian desert, south Arabia; and west the Mediterranean; length north to south, about 140 miles, breadth, about 80 miles; area, nearly 10000 square miles "

"ദി നേഷനൽ എൻസൈക്ലൊപ്പീഡിയാ, ആറാംവാല്യത്തിൽ, പലസ്തീനാ, കനാൻ അഥവാ വിശുദ്ധനാട് എന്ന വിഷയത്തെ അധികരിച്ചു ഇങ്ങനെ കാണുന്നു. സിറിയായുടെ തെക്കപടിഞ്ഞാറായി ഏഷ്യാററിക്ക ടക്കിയിൽപെട്ട സമുദ്രതീരസ്ഥമായ ഒരു ദേശം, അതിൻെറ വടക്കെ അതിരു ലെവ്നാൻ, ആൻറിലെവ്നാൻ പർവ്വതങ്ങളും, കിഴക്ക് അറേബ്യൻ മരുഭൂമിയും തെക്ക് അറേബ്യായും, പടിഞ്ഞാറ് മദ്ധ്യധരണിക്കടലുമാണ്. അതിൻെറ നീളം തെക്കവടക്ക് ഏകദേശം 140 മൈൽ, വീതി ഏകദേശം 80 മൈൽ, വിസ്തീർണ്ണത ഏകദേശം 10000 ചതുരശ്രമൈൽ".

2. The Catholic Encyclopedia, (a) vol. III. "The Land of Chanaan; With a few exceptions the Biblical writers seem to indicate by this name, at the least, the whole of western or cis-Jordanic Palestine. It extends from the desert of Sin in the south to near Rohob and the entrance of Emath in the north (Num: XIII, 3-18) A more accurate demarcation of the land of Chanaan is in Num: XXXIV, 3-12, and Ezechiel XLVII, 15-20. For though the name does not occur in Ezechiel, the identity of the boundary lines drawn is not to be doubted. In either text the western boundary is formed by the Mediterranean, and the greater part of the eastern by the Dead Sea and the lower course of the Jordan."

"ക്നാൻദേശം— ഈ സംജ്ഞയാൽ വേദാഗമഗ്രന്ഥകാരന്മാരിൽ ചുരുക്കം ചിലരൊഴികെ എല്ലാവരും, തീരെ കുറഞ്ഞപക്ഷം, പശ്ചിമ അഥവാ ജോർഡാൻ നദിയുടെ ഇക്കരെയുള്ള പലസ്തീനാ മുഴുവനേയും സൂചിപ്പിക്കുന്നതായി കാണുന്നു. അതു തെക്ക് സീൻമരുഭൂമി മുതൽ വടക്ക് റോഹോബിനു സമീപവും ഏമാത്തിൻെറ പ്രവേശനംവരെയും വിസ്തൃതമായി കിടക്കുന്നു.

ക്നാൻദേശത്തിന്റെ കുറെകൂടി സൂക്ഷ്മമായ സീമാപരിച്ഛേദം സംഖ്യ XXXIV, 3–12-ലും എസക്കിയേൽ XLVII, 15 20-ലും ഉള്ളതാണ്. എസക്കിയേലിൽ അതിന്റെ പേര് കാണുന്നില്ലെങ്കിലും അതിർത്തി രേഖകൾ കുറിച്ചിരിക്കുന്നതു ഒന്നുതന്നെയാണെന്നുള്ളതിനെപ്പറ്റി സംശയിക്കേണ്ടതില്ല. ഈ ഇരുഗ്രന്ഥങ്ങളിലും പടിഞ്ഞാറെ അതിരു മദ്ധ്യധരണ്യാഴിയും കിഴക്കേതിന്റെ കൂടുതൽ ഭാഗവും ചാവുകടലും യോർദനാന്റെ താഴെയുള്ള ഭാഗവുമത്രെ.

**(b) Vol. VII Biblical Geography. "The old land of Cha—naan was relatively small; it included the region west of the Jordan between a line running from the foot of the Hermon range to Sidon, and another line from the south of the Dead Sea to Gaza. Two classical expressions occur frequently in the Bible to designate the whole lenght of the land in historical times; "from the entrance of Emath to the river of Egypt, or to the sea of the wilderness, and from Dan to Bersabee". This represents in the estimate of St. Jerome about 160 Roman miles (141 English miles). As to the breadth of the country, the same Father declared himself ashamed to state it, lest heathens might take occasion from his assertions to blaspheme. According to the measurement of Ehglish surveyors, the area of the Holy land if about 9700 sq. miles . . .".**

ടി. എൻസൈക്ലോപ്പീഡിയാ, ഏഴാംവാല്യം വേദാഗമപരഭൂമിശാസ്ത്രം: പുരാതന ക്നാൻദേശം ഇതരാപേക്ഷയാ ചെറുതായിരുന്നു. ഹെർമോൻ പർവ്വതപംക്തിയുടെ ഉപത്യകയിൽനിന്നു സീദോനിലേക്കു ഒരുവര വരച്ചാൽ അതിന്റെയും ചാവുകടലിന്റെ ദക്ഷിണപ്രാന്തം മുതൽ ഗാസാവരെയും ഉള്ള വേറൊരു രേഖയുടെയും മദ്ധ്യത്തിലായി യോർദനാന്റെ പശ്ചിമഭാഗത്തായി സ്ഥിതിചെയ്തിരുന്ന പ്രദേശത്തെ അതു ഉള്ളടക്കിയിരുന്നു. ചരിത്രകാലങ്ങളിൽ ഈ ദേശത്തിന്റെ ആകെയുള്ള ദൈർഘ്യം കാണിക്കുന്നതിനായി ഉപയോഗിച്ചിരുന്ന രണ്ടു വിശേഷവാക്യങ്ങൾ വേദപുസ്തകത്തിൽ പലപ്പോഴും കണ്ടുമുട്ടാറുണ്ട്. "എമാത്തിന്റെ പ്രവേശനം മുതൽ ഈജിപ്റ്റിലെ നദിവരെ, അഥവാ മരുഭൂമിയിലെ വാരിധിവരെയും എന്നും, ദാൻ

മുതൽ ബെർസബിയാവരെ'' എന്നുമുള്ളതാണ് അവ. വി. ജെറോമിൻെറ പരിഗണനപ്രകാരം അത് ഏകദേശം 160-റോമൻ (141 ഇംഗ്ലീഷ്) മൈൽ കുറിക്കുന്നു. അതിൻെറ വീതിയെപ്പററി പറയുന്ന കാര്യത്തിൽ ആ സഭാപിതാവ്, തൻെറ പ്രസ്താവനയിൽനിന്നു ദൈവദൂഷണം പറയുന്നതിനു അനാഗതക്ക് അവസരം ലഭിച്ചേക്കാവുന്നതിനാൽ അതു പറയുന്നതിന് താൻ ലജ്ജാഭരിതനായി ഭവിക്കുന്നു എന്ന് ഉദീരണം ചെയ്യുന്നു. ഇംഗ്ലീഷ് സർവ്വേയറന്മാരുടെ അളവനുസരിച്ച് വിശുദ്ധ നാടിൻെറ ക്ഷേത്രഫലം ഏകദേശം 9700 ചതുരശ്രമൈലത്രെ."

IV. Encyclopedia Britanica 14th edition Canaan, in spite of its small area, is of remarkable variety in geographical and climatic character- ക്നാൻ വിസ്തീർണ്ണതയിൽ ചെറുതാണെങ്കിലും . . . ." എന്നു പറഞ്ഞിരിക്കുന്നു.

V. ഇനി വിശുദ്ധഗ്രന്ഥ പണ്ഡിതാഗ്രേസരനായ ഫിലിയൻ പറയുന്നതുകൂടെ ഒന്നു നോക്കാം. Fillion: Life of Christ, Vol. I. p. 83. 'Physical aspects of Palestine, A more arresting phenomenon consists in the smallness of this justly renowned and. The Old Testament calls it the Lord's "foot-stool" (Lament; II, 1.)......................

But what a small country, if we examine it from the purely natural point of view! Cicero has nothing but contempt for it saying; 'The God of the Jews must be a little God, since He has given His people such a little country" Although the genuineness of this text is questioned, yet it is certain the land of the Jews, of Christ, is but a very small country...... ........... The narrowness of Palestine becomes still more striking when we think of the vast extent of the empires that surrounded it at different periods of history: Syria to the north, Chaldea-Assyria, and Persia to the east, Egypt to the south.

Its natural boundaries are sharply accentuated in three directions. To the south Arabia Petraea, to the west the Mediter-

ranean Sea, to the east the vast Syro Arabian desert sharply separate it from every other country But to the north it has no such precise line of demarcation We may say fts territory ends at the deep ravine which serves as a bed for the Leontes river, to-day the Litany, in the lower part of its course. "From Dan to Bersabee" was a proverdial expression in the days of the Prophets and kings of Israel, to indicate its length . . . . . (Dan, which was called Lais, stood on the site of Tell-el-Kadi, at the southern foot of Mount Her mon, a short distance from Banias. Bersabee today Bir-es-Sebah, is situated 25 miles southwest of Hebron.) This dimension, taking the Nahr-el-Kasimya (Litany) as a starting point, is 142 miles, according to the calculation of English engineers. The width for that part of Palestine west of the Jordan varies considerably, as may be seen from the map. While at the latitude of Gaza it is 58 miles, and of Jaffa 55 miles, it is only 23 miles at the extreme north . . . .

The total area of Palestine, includng ithe districts beyond the Jordan, scarcely exceeds 10000 square miles."

ക്രിസ്തുവിൻെറ ജീവചരിത്രം, വാല്യം 1, 83-ാംവശം. "പലസ്തീനായുടെ സ്ഥൂലാകൃതി. യഥാർഹം ഇത്ര വിശ്വവിശ്രുതമായ നാടിൻെറ വലിപ്പക്കുറവു യാവരുടെയും ശ്രദ്ധയെ ഹഠാദാകൎഷിക്കുന്ന ഒന്നത്രെ. പഴയ നിയമം അതിനെ കൎത്താവിൻെറ "പാദപീഠം" എന്നു നാമകരണം ചെയ്തിരിക്കുന്നു. (ഏറമ്യാ. വിലാപം. 2-1) വെറും സാമാന്യവീക്ഷണകോണത്തിൽനിന്നു നാം ആലോചനം ചെയ്യുന്നപക്ഷം ഇതു എത്ര ചെറുതായ ഒരു ദേശം! സിസെരോയിക്കു അതിനെപ്പററി അവജ്ഞയല്ലാതെ മറെറാന്നുമില്ല. അദ്ദേഹം പറയുന്നു. "യഹൂദന്മാരുടെ ദൈവം നിജ ജനങ്ങൾക്കു ഇത്ര ചെറുതായ ഒരു ദേശംമാത്രം പ്രദാനം ചെയ്തിരിക്കുന്നസ്ഥിതിക്കു അദ്ദേഹം ഒരു ആല്പീയസ്സായിരിക്കണം" ഈ വാക്യത്തിൻെറ അകൃത്രിമതയെപ്പററി തൎക്കമുണ്ടെങ്കിലും യഹൂദന്മാരുടെയും ക്രിസ്തുവിൻെറയും ഈ ദേശം വളരെ പരിമിതമായ ഒന്നായിരുന്നു എന്ന് തീർച്ചയാണ്. . . . . . . .ചരിത്രത്തിൻെറ വിവിധകാലഘട്ടങ്ങളിൽ പലസ്തീനായുടെ നാലുവശത്തും—ഉത്തരഭാഗത്തു സിറിയ, പൂൎവ്വഭാഗത്തു കൽദേയാ, അസ്സീറിയാ,

പേർഷ്യാ, ദക്ഷിണഭാഗത്തു ഏജിപ്തു– പറ്റിക്കിടന്നിരുന്ന സാമ്രാജ്യങ്ങളുടെ വിപുലമായ വിശാലതയെപ്പറ്റി ചിന്തിക്കുമ്പോഴത്രെ അതിന്റെ അല്പവിസ്താരം കൂടുതൽ വിസ്മയാവഹമായി ഭവിക്കുന്നതു്.

അതിന്റെ പ്രാകൃതികസീമകൾ മൂന്നുഭാഗങ്ങളിൽ സുസ്പഷ്ടമാണ്. തെക്കുവശത്തു അറേബിയാ പെത്രെയാ, പടിഞ്ഞാറു മദ്ധ്യധരണ്ണിക്കടൽ, കിഴക്കു വിസ്തൃതമായ സീറോ അറേബ്യൻവാലുകാപ്രദേശം ഇവ മറ്റെല്ലാ രാജ്യങ്ങളിൽനിന്നും ഇതിനെ വ്യക്തമായി വിയുക്തമാക്കുന്നു. എന്നാൽ ഉത്തരഭാഗത്താകട്ടെ അതിനു് അത്ര പരിച്ഛിന്നമായ പര്യന്തമൊന്നുമില്ല. ഇന്നു ലിറ്റനി എന്ന നാമത്തിൽ അറിയപ്പെടുന്ന ലെയോൺറസ് നദിയുടെ അധരഗതിഭാഗത്തു് അതിന്റെ രയപഥമായി ഭവിച്ചിരിക്കുന്ന അഗാധകന്ദരത്തിങ്കൽ അതിന്റെ പ്രദേശം അവസാനിക്കുന്നു എന്നു നമുക്കു പറയാം. "ദാൻ മുതൽ ബേർസബിവരെ" എന്നു് ഇസ്രായേൽപ്രവാചകന്മാരുടെയും രാജാക്കന്മാരുടെയും കാലത്തുണ്ടായിരുന്ന പഴഞ്ചൊല്ലു് അതിന്റെ ദൈർഘ്യത്തെ കുറിച്ചിരുന്നു. ലായീസ് എന്നും വിളിക്കപ്പെട്ടിരുന്ന ദാൻ, ബാനിയാസിൽനിന്നു് അല്പം അകലെ, ഹെർമോൻ പർവ്വതത്തിന്റെ ദക്ഷിണോപത്യകയിൽ, ഇന്നു റ്റെൽ–എൽ–കാദി നിൽക്കുന്ന സ്ഥലത്തു സ്ഥിതി ചെയ്തിരുന്നു. ബേർസബിയുടെ ഇന്നത്തെ പേരു ബിർ–എസ്–സേബാ എന്നാണു്. അതു ഹെബ്രോനിൽനിന്നു 25മൈൽതെക്കു പടിഞ്ഞാറു് ആയിരുന്നു. നഹർ–അൽകസിമീയാ (ലിറ്റനിനദി)യെ പ്രസ്ഥാനാരംഭമായി നാം സ്വീകരിക്കുന്ന പക്ഷം അതിന്റെ നീളം ഇംഗ്ലീഷ് എൻജിനീയറന്മാരുടെ ഗണനപ്രകാരം ൦142 മൈലത്രെ. യോർദനാന്റെ പശ്ചിമഭാഗത്തെ പലസ്തീനായെപ്പറ്റി പറകയാണെങ്കിൽ, അതിന്റെ വീതിക്കു വളരെ കൂടുതൽ കുറവുണ്ടെന്നു പടം നോക്കിയാൽ മനസ്സിലാക്കാം. അതിനു ഗാസായുടെ അക്ഷരേഖയ്ക്കൽ 58 മൈലും ജാഫായുടേതിങ്കൽ 55–ം ആണെങ്കിൽ ഉത്തരപര്യന്തത്തിൽ അതു 23 മൈൽ മാത്രമത്രെ. . . . . . പല

സ്തീനായുടെ ആകെമാനക്ഷേത്രഫലം യോർദാനാൻെറ അക്കരെയുള്ള പ്രദേശങ്ങളെക്കൂടി ഉൾപ്പെടുത്തിയാൽ, കഷ്ടിച്ച 10000 ചതുരശ്രമൈലിൽ കൂടുകയില്ല."

ആധുനിക തിരുവിതാംകൂറിൻെറ ക്ഷേത്രഫലം 7625 ചതുരശ്രമൈലാണല്ലൊ. അതിൻെറ ഏറ്റവുംകൂടിയ നീളം തെക്കുവടക്ക 174 മൈലും വീതി കിഴക്കു പടിഞ്ഞാറ 75 മൈലുമത്രെ. ആകപ്പാടെ നോക്കിയാൽ പലസ്തീനാ അഥവാ പുരാതന ക്നാൻദേശത്തിന വീതി വിസ്താരാദികളിൽ നമ്മുടെ തിരുവിതാംകൂറിനേക്കാൾ അല്പംകൂടെ മാത്രമേ വലിപ്പക്കൂടുതലുള്ളു. ഇത്ര ചെറുതായ ക്നാൻ നാടിനേപ്പററിയാണല്ലൊ "മെസ്രേൻെറ കിഴക്കുള്ള ചെങ്കടൽ മുതൽ വടക്കോട്ട മദ്ധ്യധരണിക്കടലിൻെറ തീരങ്ങളിലായി വടക്ക ഏഷ്യാമൈനർവരെയുള്ള ഭൂഭാഗത്തിനാണ ക്നാൻദേശമെന്ന പേരുപറഞ്ഞുവന്നിരുന്നതു്" എന്നും, "തേനും പാലും ഒഴുകുന്ന ക്നാൻദേശം ചെങ്കടൽ മുതൽ കരിങ്കടൽവരെയും മദ്ധ്യധരണിക്കടൽമുതൽ മെസോപ്പൊട്ടേമിയാവരെയും വിസ്താരത്തിൽ കിടന്നിരുന്ന ഒരു മഹാഭൂവിഭാഗമാണ്" എന്നും മി. ചാഴികാടൻ നിർവിശങ്കം തട്ടിവിട്ടിരിക്കുന്നതു്.

ഇത്ര ചെറിയ ഈ ഭൂവിഭാഗത്തെ ഒരു മഹാ ഭൂവിഭാഗമാക്കി ഇങ്ങനെ അതിവർണ്ണനം ചെയ്തിട്ട എന്തുകാര്യമാണ് മി ചാഴികാടന സാധിക്കാനുള്ളതെന്ന മാന്യവായനക്കാർക്ക തോന്നിയേക്കാം. അദ്ദേഹത്തിന ഇതുകൊണ്ട ഒരു വലിയകാര്യം സാധിക്കാനുണ്ട്. അദ്ദേഹത്തിൻെറ ഒരുപ്രധാന ഉദ്ദേശത്തെ ഇതുമൂലം പൊന്തിച്ചുവെക്കാൻ കഴിയുന്നു. ക്നായിത്തോമ്മായുടെ ജന്മഭൂമി ക്നാൻ ദേശമല്ല; കാനാഗ്രാമമാണ എന്നാണല്ലൊ അദ്ദേഹം വാദിക്കുന്നതു്. അതു തെളിയിക്കുന്നതിനുള്ള ഒരു മാർഗ്ഗമായി മാത്രമാണ് അദ്ദേഹത്തിൻെറ ഈ ഭൂമിശാസ്ത്രജ്ഞാനം എടുത്തു പ്രയോഗിച്ചിരിക്കുന്നതു്. അതു സാധിക്കാൻ ചെയ്തിരിക്കുന്ന വാദയുക്തികളും രസാവഹങ്ങളാണ്. അദ്ദേഹത്തിൻെറ പുസ്തകത്തിൻെറ 53-ാംപക്കത്തു് ഇങ്ങനെ പറയുന്നു: "ക്രിസ്തുവിൻെറ കാലത്തും, പിന്നീടുംപല പ്രധാനപ്പെട്ട ആളുകളെയും അവരുടെ പേരിനോടുകൂടിഅവരുടെ ജനനസ്ഥലവും ചേർത്തു അറിയപ്പെട്ടിരുന്നു. ക്രിസ്തുവിനെതന്നെ നസ്രായക്കാരൻ ഈശോ എന്നാണ വിളിച്ചുവന്നിരുന്നതു്. സുവിശേഷഗ്രന്ഥങ്ങളിൽ അറിയപ്പെടുന്ന മഗ്ദലാ മറിയം, യൂദാസ് കിരിയോത്തു്, ജോസപ്പ് അറമത്തി

യാസ് മുതലായപേരുകൾ അവരുടെ പേരും ജന്മദേശപ്പേരും ചേൎന്നുള്ള പേരുകളാണ്. മഗ്ദലെനമറിയം, അഥവാ മറിയംമ ഗ്ദലേനാ എന്നാൽ മഗ്ദലാക്കാരിയായ മറിയം എന്നും യൂദാ സ്ക്കറിയോത്ത എന്നാൽ കിറിയോത്തുഗ്രാമവാസിയായ യൂദാസെ ന്നും, ജോസപ്പ അരമത്തിയാസ് എന്നാൽ അരമത്തിയാക്കാര നായ ജോസപ്പ് എന്നുമാണൎത്ഥം. ഇപ്രകാരം ജന്മദേശംകൂട്ടി ആളുകളെ വിളിച്ചുവരുന്നത് പലസ്തീനായിൽ തന്നെയല്ല ന മ്മുടെ നാട്ടിലും നടപ്പുള്ളതാണ്. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, കൊല്ലത്തു കോശിമാപ്പിള, കൽക്കുളം കുമാരപിള്ള, ചങ്ങനാശേരി പരമേശ്വരൻപിള്ള മുതലായ പേരുകൾ നാം ഇന്നും എഴുതുകയും, പറകയും, വായിക്കുകയും ചെയ്തുവരുന്ന താണ്. തേനും പാലും ഒഴുകുന്ന ക്നാൻദേശം ചെങ്കടൽമുതൽ കരിങ്കടൽവരെയും മദ്ധ്യധരണിക്കടൽ മുതൽ മെസോപ്പട്ടേമിയാ വരെയും വിസ്താരത്തിൽ കിടന്നിരുന്ന ഒരു മഹാ ഭൂവിഭാഗമാണ്. ആകയാൽ കനാൻദേശത്തിൽ നിന്നല്ല കാനാ ഗ്രാമത്തിൽ നി ന്നാണ് കാനാത്തോമ്മായിക്കു "Thomas of Cana" എന്നപേ രു സിദ്ധിച്ചത്. കൂടാതെ ഒന്നു കനാൻദേശവും മററതു കാനാഗ്രാ മവുമാണ്. ചരിത്രങ്ങളിൽ കാനാത്തോമ്മാ "Thomas of Cana" എന്നാണു കാണുന്നത്. "Thomas of Canan" കാനാനിലെ തോമ്മാ എന്നു ഒരിടത്തും കാണുന്നില്ല."

ഈ ഒടുവിലത്തെ പ്രസ്താവനയുടെ പൊള്ളത്തരം ഞാൻ മുൻലക്കത്തിൽ കാണിച്ചിട്ടുണ്ടല്ലോ. മി. ചാഴികാടന്റെ മേൽ കാണിച്ചിരിക്കുന്ന വാദഗതിയിൽനിന്നും ഉദാഹരണങ്ങളിൽനി ന്നും ഗ്രഹിക്കേണ്ടതു് ആളുകളെ ജന്മദേശപ്പേരുചേൎത്തു പറയു മ്പോൾ അതു ഒരു ഗ്രാമത്തിന്റെയോ പട്ടണത്തിന്റെയോ മാ ത്രം പേർ ആയിരിക്കാനെ പാടുള്ളു. ഒരു രാജ്യത്തിന്റെയോ മഹാ ഭൂവിഭാഗത്തിന്റെയോ പേരു ആയിരുന്നുകൂടാ എന്നു അ ലംഘനീയമായ ഒരു ഹൈക്കോർട്ടുവിധിയുള്ളതുപോലെ തോ ന്നുന്നു. ഇതു ഒരു വെറുംമിഥ്യാബോധമാണ്. ദേശങ്ങളുടെയോ മഹാ ഭൂവിഭാഗങ്ങളുടെയോ ഭൂഖണ്ഡങ്ങളുടെയോ പേരുചേൎത്തു നാം സന്ദൎഭാനുസരണം ആളുകളെ വിളിക്കാറുണ്ട്. മി. ചാഴി കാടൻതന്നെ ഇതിനു ഒരു ദൃഷ്ടാന്തം ചരിത്രത്തിൽനിന്നു എടു ത്തുകാണിച്ചിട്ടുമുണ്ട്. അദ്ദേഹം 121-ാംവശത്തു് ഇങ്ങനെ പറ യുന്നു. "കൊടുങ്ങല്ലൂരിലെ ക്നാൻനഗരിയുടെ ഒരു വിവരണം

കൊടുങ്ങല്ലൂർ സ്വദേശിയായ പാശ്ചാത്യചരിത്രകാരന്മാരുടെ ഇടയിൽ (Josephus the Indian)ഇൻഡ്യാക്കാരൻ ജോസഫ് എന്നറിയപ്പെടുന്ന ദേഹം എഴുതിയിട്ടുണ്ട്." കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനെ അങ്ങനെ വിളിക്കുന്നതു് അദ്ദേഹം കൊടുങ്ങല്ലൂർ സ്വദേശി ആയതുകൊണ്ടാണല്ലൊ. ആ സ്ഥിതിക്കു മി. ചാഴികാടൻ പറയുന്ന ജോസഫിനെ "കൊടുങ്ങല്ലൂർ ജോസഫ്" എന്നായിരുന്നു വിളിക്കേണ്ടതു്. അദ്ദേഹമാകട്ടെ മറിച്ച് "ഇൻഡ്യാക്കാരൻ ജോസഫ്" എന്ന നാമത്തിൽ അറിയപ്പെടുന്നു. അദ്ദേഹത്തെ അങ്ങനെ സംബോധനം ചെയ്യുന്നതു പാശ്ചാത്യചരിത്രകാരന്മാരാണ് എന്നുള്ളതുകൊണ്ടു വിശേഷാൽ വ്യത്യാസമൊന്നുമില്ല. ഇൻഡ്യായാകട്ടെ മി. ചാഴികാടൻെറ കനാൻദേശം പോലെ ഒരു മഹാ ഭൂവിഭാഗമാണുതാനും. അതിനാൽ ക്നാൻ ദേശം ഒരു മഹാഭൂവിഭാഗമാണ് എന്നു വാദത്തിനുവേണ്ടി സമ്മതിച്ചാൽതന്നെയും അക്കാരണത്താൽ ക്നായിത്തോമ്മായിക്കു അഥവാ ക്നാൻതോമ്മായിക്കു അതിൽനിന്നു ജന്മദേശപ്പേരു വരുവാൻ തരമില്ലെന്നു മി. ചാഴികാടൻ വ്യഞ്ജിപ്പിക്കുന്നതു അബദ്ധമാണെന്നു വ്യക്തമാകുന്നു.

## 5. ക്നായിത്തോമ്മാ ക്നാൻദേശവാസി ആയിരുന്നോ?

എന്നാണു ഇനി നാം ആരായേണ്ടതു്. സൃഷ്ടി 9-ാം അദ്ധ്യായം 18-ാം വാക്യത്തിൽ: പെട്ടകത്തിൽനിന്നു പുറപ്പെട്ട(വരായ) നോഹിൻെറ പുത്രന്മാർ ശേമും, ഹാമും, യഫ്ത്തും ആയിരുന്നു. ഹാം ക്നാൻെറ പിതാവാകുന്നു," എന്നും ടി X-6-ൽ: "ഹാമിൻെറ പുത്രന്മാർ കൂശും, മെസ്രെയിമും, പോത്തും, "ക്നാനും"എന്നും പറഞ്ഞിരിക്കുന്നപ്രകാരം "ക്നാൻ" എന്ന ശബ്ദത്താൽ നാം പ്രഥമതഃമനസ്സിലാക്കുന്നതു് ഹാമിൻെറ ഒരുപുത്രൻ എന്നാകുന്നു. "ക്നാൻ" പദത്താൽ രണ്ടാമതായി വിവക്ഷിക്കപ്പെടുന്നതു മുൻലക്കത്തിൽ കാണിച്ചിരിക്കുന്നതുപോലെ ഒരു ദേശമാണ്.

ക്നായി തോമ്മാ എന്ന നാമത്തിൽ സാധാരണ അറിയപ്പെടുന്ന ക്നാൻതോമ്മായുടെ ജന്മദേശം ക്നാൻ ആയിരുന്നുവോ എന്ന ചോദ്യത്തിനു അല്ല എന്നു ഉത്തരം പറയേണ്ടിയിരിക്കുന്നു. ക്നായിത്തോമ്മായുടെ ദേശാന്തരഗമനകാലത്തു് ക്നാ

ൻ അഥവാ കാനാൻ എന്ന പേരിൽ ഒരുദേശം ഭൂമുഖത്തു് ഇല്ലായിരുന്നു എന്നതാണ് ഒന്നാമത്തെ കാരണം. പുരാതനകാലത്തു ക്നാൻ എന്നറിയപ്പെട്ടിരുന്ന ദേശം അക്കാലത്തു് (ക്നായി തോമ്മായുടെ കാലത്തു്) ഇന്നത്തെപ്പോലെതന്നെ പലസ്തീനാ എന്ന വേറൊരു പേരിൽ ആണ് അറിയപ്പെട്ടിരുന്നതു്. The National Encyclopedia, vol. VI. p. 277; "Palestine: The ancient name of the country was Canaan, and when thus named, in the time of the Patriarchs, it was parcelled out among a numerous independent tribes."

നേഷനൽ എൻസൈക്ലോപീഡിയാ വാല്യം VI–277–ാംവശത്തു് പലസ്തീനായെപ്പററി ഇങ്ങനെ പറയുന്നു. "ആ രാജ്യത്തിൻെറ പൂർവ്വനാമം കാനാൻ എന്നായിരുന്നു. ആ പേരു് അതിനുണ്ടായിരുന്നപ്പോൾ, അതായതു് ഗോത്രപിതാക്കന്മാരുടെ കാലത്തു്, അതു് സ്വതന്ത്രരായ അനവധി വർഗ്ഗക്കാരുടെ ഇടയിൽ വിഭജിക്കപ്പെട്ടിരുന്നു. "ഇങ്ങനെ ക്നാൻ അഥവാ കാനാൻഭൂമിശാസ്ത്രത്തിൽനിന്നു തിരോഭൂതമായെങ്കിലും സുറിയാനിഭാഷാസാഹിത്യത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചിരുന്ന ആ പദവും അതിൽനിന്ന് ഉൽഭൂതമായ 'ക്നാനായ' ശബ്ദവും ലുപ്തപ്രചാരമായിപ്പോയില്ല. കാലാന്തരത്തിൽ ആ പദങ്ങൾക്ക അർത്ഥവ്യാപ്തിയും സിദ്ധിച്ചു. ഇങ്ങനെ വ്യാപകമായി അവയ്ക്കു സിദ്ധിച്ച അർത്ഥവും അതിനു ഉദാഹരണങ്ങളും Thesaurus Syriacus തെസാവുരുസ് സിറിയക്കൂസ് എന്ന സുറിയാനി നിഘണ്ടുവിൽ കാണിച്ചിട്ടുണ്ടു്. ആ ഭാഗങ്ങൾ ഞാൻ ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ. "'ക്നാൻ' ശബ്ദത്തിനുമുകളിൽ പറഞ്ഞവയ്ക്കുംപുറമേ Mercator, Merchant അതായതു് കച്ചവടക്കാരൻ, വർത്തകൻ എന്നുകൂടെ അർത്ഥമുണ്ടു്. ഹോശാ നിവ്യായുടെ XII–7–ആണ് അതിനു തെളിവായി കൊടുത്തിരിക്കുന്നതു്. അതു സുറിയാനിയിൽ ഇങ്ങനെയാണ്. "മസ്സാസാ ദ്ഗെനെക്ലാ ബീദെ ദക്നാൻ"– ലത്തീനിൽ Chanaan, statera dolosa in manu ejus- അതായതു്: "ക്നാൻെറ കൈയിൽ കള്ളത്തുലാസ്സ് (ഉണ്ടു്.) തിരീനി പ്രസ്തുതവാക്യത്തിൻെറ വ്യാഖ്യാനം ഇങ്ങനെ കൊടുത്തിരിക്കുന്നു: 'Mercatorem avarum, lucrionem, dolosum, noli, O Juda, imitari" "ക്നാനെ അതായതു് ദ്രവ്യാഗ്രഹിയും അമിതലാഭേച്ഛുവും വഞ്ചക

നമായ കച്ചവടക്കാരനെ. ഓ യൂദാ, നീ അനുകരിക്കരുത്."
ക്നാൻ എന്ന പദം ഈ ദൃഷ്ടാന്തത്തിൽ 'കച്ചവടക്കാരൻ' എന്നർത്ഥമുള്ള സാമാന്യ നാമമായി പ്രയോഗിച്ചിരിക്കുന്നു. അതിനാൽ "ക്നാൻ തോമ്മാ" എന്നുപറഞ്ഞാൽ 'കച്ചവടക്കാരൻ തോമ്മാ' എന്നാണ് അർത്ഥം. 'ക്നാൻ' ശബ്ദത്തിനു മാത്രമല്ല, അതിൻെറ തദ്ധിതമായ 'ക്നാനായ' ശബ്ദത്തിനും 'കച്ചവടക്കരൻ' എന്ന് അർത്ഥമുണ്ടെന്നു് പഴയനിയമപുസ്തകങ്ങളിൽ അനേക വാക്യങ്ങൾ സാക്ഷ്യം വഹിക്കുന്നു. ഉദാഹരണമായി സുഭാഷിതങ്ങൾ XXXI–24–ൽ "കെത്താനാ എവ്വദസ് ഉസബ്നസ് വസ്സാർ ഹസ്സേ യെമ്പസ് ലക്നാനായേ" "അവൾ മാർദ്ദവമുള്ള വസ്ത്രം ഉണ്ടാക്കിവില്ക്കുകയും അരക്കച്ച(ഉണ്ടാക്കി) ക്നാനായക്കാർക്കു കൊടുക്കുകയുംചെയ്തു" എന്നു പറഞ്ഞിരിക്കുന്നു. ഇവിടെ ക്നാനായക്കാരൻഎന്നുവെച്ചാൽ കച്ചവടക്കാരൻ എന്ന് അർത്ഥമാണെന്നു്– Chanaanite, in Hebrew signifies a merchant- ഇംഗ്ലീഷ്–ഡുവേ–ബൈബിളിൽ കാണിച്ചിട്ടുണ്ട്. ഈ ഭാഗത്തെ പ്പററി തിരീനി ഇങ്ങനെ പറയുന്നു: Chanaanaeo, i e. institori vel vendendas tradebat. Quia enim gens Chanaanaea mercaturae erat apprime dedita, hinc nomine Chanaanaei saepe pro mercatore utebantur. "ക്നാനായക്കാരന്,അതായതു കച്ചവടക്കാരനു വില്പനയ്ക്കായി ഏൾപ്പിച്ചുകൊടുത്തു. എന്തുകൊണ്ടെന്നാൽ ക്നാനായ ജാതി മുഖ്യമായി വാണിജ്യവൃത്തിയിൽ ഏർപ്പെട്ടിരുന്നു. അതിനാൽ 'ക്നാനായ' ശബ്ദം പലപ്പോഴും വണിക്ക് അഥവാ കച്ചവടക്കാരൻ എന്ന അർത്ഥത്തിൽ ഉപയോഗിച്ചിരുന്നു": നാം ഇതുവരെ കണ്ട ദൃഷ്ടാന്തങ്ങളിൽ 'ക്നാനായ' എന്ന സുറിയാനി ശബ്ദം ലത്തീൻ, ഇംഗ്ലീഷ് മുതലായ ഭാഷകളിലേയ്ക്കുള്ള വിവർത്തനങ്ങളിലും അതേപടിസ്വീകരിച്ചുകൊണ്ട് ആ പദത്തിൻെറ അവിടത്തെ അർത്ഥം കച്ചവടക്കാരൻ എന്നാണ് എന്ന് വ്യാഖ്യാനംമൂലം നമ്മെ ഗ്രഹിപ്പിക്കയാണ് ചെയ്തിട്ടുള്ളത്. എന്നാൽ ഇനിനാം കാണാൻപോകുന്ന ദൃഷ്ടാന്തങ്ങളിൽ 'ക്നാനായ' ശബ്ദത്തെ കച്ചവടക്കാരൻ എന്നു ഭാഷാന്തരംചെയ്തുതന്നെ മേൽപറഞ്ഞ ഭാഷകളിൽ ഉപയോഗിച്ചിരിക്കുന്നു. ഏശയ്യാ XXIII: 8–സുറിയാനി–മന്നൂ എസ്മല്ലക് ഹാകന്നാ അൽസോർ മ്കല്ലൽ

ത്താ: ദ്സംഗാറേ റെയർവാനേ, വക്നാനായെ യക്കിറെ മൗത്തു ലത്തിൻ: Quis cogitavit hoc super Tyrum quondam coronatam, cujus negotiatores principes, institores ejus inclyti terrae–ഇംഗ്ലീഷ് –Who has taken this counsel against Tyre, that was formerly crowned, whose merchants are princes, andher TRADERS the nobles of the earth "ഒരിക്കൽ മകുടധാരിയും അതിലെ കച്ചവടക്കാർ പ്രഭുക്കളും വ്യാപാരികൾ ഭൂമിയിലെ കീർത്തിപ്പെട്ടവരും ആയിരുന്ന സോറിന്നെതിരായി ഈ ആലോചന നടത്തിയതാർ?" സ്കറിയാ ദിർഘദശി 14–21. സുറിയാനി–ഉനെഹവെ കോൽ കദ്സാ ദ്വോറെശ്ലം ഉവയിഹൂദാ കുദശാ ല്ലമറിയാ ഹൈൽസാനാ. ഉനേസോൻ കോൽ ദമ്ദബ്ഹീൻ: നെസ്വൂൻ മെനഹോൻ വൻവശ്ലൂൻ ബ്ഹോൻ. ഉലാ നെഹവെ ത്തുവ് ക്നാനായാ ബ്വയിത്തേ ദ്മറിയാ ഹൈൽസാനാ ബ്യൌമ്മാ ഹാവു– And every caldron in Jerusalem and Juda shall be sanctified to the Lord of hosts: and all that sacrifice shall come and take of them and shall seethe in them, and the MERCHANT shall be no more in the house of the Lord of hosts in that day- ഓർശ്ലത്തും യൂദായിലുമുള്ള എല്ലാകുട്ടകങ്ങളും സൈന്യങ്ങളുടെ കത്താവിനായി വിശുദ്ധീകരിക്കപ്പെട്ടും. യാഗംകഴിക്കുന്നവരൊക്കയും വന്ന് അവയിൽ നിന്ന് എടുത്ത് അവയിൽതന്നെ പാകംചെയ്യും. ആ ദിവസം സൈന്യങ്ങളുടെ കത്താവിന്റെ ആലയത്തിൽ ഒരു കച്ചവടക്കാരനും ഉണ്ടായിരിക്കയില്ല."

6. പഴയനിയമ വേദാഗമ ഗ്രന്ഥങ്ങളിൽ നിന്നുള്ള ഈ ദൃഷ്ടാന്തങ്ങളിൽ നിന്ന് നമുക്കു ഗ്രഹിക്കുവാൻ കഴിയുന്നത് ക്നാൻ, ക്നാനായ ഈ സുറിയാനി ശബ്ദങ്ങൾക്ക് കച്ചവടക്കാരൻ എന്ന അത്ഥവും ധാരാളം ഉപയോഗത്തിൽ ഇരുന്നിരുന്ന എന്നാണല്ലൊ. സുറിയാനിഭാഷ ക്രിസ്താബ്ദം ഏഴാം നൂററാണ്ടുവരെ പലസ്തീനാ, മെസോപ്പട്ടേമിയാ, പേർഷ്യാ ഈ രാജ്യങ്ങളിൽ സാഹിത്യ ഭാഷയായി പ്രചാരത്തിലും പ്രാബല്യത്തിലും ഇരുന്നിരുന്നു. ക്നായി തോമ്മാ ദേശാന്തര ഗമനം ചെയ്തതായി പറയപ്പെടുന്ന കാലത്തു ക്നാൻ അല്ലെങ്കിൽ കാനാൻ എന്നപേരു നടപ്പില്ലായിരുന്നു. അതിനാൽ പണ്ടു ക്നാൻ എന്ന പേരുണ്ടായിരുന്ന ദേശത്തിന്റെ വല്ല ഭാഗത്തും നിന്നു തന്നെ

യാണ് അദ്ദേഹം വന്നതു് എന്നു് സങ്കല്പിച്ചാൽ തന്നെയും തദ്വാരാ ക്നാൻ തോമ്മാ അഥവാ ക്നായിതോമ്മാ എന്നു് അദ്ദേഹത്തിനു പേരുവരാൻ മാർഗ്ഗമില്ല. പ്രത്യുത ക്നാൻ അഥവാ ക്നായി തോമ്മാ ഒരു വർത്തകപ്രഭുവായിരുന്നെന്നും അയാളുടെ ജന്മഭാഷ സുറിയാനി ആയിരുന്നുവെന്നും എല്ലാവരും സമ്മതിക്കുന്നു. ആകയാൽ ക്നാൻതോമ്മാ അഥവാ ക്നായി തോമ്മാ എന്നു പറഞ്ഞാൽ കച്ചവടക്കാരൻ അഥവാ വർത്തകപ്രഭുവായ തോമ്മാ എന്നു മാത്രമായിരുന്നു അന്നു് മനസ്സിലാക്കിയിരുന്നതു് എന്നു് തീർച്ചയാണ്. ഇക്കാലത്തും സുറിയാനിഭാഷാജ്ഞാനവും ചരിത്രജ്ഞാനവും ഉള്ളവർ അങ്ങനെ തന്നെയാണ് മനസ്സിലാക്കിയിരിക്കുന്നതു്. ഈ നിരൂപകൻതന്നെ ക്നായിതോമ്മാ എന്നതിലെ ക്നായി ശബ്ദത്തിന്റെ അർത്ഥം എന്താണെന്നു് സുറിയാനി ഭാഷാനിപുണനും ചരിത്രകാരനുമായ പീടിയേക്കൽ ബ. കൊച്ചേപ്പച്ചനോടു ചോദിച്ചു. കച്ചവടക്കാരൻ എന്നാണ് അർത്ഥമെന്നു് അദ്ദേഹം ഉടനെ പറഞ്ഞു. മാത്രമല്ല, Genuinae Relationes inter Apostolicam Sedem et Chaldaeorum Ecclesiam–Samuel Giamil– ശ്മുയേൽ ഗിയാമേലിന്റെ "അപ്പസ്തോലിക സിംഹാസനവും കൽദായക്കാരുടെ സഭയും തമ്മിലുള്ള യഥാർത്ഥബന്ധങ്ങൾ" എന്ന പുസ്തകം എടുത്തുകൊണ്ടുവന്നു് അതിന്റെ രണ്ടാം അനുബന്ധം ഒന്നാം അദ്ധ്യായത്തിൽ ചേർത്തിരിക്കുന്നതും മലയാള സുറിയാനിക്കാരെ സംബന്ധിച്ചു് മലയാളത്തുനിന്നു് ഒരു യാക്കോബായ വൈദികനായ മത്തായി എന്ന ദേഹം 18–ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ സുറിയാനിയിൽ എഴുതിയതുമായ ഒരു കൃതിയും അതിന്റെ ലത്തീൻ ഭാഷാന്തരവും എന്നെ കാണിച്ചു. അതിൽ (സുറിയാനി മൂലത്തിൽ) ക്നായി തൊമ്മനേപ്പററി പറഞ്ഞിരിക്കുന്നതു തോമ്മാ തംഗാറാ (ഓർശ്ലെമ്മായാ) എന്നാണത്രെ. തംഗാറാ എന്നതിന്റെഅർത്ഥം കച്ചവടക്കാരൻ എന്നും ആണത്രെ. ക്നാൻ അഥവാ ക്നായി എന്നു മലയാളത്തിൽ ലോപിച്ചുണ്ടായ ക്നാനായ എന്നതിന്റെ സ്ഥാനത്താണ് ഈ തംഗാറാശബ്ദം പ്രയോഗിച്ചിരിക്കുന്നതു്. അതിന്റെ അർത്ഥം കച്ചവടക്കാരൻ തോമ്മാ.

എന്നാണ്. ക്നാൻ അല്ലെങ്കിൽ ക്നാനായ ശബ്ദം അതിലൊട്ടു ഉപയോഗിച്ചിട്ടുമില്ല. ഇതിനുംപുറമെ, Milne Rae മിൽനിറേയുടെ സുറിയാനി സഭാചരിത്രത്തിലും ക്നായി തോമ്മാ എന്നതിലെ ക്നായിശബ്ദത്തിന്റെ അൎത്ഥം കച്ചവടക്കാരൻ എന്നാണ് എന്ന്, ഞാൻ മുകളിൽ ഉദ്ധരിച്ചിട്ടുള്ളതിൽ ഏതാനും പഴയനിയമ വാക്യങ്ങളെ ആധാരമാക്കി, കാണിച്ചിട്ടുണ്ട്. ആകയാൽ ക്നാൻ അഥവാ ക്നായിതോമ്മാ കാനാനഗരവാസി, അല്ലെങ്കിൽ ക്നാൻദേശവാസിആയ തോമ്മാ എന്നല്ല അൎത്ഥമാക്കേണ്ടതു് എന്നും, പ്രത്യുത കച്ചവടക്കാരൻ തോമ്മാ എന്നാണെന്നും അഭിജ്ഞന്മാരായ ആളുകൾ അന്നു മുതൽ ഇന്നുവരെ ഗ്രഹിച്ചുവരുന്നു എന്നും സുവിദിതമാണ്. അജ്ഞന്മാരും സ്വാൎത്ഥലോലുപന്മാരുമായ പണ്ഡിതമ്മന്യന്മാർ മാത്രമാണ് മററുവിധത്തിൽ അൎത്ഥം കല്പിക്കുന്നതു്.

## ഈ ക്നായി തോമ്മായും കൂട്ടരും ഏതു ദേശക്കാർ ആയിരുന്നു?

7. പതിനെട്ടാം ശതവത്സരത്തിന്റെ ആരംഭത്തിൽ നമ്മുടെ മലങ്കരവാസിയായ ഒരു യാക്കോബായക്കാരൻ മത്തായി കത്തനാർ എഴുതിയ മലയാളസഭാചരിത്രത്തേപ്പററി ഞാൻ മുൻഖണ്ഡികയിൽ സൂചിപ്പിച്ചിട്ടുണ്ടല്ലൊ. അതിൽ "ഓർശ്ലെം"കാരനായ കച്ചവടക്കാരൻ തോമ്മാ എന്നാണ് പറഞ്ഞിരിക്കുന്നതു്. "മാർതോമ്മാനസ്രാണികളുടെ സത്യവിശ്വാസം" രണ്ടാംഭാഗം 231-ാംവശത്തും "ഓർശ്ലെംകാരനായ തോമ്മാ" എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നതു്. "തോമ്മാ തംഗാറാ ഓർശ്ലെമ്മായാ" എന്നു മത്തായിക്കത്തനാർ എഴുതിയിട്ടുള്ളതിന്റെ പരിഭാഷയാണല്ലൊ ഇതു്. മാത്രമല്ല, തെക്കുംഭാഗർ "പുരാതനപാട്ടുകൾ" എന്നു പറയുന്നതിൽ ഒന്നായ "നല്ലോരോറോശ്ലം" എന്നതുതന്നെ തോമ്മായുടെ ജന്മഭൂമി ഓർശ്ലെം ആണെന്നു കാണിക്കുന്നു. പ്രസ്തുത പാട്ടിൽ:

"നല്ലോരോറോശ്ലംതന്നിൽ---മരതകമുത്തുവിളയുന്ന നാട്ടില്
മയിലാളമ്പോലെവിളങ്ങുന്നമന്നനു---മാൎഗ്ഗത്തിലൊട്ടും--
കുറവില്ലീ മന്നന്
മലനാടുവാഴുവാൻപോകണംമന്നനു-- ബാവായുടെ കല്പന--
യാലെ പുറപ്പെട്ടു
യാത്രവിധിച്ചുടനനുവാദവുംവാങ്ങി"

എന്നുള്ള [illegible] ക്നായിത്തോമ്മാ ആകുന്നു എന്നാണല്ലൊ മി. [illegible] ചാഴികാടൻ വളരെ കാൎയ്യമായി മതിക്കുന്ന ഈ പുരാതന പാട്ടുതന്നെ ക്നായിത്തോമ്മാ ഓർശ്ലംകാരൻ ആണ് എന്ന് സ്പഷ്ടമായി പറഞ്ഞിരിക്കെ, അദ്ദേഹം കാനാവാദവുംകൊണ്ടു നടക്കുന്നതു് ആശ്ചൎയ്യകരമായി തോന്നാതിരിക്കയില്ല. എന്നാൽ മി. ജോസഫിൻെറ വാദഗതി മനസ്സിലാക്കിയിട്ടുള്ളവർ ഒട്ടും ആശ്ചൎയ്യപ്പെടുകയില്ല. ദാവീദിൻെറയും ക്രിസ്തുവിൻെറയും തോമ്മാശ്ലീഹായുടെയും സിരകളിൽക്കൂടി പ്രവഹിച്ചിരുന്ന അതേരക്തംതന്നെ ഓരോക്നാനായ വ്യക്തിയുടെയുംധമനികളിൽക്കൂടി ഒഴുകുന്നു എന്നാണല്ലൊ അദ്ദേഹത്തിൻ സ്ഥാപിക്കവാനുള്ളതു്. അതു സാധിക്കുന്നതിനുള്ള ഏകമാൎഗ്ഗം ക്നായിത്തോമ്മായും കൂട്ടരും കാനാക്കാരാണ് എന്നു വാദിക്കുക മാത്രമാണ്.

8. ക്നായിത്തോമ്മായും അനുചരന്മാരും മലങ്കരയ്ക്കു പുറപ്പെടാനുണ്ടായ ഹേതുക്കളെ വിവരിക്കുന്ന മദ്ധ്യേ മി. ചാഴികാടൻ "മാർ തോമ്മാനസ്രാണികളുടെ സത്യവിശ്വാസം" എന്ന കൃതിയിൽനിന്ന് ഒരു ഭാഗം ഉദ്ധരിച്ചിട്ടുണ്ട്. അതു് ടി യാൻെറ പുസ്തകം 71-ാംവശത്താണ്. ഏതെങ്കിലും ഒരു ഗ്രന്ഥത്തിൽനിന്ന് മി. ജോസഫ് ഉദ്ധരിക്കുമ്പോൾ അതു ശരിയായി അദ്ദേഹം നിർവഹിക്കുമെന്നു വിശ്വസിക്കാൻ എനിക്കു നിവൃത്തിയില്ല. അദ്ദേഹത്തിൻെറ മററു പല ഉദ്ധരണങ്ങളേപ്പോലെതന്നെ ഇതും ടി പുസ്തകത്തിൻെറ ഇന്ന ഭാഗത്തുനിന്നാണ് എന്നു കാണിച്ചിട്ടില്ല. അതിനാൽ 420-ൽ പരം വശങ്ങളുള്ള ആ പുസ്തകത്തിൻെറ പകുതിയിലധികവും ഞാൻ വായിച്ചു പരിശോധിക്കേണ്ടതായിവന്നു. രണ്ടാംഭാഗം 231-ാംപക്ഷത്തു് ടി ഭാഗം കണ്ടുകിട്ടി. അതു് ഇങ്ങനെയാണ്: "ഇൻഡ്യയിൽ ക്രിസ്തുമാൎഗ്ഗപ്രനം കുറവായും വേദത്തെറുക്കം അധികരിച്ചും പട്ടക്കാരുടെ സംഖ്യകുറഞ്ഞും വന്നിരുന്നു.'' ഇത്രയും ടി പുസ്തകത്തിലേതുപോലെതന്നെയാണ്. ബാക്കി ഭാഗം മി. ജോസഫ് ഉദ്ധരിച്ചിരിക്കുന്നതു് ടി പുസ്തകത്തിലേതിനോടു യോജിക്കുന്നില്ല. മാന്യവായനക്കാൎക്കു രണ്ടും അനായാസേനകണ്ടു ഗ്രഹിപ്പാൻ സൗകൎയ്യം നല്കുന്നതിനുവേണ്ടി രണ്ടു കോളങ്ങളിലായി ആ ഭാഗം താഴെ ചേൎത്തുകൊള്ളുന്നു.

(മാർ തോ: നസ്രാണി: സത്യവിശ്വാസം)

"ഈ സമയം വി. തോമ്മാശ്ലീഹാ തന്റെ വിയർപ്പാലെ നട്ടു വളർത്തി വന്നിരുന്ന ഈ മുന്തിരിത്തോട്ടത്തിന്റെ നാശംകണ്ടു്, സുവിശേഷമാർഗ്ഗത്തിന്റെ പ്രകാശം വ്യാപിച്ചിരുന്ന കിഴക്കേ ദേശങ്ങളിൽ മെസപ്പൊട്ടേമിയായിൽ ഏദേസ് പട്ടണത്തിന്റെ മാർ യൌസേപ്പ് മെത്രാപ്പോലീത്തായിക്ക് വെളിപാടുണ്ടാകയും അദ്ദേഹം പുറപ്പെട്ടുകഴക്കിന്റെ കാസോലിക്കായെ വിവിരങ്ങൾ അറിയിക്കയും ചെയ്തു.

ഏദേസ്സായുടെ മാർ യൌസേപ്പു മെത്രാപ്പോലീത്തായിക്ക് വെളിപാടുണ്ടായ ആ രാത്രിതന്നെ കിഴക്കിന്റെ കാസോലിക്കായിക്കും കാഴ്ചയുണ്ടായതായി പറഞ്ഞു. ഉടനേതന്നെ ദൂതന്മാരെ അയച്ച് ബേസനഹറിം, ഏദേസ്, ഓർശ്ലേം, നിനിവെ മുതലായ സ്ഥലങ്ങളിൽനിന്നും പട്ടക്കാരെയും ജനങ്ങളേയും വിളിച്ചുകൂട്ടി. അവർ വന്നപ്പോൾ വിവരങ്ങൾ എല്ലാം അവരെ മനസ്സിലാക്കി. ഓർശ്ലേംകാരനായ കാനാൻ തോമ്മാ മലയാളത്തിലുള്ള ക്രിസ്ത്യാനികളുടെ നാശവിവരം താനും അറിഞ്ഞിട്ടുണ്ടെന്നു ബോധിപ്പിച്ചു. ഉടനേ കസോലിക്കാ മലയാളനസ്രാണികളുടെ സ്ഥിതി അറിയുന്നതിനു അയാൾ മലങ്കരെ പോകുന്നതിനു ആലോചിക്കയും അയാൾ അതിനു

(മി. ചാഴികാടന്റെ ഉദ്ധൃതം)

"ഇതേ സംബന്ധിച്ചു മെസപ്പൊട്ടേമിയാരാജ്യത്തെ എഡേസ്സാ (ഉറഹാ) പട്ടണത്തിലെ മാർ യൌസേപ്പുമെത്രാനു ഒരു വെളിപാടുണ്ടായി. അദ്ദേഹം പുറപ്പെട്ടു കിഴക്കിന്റെ കാതോലിക്കായെ വിവരങ്ങൾ ധരിപ്പിക്കയുംചെയ്തു. എദേസ്സായിലെ മാർയൌസേപ്പിനു വെളിപാടുണ്ടായ രാത്രിയിൽതന്നെ കിഴക്കിന്റെ കാതോലിക്കായിക്കും വെളിപാടുണ്ടായതായി പറഞ്ഞു. കാതോലിക്കാ മലയാളവുമായി വ്യാപാരം ചെയ്തിരുന്ന കാനാത്തോമ്മായെ വരുത്തി വിവരം ഗ്രഹിച്ചു. മലങ്കരക്കു പുറപ്പെടുവാൻ തയാറായിരുന്ന എഡേസ്സായിലെ മാർ യൌസേപ്പുമെത്രാനേയും ഏതാനും പട്ടക്കാരേയും ശെമ്മാശന്മാരേയും ഏഴില്ലാ എഴുത്തിരണ്ടു വീട്ടുകാരേയും കാനാത്തോമ്മായോടുകൂടി മലങ്കരക്കയച്ചു."

സമ്മതിച്ച് ഉടനേ യാത്ര പുറപ്പെടുകയും ചെയ്തു. മലയാളത്തിൽവന്ന് ക്രിസ്ത്യാനികളുടെ സ്ഥിതിയെല്ലാം അറിഞ്ഞു സ്വദേശത്തുചെന്ന് വിവരങ്ങളെല്ലാം കത്തോലിക്കായെ ധരിപ്പിച്ചു. ഉടനേ മലങ്കരയ്ക്കു പുറപ്പെടുവാൻ ഒരുങ്ങിയിരുന്ന എദേസാ പട്ടണത്തിലെ മാർ യൌസേപ്പുമെത്രാനേയും പട്ടക്കാരേയും ശമ്മാശമ്മാരേയും സന്ന്യാസികളേയും മുൻപറഞ്ഞ നഗരങ്ങളിൽനിന്നു ക്രിസ്ത്യാനി കുടുംബങ്ങളേയും കാനാൻതോമ്മായോടുകൂടി അദ്ദേഹം മലയാളത്തേക്കയച്ചു."

9. ഈ ഉദ്ധൃതരേഖയിൽ മി. ചാഴികാടൻ, "ഓർശ്ലെംകാരനായ കാനാൻ തോമ്മാ" . . . എന്നും "മേൽപറഞ്ഞ നഗരങ്ങളിൽ നിന്നും ക്രിസ്ത്യാനി കുടുംബങ്ങളെയും കാനാൻ തോമ്മായോടുകൂടി മലങ്കരയ്ക്കയച്ചു" എന്നും ഉള്ള ഭാഗം വിടുകയും 'കാനാത്തോമ്മായെ വരുത്തി; ഏഴില്ലം എഴുപത്തിരണ്ടു, വീട്ടുകാരേയും കാനാത്തോമ്മായോടുകൂടെ മലങ്കരക്കയച്ചു' എന്ന് കൂട്ടിച്ചേർക്കയും ചെയ്തിരിക്കുന്നു.

ഇതിനുംപുറമേ Adrian Fortescue അഡ്റിയാൻ ഫൊർട്ടെസ്ക്കു് എന്ന വിശ്വവിശ്രുതനായ പൌരസ്ത്യസഭാചരിത്രകാരന്റേതാണ് എന്നും പറഞ്ഞു് ഒരു ഉദ്ധരണം ചെയ്തിട്ടുണ്ട്. ഫൊർട്ടെസ്ക്കു് ഏതു പുസ്തകത്തിൽ, ഏതു ഭാഗത്തു് പറഞ്ഞിരിക്കുന്നു എന്ന് കാണിച്ചിട്ടില്ല. എങ്കിലും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾക്ക് അകാരാദിമുറയ്ക്കു വിഷയസൂചിയുള്ളതിനാൽ ആ ഭാഗം തേടിപ്പിടിക്കാൻ ഇനിക്ക് അത്രതന്നെ വൈഷമ്യം ഉണ്ടായില്ല. അദ്ദേഹത്തിന്റെ കൃതികളിൽ ഒന്നായ "The Lesser Eastern Churches" "ചെറിയ പൌരസ്ത്യസഭകൾ" എന്ന ഗ്രന്ഥത്തിന്റെ 357–മുതലുള്ള പക്ഷങ്ങളിൽ ആണ് പ്രസ്തുത വിഷയത്തെ പരാമർശിച്ച് പ്രതിപാദിച്ചിരിക്കുന്നതു്. മി. ചാഴികാടൻ ഫൊർ

ട്ടെസ്ക്യൂവിന്റെ ഭാഗം ഇംഗ്ലീഷിൽ ഉദ്ധരിക്കുന്നില്ല. അതിന്റെ ഒരു പരിഭാഷകൊടുക്കുക മാത്രമാണ് ചെയ്തിരിക്കുന്നതു്. പ്രകൃതം സംബന്ധിച്ച് ഫൊർടെസ്ക്യൂ പറയുന്നതുമുഴുവനും ഞാൻ ഇവിടെ ആദ്യമെ ഉദ്ധരിക്കാം:

"The next incident of which we hear comes from a Malabar tradition The story is that, in the middle of the 4th century, a Metropolitan of Edessa had a vision (not further described, but presumably about the needy state of a distant church). He tells his vision to the "Katholicos of the East", who summons a synod to discuss the matter. At the synod a merchant, Thomas of JERUSALEM, rises up and says that he knows what this church is; he has heard of Christians "of Malabar and India". So the Katholicos sends him to Malabar to investigate. He comes back with a full report. Then the Katholicos sends him out again with the Bishop of Edessa, who had seen the vision, with many priests, deacons, men, women, boys and girls, who come to Malabar in the year 345. It seems that this Thomas the merchant of Jerusalem is the Thomas Cannaneo of whom many European authors write. "Cannaneo" would be the Portuguese form of the name they heard, which means really "Cannanite", that is, "Palestinian". Others make him an Armenian, apparently again a corruption of Aramean. "Thomas Cannaneo" plays a great part in many accounts of the origin of the Malabar church. He appears as a Bishop and a reformer. Some think that he is the founder of the church, the real Thomas, later confounded with the Apostle. He is said to have introduced the East Syrian rite, to have arrived with a great colony of Syrians and to have introduced the Syrian customs at Malabar. I gather that the legend told above (in which he is not a bishop, but arrives with a bishop of Edessa) is the older one. We need not give much importance to the details. THERE DOES NOT APPEAR TO BE AN INDEPENDENT TRADITION OF A BISHOP OF

EDESSA WHO LEFT HIS SEE TO GO TO INDIA; ALL ABOUT THOMAS THE MERCHANT OR THOMAS CANNANEO, COMES ONLY FROM MALABAR. (Capitals not of the author) Yet the story may well contain an important kernel of truth. In the 4th century the Persian Christians were being cruelly persecuted. At that time may not a number of them, with bishops and clergy, have fled to the more tolerant Hindu princes on the western coast of India? There is considerable evidence of some such migration as this; it forms an interesting parallel to the Parsi migration to India after the Moslem conquest of their land; and it accounts for the Syrian (and later Nestorian) character of Malabar christianity.

The sum, then, of what we know about the introduction of Christianity in south western India would seem to be this. At some unknown period, but early, probably in the 2nd century, there were Christians in India. They had come either overland from East Syria or by sea from Arabia. In the 4th century a body of Christians from Persia arrived on the Malabar coast These were subject to the Persian Metropolitan; they brought their language and rites, and had bishops ordained in the East Syrian Mother-Church So Malabar is a very early, perhaps the earliest, case of those wonderful missions throughout Asia which are the chief glory of the East Syrian Church. Jews and Hindus were converted; so, a missionary church, dependent on the Kathoicos of Seleucia-Ctesiphon, was formed."

ഞാൻ ഫൊർട്ടെസ്ക്കിൽനിന്നു ചെയ്തിരിക്കുന്ന ഈ സുദീർഘമായ ഉദ്ധരണത്തിന്റെ ഏകദേശം നാലിലൊന്നു മാത്രമെ മി. ചാഴികാടൻ അവതരിപ്പിച്ചിട്ടുള്ളു. അതിനാൽ മേൽ കാണിച്ചിരിക്കുന്ന ഫൊർട്ടെസ്ക്കിന്റെ വിവരണം മുഴുവനും ഞാൻ മലയാളത്തിലേക്കു വിവൎത്തനംചെയ്തു ചുവടെ ചേൎക്കുന്നു. ഇതിൽ മി. ചാഴികാടൻ ഉദ്ധരിക്കുന്ന ഭാഗവും എന്റെ പരിഭാഷയു

ഇരുകോളങ്ങളിലായി കാണിച്ചിരിക്കുന്നു: "പിന്നീട നാം കേൾക്കുന്ന വൃത്താന്തം ഒരു മലയാളം ഐതിഹ്യത്തിൽ നിന്നു ലഭിക്കുന്നതാണ്. ആ കഥ ഇങ്ങനെയാണ്:

(എൻെറ പരിഭാഷ)

"നാലാം നൂററാണ്ടിൻെറ മദ്ധ്യത്തിൽ എഡേസ്സായിലെ ഒരു മെത്രാപ്പോലിത്തായ്ക്കു ഒരു ദർശനമുണ്ടായി. (അതു് എന്താണ് എന്ന് വിവരിക്കുന്നില്ല. വിദൂരമായ ഒരു സഭയുടെ ആത്മാവശ്യമായ ഒരു കാര്യം സംബന്ധിച്ചാണ് എന്നത്രേ അനുമാനം.) അദ്ദേഹം തനിക്കുണ്ടായ ദർശനം കിഴക്കിൻെറ കാസോലിക്കായെ അറിയിക്കുന്നു. അദ്ദേഹം ഈ കാര്യത്തെപ്പററി പര്യാലോചിക്കാൻ ഒരു സൂനഹദോസ് വിളിച്ചുകൂട്ടുന്നു. ആ സംഘത്തിൽവച്ച് ഓർശ്ലംകാരനായ തോമ്മാ എന്ന വ്യാപാരി എണീററു നിന്നുകൊണ്ട് ഈ സഭ ഏതാണെന്ന് തനിക്കറിയാം, മലയാളത്തേയും ഇൻഡ്യയിലേയും ക്രിസ്ത്യാനികളേപ്പററി താൻ കേട്ടിട്ടുണ്ട് എന്നു പറയുന്ന അകയാൽ കത്തോലിക്കോസ് അന്വേഷണം നടത്താനായി അയാളെ മലയാളത്തേക്ക് അയയ്ക്കുന്നു. അയാൾ വിശദമായ ഒരു വിവരണവുംകൊണ്ടു തിരിച്ചുവരുന്നു. അപ്പോൾ കത്തോലിക്കോസ് മുമ്പ് ദർശനമുണ്ടായ എദ്ദേസ്സായിലെ മെത്രാനോടും അനേകം പട്ടക്കാരോടും ശമ്മാശ്ശന്മാരോടും പുരുഷന്മാർ, സ്ത്രീകൾ, ബാലികാബാലന്മാർ എന്നിവരോടും കൂടെ വീണ്ടും അയാളെ അയയ്ക്കുന്നു. 345-ാമാണ്ടു് അവർ മലയാളത്തു് എത്തുന്നു".

മി. ചാഴികാടൻെറ ഉദ്ധരണം)

"നാലാം നൂററാണ്ടിൻെറ മദ്ധ്യത്തിൽ എഡേസ്സാ അഥവാ ഉറഹാ പട്ടണത്തിൻെറ മാർ യൌസേപ്പു മെത്രാനു ഒരു ദർശനമുണ്ടായി. അദ്ദേഹം ഈ ദർശനത്തെപ്പററി പൌരസ്ത്യദേശത്തിൻെറ കാസോലിക്കോസിനോടു പറയുകയും അദ്ദേഹം ഇക്കാര്യത്തെപ്പററി ആലോചിക്കുന്നതിനായി ഒരു യോഗം വിളിച്ചുകൂട്ടുകയും ചെയ്തു. ഈ സൂനഹദോസ് നടന്നുകൊണ്ടിരുന്ന അവസരത്തിൽ തോമ്മാ എന്ന വ്യാപാരി എണീററു നിന്നുകൊണ്ടു് അയാൾ (മലയാളത്തെ) ഈ നാടയേപ്പററി അറിയുമെന്നും അതു് ഇൻഡ്യാ രാജ്യത്തിൽപെട്ട മലയാളത്തിലാണെന്നും പറഞ്ഞു തോമ്മയിൽനിന്നും വിവരമറിഞ്ഞു് കാസോലിക്കോസ് എഡേസ്സായിലെ മാർ യൌസേപ്പ് മെത്രാനേയും, അനേകം വൈദികരേയും, ശമ്മാശ്ശന്മാരേയും സ്ത്രീപുരുഷന്മാരടങ്ങിയ ഒരു ജനസംഘത്തേയും കേരളത്തിലേക്കയയ്ക്കുകയും അവർ ക്രിസ്ത്വാബ്ദം 345—ൽ കേരളത്തിൽ വരികയും ചെയ്തു."

(ഇനി താഴെ ചേക്കുന്ന ഭാഗം മി. ജോസഫ് ഉദ്ധരിക്കാത്തതാണ്.)

"പല യൂറോപ്യൻ ഗ്രന്ഥകാരന്മാരുടെയും പ്രതിപാദനത്തിനു വിഷയമായിട്ടുള്ള തോമസ് കനാനെയാ എന്ന ദേഹം ഓർശ്ലംകാരൻ വ്യാപാരിയായ ഈ തോമ്മസ് തന്നെയാണെന്നു തോന്നുന്നു. "കനാനെയോ" എന്നതു് അവർ കേട്ട പേരിൻെറ പോർട്ടുഗീസ് രൂപമായിരിക്കാം. അതിൻെറ അർത്ഥം "ക്നാനായ", അതായതു്, "പലസ്തീനാക്കാരൻ" എന്നത്രെ: മററു ചിലർ അദ്ദേഹം ഒരു അർമ്മേനിയൻ ആണെന്നു പറയുന്നു. അതു് "അരാമേയൻ" എന്നതിൻെറ ഒരു അപഭ്രംശമാണെന്നു വ്യക്തമാണ്. മലയാളസഭയുടെ ആരംഭത്തെപ്പററിയുള്ള പല വിവരണങ്ങളിലും ഈ കനാനെയോ തോമ്മായിക്കു് ഒരു വലിയ സ്ഥാനമുണ്ടു്. അദ്ദേഹം ഒരു മെത്രാനും നവീകരണക്കാരനും എന്ന നിലയിൽ പ്രത്യക്ഷപ്പെടുന്നു. ചിലർ വിചാരിക്കുന്നതു് അദ്ദേഹം ആ സഭയുടെ സ്ഥാപകനായ യഥാർത്ഥ തോമ്മസ് ആണ്; അദ്ദേഹം അപ്പസ്തോലനാണെന്ന് പില്ക്കാലത്തിൽ തെററിദ്ധരിച്ചുവശായതാണ് എന്നത്രെ. കിഴക്കെ സുറിയാനിരീത്തു് അവിടെ പ്രതിഷ്ഠാപനം ചെയ്തതും ഒരു നലിയ സംഘം സുറിയാനിക്കാരോടുകൂടെ വന്നു് മലയാളത്തു് സുറിയാനി ആചാരങ്ങൾ നടപ്പാക്കിയതും ഇദ്ദേഹമാണെന്നു പറയുന്നു. മുകളിൽ പറഞ്ഞ (അദ്ദേഹം മെത്രാനല്ല, എഡേസ്സായിലെ മെത്രാനോടുകൂടെ വന്നു എന്ന) ഐതിഹ്യം കുറേക്കൂടെ പ്രാചീനമാണ് എന്ന് എനിക്കു തോന്നുന്നു. ഇതിലെ വിസ്തര വിവരണങ്ങൾക്കു് അധികം പ്രാധാന്യം കല്പിക്കേണ്ടതില്ല. എഡേസ്സായിലെ ഒരു മെത്രാൻ സ്വന്തം രൂപത വിട്ടു് ഇൻഡ്യയിലേക്കു് പോയതായി ഒരു സ്വതന്ത്രമായ ഐതിഹ്യം ഉള്ളതായി കാണുന്നില്ല. ഓർശ്ലംകാരനായ കച്ചവടക്കാരൻ തോമ്മാ അഥവാ കനാനെയോ തോമ്മായെപ്പററിയുള്ള സമസ്ത വൃത്താന്തവും ഉത്ഭവിച്ചതു മലയാളത്തു മാത്രമാണ്. എന്നിരുന്നാലും ഈ കഥയിൽ സത്യത്തിൻെറ സാരമായ ഒരു ബീജം അന്തർഭവിച്ചിട്ടുണ്ടു എന്നു വരാം. നാലാം നൂററാണ്ടിൽ പേർഷ്യായിലെ ക്രിസ്ത്യാനികൾ അതിദാരുണമായി പീഡിപ്പിക്കപ്പെട്ടിരുന്നു. ആ കാലഘട്ടത്തിൽ അവിടെനിന്നും പലരും മെത്രാന്മാരോടും വൈദികരോടും കൂടെ ഇൻഡ്യയുടെ പശ്ചിമതീര

ത്തുള്ള മതസഹിഷ്ണുക്കളായ ഹിന്തുരാജാക്കന്മാരെ ശരണംഗമിച്ചു എന്നു വരാവുന്നതല്ലയോ? ഈവ്വിധമായ ദേശാന്തരഗമനത്തിന് ധാരാളം തെളിവുണ്ട്. പാർസികളുടെ രാജ്യത്തെ മഹമ്മദീയർ ആക്രമിച്ചു കീഴടക്കിയപ്പോൾ അവർ (പാർസികൾ) ഇൻഡ്യയിൽ കുടിയേറി താമസിച്ചതിനോട് ഇതു വലുതായ സാമ്യം വഹിക്കുന്നുണ്ട്. മലയാളത്തെ ക്രിസ്ത്യൻജനതയുടെ സിറിയൻ (പിൽക്കാലത്തെ നെസ്തോറിയൻ) പ്രകൃതിയുടെ കാരണവും ഇതിൽ ദൃശ്യമാകുന്നുണ്ട്".

"ഇൻഡ്യയുടെ തെക്കുപടിഞ്ഞാറെഭാഗത്തു ക്രിസ്തുമതം പ്രതിഷ്ഠാപനം ചെയ്യപ്പെട്ടതിനേപ്പററി നമുക്കു ലഭിച്ചിരിക്കുന്ന അറിവിൻെറ സാരം ഇങ്ങനെയാണ് എന്നു തോന്നുന്നു. നമുക്ക് അജ്ഞാതമായ–എന്നാൽ അതിപ്രാചീനമായ–ഒരു കാലത്ത്, മിക്കവാറും രണ്ടാം നൂററാണ്ടിൽ, ഇൻഡ്യയിൽ ക്രിസ്ത്യാനികൾ ഉണ്ടായിരുന്നു. അവർ ഒന്നുകിൽ കരമാർഗ്ഗം പൂർവ്വസിറിയായിൽ കൂടെ, അല്ലെങ്കിൽ കടൽമാർഗ്ഗം അറേബ്യായിൽനിന്നും അവിടെ വന്നുചേർന്നു. നാലാം നൂററാണ്ടിൽ ഒരു സംഘം ക്രിസ്ത്യാനികൾ പേർഷ്യായിൽനിന്നും മലങ്കരെ എത്തി. അവർ പേർഷ്യൻ മെത്രാപ്പോലീത്തായുടെ കീഴിലായിരുന്നു. അവരുടെ ഭാഷയും റീത്തും കൂടെ അവർ കൊണ്ടുവന്നു; അവരുടെ മെത്രാന്മാർ പൂർവ്വസിറിയൻ മാതൃസഭയാൽ അഭിഷിക്തന്മാരുമായിരുന്നു. ഇങ്ങനെ പൌരസ്ത്യസുറിയാനിസഭയ്ക്കു് ഏഷ്യാ മുഴുവനിലും ഉണ്ടായിരുന്നതും അതിൻെറ പ്രധാന പ്രശംസാവിഷയവും അത്യത്ഭുതാവഹവുമായിരുന്ന പ്രേഷിതരംഗങ്ങളിലേക്കും പൂർവ്വികമായ ഒന്നു മലയാളമായിരുന്നു. യഹൂദന്മാരും ഹിന്തുക്കളും മാനസാന്തരപ്പെട്ടു ഏവംവിധം സെലൂക്കിയാ–റെറസിഫോണിലെ കത്തോലിക്കോസിൻെറ കീഴിൽ ഒരു പ്രേഷിതസഭ സംജാതമായി."

മി. ചാഴികാടൻ ഹെർട്ടെസ്സിൻേറതായി ചെയ്തിരിക്കുന്ന ഉദ്ധാരണം തന്നെ ശരിയല്ല. അതിലും അദ്ദേഹം മാററവും മറിച്ചിലും വരുത്തിയിട്ടുണ്ടെന്നു മുകളിൽ ഞാൻ ഇരുപംക്തികളിൽ കൊടുത്തിരിക്കുന്ന ഭാഗത്തുനിന്നു കാണാം. അതിനും പുറമേ

ഫൊർട്ടെസ്ക്കു് സ്വന്തമായി പറയാത്ത കാൎയ്യങ്ങൾ പറഞ്ഞിട്ടുണ്ടു് എന്ന ഒരു ധാരണ മാന്യവായനക്കാരിൽ അങ്കുരിപ്പിക്കുന്നതിന് ശ്രമിച്ചിരിക്കുന്നു. മലയാളത്തിൽ മാത്രമുള്ള ഒരു ഐതിഹ്യത്തെപ്പററിയാണ് ഫൊർട്ടെസ്ക്കു് പറയുന്നതു്. മി. ചാഴികാടന്റെ ഉദ്ധൃതഭാഗം വായിക്കുന്നവരാകട്ടെ അതു് ഫൊർട്ടെസ്ക്കിന്റെ തനതഭിപ്രായമാണെന്നു മാത്രമേ വിചാരിക്കയുള്ളു. മി. ചാഴികാടൻ ചെയ്തിരിക്കുന്ന ഉദ്ധരണത്തിന്റെ ശേഷമുള്ള ഭാഗം മുഴുവനുമാണ് ഫൊർട്ടെസ്ക്കിന്റെ തനതഭിപ്രായം. അതായതു് ക്നായിതോമ്മായെ സംബന്ധിച്ചുള്ള വിമൎശനങ്ങളും പേർഷ്യയിലെ വേദഞെരുക്കം നിമിത്തം അവിടെനിന്നും ഒരു ജനസമൂഹം മലയാളത്തു് കുടിയേറിപാൎത്തു എന്നതും. ഇവയിൽനിന്നും എത്രയോ ഭിന്നമായ കാൎയ്യങ്ങൾ ഫൊർട്ടെസ്ക്കു് പറയുന്നതായിട്ടാണ് മി. ചാഴികാടൻ സൂചിപ്പിച്ചിരിക്കുന്നതു്!! ക്നായിതോമ്മാ "ഓർശ്ലേംകാരൻ" ആണ് എന്നുള്ള വസ്തുത ഫൊർട്ടെസ്ക്കിന്റെ ഉദ്ധൃതഭാഗത്തു് വ്യക്തമായി കാണിച്ചിരിക്കെ മി. ചാഴികാടൻ അതു വിട്ടുകളഞ്ഞിരിക്കുന്നു!!!

10. ക്നായിതോമ്മായുടെയും മററും ജന്മദേശം ഏതാണ് എന്നു ചർച്ചചെയ്യുന്നതിന് ആരംഭിച്ച നാം മി. ചാഴികാടൻ ഹാജരാക്കിയിട്ടുള്ള രണ്ടു ചരിത്രരേഖകളെപ്പററി നിരൂപണം ചെയ്തുകഴിഞ്ഞു. പ്രസ്തുത രേഖകൾ രണ്ടും ക്നായിതോമ്മായുടെ സ്വദേശമായി ചൂണ്ടികാണിക്കുന്നതു് ഓർശ്ലേം ആണ് എന്നും നാം കണ്ടുകഴിഞ്ഞു. മി. പി യൂ. ലൂക്കോസ് "പുരാതനപാട്ടുകൾ" എന്ന പേരിൽ പ്രസാധനം ചെയ്തിരിക്കുന്ന പുസ്തകത്തിൽ കാണുന്ന "നല്ലൊരൊറോശ്ലിലം" എന്ന പാട്ടിന്റെ ഏതാനും വരികൾ മുൻ 6-ാം ഖണ്ഡികയിൽ ഞാൻ ഉദ്ധരിച്ചിട്ടുണ്ടല്ലൊ- "നല്ലൊരൊറോശ്ലിലംതന്നിൽ നഗരിയിൽ-മയിലാടുംപോലെ വിളങ്ങുന്ന മന്നനു.....മലനാട്ടു വാഴുവാൻ പോകണം മന്നനു..... ബാവായുടെ കല്പനയാലെ പുറപ്പെട്ടു." ഈ ഭാഗം കൊണ്ടു സൂചിപ്പിക്കുന്നതു് ക്നായിതോമ്മായുടെ ദേശാന്തര ഗമനത്തിനുള്ള പുറപ്പാടാണ്. അദ്ദേഹം ഓർശ്ലേത്തെ ഒരു മന്നൻ-രാജാവു്-ആയി

രുന്നു എന്നത്രെ ഈ പാട്ടു പ്രസ്താവിക്കുന്നതു്. ഇങ്ങനെ ഓർശ്ലത്തു് ഒരു മന്നൻ ഉണ്ടായിരുന്നതായി ചരിത്രപഠിതാക്കൾക്കു് അജ്ഞാതമായിട്ടാണിരിക്കുന്നതു്. അതു് ഒരു ചരിത്രവസ്തുതയേ അല്ല. അങ്ങനെയായാലും തെക്കുംഭാഗർ വലിയ പ്രമാണമായി കരുതുന്ന അവരുടെ പാട്ടിൻപ്രകാരം തന്നെ ക്നായിത്തൊമ്മാ ഓർശ്ലം കാരനായിരുന്നു—കാനാക്കാരൻ അല്ലായിരുന്നു.

Anecdota Syriaca- സിരിയൻ വൃത്താന്തങ്ങൾ- എന്ന അഭിധാനത്തിൽ 1862-ൽ Elmus N. Land- എൽമൂസ് എൻ. ലാൻഡ് എന്നയാൾ പ്രസിദ്ധം ചെയ്ത കൃതിയുടെ ഒന്നാം വാല്യത്തിൽ Synopsis Historiae Syro-Chaldaeo-Malabarensium "കൽദായ സുറിയാനിക്കാരായ മലയാളികളുടെ ഒരു ചരിത്രസംക്ഷേപം" ചേർത്തിട്ടുണ്ടു്. 18-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ മലയാളത്തു നിന്നും മത്തായി എന്ന പേരുള്ള ഒരു (യാക്കോബായ)വൈദികൻ സുറിയാനിയിൽ എഴുതിയതായി ശ്മൂയേൽ ഗിയാമിൽ തന്റെ ഗ്രന്ഥത്തിൽ ചേർത്തിട്ടുള്ള ഒരു കൃതിയേപ്പററി ഞാൻ മുൻ 5, 6 ലക്കങ്ങളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഗിയാമിൽ പ്രസ്തുത കൃതി ലാൻഡിന്റെ 'സിരിയൻ വൃത്താന്ത'ങ്ങളിൽ നിന്നാണു് എടുത്തു ചേർത്തിരിക്കുന്നതു്. മത്തായി കത്തനാരുടെ കൃതിയിൽ നിന്നു പ്രകൃതത്തെ സംബന്ധിക്കുന്ന ഭാഗം മുഴുവനും ഗിയാമിലിന്റെ ലത്തീൻ വിവൎത്തനത്തിൽ നിന്നു് എടുത്തു് ഈ പുസ്തകത്തിന്റെ നാലാം അദ്ധ്യായം ഒന്നാം ഖണ്ഡികയിൽ ഞാൻ ചേർത്തിട്ടുമുണ്ടു്. ക്നായി തൊമ്മൻ എന്ന പേരിൽ സാധാരണ അറിയപ്പെടുന്ന ആളിന്റെ പേരു് ടി ചരിത്രസംക്ഷേപത്തിൽ "തോമ്മാ തംഗാറാ ഓർശ്ലെമ്മായാ" ഓർശ്ലംകാരനായ കച്ചവടക്കാരൻ തോമ്മാ എന്നാണെന്നും മേൽ പ്രസ്താവിച്ച ലക്കങ്ങളിൽ ഞാൻ എടുത്തു പറഞ്ഞിട്ടുണ്ടല്ലൊ. ഈ കൃതിയിൽ ഉറഹാ മാർ യൌസേപ്പു മെത്രാൻ ഉണ്ടായതായി പറയുന്ന ദർശനം, ക്നായിതൊമ്മന്റെയും കൂട്ടരുടെയും മലയാളത്തേക്കുള്ള പുറപ്പാടു് എന്നിവയെപ്പററി സാമാന്യം സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. ഇതിന്റെ പ്രണേതാവായ യാക്കോബായ

വൈദികൻ ഒരു തെക്കുംഭാഗൻ ആയിരിക്കണമെന്നാണ് എന്റെ ഊഹം. കൊടുങ്ങല്ലൂർ കുടിയേറിപ്പാർത്തതായി പറയുന്ന വിദേശസുറിയാനിക്കാരെ സംബന്ധിച്ച് വടക്കുംഭാഗരുടെ ഇടയിലുള്ള പാരമ്പര്യവും ചരിത്രവും തെക്കുംഭാഗരുടേതിൽനിന്നു വളരെ ഭിന്നമാണല്ലൊ. തെക്കുംഭാഗരുടെ ഇന്നത്തെ ചരിത്രവാദത്തിന് അടിസ്ഥാനമായ "ഉറഹാവാദം" എന്ന് ഞാൻ പേരു കൊടുത്തിട്ടുള്ള ഭാഗം ആദ്യമായി, നമ്മുടെ അറിവിൽപെട്ടടത്തോളമുള്ള ചരിത്രരേഖകളിൽ, നാം കണ്ടുമുട്ടുന്നത് മത്തായികത്തനാരുടെ ഈ കൃതിയിലാണ്. "നല്ലൊറോശ്ലിലം" മുതലായ പാട്ടുകൾ ഈ കൃതിയെ ഉപജീവിച്ച് എഴുതിയതായിരിക്കാം. അഡ്റിയാൻ ഫൊർട്ടെസ്ക്കും മററും ഈ കൃതിയിൽനിന്നാണ് എഡേസ്സാ മാർ യൌസേപ്പിനേയും മററും സംബന്ധിച്ചുള്ള ഐതിഹ്യങ്ങൾ എടുത്തിരിക്കുന്നത് എന്നതിനു സംശയമില്ല. പ്രസ്തുത ഐതിഹ്യത്തിന്റെ ജന്മഭൂമി മലയാളംതന്നെയാണ്, അതിന്നനുരൂപമായ ഒരു ഐതിഹ്യം എഡേസ്സായിലും മററും ഇല്ല എന്നു ഫൊർട്ടെസ്ക്കു് ഖണ്ഡിച്ചു പറഞ്ഞിട്ടുള്ളത് മുൻ 7-ാംഖണ്ഡികയിൽ ചേർത്തിരിക്കുന്ന അദ്ദേഹത്തിന്റെ ഉദ്ധൃതത്തിൽനിന്നു മാന്യവായനക്കാർ കണ്ടുകഴിഞ്ഞല്ലൊ. മാത്രമല്ല, എഡേസ്സായിലെ ഒരു മാർ യൌസേപ്പ് മെത്രാൻ ഇങ്ങനെ ക്നായിതോമ്മായുടെകൂടെ ജോലി ഒഴിഞ്ഞുപോന്നു എന്നു പറയുന്ന കാലഘട്ടം വരെയുള്ള എഡേസ്സാമെത്രാന്മാരുടെ ഒരു പട്ടികയും ഫൊർട്ടെസ്ക്കു് കൊടുത്തിട്ടുണ്ട്. ആ കൂട്ടത്തിലെങ്ങും യൌസേപ്പു മെത്രാൻ എന്ന പേരുപോലും കാണുന്നില്ല. അതിനാൽ ഈ കഥ മുഴുവനും ഒരു കെട്ടു കഥയാണ് എന്ന് അനുമാനിക്കാനേ നിവൃത്തിയുള്ളു. തന്നിമിത്തം ക്നായിതോമ്മായുടെ ജന്മദേശം ഓർശ്ലമാണു എന്നു പറഞ്ഞിരിക്കുന്നതും വിശ്വാസയോഗ്യമല്ല.

ഏതായാലും തെക്കുംഭാഗർ ക്നായിതോമ്മായുടെ ജന്മഭൂമി ഓർശ്ലം ആകുന്നു എന്ന് അവരുടെ പുരാതനമെന്നു പറയുന്ന പാട്ടിൽ കൊട്ടിഘോഷിച്ചിരിക്കെ വക്കീൽ മി. ചാഴികാടൻ അതിൻനിന്നും വിഭിന്നമായ ഒരു വാദത്തെ അവതരിപ്പിച്ചിരിക്കുന്നു. അദ്ദേഹം 'കാനാവാദം' മുറുകെപ്പിടിച്ചിരിക്കുന്നു. ഇതു്

എന്തായാലും അത്ഥവത്താണ്. തെക്കുംഭാഗസമുദായ ചരിത്രകൃത്തുകൾ പണ്ടുമുതല്ക്കു ചെയ്തുകൊണ്ടുവന്നിരുന്ന 'ചരിത്രം കരിക്കലിന്റെ'– ചരിത്രത്തിൽ വരുത്തിക്കൊണ്ടിരിക്കുന്ന മാററങ്ങളുടെയും മറിവുകളുടെയും– ഒരു ആധുനിക ദൃഷ്ടാന്തമാണ് ഇതു്.

## 11. ക്നായിത്തോമ്മാ ബാബിലോൺ അഥവാ ബാബേൽകാരൻ ആയിരുന്നു.

പതിനേഴാംനൂററാണ്ടിന്റെ ആരംഭത്തിൽ ഈ എദേസ്സാവാദം ഭൂജാതംചെയ്തിരുന്നില്ല. അതിനു തക്ക തെളിവുണ്ട്. കമ്പോറി എന്ന ഈശോസഭാവൈദികൻ 1604-ൽ വൈപ്പിക്കോട്ടയിൽനിന്നും ഫാദർ ആക്വാവിവായിക്കു് അയച്ച കത്തിൽ ഇരു ഭാഗക്കാരുടെയും ഉത്ഭവത്തെപ്പററി അന്നു നിലവിലിരുന്ന ഐതിഹ്യം വിവരിച്ചു പറഞ്ഞിട്ടുണ്ട്. ആ ഭാഗം മുഴുവനും പിന്നാലെ (3–17) കാണിച്ചുകൊള്ളാം. ആ കത്തിൽ ക്നായിതൊമ്മനേപ്പററി ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. "It is said further that this Armenian had brought his wife from Babylon– ഈ അമ്മേനിയൻ ബാബിലോണിൽനിന്ന് അയാളുടെ ഭാര്യയേ കൂടി കൊണ്ടുവന്നിട്ടുണ്ടായിരുന്നു എന്നു പറയപ്പെടുന്നു." ഈ പ്രസ്താവന ക്നായിത്തോമ്മായുടെ ജന്മഭൂമി നിണ്ണയിക്കാൻ നമുക്കു പ്രയോജകീഭവിക്കുന്നുണ്ട്. ക്രിസ്ത്യാനികളുടെ മുറയനുസരിച്ച് ഭാര്യമാർ ഭത്താക്കന്മാരുടെ വീട്ടിൽവന്ന് അവരോടുകൂടെ സ്ഥിരമായി താമസിക്കയാണല്ലൊ പതിവ്. അതിനാൽ ബാബിലോണിൽനിന്ന് അദ്ദേഹത്തിന്റെ ഭാര്യയേക്കൂടി കൊണ്ടുവന്നിരുന്നു എന്നു പറയുന്നതിൽനിന്ന് ന്യായമായി ധരിക്കേണ്ടതു് ബാബിലോൺ അദ്ദേഹത്തിന്റെ ജന്മഭൂമി ആയിരുന്നു എന്നത്രെ. അടുത്ത അദ്ധ്യായം 25-ാം ഖണ്ഡികയിൽ മലയാളനസ്രാണികളുടെ പരമ്പരാഗത ചരിത്രമായി ശ്മുയേൽഗിയാമിൽ പറഞ്ഞിരിക്കുന്ന ഭാഗം ഞാൻ ഉദ്ധരിച്ചിട്ടുണ്ട്. ദേശാന്തരഗാമികളായി വന്ന നാന്നൂറു കുടുംബക്കാരുടെ ജന്മദേശമായി അവിടെ പറഞ്ഞിരിക്കുന്നതു് അസ്സീറിയാ, ബാബിലോണി

യാ, മെസോപ്പട്ടേമിയാ എന്ന പ്രദേശങ്ങളാണ്. ഇവ തൊട്ടുത്തും മിക്കവാറും ഒന്നായും കിടക്കുന്ന ഭൂവിഭാഗമാണല്ലൊ. അതിനാൽ ടി കുടുംബക്കാരുടെ നേതാവായിരുന്ന ക്നായിതോമ്മാ ബാബിലോൺകാരനായിരുന്നു എന്ന് കമ്പോറിയുടെ മേൽ ഉദ്ധരിച്ച പ്രസ്താവന ശരിയാണ് എന്ന് അനുമിക്കുന്നതിൽ യാതൊരു അസാംഗത്യവും കാണുന്നില്ല.

ഈ ബാബിലോൺ അഥവാ ബാബേൽ പുരാതന ബാബിലോണിയൻ സാമ്റാജ്യത്തിന്റെ തലസ്ഥാനമായിരുന്നു. ക്രിസ്തുവിനു മുൻപ് 538-ൽ സൈറസ് എന്ന പേർഷ്യൻ സാമ്രാട്ട് ഈ പട്ടണം പിടിച്ചടക്കിയതിനോടേ ബാബിലോൺ സാമ്രാജ്യം പേർഷ്യാ മഹാസാമ്രാജ്യത്തിന്റെ ഒരു ഭാഗം അഥവാ പ്രവിശ്യ മാത്രമായിതീർന്നു. ക്നായിതോമ്മാ കുടിയേററത്തിനായി പുറപ്പെട്ടു എന്നു പറയുന്നകാലത്ത് വി. അപ്രേം മല്പാനും ജീവിച്ചിരുന്നു. വി. അപ്രേം സ്വന്ത നഗരമായിരുന്ന നിസിബി വിട്ട് അവിടെ നിന്ന് വളരെ പടിഞ്ഞാറുമാറി സ്ഥിതിചെയ്തിരുന്ന എഡേസ്സായിലേക്കു താമസം മാററി. അതിന്റെ കാരണം സാപ്പോർ ദ്വിതീയൻ എന്ന പേർഷ്യൻ ചക്രവർത്തി റോമൻചക്രവർത്തിയായിരുന്ന ജൊവീനിയനെ പരാജയപ്പെടുത്തി തന്റെ സാമ്രാജ്യസീമയേ പടിഞ്ഞാറോട്ട് വിസ്തൃതമാക്കിയപ്പോൾ നിസിബിപട്ടണവും പേർഷ്യൻ അധീനത്തിൽ ആയതാണ്. ആ സ്ഥിതിക്ക് ഈ നിസിബിയിൽ നിന്നും വളരെ തെക്കുമാറി കിഴക്കായി സ്ഥിതിചെയ്തിരുന്ന ബാബിലോൺ അന്നും പേർഷ്യൻ അധികാരസീമയിൽ ആയിരുന്നു എന്നതിന് സംശയമില്ല. തന്നിമിത്തം ക്നായി തോമ്മായും കൂട്ടരും പേർഷ്യായിൽനിന്നുവന്നു എന്നു പറയുന്നതിൽ യാതൊരു അബദ്ധവുമില്ല. ബാബിലോൺകാരനായ ഈ തോമ്മാ മെസോപ്പട്ടേമിയാക്കാരൻ ആയിരുന്നു എന്നും പറയാം. പുരാതന മെസോപ്പട്ടേമിയായുടെ വേറൊരുപേരാണ് 'ബേസ്സഹറീൻ' എന്നത്. ഇതിന്റെ അർത്ഥം നദികളുടെ ഇടയിലുള്ള ദേശം എന്നാണല്ലൊ. അതായത്, യൂപ്രട്ടീസ്, ടൈഗ്രീസ് എന്ന മഹാനദികൾക്കിടയിൽ കിടക്കുന്ന ഭൂവിഭാഗം. ബാബിലോൺ പട്ടണമാകട്ടെ യൂപ്രട്ടീസിന്റെ ഇരുകരകളിലുമായി സ്ഥിതിചെയ്തിരുന്നു. ആകയാൽ ബാബിലോൺകാരനായ തോമ്മായുംകൂട്ടരും മെസോപ്പട്ടേ

മിയായിൽ നിന്നു വന്നു എന്നു പറഞ്ഞാലും ശരിയാണ്. അതിനാൽ "മാർത്തോമ്മാക്രിസ്ത്യാനികൾ" എഴാം അദ്ധ്യായത്തിൽ ബ. ബെണ്ണാർച്ചൻ "നാലാം ശതവർഷത്തിൽ മെസോപ്പൊട്ടമിയാ, പേർഷ്യാ മുതലായ രാജ്യങ്ങളിൽനിന്നും ക്നായിതൊമ്മൻ എന്നൊരു കച്ചവടക്കാരന്റെ നേതൃത്വത്തിൽ സുറിയാനിക്കാരായ ഒട്ടുവളരെ ക്രിസ്ത്യാനികളും പല പട്ടക്കാരും ശമ്മാശന്മാരും ഒരു മെത്രാനും കേരളത്തിൽ വരികയും ആ ക്രിസ്ത്യാനികൾ കേരളീയ ക്രിസ്ത്യാനികളോടു വിവാഹംമൂലം ബന്ധിക്കപ്പെടുകയും ചെയ്തതായി ഏതദ്ദേശിയ ക്രിസ്ത്യാനികളുടെ ഇടയിൽ ദ്രാഘിഷ്ഠമായി നിലനിൽക്കുന്ന ഒരു പാരമ്പര്യമുണ്ട്" എന്നു പറഞ്ഞിരിക്കുന്നതു് എത്രയോ അത്ഥവത്തായ ഒരു ചരിത്രപരമാത്ഥമാണെന്നു കണ്ണുള്ളവക്കു കാണാൻ കഴിയും.

12. ഉറഹാ അഥവാ എദേസ്സാവാദം തെക്കുംഭാഗരുടെ ചരിത്രനിർമ്മാണത്തിന്റെ രണ്ടാംപടിയാണ്. എന്നാൽ അതിന്റെ പ്രാരംഭകാലമായ 18-ാം നൂററാണ്ടിലെ പാഠത്തിൽനിന്നും പരിഷ്കരിച്ച ഒന്നാണ് ഇന്നത്തെ ചരിത്രം. എന്തുകൊണ്ടെന്നാൽ ആ പ്രാരംഭദശയിലെ വാദഗതിയാണ് "സിറിയൻ വൃത്താന്തങ്ങ"ളിൽ മത്തായി കത്തനാരുടേതായി രേഖപ്പെടുത്തിയിരിക്കുന്നതു്. അന്നു് "ഏഴില്ലം എഴുപത്തിരണ്ടു കുടുംബ"ക്കാരേ സിറിയായിൽ നിന്നു് ക്നായിതൊമ്മൻ കൊണ്ടുവന്നു എന്ന സിദ്ധാന്തം ഭ്രൂജാതം ചെയ്തിട്ടില്ലായിരുന്നു. അന്നത്തെ വാദഗതി മത്തായി കത്തനാർ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. "His omnibus a rege acceptis, Molionkaren redierunt ecclesiam et urbem condituri. Et ecclesiam struxerunt in regione Kuramkalur, quam a rege acceperant, atque illic urbem 472 domuum ab oriente ad occidentem ab utraque parte condiderunt, quam rite incoluerunt.

രാജാവിൽനിന്നും ഇവയൊക്കെ (വിശേഷപദവികളും മററും) ലഭിച്ച ശേഷം പള്ളിയും പട്ടണവും പണിയേണ്ടതിലേക്ക് അവർ മാലിയാങ്കരയ്ക്കു് പിന്തിരിഞ്ഞു. രാജാവിൽ നിന്നും ദാനമായി കിട്ടിയ കുരങ്കല്ലൂർ എന്ന സ്ഥലത്തു് പള്ളി പണിതു. അവിടെത്തന്നെ കിഴക്കുനിന്നു പടിഞ്ഞാറോട്ടു് ഇരുവശ

ത്തുമായി 472 വീട്ടുകൾ ഉൾപ്പെടുന്ന പട്ടണവും പണുത്ത് അവിടെ മുറപോലെ പാത്തു്.'' നോക്കണം, ഇവിടെ പറഞ്ഞിട്ടുള്ളതു് കിഴക്കുനിന്നു പടിഞ്ഞാറോട്ട് ഇരുപന്തികളിലായി-അതായതു് തെക്കും വടക്കും ഭാഗങ്ങളിലായി-472 വീട്ടുകൾ ഉണ്ടാക്കി മുറപ്രകാരം പാപ്പുതുടങ്ങി എന്നാണല്ലൊ. ക്നായിതൊമ്മയുടെക്കൂടെ വന്നവരാണ് ഇങ്ങനെ രണ്ടുഭാഗത്തായി-വടക്കു നാനൂറും തെക്ക് എഴുപത്തിരണ്ടും-വീട്ടുകൾ പണുതു പാക്കുന്നതു് എന്നു നാം അനുസ്മരിക്കണം. എതദ്ദേശീയരായ മാർതോമ്മാ ക്രിസ്ത്യാനികളാകട്ടെ, അന്ന് പാലയൂർ മുതൽ കൊടുങ്ങല്ലൂർവരെ ഒന്നായി കിടന്നിരുന്ന വിസ്തൃതമായ പട്ടണത്തിലും, കോക്കമംഗലം, നിരണം, ചായൽ, കൊല്ലം മുതലായ പ്രദേശങ്ങളിലും ഐശ്വര്യവാന്മാരും പ്രതാപവാന്മാരുമായി ജീവിച്ചിരുന്നു.

13. മി. ചാഴികാടൻെറ പുസ്തകം 12-ാം അദ്ധ്യായം 9-ാം ഖണ്ഡികയിൽ ഇങ്ങനെ പറയുന്നു. "നാനൂററി എഴുപത്തിരണ്ടുവീട്ടുകാർ ക്നാൻതോമ്മായോടുകൂടെ സിറിയായിൽ നിന്നു വന്നുവെന്നും, അവരിൽ നാനൂറു വീട്ടുകാർ മഹാദേവർ പട്ടണത്തിൻെറ വടക്കേ തെരുവിലും എഴുപത്തിരണ്ടു വീട്ടുകാർ തെക്കേ തെരുവിലും താമസിച്ചിരുന്നു എന്നും . . . ചില ചരിത്രകാരന്മാർ എഴുതിയിട്ടുള്ളതു് അബദ്ധമാണ്. ക്നാൻതോമ്മായുടെ കൂടെ എഴുപത്തിരണ്ടു കുടുംബക്കാർ മാത്രമേ വന്നിരുന്നുള്ളു. ആയതു് അനിഷേദ്ധ്യമായ വിധത്തിൽ തെളിയിക്കാവുന്നതും തെളിഞ്ഞിട്ടുള്ളതുമായ ഒരു പരമാത്ഥമാണ്.'' ഇതു് അനിഷേദ്ധ്യമായി തെളിയിക്കുന്ന ഒരു ഒന്നാംതരം രേഖയായിട്ടാണല്ലൊ മി. ചാഴികാടൻ "മാത്തോമ്മാ നസ്രാണികളുടെ സത്യവിശ്വാസം'' എന്ന കൃതിയിൽനിന്ന് ചെയ്തിരിക്കുന്ന ഉദ്ധരണത്തിൽ അവിടെ ഇല്ലാത്ത "എഴില്ലം എഴുപത്തിരണ്ടു വീട്ടുകാരേയും'' എന്നു കൃത്രിമമായി കൂട്ടിച്ചേത്തിരിക്കുന്നതു്!!! അനിഷേദ്ധ്യമായി തെളിയിക്കാവുന്നതും തെളിഞ്ഞിട്ടുള്ളതുമായ ഒരു പരമാത്ഥമായിരുന്നെങ്കിൽ ഈ കൃത്രിമം കാണിക്കുന്നതിന് എന്തു് ആവശ്യമാണ് ഉണ്ടായിരുന്നതു്? മി. ജോസഫ് "ക്നാൻനഗരം'' എന്ന അഭിധാനം നൽകിയിരിക്കുന്ന 8-ാം അദ്ധ്യായത്തിൽപറയുന്നു. "ക്നാൻ തോമ്മാകൊടുങ്ങല്ലൂരിൽ വന്നിറങ്ങിയശേഷം അദ്ദേഹത്തിനു സ്വാഭാവികമായി ഉണ്ടാകാ

ച്ചന്ന താല്പര്യം അദ്ദേഹത്തിന്റെകൂടെ വിദേശത്തുനിന്ന് വന്നിട്ടു
ള്ള എഴുപത്തിരണ്ടു കുടുംബക്കാരായ നാനൂറു ജനങ്ങൾ
ക്കും അദ്ദേഹത്തോടുകൂടി വന്നിട്ടുള്ള മെത്രാനും പട്ടക്കാർക്കും ശ
മ്മാശന്മാർക്കും സൌകര്യമായി താമസിക്കുന്നതിനും വാണിജ്യപര
മായി വേണ്ട പണ്ടകശാല നിർമ്മിക്കുന്നതിനും വേണ്ട സ്ഥല
ങ്ങൾ കണ്ടുപിടിക്കയെന്നതായിരിക്കുമല്ലോ. ചേരമാൻ ചക്രവ
ർത്തിയുടെ ക്ഷണം അനുസരിച്ച് തോമ്മാ ചക്രവർത്തിയെ കാണുക
യും "പൊന്നും പവിഴവും മുത്തും" കാഴ്ചവച്ചു ചക്രവർത്തിയിൽ
നിന്നും ആനക്കോലാൽ 264 കോൽ ചതുരം ഭൂമി കരമൊഴിവാ
യും..... വാങ്ങിയവിവരം മുൻ അദ്ധ്യായത്തിൽ വിവരിച്ചിട്ടു
ണ്ടല്ലോ... ഈ അളവു പെരുക്കി കണക്കാക്കിയാൽ തോമ്മാ
യ്ക്കു ലഭിച്ച ഭൂമിയ്ക്കു ഏകദേശം പതിനാറു ഏക്കർ വിസ്തീർണ്ണം
വരും. ഒരു പള്ളിയ്ക്കും തോമ്മായുടെ കൊട്ടാരത്തിനുംകൂടി രണ്ടേ
ക്കർസ്ഥലം നീക്കിയാലും വീടൊന്നിനു ഇരുപതോ ഇരുപത്തിര
ണ്ടോ സെൻറു ഭൂമിവീതം വരും. സാധാരണ ഒരു വീടിനും അതി
ന്റെ മുററത്തിനുംകൂടി നാലുസെൻറിലധികംഭൂമി ആവശ്യമില്ല.
തോമ്മാ സ്ഥലം വാങ്ങിയതു് ഒരു പട്ടണം പണുതു് തന്റെ അനു
യായികളെതാമസിപ്പിക്കുന്നതിനായിട്ടല്ലാതെ ദേഹണ്ഡത്തിനായി
ട്ടായിരുന്നില്ലല്ലോ. ആകയാൽ തോമ്മായിക്കു് ലഭിച്ച സ്ഥലം പതി
നാറു ഏക്കർ വരുന്നതു ശരിയായ കണക്കായിരിപ്പാൻ ന്യായ
മുണ്ടു്."

ഉറഹാവാദം എന്ന പഴയ സിദ്ധാന്തത്തിലെ നാനൂററി
എഴുപത്തിരണ്ടുവീടുകൾ തേഞ്ഞുമാഞ്ഞു നാനൂറു ജനവും എഴു
പത്തിരണ്ടു വീടുകളുമായി ഭവിച്ചിരിക്കുന്നു പരിഷ്കൃതമായ
ഈ പുതിയവാദത്തിൽ!! ഇവിടെയാണ് എഴില്ലം എഴുപത്തിരണ്ടു
കുടുംബം രംഗപ്രവേശം ചെയ്യുന്നതു്. ഇതു തീർച്ചയായും മത്താ
യികത്തനാരുടെ ലേഖനത്തിനുശേഷം, എന്നു വച്ചാൽ മിക്ക
വാറും 19-ാം നൂററാണ്ടിൽ വരുത്തിയ പരിഷ്കാരമാണ്.
"തോമ്മായ്ക്കു ലഭിച്ച സ്ഥലം ആനക്കോലാൽ 264 കോൽ ചതു
രം ഭൂമിയെന്നു ഒരു പകപ്പിലും പച്ചൂക്കര തരകന്റെ വീട്ടിൽ നി
ന്നും ലഭിച്ചിട്ടുള്ള ഓല ഗ്രന്ഥത്തിൽ 1320 കോൽ ചതുരം ഭൂമി

യെന്നം രണ്ടുതരത്തിൽ കാണുന്നുണ്ട്. ഇതു രണ്ടുമായി വ്യത്യാസമില്ല. 1320 കോൽ ചതുരമെന്ന ഒരിടത്തും ആനക്കോലാൽ 264 കോൻ ചതുരമെന്ന മറെറാരിടത്തും കാണുന്നു. ഇതിൽ നിന്നും ആനക്കോൽ എന്നതു് അഞ്ചു് സാധാരണ കോൽ ആണെന്നു വരുന്നു. അപ്പോൾ ഒരു ആനക്കോൽ സാധാരണ ഭൂമി അളവുകമ്പിന്നു ഒന്നേകാൽ കമ്പുവരും. ഈ അളവു പെരുക്കി കണക്കാക്കിയാൽ തോമ്മായ്ക്കു ലഭിച്ചഭൂമിയ്ക്ക് ഏകദേശം പതിനാറു ഏക്കർവിസ്തീർണ്ണം വരും." (P. 118.) ചേരമാൻ പെരുമാൾ ക്നായിതോമ്മായ്ക്ക് പള്ളിയും പട്ടണവും പണ്ടകശാലകളും പണിയാൻ ദാനംചെയ്ത ഭൂമിയുടെ വിസ്തീർണ്ണത പതിനാറു് ഏക്കർ മാത്രമായിരുന്നെങ്കിൽ, അതു ദാതാവിൻെറയും ആദാതാവിൻെറയും ഉന്നതനിലകൾക്കു ഒട്ടും അനുയോജ്യമല്ലെന്നു എനിക്കു തോന്നിയിരുന്നു. മത്തായി കത്തനാരുടെ ചരിത്രസംക്ഷേപത്തിൽ "Et donavit eis terram quam volebant longissimam et latissimam" "അവർ ആവശ്യപ്പെട്ടടത്തോളം വളരെ നീളത്തിലും വീതിയിലും ഉള്ള ഭൂമി അവക്ക് ദാനമായി കൊടുത്തു" എന്നാണു പറഞ്ഞിരിക്കുന്നതു്. ഇതു് പതിനാറു് ഏക്കറിൽ വളരെ മടങ്ങു് അധികം ഭൂമിയേയാണ് ധ്വനിപ്പിക്കുന്നതു്. മി. ചാഴികാടൻ കണക്കുകൂട്ടിയിട്ടു്, പള്ളിക്കും കൊട്ടാരത്തിനുമായി രണ്ടേക്കർ നീക്കിയാലും 72 വീട്ടുകാർക്കു് വീടൊന്നുക്കു ഇരുപതിൽ ചില്വാനം സെൻറു ഭൂമിയാകെ 14 ഏക്കറോളം വരുന്ന സ്ഥിതിക്ക്– അവർ വ്യാപാരം ചെയ്യാനാണ്, ദേഹണ്ണിക്കാനല്ല വന്നതു് എന്നകാരണത്താൽ– ഈ പതിനാറേക്കർ ഒത്ത കണക്കാണെന്നും അതു ധാരാളം മതിയെന്നും അദ്ദേഹം സമാധാനപ്പെടുന്നു. പണ്ടകശാലകൾക്കു വേണ്ട ഭൂമി ഇതിലുൾപ്പെടുമോ എന്തോ? എന്നാൽ നേരെമറിച്ചു വീട്ടുകാർ 472 ആകുന്നു എങ്കിൽ ഈ 16 ഏക്കറിൽനിന്ന് രണ്ടേക്കർ നീക്കി ബാക്കി 14 അവരുടെ ഇടയിൽ വിഭജിച്ചാൽ വീടൊന്നുക്കു മൂന്നു സെൻറുവീതം കിട്ടുകയില്ല. സാധാരണ ഒരു വീടിനും മുററത്തിനുംകൂടി നാലു സെൻറു ഭൂമിയെങ്കിലും ആവശ്യമാണെന്നു മി. ചാഴികാടൻ വിധിച്ചിട്ടുണ്ടല്ലോ. അതിനാൽവീട്ടുകാരുടെ സംഖ്യ 72 മാത്രമാണ് 472 അല്ല എന്നാണു വിവക്ഷ.

14. ക്നായിതോമ്മായിക്ക ലഭിച്ചചെപ്പേടിന്റെ ഭാഷാന്തരം മി. മെക്കൻസിയുടെ പുസ്തകം 60-ാം വശത്തുനിന്നും മി. ചാഴികാടൻ ഉദ്ധരിച്ചിട്ടുള്ളതിൽ 264 elephant cubits-264 ആനമുളം (cubit മുളമല്ലാതെ കോൽ ആയതു് എങ്ങനെ എന്നു് മനസ്സിലാകുന്നില്ല-) എന്നാണല്ലോ കാണുന്നതു്. എന്നാൽ "പച്ചിക്കരത്തരകന്റെ വീട്ടിൽനിന്നും ലഭിച്ചിട്ടുള്ള ഓലഗ്രന്ഥത്തിൽ 1320 കോൽ ചതുരം ഭൂമിയെന്നും കാണുന്നുണ്ടു്" എന്നു മി. ജോസഫ് ഖണ്ഡിച്ചു പറഞ്ഞിരിക്കുന്നു. ഇതു് ആനക്കോലല്ല, വെറും കോൽ ആണു് എന്നും നാം അനുസ്മരിക്കണം. മി. ജോസഫിന്റെ കണക്കു പ്രകാരം ആനക്കോലിന്റെ അഞ്ചിൽ ഒന്നാണു് വെറും കോൽ. അപ്പോൾ ആനക്കോലാൽ 264-കോൽ എന്നും 1320 (വെറും) കോൽ എന്നും പറയുന്നതു് ഒന്നുതന്നെ. ക്നായിതൊമ്മനും കൂട്ടർക്കും ദാനം കിട്ടിയ ഭൂമി പതിനാറു ഏക്കർ മാത്രം എന്നു് ഈ രണ്ടു രേഖകളും വേണ്ടവിധം തെളിയിക്കുന്നില്ലയോ? എന്നാൽ ഇവിടെ നാം ഒരു കാര്യം മറന്നുകളയരുതു്. മി. ജോസഫ് കൈവെയ്ക്കുന്ന പലേ ചരിത്ര രേഖകൾക്കും കോട്ടം തട്ടിയിട്ടുള്ളതായി നാം കണ്ടു കഴിഞ്ഞല്ലോ. ഇവിടെയും ആ ജാതി കൃത്രിമം വല്ലതും നമ്മുടെ മാന്യസുഹൃത്തു് പ്രയോഗിച്ചിട്ടുണ്ടോ എന്നുകൂടെ ഒന്നു പരിശോധിക്കാതെ കടന്നു പോകുവാൻ നിവൃത്തിയില്ല. മിസ്റ്റർ മെക്കൻസി. "And he measured out 264 elephant cubits and gave them to Thomas and his descendants for ever-" "അദ്ദേഹം 264 ആനമുളം അളന്നു് തോമ്മായിക്കും സന്താനങ്ങൾക്കും എന്നേക്കുമായി നൽകി" എന്നു തന്നെയാണു പറഞ്ഞിട്ടുള്ളതു്. എന്നാൽ "പുരാതനപാട്ടുകൾ" ആദ്യപതിപ്പ് 11-ാം വശത്തു് താഴെ ചേർത്തിരിക്കുന്ന വിവരണം മേല്പറഞ്ഞ (പശ്ചിക്കരെ തരകന്റെ കുടുംബത്തിൽ പുരാതനമായി സൂക്ഷിക്കപ്പെട്ടിരിക്കുന്ന ഒരുഗ്രന്ഥത്തിൽനിന്നു കിട്ടിയിട്ടുള്ള ഈ ചെപ്പേടിന്റെ) പകപ്പോടുകൂടി കിടന്നതാണു്" എന്നുപറഞ്ഞു് ഇങ്ങനെ ഒരു കുറിപ്പ് ചേർത്തിരിക്കുന്നു. "പട്ടണത്തു നഗരിയായിരുന്നകാലത്തു ദേശംപാതിഅടിയത്തിനു തരണമെന്നു് ക്നായിതോമ്മാ എന്ന നസ്രാണി ഉണർത്തിച്ചാറെ ചേരമാൻ കോയിൽ പെരുമാളു് അരുളി

ച്ചെയ്തപ്രകാരം ആനക്കോലാൽ സഹസ്രത്തിമുന്നൂറ്റെൺപത് (1380) കോൽ ഭൂമി സമചതുരത്തിൽ അളന്നുകൊടുത്തതു് . . '' ടി പുസ്തകം രണ്ടാംപതിപ്പിൽ ''ക്നാനായസുറിയാനി ക്രിസ്ത്യാനികളുടെ കല്യാണവിവരം'' 12-ാംവശത്തു് 1380 എന്ന പുതിയ സംഖ്യാലിപികൾ ഉപയോഗിച്ചിരിക്കുന്നു എന്നല്ലാതെ യാതൊരു ഭേദവും ഉദ്ധൃതത്തിലില്ല. രണ്ടിലും ആനക്കോലാൽ 1380 കോൽ ചതുരം ഭൂമിയാണ് കൊടുത്തതായി പറയുന്നതു്. പഴയ പതിപ്പിൽ കണ്ട അബദ്ധങ്ങൾ പുതിയതിൽ തിരുത്തിയതായി പറയുന്നുണ്ട്. രണ്ടാംപതിപ്പ് 1935-ലാണ് നടന്നതു്. മി. ചാഴികാടൻെറ പുസ്തകമാകട്ടെ 1940-ൽ ആണല്ലൊ ലോകവെളിച്ചംകണ്ടതു്. അദ്ദേഹത്തിൻെറ ''ക്നാൻ നഗരി''യിൽ 1320 കോൽമാത്രം! അതും വെറും സാധാരണകോൽ!! 264 ആനക്കോൽ എന്ന കണക്ക് ശരിയാണെന്നു വരുത്താൻ കരുതിക്കൂട്ടി ച്ചെയ്ത ഒരു വിദ്യയാണ്. 1380 ആനക്കോൽ 1320 വെറും കോൽ ആയതു്!!! ക്നായിതൊമ്മൻെറകൂടെ വന്ന വീട്ടുകാർ 72 മാത്രമാണെങ്കിൽ പതിനേഴു സെൻെറ ഭൂമി ധാരാളംമതി. 472വീട്ടുകാരാണെങ്കിൽ തീരെ പോരാതെവരും. അതിനാൽ വീട്ടുകാർ 72 മാത്രം എന്ന ടിയാൻെറ വാദത്തിന് ഇതു് ഉപോൽബലകമായി വരണം. അതിനുവേണ്ടിത്തന്നെയാണ് മി. ജോസഫ് ഇവിടെ ഈ ഇരുകൃത്രിമവും പ്രയോഗിച്ചതു്. അതായതു തൻെറ ആശയത്തെപൊന്തിച്ചുവെക്കാൻവേണ്ടി മി. ജോസഫ് യാഥാത്ഥ്യങ്ങളെ മറച്ചും മറിച്ചും വെക്കുകയും ചരിത്രരേഖ കൃത്രിമമായി നിമ്മിക്കയും ചെയ്തിരിക്കുന്നു!!! ആനക്കോലാൽ 1380കോൽ സമചതുരം ഭൂമിയാണു കൊടുത്തതെങ്കിൽ മി. ചാഴികാടൻെറ കണക്കനുസരിച്ചു പതിനേഴു സെൻെറാളം ഭൂമി ഓരോ വീട്ടുകാക്കും— 472-ൽ ഓരോ വീട്ടുകാക്കും— കിട്ടും. ഇതു് ദാതാവിൻെറയും പ്രതിഗ്രാഹകൻെറയും അന്തസ്സിനു അനുയോജിച്ചതുതന്നെ. ദാനം ചെയ്തസ്ഥലത്തിൻെറ വിസ്തീർണ്ണാധിക്യം നിമിത്തം ദേശംപാതി അടിയനു തരണമെന്നുള്ള ക്നായിതൊമ്മൻെറ അഭ്യർത്ഥന ഒരു തരത്തിൽ നിവൃത്തിയായി എന്നും പറയാം.

15. തെക്കംഭാഗസമുദായചരിത്രം മാറിയും മറിച്ചും എഴുതുന്നു:

ക്നാൻദേശത്തുനിന്നു വന്നവരാണ് തെക്കംഭാഗർ എന്നു കാണിപ്പാനായി "ക്നാനായക്കാർ", "ക്നാനായസമുദായം" എന്നൊക്കെയുള്ള പേരുകൾ തെക്കുംഭാഗസമുദായത്തിന്റെ പേരായി പറയാൻ തുടങ്ങിയിട്ട് അധികകാലമായിട്ടില്ല എന്ന് ഞാൻ മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലൊ. അതു പഴയ നടപടിയിൽനിന്നും വ്യത്യസ്തമായി ഏർപ്പെടുത്തിയിട്ടുള്ള ഒന്നാണ്. "തെക്കംഭാഗർ" എന്ന പേരു ക്രമേണ ലുപ്തപ്രചാരമാക്കാനുള്ള ഒരു ശ്രമം ഇപ്പോൾ നടന്നുവരുന്നതായി കാണുന്നു. 1910-ൽ അച്ചടിച്ച "മലയാളത്തെ സുറിയാനിക്രിസ്ത്യാനികളുടെ പുരാതനപാട്ടുകൾ" എന്ന കൃതിയിൽ "തെക്കംഭാഗ"ശബ്ദമേ ഉപയോഗിച്ചിട്ടുള്ളു. "ക്നാനായ"ശബ്ദം അന്നു പ്രചാരത്തിൽ വന്നിരുന്നെങ്കിൽ, തീർച്ചയായും ആ പദം പ്രസ്തുത പുസ്തകത്തിൽ സുലഭമായിരുന്നേനേ. എന്നാൽ 'ക്നാനായ'ശബ്ദം അതിൽ കണികാണാൻ കിട്ടുകയില്ല. അതിൽ "തെക്കംഭാഗ"ശബ്ദം പ്രയോഗിച്ചിട്ടുള്ള മിക്ക ഭാഗങ്ങളിലും ഇപ്പോഴത്തെ പുതിയ പതിപ്പിൽ "ക്നനായശബ്ദം സ്ഥലംപിടിച്ചുകഴിഞ്ഞിട്ടുണ്ട്. ഉദാഹരണമായി, തെക്കംഭാഗസുറിയാനിക്രിസ്ത്യാനികളുടെ കല്യാണവിവരണം" എന്ന പഴയപതിപ്പിൽ കൊടുത്തിരുന്നതു് പുതിയ പതിപ്പിൽ "ക്നാനായസുറിയാനിക്രിസ്ത്യാനികളുടെ കല്യാണവിവരണം" എന്നാക്കിയിരിക്കുന്നു. മേല്പടി വിവരണം 1-ാംവശത്തു "ആദ്യകാലംമുതലേ തെക്കംഭാഗരുടെ ഇടയിൽ" എന്നും 2-ാംവശത്തു് "തെക്കംഭാഗർ തങ്ങളുടെ കുലത്തിൽനിന്നല്ലാതെ" എന്നും പറഞ്ഞിരുന്നതു് പുതിയതിൽ "ആദ്യകാലംമുതലേ ക്നാനായസമുദായക്കാരുടെ ഇടയിൽ" എന്നും "ക്നനായസമുദായക്കാർ തങ്ങളുടെ കുലത്തിൽ നിന്നല്ലാതെ" എന്നും ഭേദപ്പെടുത്തിയിരിക്കുന്നു. പഴയപതിപ്പിലെ "വടക്കംഭാഗ"ശബ്ദത്തെ പുതിയതിൽ "മാർതോമ്മാനസ്രാണികൾ" എന്നും വ്യത്യാസപ്പെടുത്തിയതായി കാണുന്നു.

എന്നാൽ മി. ചാഴികാടൻെറ പുസ്തകംമൂലം ഇനിയും ആശയവ്യത്യാസം വന്നുകൊണ്ടിരിക്കുന്നു. അതായത് ക്നാൻദേശത്തുനിന്നു വന്നതുനിമിത്തമാണു തങ്ങൾ ക്നാനായക്കാർ എന്നു വിളിക്കപ്പെടുന്നത് എന്നതിനെ വക്കിൽ ഒന്നുകൂടെ പരിഷ്കരിച്ച് "കാനാ"യിൽനിന്നു വന്നതിനാലാണ് തങ്ങൾ ടി പേരിൽ വിളിക്കപ്പെടുന്നത് എന്നു വാദിക്കുന്നു. അതിൽ ചരിത്രവസ്തുതയുടെ കണികപോലുമില്ലെന്നു നാം കണ്ടുവല്ലൊ. ഇങ്ങനെ പരിഷ്കാരം വദ്ധിക്കുംതോറും ചരിത്രയാഥാത്ഥ്യത്തിൽനിന്നു വളരെ അകന്നാണ് അവർ പോകുന്നത്. "പുരാതനപാട്ടുകൾ" രണ്ടാംപതിപ്പിൻെറ മുഖവുരയിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു. "ക്നാനായസമുദായത്തിൻെറതല്ലാത്തതും പ്രസ്തുത സമുദായ ചരിത്രത്തോടും ആദശങ്ങളോടും യോജിക്കാത്തതുമായ ഇതര സമുദായങ്ങളുടെ ചില പാട്ടുകളും പ്രയോഗങ്ങളും മററും മുൻപതിപ്പിൻെറ ഒന്നാംഭാഗത്തിൽ മനസ്സറിയാതെ കടന്നുകൂടിയിട്ടുണ്ടെന്ന് പുസ്തകപ്രസിദ്ധീകരണശേഷം അക്കാലത്തുതന്നെ അറിവാൻ ഇടയായിട്ടുള്ളതിനാൽ ഇങ്ങനെ വന്നുപോയിട്ടുള്ള പിശകുകൾ കണ്ടെടത്തോളം ഈ രണ്ടാംപതിപ്പിൽ പരിഹരിച്ചിട്ടുണ്ട്. അപ്രകാരംതന്നെ ക്നാനായസമുദായവകയായ കടുത്തുരുത്തി വലിയ പള്ളി, ഉദിയംപേരൂർ പള്ളി മുതലായ ചില പുരാതന പള്ളികളുടെ സ്ഥാപനകാലത്തെപ്പററി മുൻപതിപ്പിൽ ഊഹിച്ചും ഏകദേശമായും മററും പറഞ്ഞിരിക്കുന്നത് ഒന്നും ശരിയായിട്ടുള്ളതല്ലെന്ന് പിന്നീടു കിട്ടിയ തെളിവുകളും ലക്ഷ്യങ്ങളുംകൊണ്ട് ബോദ്ധ്യപ്പെട്ടതിനാൽ ആ സംശയസ്ഥാനത്തുള്ള കണക്കുകൾ വായനക്കാർ സ്വീകരിക്കണ്ട." ക്നാനായസമുദായത്തിൻേറതല്ലാത്തതും ആ സമുദായചരിത്രത്തോടും ആദശങ്ങളോടും യോജിക്കാത്തതുമായ ഇതരസമുദായങ്ങളുടെ ചില പാട്ടുകളും പ്രയോഗങ്ങളും മനസ്സറിയാതെ ഒന്നാംപതിപ്പിൽ കടന്നുകൂടിഎന്നു പറഞ്ഞാൽ, ഒന്നാംപതിപ്പിൻെറ കാലമായ1910-ൽ ക്നാനായസമുദായം വകയായിരുന്ന അവയെന്ന് പൂണ്ണബോദ്ധ്യമുണ്ടായിരുന്നു എന്നല്ലാതെ മററു് ഒരത്ഥവും ഞാൻ കാണു

ന്നില്ല. പുസ്തകപ്രസിദ്ധീകരണശേഷം അക്കാലത്തുതന്നെ ഈ പിശകുകളെപ്പററി അറിഞ്ഞിരുന്നു എന്നു പറയുന്നത് വിശ്വാസയോഗ്യമല്ല. ആ തെററുകൾ ഉടനെ മാന്യവായനക്കാരുടെ ദൃഷ്ടിയിൽപ്പെടുത്തേണ്ടതായിരുന്നു. അങ്ങനെ ചെയ്യാൻ സൌകര്യപ്പെട്ട മാർഗ്ഗങ്ങൾ പ്രസാധകൻെറ സ്വാധീനത്തിലുണ്ടായിരുന്നു. അങ്ങനെ ചെയ്തിട്ടുള്ളതായി അറിയുന്നില്ല. "ഇങ്ങനെവന്നുപോയിട്ടുള്ള പിശകുകൾ കണ്ടെടത്തോളം ഈരണ്ടാംപതിപ്പിൽ പരിഹരിച്ചിട്ടുണ്ട്." എന്നുള്ള പ്രസ്താവനയിൽനിന്നു ധ്വനിക്കുന്നത് ഇനി ഒരു മൂന്നാംപതിപ്പാകുമ്പോഴേക്കും തിരുത്തത്തക്കതായ ഭാഗങ്ങൾ ഇനിയും കാണാതെ കിടപ്പുണ്ടായിരിക്കാം എന്നാണല്ലൊ. ആകയാൽ ഇപ്പോൾ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന പുതിയ പതിപ്പ്, ചരിത്രം പരിണാമമാർഗ്ഗേണ പഴയതിൽ നിന്നും ഭിന്നമായ രൂപം പ്രാപിക്കുന്നു, എന്നുവച്ചാൽ, ചരിത്രം പാടേ പടലമറിയുന്നു എന്നതിൻെറ ഒരു ലക്ഷ്യംമാത്രമാണ്. തെക്കുംഭാഗരുടെ തനതുവകയെന്നു പറയുന്ന കടുത്തുരുത്തി വലിയ പള്ളി ഉദിയംപേരൂർപള്ളി മുതലായ ചില പള്ളികളുടെ സ്ഥാപനകാലത്തെപ്പററി മുൻപതിപ്പിൽ ഊഹിച്ചും ഏകദേശമായും പറഞ്ഞിരുന്നു എന്ന് ഇപ്പോൾ സ്വയം സമ്മതിച്ച് പിഴ മൂളുന്നു. തെക്കുംഭാഗരുടെ 'ചരിത്രംകരിക്ക'ലിൽ പലതും 'ഊഹിച്ചും' മററും തട്ടിമൂളിച്ചിട്ടുണ്ട്, മൂളിക്കുന്നുമുണ്ട് എന്നാണ് അസ്മാദൃശന്മാർ കുററാരോപണംചെയ്യുന്നത്. അതു ശരിയാണെന്ന് തെക്കുംഭാഗർതന്നെ സമ്മതിക്കുന്നു. പിന്നീടു തെളിവുകളും ലക്ഷ്യങ്ങളും കിട്ടിയതിനാൽ പഴയ പ്രസ്താവനകൾ തെററാണ് എന്ന് ബോദ്ധ്യപ്പെട്ടതായി പറയുന്നു. ആ സ്ഥിതിക്ക് അവയെ വിശദമായി പുതിയ പതിപ്പിൽ കാണിക്കുകയായിരുന്നു ചെയ്യേണ്ടത്. "സംശയസ്ഥാനത്തുള്ള കണക്കുകൾ വായനക്കാർ സ്വീകരിക്കണ്ടാ'; എന്നു മാത്രം പറഞ്ഞതുകൊണ്ടു ഫലമില്ല. "പുരാതനപാട്ടുകൾ" പഴയ പതിപ്പിൽ "തെക്കുംഭാഗസുറിയാനിക്രിസ്ത്യാനികളെക്കുറിച്ചുള്ള ഒരു ചുരുങ്ങിയ പട്ടിക" ചേർത്തിട്ടുള്ളതിൽ "പഴയക്രൂർ" എന്ന ഇനത്തിൽ 30 പള്ളികളും "പുത്തൻക്രൂർ" ഇനത്തിൽ 14 പള്ളികളും കാണിച്ചിട്ടുണ്ട്. ഇവയിൽ ആദ്യത്തേ ഗണത്തിൽപെട്ട ഉദിയംപേർപള്ളിയുടെ സ്ഥാപനം "ഉദ്ദേശം 1510" എന്നും രണ്ടാംഗണ

ത്തിലെ കല്ലൂശ്ശേരിപ്പള്ളിസ്ഥാപനം (കൊല്ലവർഷം) "ഉദ്ദേശം 755" എന്നും കാണിച്ചിരിക്കുന്നു. ഇങ്ങനെ ഉദ്ദേശം ആയി പറഞ്ഞിരിക്കുന്നതു് പഴയപതിപ്പിൻെറ വായനക്കാർക്ക ഗ്രഹിക്കാൻ കഴിയും. എന്നാൽ "ഊഹിച്ചും ഏകദേശ"മായും പറഞ്ഞിട്ടുള്ളതു് ഏതൊക്കെയാണ് എന്ന് പുതിയപതിപ്പിൻെറ വായനക്കാർക്ക് ഒരു തുമ്പും കിട്ടുകയില്ല. അതിനാൽ പുതിയ പതിപ്പിൽ പരിഷ്കരിച്ച പട്ടികകൂടെ ചേർക്കേണ്ടതായിരുന്നു. പിന്നീടു കിട്ടിയതായി പറയുന്ന തെളിവുകളും ലക്ഷ്യങ്ങളും വെളിക്കിറക്കാത്തതിൻെറ കാരണം എന്തായിരിക്കും?

16. കോട്ടയം വികാരി അപ്പസ്തോലിക്കാ ആയിരുന്ന നി. വ. ദി. ശ്രീ. ലവീഞ്ഞു മെത്രാനച്ചൻ 1890-മാണ്ടത്തെ ഉപയോഗത്തിലേയ്ക്കായി അച്ചടിപ്പിച്ച പള്ളിപ്പഞ്ചാംഗത്തിൽ കടുത്തുരുത്തി വലിയ പള്ളിയുടെയും ഉദിയംപേരൂർ പള്ളിയുടെയും സ്ഥാപനം ക്രി. വ. 400, 510 എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നതു്. കടുത്തുരുത്തി "താഴത്തു പള്ളി"യുടെ സ്ഥാപനം 950 എന്നും കാണിച്ചിട്ടുണ്ടു്. അന്നു കടുത്തുരുത്തി വലിയപള്ളി തെക്കുംഭാഗരുടെ മാത്രം വകയായിരുന്നല്ലൊ. അതിനാൽ അന്നത്തേ കണക്ക് കുറിച്ച് ലവീഞ്ഞു മെത്രാനച്ചൻെറ നിർദ്ദേശപ്രകാരം സമർപ്പിച്ചതു് കടുത്തുരുത്തി വലിയപള്ളി അധികൃതന്മാർതന്നെ ആയിരുന്നിരിക്കണം. എങ്കിലും പിന്നീടു 20 വത്സരത്തിൻെറ ശേഷം 1910-ൽ അടിപ്പിച്ച "പുരാതനപാട്ടുകൾ" എന്ന പുസ്തകത്തിൽ കടുത്തുരുത്തി വലിയപള്ളിയുടെ സ്ഥാപനകാലം 1500-ം, ഉദിയമ്പേരൂരിൻേറതു് ഉദ്ദേശം 1510-ം ആയി. 1913-ലെ കോട്ടയം മിസ്സം വക പഞ്ചാംഗത്തിലെ തീയതിയും മേല്പടിതന്നെ. അതു് അന്നു ഊഹിച്ചുവെച്ചതാണ് എന്നാണല്ലൊ "പുരാതനപാട്ടുകളു"ടെ പ്രസാധകൻ പറയുന്നതു്. 1890-ലെ റിക്കാർട്ട് നക്ഷത്രംപോലെ തെളിഞ്ഞു കിടക്കുമ്പോൾ പിന്നെ ഊഹത്തിനു സ്ഥാനം എവിടെ? എന്നാൽ ഇങ്ങനെ ഊഹിക്കുന്നതിനും ഒരു കാരണം വേണമല്ലൊ.

കൊടുങ്ങല്ലൂർ നിന്നും കുടിപുറപ്പെട്ടുപോന്ന തെക്കുംഭാഗർ കടുത്തുരുത്തിൽ വന്നു താമസമുറപ്പിച്ച ശേഷം അവരുടെ

തനതുവകയായി വെച്ചതാണ് കടുത്തുരുത്തി വലിയ പള്ളി എന്നാണ് അവരുടെ നാട്യം. എന്നാൽ കൊടുങ്ങല്ലൂരിൽ നിന്ന് ഇങ്ങനെ കുടിപുറപ്പെട്ടുപോന്നതു് 16-ാം നൂറ്റാണ്ടിൽ ടി പട്ടണം നശിച്ചതിനോടേ ആയിരുന്നു എന്നാണ് അവരുടെ ആദ്യത്തെ വിശ്വാസം. ഇതിനു "പുരാതനപാട്ടുകൾ" ആദ്യപതിപ്പ തന്നെ ഒന്നാംതരം തെളിവാണ്. "കല്യാണവിവരണ"ത്തിന്റെ ആദ്യഖണ്ഡിക കണ്ടാലും: "ക്രിസ്താബ്ദം 345-ൽ കൊടുങ്ങല്ലൂരിൽ കുടികയറിയ സുറിയാനിക്രിസ്ത്യാനികളും സ്വദേശക്രിസ്ത്യാനികളും കൂടി ടി പട്ടണത്തിൽ തെക്കും വടക്കുമായി രണ്ടു് അങ്ങാടികളിൽ നിവസിച്ചിരുന്നതു് മുതല്ക്കു് തെക്കേ അങ്ങാടിയിൽ താമസിച്ചിരുന്നവർക്കു തെക്കുംഭാഗരെന്നും വടക്കേ അങ്ങാടിയിൽ താമസിച്ചിരുന്നവർക്കു വടക്കുംഭാഗരെന്നും പേർ നടപ്പായി. ഇതിൽ തെക്കുംഭാഗർ അവിടെ അധികകാലം താമസിച്ചിരുന്നതിനിടയ്ക്കു പറങ്കികളുടെ വരവു നിമിത്തമോ മറ്റോ ചില കലാപങ്ങൾ ഉണ്ടായതിനോടുകൂടി അവിടെനിന്നു എല്ലാവരും കടുത്തുരുത്തിയിൽ കുടിയേറി താമസിക്കയും പിന്നീടു ജനസംഖ്യ വർദ്ധിച്ചതിനോടുകൂടിയും മററും അവിടെ നിന്നു പല ദേശങ്ങളിലേക്കു പിരിഞ്ഞുപോകുന്നതിനിടയാകുകയും ചെയ്തു." കൊടുങ്ങല്ലൂരിന്റെ ഒടുവിലത്തെ നാശമാണല്ലൊ ഇവിടെ സൂചിപ്പിച്ചിരിക്കുന്നതു്. അതു 16-ാം നൂററാണ്ടിന്റെ ആരംഭഘട്ടത്തിൽ പറങ്കികളും സാമൂതിരിയുമായുണ്ടായ യുദ്ധഫലമായി സംഭവിച്ചു. അതിന്റെ ശേഷം തെക്കുംഭാഗർ എല്ലാവരും കുടിപുറപ്പെട്ടു് കടുത്തുരുത്തിൽ എത്തി താമസിച്ചിരുന്നു. പിന്നീട് അവിടെ നിന്നാണ് മററു സ്ഥലങ്ങളിലേക്കു പിരിഞ്ഞുപോയതും തത്തൽസ്ഥലങ്ങളിൽ പള്ളികൾ വെച്ചതും. അതിനാൽ കടുത്തുരുത്തിപ്പള്ളി തെക്കുംഭാഗർ തനതായി വെച്ചതായി വരുത്തണമെങ്കിൽ 1500-നു മുമ്പ് അവിടെ പള്ളിയുണ്ടായിരുന്നതായി സമ്മതിക്കാൻ നിവൃത്തിയില്ലായിരുന്നു. അതിനാലാണ് ലവീഞ്ഞുമെത്രാനച്ചന്റെ കാലത്തു കൊടുത്ത തീയതി ഭേദപ്പെടുത്തേണ്ടതായി വന്നതു്. കടുത്തുരുത്തി വലിയപള്ളി തെക്കുംഭാഗർ തനതായി വെപ്പിച്ചതാണ്

എന്ന വാദം തീർച്ചയായും ലവീഞ്ഞു മെത്രാനച്ചന്റെ കാലത്ത് ഉദയംചെയ്തിട്ടില്ലായിരുന്നു. ബ. ബെണ്ണാർദച്ചൻ "മാർതോമ്മാ ക്രിസ്ത്യാനികൾ" എന്ന കൃതിയിൽ കടുത്തുരുത്തി വലിയപള്ളിയുടെ സ്ഥാപനകാലം 400 എന്നു കാണിച്ചിട്ടുണ്ട്. അന്നു തെക്കുംഭാഗർ കൊടുങ്ങല്ലൂരിൽ മാത്രമേ ഉണ്ടായിരുന്നുള്ളുവല്ലോ. അതിനാൽ വടക്കുംഭാഗർ 400-ൽ വെപ്പിച്ചതാണ് പ്രസ്തുത പള്ളി എന്ന് അന്ന് തെക്കുംഭാഗരും വിശ്വസിച്ചിരുന്നതിനാലാണ് ഇങ്ങനെ ലവീഞ്ഞുമെത്രാനച്ചന്റെ കാലത്ത് രേഖപ്പെടുത്തുവാൻ സംഗതി ആയത്.

17. എന്നാൽ ഇപ്പോൾ ഇതാ വീണ്ടും ചരിത്രം മാറി എഴുതുന്നു. മി. ചാഴികാടൻ തന്റെ പുസ്തകം 12–ാം അദ്ധ്യായം 10–ാം ഖണ്ഡികയിൽ ഇങ്ങനെ പറയുന്നു "തെക്കുംഭാഗരും വടക്കുംഭാഗരും ഏകയോഗക്ഷേമമായി മഹോദേവർ പട്ടണത്തിൽ തെക്കും വടക്കും ഭാഗങ്ങളിലായി മഹമ്മദീയർ മഹോദേവർ പട്ടണത്തെ നശിപ്പിച്ച ഒമ്പതാം നൂററാണ്ടിന്റെ മദ്ധ്യംവരെ താമസിച്ചിരുന്നു മഹോദേവർ പട്ടണം മഹമ്മദീയർ നശിപ്പിച്ചതിനോടുകൂടി അവർ ഇരുകൂട്ടരും പ്രത്യേകം കോളണികളായി തിരിഞ്ഞ് തെക്കുംഭാഗർ ഉദിയംപേരൂർ, കടുത്തുരുത്തി ഈ സ്ഥലങ്ങളിലേക്കും, വടക്കുംഭാഗർ തൃശ്ശൂർ, ആലങ്ങാട്ട മുതലായ ഭാഗങ്ങളിലേക്കും, മാറിത്താമസിച്ചു." (P. 149.) 13–ാം അദ്ധ്യായം 154–ാം വശത്ത് ഇങ്ങനെയും കാണുന്നു: "എ. ഡി. 850–നോടടുത്തു മഹമ്മദീയർ കൊടുങ്ങല്ലൂർ പട്ടണം ആക്രമിക്കയും കൊടുങ്ങല്ലൂരെ ക്രിസ്ത്യാനികളിൽ ഭൂരിപക്ഷവും അവരുടെ ആസ്ഥാനമായ മഹോദേവർ പട്ടണവും ക്നാൻ നഗരിയും ഉപേക്ഷിച്ചു മററു സ്ഥലങ്ങളിലേക്കു പോകുകയും ചെയ്തു. ക്നാൻ നഗരിയിൽനിന്നും പുറപ്പെട്ട ക്നാനായക്കാർ ഉദിയംപേരൂരും കടുത്തുരുത്തിയിലും എത്തിതാമസം ഉറപ്പിച്ചു. ഉദിയംപേരൂരും കടുത്തുരുത്തിയിലും കച്ചവട ആവശ്യത്തിനായി ഇക്കാലത്തിനു മുമ്പുമുതലേ ഏതാനും ക്നാനായക്കാർ താമസമുണ്ടായിരുന്നെന്നു വിചാരിപ്പാൻ ധാരാളം ന്യായങ്ങളുണ്ട് ... ഉദിയംപേരൂരിൽ ക്നാൻ തോമ്മായുടെ സന്താനങ്ങൾ നേരത്തേതന്നെ രാജസ്ഥാനം ഉറപ്പി

... താനും സ്ഥലം കരസ്ഥമാ[illegible] ചെയ്[illegible]തിരിക്കണം. 14-ാം [illegible]ധ്യായം 171-ാം വശത്തു [illegible] കടുത്തുരുത്തിയിലേക്കുള്ള തെക്കംഭാഗരുടെ ആദ്യകുടിയേററം അഞ്ചാം നൂററാണ്ടിനും എട്ടാം നൂററാണ്ടിനും ഇടക്കായിരിക്കണം. കടുത്തുരുത്തിയിലും ഉദിയംപേരൂരും തെക്കംഭാഗർ കൂട്ടമായി താമസം തുടങ്ങുന്നതിനു മുമ്പായി നേരത്തെതന്നെ കച്ചവടയാവശ്യത്തിനായി കുറേപ്പേർ വന്നു അവിടെ താമസം തുടങ്ങിയിരിക്കണം. ആപ്രകാരം കച്ചവടത്തിനായി ഏതാനും ക്നാനായക്കാർ കടുത്തുരുത്തിയിൽ താമസിച്ചിരുന്ന കാലത്താണ് മഹോദേവർ പട്ടണം മഹമ്മദീയർ ആക്രമിക്കയും അവിടത്തെ കച്ചവടം മഹമ്മദീയർ കരസ്ഥമാക്കുകയും ചെയ്തതു്. മഹോദേവർ പട്ടണത്തിന്റെ അധ:പതനത്തോടുകൂടി തെക്കംഭാഗരിൽ ഒട്ടുവളരെപ്പേർ കടുത്തുരുത്തിയിലേക്കു സ്ഥലം മാറി താമസിച്ചു. അവരിൽ കുറേപ്പേർ ഉദിയംപേരൂരേയ്ക്കും മാറി താമസിച്ചു''.

18. മി. ചാഴികാടന്റെ ഈ ചരിത്രത്തിൽതന്നെ ചരിത്രപരിണാമം വല്ലാതെ കയറിക്കിടന്നു കളിക്കുന്നുണ്ടു്. "പുരാതനപാട്ടുകൾ'' അടിച്ച 1910-ൽ തെക്കംഭാഗരുടെ കടുത്തുരുത്തിയിലേക്കുള്ള കുടിയേററവും പള്ളിവെപ്പും 1500 ൽ ആയിരുന്നു. മുപ്പതു വത്സരം കഴിഞ്ഞപ്പോൾ, മി. ചാഴികാടന്റെ പുസ്തകം 12—10-ൻ പ്രകാരം 9-ാം നൂററാണ്ടിന്റെ മദ്ധ്യംവരെ തെക്കംഭാഗരും വടക്കംഭാഗരും ഏകയോഗക്ഷേമമായി കൊടുങ്ങല്ലൂർ തന്നെ താമസിച്ചിരുന്നു. ആ കാലഘട്ടത്തിൽ അവർ ഉദിയംപേരൂർ, കടുത്തുരുത്തി ഈ സ്ഥലങ്ങളിലേക്കു മാറി. 1910-ലെ ആശയത്തിൽനിന്നു് ഒരു വ്യത്യാസംകൂടെ ഇവിടെ സ്പഷ്ടമാകുന്നുണ്ടു്. അന്നു പറഞ്ഞിട്ടുള്ളതു്, അവർ കടുത്തുരുത്തിയിൽ വന്നു താമസിച്ചു് ജനസംഖ്യ വർദ്ധിച്ചതിനാൽ മററു സ്ഥലങ്ങളിലേക്കും ആ കൂട്ടത്തിൽ ഉദിയംപേരൂരേക്കും മാറി എന്നായിരുന്നല്ലൊ. ഇവിടെ കാണിച്ചിരിക്കുന്നതു് പ്രസ്തുത രണ്ടു സ്ഥലത്തേക്കുമുള്ള മാററം ഒരുമിച്ചായിരുന്നു എന്നാണ്.

മി. ചാഴികാടന്റെ ആശയമാററം വളരെ ദ്രുതഗതിയിൽ നടക്കുന്നതായി കാണുന്നു. 149-ാം പക്ഷത്ത് തെക്കംഭാഗരുടെ സ്ഥലം മാറിത്താമസം സംഭവിച്ചത് 9-ാം നൂററാണ്ടിലാണ് എന്നു പറഞ്ഞ മി. ചാഴികാടൻ 154-ാം പക്ഷത്ത് എത്തിയപ്പോഴേയ്ക്കും എന്തോ ഒരു വീണ്ടുവിചാരം ഉണ്ടായി മുൻ പ്രസ്താവനയെ അല്പംകൂടെ ഭേദപ്പെടുത്തേണ്ട ആവശ്യം നേരിട്ടതായി കാണുന്നു. അതിനാൽ "ഉദിയംപേരൂരിലും കടുത്തുരുത്തിയിലും കച്ചവട ആവശ്യത്തിനായി ഇക്കാലത്തിനു (850) മുമ്പുമുതലേ ഏതാനും ക്നാനായക്കാർ താമസമുണ്ടായിരുന്നെന്ന് വിചാരിപ്പാൻ ധാരാളം ന്യായങ്ങളുണ്ട്" എന്ന ഒരു ചെറിയ ഭേദഗതി അദ്ദേഹം അവതരിപ്പിച്ചിരിക്കുന്നു 171-ാം പേജിൽ എത്തിയപ്പോഴേയ്ക്കും ഈ ആശയം കുറേക്കൂടി വളൎന്നു പുഷ്ടിപ്പെട്ടു. മി. ചാഴികാടന്റെ ഗ്രന്ഥത്തിൽ സാമാന്യം കാണുന്ന ഒരു വിശേഷത ഇവിടെയും തെളിഞ്ഞുകാണുന്നുണ്ട്. ഏതെങ്കിലും ഒരു കാൎയ്യം അങ്ങനെ അല്ലെങ്കിൽ ഇങ്ങനെ ആയിരിക്കണമെന്ന് വെറും ഊഹ്യജനകമായ ഒരു പ്രസ്താവന ചെയ്തുകഴിഞ്ഞാൽ പിന്നത്തെ വാക്യത്തിൽ അതു ഒരു ചരിത്ര വസ്തുതയായി ഗണിക്കപ്പെടുന്നു. ഉദാഹരണമായി, കടുത്തുരുത്തിലും ഉദിയംപേരൂരും തെക്കംഭാഗർ കൂട്ടമായി താമസം തുടങ്ങുന്നതിനു മുമ്പായി നേരത്തേതന്നെ കച്ചവട ആവശ്യം പ്രമാണിച്ച് കുറേപ്പേർ അവിടെ വന്നു താമസം തുടങ്ങിയിരിക്കണം എന്ന് വെറും ഊഹഫലമായ ഒരു പ്രസ്താവന ചെയ്തതിനേ തുടൎന്ന് "അപ്രകാരം കച്ചവടത്തിനായി ഏതാനും ക്നാനായക്കാർ കടുത്തുരുത്തിയിൽ താമസിച്ചിരുന്ന കാലത്താണ് മഹോദേവർ പട്ടണം മഹമ്മദീയർ ആക്രമിക്കയും ചെയ്തതു" എന്ന് ഒരു ചരിത്രവസ്തുതയായി ഗണിച്ചു രേഖപ്പെടുത്തിയിരിക്കുന്നു. ഇങ്ങനെ ഇവരുടെ പുരാതനചരിത്രം കാലംചെല്ലുന്തോറും മാറിയും മറിഞ്ഞും പുതിയ ആശയങ്ങൾ ഒട്ടിച്ചേൎന്ന് വൎദ്ധിച്ചും വരുന്നു. ഇപ്പോൾ ഏതാനും വത്സരങ്ങളായിട്ട് കോട്ടയം രൂപതവക പഞ്ചാംഗത്തിൽ കടുത്തുരുത്തിപ്പള്ളി ഒന്നിന്റെ മാത്രം സ്ഥാപന

കാലം കാണുന്നില്ല.* അതിനാൽ ഒരു 'അനാദി' ആയി കാണപ്പെടുന്നു. അതിന്റെ മാറിമറിച്ചുള്ള ചരിത്രനിർമ്മാണം ഇനിയും പൂർത്തിയായിട്ടില്ലായിരിക്കാം. എന്നാൽ ഏറെതാമസിയാതെ പൂർത്തിയാകുന്ന ലക്ഷണം കാണുന്നുണ്ടു. "ഏകദേശം ഉദിയംപേരൂർ, കടുത്തുരുത്തി ഈ പള്ളികൾ വെച്ച കാലഘട്ടത്തിലൊ ഒരുപക്ഷെ അവിനുമുമ്പോ ഉള്ളവയാണ് കുറവലങ്ങാട്, അരുവിത്തുറ മുതലായ പള്ളികൾ" എന്ന് മി. ചാഴികാടൻ 168-ാം വശത്ത് പറയുന്നു. കടുത്തുരുത്തിപ്പള്ളിയുടെ സ്ഥാപനം 400-ലും കൊറവലങ്ങാട്ടേത്ത് 427-ലും അരുവിത്തുറ 400-ലുമായിട്ടാണ് 1890-ലെ പഞ്ചാംഗം കാണിക്കുന്നത്. ഇങ്ങനെ വടക്കുംഭാഗർ മുമ്പേതന്നെ രേഖപ്പെടുത്തിയിരിക്കുന്ന തീയതിയോടു വീണ്ടും അടുക്കാനുള്ള വിദ്യയാണ് മേൽപ്രസ്താവനകളിൽ പ്രകടിതമായി കാണുന്നത്. എന്നാൽ പള്ളിവച്ചതു തങ്ങൾ തന്നെയാണ് എന്ന് വരുത്തുകയും വേണം. "പുരാതന പാട്ടു"കളുടെ പുതിയ പതിപ്പിലെ 'കല്യാണ വിവരണ'ത്തിന്റെ ആദ്യഖണ്ഡിക പഴേതിന്റേതു ഞാൻ മുകളിൽ ഉദ്ധരിച്ചതിൽനിന്ന് തുലോം ഭിന്നമായാണ് കാണുന്നത്. രണ്ടും ഒന്നിച്ചുനോക്കി വ്യത്യാസം കണ്ടുഗ്രഹിക്കുന്നതിന് മാന്യവായനക്കാർക്ക് സൌകര്യം സിദ്ധിക്കുന്നതിന് അവ രണ്ടും ഞാൻ രണ്ടു കോളങ്ങളായി ചേർക്കുന്നു

(ആദ്യപതിപ്പ്)

"ക്രിസ്താബ്ദം 345-ൽ കൊടുങ്ങല്ലൂരിൽ കുടിയേറിയ സുറിയാനി ക്രിസ്ത്യാനികളും സ്വദേശ ക്രിസ്ത്യാനികളുംകൂടി പട്ടണത്തിൽ തെക്കും

(രണ്ടാം പതിപ്പ്)

"ക്രിസ്താബ്ദം 345-ൽ പൗരസ്ത്യ സുറിയാനി ക്രിസ്ത്യാനികൾ കൊടുങ്ങല്ലൂർ പട്ടണത്തിൽ കുടിയേറി പട്ടണത്തിന്റെ തെക്കുഭാഗത്തു അ

* കോട്ടയം രൂപതവക ഡയറക്ടറിയിൽ കടുത്തുരുത്തി ഡിവിഷനിൽ പെട്ടതായി "ഉദിയംപേരൂർ" എന്നൊരു പള്ളികൂടെ സ്ഥാപനവർഷം കാണിക്കാതെ കൊടുത്തിട്ടുണ്ട്. അതിനു വികാരിയോ മറ്റേതെങ്കിലും വൈദികരോ നടത്തുകാരായി ഉള്ളതായും കാണിച്ചിട്ടില്ല എന്ന ഒരു വിശേഷംകൂടിയുണ്ട്. എറണാകുളം അതിരൂപതവക പഞ്ചാംഗത്തിൽ ഉദിയംപേരൂർ പള്ളിയുടെ സ്ഥാപനം 510 എന്നു കാണിച്ചിട്ടുണ്ടുതാനും.

...ക്കമായി രണ്ട് അങ്ങാടികളിൽ വസിച്ചിരുന്നതുമല്ലാതെ തെക്കെ അങ്ങാടിയിൽ താമസിച്ചിരുന്നവർ തെക്കംഭാഗരെന്നും വടക്കെ അങ്ങാടിയിൽ താമസിച്ചിരുന്നവർ വടക്കംഭാഗരെന്നും പേർ നടപ്പായി. ഇതിൽ തെക്കംഭാഗർ അവിടെ അധികാലം താമസിച്ചിരുന്നതിന്നിടയ്ക്ക് പറങ്കികളുടെ വരവുനിമിത്തമോ മറ്റോ ചില കലാപങ്ങൾ ഉണ്ടായതിനാൽകൂട്ടി അവിടെനിന്ന എല്ലാവരും കടുത്തുരുത്തിയിൽ കുടിയേറി താമസിക്കയും പിന്നീട ജനസംഖ്യ വർദ്ധിച്ചതിനാൽകൂട്ടിയും മറ്റും അവിടെനിന്നും പലദേശങ്ങളിലേക്ക പിരിഞ്ഞു പോകുന്നതിനിടയാകുകയുംചെയ്തു......"

...പിച്ചുവസിച്ചുതുടങ്ങിയതോടെ അവരുടെ വടക്കുഭാഗത്തു താമസിച്ചിരുന്ന മാർത്തോമ്മാ നസ്രാണികൾക്ക വടക്കംഭാഗരെന്നും തെക്കുഭാഗത്തു താമസിച്ചിരുന്നവർ തെക്കംഭാഗരെന്നുമുള്ളപേർനടപ്പായി. ഇതിൽ തെക്കംഭാഗരിൽപലരും സന്ദർഭവശാൽ നാലാംനൂറ്റാണ്ടിന്റെ അവസാനഘട്ടത്തിലും, ഒൻപതാം നൂറ്റാണ്ടിലും കൊടുങ്ങല്ലൂർവിട്ട് കടുത്തുരുത്തി, ഉദിയംപേരൂർ മുതലായ സ്ഥലങ്ങളിലേക്ക പോകയും ഒടുവിൽ പതിനാറാം നൂറ്റാണ്ടിൽസാമൂതിരിയുംപറങ്കിയും തമ്മിലുള്ള യുദ്ധകാലത്ത് പട്ടണം നശിച്ചതോടെ അവർ മുഴുവനായി കൊടുങ്ങല്ലൂർവിട്ടു തങ്ങളുടെ സ്വജാതികൾ വസിച്ചുകൊണ്ടിരുന്ന കടുത്തുരുത്തി ഉദിയംപേരൂർ മുതലായ സ്ഥലങ്ങളിൽ എത്തിച്ചേരുകയും ചെയ്തു. ഈ കൂട്ടത്തിൽ വടക്കംഭാഗരും കൊടുങ്ങല്ലൂർവിട്ടു മറ്റു സ്ഥലങ്ങളിലേക്ക പോകുകയുണ്ടായി. പിന്നീട ജനസംഖ്യ വർദ്ധിച്ചതുമൂലവും മറ്റു കാരണങ്ങളാലും തെക്കംഭാഗരായ ക്നാനായസുറിയാനിക്കാരിൽ പലരും പ്രസ്തുത സ്ഥലങ്ങൾവിട്ടു സൌകര്യമായ മറ്റു പല ദേശങ്ങളിലും പോയി താമസിക്കയും ആത്മികാവശ്യത്തിനുവേണ്ടി അവിടങ്ങളിൽ പ്രത്യേകം പള്ളികൾ സ്ഥാപിക്കയും ചെയ്തു."

1910 മുതൽ 193... വരെയുള്ള കാൽശതാബ്ദകാലത്തിനകത്ത് തെക്കംഭാഗ സമുദായ ചരിത്രത്തിൽ സാരമായ എന്തു വ്യത്യാസങ്ങൾ കടന്നു കൂടിയിട്ടുണ്ടെന്നു കാണണമെങ്കിൽ "പുരാതന പാട്ടുകളു"ടെ ആദ്യപതിപ്പിലേതും രണ്ടാം പതിപ്പിലേതുമായി മേൽ ഇരുപംക്തികളായി ചേർത്തിരിക്കുന്ന "കല്യാണ വിവരണ"ത്തിന്റെ ആദ്യ ഖണ്ഡിക മാന്യവായനക്കാർ വായിച്ചു തുലനം ചെയ്തു നോക്കിയാലു.

"പുരാതന പാട്ടു"കളുടെ ആദ്യപതിപ്പിലെ കല്യാണവിവരണം ആദ്യഖണ്ഡികയിൽ പറഞ്ഞിരിക്കുന്നതുപോലെതന്നെയായിരുന്നു തെക്കംഭാഗർ പണ്ടുമുതല്ക്കേ വിശ്വസിച്ചിരുന്നതു എന്നതിനു പ്രസ്തുത പുരാതനപാട്ടുകൾ തന്നെ സാക്ഷ്യം വഹിക്കുന്നു. അവയിൽ ഒന്നായ "ഇന്നു നി.ഞങ്ങളേ" എന്ന പാട്ടിൽ ഇങ്ങനെ കാണുന്നു:

മാറാൻ വന്നു പിറന്നശേഷം ശോവാലെന്ന കാലത്തിൽ
മാനിഭൻ കിനായി തൊമ്മൻ ചെപ്പേടങ്ങു വാങ്ങിച്ചു.........
താശിയോടെ തച്ചർവന്നു വെച്ചു പള്ളി പട്ടണം
ചില്പമോടെ വാണു സുഖിച്ചോട്ടുകാലം ചെന്നപ്പോൾ
ചിന്ത തെളിഞ്ഞിണ്ടൽ വന്നു രണ്ടുകപ്പൽ പുറക്കടലിൽ
.........................................................................
ഗോവാതന്നിൽ പോകുവോളം കൊററു കൊട്ടത്തിന്നവർ
കൊള്ളവച്ചു നായർക്കൂടി പട്ടണത്തിൽ പുക്കാറെ
കൊള്ളിവച്ചു പള്ളിയഴിച്ചന്നു ചുട്ടു പട്ടണം.
വെട്ടി മരിച്ചന്നു മൂവർ കൊററവൻ നല്ല മന്നവൻ
വേദനയാൽ പോന്നു ഞങ്ങൾ നാട്ടും നല്ല ഗ്രാമത്തിൽ
മാർത്തോമ്മാൻ തന്റെ നന്മയാൽ വെച്ചു പള്ളിയൊന്നതിൽ
നായനരുളാലെ ഞങ്ങൾ പുക്കുകുടി കടുത്തുരുത്തിൽ."

ക്നായിത്തൊമ്മൻ കൊടുങ്ങല്ലൂർ വന്നു പള്ളിയും പട്ടണവും വച്ച് വാണു സുഖിച്ചോട്ടുകാലം ചെന്നപ്പോൾ പറങ്കികൾ ആദ്യമായി വന്നുഎന്നും അവർ ഗോവയിൽ ആസ്ഥാനമുറപ്പിച്ചു ഭരിച്ചിരുന്നകാലത്ത് സാമൂതിരിയുടെ ഭടന്മാരായ നായന്മാർ കൊള്ളചെയ്തും കൊള്ളിവെച്ചും കൊടുങ്ങല്ലൂർ പട്ടണം നശിപ്പിച്ചപ്പോൾ തെക്കംഭാഗർ കൂട്ടമോടെ കുടിപുറപ്പെട്ടു കട

ത്തുരുത്തിൽ വന്ന് അവിടെ പള്ളിവച്ചു താമസമാക്കി എന്നുള്ള ഈ പാട്ടിലെഭാഗം ആദ്യപതിപ്പിലെ കല്യാണ വിവരണത്തിൽ പറഞ്ഞിരിക്കുന്നതിനോട് അക്ഷരശഃ ഒത്തിരിക്കുന്നു. ഈ പാട്ടിനെ അടിസ്ഥാനപ്പെടുത്തിയായിരിക്കണം കല്യാണ വിവരണത്തിലെ ആദ്യഖണ്ഡിക എഴുതിയതു്. പാട്ടുകൾ പലതിലും വിലയേറിയ ചരിത്രശകലങ്ങൾ ഉണ്ടെന്നു ഡോക്ടർ പി. ജെ. തോമ്മസ് പറഞ്ഞിരിക്കുന്നതു് ശരിയാണ്. എന്നാൽ ഈ ചരിത്രവസ്തുതകളെ അവഗണിച്ചാണ് ഇപ്പോൾ മി. ചാഴികാടനും മററും തെക്കുംഭാഗചരിത്രമെഴുതുന്നതു്. "ചരിത്രം സത്യത്തിന്റെ സാക്ഷി" ആണെന്നു വരികിലും ചരിത്രമെന്നപേരിൽ എന്തുമാത്രം അവാസ്തവങ്ങളാണ് ഇന്നു ലോകത്തിൽ ഓരോ ജാതികളുടെ ഇടയിൽ പ്രചുരപ്രചാരത്തിൽ ഇരിക്കുന്നതു്. പഴയ തിരുവിതാംകൂർ ചരിത്രത്തിലെ "എട്ടുവീടന്മാരും" "കളിപ്പാൻകുളവും" അവയോടു അനുബന്ധിച്ചുള്ള ചരിത്ര വസ്തുതകളും ഇപ്പോൾ ചരിത്രത്തിൽനിന്നു തിരോധാനം ചെയ്തുവരുന്നതായി നാം കാണുന്നില്ലയോ? ഇപ്പോൾ ചരിത്രം ചിലരുടെ സ്വാൎത്ഥാഭിലാഷങ്ങളെ പൊന്തിച്ചു മാറി എഴുതുന്നു. ചില ചരിത്രകാരന്മാർ യഥാൎത്ഥങ്ങളായ പുരാതന സംഭവങ്ങളെ നിഷേധിക്കുന്നു. അവയുടെസ്ഥാനത്തു മിഥ്യാകഥകളെ എഴുതിച്ചേക്കുന്നു. ഈദൃശമായ ഒരു പരിണാമഘട്ടത്തിൽക്കൂടെയാണ് ഇപ്പോൾ തെക്കുംഭാഗചരിത്രവും അവരുടെ ചരിത്രകൃത്തും തരണം ചെയ്തുകൊണ്ടിരിക്കുന്നതു്.

## 19. "പുരാതനപാട്ടുകൾ" ഭാവിക്കുന്നതുപോലെ പുരാതനമല്ല.

പുരാതനപാട്ടുകളേപ്പററി ഇത്രയും പറഞ്ഞ സ്ഥിതിക്കു ഒരുകാൎയ്യംകൂടെ മാന്യവായനക്കാരുടെ ദൃഷ്ടിയിൽ കൊണ്ടുവരേണ്ടതായുണ്ട്. പുരാതനങ്ങൾ എന്നു പറയുന്ന പാട്ടുകളാണ് തെക്കുംഭാഗരുടെ ചരിത്ര സൌധത്തിന്റെ അടിസ്ഥാനം. "ക്നാനായ സമുദായത്തിന്റെ ചരിത്രം, സാമൂഹ്യാചാരങ്ങൾ . . . മുതലായവ പാട്ടുകളായി രചിച്ച് അവർ തലമുറതലമുറകളായി പഠിച്ചുവന്നിരുന്നു. അപ്രകാരമുള്ള പാട്ടുകളിൽ പലതും അവരുടെകല്യാണവേളകളിൽ ആണുങ്ങളും പെണ്ണുങ്ങളും പാടുകയെന്നുള്ളതു് നിർബന്ധമായിരുന്നതിനാലും, ഇപ്പൊഴും പാടി വരുന്നതിനാലും

നഷ്ടപ്പെടാതെ കിട്ടിയിട്ടുണ്ടു്" എന്നാണല്ലൊ മി. ജോസഫ് 2-ാം അദ്ധ്യായത്തിൽ പറയുന്നതു്. ഈ പാട്ടുകളിൽ കാണുന്നതൊക്കെ അപ്പടി വിശ്വസിച്ചുകൊള്ളണമെന്നാണ് പൊതുവെപ്പ്. "മേല്പറഞ്ഞ പലപാട്ടുകളിലും വിലയേറിയ ചരിത്രവിവരങ്ങൾ ഉണ്ടു്. അവയുടെ രചനാകാലം നിശ്ചയിക്കാൻ നിവൃത്തിയില്ല. ഭാഷ സാമാന്യം പഴക്കമുള്ളതാണെന്നും സംശയമില്ല. സംസ്കൃത പദങ്ങൾ ചുരുക്കവും മലയാളപദങ്ങൾ അധികവുമായി കാണുന്നു. പറങ്കികളിൽനിന്നു സിദ്ധിച്ച പദങ്ങളും അപൂർവ്വമായിഉണ്ടു്. എന്നാൽ ആ കാരണംകൊണ്ടു മൂലകൃതി പറങ്കികൾ വന്നതിനുശേഷം ഉണ്ടാക്കപ്പെട്ടതാണെന്നു വരുന്നില്ല" എന്നു ഡോക്ടർ പി. ജെ. തോമസ് അവർകൾ "കേരളത്തിലെ ക്രിസ്തീയ സാഹിത്യ"ത്തിൽ (P. 39.) പറഞ്ഞിട്ടുണ്ടു്. എന്നാൽ ഡോക്ടർ തോമസ് പറഞ്ഞിരിക്കുന്നതു തെക്കുംഭാഗരുടെ പാട്ടുകളെ പ്രത്യേകം ഉദ്ദേശിച്ചില്ല എന്നു നാം അനുസ്മരിക്കണം. വിലയേറിയ ചരിത്ര വിവരങ്ങൾ അവയിൽ അങ്ങിങ്ങായി ഉണ്ടെന്നുള്ളതും നേരുതന്നെ. എന്നാൽ അവയെപ്പൊതിഞ്ഞു് കാലാന്തരത്തിൽ ഒട്ടിപ്പിടിച്ചുവളർന്നിട്ടുള്ള കെട്ടുകഥകൾ വളരെയാണ്. അവയുടെ രചനാകാലം ക്ലിപ്തമായി നിശ്ചയിക്കാൻ നിവൃത്തിയില്ലെങ്കിലും പലേ കാരണങ്ങളാലും പതിനെട്ടാം നൂറ്റാണ്ടിനു മുമ്പ് അവ പ്രചാരത്തിൽ ഇരുന്നിരുന്നു എന്നു വിശ്വസിക്കാൻ നിവൃത്തിയില്ല. പറങ്കികളിൽനിന്നു സിദ്ധിച്ച ഏതാനും പദങ്ങൾ അവയിൽ കാണുന്നതുകൊണ്ടു് മൂലകൃതി പറങ്കികൾവന്നതിൽപിന്നെ യുണ്ടായതാകണമെന്നില്ല. എന്നാൽ പറങ്കികൾ വന്നതിനു മുമ്പുണ്ടായതാകണമെന്നുമില്ലല്ലൊ. വാക്കുകളേക്കാൾ ആശയങ്ങളേവേണം നോക്കാൻ. ഉദാഹരണമായി 'മാമ്മോദീസാ' എന്നതിന്റെ സ്ഥാനത്തു് 'ബപ്തിസ്മാ,' എന്നോ, 'തലതൊട്ടപ്പൻ' എന്ന പദത്തിനു പകരം 'പതിരീഞ്ഞു്' എന്നോ കണ്ടു എന്നിരിക്കട്ടെ. അതുകൊണ്ടുമാത്രം മൂലകൃതി പറങ്കികൾ വന്നതിൽപിന്നെ ഉണ്ടായതാണെന്ന് വാദിച്ചുകൂടാ. എന്നാൽ പറങ്കികൾ വരുന്നതിനുമുമ്പു് നാട്ടിൽ ഇല്ലായിരുന്ന ആശയങ്ങൾ—പറങ്കികൾ കൊണ്ടുവന്നതായി നമുക്കു നിശ്ചയമുള്ള ആശയങ്ങൾ—ഉണ്ടെങ്കിൽ ആ കൃതി പറങ്കികളുടെ വരവിനുശേഷം ഉണ്ടായതാണെന്നു മാത്രമേ വിധിക്കാൻ തരമുള്ളൂ.

ഈ പുരാതനപാട്ടുകളിൽ കാണുന്ന ചില ആശയങ്ങളും ഉപ ക്ഷേപ നവീനങ്ങളാണ്. ഉദാഹരണമായി "ഇനം നിങ്ങളെ" എന്ന പാട്ടിൽ

"ഏഴില്ലമെഴുപത്തിരണ്ടുകുടിയാരും
ഒത്തൊരുമിച്ചു പോകണംനിങ്ങളും
ചട്ടയുംമുട്ടാക്കും കൊന്ത, തലമുണ്ട്
ചങ്ങല, കൈവളചന്തമാംതലവവും" എന്ന കാണുന്ന നാലാം നൂറ്റാണ്ടിന്റെ മദ്ധ്യഘട്ടത്തിൽ സ്ഥിരമായ കുടിപാർപ്പിനായി മലയാളത്തേക്കു കപ്പൽ കയറാൻ കോപ്പുകൂട്ടുന്നതിനുള്ള ആജ്ഞയിൽ പറയുന്ന ഒരു സാധനം കൊന്തയാണ്. പ്രസ്തുത പദത്തെ ഒരു നോട്ടുമൂലം വ്യാഖ്യാനിച്ചിരിക്കുന്നത് "ഇതു കത്തോലിക്കർ ഇപ്പോഴും ഉപയോഗിക്കുന്ന നൂറമ്പത്തുമൂന്നു മണി കൊന്തയാണ്'' എന്നത്രേ. ഈ നൂറമ്പത്തുമൂന്നുമണി"കൊന്ത" ആവിർഭവിച്ചതും പ്രചാരത്തിൽ വന്നതും 13–ാം നൂറ്റാണ്ടിൽ വി. ഡൊമിനിക്കു മൂലമാണല്ലൊ. അതിനുമുമ്പ് ഈ കൊന്തയെപ്പറ്റി ആരും സ്വപ്നേപി വിചാരിച്ചിരുന്നില്ല. അപ്പോൾ നാലാം നൂറ്റാണ്ടിൽ മലയാളത്തേക്കു കുടിയേററത്തിനായി പുറപ്പെടാനുള്ളവർ എടുക്കേണ്ട സാധനങ്ങളിൽ ഒന്ന് കൊന്തയാണ് എന്ന് നിർദ്ദേശം നൽകിഎന്നു പറഞ്ഞാൽ ആര്, എങ്ങനെ വിശ്വസിക്കും? ഇൻഡ്യയിൽ ആദ്യംവന്ന ഡൊമിനിക്കൻസഭക്കാർ ഫ്റയർജേർഡാനും കൂട്ടരുമാണ്. അവർ വന്നത് 14–ാം ശതവത്സരാരംഭത്തിൽ–1302–ാം ആണ്ടിൽ ആണത്രെ. ജോർഡാൻ സുറിയാനി ക്രിസ്ത്യാനികളേപ്പറ്റി പറയുന്നത് ഇങ്ങനെയാണ്. "തങ്ങൾ ക്രിസ്ത്യാനികളാണ് എന്ന് അവർ പറയുന്നുണ്ട്. എന്നാൽ വാസ്തവം അങ്ങനെയല്ല. അവർക്കു മാമ്മോദീസായില്ല. വിശ്വാസത്തേപ്പറ്റി അവർക്കു യാതൊരു ജ്ഞാനവുമില്ല. (Ferroli: Jesuits in Malabar p. 65.) നൂറമ്പത്തു മൂന്നുമണിക്കൊന്ത മലയാളസുറിയാനിക്കാരുടെ ഇടയിൽ പ്രചാരത്തിൽവന്നത് തീർച്ചയായും ജോർഡാന്റെ കാലത്തിനു ശേഷമായിരിക്കണം. അതിനാൽ പ്രസ്തുത ആശയം ഉൾക്കൊള്ളുന്ന ഈപാട്ട് ഇവിടെ ഉണ്ടായതു് ആശയം നോക്കിയാൽ 14–ാം നൂറ്റാണ്ടിനു ശേഷവും ഭാഷ നോക്കിയാൽ

അതിനും വളരെ ഇപ്പുറത്തുമാണ് എന്നതിനു സംശയമില്ല. അഡ്റിയാൻഫൊർട്ടെസ്ക്യൂ പറയുന്നതുപോലെ പേർഷ്യൻ ക്രിസ്ത്യാനികൾ വേദഞെരുക്കംനിമിത്തം ഇവിടെ നാലാംനൂററാണ്ടിൽ കുടിയേറി എന്ന യഥാർത്ഥചരിത്രബീജത്തെ ചുററിപ്പൊതിഞ്ഞ് കാലാന്തരത്തിൽ വന്നുകൂടിയ വൃദ്ധി—കെട്ടുകഥകൾ—ആണ് ഇവയെല്ലാം. ഈ പാട്ടു രചിച്ചവർക്കു കൊന്തയുമായി നല്ല പരിചയമുണ്ടായിരുന്നു. ചരിത്രജ്ഞാനലേശമില്ലാതിരുന്ന അവർ വിചാരിച്ചത് നാലാംനൂററാണ്ടിലും കൊന്ത ഉണ്ടായിരുന്നു എന്നാണ്. ഈ 'കൊന്ത'ശബ്ദം ഒരു പറങ്കിപ്പദവുമാണ്. Conta കൊന്ത എന്ന ഈ പോർട്ടുഗീസ് ശബ്ദത്തിനു account, calculation എന്നത്രേ പോർട്ടുഗീസ്– ഇംഗ്ലീഷ് ശബ്ദകോശത്തിൽ അർത്ഥം കൊടുത്തിരിക്കുന്നത്. അതായത്: കണക്ക്, എണ്ണം. അതായത് ഈ സാധനം എണ്ണം തിട്ടപ്പെടുത്തുന്നതിന് ഉപയോഗിച്ചിരുന്നു. അതിനാൽ ഇത് പോർത്തുഗീസ്കാരിൽനിന്നു ലഭിച്ചതാണ് എന്നതിനു സംശയത്തിനു വകയില്ലതന്നെ.

"നല്ലോരോരോശ്ലീലം" എന്ന പാട്ടിൽ ഇതിലും വിചിത്രമായ ഒരു ആശയംകൂടി കാണുന്നുണ്ട്. അത് ഇങ്ങനെയാണ്. "ഒത്തുതിരിച്ചവർ കപ്പൽ കേറി- മലനാടുനോക്കി പുറപ്പെട്ടാറെ- കൊടുങ്ങല്ലൂരങ്ങിനെ വന്നിറങ്ങി- കൊച്ചിയിലഴിമുഖം കണ്ടവാറേ– ഈരേഴുനാലു വെടിയുംവെച്ചു." അതായത് മൂന്നു കപ്പൽനിറയെ നാലാംനൂററാണ്ടിൽവന്ന പ്രപിതാമഹന്മാർ കൊച്ചിയിലഴിമുഖംകണ്ടു, ഈരേഴുനാലു വെടിവച്ചു എന്ന്. ഈകൊച്ചിയിലഴിമുഖത്തിന്റെ ഉത്ഭവത്തെപ്പററി മി. ചാഴികാടൻ ഇങ്ങനെ പറയുന്നു (P. 283) "എന്നാൽ ക്രിസ്താബ്ദം 1341-ൽ ലയാളത്തിന്റെ പശ്ചിമതീരത്തു ഒരു ഭൂപ്രകൃതിവ്യത്യാസംവരികയും പെരിയാററിൽ ആ കൊല്ലത്തെ ഇടവപ്പാതിയ്ക്കു ജലം പെരുകുകയും വൈപ്പിൽ എന്ന സ്ഥലത്തുവച്ചു കരമുറിഞ്ഞുനൂതനമായി കടലിലേയ്ക്കു ഒരു അഴിയുണ്ടാകുകയും പെരിയാററിന്റെ തായ്ഭാഗം വൈപ്പിൽ അഴിയിൽക്കൂടി കടലിലേക്കു ഒഴുകുകയും തന്മൂലംകൊടുങ്ങല്ലൂർ അഴിയുടെമുഖംചെളിയുംമണലുമടിഞ്ഞു നികന്നുപോകയും

അക്കാലം കൊടുങ്ങല്ലൂരിന്റെ തുറമുഖപ്രാധാന്യം നഷ്ടപ്പെടുകയും ചെയ്തു. പോർട്ടുഗീസുകാർ ഇൻഡ്യയിൽ വന്ന അവസരത്തിൽ അവരുടെ കപ്പലുകൾ കൊടുങ്ങല്ലൂർ അഴിയിൽ നേരെ പ്രവേശിച്ചില്ല. അവർ വൈപ്പിൻ അഴിയിൽക്കൂടിയാണ് അവരുടെ കപ്പലുകൾ ഉള്ളിലേക്ക പ്രവേശിപ്പിച്ചതു്. ഈ പ്രകൃതിവ്യാത്യാസം വരുന്നതുവരെയും കൊടുങ്ങല്ലൂർ ഇൻഡ്യയിലെ ഒന്നാമത്തെ തുറമുഖംതന്നെയായിരുന്നു." ഈ പറയുന്ന വൈപ്പിൽ അഴിയാണല്ലൊ "കൊച്ചിയിൽ അഴിമുഖം." ഇതിൽനിന്നും നാം ന്യായമായി അനുമിക്കേണ്ടതു് "ഈ നല്ലോരോശ്ലോകം" എന്ന പാട്ടിന്റെ ഉത്ഭവം കൊച്ചിയിൽ അഴിമുഖമുണ്ടായി അതു കപ്പൽസഞ്ചാരയോഗ്യമായശേഷം മാത്രമാകുന്നു എന്നാണ്. "ഈരേഴു നാലു വെടിയുംവച്ചു" എന്നുകൂടെ കാണുന്നതിൽനിന്നു യുദ്ധത്തിൽ സാധാരണ വലിയ തോക്കുകൾ ഉപയോഗിക്കാൻ തുടങ്ങിയതിൽപിന്നെയുള്ള ഒരു കാലഘട്ടത്തെയാണ് ഇതു നിർദ്ദേശിക്കുന്നതു് എന്നും സിദ്ധിക്കുന്നു. പോർട്ടുഗീസുകാർ വന്ന 15–ാംനൂറ്റാണ്ടിൽ തോക്കും വെടിയുമൊക്കെ പ്രയോഗത്തിലാകാൻ തുടങ്ങിയിരുന്നു. നാലാംനൂറ്റാണ്ടിൽ കൊച്ചിയിലഴിമുഖവും വെടിയുമില്ലായിരുന്നു ഉണ്ടായിരുന്നു എന്നു് ഈ പാട്ടിൽ പറഞ്ഞിരിക്കുന്നതു് വെറും ഉണ്ടയില്ലാവെടിയാണ്.

20. ഇവയ്ക്കുംപുറമേ "പുരാതന പാട്ടുകളി"ൽ വ്യാജപ്രസ്താവനകൾ വേറെയുമുണ്ട്. അതായതു് പുരാതനപാട്ടുകളിൽ വിലയേറിയ ചരിത്രവിവരങ്ങൾ മാത്രമല്ല. ചരിത്രവിരുദ്ധങ്ങളായ വ്യാജപ്രസ്താവനകളും അടങ്ങിയിരിപ്പുണ്ട്. ഒരു ഉദാഹരണംകൂടി കാണിക്കാം. കടുത്തുരുത്തി വലിയ പള്ളിയുടെ പാട്ടിൽ ഇങ്ങനെ കാണുന്നു:

"കാലത്തു പള്ളി കടുത്തുരുത്തിൽ
കാതലായി വെപ്പതിന്നാശ കൂറി
നാടെട്ടു മുമ്പു വടക്കംകൂററിൽ
നായകൻ മന്നനെ ചെന്നുകണ്ടു.
ആടകൾ പൊൻപണം കാഴ്ചവെച്ചു

അന്തരളാടെ ഭൂമികൊടുത്തവാറെ
വാടാതെ തച്ചർ പലരെക്കൂട്ടി
അമ്പിനാൽ പള്ളിക്ക സ്ഥാനം കാണ്മാൻ

.................................................

സ്ഥാനവുംകണ്ടു തറയുമടിച്ചു
തച്ചർക്കടുക്കം പണവുംകൊടുത്തു.

................................ ........

വാടാതെ തച്ചർ പലരെക്കൂട്ടി
വൻപിനാൽ പള്ളിപണിമുതുന്ന
കാരണപ്പെട്ട തരുതാഴ്ക്കന്മാർ
കാലത്തുപള്ളി പണിതീർത്തിടുന്നു.”

പഴയപതിപ്പിൽ 64-ാം വശത്ത് “കാലത്തു” എന്നതിന് ഒരു വ്യാഖ്യാനം കാണുന്നുണ്ട്: “കാലത്തു = ഇതു പരല്പേരുപ്രകാരം കൊല്ലവർഷം 631-ക്രിസ്ത്വാബ്ദം 1456 എന്നാണ്. കടുത്തുരുത്തി വലിയപള്ളിയുടെ വടക്കേ ഭിത്തിയുടെ പുറമേ മുമ്പേ തന്നെ സ്ഥാപിക്കപ്പെട്ടിരിക്കുന്ന കരിങ്കൽ പലകയിൽ “നാനം മൂനം” അക്ഷരങ്ങളിൽ കൊത്തപ്പെട്ടിരിക്കുന്നതിൽ കാണുന്നത് ഈ പള്ളി വീണ്ടും കല്ലുപണികഴിച്ച് 1590 കുംഭം 22-ാംനു മാർ അബ്രാഹം മെത്രാപ്പോലീത്തായാൽ അഭിഷേകം ചെയ്യപ്പെട്ടു എന്നാകുന്നു.” പുതിയ പതിപ്പിൽ ഈ വ്യാഖ്യാനം കാണുന്നില്ല. അതും അർത്ഥവത്താണ്. 1456-ൽ പള്ളി ആദ്യമായി പണുതു എന്നാണല്ലൊ പാട്ടിൽ വ്യക്തമായി കാണിച്ചിരിക്കുന്നത്. 1590-ൽ പള്ളി വീണ്ടും കല്ലുപണികഴിച്ചു പണിതതായി ശിലാലേഖനം പറയുന്നു. ഇതിൽനിന്നും ന്യായമായി അനുമിക്കേണ്ടതു് 1456-നു വളരെ മുമ്പുതന്നെ പള്ളി അവിടെ ഉണ്ടായിരുന്നു എന്നാണ്. ഈ ആദ്യപതിപ്പിൽതന്നെ കൊടുത്തിട്ടുള്ള പള്ളികളുടെ പട്ടികയിലെ തീയതിപ്രകാരമാകട്ടെ കടുത്തുരുത്തി വലിയ പള്ളിയുടെ സ്ഥാപനം 1500 എന്നാണെന്നും അനുസ്മരിക്കണം.

# അദ്ധ്യായം ൩.

## തെക്കുംഭാഗചരിത്രനിർമ്മാണത്തിന്റെ ആദ്യഘട്ടം.

1. തെക്കുംഭാഗ ചരിത്രനിർമ്മാണത്തിന്റെ രണ്ടാമത്തേതും തദനന്തരമുണ്ടായതുമായ പലപടികളേയും അവസ്ഥാന്തരങ്ങളേയുംകുറിച്ച് സാമാന്യം ദീർഘമായി ഉപന്യസിച്ചുകഴിഞ്ഞു. ഇനി അവരുടെ ഉത്ഭവത്തേപ്പററിയുള്ള ആദ്യവൃത്താന്തം, ആദ്യപടി, എന്തായിരുന്നു എന്നു പരിശോധിക്കാം.

മി. ചാഴികാടൻ 227-ാം വശത്തു് പറഞ്ഞിരിക്കുന്ന ഏതാനും കാര്യങ്ങൾ നമ്മുടെ ഗാഢമായ ശ്രദ്ധയെ ആദ്യം അർഹിക്കുന്നു. "മലങ്കരയിലെ ക്രിസ്ത്യാനികളേപ്പററി ചരിത്രം എഴുതിയിട്ടുള്ളവരിൽ അധികംപേരും പോർട്ടുഗീസുകാരാണ്. അവർ മലയാളത്തെ ക്രിസ്ത്യാനികൾ നെസ്തോറിയന്മാരായിരുന്നു എന്ന മുൻവിധിയോടുകൂടെയാണ് അവരുടെ ചരിത്രങ്ങൾ എഴുതിയിട്ടുള്ളതു്. പോർട്ടുഗീസുകാരെ മിത്രങ്ങളായി ആരംഭത്തിൽ സുറിയാനിക്കാർ സ്വീകരിച്ചെങ്കിലും കാലാന്തരത്തിൽ പോർട്ടുഗീസുകാരും സുറിയാനിക്കാരും ജന്മശത്രുക്കളായിട്ടാണ് വർത്തിച്ചുവന്നിരുന്നതു്. മലയാളത്തെ സുറിയാനിക്കാരേപ്പററി പ്രതികൂലമായ മുൻവിധിയോടുകൂടി വന്നവരും അവരുടെ ശത്രുക്കളായി തീർന്നവരുമായ പോർട്ടുഗീസുകാരുടെ ചരിത്രരേഖകൾ മിക്കവയും കേൾവിയേയും ഊഹങ്ങളേയും അടിസ്ഥാനപ്പെടുത്തി നിർമ്മിച്ചിട്ടുള്ളവയാണ്. ഇവരിൽ ഒന്നാമത്തെ ചരിത്രകാരൻ അന്തോനി ഗോവെയാ എന്ന ആഗസ്തീനിയൻ സന്യാസസഭക്കാരനാണ്. ഇദ്ദേഹം ഗോവയിൽ കുറേനാൾ പാർത്തിട്ടുണ്ട്. അദ്ദേഹം 1606-ൽ പോർട്ടുഗലിലെ കോയിംബ്രാ എന്ന സ്ഥലത്തുവച്ച് മെനേസീസ് മെത്രാന്റെ ഭരണത്തേയും ഇൻഡ്യയിലെ ക്രിസ്ത്യാനികളേയും പററി ഒരു പുസ്തകം എഴുതിയിട്ടുണ്ട്. ആ പുസ്തകത്തിന്റെ പേർ Jornada (ജൊർണാഡാ) എന്നാണ്. ഈ ജൊർണാഡാ ഗ്രന്ഥത്തിൽ മലബാർ ക്രിസ്ത്യാനികളേപ്പററി ഒട്ടുവളരെ അബദ്ധങ്ങളും സുബദ്ധങ്ങളും എഴുതിയിട്ടുണ്ട്".

## 2. സുറിയാനിക്കാരും പോർട്ടുഗീസുകാരും.

പോർട്ടുഗീസുകാർ ഇവിടെ വന്നതുമുതൽ ഉദ്ദേശം അരശതാബ്ദക്കാലത്തേയ്ക്കു് അവരും സുറിയാനിക്കാരും പരസ്പരം വിശ്വാസത്തിൽ സഹോദരന്മാരെപ്പോലെയാണ് പെരുമാറിയിരുന്നതു്. "മലയാളത്തെ സുറിയാനിസഭ" എന്ന ഗ്രന്ഥത്തിൽ റവ. ഡോക്ടർ പ്ളാസിഡ് പറയുന്നു: "The zealous Portuguese and the Syrians behaved towards each other as brothren in the faith This general conviction of the Syrians and the Portuguese of their unity of faith finds its expression in several facts mentioned in contemporary portuguese sources". "മതതീക്ഷ്ണന്മാരായ പോർട്ടുഗീസുകാരും സുറിയാനിക്കാരും വിശ്വാസത്തിൽ സഹോദരന്മാർ എന്ന നിലയിലാണ് പരസ്പരം പെരുമാറിയിരുന്നതു്. തങ്ങളുടെ വിശ്വാസം ഒന്നുതന്നെയാണ്, എന്നു് സുറിയാനിക്കാർക്കും പോർത്തുഗീസുകാർക്കും പൊതുവിലുണ്ടായിരുന്ന ഈ ദൃഢനിശ്ചയം സമകാലികങ്ങളായ പോർട്ടുഗീസ് രേഖകളിൽ വിവരിക്കപ്പെട്ടിട്ടുള്ള അനേക സംഭവങ്ങളിൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ടു്". (p. 22.) എന്നാൽ അന്നു് പോർത്തുഗീസുകാരുടെ ഒരു പ്രധാന ശ്രമം സുറിയാനിക്കാരെ കഴിയുന്നത്ര ലത്തീൻകാർ ആക്കുന്നതിനായിരുന്നു. കൊടുങ്ങല്ലൂർ സെമിനാരിയിലെ ഏതാനും സുറിയാനിക്കാരായ വൈദികവിദ്യാർത്ഥികൾക്കു് അവർ ലത്തീനിൽ പട്ടംകൊടുത്തു. സുറിയാനിക്കാരെ മാർമ്മോദീസാ മുക്കാനും മാർ യാക്കോബ് മെത്രാനേപ്പോലും 'ലത്തീൻകാരൻ' ആക്കാനും അവർ പ്രയത്നിക്കാതിരുന്നില്ല. ഇങ്ങനെയിരിക്കെ 1533-ൽ ഗോവ ഒരു മെത്രാസനവും 1558-ൽ അതിമെത്രാസനവും ആക്കപ്പെട്ടതുമുതൽ ഗോവയ്ക്കു് മലയാളത്തിന്മേലും ഇൻഡ്യാ ഒട്ടുക്കും അധികാരം സിദ്ധിക്കണമെന്ന അഭിവാഞ്ഛ അവരിൽ ഉളവായിത്തുടങ്ങി. സുറിയാനിക്കാരുടെ മെത്രാൻ ഗോവ അതിരൂപതയുടെ സഫ്റഗൻ ആയിരിക്കണമെന്നു് ഗോവ മെത്രാപ്പോലീത്താ ആയിരുന്ന ഡോൺ മെനേസീസ് 1597-ൽ അന്നു റോമിലായിരുന്ന ഓർശ്ലത്തെ ലത്തീൻ പാത്രിയർക്കീസിനു് എഴുതി അയയ്ക്കുകകൂടി ചെയ്തു. ലത്തീൻകാരുടെ ഈവക ശ്രമങ്ങൾ സുറി

യാനിക്കാരിൽ അനല്പമായ അതൃപ്തിയും എതൃപ്പും ഉളവാക്കി. ഇതാണ് ലത്തീൻകാരക്കു സുറിയാനിക്കാരോട് വിരോധമുണ്ടാകാനുള്ളകാരണങ്ങളിൽ ഒന്ന്. സുറിയാനിക്കാരുമായി പന്ത്രനാല്പതു കൊല്ലത്തെ സൗഹാർദ്ദപൂർവ്വമായ സമ്പർക്കത്തിനു ശേഷമാണ് ഈ പ്രതികൂല മനോഭാവം ലത്തീൻകാരിൽ ഉദയം ചെയ്തതു്. അതിനാൽ മലയാളത്തെ സുറിയാനിക്കാരെപ്പററി പ്രതികൂലമായ മുൻവിധിയോടുകൂടിയാണ് പോർട്ടുഗീസുകാർ വന്നതു് എന്നുള്ള മി. ചാഴികാടൻെറ പ്രസ്താവം അത്ര ശരിയാണ് എന്ന് എനിക്കു തോന്നുന്നില്ല. കാലാന്തരത്തിൽ പോർട്ടുഗിസുകാരും സുറിയാനിക്കാരും ജന്മശത്രുക്കളായിട്ടാണ് വർത്തിച്ചിരുന്നതു് എന്ന് മി. ചാഴികാടൻ പറഞ്ഞിട്ടുള്ളതിന് അല്പം വിശദീകരണം അത്യാവശ്യമാണ്. തനി "സുറിയാനിക്കാർ" എന്ന പേരും പേറി ഇപ്പോൾ വിതണ്ഡാവാദം പുറപ്പെടുവിക്കുന്ന തെക്കംഭാഗരുടെ പൂർവ്വകാലത്തെ സ്ഥിതി പലതുകൊണ്ടും ഇസ്രായേൽക്കാരുടെ ഇടയിൽ ശമ്റായക്കാർ എന്നപോലെ ആയിരുന്നു. ആകയാൽ അവരും വടക്കംഭാഗരും പരസ്പര വിശ്വാസമില്ലാതെയും വിദ്വേഷമനസ്ഥിതിയോടുകൂടിയുമാണ് വർത്തിച്ചിരുന്നതു്. അതിനാൽ മലയാളത്തിൽ പ്രബലന്മാരായി വന്നിട്ടുള്ള വിദേശക്രിസ്ത്യാനികളുടെ കൂട്ടുകെട്ടും സഹായവും സൗഹാർദ്ദവും സമ്പാദിക്കാൻ ആയിരുന്നു തെക്കംഭാഗരുടെ ശ്രമം. തന്നിമിത്തം പോർട്ടുഗിസുകാരുടെ ആപ്തമിത്രങ്ങളായിട്ടു മാത്രമാണ് തെക്കംഭാഗർ എപ്പോഴും വർത്തിച്ചിരുന്നതു്. മി. ചാഴികാടൻ പറയുന്നതു കേട്ടാലും P. (171) "മെനേസീസ് മെത്രാപ്പോലീത്താ മലയാളത്തു നടത്തിയിട്ടുള്ള പ്രധാന സംഗതികൾ എല്ലാം കടുത്തുരുത്തിയിലും ഉദിയംപേരൂരും വച്ചാണ് നടത്തിയിട്ടുള്ളതു്. ആദ്യമായി അദ്ദേഹം സുറിയാനിക്കാർക്കു പട്ടം കൊടുത്തതു് കടുത്തുരുത്തി വലിയ പള്ളിയിൽ വെച്ചാണ്. ഗോവായുടെ പുസ്തകം 18-ാം അദ്ധ്യായം 40-ാം പുറത്ത് ഇങ്ങനെ പറഞ്ഞിരിക്കുന്നു. "തെക്കംഭാഗരുടെ പള്ളിയായ ഉദിയംപേരൂർവച്ചു തന്നാൽ പാടുള്ള പ്രയത്നങ്ങളൊക്കയും ചെയ്തശേഷം തെക്കംഭാഗരുടെ വകയും ക്രിസ്ത്യാനികളിൽ കുലമഹിമയുള്ളവർ പാർത്തുവരുന്നതുമായ കടുത്തുരുത്തിയിൽ മെനേസ്യ

ൻ മെത്രാപ്പോലീത്താ എത്തി തിരു ആഗ്രഹം [illegible] വ്യാ-
ഗ്രഹ [illegible] നിശ്ചയിച്ചു. ഇത് 1598-ൽ [illegible]
ഹാ ആഗ്രഹമായിരുന്നു. ഇതിനെ തുടർന്ന് ഗോവയാ 46-ാം പ്ര-
ത്തു "കടുത്തുരുത്തിയിലെ കുലമഹിമയുള്ള അൽമായക്കാരും പട്ട-
ക്കാരും റോമാപ്പള്ളിയോടും ഡോക്ടർ മെനേസീസിനോടും അനു-
സരണ പ്രദർശിപ്പിച്ചു. റോമാപ്പള്ളിക്ക് എല്ലാവരിലും ആദ്യമാ-
യി കീഴ്‌വഴങ്ങിയവർ കടുത്തുരുത്തിക്കാരാണ്. അവിടെവച്ചു മെ-
നേസീസ് മെത്രാപ്പോലീത്താ ക്രദാശകൾ ശുശ്രൂഷ ചെയ്കയു-
ദീനക്കാരെ വീട്ടിൽപോയി കാണുകയും അവരെ ആശ്വസിപ്പിക്ക-
യും ചെയ്തു എന്നു പറഞ്ഞിട്ടുണ്ട്".

3. ഡോൺമെനേസീസിനെപ്പററി മി. ചാഴികാടൻ.

ഈ മെനേസിസിനെയും പറങ്കികളുടെ നയത്തേയും പററി മി. ചാഴികാടൻ 193-7 വശങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നതും കാണേണ്ടതുതന്നെയാണ്: "മാർ അബ്രാഹം മെത്രാൻ മരിക്കുന്ന കാലത്തു പോർട്ടുഗീസുകാരുടെ തലസ്ഥാനമായ ഗോവയിലെ മെത്രാപ്പോലീത്താ അലക്സീസ് ഡി. മെനേസീസ് എന്ന ദേഹമായിരുന്നു. അദ്ദേഹം പോർട്ടുഗലിലെ പ്രഭുകുടുംബങ്ങളിൽ ഒന്നിലെ അംഗമായിരുന്നു. അന്നത്തെ കാലസ്ഥിതിയനുസരിച്ച് അദ്ദേഹം വിദ്യാസമ്പന്നനുമായിരുന്നു. അദ്ദേഹം ഗോവയിലെ മെത്രാപ്പോലീത്താ ആയി നിയമിക്കപ്പെടുന്നതിനു മുമ്പ് പോർട്ടുഗൽ രാജാവിൻെറ പ്രതിനിധി ആയി സ്പെയിൻ രാജധാനിയിൽ താമസിച്ചിട്ടുള്ള ആളും യൂറോപ്യൻ രാഷ്ട്രീയകാര്യങ്ങളിൽ ധാരാളം പരിചയമുള്ള ഒരു രാഷ്ട്രീയപ്രമാണിയുമായിരുന്നു. ഇദ്ദേഹം ഗോവാ മെത്രാപ്പോലീത്താ ആയി 1594-ൽ സ്ഥാനമേററപ്പോൾ അദ്ദേഹത്തിനു 35 വയസ്സുമാത്രമേ പ്രായമുണ്ടായിരുന്നുള്ളു. ഒരു മെത്രാപ്പോലീത്തായിക്ക് അനുയോജ്യമല്ലാത്ത അനേക ഗുണങ്ങൾ ഇദ്ദേഹത്തിനുണ്ടായിരുന്നു . . . . . പ്രാഭവം, ചെറുപ്പം, അധികാരപ്രമത്തത, ഈ വിശേഷണങ്ങൾ അദ്ദേഹത്തിൽ മുന്നിട്ടുനിന്നിരുന്നു. മാർ അബ്രാഹംമെത്രാൻെറ മരണവിവരം അറിഞ്ഞയുടനെ അദ്ദേഹത്താൽ മലങ്കരസഭയുടെ അർക്കദിയാക്കോനാ

...ൾ നിയമിക്കപ്പെട്ട ഗീവറുഗീസു കത്തനാരെ അംഗീകരിക്കാതെ മെനേസിസ് മെത്രാപ്പോലീത്താ വൈപ്പിക്കോട്ട സെമിനാരിയുടെ പ്രിൻസിപ്പാൾ ആയിരുന്ന ഫ്രാൻസിസ്റോസ് എന്ന ഈശോസഭക്കാരൻ വൈദികനെ അർക്കദിയാക്കോന്റെ സ്ഥാനത്തിൽ അഡ്മിനിസ്ട്രേറ്റർ എന്ന ഉദ്യോഗപ്പേരോടുകൂടി അങ്കമാലി രൂപതയുടെ ഭരണാധികാരിയായി നിയമിച്ചു. അർക്കദിയാക്കോനെ മെനേസീസ് മെത്രാപ്പോലീത്താ അംഗീകരിക്കാതിരുന്നതുപോലെ അദ്ദേഹത്താൽ നിയമിതനായ അഡ്മിനിസ്ട്രേറ്ററെ സുറിയാനിക്കാരും അംഗീകരിച്ചില്ല. മെനേസീസ് മെത്രാപ്പോലീത്തായുടെ ദൃഷ്ടിയിൽ ധിക്കാരമായി തോന്നിയ സുറിയാനിക്കാരുടെ ഈ ധീരത അദ്ദേഹത്തെ അന്ധാളിപ്പിച്ചു . . . സുറിയാനിക്കാരുടെ അധികാരനിഷേധത്തിൽ നിന്നും ഒരു പാഠം പഠിച്ചു എന്ന ഭാവേന മാർ മെനേസീസ് മെത്രാപ്പോലീത്താ ഗീവറുഗീസ് അർക്കദിയാക്കോൻ വിശ്വാസപ്രതിജ്ഞ ചെയ്യുന്നതായാൽ അദ്ദേഹത്തെ മലങ്കരസഭയുടെ അർക്കദിയാക്കോനായി അംഗീകരിക്കാമെന്നു അറിയിച്ചു. ഈ അറിയിപ്പനുസരിച്ച് അർക്കദിയാക്കോൻ ഒരു വലിയ സൈന്യത്തോടുകൂടി വിശ്വാസസത്യം ചെയ്യുന്നതിനായി ഡോക്ടർ മെനേസീസ് നിശ്ചയിച്ച വൈപ്പിക്കോട്ടയിൽ എത്തി . . . മെനേസീസ് മെത്രാപ്പോലീത്താ അർക്കദിയാക്കോനെ അംഗീകരിക്കയും അർക്കദിയാക്കോൻ സത്യപ്രതിജ്ഞ ചെയ്കയും ചെയ്തു. അർക്കദിയാക്കോൻ ആവശ്യപ്പെടാതെ അദ്ദേഹത്തെ അങ്കമാലി രൂപതയുടെ അഡ്മിനിസ്ട്രേറ്ററായി ഫ്രാൻസീസ് റോസ് വൈദികനെ പകരം നിയമിച്ചിരിക്കുന്നതായി മെനേസീസ് മെത്രാപ്പോലീത്താ ഒരു കല്പനയും പുറപ്പെടുവിച്ചു. അർക്കദിയാക്കോൻ ആ കല്പന സ്വീകരിച്ചില്ലെന്നു മാത്രമല്ല അപ്രകാരം ഒരു കല്പന സുറിയാനിക്കാരുടെമേൽ കെട്ടിവയ്ക്കുന്നതിനു ഗോവമെത്രാപ്പോലീത്തായ്ക്കു അധികാരമില്ലെന്ന് അർക്കദിയാക്കോൻ നേരിട്ടു മെത്രാപ്പോലീത്തായെ അറിയിക്കയും ചെയ്തു.

"അർക്കദിയാക്കോന്റെ ഈ അധികാരനിഷേധം മെനേസീസ് മെത്രാപ്പോലീത്തായുടെ ആത്മാഭിമാനത്തിനു ക്ഷതം

ഏല്പിച്ചു. ഈ കാലത്തിനിടയിൽ ഡോക്ടർ മെനസീസിന്റെ സഹവാഹകനായിരുന്ന ഫ്രാൻസിസ് റോസ് വൈദികന് ഒരു സുറിയാനിപ്പള്ളിയുടെ എങ്കിലും അകംകാണുന്നതിനു സാധിച്ചില്ലെന്നുള്ളതും ഡോക്ടർ മെനസിസിനെ കുപിതനാക്കി. പട്ടാളവും പോലീസും മൂലം പള്ളിഭരണം നടത്തുന്നതാണ് കാര്യക്ഷമമെന്നു മെനെസീസ് മെത്രാപ്പോലീത്താ തീരുമാനിച്ചു. ആയുധപാണികളായ ഒരു സംഘം പട്ടാളത്തോടുകൂടി മലയാളത്തെ സുറിയാനിപ്പള്ളികൾ ബലമായി കൈവശപ്പെടുത്തണമെന്നു നിശ്ചയിച്ച് ഡോക്ടർ മെനസീസ് 1599 ഫെബ്രുവരി 1-ാംനു കൊച്ചിയിൽ വന്നിറങ്ങി. ആദ്യമായി തന്റെ അധികാരം മലങ്കരയിൽ ചെലുത്തുന്നതിനു രാജസഹായം ആവശ്യമാണെന്നു മനസ്സിലാക്കിയിരുന്ന മെനേസീസ് മെത്രാപ്പോലിത്താ കൊച്ചീരാജാവിനെ കണ്ടു് മുപ്പതിനായിരം ഡുക്കാററുനാണയങ്ങൾ എണ്ണിക്കൊടുത്തു രാജസഹായം വാങ്ങി. അതിന്റെ ശേഷം ഗീവറുഗീസ് അർക്കദിയാക്കോനെ ഒരു കൂടിക്കാഴ്ച്ചയ്ക്കായി മെനേസിസ് മെത്രാപ്പോലീത്താ കൊച്ചിയിലേക്കു ക്ഷണിച്ചു . . . . . അർക്കദിയാക്കോൻ മൂവായിരം പട്ടാളത്തോടുകൂടി കൊച്ചിയിൽ എത്തി മെനേസിസ് മെത്രാനെക്കണ്ടു. മെത്രാപ്പോലീത്താ മലങ്കരയിലെ പള്ളികളിൽ ഉടനെ സന്ദർശനം നടത്തുന്നുണ്ടെന്നും ആ സന്ദർശനവേളകളിൽ അകമ്പടിയായി അർക്കദിയാക്കോൻ മെത്രാപ്പോലീത്തായുടെകൂടെ പുറപ്പെടണമെന്നും മെത്രാപ്പോലീത്താ അർക്കദിയാക്കോനോട് ആവശ്യപ്പെട്ടു. കൊച്ചീരാജാവിൽ നിന്നും ലഭിച്ച സഹായവാഗ്ദാനം മെത്രാപ്പോലിത്തായുടെ ശക്തി വർദ്ധിപ്പിച്ചിരുന്നു. തന്നിമിത്തം ആയോധനവും രക്തച്ചൊരിച്ചിലും കൂടാതെ ഡോക്ടർ മെനേസീസിതോട് എതൃക്കുക ദുസ്സാധകമായി തോന്നുകയാൽ അർക്കദിയാക്കോൻ സഹകരണം മനസ്സാ നിഷേധിച്ചു, സമ്മതം മൂളി കൊച്ചിയിൽനിന്നു പോന്നു.

"മെനേസീസ് മെത്രാപ്പോലീത്താ കൊച്ചിയിൽനിന്നും ആദ്യമായി വൈപ്പിക്കോട്ടയിലെ സെമിനാരിപ്പള്ളിയിലേക്കു പോയി. പുതിയ മെത്രാപ്പോലീത്തായെ കാണുന്നതിനും കേൾക്കുന്ന

[illegible]മായി അനവധിജനങ്ങൾ പള്ളിയിൽകൂടിയിരുന്നു. മെത്രാപ്പോലീത്തായുടെ ആദ്യത്തെ പരസ്യമായ പ്രസംഗം വി. യോഹന്നാന്റെ സുവിശേഷം 10-ാം അദ്ധ്യായം 1 മുതൽ 5 വരെ വാക്യങ്ങൾ വായിച്ചു വ്യാഖ്യാനിക്കുക ആയിരുന്നു. അവ:

i സത്യംസത്യമായി ഞാൻ നിങ്ങളോടു പറയുന്നു. ആട്ടിൻതൊഴുത്തിലേയ്ക്കു വാതിലിൽകൂടിയല്ലാതെ പ്രവേശിക്കുന്നവൻ ആരോ അവൻ കള്ളനും കവർച്ചക്കാരനും ആകുന്നു.

ii വാതിലിൽകൂടി പ്രവേശിക്കുന്നവനോ ആടുകളുടെ ഇടയനാകുന്നു.

iii ഇവന് വാതിൽകാവല്ക്കാരൻ വാതിൽ തുറന്നു കൊടുക്കുന്നു. ഇവൻ തന്റെ ആടുകളെ അവയുടെ പേരുചൊല്ലിവിളിക്കയും അവയെ പുറത്തുകൊണ്ടുപോകുകയും ചെയ്യുന്നു.

iv തന്റെ ആടുകളെ പുറത്തു കൊണ്ടുപോയശേഷം അവൻ അവയ്ക്കു മുമ്പേ പോകുന്നു. അവന്റെ ആടുകളോ അവന്റെ സ്വരം അറിയുന്നതുകൊണ്ട് അവന്റെ പിന്നാലെ പോകുന്നു.

v എന്നാൽ അന്യന്റെ സ്വരം അറിയായ്കകൊണ്ട് ആടുകൾ അന്യന്റെ പിന്നാലെ പോകാതെ അവനിൽനിന്നും ഓടിപ്പോകുന്നു

മെനേസീസ് മെത്രാപ്പോലീത്തായുടെ ഈ പ്രസംഗം അക്കിദിയാക്കോനേയും സുറിയാനിക്കാരേയും എത്രമാത്രം ക്ഷോഭിപ്പിച്ചിരിക്കണമെന്നു ഇന്നും ഇതു വായിക്കുന്നവർക്ക് ഊഹിക്കാവുന്നതാണ്: സുറിയാനിക്കാരായ കുറേ ജനങ്ങൾ, മെനേസീസ് വാതിലിൽകൂടി തൊഴുത്തിൽ കയറിയതല്ലെന്നും, മെനേസീസിന്റെ സ്വരം അവർക്ക് പരിചയമില്ലെന്നും, മെനേസീസ് കവർച്ചക്കാരൻ ആണെന്നും, അവരുടെ ശരിയായ ഇടയൻ അക്കിദിയാക്കോൻ ആണെന്നും, അദ്ദേഹം തുറന്ന വാതിലിൽകൂടി തൊഴുത്തിൽ കയറിയതാണെന്നും മററും പരസ്യമായി പള്ളിമുററത്തുകൂടി ആർത്തുവിളിച്ചു. മലങ്കരയിലെ ജനങ്ങൾ "കഴുതകളും ആടുകളുമല്ല, സർപ്പങ്ങളാണ്" എന്നു മെത്രാപ്പോലീത്താ അലറി. ക്ഷു

ധികമായ സുറിയാനിക്കാരിൽനിന്ന മെത്രാപ്പോലീത്താ വളരെ
നിഷേധിച്ചാണ് ... പെട്ടത്.

## സുറിയാനിക്കാരിൽ ചിലർ മെനേസിസിൻെറ പക്ഷത്തു ചേരുന്നു.

4. "ഇതിനുശേഷം ഏതെല്ലാം മാർഗ്ഗങ്ങൾ അവലംബിച്ചെങ്കിലും ഗീവറുഗീസ് അർക്കദിയാക്കോനെ അടിപ്പെടുത്തണമെന്ന് ഡോക്ടർ മെനേസിസ് ദൃഢനിശ്ചയം ചെയ്ത് അതിനായി ശ്രമം തുടങ്ങി. കൊച്ചി, ഇടപ്പള്ളി, ആലങ്ങാട്ട് ഈ രാജ്യങ്ങളിലെ രാജാക്കന്മാരെ കണ്ട് അവരെ സ്വാധീനപ്പെടുത്തി, സുറിയാനിക്കാർ ഡോക്ടർ മെനേസിസിനെ അംഗീകരിക്കണമെന്നും അർക്കദിയാക്കോനെ അംഗീകരിക്കരുതെന്നും രാജശാസനങ്ങൾ അയപ്പിച്ചു. മെനേസീസ് മെത്രാപ്പോലീത്താ ഓരോ പള്ളിയിലും പോയി സുറിയാനിക്കാർക്ക് ധാരാളമായി പട്ടംകൊടുത്തു തുടങ്ങി. പട്ടം ആവശ്യമുള്ളവരെല്ലാം മെനേസീസ് മെത്രാപ്പോലീത്തായ്ക്ക് അനുസരണമുള്ളവരായിരുന്നുകൊള്ളാമെന്ന് സത്യപ്രതിജ്ഞ ചെയ്യേണ്ടത് അത്യാവശ്യമായിരുന്നു. ഡോക്ടർ മെനേസിസിൽനിന്നും പട്ടം സ്വീകരിച്ച വൈദികരിൽ സിംഹഭാഗവും അർക്കദിയാക്കോനെ ഉപേക്ഷിച്ച് മെത്രാപ്പോലീത്തായുടെ ഭാഗത്തു ചേർന്നു. അർക്കദിയാക്കോൻെറ അനുമതികൂടാതെ മെനേസീസ് മെത്രാപ്പോലീത്തായിൽനിന്നും പട്ടം സ്വീകരിച്ചവരെ എല്ലാം അർക്കദിയാക്കോൻ മുടക്കി. ഈ വിവരം കേട്ടയുടനെ മെത്രാപ്പോലീത്താ അർക്കദിയാക്കോനു മുടക്കു കല്പന അയച്ചു. ഈ പരസ്പരമുടക്കിൽനിന്നും അപ്രതിരോദ്ധ്യമായ ഒരു ദുർഘടസന്ധി ഉത്ഭവിച്ചു. മെനേസീസ് മെത്രാപ്പോലീത്തായുടെ സൈന്യബലം, ധനശക്തി, നാട്ടുരാജാക്കന്മാരുടെ ആനുകൂല്യം, അർക്കദിയാക്കോനെ ഉപേക്ഷിച്ച് ഡോക്ടർ മെനേസിസിൽനിന്നും പട്ടം സ്വീകരിക്കുന്ന വൈദികരുടെ ക്രമേണയുള്ള വർദ്ധനവ് ഇവയെല്ലാം അർക്കദിയാക്കോനെ നിരാശനും ശക്തിഹീനനും ആക്കിത്തീർത്തു. സുറിയാനിപ്പള്ളികളിലും സുറിയാനിക്കാരുടെമേലും

[illegible]

സൂനഹദോസ് വിളിച്ചുകൂട്ടി കാര്യങ്ങൾ അവസാനിപ്പിക്കണമെന്നു ഇക്കൂട്ടരും സമ്മതിച്ചു.''

## 5. മെനേസീസ് പക്ഷത്തുചേർന്ന സുറിയാനിക്കാർ ആരെന്ന് മി. ചാഴികാടൻ കാണിക്കുന്നില്ല.

മി. ചാഴികാടൻെറ ഈ സുദീർഘമായ വിവരണം ഭിന്നന്മാരായ രണ്ടോ അതിലധികമോ ചരിത്രകാരന്മാരുടെ ആശയങ്ങളെ കൂട്ടിക്കുഴച്ച് ചേർത്തതായി തോന്നുന്നു. എച്ചുകെട്ടിയാൽ മുഴച്ചിരിക്കുമെന്നുണ്ടല്ലൊ. ഈ വിവരണത്തിനു വലിയ മുഴയും കീഴ്മേൽ മറിച്ചിലുമുണ്ട്. അതു പോകട്ടെ. അദ്ദേഹത്തിൻെറ ഈ വിവരണത്തിൽനിന്ന് പറങ്കികളും മലങ്കര സുറിയാനിക്കാരും ഏതൽക്കാലഘട്ടത്തിൽ ഏതു നിലയിൽ വർത്തിച്ചിരുന്നു എന്നപൊതുവായി നമുക്കു ഗ്രഹിക്കാം. എന്നാൽ അതിൽനിന്ന് ഒരുകാര്യം വിശദമാകുന്നില്ല. മലങ്കരസുറിയാനിസഭയെ മുഴുവനും സ്വാധികാരത്തിൽ കൊണ്ടുവരുന്നതിനും ലത്തീൻ ആക്കുന്നതിനും ദൃഢനിശ്ചയംചെയ്തു പുറപ്പെട്ട ഈ മെനേസീസ് മെത്രാപ്പോലീത്തായുടെ ഹിതാനുവർത്തികൾ ആകാതെ കഴിയുന്നത്ര എതിർത്തുനിന്ന അർക്കദിയാക്കോനെയും കൂട്ടരെയും ഉപേക്ഷിച്ച് മെനേസീസ് പക്ഷത്തുചേരുകയും പട്ടം സ്വീകരിക്കയും, ഇങ്ങനെ മലങ്കരസഭയെയും തദധികൃതന്മാരെയും സ്തംഭിപ്പിച്ചുകൊണ്ടു മെനേസീസിൻെറശക്തി വർദ്ധിപ്പിക്കയും ചെയ്ത ആ ദ്രോഹികൾ, ആ സ്വാർത്ഥമാത്രതല്പരന്മാർ, ആ മലങ്കരസഭാ വൈരികൾ ആരായിരുന്നു എന്നു അദ്ദേഹം വ്യക്തമാക്കുന്നില്ല. അതു് ആരാണെന്നറിയുന്നതിന് നമുക്ക് ബ. ബെർണ്ണാർദച്ചൻെറ ''മാർത്തോമ്മാക്രിസ്ത്യാനികൾ'' രണ്ടാം പുസ്തകം നോക്കേണ്ടിയിരിക്കുന്നു. അതിൻെറ 13-ാം വശത്ത് ഇങ്ങനെ കാണുന്നു.

## 6. മെനേസിസിനെപ്പററി

**ബ. ബെർണ്ണാർദച്ചൻ.** (2-ാം പു. 14-ാം അദ്ധ്യായം.)

"ലത്തീനും സുറിയാനിയും ഒന്നാക്കണമെന്നുള്ളതായിരുന്നു അവരുടെ (പോർട്ടുഗീസുകാരുടെ) ഉദ്ദേശമെന്ന് അവർതന്നെ സമ്മതിക്കുന്നുണ്ട്. ഇതിനായി മെനേസീസ് മെത്രാപ്പോലീത്താ 1599 ഫെബ്രുവരി ഒന്നാംതിയതി ഗോവയിൽനിന്നു കൊച്ചിയിൽ വന്നിറങ്ങി. ഇരുകക്ഷികളുടെ അഭീഷ്ടം ഇത്ര വിപരീതമായി തീരുമ്പോൾ വഴക്കുകളുണ്ടാവുക സ്വാഭാവികമാണല്ലൊ. മാർ അബ്രാഹത്തിന്റെ സ്ഥാനത്തിൽ വേറൊരു മെത്രാൻ നിയമിക്കപ്പെടുന്നതുവരെ അങ്കമാലി ഇടവകയെ താല്ക്കാലികമായി ഭരിക്കേണ്ടതിന് ഒരാളെ നിയമിക്കണമെന്നും, മെത്രാൻ നിയമിക്കപ്പെടുന്നതുവരെ അദ്ദേഹം പട്ടംകൊടുക്കേണ്ടതല്ലെന്നും മാർപ്പാപ്പായുടെ തിരുവെഴുത്തിൽ കല്പിച്ചിരുന്നതായി ഇതിനുമുമ്പ് പ്രസ്താവിച്ചിട്ടുള്ളതാണ്. എന്നാൽ മെത്രാപ്പോലീത്തായുടെ ആഗമനവും പള്ളിസന്ദർശനവും സന്ദർശനവേളയിലെ പട്ടം കൊടയും മാർപ്പാപ്പായുടെ കല്പനയ്ക്കു യോജിക്കാത്തതായി അദ്ദേഹം നടത്തിയ ഏതാദൃശങ്ങളായ മററു ഏർപ്പാടുകളും നിമിത്തം കാര്യങ്ങൾ ഭേദപ്പെടുകയും വഴക്കുകളുണ്ടാകുവാൻ സംഗതിയാകയുംചെയ്തു. മെനേസീസ് കൊച്ചിയിൽ എത്തിയ ഉടനേ അക്കിദിയാക്കോൻ അവിടെയ്ക്കു ചെല്ലണമെന്ന് എഴുതി അറിയിക്കയാൽ അദ്ദേഹം ഒട്ടുവളരെ ഭടന്മാരുടെ അകമ്പടിയോടുകൂടി മെത്രാപ്പോലീത്തായെ ചെന്നുകണ്ടു . . . . മെത്രാപ്പോലീത്താ അക്കിദിയാക്കോനെ സന്തോഷപൂർവ്വവും ബഹുമാനപുരസ്സരവും സ്വീകരിക്കകൊണ്ട് പിറേറന്നാൾ തുടങ്ങി പള്ളി സന്ദർശനം നടത്താമെന്ന് അക്കിദിയാക്കോൻ സമ്മതിച്ച് അവിടെനിന്നു മടങ്ങിപ്പോന്നു.

"വൈദികന്മാരോടും ജനപ്രധാനികളോടുംകൂടി പിറേറദിവസം വൈപ്പിക്കോട്ടു വിദ്യാമന്ദിരത്തിൽ ചെല്ലണമെന്നു മെത്രാപ്പോലിത്താ അക്കിദിയാക്കോനോട്ട് ആവശ്യപ്പെടുകയും അദ്ദേഹം അതു സമ്മതിക്കയും ചെയ്തിരുന്നു. അവധി വിട്ടു രണ്ടു ദിവസം കഴിഞ്ഞതിനുശേഷം മാത്രമേ അദ്ദേഹത്തിനും സഹചരന്മാക്കും നിശ്ചിതസ്ഥലത്തു ചെന്നെത്തുവാൻ സാധിച്ചുള്ളു. അതിനിടയ്ക്കു മെനേസീസ് അവിടെ (ചേന്ദമംഗലം) തന്നെ പള്ളിയിൽ

പ്രസംഗിക്കുകയും തന്റെ [illegible] ശിക്കാതെ സൂചിപ്പിക്കുകയും ചെയ്തു. കൽദായമെത്രാന്മാരാൽ തന്നെ ഭരിക്കപ്പെടണമെന്നു മുറുകെപ്പിടിച്ചുകൊണ്ടു് അങ്കമാലി സൂനഹദോസിൽവച്ചു് അക്കലിയാക്കോനും വൈദികന്മാരും ജനങ്ങളും ചെയ്തിരുന്ന നിശ്ചയങ്ങളെല്ലാം ഇളക്കിമറിക്കണമെന്നും അതിനുള്ള ഏകമാർഗ്ഗമായി കൽദായ പാത്രിയർക്കീസിനെ അവരെക്കൊണ്ടു ഉപേക്ഷിപ്പിക്കണമെന്നും ആ ഉദ്ദേശത്തോടുകൂടെ താൻ സൃഷ്ടിച്ചു വച്ചിരുന്ന കല്പനകളിൽ അവരുടെ കയ്യൊപ്പു വെപ്പിക്കണമെന്നും മെനേസിസ് നിശ്ചയിച്ചിരുന്നു. ഇതിനായിട്ടായിരുന്നു അക്കലിയാക്കോൻ വൈദികന്മാരോടും ജനപ്രധാനികളോടുംകൂടി വൈപ്പിക്കോട്ടിൽ ചെല്ലണമെന്നു് അദ്ദേഹം ആവശ്യപ്പെട്ടിരുന്നതു്. അവർ വൈപ്പിക്കോട്ടിൽ എത്തിയ ഉടനെ മെത്രാപ്പോലീത്താ ചില സംഗതികളെപ്പററി അവരുമായി ആലോചിച്ചു. അനന്തരം പാത്രിയർക്കീസു് നെസ്തോറിയൻ ആണെന്നു പ്രസ്താവിക്കയും അദ്ദേഹത്തിന്റെ നാമം കുർബാനയിലാകട്ടെ കാനോൻ ജപങ്ങളിലാകട്ടെ മററാതെങ്കിലും പ്രാർത്ഥനകളിലാകട്ടെ മേലാൽ ഒരിക്കലെങ്കിലും ഉച്ചരിച്ചു പോകരുതെന്നു മഹറോൻ ശിക്ഷയിൻകീഴ് എഴുത്തുമൂലം കല്പിക്കുകയും അതിൽ സ്വന്തം കയ്യൊപ്പുവച്ചശേഷം അക്കലിയാക്കോനും കത്തനാരന്മാരുംകൂടി അതിനു ഒപ്പുവെക്കണമെന്നു നിർബന്ധിക്കയും ചെയ്തു. താൻ വലുതായ ഒരപകടത്തിൽ ചെന്നുചാടിയിരിക്കുന്നു എന്നു അക്കലിയാക്കോനു അപ്പോൾ മനസ്സിലായി. ആയിരത്തിൽപരം വർഷങ്ങളായി തങ്ങൾ അനുസരിച്ചു പോന്നിരുന്ന പാത്രിയർക്കീസിനെ ഉപേക്ഷിക്കണമെന്നുള്ള കല്പനയിൽ ഒപ്പുവെക്കാൻ മനസ്സില്ലാതെയും ഒപ്പു വെക്കാതിരിപ്പാൻ നിവൃത്തിയില്ലാതെയും വരികയാൽ അക്കലിയാക്കോൻ ആ സമയത്തുവല്ലാതെ കുഴങ്ങി . . . . കീഴനടപ്പുപോലെ കൽദായ മെത്രാന്മാർതന്നെ മേലിലും തങ്ങളെ ഭരിക്കണമെന്നു വാദിച്ചിരുന്ന അക്കലിയാക്കോനും അദ്ദേഹത്തിന്റെ ഭാഗക്കാരും ആ പാത്രിയർക്കീസിനെ പരിത്യജിക്കുന്നതായി ഒപ്പുവെച്ചമാത്രയിൽ അവരുടെ വാദത്തിന്റെ പ്രധാനവിഷയം തകർന്നു പോകകൊണ്ടു ഒപ്പുവച്ചവർക്കു പരാജയവും ഒപ്പുവെപ്പിച്ച മെത്രാപ്പോലീത്തായിക്കു വിജയവുമാണു് ഇവിടെ സിദ്ധിച്ചതു്. പക്ഷേ ഈ വിവരം പള്ളികളിൽ

[illegible]

## 7. മെനേസീസ് കാഞ്ഞൂരിൽ വച്ച് ആർക്കദിയാക്കോനുമായി ഉടമ്പടി ചെയ്യുന്നു.

"മെനേസീസ് മെത്രാപ്പോലീത്താ വൈപ്പിക്കോട്ടിൽനിന്നും വടക്കൻപറവൂരേക്കാണ് പുറപ്പെട്ടത് . . . പറവൂരിൽനിന്ന് ആലങ്ങാട്ടേക്കുപോയി . . . . ആലങ്ങാട്ടുനിന്ന കാഞ്ഞൂരിലേക്ക് പോകയും ചെയ്തു. അവിടെ ബഹുമാനപുരസ്സരമായ ഒരു സ്വീകാരം അദ്ദേഹത്തിനു ലഭിച്ചില്ലെന്നുതന്നെയല്ല, പള്ളി ബലപ്രയോഗംകൊണ്ടു തുറപ്പിച്ചുകയറേണ്ടതായും വന്നു. അർക്കദിയാക്കോൻ അവിടെ ഉണ്ടായിരുന്നെങ്കിലും മെത്രാപ്പോലീത്തായെ ചെന്നു കണ്ടില്ല. അതിനാൽ മെത്രാപ്പോലീത്താ അദ്ദേഹത്തിനു എഴുതിഅയക്കയും അദ്ദേഹം ഉടനേതന്നെ ചെന്നു മെത്രാപ്പോലീത്തായെ കാണുകയും ചെയ്തു. ആയിരത്തിൽപരം വത്സരങ്ങളായി തങ്ങൾ അനുസരിച്ചു പോരുന്ന പാത്രിയർക്കീസിനെ പരിത്യജിക്കണമെന്നു നിർബന്ധിക്കുന്നതു ക്ഷോഭത്തിനു കാരണമാണെന്നും അദ്ദേഹം യഥായോഗ്യം സ്വീകരിക്കപ്പെടാതിരുന്നതു അതിനാലാണെന്നും അർക്കദിയാക്കോൻ മെത്രാപ്പോലീത്തായുടെ അടുക്കൽ പറഞ്ഞറിയിച്ചു. മെനേസിസിനു ശരിയായ അധികാരമുണ്ടോ എന്നുള്ള സംഗതി ഒരു സുന്നഹദോസിൽവച്ചു നിർണ്ണയിക്കേണ്ടതാണെന്നും അതിനിടയ്ക്കു അന്യനായ ഒരു മെത്രാന്റെ നിലയിൽ പള്ളികളിൽ പ്രസംഗിക്കുന്നതിനും "വാഴ്വ്" കൊടുക്കുന്നതിനും വിരോധമില്ലെന്നും അധികാരസംബന്ധമായ യാതൊരു പ്രവൃത്തിയും ചെയ്യേണ്ടതല്ലെന്നും ഇരുകക്ഷികളും സമ്മതിച്ചു ഒരു ഉടമ്പടി ചെയ്കയും അതിൽ മെത്രാപ്പോലീത്തായും അർക്കദിയാക്കോനും കത്തനാർമാരും കയ്യൊപ്പു വെക്കയും ചെയ്തു . . . . . പിന്നീടു സന്ദർശിച്ചതു ഉദയംപേരൂരിനെയാണ്. ഉദയംപേരൂർ വെച്ച് ശമ്മാശന്മാർക്ക് പട്ടം കൊടുക്കണമെന്നുകൂടി മെനേസീസ് തീർച്ചയാക്ക

[illegible]

ച്ച് മെത്രാപ്പോലീത്തായും [illegible] തമ്മിൽ [illegible] ത്തിന്നു വിരോധമാണെന്നും തന്നിമിത്തം താൻ അതിൽ [illegible] നിക്കയില്ലെന്നും അങ്ങനെയുള്ള പ്രവൃത്തികൾ ആചരിച്ചിരിക്കുന്ന സുന്നഹദോസുകൂടുന്ന സംഗതിക്ക വിരോധമായിത്തീരുമെന്നും അൎക്കദിയാക്കോൻ മറുപടികൊടുത്തു. മെത്രാപ്പോലീത്തായാകട്ടെ അൎക്കദിയാക്കോന്റെ എഴുത്തു വകവെയ്ക്കാതെ 1599-ാമാണ്ടിലെ ഓശാനായ്ക്കു മുൻവരുന്ന കഷ്ടാനുഭവ ആഴ്ചയിൽ 38 ശെമ്മാശന്മാൎക്ക പട്ടംകൊടുക്കയാണുചെയ്തതു്. പട്ടം ഏററവരെ ക്കൊണ്ടു് ത്രെന്തോസു് സൂനഹദോസിന്റെ നിയമം അനുസരിച്ചുള്ള വിശ്വാസസത്യം ചെയ്യിച്ചതിനുപുറമെ ബൊബേൽ പാത്രിയക്കീസിന്റെയും അദ്ദേഹത്തിന്റെ സിംഹാസനത്തിന്റെയും പേരിലുള്ള കീഴ്വഴക്കവും നെസ്തോറിയൻപാഷാണ്ഡതയും ഉപേക്ഷിച്ചുകൊള്ളാമെന്നും മാപ്പാപ്പായിക്ക കീഴ്വഴങ്ങുകയും അദ്ദേഹം നിയമിക്കുന്ന മെത്രാനെ സ്വീകരിക്കയും ചെയ്തുകൊള്ളാമെന്നും വിശേഷാൽ സത്യം ചെയ്യിക്കയുമുണ്ടായി.

"മെനെസിസ് ഉദിയംപേരൂരിൽനിന്നു കടുത്തുരുത്തിലെത്തി. അവിടെ വലിയ പള്ളിയിൽ അദ്ദേഹം വിശുദ്ധവാരത്തിലെ തിരുകൎമ്മങ്ങളെ അനുഷ്ഠിച്ചു. . . . . . അൎക്കദിയാക്കോൻ തന്റെ ഹിതത്തിന്നു കീഴ്പ്പെടായ്കനിമിത്തം അദ്ദേഹത്തെ നീക്കി തൽസ്ഥാനത്തു് വേറൊരാളെ നിയമിക്കുവാൻ മെനെസിസ് ആലോചിച്ചു. അൎക്കദിയാക്കോന്റെ അടുത്ത സംബന്ധിയും കുറവിലങ്ങാട്ടു പള്ളി ഇടവകക്കാരനുമായ തോമ്മാകുഴുപ്പിൽ കത്തനാരെയാണു് ആസ്ഥാനത്തിൽനിയമിക്കുവാൻ മെനെസിസ് കരുതിയിരുന്നതു്. പക്ഷേ ഈ സംഗതിയെപ്പററി അദ്ദേഹം അവിടെയുണ്ടായിരുന്നവരോടു് ആലോചിച്ചപ്പോൾ അവർ അതിന്നെ വിരോധിക്കയാണുണ്ടായതു്. അൎക്കദിയാക്കോൻ ചില പ

ദക്കാർവഴി അറിവുകൊടുക്കയും ഇരുപതുദിവസത്തെ അവധി അനുവദിക്കയും ചെയ്യണമെന്നും അതിനിടയ്ക്കു അദ്ദേഹം വഴിപ്പെടാതിരുന്നാൽ തോമ്മാകുര്യൻകത്തനാരെ നിയമിച്ചുകൊള്ളാമെന്നുമായിരുന്നു അവരുടെ അഭിപ്രായം . . . . മെത്രാപ്പോലീത്തായുടെ ഹിതമനുസരിച്ചു പ്രവൃത്തിച്ചുകൊള്ളാമെന്നു അർക്കദിയാക്കോൻ എഴുതി അയച്ചിരുന്ന ലേഖനം അവിടെ (തൃപ്പൂണിത്തുറെ) വച്ചു കൈപ്പറ്റുകയും അതിനുടനെ മറുപടി അയക്കയുംചെയ്തു. അതിൽ നെസ്തോറിയൻ അബദ്ധങ്ങൾ മുതലായവയെ പരിത്യജിക്കണമെന്ന് ആവശ്യപ്പെട്ടിരുന്നതുകൂടാതെ ബാബേൽപാത്രിയർക്കീസിനെ ഉപേക്ഷിക്കണം, മാർപ്പാപ്പാ നിയമിക്കുന്ന മെത്രാനെ സ്വീകരിക്കണം എന്നിങ്ങനെ അധികാരസംബന്ധമായുംമററും പത്തു സംഗതികൾ അറിയിച്ചുകൊണ്ട് അവയെ സമ്മതിക്കണമെന്നു നിഷ്കർഷിക്കയും ചെയ്തിരുന്നു. . . . . . കൊടുങ്ങല്ലൂരിൽവച്ച് അർക്കദിയാക്കോൻെറ മറുപടി (മെനേസീസിനു) കിട്ടി. മെത്രാപ്പോലീത്തായുടെ അടുക്കൽ ചെല്ലുന്നതിനു താൻ സന്നദ്ധനാണെങ്കിലും കൊടുങ്ങല്ലൂരിൽ ചെല്ലുവാൻ നിവൃത്തിയില്ലെന്നും കൊച്ചീരാജ്യത്തിൽപെട്ട വൈപ്പിക്കോട്ടിൽചെന്നുകണ്ടുകൊള്ളാമെന്നുമായിരുന്നു അതിൽ അറിയിച്ചിരുന്നതു്. തിന്നുസാരം മെനേസീസ് വൈപ്പിക്കോട്ടിൽ എത്തി താമസിച്ചു. അർക്കദിയാക്കോൻ ഒട്ടുവളരെ വൈദികരെ വൈദികന്മാരോടുകൂടി അദ്ദേഹത്തെചെന്നു കാണുകയും . . . . . പ്രസ്തുത പത്തു സംഗതികളും സമ്മതിച്ചു പറകയും ചെയ്തു്. അനന്തരം സൂനഹദോസുകൂടേണ്ട സ്ഥലത്തെപ്പററി ആലോചനയായി. അർക്കദിയാക്കോൻ സമ്മേളനസ്ഥാനമായി അങ്കമാലി തെരഞ്ഞെടുത്തു. എന്നാൽ മെനേസീസിൻെറ അഭീഷ്ടം അനുസരിച്ച് അതനായി ഉദയംപേരൂർ നിശ്ചയിക്കയും (1599) ജൂൺ 20-ാംനു ആയ പന്തക്കുസ്താ കഴിഞ്ഞുവരുന്ന മൂന്നാംഞായറാഴ്ച സൂനഹദോസ് ആരംഭിക്കത്തക്കവണ്ണം തീർച്ചയാക്കി അതിനെ സംബന്ധിച്ചുള്ള വിളംബരം അർക്കദിയാക്കോനും മെത്രാപ്പോലീത്തായുംകൂടെ മേയിമാസം 14-ാംനു പള്ളികളിൽ അറിയിക്കയുംചെയ്തു."

8. സാമാന്യം ദീർഘമായ രണ്ടു ഉദ്ധൃതങ്ങൾ-

ശ്രീ മി. ചാഴികാടൻെറ പുസ്തകത്തിൽനിന്നും. മറെറാ്
ബ. വെണ്ണാർമച്ചൻെറ രണ്ടാം പുസ്തകത്തിൽനിന്നും ഞാൻ ഇ
വിടെ ചേത്തതിൻെറ ഉദ്ദേശ്യം ഇനി മാന്യവായനക്കാരെ വി
ശേഷാൽ പറഞ്ഞറിയിക്കേണ്ട ആവശ്യമില്ലല്ലൊ. അക്കലിയാ
ക്കോനും വടക്കുംഭാഗരും പൊതുവിൽ മെനേസീസിനോടു മത്സ
രത്തിലും വിരോധത്തിലും വത്തിച്ചിരുന്ന സന്ദത്തിൽ തെക്കും
ഭാഗരാണ് ഉദിയംപേരൂരും കടുത്തുരുത്തിയിലും വച്ച് സ്വാത്ഥം
മാത്രം നോക്കി മെനേസീസിൻെറ ഭാഗത്തു ചേന്നുകൊണ്ട് അ
ദ്ദേഹത്തിൽ നിന്ന് പട്ടം മുതലായവ സ്വീകരിക്കയും തദ്വാരാ
മെനേസീസിൻെറ ശക്തിയും ധൈര്യവും വദ്ധിപ്പിക്കയും ചെ
യ്തതു്. "കടുത്തുരുത്തിയിലെ കുലമഹിമയുള്ള അത്മായക്കാരും
പട്ടക്കാരും റോമാപ്പള്ളിയോടും ഡോക്ടർ മെനേസീസിനോടും
അനുസരണം പ്രദശിപ്പിച്ചു. റോമാപ്പള്ളിയോട് എല്ലാവരിലും
ആദ്യമായി കീഴ്‌വഴക്കം പറഞ്ഞവർ കടുത്തുരുത്തിക്കാരാണ്"
എന്നു മി. ചാഴികാടൻ (P. 171) ഗോവെയാ 46-ാം വശം ഉ
ദ്ധരിച്ച് അഭിമാനംകൊള്ളുന്നു. എന്നാൽ കടുത്തുരുത്തി, ഉദിയം
പേരൂർ മുതലായ സ്ഥലങ്ങളിലെ തെക്കുംഭാഗർ മലങ്കരസഭയെ
ശത്രുഹസ്തങ്ങളിൽ ഒററിക്കൊടുത്തുകൊണ്ട് അക്കലിയാക്കോനെ
യും കൂട്ടരേയും മെനേസീസിൻെറ കുടുക്കിൽ അകപ്പെടുത്തുകയാ
ണ് ചെയ്തതെന്ന കുപ്രസിദ്ധി ചരിത്രമുള്ള കാലത്തോളം ഒരു തീ
രാക്കളങ്കമായി അവരിൽ നിലകൊള്ളും. ആകയാൽ "പോർട്ടു
ഗീസുകാരെ മിത്രങ്ങളായി ആരംഭത്തിൽ സുറിയാനിക്കാർ സ്വീക
രിച്ചെങ്കിലും കാലാന്തരത്തിൽ പോർട്ടുഗീസുകാരും സുറിയാനി
ക്കാരുമായി ജന്മശത്രുക്കളായിട്ടാണ് വത്തിച്ചിരുന്നതു്" എന്ന
പ്രസ്താവനയിലെ "സുറിയാനിക്കാരിൽ" മി. ചാഴികാടൻ തെക്കും
ഭാഗരേ കൂടെ ഉൾപ്പെടുത്തുന്നതായി കാണുന്നതിനാൽ, അതിൻെറ
സത്യാവസ്ഥ മാന്യവായനക്കാരെ ധരിപ്പിക്കണമെന്നതാല്പയ്യം
നിമിത്തമാണ് ഇത്ര ദീർഘമായി ഇതിനേപ്പററി ഉപന്യസിച്ചതു്.

## പറങ്കി വടക്കുംഭാഗവിദ്വേഷത്തിൻെറ രണ്ടാമത്തെ കാരണം.

9. പോർട്ടുഗീസുകാക്ക് സുറിയാനിക്കാരായ വടക്കുംഭാഗ

[illegible] വും തെക്കുംഭാഗരോട് [illegible] കാരണം കൂടെയുണ്ട്. ബ്ര. ബെർണ്ണാർദ് [illegible] 10-ാം അദ്ധ്യായം 3-ാം ഖണ്ഡത്തിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: "പറങ്കികൾ 35 വത്സരങ്ങളോളം നസ്രാണികളെ സംരക്ഷിച്ചുവന്നിരുന്നു. .... സുറിയാനിക്കാരിൽ നിന്ന് അവർക്ക് വിവാഹം ചെയ്യണമെന്ന് 1535-ാമാണ്ടിടയ്ക്കു പറങ്കികൾ ഒരു ആലോചന നടത്തി. പല കാരണങ്ങൾ നിമിത്തം മാർ തോമ്മാനസ്രാണികൾ അതിനു വഴിപ്പെട്ടില്ല. മാത്രമല്ല അവരിൽ പലരും പറങ്കികളുടെ ഉപദ്രവത്തെ ഭയന്ന് കൊച്ചിയിൽ നിന്നും കുടിപുറപ്പെട്ടുപോകയും കിഴക്കൻപ്രദേശങ്ങളിൽ ചെന്നു വാസം ഉറപ്പിക്കയും ചെയ്തു." എന്നാൽ തെക്കംഭാഗർ ഇക്കാര്യത്തിൽ സസന്തോഷം പറങ്കികൾക്ക വിധേയരായി വർത്തിച്ചു. ഇതിനെപ്പററി താഴെ കൂലംകഷമായി വിവരിക്കുന്നതാണ്.

## പറങ്കി തെക്കുംഭാഗമൈത്രിയുടെ ഫലങ്ങൾ.

10. ഈ പറങ്കിബന്ധത്തിൽ നിന്ന് ധാരാളമായി ജനിച്ച സങ്കരജാതിയാണ് ഇന്നു തെക്കുംഭാഗരുടെ ഇടയിൽ കാണുന്ന ചെമ്പൻതലമുടി, പൂച്ചക്കണ്ണ്, 'ഊച്ചാന്താടി' മുതലായ വൈജാത്യലക്ഷണങ്ങളോടുകൂടിയവർ. മി. ചാഴികാടൻ 3-ാം അദ്ധ്യായം 16-ാം ലക്കത്തിൽ തത്സംബന്ധമായി പറഞ്ഞിരിക്കുന്നതു മുഴുവൻ അബദ്ധമാണ്. അതു് ഇങ്ങനെയാണ്:- "ക്നാനായ സമുദായക്കാർ കൃഷി, കച്ചവടം, കൈത്തൊഴിൽ, വിദ്യാഭ്യാസം, മതം ഇവയിൽ നാട്ടുക്രിസ്ത്യാനികളോടുകൂടി ഏകയോഗക്ഷേമമായി വസിച്ചിരുന്നെങ്കിലും വിവാഹകാര്യത്തിൽ അവർ ഇന്നത്തെപ്പോലെ കൊടുങ്ങല്ലൂരിൽ കുടിയേറിയകാലത്തും നാട്ടുകാരോടു ബന്ധപ്പെടാതെ വേർതിരിഞ്ഞു നിന്നിരുന്നു. നരവംശശാസ്ത്രദൃഷ്ട്യാ നോക്കുന്നപക്ഷം ക്നാനായക്കാർ മലയാളത്തെ ദ്രാവിഡവർഗ്ഗക്കാരിൽനിന്നും വ്യത്യസ്ഥപ്പെട്ടവരാണെന്നു പ്രത്യക്ഷത്തിൽ കാണാം. അവരിൽ ഭൂരിപക്ഷത്തിന്റേയും ഉയർന്ന് അഗ്രം വളഞ്ഞ നാസികയും, വിശാലമായ നെററിത്തടവും, അകത്തോട്ടൊതുങ്ങിയ ചൊടിയും ക്രിസ്താബ്ദം നാലാം നൂററാണ്ടു മുതൽ ഇന്നുവരെ

ൻഡ്യയിലെ ഉഷ്ണ[illegible] [illegible] [illegible] പ്പെട്ടിട്ടില്ലാത്ത അവരുടെ [illegible] രക്തശുദ്ധിയെ കാണിക്കുന്നു. കൊച്ചിയിൽ കാണുന്ന വെളുത്ത യഹൂദന്മാരും ക്രിസ്ത്വബ്ദം ആദ്യനൂറ്റാണ്ടുകളിൽ ഇവിടെ കുടികയറിയവരാണ്. എന്നാൽ അവരുടെ നിറത്തിനു സാരമായ വ്യത്യാസം വന്നിട്ടില്ല. സിറിയായിൽനിന്നുവന്ന യഹൂദരും സിറിയായിൽനിന്നുവന്ന ക്രിസ്ത്യാനികളും തമ്മിൽ നിറത്തിൽ അന്തരം സംഭവിച്ചിട്ടുള്ളതായി ഇന്നു കാണുന്നതിനുള്ള കാരണത്തെപ്പററി ഇതെഴുതുന്നയാഠം യഹൂദന്മാരുടെ ഇടയിൽ തിരക്കിയതിൽ. യഹൂദന്മാർ അവരുടെ വിവാഹം അവരുടെ കുടികയററം മുതൽ ഇന്നുവരെയും സിറിയാ, ബഗ്ദാദ്, ആലപ്പോ മുതലായ പാശ്ചാത്യ ഏഷ്യൻ രാജ്യങ്ങളിലെയും യൂറോപ്യൻ രാജ്യങ്ങളിലെയും യഹൂദന്മാരുമായി തുടൎന്നു നടത്തിവരുന്നതായി അറിയുന്നതിനിടയായി. കൊച്ചിയിൽ ഇന്നുള്ള യഹൂദകുടുംബങ്ങളിൽ തിരക്കിയതിൽ അവരുടെ പിതൃവഴിയിലോ മാതൃവഴിയിലോ ഉള്ളവർ രണ്ടും മൂന്നും തലമുറകഠംക്കകത്തു ബഗ്ദാദിൽനിന്നോ ആലപ്പോയിൽനിന്നോ മററു യൂറോപ്യൻ രാജ്യങ്ങളിൽനിന്നോ വിവാഹബന്ധംമൂലം വന്നിട്ടുള്ളവരാണെന്നു മനസ്സിലായി. പാശ്ചാത്യരാജ്യങ്ങളിലെ യഹൂദന്മാരുമായി കൊച്ചിയിലെ യഹൂദന്മാർ ഇന്നു വിവാഹബന്ധത്തിൽ ഏപ്പെട്ടിരിക്കുന്നതിനാൽ അവരുടെ നിറം നഷ്ടപ്പെടാതെ സംരക്ഷിച്ചുവരുന്നു. ക്നാനായക്കാൎക്കു 345-നു ശേഷം സുറിയായുമായി വൈദികബന്ധമല്ലാതെ വിവാഹബന്ധമില്ലാതിരുന്നതിനാൽ ഇൻഡ്യയിലെ അസഹ്യമായ ചൂട് അവരുടെ നിറം അപഹരിച്ചു കളഞ്ഞതാണ്." ഈ ഉദ്ധൃതം മുഴുവനും അവാസ്തവ പ്രസ്താവനകളുടെ ഒരു ക്രമ്പാരമാണ്. വിവാഹകാൎയ്യത്തിൽ നാട്ടുകാരോടു ബന്ധപ്പെടാതെ ഒഴിഞ്ഞുമാറി നിന്നിരുന്നു എന്നതു ഇപ്പോഠം ഒരു "പൊണ്ണക്കാൎയ്യം" പറയുന്നതു മാത്രമാണ്. ഈസോപ്പിൻെറ കഥയിലെ കുറുക്കൻ മുന്തിരിങ്ങാപ്പഴം പറിക്കാൻ ചാടി മടുത്തപ്പോഠം, ഛീ, അതു പുളിക്കും. എനിക്കുവേണ്ടാ, എന്നു പറഞ്ഞതുപോലെയാണ് ഇവരുടെയും പറ

ച്ചിൽ . . . മാർത്തോമ്മാക്രിസ്ത്യാനികൾ ഇവരുമായി വിവാഹബന്ധത്തിൽ ഏർപ്പെട്ടിരുന്നില്ല. അതിന്റെ കാരണം പിന്നീടു പറഞ്ഞുകൊള്ളാം. എന്നാൽ 'കലർപ്പില്ലാരക്ത'വാദികളായ ഇവരിൽ 16-ാംനൂറ്റാണ്ടിൽ എന്തുമാത്രം പറങ്കിരക്തം കലർന്നു എന്നതിനു കണക്കില്ല. 17-ാം നൂറ്റാണ്ടിൽ ഇവർ നായർ സ്ത്രീകളെ വിവാഹം ചെയ്തിരുന്നതായി മോൺസ്റ്റെറാറവു എന്നഈശോസഭാവൈദികൻ സാക്ഷ്യം വഹിച്ചിരിക്കുന്നു. ഇൻഡ്യയിലെ ചൂട് ഏറിട്ടും നിറം തീർത്തു നഷ്ടപ്പെട്ടില്ല എന്ന് ഒരിടത്തും, ഇൻഡ്യയിലെ അസഹ്യമായ ചൂടു നിറം അപഹരിച്ചു കളഞ്ഞു എന്ന് അല്പം താഴെയും പറഞ്ഞിരിക്കുന്നതു പോകട്ടെ. കൊച്ചിയിലെ വെളുത്ത യൂദന്മാരുടെ ഇടയിൽ നിറഭേദം കടന്നുകൂടാത്തതിന്റെ കാരണമായി മി. ചാഴികാടന്റെ തിരക്കത്തിൽ അറിഞ്ഞതു് അവർക്ക് വിദേശയൂദന്മാരുമായി ഇന്നും സാധാരണ വിവാഹബന്ധം ഉണ്ടെന്നതാണെല്ലോ. ആരോടാണു തിരക്കിയതെന്ന് മി. ജോസഫ് പറയുന്നില്ല. മി. ജോസഫിന്റെ ഈ പ്രസ്താവന ചൂണ്ടിക്കാണിച്ചുകൊണ്ടു് ഞാൻ ഒരു മാന്യസ്നേഹിതൻമുഖേന ഡോക്ടർ എ. ഐ. സൈമൺ എന്ന കൊച്ചിയിലെ യൂദപ്രമാണിയെ കണ്ടുചോദിച്ചതിൽ, മി. ജോസഫ് പറയുന്നതരത്തിലുള്ള വിവാഹം നടക്കുന്നില്ലെന്ന് അദ്ദേഹം വ്യക്തമായി മറുപടി നൽകി. അവർ സാധാരണ വിവാഹം ചെയ്യുന്നതു് നാട്ടിലുള്ള അവരുടെ സമുദായാംഗങ്ങളുമായി മാത്രമത്രെ. വിദേശ യഹൂദന്മാരുമായി വിവാഹം നടക്കുന്നുണ്ടെങ്കിൽ അതു വല്ലപ്പോഴും, അസാധാരണമായും മാത്രമാണ്. അതിനുദാഹരണമായി അദ്ദേഹം എടുത്തുകാണിച്ചതു് പട്ടാളത്തിൽ സേവിച്ചിരുന്ന ഏതാനും യൂറോപ്യന്മാരായ യഹൂദയുവാക്കൾ കഴിഞ്ഞ ലോകമഹായുദ്ധാനന്തരം സന്ദർശനാർത്ഥം കൊച്ചിയിൽ വന്നിറങ്ങി. അവരിൽ ചിലർ ഏതാനും യഹൂദയുവതികളെ വിവാഹം ചെയ്തുകൊണ്ടുപോയി. അവരുടെ വിവാഹച്ചടങ്ങുകളേയും പാട്ടുകളെയും സംബന്ധിച്ചും മി. സൈമൺ പറഞ്ഞതു് അവയെല്ലാം വെറും "നാടൻ" മാത്രമാണ്, ശീമയിൽനിന്നു കൊണ്ടുവന്നവയോ അവയുടെ അനുകരണമോ അല്ല എന്നാണ്. "കൊടുങ്ങല്ലൂരേ മൂന്നു ചെപ്പേടുകൾ" എന്ന

ഇംഗ്ലണ്ടിനാണ് നമ്മടെ ശുദ്ധമലയാളമായ ആത്മീയ "സത്യനാദ"ത്തിൽ എഴുതിയിരുന്ന ലേഖനത്തിന ഡോക്ടർ സൈമൺ നൽകിയ പ്രത്യാഖ്യാനത്തിൽ യൂദന്മാരുടെ പ്രധാന പാട്ടുകളെപ്പറ്റിപ്രതിപാദിച്ചിട്ടുണ്ട്. (സത്യനാദം: 1941 ജനവരി 25.) "കൊച്ചിയിലെ യൂദന്മാരുടെ ഇടയിലും കല്യാണത്തിന ദമ്പതിമാരെ മണക്കോലത്തിൽ ഇരുത്തിയശേഷം സ്ത്രീകൾ രണ്ടുഭാഗമായി തിരിഞ്ഞു നിന്ന പ്രധാന കല്യാണപ്പന്തലിൽ വെച്ചു പാട്ടുപാടുന്ന പതിവ് ഇന്നും നടന്നുവരുന്നുണ്ട്. ഇതേ പതിവ് ഇന്നും സിറിയായിലും ബെഗദാദിലുമുള്ള യൂദന്മാരുടെ ഇടയിൽ നടക്കുന്നുണ്ടെന്ന് ഇതെഴുതുന്നയാളിന വിശ്വാസയോഗ്യമായ വിധത്തിൽ അറിയാം" എന്ന മി. ചാഴികാടൻ 6-ാം വശത്തും "നമ്മുടെ മൈലാഞ്ചിഇടീൽ, അന്തം ചാത്ത്, ദമ്പതിമാക്ക വാഴക്കൊടുക്കൽ, കല്യാണപ്പന്തലിൽ സ്ത്രീകളുടെ പാട്ട്, നട, കുരവ, കല്യാണസദ്യയിലെ ഭക്ഷണക്രമം മുതലായ ആചാരങ്ങൾ സിറിയാ, മെസോപ്പട്ടേമിയാ മുതലായ രാജ്യങ്ങളിലെ സുറിയാനിക്കാർ കഴിഞ്ഞ അനേകശതവർഷങ്ങളായിട്ട് തുടൎന്ന നടത്തിക്കൊണ്ടുവരുന്നതാണെന്ന ഗ്രഹിക്കുമ്പോഴാണ് അവയുടെ പ്രാധാന്യം നമുക്ക സുഗ്രാഹ്യമാകുന്നതു്" എന്ന് 213-ാം വശത്തും പറഞ്ഞിരിക്കുന്നു. തെക്കുംഭാഗക്ക് ഇതരന്മാരിൽ നിന്ന ഭിന്നങ്ങളായി ഉള്ള ആചാരങ്ങളെല്ലാം സിറിയാ, മെസോപ്പട്ടേമിയാ മുതലായ രാജ്യങ്ങളിലെ ആചാരങ്ങളാണെന്ന് യാതൊരു പ്രമാണവും കാണിക്കാതെ മി. ചാഴികാടൻ സധൈൎയ്യം തട്ടിമൂളിക്കുന്നു. എന്നാൽ അതിന ഒരു താങ്ങായി കൊച്ചിയിലെ വെളുത്ത യൂദന്മാരുടെ ആചാരങ്ങളെ ചൂണ്ടിക്കാണിക്കുന്നു. എന്നാൽ കൊച്ചിയിലെ പരദേശിയൂദന്മാരുടെ ഒരു പ്രമാണിയായ ഡോക്ടർ സൈമൺ പറയുന്നതു്, താലികെട്ടു മുതലായ അവരുടെ വിവാഹച്ചടങ്ങുകളും പാട്ടുകളുമെല്ലാം ഉത്ഭവത്തിലും ആശയത്തിലും വെറും 'നാടൻചരക്ക്'ാണ്: ശീമയിലുള്ളതോ ശീമയിൽ നിന്ന കിട്ടിയതൊ അല്ല എന്നത്രേ. അനേക ശതവത്സരക്കാലം കൊടുങ്ങല്ലൂരിൽ അടുത്തും സൌഹാൎദ്ദത്തിലും തുല്യസാഹചൎയ്യങ്ങളിലും വ്യാപാരങ്ങളിലും കഴിച്ചുകൂട്ടിയ യൂദന്മാർ, ക്രിസ്ത്യാനികൾ എന്ന

രണ്ടു [illegible] രാജ്യങ്ങളിൽ നിന്നു [illegible]
കിൽ കുടിയേറി [illegible] ആയിരിക്കാമെന്നാണ് ഡോക്ടർ
സൈമൻെറ അഭിപ്രായം. ഞാൻ മുൻപറഞ്ഞ [illegible]
ഇടക്കൊരാറാഗി ഡോക്ടർ സൈമണുമായി പരസ്പരം കണ്ടു സം
സാരിക്കുന്നതിനു മുൻപ് ടിയാൻ മൂലം നടത്തിയ കത്തിടപാടു
കളിൽ ഒന്നിനു ഡോക്ടർ സൈമൺ നൽകിയ മറുപടിയിൽ
ഇങ്ങനെ പറയുന്നു.

"I know Mr. Chazhicattu very well, and have a copy with me of his book 'the Syrian Colonisation of Malabar". I have read his reference to Joseph Rabban and our copper plates; and in reply to his article in the local paper Satyanadam of October 26, 1940 headed "മഹാദേവർ പട്ടണത്തിലെ മൂന്നു ചെപ്പേടുകൾ". I wrote three articles in the same paper ............ under the caption "the Jewish copper plates". I would advise you to get copies of these, as they deal with the points raised by you in detail; and completely smash the 'psychological suggestibility' and internal evidence of Mr. Chazhicattu. He never came out to refute my authories and assertions. Mr. Chazhicattu certainly see things in a perverted light".

"മി. ചാഴികാടനെ ഞാൻ നല്ലവണ്ണം അറിയും. 'സുറിയാനിക്കാരുടെ കേരളപ്രവേശം' എന്ന അദ്ദേഹത്തിൻെറ പുസ്തകത്തിൻെറ ഒരു പ്രതി എൻെറ കൈവശമുണ്ട്. ജോസഫ് റമ്പാനേയും ഞങ്ങളുടെ ചെപ്പേടിനെയും പററി അതിൽ പറയുന്ന ഭാഗം ഞാൻ വായിച്ചു. സ്ഥലത്തെ ഒരു പത്രമായ 'സത്യനാദ'ത്തിൻെറ 1940 ഒക്ടോബർ 26-ാം തീയതിയിലെ ലക്കത്തിൽ "മഹോദേവർ പട്ടണത്തിലെ മൂന്നു ചെപ്പേടുകൾ" എന്ന തലക്കെട്ടിൽ അദ്ദേഹം എഴുതിയിട്ടുള്ള ലേഖനത്തിനു മറുപടിയായ ആ പത്രത്തിൽതന്നെ ഞാൻ മൂന്നു ലേഖനങ്ങൾ എഴുതിയിട്ടുണ്ട്. താങ്കൾ ആവശ്യപ്പെട്ടിരിക്കുന്ന വാദമുഖങ്ങൾ അവയിൽ സവിസ്തരം പ്രതിപാദിക്കപ്പെട്ടിരിക്കുന്നതിനാലും മി. ജോസഫിൻെറ Psychological suggestibility (എന്ന് ഇംഗ്ലീഷിൽ പറയുന്ന ഉദ്ഭ്രാന്ത ചിത്തവൃത്തി) യേയും ആഭ്യന്തരതെളിവുകളെയും അ

[illegible]

യും നിഷേധിപ്പാൻ അദ്ദേഹം ഇതുവരെ വെളിക്കുവന്നിട്ടില്ല. മി. ചാറികാടൻ സംഗതികളെ വീക്ഷണംചെയ്യുന്നതു തീർച്ചയായും വികൃതമായ ഒരു പ്രതിപക്ഷാത്മകമായിട്ടത്രെ" . . . മി. ചാറികാടൻ്റെ അന്തർനേത്രങ്ങൾക്കു എന്തോ വിശേഷം പററിയിട്ടുണ്ടെന്നാണ് എൻ്റെയും അഭിപ്രായം. അതുകൊണ്ടായിരിക്കാം അദ്ദേഹം തെക്കുംഭാഗരിൽ ഭൂരിപക്ഷത്തിനും ഉയൎന്നു അഗ്രംവളഞ്ഞ നാസികയും വിശാലമായ നെററിത്തടവും ഒക്കെ ഉള്ളതായും നരവംശശാസ്ത്രപ്രകാരം ദ്രാവിഡ വർഗ്ഗത്തിൽ നിന്നും വ്യത്യസ്തന്മാരായും അവരെ ദർശിക്കുന്നതു്. മുഖത്തു കണ്ണുള്ള മററാരും അങ്ങനെ കാണുന്നതായി അറിയുന്നില്ല. തിരുവിതാംകൂറിലെ പുതിയ സ്റ്റേറ്റുമാനുവൽ ഒന്നാം പുസ്തകം 404–5 വശങ്ങളിൽ ഇങ്ങനെ കാണുന്നു:

"General characteristics of the people. Appearance: The Syrian Christians are quite like the higher Hindu castes in complexion and build. A few families trace their descent from the Syrian immigrants but the bulk of the Syrian Christians belong to the same race as the Hindus among whom they live."

"ജനങ്ങളുടെ സാമാന്യ ലക്ഷണങ്ങൾ. ആകൃതി: സുറിയാനി ക്രിസ്ത്യാനികൾ വർണ്ണത്തിലും നിർമ്മാണത്തിലും ഉയൎന്നജാതിഹിന്ദുക്കളെപ്പോലെ തന്നെയാണ്. ചുരുക്കം ചില കുടുംബങ്ങളുടെ ഉല്പത്തി ദേശാന്തരാധിവാസികളായി വന്ന സുറിയാനിക്കാരിൽ നിന്നാണത്രെ. എന്നാൽ സുറിയാനി ക്രിസ്ത്യാനികളുടെ പ്രധാന ഭാഗവും അവർ ആരുടെ മദ്ധ്യേ വസിക്കുന്നുവോ ആ ഹിന്ദുക്കളുടെ ജാതിയിൽപെട്ടവരാണ്". പ്രസ്തുത ഗ്രന്ഥം 662–ാം വശത്തു് ഇങ്ങനെയും കാണുന്നു;

"The majority of the Christians in Travancore are called Syrian Christians. The Syrian Church of Malabar is the oldest church in the whole of India. Originally, some people of

Syrian origin must have settled down on the Malabar coast, though their number might have been very limited. Gradually their numbers increased by the admission within their ranks of the off-spring of intermarriages between the members of successive batches of immigrants and the inhabitants of the land. It is stated by certain authors that "the members of the Church of Malabar are called Syrians not because they have Syrian blood in their veins but because they have a Syrian liturgy. They are not of the Syrian nation but of the Syrian rite. The name in this case is not an ethnological or geographical designation but is simply ecclesiastical". "തിരുവിതാംകൂറിലെ ക്രിസ്ത്യാനികളിൽ ഭൂരിപക്ഷവും സുറിയാനി ക്രിസ്ത്യാനികൾ എന്നപേരിൽ അറിയപ്പെടുന്നു. മലയാളത്തെ ഈ സുറിയാനിസഭയത്രെ ഇൻഡ്യാ ഒട്ടുക്കുള്ളതിലേക്കും പുരാതനമായതു്. ഉത്ഭവത്തിൽ സുറിയാക്കാരായ കുറേ ആളുകൾ–അവരുടെ സംഖ്യ വളരെ പരിമിതമായിരുന്നിരിക്കാമെങ്കിലും–ആദ്യം മലയാളതീരത്തു നിവാസം ഉറപ്പിച്ചിരിക്കണം. പിന്നീടു ഒന്നിനു പിറകെ മററൊന്നായി വന്നുകൊണ്ടിരുന്ന കുടിയേററ സംഘങ്ങളുടെ സന്താനങ്ങളും സ്ഥലനിവാസികളുമായി ചെയ്ത മിശ്രവിവാഹത്തിൽനിന്നു ജനിച്ചവരും കൂടിച്ചേർന്നു അവരുടെ സംഖ്യ ക്രമേണ വർദ്ധിച്ചുവശായി. ചില ഗ്രന്ഥകാരന്മാർ പ്രസ്താവിക്കുന്നതു് "മലങ്കരസഭാംഗങ്ങൾ സുറിയാനിക്കാർ എന്നു വിളിക്കപ്പെടുന്നതു് അവരുടെ സിരകളിൽകൂടി സിറിയൻ രക്തം പ്രവഹിക്കുന്നതുകൊണ്ടല്ല, പ്രത്യുത അവരുടെ ആരാധനക്രമം സുറിയാനിയിൽ ആയതുകൊണ്ടാണു്; ഈ വിഷയത്തിൽ പ്രസ്തുതനാമധേയം ജാതീയമോ ഭൂമിശാസ്ത്രപരമോ അല്ല, സഭാസംബന്ധമായ ഒന്നുമാത്രമത്രെ" എന്നാണു്.

സ്റ്റേയിററു മാനുവലിൽ നിന്നു ഞാൻ ആദ്യം ചേർത്തിരിക്കുന്ന ഉദ്ധൃതം തനിച്ചുനോക്കിയാൽ, എന്റെ വാദത്തിനു് എതിരായ ഒരു അർത്ഥപ്രതീതിയല്ലയോ അതു വ്യഞ്ജിപ്പിക്കുന്നതു് എന്നു് ഒരു സംശയം ജനിച്ചേക്കാം. മലയാള സുറിയാനി

ക്രിസ്ത്യാനികളിൽ ചുരുക്കം ചില കുടുംബങ്ങളുടെ ഉല്പത്തി കുടി
യേറ്റത്തിനുവന്ന സുറിയാനിക്കാരിൽ നിന്നും ആകുന്നു എന്നു
തുറന്നു പറഞ്ഞിട്ടുണ്ടല്ലോ. ആ കുടുംബങ്ങൾ ക്നായി തൊ
മ്മൻ കൊണ്ടുവന്നതായി പറയുന്ന 72 കുടുംബങ്ങൾ തന്നെയാ
ണെന്നു അർത്ഥമാക്കാൻ പാടില്ലേ? ബഹുഭൂരിഭാഗം വരുന്ന ഹിന്ദു
വർഗ്ഗത്തിൽ പെട്ട നാട്ടുക്രിസ്ത്യാനികളായ വടക്കംഭാഗ കുടുംബങ്ങ
ളുമായി താരതമ്യം ചെയ്യുമ്പോൾ ഈ 72-നെ ചുരുക്കം ചില
കുടുംബങ്ങൾ എന്നു പറയാവുന്നതല്ലയോ? ഈ ഭാഗത്തിനു ഈ
ദ്ദേശമായ ഒരു വിപരീതാർത്ഥം കല്പിക്കാൻ പാടില്ല എന്നു 662-ാം
വശത്തെ വിവരണം വ്യക്തമാക്കുന്നുണ്ട്. തെക്കുംഭാഗർ വാദി
ക്കുന്നതുപോലെ ദേശാന്തരാധിവാസത്തിനുവന്ന സുറിയാനിക്കാർ
തനിച്ച് ഒരു ഭിന്ന ജനക്കൂട്ടമായി, നാട്ടുക്രിസ്ത്യാനികളുമായി വി
വാഹബന്ധത്തിൽ ഏർപ്പെടാതെ, നിന്നിട്ടുള്ളതായി സ്റ്റേയിറ
മാനുവൽ ഗ്രന്ഥകാരന് അറിവില്ല. മലയാളത്ത് ഒരു സംഘം
സുറിയാനിക്കാർ മാത്രമല്ല കുടിയേറിപ്പാർത്തതെന്നും, ഇങ്ങനെ
പാർത്തവർ നാട്ടുകാരുമായി മിശ്രവിവാഹത്തിൽ ഏർപ്പെട്ടു എന്നും
സദസ്യതിലകൻ വേലുപ്പിള്ള അവർകൾ വ്യക്തമായ ഭാഷയിൽ
പ്രസ്താവിക്കുന്നു. മലയാളസുറിയാനി ക്രിസ്ത്യാനികളുടെ ധമനി
കളിൽ കൂടി ഒഴുകുന്ന രക്തത്തിൽ ദേശാന്തരവാസത്തിനായി
വന്ന സുറിയാനിക്കാരുടെ രക്തത്തിന്റെ ഒരംശം കൂടെ ഉണ്ടെ
ങ്കിലും, ആ കാരണത്താലല്ല അവരെ സുറിയാനിക്കാരെന്നു വി
ളിക്കുന്നത്. പ്രത്യുത, അവരുടെ പരസ്യാരാധനക്രമം സുറിയാ
നി ഭാഷയിൽ ആയതുകൊണ്ടാണ് എന്ന അഭിപ്രായം പ്രത്യേ
കം പ്രസ്താവ്യമായി നമ്മുടെ സദസ്യതിലകൻ അവർകൾ ഗണി
ക്കുന്നു എന്നു നാം അനുസ്മരിക്കണം. ഈ കഴിഞ്ഞ 1941-ൽ
എടുത്ത ഇൻഡ്യയിലെ ജനസംഖ്യാ വിവരണം 15-ാം പുസ്തകം
135-ാം പുറത്ത് ഈ കാര്യം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു.

"The Church in Travancore was thus one of the oldest in the world, older than in any other part of India, and in most parts of Europe. It was obviously Eastern in character and Syrian in liturgy. Its memebrs were called Syrian

Christians "not because they were of Syrian blood or a Syrian nation but because they followed a Syrian liturgy and used prayers and scriptures written in Syriac language. Thus the nomenclature was purely ecclesiastical rather than geographical, ethnological or political". "തിരുവിതാംകൂറിലെ സഭ ലോകത്തിൽ ഉള്ളതിലേക്കം പുരാതനമായതിൽ ഒന്നും, ഇൻഡ്യയിലെ ഇതര ഭാഗങ്ങളിലെ എന്നപോലെ തന്നെ യൂറോപ്പിൽ മിക്ക ഭാഗങ്ങളിലും ഉള്ളതിനേക്കാൾ പ്രാക്തനവുമാണ്. അതു പ്രകൃതിയിൽ പൌരസ്ത്യവും പരസ്യാരാധനയിൽ സിറിയനും ആയിരുന്നു എന്ന് സ്പഷ്ടമത്രെ. അതിൻെറ അംഗങ്ങൾ സുറിയാനി ക്രിസ്ത്യാനികൾ എന്നു വിളിക്കപ്പെട്ടുവന്നത്. അവരിൽ സിറിയൻ രക്തം ഉണ്ടായിരുന്നതിനാലൊ അവർ സിറിയൻജാതി ആയിരുന്നതിനാലൊ അല്ല, നേരേമറിച്ച് അവർ സുറിയാനി ആരാധനക്രമം അനുസരിച്ചിരുന്നതിനാലും സുറിയാനിയിൽ എഴുതപ്പെട്ട പ്രാർത്ഥനകളും വേദപുസ്തകങ്ങളും ഉപയോഗിച്ചിരുന്നതിനാലുമാകുന്നു. അതിനാൽ ഈ അഭിധാനപ്രയോഗം വെറും സഭാവിഷയകമാണ്. ഭൂമിശാസ്ത്രപരമോ ജാതീയമോ രാഷ്ട്രീയമോ അല്ലതന്നെ".

ഈ ഉദ്ധൃതങ്ങളിൽ നിന്നു വ്യക്തമാകുന്നതു് മലങ്കരയിലെ സുറിയാനി ക്രിസ്ത്യാനികൾ അഥവാ മാർ തോമ്മാനസ്രാണികൾ വിദേശങ്ങളിൽനിന്നും പലപ്പോഴായി വന്നു കുടിയേറിപ്പാർത്ത, സംഖ്യയിൽ ബഹുലമല്ലാത്ത, സുറിയാനികുടുംബങ്ങളുടെയും സ്വദേശികളുടെയും സമ്മിശ്രവിവാഹഫലമായുണ്ടായ ഒരു സങ്കര ജനതയാകുന്നു എന്നാണല്ലൊ. തനിസുറിയാനിക്കാരായി മിശ്രവിവാഹജാതന്മാരല്ലാത്ത ഒരു ജനവിഭാഗം ഇവിടെയുള്ളതായി പ്രസ്തുത ഗ്രന്ഥകാരന്മാർക്ക് അറിവില്ല. സുറിയാനി ക്രിസ്ത്യാനികൾ എന്ന വർഗ്ഗത്തിൽ അവർ തെക്കുംഭാഗരെയും ഉൾപ്പെടുത്തിയാണു പറഞ്ഞിരിക്കുന്നതു്. നരവംശശാസ്ത്രപ്രകാരം ദ്രാവിഡവർഗ്ഗത്തിൽ നിന്നു ഭിന്നമായ ഒരു ജനസഞ്ചയമെന്നു തിരിച്ചറിയാൻ തക്ക ലക്ഷണങ്ങളും വ്യത്യാസങ്ങളും തെക്കുംഭാഗരിൽ കാണപ്പെട്ടിരുന്നെങ്കിൽ ആ വസ്തുത തീർച്ചയായും അവർ പ്രത്യേകം എടുത്തുപറഞ്ഞേനെ. സുറിയാനി ക്രിസ്ത്യാനികളിൽ ഉള്ള സങ്കര

[illegible] അവരുടെ ഇൻഡ്യൻ പ്രകൃതിക്കും ലക്ഷണങ്ങൾക്കും സാരമായ യാതൊരു വ്യത്യാസവും വരുത്താൻ പര്യാപ്തമാകാത്ത വിധത്തിൽ അത്ര ലഘുപ്രായമായ ഒന്നാണ്.

"കൊച്ചിയിലെ സുറിയാനികത്തോലിക്കാ കോൺഗ്രസ്സി' നെപ്പററി പര്യാലോചിക്കാൻ 1943 ഫെബ്രുവരി 14-ാംനു- എറണാകുളം അതിമെത്രാസനപ്പള്ളിവക സ്കൂളിൽ കൂടിയ പൊതുയോഗത്തിൽ ആദ്ധ്യക്ഷം വഹിച്ച ശ്രീമാൻ ഇലഞ്ഞിക്കൽ തര്യതു കുഞ്ഞിത്തൊമ്മൻ അവർകൾ ചെയ്ത പ്രസംഗത്തിലെ ഒരു ഭാഗം ടി മാർച്ച് 13-ാംനു-യിലെ "സത്യനാദ"ത്തിൽ നിന്നും ഇവിടെ ഉദ്ധരിക്കുന്നു: "സിറിയൻ കത്തോലിക്കരായ നാം സിറിയൻഭാഷയിൽ മതകർമ്മങ്ങൾ അനുഷ്ഠിക്കുന്ന ഒരു ജനവിഭാഗമെന്നല്ലാതെ മററു സമുദായങ്ങളിൽപെട്ട സഹോദരന്മാരിൽ നിന്നും വേർപെട്ട ഒരു ജാതിക്കാരല്ലെന്ന് ഏവർക്കും ബോദ്ധ്യമുള്ളതാണല്ലൊ. സിറിയൻറീത്തിൽപെട്ടവരും കേരളത്തിലെ ഹൈന്ദവസമുദായങ്ങളിൽ നിന്നു ക്രിസ്ത്യാനിമതത്തിലേക്കു വന്നവരുമാണു നാം......സിറിയൻ കത്തോലിക്കർ സിറിയാദേശക്കാർ അല്ലെന്നും, നാം എല്ലാം ഭാരതീയരും കേരളീയരുമാണെന്നുമുള്ള പരമാർത്ഥം നാം വിസ്മരിക്കരുത്......കേരളീയരായ നാമെല്ലാം ആകൃതിയിലും പ്രകൃതിയിലും ഭാഷയിലും വേഷത്തിലും ഒന്നായിരിക്കുന്നതുപോലെതന്നെ സാക്ഷാൽ ദേശീയതയിലും ഒന്നുതന്നെയാണ്......പത്തോ മുപ്പതോ കുടുംബങ്ങൾ അനേകം നൂററാണ്ടുകൾക്കു മുമ്പ് സിറിയായിൽനിന്നു വന്ന് നമ്മുടെ ഇടയിൽ ലയിച്ചിട്ടുണ്ട്. ഇവിടെനിന്നും അറബിക്കടലിൽ അൻപതു മൈൽ ദൂരം പോയിട്ട് അവിടെ കാണുന്ന ജലം പെരിയാററിലെ ജലമാണെന്നു പറഞ്ഞാൽ എത്രമാത്രം വാസ്തവമായിരിക്കുമോ അത്രമാത്രമേ നാം സിറിയാക്കാരാണെന്നു പറയുന്നതിലും യാഥാർത്ഥ്യമുണ്ടായിരിക്കയുള്ളു. അറബിക്കടലിലെ മഹാജലസഞ്ചയത്തിൽ അതുപ്രമാണം പെരിയാററിലെ ജലവും കാണും. ഈ രീതിയിൽ കേരളത്തിനു പുറത്തുനിന്നുമുള്ള അല്പമായ കലർച്ച മററു പല ജനവിഭാഗങ്ങളിലും കണ്ടേക്കും".

ആകയാൽ അന്യദേശന്മാരുടെ ദൃഷ്ടിയിൽ മലയാളത്തു ള്ള മററു ജാതികളിലും ഉയന്ന് അഗ്രംവളഞ്ഞ നാസികയും വി ശാലമായ നെററിത്തടവും മററുമുള്ളവർ ധാരാളമുണ്ട്; നിറ ത്തിൽ കറുമ്പന്മാരും വെളുമ്പന്മാരും ഉണ്ട്; ഈ ലക്ഷണങ്ങൾ ഒന്നിലും തെക്കുംഭാഗരെ ഇതരവഗ്ഗക്കാരിൽനിന്ന് ഭിന്നന്മാരായി കാണിക്കത്തക്ക യാതൊന്നുമില്ല. എന്നാൽ തെക്കുംഭാഗരിൽ പല രിലും പ്രത്യക്ഷമായി കാണാകുന്ന പൂച്ചക്കണ്ണ്, ചെമ്പൻമീശ, മുതലായി ഇത്രയധികം ജാതി സങ്കരലക്ഷണങ്ങൾ പ്രദശിപ്പിക്കുന്ന മറെറാരുവഗ്ഗവും മലയാളത്തില്ല; ഇൻഡ്യയിൽ വേറൊരിടത്തും കാണുകയുമില്ല എന്നാണ് എനിക്കു തോന്നുന്നതു്. എന്നിട്ടാണു രക്തശുദ്ധിയേപ്പററി വീരവാദം പറയുന്നതു്. ഏതദ്വിഷയകമാ യി കൂടുതൽ വിവരങ്ങൾ 6–ാം അദ്ധ്യായം 21–ാം ലക്കത്തിൽ നൽകുന്നതാണ്.

## ഗോവെയാ വടക്കുംഭാഗരേപ്പററി എഴുതിയിട്ടുള്ള അബദ്ധങ്ങൾക്കു പ്രധാന ഉത്തരവാദികൾ തെക്കുംഭാഗർ.

11. ജൊണ്ണാഡാ എന്ന ഗ്രന്ഥത്തിൽ ഗോവെയാ മല യാള സുറിയാനിക്കാരേപ്പററി വളരെ അബദ്ധങ്ങളും സുബദ്ധങ്ങ ളും എഴുതിയിട്ടുണ്ടെന്നാണല്ലോ മി. ചാഴികാടൻ പറയുന്നതു്. ഗോവെയാ എഴുതിയ അബദ്ധങ്ങളിൽ പ്രധാനപ്പെട്ട ഒന്ന് സുറി യാനിക്രിസ്ത്യാനികൾ നെസ്തോറിയന്മാരായിരുന്നു എന്നുള്ളതാണ്. ഇതു അബദ്ധമാണ് എന്നു തെക്കുംഭാഗരും സമ്മതിക്കുന്നുണ്ട്. വേറെ ഒരു അബദ്ധം തെക്കുംഭാഗരുടെയും വടക്കുംഭാഗരുടെയു ഉത്ഭവത്തെപ്പററിയുള്ള വിവരണമാണ്. ഗോവെയാ മലയാളത്തു വന്ന് കാൎയ്യങ്ങൾ നേരിട്ടറിഞ്ഞിട്ടില്ല. അദ്ദേഹം ഈ ജൊണ്ണാ ഡാ എന്ന ഗ്രന്ഥത്തെ ബ്രാഗായുടെ ആർച്ച്ബിഷപ്പും സ്പെയി നിന്റെ പ്രീമാസുമായ ഡോം ഈശോയുടെ ആഗുസ്തീനോസ് എന്ന മേഹത്തിനാണ് സമപ്പിച്ചിരിക്കുന്നതു്. പ്രസ്തുത സമപ്പണ ലേഖനത്തിൽ വ്യക്തമായി കാണിച്ചിരിക്കുന്നതു് തന്റെ ഈ പ

സ്തകത്തിലെ പ്രസ്താവനകളെല്ലാം കൊച്ചിയിൽ താമസക്കാരായിരുന്ന പറങ്കികളുടെയും മററും കത്തുകളിൽ നിന്നു മെത്രാപ്പോലീത്തായായ മെനേസിസിന്റെ ആജ്ഞപ്രകാരം തനിക്ക നൽകപ്പെട്ട ലേഖനങ്ങളിൽ നിന്നും സമാഹരിച്ചവയാകുന്നു എന്നാണ്. ഗോവെയാ മെനേസീസുമെത്രാപ്പോലീത്തായുടെ സെക്രട്ടറി ആയിരുന്നു എന്നു ചിലർ തെററിദ്ധരിച്ചിട്ടുണ്ട്. തൽഫലമായിട്ടാണ് ഗോവെയാ മലയാളത്തു വന്നിട്ടുണ്ട് എന്ന അഭിപ്രായം ഉണ്ടായതു്. ഗോവെയാ മലയാളം കണ്ടിട്ടു ഇല്ല. അദ്ദേഹം ഗോവയിൽ കുറേനാൾ പാർത്തിട്ടുണ്ട്. വടക്കംഭാഗർ അന്നു് പറങ്കികളുടെ ബദ്ധവൈരികൾ എന്ന നിലയിലും തെക്കംഭാഗർ അവരുടെ ആപ്തമിത്രങ്ങളും ഹിതകാരികളും ആയിട്ടാണല്ലൊ വർത്തിച്ചിരുന്നതു്. വടക്കംഭാഗരെ വളരെ താഴ്ത്തിയും തെക്കംഭാഗരെ വളരെ ഉയർത്തിയുമാണ് ഉദയംപേരൂർ ചരിത്രത്തിൽ വർണ്ണിച്ചിരിക്കുന്നതു്. ആകയാൽ ഈ അറിവുകളൊക്കെയും ഗോവെയായിക്കു ലഭിച്ചതു് തെക്കംഭാഗരിൽ നിന്നും അവരുടെ വേഴ്ചയിലും കൂട്ടുകെട്ടിലും പെട്ടു് അവരെ കഴിയുന്നത്ര ഉയർത്താനും സഹായിക്കാനും സന്നദ്ധരായി സ്ഥലത്തുണ്ടായിരുന്ന പറങ്കി പ്രധാനികളിൽനിന്നുമാണ്.

മലയാളത്തെ ശത്രുക്കാരായ തെക്കംഭാഗർക്ക് അവിടത്തെ ഇസ്രായേൽജനമായ വടക്കംഭാഗരെ ദ്രോഹിക്കുന്നതിനും ആക്ഷേപിക്കുന്നതിനും അവരോടു പ്രതികാരം ചെയ്യുന്നതിനും ഈ പറങ്കിബന്ധം മൂലം കിട്ടിയ അവസരത്തെ അവർ യഥാശക്തി വിനിയോഗിച്ചു. എന്നാൽ ഫലം മലർന്നുകിടന്നു തുപ്പിയാൽ ഉണ്ടാകുന്ന വിധത്തിലാണ് വന്നുകൂടിയതു്. അതിനാൽ ദോഷം ബാധിച്ചിരിക്കുന്നതു് അവരെയും അവരുടെ നേതാവും പ്രപിതാമഹന്മാരിൽ ഒരാളും എന്നു പറയുന്ന ക്നായിതോമ്മായെയുമാണ്. വടക്കംഭാഗരെപ്പററി അല്പമെങ്കിലും ചരിത്രജ്ഞാനമുള്ളവർ തെക്കംഭാഗർ വകഞ്ഞുണ്ടാക്കി വടക്കംഭാഗരുടെമേൽ ആരോപിച്ചിട്ടുള്ള ഈ കള്ളക്കഥ വിശ്വസിക്കയില്ല. പറങ്കികൾ മൂലം സർവ്വത്ര പരത്തിയ ഈ കഥ കാലാന്തരത്തിൽ തങ്ങൾക്കു

...ത്തിനു പകരം ദോഷമാണ് [illegible] എന്ന് [illegible]വെള്ള [illegible]യതിനോടുകൂടിയായിരിക്കണം [illegible] ബഹിഷ്കരിച്ചിട്ട് തൻ സ്ഥാനത്ത് 18-ാം നൂററാണ്ടുമുതൽ "[illegible]വാദം" പ്രതിഷ്ഠിച്ചിരിക്കുന്നത്.

**ഗോവെയായുടെ ജൊർണ്ണാഡായിൽനിന്നു**
**മി. ചാഴികാടൻ ചെയ്തിട്ടുള്ള ഉദ്ധരണം.**

12. മി. ജോസഫ് 228- 30 ഈ പുറങ്ങളിൽ തെക്കുംഭാഗരുടെയും വടക്കുംഭാഗരുടെയും ഉത്ഭവചരിത്രം രേഖപ്പെടുത്തിയിട്ടുള്ളവരായ ഗോവെയാ, റോളിൻ ഇവരുടെ കുറേ ഭാഗങ്ങൾ ഉദ്ധരിച്ചിട്ടുണ്ട്. ഗോവെയായുടെ പ്രസ്തുത ചരിത്രഭാഗത്തെപ്പററിയാണ് ഞാൻ ഇവിടെ അല്പം പ്രതിപാദിക്കാൻ ഉദ്ദേശിക്കുന്നത്. "ഗോവ മെത്രാപ്പോലീത്തായും പൌരസ്ത്യ ഇൻഡ്യായുടെ പ്രൈമറ്റും, ആഗുസ്തീനിയൻ സഭാംഗവുമായ ഡോം അലെക്സോ ദെ മെനേസെസിൻെറ യാത്ര" എന്ന അഭിധാനത്തിൽ വിശ്വവിശ്രുതമായി തീൎന്നിട്ടുള്ള ഈ കൃതി അദ്ദേഹം 1606-ൽ പ്രസിദ്ധപ്പെടുത്തി. ഇതിനു സാധാരണ 'ജൊർണ്ണാഡാ' എന്നത്രെ പേരു പറയുന്നത്. 'യാത്ര' എന്നതിൻെറ പോർത്തുഗീസ് പദമാണ് 'ജൊർണ്ണാഡാ' ശബ്ദം. ഈ കൃതിയുടെ ഒന്നാം പുസ്തകം രണ്ടാം അദ്ധ്യായത്തിൽ, "മൈലാപ്പൂരിൽ വി. തോമ്മാ (ശ്ലീഹാ) മാനസാന്തരപ്പെടുത്തിയ ക്രിസ്ത്യാനികൾ സഹിക്കേണ്ടിവന്ന വേദനകളെക്കുറിച്ചും, മലയാളത്തെ മലമ്പ്രദേശങ്ങളിൽ അധിവസിച്ചിരുന്നവരുടെ പക്കലേക്ക് അവർ പുറപ്പെട്ടുപോയതിനെയും, ഈ ക്രിസ്ത്യാനികളുടെ സംഖ്യാവൎദ്ധനവിനെയും സംബന്ധിച്ച്" ആണ് ഗോവയാ പ്രതിപാദിച്ചിരിക്കുന്നത്. ഇതിൽനിന്നും ഒരു ചുരുങ്ങിയ ഭാഗംമാത്രമേ മി. ചാഴികാടൻ ഉദ്ധരിക്കുന്നുള്ളു. അതിൽപോലും ക്രിത്രിമം കാണിച്ചിട്ടുണ്ട്. തെക്കുംഭാഗരുടെയും വടക്കുംഭാഗരുടെയും ഉല്പത്തി, ക്നായിതോമ്മായുടെ വരവിനുമുമ്പ് മലയാളത്തെ മാർതോമ്മാക്രിസ്ത്യാനികൾ പ്രാപിച്ചിരുന്ന ഉന്നതനില എന്നിവയെപ്പററി ഗോവയാ പറയുന്ന

[illegible]

[illegible] മായ ഈ നിരൂപണത്തിന് [illegible] അറിയേണ്ടതാണ്.

പുരാതന [illegible] വിരചിതമായിരിക്കുന്ന ഈ കൃതി ആധുനികഭാഷകളിലേക്കു വിവർത്തനം ചെയ്യുകവളരെ ശ്രമസാദ്ധ്യമായ ഒരു പണിയാണ്. പ്രകൃതത്തിൽ നമുക്ക് ആവശ്യമുള്ള ഈ രണ്ടാം അദ്ധ്യായത്തിലെ ഭാഗങ്ങൾ ഇംഗ്ലീഷിലേയ്ക്കു ഭാഷാന്തരം ചെയ്തുകിട്ടുവാൻ ഞാൻ വളരെനാൾ പ്രയത്നിക്കുകയും ക്ലേശം സഹിക്കുകയും ചെയ്യേണ്ടതായിവന്നു. ഇങ്ങനെ എനിക്കുകിട്ടിയ ഇംഗ്ലീഷ് പരിഭാഷയേയാണ് ഞാൻ മലയാളത്തിലേയ്ക്കു് വിവർത്തനംചെയ്തു താഴെ ചേർക്കുന്നത്.

13. "ഈ അപ്പസ്തോലൻെറ മരണാനന്തരം അനേകസംവത്സരക്കാലത്തേയ്ക്കു് മൈലാപ്പൂർ പ്രദേശങ്ങളിൽ പള്ളികളുടെയും പട്ടക്കാരുടെയും മെത്രാന്മാരുടെയും ബൃഹത്തായ വർദ്ധനയോടുകൂടി, അപ്പസ്തോലന്മാരാൽ സ്ഥാപിതമായ ഇതരസഭകളോടൊപ്പം, ഈ ക്രിസ്ത്യാനികൾ ജീവിച്ചിരുന്നു. എന്നാൽ കാലാന്തരത്തിൽ അന്യാഗത (Pagan) രാജാക്കന്മാർ ആ പ്രദേശങ്ങങ്ങളെ കൈവശപ്പെടുത്തി ക്രിസ്ത്യാനികളെ കഠോരമായ മർദ്ദനത്തിനു വിധേയരാക്കി. ഒടുവിൽ അവർ മൈലാപ്പൂർ പട്ടണം നശിപ്പിക്കയും അവിടെ കണ്ടുമുട്ടിയ ക്രിസ്ത്യാനികളെയെല്ലാം അഗ്നിക്കും വാളിനും ഇരയാക്കയും ചെയ്തു. നിവൃത്തിയുണ്ടായിരുന്നവരെല്ലാം തങ്ങളുടെ വസ്തുവകകളും സ്വദേശവും വിട്ടു ഒളിച്ചോടി, കന്യാകുമാരി മാർഗ്ഗം വടക്കോട്ടുകടന്ന്, ഈ വിശുദ്ധ അപ്പസ്തോലനാൽതന്നെ മതപരിവർത്തനം ചെയ്യപ്പെട്ടവരും മലയാളത്തെ മലമ്പ്രദേശങ്ങളിലും കൊടുങ്ങല്ലൂർ, കൊല്ലം ഈ രാജ്യങ്ങളിലും നിവസിച്ചിരുന്ന പാരമ്പരീയമായ മാറ് ക്രിസ്ത്യാനികളുടെ മദ്ധ്യേ വന്നു വാസമുറപ്പിച്ചു. അവരിൽ ചിലർ തിരുവിതാംകൂർ രാജ്യത്തു താമസിച്ചു. അവർ ഇന്നും അവിടെ വസിക്കുന്നു. മെത്രാപ്പോലീത്താ മലനാട്ടിൽ പ്രവേശിച്ചകാലത്ത് അവർക്കു ക്രിസ്ത്യാനികൾ എന്ന നാമമല്ലാതെ മറ്റൊന്നുംതന്നെ ഇല്ലായി

[illegible] ത്തിലേക്കു പു [illegible] ആ മെത്രാസന ഇടവ [illegible] ത്തിൽ അയക്കുകയുംചെയ്തു [illegible] ചിലർ തൊടമല എന്നു വിളിക്കപ്പെടുന്ന കോഴിക്കോട്ടു രാജാവായ സാമൂതിരിയുടെ പര്യന്തദേശങ്ങളിലേക്കുപോയി അവിടെ സ്ഥിരവാസമാക്കി. ഇവരും മററുപള്ളികളിൽനിന്ന് [illegible] ഏകദേശം, 50 ഗവ്യൂതി (ലീഗ്) ദൂരെ ഉൾപ്രദേശത്തേയ്ക്കു മാറി താമസിച്ചിരുന്നതിനാലും മററുക്രിസ്ത്യാനികളുമായി സംസർഗ്ഗം ഇല്ലാതിരുന്നതിനാലും കാലക്രമേണ അവരുടെ ക്രിസ്തീയത്വം നഷ്ടപ്രായമായി. എതന്നിമിത്തം അവരെ സന്ദർശിക്കാനായി മെത്രാപ്പോലീത്താ എത്തിയപ്പോൾ അവർക്ക് വിശ്വാസസംബന്ധമായി യാതൊരു ജ്ഞാനവും ഇല്ലാത്തതായി കാണപ്പെട്ടു. അദ്ദേഹം വിളിച്ചുകൂട്ടിയ സൂനഹദോസിൽ ഈ ക്രിസ്ത്യാനികളെ സ്പർശിക്കുന്ന സമസ്ത കാര്യങ്ങളെപ്പററിയും വിചാരണചെയ്തു. എന്നാൽ വളരെ അവ്യക്തമായ വൃത്താന്തം മാത്രമേ അവരേപ്പററി ലഭിച്ചുള്ളു. അവർ ഇതരന്മാരുമായി സമ്പർക്കവിഹീനരായി കഴിച്ചിരുന്നതാണ് കാരണം. അതിനാൽ ആ സൂനഹദോസിൻെറ 8-ാംയോഗം 7-ാംവിധിയിൽ, വൈദികരേയും ഉപദേഷ്ടാക്കളേയും അയച്ച് ആ ജനതയെ മാമ്മോദീസാമുക്കി വിശ്വാസവിഷയങ്ങൾ പഠിപ്പിക്കണമെന്നു തീരുമാനിച്ചു. സൂനഹദോസിൻെറ ഈ തീരുമാനം പിന്നീട് പ്രാവർത്തികമാക്കിയിട്ടുള്ളതിനാൽ അവർക്ക് ആത്മോപകാരപ്രദങ്ങളായ ധാരാളം ഫലങ്ങൾ ഉളവാകുമെന്നു പ്രത്യാശിക്കുന്നു. അവർ കാലാന്തരത്തിൽ എതിൽനിന്നു സ്വയം വിമുക്തരായോ സഭയാകുന്ന ആ മേഷഗോഷ്ഠത്തിലേക്കു നമ്മുടെ കർത്താവ് അവിടുത്തെ കരുണാതിരേകത്തിൽ അവരെ പ്രത്യാഗമിപ്പിക്കട്ടെ.

“വേദതെരുക്കംമൂലം ഇങ്ങനെ കുടിപുറപ്പെട്ടു പോന്ന ക്രിസ്ത്യാനികളിൽ തിരുവിതാംകൂറിലും തൊടമലയും അധിവാസം ഉറപ്പിച്ചവരെ ഒഴിച്ചാൽ ബാക്കി എല്ലാവരും മലയാളത്തെ മലം പ്രദേശങ്ങളിൽ കുടി പാർത്തിരുന്നവരുടെ കൂടെവന്നു

താമസിച്ചു. അജ്ഞാനി (pagan) രാജാക്കന്മാർ ഇവരോട് ആദരപൂർവ്വം പെരുമാറിയിരുന്നു എന്തുകൊണ്ടെന്നാൽ മലയാളത്തെ മഹാചക്രവർത്തിയായ ചേരമാൻ പെരുമാൾ ഇവർക്ക് ബഹുലങ്ങളും മഹാർഹങ്ങളുമായ വിശേഷാവകാശങ്ങൾ നല്കിയിട്ടുണ്ടായിരുന്നു. പ്രസ്തുത പെരുമാൾ സ്വവംശീയർക്കും ആശ്രിതന്മാർക്കും വിഭജിച്ചുകൊടുത്തതുമൂലം ഉണ്ടായിട്ടുള്ളവയാണ് ഇന്ന് അവിടെയുള്ള രാജ്യങ്ങൾ. ഏതൽകാരണത്താൽ അദ്ദേഹത്തിന്റെ പ്രവൃത്തികളെ അവർ വളരെ കാര്യമായി മതിക്കയും ആദരിക്കയും അനുസരിക്കയും ചെയ്തിരുന്നു. ഈ വിശേഷാധികാരങ്ങളും ബഹുമതികളും നിമിത്തം അനന്തരഗത രാജാക്കന്മാർ ഈ ക്രിസ്ത്യാനികളെ അത്യധികം ബഹുമാനിക്കയും, മലയാളത്തെ ശ്രേഷ്ഠന്മാരും അതിപ്രാചീനന്മാരുമായ കുലീനജനമായി പരിഗണിക്കയും, ഏതദ്രാജ്യങ്ങളിലെ പ്രഭുക്കന്മാരും ഉൽകൃഷ്ട കുലജാതന്മാരുമായ നായന്മാരെപ്പോലും അധഃകരിച്ച് അവർക്ക് പ്രഥമസ്ഥാനം പ്രദാനം ചെയ്കയും ചെയ്തിരുന്നു. അതിനാൽ പേർഷ്യയിലെ പേകൊതാരാ, അർമ്മേനിയാ, അബെക്സിം (അബിസീനിയാ അഥവാ എത്തിയോപ്പിയാ) ഈ ദേശങ്ങളിൽനിന്നും ഇതരസ്ഥലങ്ങളിൽനിന്നും വാണിജ്യവൃത്തിക്കായി മലയാളത്ത് വന്നിരുന്ന ക്രിസ്ത്യാനികൾ ഇവരെ അഭിഗമിച്ച് ഇവരുടെ മദ്ധ്യേ വാസമുറപ്പിക്കുന്നതിന് അഭിലഷിച്ചിരുന്നു. എന്തുകൊണ്ടെന്നാൽ നമ്മുടെ കർത്താവീശോമിശിഹായും അവിടത്തെ സുവിശേഷവും അനുശാസിക്കുന്നതിൻവണ്ണം ഒരേ കർത്താവിന്റെ ദാസന്മാരും ഒരേ രാജ്യത്തിന്റെ അംശഹാരികളും എന്ന നിലയിൽ ക്രിസ്ത്യാനികളുടെ ഇടയിൽ ഉണ്ടായിരിക്കേണ്ട സാഹായ്യസൌഭ്രാത്രങ്ങളും സല്ക്കാരങ്ങളും അവർക്ക് അവിടെ സുലഭമായിരുന്നു."

മേൽകാണിച്ച രണ്ടു ഖണ്ഡികകളുടെ ശേഷം മൂന്നാമതായി ഗോവെയാ രേഖപ്പെടുത്തിയിരിക്കുന്ന ഖണ്ഡികയിലെ ഒരു ഭാഗംമാത്രമാണ് മി. ചാഴികാടൻ ഉദ്ധരിച്ചിട്ടുള്ളത്. അതിൽ അദ്ദേഹം കാണിച്ചിരിക്കുന്ന ക്രിത്രിമംവിശദമാക്കാൻവേണ്ടി ഗോ

വെയായിൽനിന്നു പ്രസ്തുതഭാഗത്തിൽ ഞാൻ ചെയ്തിരിക്കുന്ന പരിഭാഷയും മി. ചാഴികാടൻെറ ഉദ്ധരണവും ഇരുകോളങ്ങളിലായി താഴെ ചേർക്കുന്നു.

### എൻെറ പരിഭാഷ.

"ഇങ്ങനെ ഈ പ്രദേശങ്ങളിലേക്കു വന്നവരുടെ ഗണത്തിൽ കാനാ തോമ്മാ അഥവാ മാർത്തോമ്മാ എന്ന നാമധാരിയായ ഒരു അർമ്മേനിയനും വരുന്നതിനു ഇടയായി. മാർത്തോമ്മാ എന്നു പറഞ്ഞാൽ അദ്ദേഹത്തിൻെറ ഭാഷയിൽ 'മിസ്റ്റർ' തോമ്മാ എന്നത്രെ അർത്ഥം. അദ്ദേഹം സൽകുലജാതനും ധനാഢ്യനും വിപുലമായ വാണിജ്യവൃത്തിയിൽ ഏർപ്പെട്ടിരുന്ന ആളുമായിരുന്നതിനാൽ അന്നു മലയാളത്തെ മഹാപ്രതാപവാന്മാരായ രാജാക്കന്മാരിൽ ഒരുവനായിരുന്ന കൊടുങ്ങല്ലൂർ രാജാവിൻെറ ഉദാരമായ ആനുകൂല്യവും സ്വാഗതവും സമ്പാദിക്കുന്നതിനു അദ്ദേഹത്തിനു സാധിച്ചു. തോമ്മായാകട്ടെ അവരുടെമദ്ധ്യേ വസിച്ചിരുന്നപ്പോൾ ആ ക്രിസ്ത്യാനികൾക്കായി അനവധി വിശേഷാവകാശങ്ങളും ബഹുമതികളും ഒരു പള്ളിവയ്ക്കുന്നതിനു തൽസ്ഥാപകൻെറ പ്രഭാവത്തിനും സമ്പൽസമൃദ്ധതയ്ക്കും അനുയോജ്യമായ വിധം വിസ്തൃതമായ ഭൂമിയും അദ്ദേഹത്തിൽനിന്നു സമ്പാദിച്ചു. ഇവയെല്ലാം അദ്ദേഹം ചെമ്പോലകളിൽ എഴുതിവാങ്ങിച്ചു ഇവയാകട്ടെ നഷ്ടപ്പെട്ടേക്കുമെന്നുള്ള ഭീതിനിമിത്തം ക്രിസ്ത്യാനികൾക്കു ആപത്തു നേരിടുന്ന സന്ദർഭങ്ങളിൽ അവ ഉപകരിക്കണമെന്ന ഉദ്ദേശസഹിതം, കൊച്ചിയിൽ പോർത്തുഗീസുകാർ പണ്ടകശാല സ്ഥാപിച്ചശേ

### മി. ചാഴികാടൻെറ ഉദ്ധരണം.

"അക്കാലത്തു മാർത്തോമ്മാ അഥവാ ക്നാൻതോമ്മാ എന്നു പേരായ ഒരു അർമ്മേനിയൻ ആ ദേശത്തേക്കു വന്നു. അയാളുടെകൂടെ കുറെ ജനങ്ങളും വന്നു. "മാർ" എന്നാൽ അവരുടെ ഭാഷയിൽ യജമാനൻ അല്ലെങ്കിൽ പ്രഭു എന്നാണർത്ഥം. ആയാൾ ഉന്നതകുടുംബജാതനും വലിയ ധനവാനും ഒരു പ്രസിദ്ധ വ്യാപാരിയുമായിരുന്നു. ആകയാൽ കൊടുങ്ങല്ലൂരെ രാജാവും അയാളെ ബഹുമാനിക്കയും അയാൾക്കു പല പദവികളും കല്പിച്ചുകൊടുക്കുകയും ചെയ്തു. കൊടുങ്ങല്ലൂരെ രാജാവു മലയാളത്തെ ഏററം പ്രബലനായ രാജാവായിരുന്നു. മാർത്തോമ്മാ അയാളുടെ അനുയായികൾക്കു അനവധി സ്ഥാനമാനങ്ങളും പദവികളും ആ രാജാവിൽനിന്നും വാങ്ങിച്ചുകൊടുത്തു. മാർ തോമ്മായുടെ ധനത്തിനും കരുത്തിനും തക്കവണ്ണമുള്ള ഒരു പള്ളിയും പട്ടണവും പണിയിക്കുന്നതിനുള്ള സ്ഥലവും മാർ തോമ്മായിക്കു രാജാവിൽനിന്നും ലഭിച്ചു. ഇതെല്ലാം ഒരു ചെമ്പേടിൽ മാർത്തോമ്മാ എഴുതി വാങ്ങിച്ചു. ഈ ചെമ്പേടു ഒടുവിൽ ക്രിസ്ത്യാനികളുടെ മെത്രാനായിരുന്ന മാർ യാക്കോബ്, പോർട്ടുഗീസു അധികാരം കൊച്ചിയിൽ സ്ഥാപിച്ചപ്പോൾ അവിടത്തെ അധികാരിയെ ഏല്പിച്ചുകൊടുത്തു. പില്ക്കാലത്തു അതു സൂക്ഷ്മക്കു

ഷം പ്രസ്തുത പദകശാലയുടെ അധികൃതന്മാർവശം സൂക്ഷിക്കാൻ ഈ ക്രിസ്ത്യാനികളുടെ മെത്രാനായിരുന്ന ഒരു മാർ യാക്കോബ് ഏല്പിച്ചുകൊടുത്തു. അവിടെ അവ വളരെ കൊല്ലങ്ങളോളം സൂക്ഷിക്കപ്പെട്ടിരുന്നു. പിന്നീട് ശ്രദ്ധക്കുറവുമൂലം അവ അപ്രത്യക്ഷമായി. ഈ നഷ്ടം ക്രിസ്ത്യാനികൾക്ക വലിയ മനോവേദനയുളവാക്കുന്നുണ്ട്. എന്തുകൊണ്ടെന്നാൽ അവരുടെ മുൻഗാമികൾ നൽകിയ ഈ വിശേഷ അവകാശങ്ങളെ ലംഘിച്ച് പ്രവർത്തിക്കുന്ന അനാഗത രാജാക്കന്മാർക്ക് എതിരായി സ്വയം പരിരക്ഷിക്കുന്നതിനു ആധാരഭൂതമായ രേഖകൾ അവർക്ക് ഇല്ലാതായിരിക്കുന്നു. ഈ പദവികളിൽ, മററു പലതിന്റെയും കൂട്ടത്തിൽ വിവാഹാവസരങ്ങളിൽ തലയിൽ സുവർണ്ണകുസുമമകുടം ചൂടുക, ആനപ്പുറത്തു സവാരി ചെയ്യുക, (ഇതു രാജസന്താനങ്ങൾക്ക മാത്രം നൽകപ്പെട്ടിരുന്ന ഒരു വിശേഷാവകാശമത്രെ,) പരവതാനിമേൽ ആസനസ്ഥരാകുക, ഇതര ബഹുമതികൾ, ഇങ്ങനെ മററു യാതൊരു ജാതിക്കും അനുവദനീയമല്ലാതിരുന്നതും തന്നിമിത്തം മലയാളികൾ വളരെ കാര്യമായി മതിച്ചും ബഹുമാനിച്ചും വന്നിരുന്നതുമായ വിശേഷാധികാരങ്ങൾ ഉൾപ്പെട്ടിരുന്നു. ഏതാനും വത്സരങ്ങൾക്ക മുമ്പു പറവൂർ രാജാവിനു അവിടത്തെ മഹമ്മദീയർ സമർപ്പിച്ച ഒരു വൻതുക പണത്തിനു പ്രതിഫലമായി ഈ പദവികളിൽ ഒന്നു അദ്ദേഹം അവർക്ക പ്രദാനം ചെയ്തപ്പോൾ ക്രിസ്ത്യാനികൾ മഹമ്മദീയർക്ക എതിരായി ക്ഷോഭിച്ചു വളരെ രക്തച്ചൊരിച്ചിലിനും കൊലപാതക-

ററവു നിന്നും ...പ്പെടുന്നതുവരെയും അവ ഉപയോഗപ്പെടുന്ന അവസരങ്ങളിൽ എല്ലാം ക്രിസ്ത്യാനികൾ ഇതു ഉപയോഗപ്പെടുത്തിയിരുന്നു. . . . പിന്നീടു വാഴ്ചക്കാരായിരുന്ന ഹൈന്ദവ രാജാക്കന്മാർ ഈ പദവികൾ നിഷേധിച്ചപ്പോൾ ഈ ചെമ്പേട് പ്രമാണം കാണിച്ചു സുറിയാനിക്രിസ്ത്യാനികളുടെ അവകാശം സ്ഥാപിച്ചുവന്നു. ഇതു നഷ്ടപ്പെട്ടുപോയതിനെപ്പററി സുറിയാനി ക്രിസ്ത്യാനികൾക്ക വലിയ വ്യസനമുണ്ടായിരുന്നു. പറവൂർ രാജാവു കുറേ വർഷങ്ങൾക്ക മുമ്പ് മഹമ്മദീയരോടു കുറേ അധികം ധനം വാങ്ങിക്കൊണ്ടു സുറിയാനി ക്രിസ്ത്യാനികൾക്കുണ്ടായിരുന്നതിൽ ഒരു പദവി അവർക്ക കൊടുത്തതിനാൽ ക്രിസ്ത്യാനികൾ മഹമ്മദീയരുമായി യുദ്ധം ചെയ്കയും ആ യുദ്ധത്തിൽ സുറിയാനിക്കാരിലും മഹമ്മദീയരിലും അനേകം പേർ മുറിവേൽക്കയും മരിക്കയും ഉണ്ടായി. മാർ തോമ്മാ വലിയ പ്രബലനും മലയാളത്തെ പല കാര്യങ്ങളിൽ ഇടപെട്ടിരുന്നവനും മലയാളത്തിന്റെ പല ഭാഗങ്ങളിൽ കച്ചവടമുള്ളവനുമായിരുന്നു. ഉദ്ദേഹത്തിന്റെ സന്താനങ്ങൾ ഉദിയംപേരൂർ, കടുത്തുരുത്തി, കോട്ടയം കൊടുങ്ങല്ലൂർ മുതലായ സ്ഥലങ്ങളിൽ താമസിച്ചുവരികയും ചെയ്യുന്നു.”

ബൽക്കം ഇടയാക്കി. ക്രിസ്ത്യാനികൾ അത്യധികം അവരെ വിലമതിച്ചിരുന്നു.”

മി. ചാഴികാടൻെറ ഉദ്ധൃതത്തിലെ ഒടുവിലത്തെ ഭാഗം ഗോവെയായുടെ അടുത്ത ഖണ്ഡികയിൽ നിന്നാണ്. ആ ഖണ്ഡിക മുഴുവനും ഞാൻ ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ.

“ഈ വിശേഷാധികാരങ്ങളും ചേരമാൻ പെരുമാളാൽ പ്രദാനം ചെയ്യപ്പെട്ട പദവികളും നിമിത്തം മലയാളത്തെ ക്രിസ്ത്യാനികളുടെ യശസ്സ് വളരെ വൎദ്ധിച്ചു വശായി. ഈ കാരണത്താൽ ഇന്നുപോലും മലനാട്ടിനപ്പുറത്തുള്ള പാണ്ടിരാജ്യങ്ങളിൽ ഇവർ “രാജനന്ദനന്മാർ” എന്ന പേരിലത്രെ അറിയപ്പെടുന്നത്. ഉത്തരോക്തമായ പദവികൾ സമാൎജ്ജിച്ച് ആ ക്രിസ്ത്യാനികളുടെ മദ്ധ്യേ വസിച്ചിരുന്ന മാർ തോമ്മായാകട്ടെ വളരെ പ്രതാപവാൻ ആയിരുന്നു. അദ്ദേഹം മലയാളത്തിൻെറ നാനാഭാഗങ്ങളിലും വാണിജ്യവ്യാപാരങ്ങളിൽ ഏൎപ്പെട്ടിരുന്നു. ഇങ്ങനെ വ്യാപാരാൎത്ഥം അദ്ദേഹം പോയിരുന്നപ്പോൾ താമസിക്കുന്നതിനായി അദ്ദേഹത്തിനു രണ്ടു വസതികളും രണ്ടു കുടുംബങ്ങളും ഉണ്ടായിരുന്നു. അതിൽ ഒന്നു കൊടുങ്ങല്ലൂരിൽ തെക്കുംഭാഗത്തും മററതു വടക്കേഭാഗത്തും ആയിരുന്നു. തെക്കെ ഭാഗത്തു അയാളുടെ ഭാൎയ്യയും മക്കളും, വടക്കുംഭാഗത്തു അയാളുടെ ഒരു നായർ ദാസി ക്രിസ്തുമതം സ്വീകരിച്ചവളും അവളിൽനിന്നു അയാൾക്കുണ്ടായ പുത്രന്മാരും ആണ് താമസിച്ചിരുന്നതു്. അദ്ദേഹം ആസന്നമരണൻ ആയപ്പോൾ സ്വന്ത സമ്പാദ്യങ്ങൾ വിഭജിച്ച് ധൎമ്മപത്നീജന്മാൎക്കു തെക്കേഭാഗത്തുണ്ടായിരുന്ന വകകളും ജാരജന്മാൎക്കു വടക്കേ ഭാഗത്തുണ്ടായിരുന്നവയും വിട്ടുകൊടുത്തു. ഇങ്ങനെ അവരെല്ലാവരും അവരവൎക്കു പിതൃസ്വത്തുകിട്ടിയ സ്ഥലത്തു പാൎത്തുവന്നിരുന്നു. വിവാഹം മൂലം അവൎക്കു വിസ്തൃത

മായ പ്രസംഗം ഫലിച്ചു. ഇങ്ങനെ അദ്ദേഹത്തിന്റെ ഔരസപുത്രന്മാർ കൊടുങ്ങല്ലൂർ, കടുത്തുരുത്തി, കോട്ടയം, ഉദിയംപേരൂർ ഇവയെയും മററു സ്ഥലങ്ങളെയും അധിവസിച്ചു. ജാരജന്മാരാകട്ടെ ഇതര ഭാഗങ്ങളിലേക്കും വ്യാപിച്ചു. ഇങ്ങനെ കാനാത്തോമ്മായുടെ സന്താനവും കുടുംബവും മൂലം ക്രിസ്തുമതം സർവ്വത്ര പ്രചാരിച്ചു. എന്നാൽ ഈ വർദ്ധനവിനോടുകൂടി അദ്ദേഹത്തിന്റെ ധർമ്മദാരജാതന്മാരുടെ സന്താനങ്ങളും അവരുമായി വിവാഹസംബന്ധങ്ങളിൽ ഏർപ്പെട്ടവരും (ഒരു ഭാഗത്ത്) ആയും, ദാസീപുത്രസന്താനങ്ങൾ (മറുഭാഗത്ത്) ആയും അവർ തമ്മിൽ വിരോധം ഉത്ഭവിച്ചു. അത് ഇന്നും നിലനിൽക്കുന്നുണ്ട്. എന്തുകൊണ്ടെന്നാൽ ആദ്യം പറഞ്ഞ കൂട്ടർ തങ്ങളുടെ ആഭിജാത്യം നിമിത്തം മററവരേക്കാൾ ഉൽകൃഷ്ടന്മാരായി സ്വയം പരിഗണിക്കുന്നു. അവർ തമ്മിൽ മിശ്രവിവാഹം ചെയ്യുന്നതിനോ, ഒരു ഭാഗക്കാരുടെ പള്ളിയിൽ മററവർ ഇടവക ചേരുന്നതിനോ ഇതരഭാഗത്തിലെ വൈദികർ ഭരണം നടത്തുന്നതിനോ സമ്മതിക്കാത്തതിന്റെ കാരണം ഇതാണ്. എന്നാൽ കാലാന്തരത്തിൽ വിവാഹങ്ങളും സംയോഗങ്ങളും നിമിത്തം അവർ വളരെ വർദ്ധിച്ചതിനാൽ മലയാള മലമ്പ്രദേശ നിവാസികളിൽ മിക്കവാറും എല്ലാവരും തന്നെ ഈ ഇരുഭാഗങ്ങളിൽ ഏതെങ്കിലും ഒന്നിന്റെ സന്താനങ്ങൾ ആണ് എന്നു വന്നിരിക്കുന്നു. ഇങ്ങനെ തിരുവിതാംകൂറിലും തോടമലയും ഉള്ള ക്രിസ്ത്യാനികളെ ഒഴിച്ചാൽ – അവിടങ്ങളിൽ അവർ ചെന്ന് എത്തിയില്ല– ബാക്കി എല്ലാവരും രണ്ടു ഭാഗക്കാരായി വിഭജിക്കപ്പെട്ടുപോയി. ആകയാൽ ഏതെങ്കിലും ഒരു ഭാഗക്കാർ താമസിക്കുന്ന സ്ഥലത്തു മറുഭാഗക്കാർ പോയി കുടിപാർത്താൽ അവരിൽ ഓരോ ഭാഗക്കാരും എടവക ചേരുന്നതിനും ശവസംസ്കാരം നടത്തുന്നതിനും സ്വന്തം പുതിയ പള്ളികൾ പണിതിരുന്നു. എന്നാൽ പ്രാർത്ഥനയ്ക്കു ഈ പള്ളികളിൽ എല്ലാവർക്കും പൊതുവായി പ്രവേശം അനുവദിച്ചിരുന്നു. മെത്രാപ്പോലീത്താ അവരെ സന്ദർശിച്ച സന്ദർഭത്തിലും അവരുടെ ഇടയിൽ അദ്ദേഹം വിളിച്ചുകൂട്ടിയ സൂനഹദോ

സിൽ വെച്ചും ഈ വൈഷമ്യങ്ങളെ ദൂരീകരിക്കാൻ അദ്ദേഹം വളരെ പരിശ്രമിച്ചു. ഭിന്നതയുണ്ടായിരുന്ന ഇടങ്ങളിലെ ഏതാനും പള്ളികൾ അദ്ദേഹം നിവൃത്തൻ ചെയ്തു. രണ്ടു പള്ളിക്കമാത്രം ജനമില്ലാതിരുന്ന സ്ഥലങ്ങളിലെ രണ്ടുപള്ളികളെയുംകൂട്ടി ഒന്നാക്കി. രണ്ടു പള്ളിക്ക് ആവശ്യമുണ്ടായിരുന്ന സ്ഥലങ്ങളിലാകട്ടെ അദ്ദേഹം ഭാഗം നോക്കാതെ തെരുവുകളനുസരിച്ച് ജനങ്ങളെ എടവക തിരിച്ചു. ഒരു ഭാഗത്തിൽപ്പെട്ട വൈദികരെ ഇതര ഭാഗക്കാരുടെ പള്ളികളിൽ നിയമിച്ചു. ഈ നയം അവർ തമ്മിലുള്ള കലഹത്തിനു വിരാമം വരുത്തുന്നതിനുള്ള പ്രാരംഭ നടപടി എന്ന നിലയിൽ വളരെ ഫലപ്രദമായി ഭവിച്ചു. ഈ വഴക്ക ആയുധപ്രയോഗംവരെ എത്തിയിരുന്നില്ലെങ്കിലും ശ്രേഷ്ഠതാം സംബന്ധിച്ച കാര്യങ്ങളിൽ മിക്കവാറും ഉണ്ടായിക്കൊണ്ടിരുന്നു''.

14. ഇങ്ങനെയാണ് ഗോവെയാ ഒന്നാം പുസ്തകം രണ്ടാം അദ്ധ്യായത്തിൽ മലയാളത്തെ മാർ തോമ്മാക്രിസ്ത്യാനികളെയും ക്നായി തോമ്മായേയും ഇരുഭാഗക്കാരുടെ ഉത്ഭവത്തെയുംപററി പറഞ്ഞിട്ടുള്ളത്. മി. ചാഴികാടൻ കൊടുത്തിട്ടുള്ള ഉദ്ധൃതത്തിലാകട്ടെ വളരെ ചുരുങ്ങിയ ഒരു ഭാഗം മാത്രമേ ഉൾപ്പെടുത്തിയിട്ടുള്ളു. അതിൽ പ്രകൃതംസംബന്ധിച്ച് മാന്യവായനക്കാർ അവശ്യം അറിഞ്ഞിരിക്കേണ്ട ഏതാനും പ്രധാന ഭാഗങ്ങൾ വിട്ടുകളഞ്ഞിരിക്കുന്നു. മാത്രമല്ല, ആ ചെറിയ ഉദ്ധരണത്തിൽ ഗോവെയാ പറഞ്ഞിട്ടില്ലാത്ത കാര്യങ്ങൾ പറഞ്ഞിട്ടുള്ളതായി — കൃത്രിമമായി — കാണിച്ചിരിക്കുന്നു. ഈ കൃത്രിമങ്ങളിൽ ഒന്നാമത്തേത് പച്ചകൃത്രിമം തന്നെ. 'അയാളുടെ കൂടെ കുറെ ജനങ്ങളും വന്നു'' എന്നതാണ് അത്. ഗോവെയാ ഇങ്ങനെ പറയുകയോ ആ അർത്ഥം വരത്തക്കതായി യാതൊരു സൂചനപോലും നൽകുകയോ ചെയ്തിട്ടില്ല. ഈ കൃത്രിമ പ്രസ്താവനയെ സാധൂകരിക്കാൻകൂടി ഉതകുമാറു വേറൊരു കൃത്രിമം കൂടെ ചെയ്തിരിക്കുന്നു. "മാർത്തോമ്മാ അയാളുടെ അനുയായികൾക്ക അനവധി സ്ഥാനമാനങ്ങളും പദവികളും ആ രാജാവിൽ നിന്നും വാങ്ങിച്ചു കൊടുത്തു''.

എന്നുള്ള പ്രസ്താവനയാണ് അതു്. ഗോവായാകട്ടെ hera os Christaos antre puem morava "തോമ്മാ ആരുടെ മദ്ധ്യേ വസിച്ചിരുന്നുവോ ആ ക്രിസ്ത്യാനികൾക്കായി അനവധി വിശേഷാവകാശങ്ങളും ബഹുമതികളും . . . എഴുതി വാങ്ങിച്ചു" എന്നാണല്ലൊ പറഞ്ഞിരിക്കുന്നതു്. മി. ചാഴികാടന്റെ വിവർത്തനത്തിൽനിന്നു ധരിക്കുന്നതു തോമ്മാ ആരുടെമദ്ധ്യേ താമസിച്ചിരുന്നുവോ ആ ക്രിസ്ത്യാനികൾ അയാളുടെ അനുയായികൾ, എന്നുവച്ചാൽ വിദേശത്തുനിന്നു കുടിപുറപ്പെട്ടു് അയാളുടെ പിന്നാലെ പോന്നവർ ആകുന്നു എന്നാണല്ലൊ. മി. ചാഴികാടൻ 7-ാം അദ്ധ്യായം 9, 10 ഖണ്ഡികകളിലും മററും സ്ഥാപിച്ചു പറഞ്ഞിരിക്കുന്നതും ക്നായിതൊമ്മൻ പദവികൾ വാങ്ങിച്ചതു് അദ്ദേഹത്തിന്റെകൂടെവന്ന 72 കുടുംബങ്ങൾക്കായിട്ടായിരുന്നു എന്നാണ്. തന്റെ ഈ വാദത്തെ ഗോവെയായും അനുകൂലിക്കുന്നു എന്നു കാണിപ്പാൻ വേണ്ടിയാണ് ഈ രണ്ടാമത്തെ കൃത്രിമം ചെയ്തതു്. ക്നായിതോമ്മാ അല്ലാതെ മററാരും അദ്ദേഹത്തിന്റെ അനുയായികളായി വന്നുഎന്നു ഗോവെയാ സൂചിപ്പിക്കപോലും ചെയ്തിട്ടില്ല. മററുപലരേയുംപോലെ ക്നായിതോമ്മായും വാണിജ്യ വൃത്തിക്കായിമലയാള നസ്രാണികളുടെ ഇടയിൽവന്നു താമസിക്കയും അവരുടെ ആതിത്ഥ്യം സ്വീകരിക്കയും ചെയ്തു. ഇങ്ങനെ അയാൾ ആരുടെകൂടെ താമസിച്ചിരുന്നുവോ ആ നാട്ടുക്രിസ്ത്യാനികൾക്കായി പദവികൾ സമ്പാദിച്ചു എന്നത്രെ ഗോവെയായുടെ വിവക്ഷിതം.

ഇനി മൂന്നാമത്തേതു് "മാർ" എന്ന സുറിയാനി ശബ്ദത്തിനു കല്പിച്ചിരിക്കുന്ന അർത്ഥമാണ്. അതായതു "മാർ എന്നാൽ അവരുടെ ഭാഷയിൽ യജമാനൻ അല്ലെങ്കിൽ പ്രഭുഎന്നർത്ഥം" എന്നുള്ളതു്. 'മാർ" എന്ന സുറിയാനി ശബ്ദം "മറിയാ" എന്നതിന്റെ ലോപരൂപമാണ്. "ഈ ലോപരൂപം ബഹുമാനാർത്ഥം പരിശുദ്ധന്മാൎക്കും സഭാദ്ധ്യക്ഷന്മാൎക്കുമായി പറയപ്പെടുന്നു" എന്ന് സുറിയാനി മലയാള നിഘണ്ഡുവിൽ പറയുന്നു. ആസ്ഥിതിക്ക് ക്നായിതോമ്മായെ പററി "മാർതോമ്മാ" എന്നു പറയണമെങ്കിൽ അദ്ദേഹം ഒരു പരിശുദ്ധനോ സഭാദ്ധ്യക്ഷനോ ആ

ധരിക്കണം. ക്നായിത്തോമ്മാ ഹെറമെൻസിയൂസ് എന്ന നാമ നാമധാരിയായ ഒരു പരിവ്രാജൻ ആയിരുന്നുവെന്ന് പണ്ഡിതനായ മോൺസിഞ്ഞോർ സലെസ്കിമാത്രം പ്രസ്താവിച്ചിട്ടുള്ളതായി കേട്ടിട്ടുണ്ട്. ക്നായിത്തോമ്മാ ഒരു മെത്രാൻ ആയിരുന്ന എന്ന അഭിപ്രായവും ഉണ്ടായിട്ടുണ്ട്. എന്നാൽ ഈ കൃതിയുടെ രണ്ടാം അദ്ധ്യായം 3-ാം ലക്കത്തിൽ കാണിച്ചിരിക്കുന്നതുപോലെ 'കാനാതോമ്മാ' എന്ന നാമധാരിയായി ഇൻഡ്യയിൽ ഭരിച്ചിരുന്നതായി പറയുന്ന ഒരു മെത്രാൻെറ പേരിനോട് ഇതിനുള്ള സാമ്യം നിമിത്തം നേരിട്ട കുഴപ്പത്തിൻെറ ഫലമാണ് അത്. ഈ ഏകകാരണത്താലാണ് ക്നായിത്തോമ്മായുടെ നാമത്തോട് "മാർ" എന്ന ബഹുമാനവാചി ചേക്കുന്നതിനു ഇടയായത്. എന്നാൽ ക്നായിത്തോമ്മാ മെത്രാനുമല്ല, വൈദികനുമല്ല, ഒരു വെപ്പാട്ടിയെ താമസിപ്പിച്ചിരുന്ന വണിഗ്വരനായ ഒരു വിദേശ ക്രിസ്ത്യാനിയായിരുന്ന എന്നാണല്ലൊ ഗോവെയാ പറയുന്നത്. ആ സ്ഥിതിക്ക് "മാർ" ശബ്ദത്തിനു മുൻ കാണിച്ച പ്രയോഗം അനുയോജ്യമല്ലെന്നു വരുന്ന ഈ "മാർ" ശബ്ദത്തിനു ഗോവെയാ അർത്ഥനിർദ്ദേശം ചെയ്യുന്നത്– quem sua lingoa quer dizer senhor Thome– 'സെഞ്ഞോർ തോമ്മാ' എന്നാണല്ലൊ. സെഞ്ഞോർ Senhor ശബ്ദത്തിനു Lord, master എന്നൊക്കെ അർത്ഥമുണ്ട്. "നമ്മുടെ കർത്താവ് ഈശോമിശിഹാ" എന്നതിലെ 'കർത്തൃ' ശബ്ദത്തിനു പോർട്ടുഗീസ് ഭാഷയിൽ Senhor തന്നെയാണ് പ്രയോഗിക്കുന്നത്. എന്നാൽ സാധാരണ മനുഷ്യരെ സംബന്ധിച്ച് ഈ പദം പെരുമാറുമ്പോൾ ഈ അർത്ഥമുള്ളതായി കാണുന്നില്ല. Chamberss Twentieth Century Dictionary– ചെയിംബേഴ്സ് ഇരുപതാം ശതകകോശത്തിൽ senhor സെഞ്ഞോർ എന്ന പദത്തിനു കൊടുത്തിരിക്കുന്ന അർത്ഥവിവരണം "the Portuguese form corresponding to the Spanish senor and Italian signor–സ്പാനീഷിൽ 'സെഞ്ഞോർ', ഇററാലിയനിൽ 'സിഞ്ഞോർ' ഇവയ്ക്കു സമമായ പോർട്ടുഗീസുരൂപം എന്നാണ്. 'സിഞ്ഞോർ' Signor എന്നഇററാലിയൻശബ്ദത്തിനാകട്ടെ "an Italian word of

address equivalent to Mr —മിസ്റ്റർ എന്നതിനോട്ട് സമാനാത്ഥമുള്ള ഒരു ഇറ്റാലിയൻ സംബോധനാശബ്ദം" എന്നുമാണ് ടി. ശബ്ദകോശം പറയുന്നത്. അതിനാൽ എൻെറയാവശ്യപ്രകാരം ഗോമവയായുടെ പ്രസ്തുത ഭാഗം ഇംഗ്ലീഷിലേയ്ക്കു ഭാഷാന്തരം ചെയ്ത ഭാഷാപണ്ഡിതൻ ശരിയായ ഇംഗ്ലീഷ് (Mr.) തന്നെയാണു പ്രയോഗിക്കുന്നത് എന്നു സിദ്ധിക്കുന്നു.

മി. ചാഴികാടൻ ഗോവെയായുടെ ഉദ്ധരണത്തിൽ ചേക്കാതെ വിട്ടുകളഞ്ഞ ഭാഗങ്ങളാകട്ടെ കൂടുതൻ പ്രാധാന്യത അർഹിക്കുന്നവയാണ്. അവയിൽ ഒന്ന് തെക്കംഭാഗരുടെയും വടക്കംഭാഗരുടെയും ഉല്പത്തിയെ കാണിക്കാനായി കൊണ്ടുവന്നിരിക്കുന്ന ക്നായിതോമ്മായുടെ ദ്വിഭാര്യാവാദം അഥവാ വെപ്പാട്ടിവാദമാണ്. രണ്ടാമത്തേത് ക്നായിതോമ്മായുടെ ഔരസസന്താനങ്ങളെന്നു ഗോവെയാ ഘോഷിക്കുന്ന തെക്കംഭാഗർ നാട്ടുക്രിസ്ത്യാനികളുമായി വിവാഹബന്ധത്തിൽ ഏപ്പെട്ടു മിശ്രീഭവിച്ചു എന്നുള്ള വസ്തുതയാണ്...... huma discordia antre os decen_dentes dos filhos legitimos,&aquelles que co elles se liar_am por casamentos വിരോധകക്ഷികളിൽ ആദ്യത്തേത് "ധമ്മദാരജാതന്മാരുടെ സന്താനങ്ങളും അവരുമായി വിവാഹബന്ധങ്ങളിൽ ഏപ്പെട്ടവരുമാകുന്നു" എന്ന് ഗോവെയാ രേഖപ്പെടുത്തിയിട്ടുള്ളതിൽനിന്നു ഇതു സുവിദിതമാകുന്നുണ്ട്. മൂന്നാമത്തേതാകട്ടെ ക്നായിതോമ്മായുടെ വരവിനുമുമ്പേതന്നെ മലയാളത്തെ പൂവ്വ മാത്തോമ്മാ ക്രിസ്ത്യാനികളെ ഹിന്ദുരാജാക്കന്മാർ വിശേഷാധികാരങ്ങളും ബഹുമതികളും കല്പിച്ചു നൽകി ബഹുമാനിക്കുകയും, നാട്ടിലെ പ്രഭുക്കന്മാരും ഉന്നതകുലജാതന്മാരുമായി ഗണിക്കപ്പെട്ടിരുന്ന നായന്മാരിലും ഉപരിസ്ഥാനസ്ഥിതരായി കരുതി അവക്കു പ്രാഥമ്യം നൽകുകയും ചെയ്തിരുന്നു എന്നുള്ള വസ്തുതയാണ്. തെക്കംഭാഗർ അന്യരുമായുള്ള വിവാഹത്താൽ മിശ്രപ്പെടാതെ തങ്ങളുടെ രക്തശുദ്ധിയും വീര്യവും പാലിച്ചുപോരുന്നു എന്നും, ക്നായിത്തൊമ്മൻ തദനുയായികൾക്കായി സമ്പാദിച്ച പദവികൾ വഴിയാണ് നാട്ടുക്രിസ്ത്യാനികൾ തങ്ങളുടെ നികൃഷ്ടാവസ്ഥ

ഥിൽനിന്ന് ഉദ്ധൃതരായത് എന്നുമുള്ള മി. ചാഴികാടന്റെ ജല്പനങ്ങൾക്ക ഗോവെയായുടെ ഈ സാക്ഷ്യങ്ങൾ കണ്ണുകൊടാലിയാണല്ലൊ. ഏതൽസംബന്ധമായി ഞാൻ 5–ാം അദ്ധ്യായം 6–ം 7–ം ലക്കങ്ങളിൽ പറയുന്നവയെ ഗോവെയാ ബലമായി പിൻതാങ്ങുകയാണ് ചെയ്യുന്നത്. ഇങ്ങനെ ഗോവെയാ ചെയ്തിട്ടുള്ള പല പ്രസ്താവനകളും മി. ചാഴികാടൻ തെക്കുംഭാഗസമുദായ ചരിത്രദ്വാരാ പ്രകടിപ്പിച്ചിട്ടുള്ള അടിസ്ഥാനരഹിതങ്ങളായ അഭിപ്രായങ്ങളെ നിശ്ശേഷം ഖണ്ഡിച്ച് നിമ്മാർജ്ജനം ചെയ്യാൻ പയ്യാപ്തങ്ങളായിരിക്കുന്നതുകൊണ്ട് ആയിരിക്കണം ഗോവെയാ സുറിയാനിക്കാരെപ്പററി വളരെ അബദ്ധങ്ങളും എഴുതിയിട്ടുണ്ടെന്ന് അദ്ദേഹം രേഖപ്പെടുത്തിയിട്ടുള്ളതു'.

15. "അരശപുത്രർ, രാജമക്കൾ" എന്നൊക്കെ തെക്കുംഭാഗർ തങ്ങളേപ്പററി പ്രശംസാപരമായ പ്രഘോഷണം നടത്തുന്നുണ്ടല്ലൊ. ആ സംജ്ഞകളുടെ ഉത്ഭവവും ഗോവെയാ നമുക്ക സുവിദിതമാക്കുന്നുണ്ട്. കേരളീയ നസ്രാണികൾ പണ്ടേതന്നെ, എന്നുവച്ചാൽ ക്നായിതോമ്മായുടെ ആഗമനത്തിനു വളരെ മുമ്പേതന്നെ, കേരളചക്രവത്തിയിൽ നിന്നും പ്രാപിച്ച് അനുഭവിച്ചുവന്നിരുന്ന വിശേഷ പദവികൾ നിമിത്തം വളരെ ഉന്നതമായ ഒരു നിലയിൽ എത്തിക്കഴിഞ്ഞിരുന്നു. ക്നായിതോമ്മാമൂലം പില്ക്കാലത്തും അവക്ക് സ്ഥാനമാനങ്ങൾ ലബ്ധമായെങ്കിൽ ഏതദ്വാരാ അവരുടെ ഔൽകൃഷ്ട്യം വദ്ധമാനമായി തീൎന്നു എന്നു വിചാരിക്കാം. ഏതൽകാരണങ്ങളാൽ ഗോവെയായുടെ കാലത്തുപോലും മലനാട്ടിന്നപ്പുറത്തുള്ള പാണ്ടിരാജ്യനിവാസികൾ മാർതോമ്മാ നസ്രാണികളെ പൊതുവിൽ രാജമക്കൾ എന്നു അഭിസംബോധനം ചെയ്തിരുന്നു. എന്നാൽ മഹാർഹമായ ഈ അഭിധാനം തെക്കുംഭാഗക്ക് അട്ടിപ്പേറായി കിട്ടിയതാണ് എന്നു വരുത്തിക്കൂട്ടാൻ അവർ ശ്രമിക്കാതിരുന്നിട്ടില്ല. തന്നിമിത്തമത്രേ അവരുടെ പുരാതനങ്ങൾ എന്നു പറയുന്ന പാട്ടുകളിൽ "രാജമക്കൾ എണ്ണൊൻപതും" എന്നും മററുമുള്ള പ്രയോഗങ്ങൾ സ്ഥലം പിടിച്ചിരിക്കുന്നത്. എന്നാൽ ഗോവെയാ രേഖപ്പെടുത്തിയിരിക്കുന്ന

പ്രകാരമുള്ള ചരിത്രപരമായ അതിൻെറ അടിസ്ഥാനത്തെ അവർ പാടേ മാററിക്കൊണ്ടു് അവർ യൂദാഗോത്രത്തിൽ പെട്ട ദാവീദിൻെറ വംശജരാകയാലാണ് തങ്ങൾക്ക് ഈ ബഹുമാന വാചി ലബ്ധമായതെന്നു നടിക്കുന്നു. ഇസ്രായേൽമക്കളിൽ യൂദായുടെ ഗോത്രത്തിന് മാത്രമേ രാജസ്ഥാനലബ്ധിക്കു അർഹതയും അവകാശവും ഉണ്ടായിരുന്നു എന്ന ഒരു മിഥ്യാധാരണയാണ് ഈ പ്രസ്താവനയ്ക്കും പ്രശംസയ്ക്കും ആധാരമായി നിൽക്കുന്നതു്. തെററായ ഈ ധാരണയെ നീക്കി ചരിത്രപരമായ വസ്തുസ്ഥിതികളേ വ്യക്തമാക്കേണ്ടതു് ഈ സന്ദർഭത്തിൽ അത്യാവശ്യമായി തോന്നുന്നു.

ആസന്നമരണനായ യാക്കോബ് തൻെറ പന്ത്രണ്ടു മക്കൾക്കും ദീർഘദർശനപരമായ അനുഗ്രഹങ്ങൾ നൽകിയതായി നാം മൂശെയുടെ ആദ്യ പുസ്തകമായ സൃഷ്ടി 49-ാം അദ്ധ്യായത്തിൽ വായിക്കുന്നു. ഇതിൽ യൂദായെ സംബന്ധിച്ചുള്ള അനുഗ്രഹ വാക്യസാരം ഇങ്ങനെയാണ്:– "യൂദായെ, നിൻെറ സഹോദരന്മാർ നിന്നെ പുകഴ്ത്തും......നിൻെറ പിതാവിൻെറ പുത്രന്മാർ നിന്നെ വണങ്ങും......യൂദായിൽ നിന്നു ചെങ്കോലും, അവൻെറ കാലുകളുടെ ഇടയിൽനിന്നു വ്യാഖ്യാതാവും, അതു ആരുടേതാകുന്നുവോ അവൻ വരുന്നതുവരെ മാറിപ്പോകയില്ല. ("അയക്കപ്പെട്ടവനായിരിക്കുന്നവൻ വരുന്നതുവരെ യൂദായിൽനിന്നു ചെങ്കോലും അവൻെറ കുടിപ്രദേശത്തുനിന്നു ഭരണകർത്താവും നീക്കപ്പെടുകയില്ല," എന്നാണ് വുൾഗത്തയിലെ പാഠം.) ജാതികൾ അവനെ പാത്തിരിക്കയും ചെയ്യും-" (സൃഷ്ടി 49-8-10.) ഇങ്ങനെ അനുഗ്രഹമുപേണ യൂദായേപ്പററി യാക്കോബു ചെയ്ത പ്രവചനത്തെ ആധാരമാക്കിയായിരിക്കണമല്ലോ മി. ചാഴികാടൻ യൂദായുടെ–ദാവീദിൻെറ–ഗോത്രത്തെ പ്രത്യേകം രാജസ്ഥാനത്തിന് അർഹതയുള്ള ഏക ഗോത്രമെന്നു ധ്വനിപ്പിക്കുന്നതു്. ഈ സങ്കല്പം വേദപുസ്തകത്തിനും ചരിത്രത്തിനും വിപരീതമാണ്. അനുഗ്രഹദാതാവായ യാക്കോബിൻെറ കാലംമുതൽ മിശിഹായുടെ കാലംവരെയുള്ള ഇസ്രായേൽ ജനതയുടെ ചരിത്രം മി. ചാഴികാടൻെറയും മററും ഊഹമാത്രപ്രധാനമായ ഈ പ്രസ്താവനയെ പാടെ ഖണ്ഡിക്കുന്നു. എങ്ങനെയെന്നാൽ:

a. അനിശ്ചിതമായ ഏതോ ഒരു ഭാവികാലത്ത് യൂദാ യിക്ക ചെങ്കോൽ കിട്ടുമെന്ന് യാക്കോബ് അനുഗ്രഹം നൽകി യ ആ സമയത്ത് ചെങ്കോലും ഭരണാധികാരവും യൌസേപ്പിൽ സ്ഥിതിചെയ്യുന്നു. യൌസേപ്പിന്റെ ഈ രാജാധികാരത്തെ സൂ ചിപ്പിച്ചും അംഗീകരിച്ചുംകൊണ്ടാണല്ലൊ സൃഷ്ടി 47-31-ലും എബ്രായക്കാർക്ക് വി. പൌലോസ് എഴുതിയ ലേവനം 11-21 ലും കാണുന്നതുപോലെ "ഇസ്രായേൽ അവന്റെ വടിയുടെ മു ലററത്തു വണങ്ങി" എന്നു രേഖപ്പെടുത്തിയിരിക്കുന്നത്. യൌസേ പ്പിന്റെ ഈ വടി (ചെങ്കോൽ) പൊകാൻവഴി ദൈവത്തിൽ നിന്ന് അവനു ലഭിച്ച രാജാധികാരത്തിന്റെ ചിഹ്നമായിരുന്നു. അക്കാലത്തു യൂദായിക്ക യാതൊരു ഭരണാധികാരവും ഇല്ലായിരു ന്നല്ലൊ. യാക്കോബിന്റെ കടിഞ്ഞൂൽ പുത്രൻ റൂബേൽ (അഥവാ റൂബേൻ) ആയിരുന്നു. കടിഞ്ഞൂൽ പുത്രന്മാർക്കാകട്ടെ മൂന്നു വിശേഷാവകാശങ്ങളാണുണ്ടായിരുന്നത്. (1) സഹോദരന്മാരു ടെ ഓഹരിയിൽ ഇരട്ടി, (2) ആധിപത്യം, (3) ആചാര്യത്വം ഇവയും റൂബേൽ ആയിരുന്നു അവകാശി. എന്നാൽ അവന്റെ പാപം നിമിത്തം (സൃഷ്ടി 35-22) യാക്കോബ് അവയെല്ലാം അവനിൽ നിന്നെടുത്ത്, ഒന്നാമത്തേത് യൌസേപ്പിനും (യൌ സേപ്പിന്റെ പുത്രന്മാരായ അപ്രേമിനും മ്നശ്ശെയിക്കും ഇസ്രാ യേലിന്റെ ഇതരപുത്രന്മാരോടു ഒപ്പം വെവ്വേറെ അവകാശം ലഭിച്ചതു ഈ കാരണത്താലാണ്.), രണ്ടാമത്തേത് മുഖ്യമായി യൂദായിക്കും, മൂന്നാമത്തേതു ലേവിക്കും കൊടുത്തു. രണ്ടാമത്തേതാ യ ആധിപത്യം മുഖ്യമായി യൂദായിക്ക കൊടുത്തു എന്നു പറഞ്ഞ ത് കാരണസഹിതമാണ്. എന്തുകൊണ്ടെന്നാൽ ആധിപത്യം അഥവാ ഭരണാധികാരം യൂദായിക്ക മാത്രമുള്ള ഒരു പ്രത്യേകാവ കാശമായി യാക്കോബു നൽകിയില്ല. തന്നിമിത്തമാണ് അതു് ഇ സന്ദർഭത്തിൽ യൌസേപ്പിൽ സ്ഥിതിചെയ്യുന്നതായി നാം കാണു ന്നത്. ഇതിനും പുറമേ

b. ഇസ്രായേൽമക്കളെ മെസ്രേനിൽനിന്നും പുറപ്പെ ടുത്താൻ സമയമായപ്പോൾ അവരുടെ നേതൃസ്ഥാനത്ത് ദൈവം തന്നെ തിരഞ്ഞെടുത്തു നിയമിച്ചത് മൂശെയെയാണല്ലൊ. അദ്ദേ

ഹത്തിൻെറ ജ്യേഷ്ഠസഹോദരനായ അഹരോൻ പ്രധാനാചാര്യനായി അവരോധിക്കപ്പെടുകയും ചെയ്തു. ഇവരാകട്ടെ ലേവി ഗോത്രക്കാരുമായിരുന്നു. ഇങ്ങനെ യൌസേപ്പിൻെറ കാലശേഷം ജനങ്ങളുടെ ഭരണകർത്തൃത്വം ആദ്യമേ സിദ്ധിച്ചതായി നാം കാണുന്നതു ലേവി ഗോത്രത്തിനാണ്, യൂദായുടെ ഗോത്രത്തിനല്ല.

c. മൂശെയുടെ കാലശേഷം ഇസ്രായേൽജനത്തെ ഭരിച്ചു നടത്തുന്നതിനായി ദൈവം തിരഞ്ഞെടുത്തതു നോനിൻെറ പുത്രനായ ഈശോയെ അഥവാ യോഷുവായെ ആണ്. അദ്ദേഹമാകട്ടെ അപ്രേമിൻെറ–തന്നിമിത്തം യൌസേപ്പിൻെറ–ഗോത്രജനായിരുന്നു. ഈശോബർനോനിൻെറ ശേഷം ശ്മൂയേൽ ദീർഘദർശിവരെ ഇസ്രായേൽജനത്തെ ഭരിച്ചിരുന്നവർക്ക് "ന്യായാധിപന്മാർ" എന്ന സാധാരണ പേരുപറഞ്ഞുവരുന്നു. ഇവരിൽ പ്രധാനികളായ പലരും– ഉദാഹരണമായി ദ്‌ബോറാ, നഫ്ത്താഹ്, ഗെദ്ഓൻ, യായീർ–അപ്രേമിൻെറയും മ്നശ്ശെയുടെയും ഗോത്രങ്ങളിൽപെട്ടവരായിരുന്നു. (തിരിനി: സൃഷ്ടി. 49–22–ൻെറ വ്യാഖ്യാനം നോക്കുക.)

d. ശ്മൂയേലിൻെറ വാർദ്ധക്യദശയിൽ അദ്ദേഹത്തിൻെറ പുത്രന്മാർ ന്യായാധിപസ്ഥാനത്തിൽ അവരോധിതരായി. എന്നാൽ അവർ പിതാവിൻെറ വഴിയിൽ നടക്കാതെ ദ്രവ്യാഗ്രഹികളായിത്തീർന്നു. കൈക്കൂലി വാങ്ങി നീതിയെ വ്യഭിചരിപ്പിച്ചതിനാൽ ഇസ്രായേലിലെ മൂപ്പന്മാർ എല്ലാവരും ശ്മൂയേലിൻെറ പക്കൽ വന്ന്: "അങ്ങു വൃദ്ധനായിരിക്കുന്നു; അങ്ങയുടെ മക്കൾ അങ്ങയുടെ വഴികളിൽ ക്രമപ്പെടി വ്യാപരിക്കുന്നില്ല. എല്ലാ ജാതികൾക്കും ഉള്ളതുപോലെ, ഞങ്ങളെ ഭരിക്കുന്നതിനായി ഒരു രാജാവിനെ ഞങ്ങൾക്കു നിശ്ചയിക്കുക എന്നു അവർ അദ്ദേഹത്തോടു പറഞ്ഞു.' (രാജാക്കൾ I, 8, 1–5.) "ശ്മൂയേൽ ജനത്തിൻെറ വാക്കുകളെല്ലാം കേട്ട്, അവയെ കർത്താവിൻെറ ചെവികളിൽ ഉണർത്തിച്ചു. അവരുടെ സ്വരം ചെവിക്കൊണ്ട് അവർക്കു ഒരു രാജാവിനെ നിയമിക്കുക എന്ന് കർത്താവു ശ്മൂയേലിനോടു പറഞ്ഞു." (ടി 21–22)

"നാളെ . . . ബെന്യാമിന്റെ നാട്ടുകാരനായ ഒരു മനുഷ്യനെ ഞാൻ നിന്റെ പക്കലേക്ക അയക്കും. എന്റെ ജനമായ ഇസ്രായേലിനെ ഭരിക്കുന്നതിനായി അവനെ നീ അഭിഷേകം ചെയ്യണം." (രാ. 9. 16.) പിറേറ ദിവസമാകട്ടെ ബെന്യാമിന്റെ ഗോത്രത്തിൽപെട്ട കിശിന്റെ പുത്രനായ ശാവൂൽ, കാണാതെ പോയ കഴുതകളെപ്പററി ചോദിപ്പാൻ ശ്മുവേലിന്റെ പക്കൽ ചെന്നു. അപ്പോൾ "ശ്മുവേൽ ഒരു ചെറു കുപ്പിയെണ്ണയെടുത്തു് അയാളുടെ തലയിൽ ഒഴിച്ചശേഷം അയാളെ ചുംബിച്ചുകൊണ്ടു് ഇങ്ങനെ പറഞ്ഞു. "ഇതാ, തനിക്കവകാശപ്പെട്ടവരുടെമേൽ രാജാവാകുന്നതിനായി കർത്താവു നിന്നെ അഭിഷേകം ചെയ്തിരിക്കുന്നു . . . " (രാ X, 1) . . . "എല്ലാജനങ്ങളും ഗൽഗാലിലേക്കു പോയി. അവിടെ ഗൽഗാലിൽ കർത്താവിന്റെ മുമ്പിൽവച്ചു് അവർ ശാവൂലിനെ രാജാവാക്കി." (രാ XI-15) കണ്ടാലും, ഇസ്രായേൽ ജനതയുടെ ആദ്യരാജാവായി ദൈവം തിരഞ്ഞെടുത്തതും ശ്മുവേൽ അഭിഷേകം ചെയ്തതും ജനങ്ങൾ പ്രഖ്യാപനം ചെയ്തതും ബെന്യാമിന്റെ ഗോത്രക്കാരനായ ശാവൂലിനെ ആകുന്നു; യൂദായുടെ ഗോത്രത്തിൽപെട്ട യാതൊരുത്തനെയുമല്ല. ഇസ്രായേലിൽ രാജസ്ഥാനം പ്രാപിക്കുന്നതിനു, യാക്കോബിന്റെ ആശീർവ്വാദപ്രകാരം, യൂദാഗോത്രത്തിനു മാത്രമേ അവകാശമുണ്ടായിരുന്നുള്ളുവെങ്കിൽ ദൈവം തീർച്ചയായും അന്യഗോത്രത്തിൽ നിന്നു് ഒരാളെ നിർദ്ദേശിക്കയില്ലായിരുന്നു. പ്രസ്തുതസ്ഥാനലബ്ധിക്കു യൂദായുടെ ഗോത്രത്തിനു വിശേഷാൽ യാതൊരവകാശവും ഇല്ലാ, ഏതു ഗോത്രത്തിനും ആ സ്ഥാനപ്രാപ്തിക്കു് അർഹതയുണ്ടു്; എന്നു് പണ്ടേതന്നെ മൂശെനിയമം ആവർത്തനം XVII, 14, 15-ൽ തെളിപ്പെടുത്തിയിട്ടിരുന്നു. ആ വാക്യങ്ങൾ ഇങ്ങനെയാണു്. "നിന്റെ ദൈവമായ കർത്താവു നിനക്കു തരുന്ന ദേശത്തു പ്രവേശിച്ചു് അതു കൈവശപ്പെടുത്തി അവിടെ പാർക്കുകയിൽ, എന്റെ ചുററുമുള്ള ഈ ജാതികളെപ്പോലെ ഒരു രാജാവിനെ എന്റെമേൽ ഞാൻ നിയമിക്കും എന്നു നീ പറയുമ്പോൾ, നിന്റെ ദൈവമായ കർത്താവു നിനക്കായി തിരഞ്ഞെടുക്കുന്ന ആളിനെത്തന്നെ നിന്റെമേൽ രാജാവായി നീ നിയമിക്കണം. നിന്റെ സഹോദ

രന്മാരുടെ ഇടയിൽനിന്ന (ഒരുത്തനെ) നിന്റെമേൽ നീ രാജാവാക്കണം. നിന്റെ സഹോദരന്മാരിൽ നിന്നുള്ളവനല്ലാത്ത അന്യമനുഷ്യനെ നീ രാജാവാക്കരുത്." ഇവിടെ യൂദാഗോത്രത്തിന യാതൊരു വിശേഷാവകാശവും വകവച്ചു കൊടുക്കുന്നതായി നാം കാണുന്നില്ല. ദൈവം നിശ്ചയിക്കുന്ന ആളിനെ രാജാവായി സ്വീകരിക്കണം. ആള് ഇന്ന ഗോത്രത്തിൽ നിന്ന വേണമെന്ന ക്ലിപ്തപ്പെടുത്തുന്നില്ല. വിജാതിയനായ ഒരുവനെ രാജാവാക്കരുത് എന്നുമാത്രമേ നിർബന്ധമുള്ളു.

൬. ഇസ്രായേലിന്റെ ആദ്യരാജാവായി ശാവോലിനെ തിരഞ്ഞെടുത്തത് മേൽകാണിച്ച വാക്യത്തിലെ നിർദ്ദേശാനുസരണം ദൈവം തന്നെയായിരുന്നു. എങ്കിലും ശാവോലിന്റെ അനുസരണക്കേടുമുതലായ പാപങ്ങൾ നിമിത്തം ദൈവം അയാളെ പരിത്യജിച്ചു. തൽസ്ഥാനത്ത് യൂദാഗോത്രജനായ ഈശെയുടെ പുത്രനായ ദാവീദിനെ ദൈവം തിരഞ്ഞെടുത്തു. ദൈവനിർദ്ദേശപ്രകാരം ശ്മൂയേൽ ആദ്ദേഹത്തെ അഭിഷേകംചെയ്തു. ശാവോലിന്റെ കാലശേഷം രാജാവായി ദാവീദു പ്രഖ്യാപനം ചെയ്യപ്പെട്ടു. എന്നാൽ ആദ്യത്തെ ഏഴവത്സരക്കാലത്തേക്ക് യൂദായുടെയും ശെമഓന്റെയും ഗോത്രങ്ങൾ മാത്രമേ ദാവീദിന്റെ രാജാധിപത്യം സ്വീകരിച്ചുള്ളു. എങ്കിലും ശാവോലിന്റെ പുത്രനായ അശ്ബോശാലിന്റെ മരണാനന്തരം ബാക്കി ഗോത്രങ്ങളും ദാവീദിന്റെ രാജത്വത്തിനു വിധേയരായി.

൭. ദാവീദിന്റെ പുത്രനായ സ്ലേമോന്റെ നിര്യാണാനന്തരം ആദ്ദേഹത്തിന്റെ പുത്രനായ റഹബയാം കിരീടാവകാശിയായി ഭരണം തുടങ്ങി. സ്ലേമോൻ ഏർപ്പെടുത്തിയിരുന്ന അതിദുർവ്വഹങ്ങളായ രാജഭോഗങ്ങളെ ലഘൂകരിച്ചു കിട്ടണമെന്നു ജനങ്ങൾ അഭ്യർത്ഥിച്ചു. ആദ്ദേഹം അതിനു വഴിപ്പെട്ടില്ല. തന്നിമിത്തം യൂദാ, ബെന്യാമിൻ, ലേവി എന്നീ മൂന്നു ഗോത്രങ്ങൾ നീക്കിയുള്ള പത്തുഗോത്രങ്ങളും സ്ലോമോന്റെ ദാസനായിരുന്ന യോറവുആം എന്നയാളിന്റെ നേതൃത്വത്തിൽ വിപ്ലവമുണ്ടാക്കി

വേർതിരിഞ്ഞു ഇസ്രായേൽ രാജ്യം സ്ഥാപിച്ചു. ഈ അഭിനവ രാജ്യത്തിന്റെ രാജാവായി അവരോധിക്കപ്പെട്ട യോറവ്വംആം ആകട്ടെ അഫ്രേമിന്റെ ഗോത്രക്കാരൻ ആയിരുന്നു. (ഈ ഇസ്രായേൽ രാജ്യം 975 ബി. സി. മുതൽ 722വരെ– അസ്സീരിയൻ പ്രവാസംവരെ– നിലനിന്നു.) ഇങ്ങനെ ഇസ്രായേൽ മക്കളുടെ രാജ്യം അന്തഃഛിദ്രത്താൽ പിളൎന്നു രണ്ടായപ്പോൾ പുതിയ രാജ്യത്തിന്റെ രാജാവാകുന്നതിന് യോറവ്വംആമിനെ ദൈവംതന്നെയാണ് തിരഞ്ഞെടുത്തുനിശ്ചയിച്ചതു്. ഈ വസ്തുത രാജാക്കളുടെ 3–ാംപുസ്തകം 11–ാം അദ്ധ്യായം 11, 29– 31– 35–37 എന്ന് വാക്യങ്ങളിൽ നിന്നു വിശദമാകുന്നു; അവ ഇങ്ങനെയാണ്; 11. "ആകയാൽ കൎത്താവു ശ്ലേമോനോടു പറഞ്ഞതായതു്: ഇതു നീ ചെയ്കയും ഞാൻ നിന്നോടു കല്പിച്ചിട്ടുള്ള എന്റെ പ്രമാണങ്ങളും ഉടമ്പടിയും അനുസരിക്കാതിരിക്കയും ചെയ്തതുകൊണ്ടു്, നിന്റെ രാജ്യം ഞാൻ ഭാഗിക്കയും ഛിന്നഭിന്നമാക്കുകയും അതിനെ നിന്റെ ദാസനു കൊടുക്കയുംചെയ്യും." ടി 29–31. "പിന്നെ അക്കാലത്തു സംഭവിച്ചതെന്തെന്നാൽ: യോറവ്വംആം ഓർശ്ലേമിനു വെളിയിലായിരിക്കവെ, പുതിയ ഒരു വസ്ത്രം ധരിച്ചിരുന്ന ശീലോനായക്കാരനായ അഹിയാ ദീർഘദൎശി അവനെ കണ്ടുമുട്ടി. അവരിരുവരും തനിച്ചുവയലിൽ ആയിരുന്നപ്പോൾ, അഹിയാധരിച്ചിരുന്ന പുതിയ വസ്ത്രത്തെഎടുത്തു് അദ്ദേഹം അതിനെ പന്ത്രണ്ടായിഭാഗിച്ചു. അനന്തരം അദ്ദേഹം യോറവ്വംആമിനോടു പറഞ്ഞു: പത്തുഭാഗം നീ എടുത്തു കൊള്ളുക. എന്തുകൊണ്ടെന്നാൽ ഇസ്രായേലിന്റെ ദൈവമായ കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു: ഇതാ ഞാൻ ശ്ലേമോന്റെ കൈയിൽ നിന്നും രാജ്യത്തെ എടുത്തു പത്തു ഗോത്രങ്ങളെ നിനക്കുതരും." ടി 35: "അവന്റെ പുത്രന്റെ കൈയിൽ നിന്നുംരാജ്യത്തെ എടുത്തു നിനക്കു ഞാൻ പത്തു ഗോത്രങ്ങൾ തരും. "ടി. 37. "ഞാൻ നിന്നെ സ്വീകരിക്കും; നീ ആഗ്രഹിക്കുന്ന എല്ലാവരെയും ഭരിച്ച് ഇസ്രായേലിന്റെ രാജാവ് നീ ആയിത്തീരുകയും ചെയ്യും." ഈ അഭിനവ രാജ്യത്തിന്റെ ആധിപത്യം

സംബന്ധിച്ചും യൂദാ ഗോത്രത്തിനു യാതൊരു വിശേഷാവകാശവും സിദ്ധിക്കുന്നതായി നാം കാണുന്നില്ല.

ള. യൂദാരാജ്യമാകട്ടെ ബി. സി. 975 മുതൽ ബാബിലോണിയൻ പ്രവാസംവരെ നിലനിന്നു. ഈ പ്രവാസകാലത്തും അതിനു ശേഷവും യോകനിയായുടെ രാജസ്ഥാനത്തിന് ഹാനി തട്ടിയില്ല. അദ്ദേഹത്തിന്റെ ചാമാനന്തരം അവരുടെ നേതൃസ്ഥാനം സ്വീകരിച്ചതു് യോകനിയായുടെ പൗത്രനായ സുർബാബെൽ ആണ്. ഇങ്ങനെ മക്കബായക്കാരുടെ കാലമായ 142 വരെ യൂദാഗോത്രജന്മാരായ പ്രഭുക്കന്മാർ തുടർച്ചയായി ഭരണസാരഥ്യം വഹിച്ചിരുന്നു. അന്നുമുതൽ ഹേറോദേസിന്റെ വാഴ്ച വരെ യഹൂദജനതയുടെ അധിനാഥന്മാരായി ഭവിച്ചതു് ഈ മക്കബായക്കാരാകുന്നു. ഇവരിൽ അറിസ്റ്റോബ്ളോസ് പ്രഥമൻ പ്രധാനാചാര്യസ്ഥാനത്തിനും പുറമെ രാജസ്ഥാനവും സ്വീകരിച്ചു പുരോഹിതവർഗ്ഗത്തിൽപെട്ട ഇവർ ലേവി ഗോത്രജന്മാരായിരുന്നു എന്നു വിശേഷാൽ പറയേണ്ടല്ലൊ.

ഈ കണ്ട വസ്തുതകളിൽനിന്നു വല്ല അനുമാനവും എടുക്കാൻ നമുക്കു കഴിയുമെങ്കിൽ അതു് യൂദാഗോത്രത്തിനു രാജസ്ഥാനത്തിനു വിശേഷാൽ യാതൊരു അർഹതയും പ്രദാനം ചെയ്യപ്പെട്ടിട്ടില്ല എന്നതാണ്. യൂദായിക്കു നൽകപ്പെട്ടതായി സൃഷ്ടി 49–10–ൽ നാം കാണുന്നതു് യൂദായിക്കു ഭാവിയിൽ അനിശ്ചിതമായ ഒരു കാലത്തു രാജസ്ഥാനം ലഭിക്കുമെന്നും രക്ഷകന്റെ ആഗമനകാലംവരെ ആ രാജാധിപത്യം യൂദായിൽനിലനിൽക്കുമെന്നുമുള്ള സൂചനകളാണ്. എന്നാൽ ബി. സി. 142 മുതൽ നേതൃസ്ഥാനവും പിന്നീടു രാജസ്ഥാനവും ചെന്നു ചേന്നതു് അഹറോന്റെ പുത്രന്മാരും തദ്വാരാ ലേവിഗോത്രജന്മാരുമായ മക്കബായക്കാരിൽ ആണല്ലൊ. ആ സ്ഥിതിക്കു ക്രിസ്തുവിനു 142 വത്സരം മുമ്പുതന്നെ ചെങ്കോൽ യൂദായിൽനിന്നു മാറിപ്പോയി എന്നു വരുന്നില്ലേ? ഇതിനു സമാധാനം തിരീനി സൃഷ്ടി 49–ാം അദ്ധ്യായം 10–ാം വാക്യത്തിന്റെ വ്യാഖ്യാനത്തിൽ ഇങ്ങനെ പറയുന്നു:

"Et licet (Machabaei) ex Levi essent oriundi, utpote sacerdotes et filii Aaron, tamen censebantur vocabanturque filii Juda, partim ob genus maternum, quod trahebat de femore Judae: partim ob insitionem et quasi adoptionem in tribum Juda. Nam a reditu e Babylone, licet plurimi ex aliis tribubus reverterentur in patriam, non temen aut regno, aut loco ut ante distincti fuerunt, sed uni regno et tribui Judae adscripti et quasi insiti: imperium vero in omnes uni soli tribui Judae cessit, et penes hanc unam remansit; omnesque JUDAEI seu TRIBUS JUDAE vocati sunt. Unde licet in ea sceptrum tenuerunt Machabaei ex alio sanguine prognati, quia tamen illud ipsum acceperunt ab eadem tribu Juda, et in eadem tribu, in quam insiti fuerunt, et nomine ejusdem tribus (nam omnes vocabantur Judaei), vere proprieque dici poterat sceptrum teneri a Juda, et a femore Judae. Sicut olim Romani dicebantur imperare, licet non raro exteri. v. g. Trajanus Hispanus, et alii sceptrum apud illos tenerent. Et in Polonia, ubi haud ita pridem Stephanus Battoreus Transilvanus, et Henricus Valesius Gallus praefuerunt, et nunc praeest Serenissimus Sigismundus non e Polonia sed Suecia oriundus, dicitur tamen sceptrum Poloniae teneri a Polonis, et gente Polonica: quia nempe et Stephanus et Henricus et Sigismundus electione statuum regni, insiti et incorporati sunt genti Polonicae. Secus esset, si vel a Turca vel a Mosco tyrannice oppressi cogerentur alienigenam in regem accipere: tum enim censeretur sceptrum Polonia ereptum, et translatum ad exteros. Pari ergo ratione dicitur sceptrum regium Hebraeorum mansisse in tribu Juda, usque ad Herodem, cujus anno 36 natus est Christus. Hic enim et alienigena erat, sc. Philistaeus Ascalonita et per vim a Romanis intrusus in solium ac proinde non poterat tum dici sceptrum teneri a tribu Juda. Ita Suarez, Pererius et alii."

"മക്കബായക്കാർ ആചാര്യന്മാരും അഹറോന്റെ പുത്രന്മാരുമായിരുന്നതിനാൽ ലേവിയുടെ ഗോത്രത്തിൽപെട്ടവ

യിരുന്നു എങ്കിലും അവർ യൂദായുടെ സന്താനങ്ങളായി പരിഗണിക്കപ്പെടുകയും- വിളിക്കപ്പെടുകയുംചെയ്തിരുന്നു. അതിന്റെ ഒരു കാരണം അവർ മാതൃവഴിയിൽ യൂദായുടെ വംശജന്മാരായിരുന്നു എന്നതത്രെ. വേറൊരു കാരണം അവർ യൂദായുടെ ഗോത്രത്തോടു ഒട്ടിച്ചേൎന്നു നിന്നിരുന്നു; ആ ഗോത്രക്കാരായി ഒരുവിധത്തിൽ അംഗീകരിക്കപ്പെട്ടുമിരുന്നിരുന്നു എന്നതാണ്. എന്തുകൊണ്ടെന്നാൽ ബാബിലോണിൽനിന്നു പിൻതിരിഞ്ഞു വന്നിരുന്നവരുടെ കൂട്ടത്തിൽ ൧൦ പഴേഗോത്രങ്ങളിൽപെട്ടവരും ധാരാളം ഉണ്ടായിരുന്നെങ്കിലും, അവർ മുൻകാലങ്ങളിലെപ്പോലെ രാജ്യമോ സ്ഥലവിഭാഗമോ അനുസരിച്ചു വ്യതിരിക്തന്മാരായിട്ടല്ല; പ്രത്യുത യൂദായുടെ ഏക ഗോത്രത്തോടും രാജ്യത്തോടും ചേൎന്നവരായിട്ടാണ് നിന്നിരുന്നതു്. എല്ലാവരുടെ മേലുമുള്ള പരമാധികാരമാകട്ടെ യൂദായുടെ ഏക ഗോത്രത്തിനു സ്വായത്തമായിനിന്നു. എല്ലാവരും യൂദന്മാർ അഥവാ യൂദഗോത്രജന്മാർ എന്നു വിളിക്കപ്പെട്ടുംവന്നു. തന്നിമിത്തം അന്യഗോത്രജന്മാരായ മക്കബായക്കാരുടെ പക്കൽ രാജചെങ്കോൽ സ്ഥിതിചെയ്തിരുന്നെങ്കിലും അവൎക്കു് അതു യൂദാഗോത്രത്തിൽനിന്നു ലബ്ധമായതുകൊണ്ടും അവരും ആ ഗോത്രത്തോടു ഒട്ടിച്ചേൎന്നു നിന്നിരുന്നതുകൊണ്ടും യൂദായുടെ ഗോത്രസംജ്ഞ ഒന്നുകൊണ്ടുമാത്രം (എല്ലാവരും യൂദന്മാർ എന്നാണല്ലൊ വിളിക്കപ്പെട്ടിരുന്നതു്) അറിയപ്പെട്ടിരുന്നതിനാലും ചെങ്കോൽ പിടിച്ചിരുന്നതു് യൂദാ, യൂദായുടെ തുടകളിൽ നിന്നുള്ളവർ ആയിരുന്നു എന്നു പറയുന്നതിൽ യാതൊരു അബദ്ധവും ഇല്ലായിരുന്നു. പണ്ടു റോമാക്കാർ ഭരണം നിൎവ്വഹിച്ചിരുന്നതായി പറയാറുണ്ടെങ്കിലും, പലപ്പോഴും ഹിസ്പാനിയാക്കാരൻ ആയ ട്രാജനും മറ്റുപലരും ഉൾപ്പെടുന്ന വിദേശികളാണ് അവരുടെ ചെങ്കോൽ പിടിച്ചിരുന്നതു്. പോളണ്ടിലാകട്ടെ കുറെ നാൾ ട്രാൻസിൽവേനിയാക്കാരനായ സ്റ്റീഫൻബത്തോരെയുസും, ഫ്രഞ്ചുകാരനായ ഹെൻറിക്കുസ് വലേസിയുസും ഭരണം നടത്തിയിരുന്നു. ഇന്നു ഭരിക്കുന്ന സിഗിസ്മുൻദുസ് പോളണ്ടുകാരൻ അല്ല, സ്വീഡ്സർലണ്ടുകാരൻ ആകുന്നു എങ്കിലും പോളണ്ടിന്റെ ചെങ്കോൽ വഹിക്കുന്നതു പോളണ്ടുരാജ്യവും പോളു

ണ്ടരാജ്യത്തെ ജനതയുമാണ് എന്നത്രെ പറയപ്പെട്ടന്നത്. കാര ണം സ്റ്റീഫനും ഹെൻറിക്കൂസും സിഗീസ്മൂൻഡ്ദൂസും രാജ്യത്തെ പൊതുജനങ്ങളുടെ തിരഞ്ഞെടുപ്പുമൂലം പോളണ്ടിലെ ജനതയോ ട ഒട്ടിച്ചേൎന്നു ഏകീഭവിച്ചപോയി എന്നുള്ളതാണ്. എന്നാൽ ടക്കിയുടെയോ മേസ്സോയുടെയോ മർദ്ദനവും നിഷ്ഠുരസാനവും നിമിത്തം ഒരു അന്യനെ രാജാവായി സ്വീകരിക്കാൻ അവർ നിർബന്ധിതരായിരുന്നെങ്കിൽ കാൎയ്യത്തിന്റെ സ്ഥിതി മറിച്ചാ യിരുന്നേനേ. അങ്ങനെയാണെങ്കിൽ പോളണ്ടുകാരിൽനിന്നു നി ന്നു ചെങ്കോൽ ബലാൽക്കാരേണ അപഹരിച്ച് വിജാതീയൎക്ക നൽ കിയതായി പരിഗണിക്കപ്പെട്ടും. ആകയാൽ തുല്യ ന്യായത്താൽ അ ത്രെ ഹേറോദേസിന്റെ കാലംവരെ എബ്രായക്കാരുടെ രാജകീയ ചെങ്കോൽ യൂദാ ഗോത്രത്തിൽ സ്ഥിതിചെയ്തിരുന്നു എന്ന് പറയു ന്നത്. ഹേറോദേസിന്റെ ഭരണത്തിന്റെ 36-ാം വത്സരത്തിൽ ക്രിസ്തു ഭൂജാതനായി. ഈ ഹേറോദേസ് ഒരു വിജാതീയൻ, അതാ യത് അസ്കാലൊൻകാരനായ ഒരു പ്ളെശ്തായക്കാരൻ ആയി രുന്നു. റോമാക്കാർ ബലപ്രയോഗത്താലത്രെ ഇദ്ദേഹത്തെ രാജ സിംഹാസനത്തിൽ ഉപവിഷ്ടനാക്കിയത്. ഏതൽ ക്കാരണത്താൽ അന്നുമുതൻ യൂദാഗോത്രം ചെങ്കോൽ പിടിച്ചിരുന്നു എന്നു പറ യാൻ വഹിയാ:"

16. ഇത്രയും പറഞ്ഞതിൽനിന്നും യൂദാ ഗോത്രത്തിനോ ദാവീദിന്റെ വംശത്തിനോ രാജസ്ഥാനത്തിനു പ്രത്യേകമായ യാതൊരവകാശവു മില്ലായിരുന്നു എന്നു വിശദമായിക്കഴിഞ്ഞു. യാക്കോബിന്റെ അനുഗ്രഹത്തിൽ യൂദാഗോത്രത്തിന് ഒരിക്കൽ രാജവാഴ്ച കിട്ടുമെന്നും അതു മിശിഹായുടെ ആഗമനകാലം വരെ നിലനിൽക്കുമെന്നുംഉള്ള പ്രവചനംകൂടെ ഉൾപ്പെട്ടിരുന്നു എന്നു നാം കണ്ടുകഴിഞ്ഞു. ദാവീദിന്റെ ഗോത്രത്തിൽ ജനിച്ചവൎക്ക് "അരചമക്കൾ," എന്നോ, "രാജപുത്രർ" എന്നോ ഒരു പ്രത്യേ ക സംജ്ഞയുണ്ടായിരുന്നതായി പഴയതും പുതിയതുമായ വേദാ ഗമചരിത്രങ്ങളിൽ ഒരിത്തും നാം കാണുന്നില്ല. ആകയാൽ ഈ നാമകരണം കേവലം നൂതനമായ ഒന്നാണെന്നതിനു സംശയമില്ല തന്നെ. ഈ അവകാശവാദത്തിനു പ്രമാണരേഖയായി മി. ചാഗികാ

ടൻ കൊണ്ടുവരുന്നതു്. The Decline anb Fall of the Roman Empire, by Gibbon, "റോമാ സാമ്രാജ്യത്തിന്റെ ക്ഷയവും അധഃപതനവും" എന്ന പേരിൽ ഗിബ്ബൻ എന്ന ആംഗ്ലേയ ചരിത്രകാരൻ എഴുതിയ കൃതിയാണ്. മി. ജോസഫ് 77-ാം വശത്തുപറയുന്നു. "അപ്പസ്തോലന്മാരിൽ ഒരാളായ യൂദായുടെ പൌത്രന്മാരെ ക്രിസ്ത്യാനികൾ എന്നും രാജപുത്രർ എന്നുമുള്ള കുററംചുമത്തി ഒരു റോമൻ മജിസ്ത്രേട്ടിന്റെ മുമ്പിൽ വിസ്തരിച്ചതായും, അവർ ക്രിസ്ത്യാനികളാണെന്നും, ക്രിസ്തുവിന്റെ അപ്പസ്തോലന്മാരിൽ ഒരാൾ അവരുടെ പിതാമഹൻ ആയിരുന്നെന്നും, അവർ ദാവീദിന്റെ ഗോത്രക്കാർ ആയിരുന്നതിനാൽ "രാജനന്ദനന്മാർ" എന്ന് അവിടത്തുകാർ അവരെ വിളിച്ചിരുന്നതാണെന്നും രാജസ്ഥാനത്തിനു അവർക്കു യാതൊരു അവകാശവും ഇല്ലെന്നും അവർ മൊഴി കൊടുത്തതായും, ആകർഷണീയമായ സ്വഭാവവൈശിഷ്ട്യവും അംഗസൌഷ്ഠവവും കണ്ടു് മജിസ്ത്രേട്ടു് അവരെ ശിക്ഷിക്കാതെ വിട്ടയച്ചതായും "റോമാസാമ്രാജ്യത്തിന്റെ അധഃപതനം" The Decline anb Fall of the Roman Empire എന്നപുസ്തകം 2-ാംവാല്യം 104-ാം പുറത്തു് ഗിബ്ബെൺസു് വിവരിക്കുന്നുണ്ടു്." മി. ചാഴികാടന്റെ അനവധാനതയും പണ്ഡിതമ്മന്യതാവും ഇവിടെയും സൂക്ഷ്മമായി കാണുന്നുണ്ടു്. The Decline and Fall of the Roman Empire എന്ന പ്രസിദ്ധ കൃതിയുടെ പ്രണേതാവു Gibbons ഗിബൺസ് ആണെന്നാണ് മി. ചാഴികാടൻ ധരിച്ചു വച്ചിരിക്കുന്നതു്!! മി. ജോസഫിന്റെ കൃതിയുടെ 42-ാം വശത്തു by Gibbons എന്നു് ഇംഗ്ലീഷിലും 77-ാം പുറത്തു ഗിബൺസ് എന്നു മലയാളത്തിലും ടി ഗ്രന്ഥകർത്താവിന്റെ പേരു അങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. എന്നാൽ പ്രസ്തുത ഗ്രന്ഥകാരന്റെപേരു Edward Gibbon എഡ്വാർഡ് ഗിബ്ബൺ എന്നാണ്. ഗിബൺസ് എന്ന നാമത്തിൽ നമ്മുടെ ഇടയിൽ വിഖ്യാതനായി തീർന്നിട്ടുള്ളതു് The Faith of Our Fathers "നമ്മുടെ പിതാക്കന്മാരുടെ വിശ്വാസം" മുതലായ വിശ്രുതഗ്രന്ഥങ്ങളുടെ കർത്താവും ബാൾട്ടിമോറിലെ കർദ്ദിനാൾ ആർച്ചു ബിഷോപ്പുമാ

യിരുന്ന ജെയിംസ് ഗിബ്ബൺസ് James Gibbons ആണ് എന്ന വസ്തുതപോലും നമ്മുടെ ഗ്രന്ഥകാരന്റെ അറിവിൽ പെട്ടിട്ടില്ലാത്തതായി കാണുന്നു. കേവലം അല്പമാത്രസാരമായ ആ ഭാഗം പോകട്ടെ.

Domitian ഡൊമിഷൻചക്രവർത്തി ക്രി. വ. 81 മുതൽ 96 വരെ റോമാസാമ്രാജ്യം ഭരിച്ചിരുന്നു. അയാൾ നടത്തിയ രണ്ടാമത്തെ പൊതുവെ ഹിംസാമർദ്ദ്യയുണ്ടായ ഒരു സംഭവത്തെയാണ് ഗിബ്ബൺ രേഖപ്പെടുത്തിയിരിക്കുന്നത്. അതിക്രൂരനായ ഈ ചക്രവർത്തിയെപ്പറ്റി The National Encyclopedia "ദി നാഷനൽ എൻസൈക്ലോപ്പീഡിയാ" എന്ന വിദ്യാകോശത്തിൽ ഇങ്ങനെ കാണുന്നു· "He executed great numbers of the chief citizens, and assumed the titles of Lord and God. He established the most stringent laws against high treason, which enabled almost anything to be construed into this crime." "അയാൾ പൗരപ്രമുഖന്മാരിൽ വളരെയധികം പേരെ കൊന്നൊടുക്കി; കർത്താവ്, ദൈവം എന്ന പദങ്ങളെ അയാൾ സ്വീകരിച്ചു. രാജദ്രോഹത്തിന് എതിരായി അതീവ കഠോരങ്ങളായ നിയമങ്ങളെ അയാൾ ഏർപ്പെടുത്തി. തദ്വാരാ പ്രായേണ എന്തുതന്നെയും രാജദ്രോഹമാകത്തക്കവണ്ണം അർത്ഥവ്യാഖ്യാനം ചെയ്യാൻ അയാൾക്കു സാധിച്ചു." അക്കാലത്തു ക്രിസ്ത്യാനികളെ യഹൂദന്മാരുടെ ഒരു വകഭേദമായിട്ടേ ക്രിസ്ത്യാനികളും ക്രിസ്ത്യേതരന്മാരും പരിഗണിച്ചിരുന്നുള്ളൂ. വിഗ്രഹാരാധന യഹൂദന്മാർക്കും ക്രിസ്ത്യാനികൾക്കും ഒരുപോലെ നിഷിദ്ധമായിരുന്നതിനാൽ ബിംബങ്ങൾക്ക് അർച്ചനം ചെയ്യുന്നതിൽ അവർ പ്രദർശിപ്പിച്ചിരുന്ന വൈമനസ്യം ഒന്നുകൊണ്ടുമാത്രം അവരെ എളുപ്പത്തിൽ കണ്ടുപിടിക്കാൻ സാധിച്ചിരുന്നു. ഈശന്മാരായ രണ്ടു ക്രിസ്ത്യാനികളെപ്പറ്റിയാണ് ഗിബ്ബൺ പറഞ്ഞിട്ടുള്ളത്. മി. ജോസഫ് ഗിബ്ബന്റെ വാക്കുകളെ നേരിട്ട് ഉദ്ധരിക്കുന്നില്ല. അദ്ദേഹം ചിലതൊക്കെ കൂട്ടി സംഭവത്തെ അധികരിച്ചു രേഖപ്പെടുത്തിയിട്ടുള്ളതായി മി. ചാഴികാടൻ സ്വന്തം വാക്കുകളിൽ പറഞ്ഞിട്ടേ ഉള്ളൂ. അക്കൂട്ടത്തിൽ ഗിബ്ബൺ പറഞ്ഞിട്ടില്ലാത്ത ഏതാനും സംഗതികളും മി. ചാഴികാടൻ എഴുതിപ്പിടിപ്പിച്ചിട്ടു

[illegible]
ൾ മാന്യ വായനക്കാൎക്ക് ഗ്രഹിക്കാൻ കഴിയുന്നതിനുവേണ്ടി അ
ു Sir John Lubbock's Hundred Books സർ ജോൺ ലബ്ബോ
ക്കിൻെറ "നൂറു ഗ്രന്ഥങ്ങളി"ൽ പെട്ടതായ പ്രസ്തുത കൃതിയുടെ
രണ്ടാം വാല്യം 356-ാം ഭാഗത്തുനിന്നു ഞാൻ ഉദ്ധരിച്ചുകൊള്ളുന്നു

"Among the Christians, who were brought before the tribunal of the emperor, or, as it seems more probable before that of the procurator of Judea, two persons are said to have appeared, distinguished by their extraction, which was more truly noble than that of the greatest monarchs. These were the grandsons of St. Jude the apostle; who himself was the brother of Jesus Christ. Their natural pretensions to the throne of David might perhaps attract the respect of the people and excite the jealousy of the governor; but the meanness of their garb, and the simplicity of their answers soon convinced him that they were neither desirous nor capable of disturbing the peace of the Roman empire. They frankly confessed their royal origin, and their near relation to the Messiah; but they disclaimed any temporal views, and porfessed that His kingdom, which they devoutly expected, was purely of a spiritual and angelic nature. When they were examined concerning ther fortune and occupation, they showed their hands hardened with daily labour and declared that they derived their whole sustinence from the cultivation of a farm near the village of Cocaba, of the extent of about twenty-four English acres, and of the value of nine hundred drachms, or three hundred pounds sterling. The grandsons of St. Jude were dismissed with compassion and contempt".

"ചക്രവൎത്തിയുടെ, അഥവാ കുറേക്കൂടി സത്യസങ്കാശമായി തോന്നുന്നതു് അനുസരിച്ചു പറയുന്നതായാൽ, യൂദിയായിലെ ഭരണകൎത്താവിൻെറ മുമ്പാകെ ആനീതരായ ക്രിസ്ത്യാനികളുടെ കൂട്ടത്തിൽ, അതി പ്രബലന്മാരായ രാജക്കന്മാരുടെ കുലീനതയെക്കൂടെയും ഉല്ലംഘിക്കുന്ന സാക്ഷാത്തായ വംശ ശ്രേഷ്ഠതയോടുകൂ

ഷിയ രണ്ടു പേർ പ്രത്യക്ഷരായി എന്നു പറയപ്പെടുന്നു. ഈശോ മിശിഹായുടെ സഹോദരനായ യൂദാശ്ലീഹായുടെ പൌത്രന്മാരായിരുന്നത്രെ ഇവർ. ദാവീദിൻെറ സിംഹാസനത്തോട് അവൎക്ക് സ്വാഭാവികമായി ഉണ്ടായിരുന്ന അഭിയോഗം ഒരു പക്ഷേ ജനതയുടെ സമാദരത്തെ സമാകർഷിക്കയും ഗവൎണ്ണരുടെ അഭ്യസൂയയെ ഉദ്ദീപിപ്പിക്കയും ചെയ്യത്തക്കതായിരുന്നു. എന്നാൽ അവരുടെ ഹീനമായ വേഷവും അവരുടെ പ്രത്യുത്തരങ്ങൾ പ്രകടമാക്കിയ നിഷ്കാപട്യവും കണ്ടിട്ട്, റോമാസാമ്രാജ്യത്തിൻെറ സമാധാനത്തെ ഭഞ്ജിക്കുന്നതിന് ആഗ്രഹമോ സാമൎത്ഥ്യമോ അവൎക്ക് ഇല്ലെന്നു ഗവൎണ്ണൎക്ക് ബോദ്ധ്യമായി. അവരുടെ രാജകീയോത്ഭവത്തെയും മിശിഹായുമായി അവൎക്കുള്ള അടുത്ത ചാർച്ചയേയും അവർ നിർവ്യാജം ഏററുപറഞ്ഞു. എന്നാൽ അവൎക്ക ലൌകികമായ യാതൊരു ഉദ്ദേശവുമില്ലെന്നും, അവർ ഭക്തിപൂൎവ്വകം പ്രതീക്ഷിച്ചിരുന്ന അവൻെറ (മിശിഹായുടെ) രാജ്യം വെറും ആത്മീയം അഥവാ അമാനുഷം ആയ ഒന്നാണെന്നും അവർ പ്രസ്പഷ്ടമാക്കി. അവരുടെ സമ്പത്തിനേയും ജോലിയേയും കുറിച്ച് ചോദ്യമുണ്ടായപ്പോൾ, അനുദിനം വേലചെയ്തു തഴമ്പിച്ച കരങ്ങളെ അവർ കാട്ടിക്കൊടുത്തു: അവരുടെ നിത്യവൃത്തി മുഴുവനും തങ്ങൾ കൃഷിചെയ്തിരുന്ന ഏകദേശം ഇരുപത്തിനാലു ഇംഗ്ലീഷ് ഏക്കർ വിസ്തീൎണ്ണം വരുന്നതും തൊള്ളായിരം ദ്രാക്കമാ അഥവാ മുന്നൂറു പവൻ വിലയുള്ളതുമായ ക്ഷേത്രഭൂമികൊണ്ടാണു കഴിക്കുന്നതു് എന്നും അവർ ബോധിപ്പിച്ചു. വി. യൂദായുടെ പൌത്രന്മാർ അനുകമ്പാപൂൎവ്വവും അവജ്ഞാ സമന്വിതവും വിട്ടയയ്ക്കപ്പെട്ടു".

മി. ഐ. സി. ചാക്കോ കുറെ മുമ്പ് ഒരു വിവാദലേഖനമദ്ധ്യേ പ്രസ്താവിച്ചിട്ടുള്ളതുപോലെ മുഴുവൻ വ്യാജമായ ഒരു പ്രസ്താവനയെ പ്രത്യാഖ്യാനം ചെയ്യാൻ വൈഷമ്യമില്ല. എന്നാൽ വ്യാജവും സത്യവും കൂട്ടിക്കുഴച്ചുചെയ്തിരിക്കുന്ന പ്രസ്താവനകളെ ഖണ്ഡിക്കുന്ന കാൎയ്യം അത്ര എളുപ്പമല്ല. ഗിബ്ബൺ പറയുന്നതായി മി. ചാഴികാടൻ എടുത്തുകാണിച്ചിട്ടുള്ള ഭാഗം ഈവിധമായ ഒന്നാണ് ഗിബ്ബണിൽനിന്നു. ഞാൻ ഉദ്ധരിച്ചിട്ടുള്ള

ഭാഗത്തെ ആശയങ്ങൾതന്നെയല്ലയോ മി. ചാഴികാടന്റെ ഉദ്ധരണത്തിലും അടങ്ങിയിരിക്കുന്നതെന്ന് ഉത്താനദൃഷ്ടികൾക്കു തോന്നിയേക്കാം. എന്നാൽ മി. ജോസഫ് കൌശലത്തിൽ ചില മാററംമറിച്ചിലുകൾ ചെയ്തും ഗിബ്ബൺ പറയാത്തതിനെ പറഞ്ഞതായി കാണിച്ചും വലുതായ ആശയവ്യത്യാസം വരുത്തിയിട്ടുണ്ട്. വി. യൂദാശ്ലീഹായുടെ പൌത്രന്മാരെ "രാജപുത്രന്മാർ" എന്ന കുററംകൂടി ചുമത്തി വിസ്തരിച്ചതായി മിസ്ററർ ചാഴികാടൻ പറയുന്നു. എന്നാൽ അങ്ങനെ ഒരു പദപ്രയോഗമോ ആശയമോ ഗിബ്ബണിൽ കാണുന്നില്ല. അതുപോലെതന്നെ "അവർ ദാവീദിന്റെ ഗോത്രക്കാരായിരുന്നതിനാൽ രാജനന്ദനന്മാർ എന്ന് അവിടത്തുകാർ അവരെ വിളിച്ചിരുന്നതാണെന്നു മൊഴി കൊടുത്ത"തായി പറയുന്നഭാഗവും ഗിബ്ബണിൽ ഇല്ല. ഇതൊക്കെ മി. ചാഴികാടന്റെ വെച്ചുകെട്ടുകളും വളച്ചുകെട്ടുകളുമാണ്. ദേശാധിപതിയുടെ മുമ്പാകെ ഹാജരാക്കപ്പെട്ട ഈ ക്രിസ്ത്രീയ സഹോദരന്മാർ രണ്ടും അന്നത്തെ രാജാക്കന്മാരേക്കാൾ കുലീനരാണെന്നും, അതിന്റെ കാരണം അവർ ദാവീദിന്റെ സന്താനങ്ങളും മിശിഹായുടെ അടുത്ത ചാർച്ചക്കാരും ആണെന്നുമുള്ള ഭാഗം ഗിബ്ബൺ സമ്മതിക്കുന്നുണ്ട്. എന്നാൽ അനേക ശതവത്സരങ്ങൾക്കു മുമ്പ് രാജാവായിരുന്ന ഒരാളിന്റെ വംശത്തിൽ അവർ ഭൂജാതരായി എന്നതുമാത്രം രാജദ്രോഹമായി ഗണിക്കപ്പെടുവാൻ വക നൽകിയിരുന്നില്ല. അവർ മറെറാരു രാജാവിനേയും അദ്ദേഹത്തിന്റെ വാഴ്ചയും ഉൽക്കടമായി ആഗ്രഹിച്ചും പ്രതീക്ഷിച്ചും ഇരുന്നു എന്നുള്ളതു് തീർച്ചയായും ഡൊമീഷന്റെ നിയമപ്രകാരം രാജദ്രോഹക്കുററമായിരുന്നു. വിസ്താരമദ്ധ്യേ ഈവിഷയത്തെപ്പററി അവർ നൽകിയ മറുപടി ക്രിസ്തു പീലാത്തോസിനു കൊടുത്തതിനോടു വളരെ സാമ്യം വഹിക്കുന്നുണ്ടു്; അതായതു്, അവർ പ്രതീക്ഷിക്കുന്നതു് ഐഹികമായ ഒരു രാജ്യമോ രാജാവോ ഒന്നുമല്ല, പ്രത്യുത വെറും പാരത്രികമായ ഒന്നായിരുന്നു എന്ന് അവരുടെ വേഷവും അവരുടെ പ്രത്യുത്തരങ്ങളിൽ പ്രകാശിച്ച നിഷ്കാപട്യവും അവരുടെ ദരിദ്രാവസ്ഥയും കണ്ടിട്ടു് ധർമ്മധീരനും കൃപാലുവുമായ ദേശാധിപതി അവർ

[illegible] അടയാളമായ മാർഗ്ഗങ്ങളും [illegible]
ങ്ങളെ [illegible] വിട്ടയക്കയാണ ചെയ്തതു് ഈ
[illegible]ത്തെപ്പറ്റിയും അവരെ [illegible] സ്വഭാവവൈശിഷ്ട്യവും സംഗതിയെ
വരുടെ ആകർഷണീയമായ [illegible] അവരെ വിട്ടയച്ചു എന്നും ഗിബ്ബ
ണുവാം കണിട്ട് മഷിത്തൂട്ട് [illegible] ഗിബ്ബൺ പറഞ്ഞിട്ടുള്ളവയെ ഉദ്ധ
രിച്ച് പറഞ്ഞിട്ടില്ല. ഇങ്ങനെ ഗിബ്ബൺ പറഞ്ഞിട്ടുള്ളവയെ ഉദ്ധ
രിച്ച് പറഞ്ഞിട്ടില്ല. ഇങ്ങനെ ഗിബ്ബൺ പറഞ്ഞിട്ടുള്ളവയെ ഉദ്ധ
ന്യായം ചെയ്തുകൊണ്ടും പറഞ്ഞിട്ടില്ലാത്തവയെ പറഞ്ഞതായി കാണിച്ചുകൊണ്ടും മാന്യവായനക്കാരെ അന്യഥാ ധരിപ്പിക്കാൻ മി. ചാഴികാടൻ ശ്രമിക്കുന്നു. ഈ ബദ്ധപ്പാടിന്റെ എല്ലാം ആന്തരം എന്താണ്? തന്റെ ഒരു പ്രത്യേക ആശയത്തെ സ്ഥാപിപ്പിക്കാനും പൊന്തിച്ചുകാണിക്കുവാനും അല്ലാതെ മറ്റൊന്നുമല്ല.

17. മി. ചാഴികാടന്റെ പുസ്തകത്തിനു ഒരു പ്രവേശകം എന്നവണ്ണം 1939 ജൂലൈ ലക്കം "കർമ്മേലകുസുമ"ത്തിൽ "മാർത്തോമ്മാ ഈശോമിശിഹായുടെ സഹോദരനായിരുന്നു" എന്ന അഭിധാനത്തിൽ അദ്ദേഹം ഒരു ലേഖനം എഴുതിയിട്ടുണ്ട്. അതിലെ രണ്ടുഖണ്ഡികകളിൽ ഈ ആശയം കുറേക്കൂടെ വിശദമായും ഗിബ്ബനെ അതിനു പ്രമാണമായും കാണിച്ചിട്ടുണ്ട്. അതു് ഇങ്ങനെയാണ്: "ക്രിസ്തുവിനോടുകൂടി ഇഹത്തിൽ വേലചെയ്യുന്നതിനും ക്രിസ്തുവിന്റെ മരണശേഷം ക്രിസ്തുവിന്റെ സഭയുടെ ആണിക്കല്ലുകളും മൂലക്കല്ലുകളുമായിരിക്കേണ്ടതിനുമായിട്ടാണ് ക്രിസ്തു അപ്പസ്തോലന്മാരെ തിരഞ്ഞെടുത്തതു്. ക്രിസ്തുവിന്റെ സഭ സ്ഥാപിക്കുന്നതിനായി ക്രിസ്തു പന്ത്രണ്ടു അപ്പസ്തോലന്മാരെയാണ് നിശ്ചയിച്ചതു്. ഇസ്രായേൽജനം മുഴുവൻ പന്ത്രണ്ടു ഗോത്ര വഴിക്കാരായിരുന്നു. ഈ പന്ത്രണ്ടു ഗോത്രങ്ങളിൽ ഉൾപ്പെട്ട എല്ലാജനത്തിന്റെ മേലും അധികാരം ഉറപ്പിക്കുന്നതിനായും പന്ത്രണ്ടു ഗോത്രങ്ങളുടെ ഓർമ്മ നിലനിറുത്തുന്നതിനുമായിട്ടാണ് ക്രിസ്തു പന്ത്രണ്ടു അപ്പസ്തോലന്മാരെ തിരഞ്ഞെടുത്തതു്. ക്രിസ്തുരാജാഭിഷേകത്തിന് അവകാശമുള്ള രാജഗോത്രമായ ദാവീദിന്റെയും ശ്ലേമ്മോന്റെയും ഗോത്രത്തിൽ ഉൾപ്പെട്ട ആളായിരുന്നു. ക്രിസ്തു ലേവായക്കാരനോ മററു വല്ല ഗോത്രക്കാരനുമോ ആയിരുന്നെങ്കിൽ റോമൻഅധികാരികൾ അദ്ദേഹത്തെ ഭയപ്പെട്ടു

[illegible] ക്രിസ്തു [illegible]
[illegible] ക്രിസ്തു രാജാവാകുവാൻ എന്ന് പറഞ്ഞ് [illegible] ക്രിസ്തുവി
ന്റെമേൽ [illegible] പീലാത്തോസ് [illegible] വലി
യ കുറ്റമായി ക്രിസ്തുവിൽ കണ്ടത് ക്രിസ്തുവിന് രാജപദവിക്കുള്ള
വഴിയുണ്ടായിരുന്നു എന്നുള്ളതാണ്. വിശുദ്ധ മർക്കോസ് 15-12 "അപ്പോൾ പീലാത്തോസ് അവരോട് നീ യൂദന്മാരുടെ രാജാവാകുന്നുവോ എന്ന ചോദിച്ചു." (വി. മത്തായി 27-11) "എന്നാൽ ഈശോ നാടുവാഴിയുടെ മുമ്പാകെ നിന്നു. അപ്പോൾ നാടുവാഴി അവനോടു നീ യൂദന്മാരുടെ രാജാവാകുന്നുവോയെന്നു ചോദിച്ചു." (വി. യോഹന്നാൻ 18-33) "പീലാത്തോസ് പ്രത്തോറിനിൽ (പ്രാറുഘോറത്തിൽ) പ്രവേശിച്ച്, ഈശോയെ വിളിച്ചു അവനോടു നീ യൂദന്മാരുടെ രാജാവാകുന്നുവോ എന്നു ചോദിച്ചു." (വി. ലൂക്കാ 23-3) "പീലാത്തോസ് അവനോടു നീ യൂദന്മാരുടെ രാജാവാകുന്നുവോയെന്നു ചോദിച്ചു" ക്രിസ്തു രാജാവാകാൻ ശ്രമിച്ചുവെന്നു പറഞ്ഞാൽ അതിനു വളരെ പ്രസക്തിയുണ്ടായിരുന്നു. ക്രിസ്തു രാജാവാകാൻ അവകാശമുള്ള കുടുംബത്തിലെ ഒരംഗമായിരുന്നു. ഇതിനെ റോമൻ അധികാരികൾ വളരെ ഭയപ്പെട്ടുമിരുന്നു.

ഇതേവിധത്തിൽ ക്രിസ്തുവിന്റെ ശിഷ്യന്മാരും ഭരണാധികാരികളാകേണ്ടവരായിരുന്നതിനാൽ ക്രിസ്തു തന്റെ ഗോത്രത്തിൽ നിന്നും അതായത് ദാവീദിന്റെ വംശത്തിൽനിന്നു തന്നെ അപ്പസ്തോലരേയും തിരഞ്ഞെടുത്തിരുന്നു. ക്രിസ്തുവിന്റെ അപ്പസ്തോലന്മാരിൽ ചിലരുടെ സന്താനങ്ങളെ ക്രിസ്തു മരിച്ചു നൂററിഅൻപതു കൊല്ലത്തിനു ശേഷം രാജവംശത്തിൽ പെട്ടവരാണെന്നുള്ള കുററംചുമത്തി റോമൻ അധികാരികളുടെ മുമ്പാകെ ഹാജരാക്കുകയും അവർ രാജസന്താനികളെങ്കിലും രാജ്യഭാരത്തിന് ആഗ്രഹമില്ലാത്തവരുമാണെന്നു മൊഴി കൊടുത്തതിനാൽ അവരെ വിട്ടയച്ചതായി ഗിബൺസിന്റെ "റോമൻ സാമ്രാജ്യത്തിന്റെ അധഃ

[illegible] The Decline and Fall of the Roman Empire by Gibbons Vol. II,"

മി. ചാഗികാടന്റെ [illegible] പ്രസിദ്ധീകരിച്ച രണ്ടു ലേഖനങ്ങളിൽ ആദ്യത്തേതു് അദ്ദേഹത്തിന്റെ യൂദരാജവാദത്തിന്റെ പൂർവ്വപക്ഷവും രണ്ടാമത്തേതു് വിശദനവുമത്രെ. ആദ്യത്തേതിൽ അതി വിസ്തൃതവും ബലവത്തുമായ ഒരു അടിസ്ഥാനം ഇടുന്നതിനു മി. ജോസഫ് പ്രയത്നിക്കുന്നു. ഇസ്രായേൽ മക്കളുടെ പന്ത്രണ്ടു ഗോത്രങ്ങളിൽ രാജാവാകുന്നതിന് അവകാശമുള്ള ഗോത്രം ഒന്നുമാത്രം– അതു് ദാവീദിന്റെ ഗോത്രമായ യൂദായുടേതു് ഒന്നുമാത്രം—എന്ന ഒരു സങ്കല്പത്തെ ഈ വാദസൗധത്തിന്റെ ആധാരമായി മി. ചാഗികാടൻ സ്ഥാപിക്കുന്നു. ഈ വാദത്തിന്റെ പൊള്ളത്തരം മുഴുവനും 14–ാം ലക്കത്തിൽ നാം കണ്ടതാണല്ലൊ.

"ക്രിസ്തു ലേവായക്കാരനൊ മററു വല്ല ഗോത്രക്കാരനുമോ ആയിരുന്നെങ്കിൽ റോമൻ അധികാരികൾ അദ്ദേഹത്തെ അത്ര ഭയപ്പെടുകയില്ലായിരുന്നു." "ക്രിസ്തു രാജാവാകാൻ അവകാശമുള്ള കുലത്തിലെ ഒരംഗമായിരുന്നു. ഇതിനെ റോമൻ അധികാരികൾ വളരെ ഭയപ്പെട്ടുമിരുന്നു" എന്നുള്ള മി. ജോസഫിന്റെ പ്രസ്താവനകൾ ഒട്ടും ശരിയല്ല. ക്രിസ്തു പിറന്നിട്ടു് ഏറെത്താമസിയാതെ "യൂദന്മാരുടെ രാജാവായിപ്പിറന്നവൻ എവിടെയാകുന്നു?" എന്നു ചോദിച്ചുംകൊണ്ടു് ജ്യോതിഷവിദ്വാന്മാർ ഓർശ്ലേത്തു വന്നപ്പോൾ ഹേറോദേസും ഓർശ്ലേം മുഴുവനും കലങ്ങിയതായും, തന്റെ രാജസ്ഥാനം നഷ്ടീഭവിക്കുമെന്ന ഭീതിയാൽ അഭിനവജാതനായ യഹൂദരാജശിശുവിനെ വധിക്കുന്നതിനുവേണ്ടി ആ ക്രൂരരാജൻ ബേത്‌ലഹേമിലും പരിസരത്തിലുമുണ്ടായിരുന്ന രണ്ടു വയസ്സിൽ താഴെ പ്രായംവരുന്ന ആൺകുട്ടികളെ എല്ലാം വാളിനിരയാക്കിയതായി നാം സുവിശേഷത്തിൽ കാണുന്നുണ്ടു്. ഈ ഹേറോദോസ് യൂദവേദം സ്വീകരിച്ച ഒരു ഇദുമേയൻ ആയിരുന്നു. റോമാചക്രവത്തിയുടെ പാർശ്വവത്തി എന്ന നിലയിൽ അദ്ദേഹത്തിനു രാജസിംഹാസനം ലഭിച്ചുവെങ്കിലും അയാൾ ഒരു റോമൻ അധികാരി ആയിരുന്നില്ല. ഈ ഒരു സംഭവം കഴിഞ്ഞാൽ പിന്നെ ക്രിസ്തുവി

[illegible]

ഉദ്ദേശത്തെ പൊതിഞ്ഞു കാണിക്കാൻ മി. ചാഴികാടൻ ഉണ്ടാക്കിയിരിക്കുന്ന ഒരു വലിയ കൃത്രിമ മറയാണ് ഇത്.

"ക്രിസ്തുവിന്റെ മരണത്തിനുള്ള ഒരു പ്രധാന കാരണം ക്രിസ്തു രാജാവാകുന്നു എന്നു പറഞ്ഞതായിരുന്നു" എന്ന് മി. ജോസഫ് പറഞ്ഞശേഷം അതിനെ തെളിയിക്കാൻ നാലു സുവിശേഷകന്മാരുടെയും വാക്യങ്ങൾ ഉദ്ധരിച്ചിട്ടുണ്ട്. പീലാത്തോസ് ഈശോയോട്. നീ യൂദന്മാരുടെ രാജാവാകുന്നുവോ എന്നുചോദിച്ചു എന്നതു ശരിയാണ്. എന്നാൽ അങ്ങനെ ചോദിച്ചത് അവിടുന്നുവല്ല രാഷ്ട്രീയ വിപ്ളവമുണ്ടാക്കി റോമാസാമ്രാട്ടിന്റെ ഭരണത്തെ എതിക്കുന്നതിനു തുനിഞ്ഞതു കൊണ്ടല്ലല്ലൊ. പ്രത്യുത, "ഇവൻ ഞങ്ങളുടെ ജാതിയെ വഴിതെററിക്കയും, കേസറിനു തലവരികൊടുക്കണ്ടാ എന്നു വിരോധിക്കയും, മ്ശിഹാരാജാവാകുന്നുഎന്നു തന്നെപ്പററിത്തന്നെ പറയുകയും ചെയ്യുന്നതായി ഞങ്ങൾകണ്ടു എന്ന് അവന്റെമേൽ കുററം ചുമത്തിപ്പറയാൻ തുടങ്ങിയപ്പോൾഅത്രേ അങ്ങനെ ചോദിച്ചത്. യഹൂദന്മാരുടെ ഈ കുററാരോപണത്തെ പീലാത്തോസ് വകവയ്ക്കുയോ സ്വീകരിക്കയൊ ചെയ്തില്ലെന്ന് മി. ജോസഫ് എടുത്തുകാണിച്ചിട്ടുള്ള വി. ലൂക്കായുടെ 23-അ. 3-ാം വാക്യത്തിന്റെ നേരെതാഴെ. "അനന്തരം പീലാത്തോസ് പ്രധാനാചാര്യന്മാരോടും ജനത്തോടും. "ഞാൻ ഈ മനുഷ്യനിൽ കുററമൊന്നും കാണുന്നില്ല' എന്നും, ടി 14-ാം വാക്യത്തിൽ പീലാത്തോസ്. "നിങ്ങൾ അവനിൽ ചുമത്തുന്ന കുററങ്ങളിൽ യാതൊന്നും ഈ മനുഷ്യനിൽ ഞാൻ കണ്ടില്ല" എന്നും വീണ്ടും പറഞ്ഞിരിക്കുന്നതിൽ നിന്നു തെളിയുന്നു. മി. ജോസഫ് ഈ വാക്യങ്ങളും ഇതിനോടു സമമായ മററു വാക്യങ്ങളും കണ്ടിട്ടില്ലെന്നു വരുമോ?

യഹൂദന്മാർ ഈശോയുടെമേൽ ചുമത്തിയ യഥാൎത്ഥ കുററം അവിടുന്ന് മ്ശിഹാ– ദൈവ പുത്രൻ– ആകുന്നു എന്നു പ

[illegible] "Christ and the Critics" [illegible] Hilarian Felder O. M. Cap. [illegible] 302-ാം [illegible] ക്കുന്നതിൽ നിന്നുദ്ധരിക്കുന്നു.

"If we wish to know what the views and intentions of the Pharisees, Sadducees, Priests and Scribes were at the trial of Jesus, we must consult again the Gospel and search for the real cause of their hatred against the Nazarene. It lies, as we again and again have had to prove in the fact that Jesus abruptly rejected the idea of a worldly and national Messiah and Son of God, and offered to them in place of it his thoroughly supermundane and divine consciousness. "He was the Messiah (and Son of Cod), and claimed to be so, but n a sense which seemed to the narrow horizon of contemporary Judaism as blasphemous". (Dalman, 259.) Hence the movement of hate against Jesus.

This movement degenerated into an attempt to murder Jesus as often as he made the definite declaration that he was the real, true Son of God. Ever since Jesus at the feast of purification had distinctly uttered this consciousness of his divine sonship (John V, 17) for the first time, "the Jews sought the more to kill him, because he ......, said God was his Father, making himself equal to God" (John V, 18). Jesus' claim to divinity led at times, during the feast of Tabernacles and on the sabbatical Exhodion Feast, to renewed efforts to sieize the hated Galilean and to stone him (John vii, 44: viii, 59). And again, shortly before his trial, at the Feast of the Dedication of the Temple, an attempt was made to murder him, justified by the same testimony that he was the real, supernatural Son of God. 'We stone thee, because that thou, being a man, makest thyself God (John x, 33); thus spoke the same agitators who soon after were to sit in judgment upon Jesus.

[illegible]

[illegible] ന്നു. ഇത് [illegible] ഉദ്ദേശ്യത്തിനായി കെ
ട്ടിയ ഒരു കൃത്രിമം തന്നെയാണ്. ക്രി. വ. 345-ൽ കേരള
ത്തിൽ വന്നതായി പറയുന്ന ക്നായിത്തോമ്മായും അനുചരന്മാരും "ദാസമക്കൾ" എന്നു പേരുള്ള ഉണ്ടായിരുന്നതായിട്ടാണല്ലോ [illegible] വാദിക്കുന്നത്. നാലാം നൂറ്റാണ്ടിന്റെ അവസാനത്തിലും ഈ [illegible] അപ്പസ്തോല സന്താനങ്ങൾ ഉണ്ടായിരുന്നു എന്നു കാണിച്ചാൽ അദ്ദേഹത്തിന്റെ ഈ വാദം ഒന്നുകൂടി സത്യസങ്കാശമായി പ്രത്യക്ഷപ്പെടുമല്ലോ. അതിനായി മാത്രമാണ് അദ്ദേഹം ഈ കൃത്രിമം പ്രയോഗിച്ചത്.

ഇനി "ഇതിലും ബഹുകൗതുക"മായി വേറൊന്നുകൂടി പറയാനുണ്ട്. ക്രിസ്തുവിന്റെ മരണത്തിനുള്ള ഒരു പ്രധാന കുറ്റം ക്രിസ്തു രാജാവാകുന്നുവെന്നു പറഞ്ഞതായിരുന്നു എന്നുള്ള തന്റെ പൂർവ്വപക്ഷത്തെ തെളിയിക്കുന്നതിനായി നാലു സുവിശേഷകന്മാരുടെയും പ്രകൃതം സംബന്ധിച്ചുള്ള വാക്യങ്ങൾ മി. ജോസഫ് ഉദ്ധരിച്ചിട്ടുള്ള ഭാഗം ഞാൻ മുകളിൽ എടുത്തു കാണിച്ചിട്ടുണ്ടല്ലോ. അതെല്ലാം ക. നി. മൂ. സ. ബെ. മാണിക്കത്തനാരുടെ പ്ശീത്താ വിവർത്തനത്തിൽ നിന്നാണ അദ്ദേഹം എടുത്തിട്ടുള്ളത്. അക്കൂട്ടത്തിൽ വി. യോഹന്നാന്റെ വാക്യമായ (18–33) "പീലാത്തോസ് പ്രത്തോറീനിൽ പ്രവേശിച്ച് . . " എന്നതിലെ പ്രത്തോറിൻ ശബ്ദത്തിനു പ്ശീത്താ വിവർത്തനത്തിൽ ഇല്ലാത്ത ഒരു വ്യാഖ്യാനം ആവരണികയിൽ കൊടുത്തിരിക്കുന്നു. അതാണ് ബഹുകൗതുകമോ വിചിത്രമോ ആയിരിക്കുന്നത്. "പ്രത്തോറീൻ" എന്നു വച്ചാൽ "പ്ളാററുഫാറം" ആണത്രേ. ഈ അർത്ഥം മി. ജോസഫിന് എവിടെ കിട്ടി? തീർച്ചയായും അത് അദ്ദേഹത്തിന്റെ ഒരു കണ്ടുപിടുത്തം തന്നെയാണ്!! വി. യോഹന്നാൻ 18–28–29–ൽ "എന്നാൽ അവർ ഈശോയെ കയ്യാപ്പായുടെ അടുക്കൽ നിന്നും പ്രത്തോറീനിലേക്കു കൊണ്ടുവന്നു. അപ്പോൾ ഉഷസ്സായിരുന്നു. പെസ്ഹാ ഭക്ഷിക്കുവോളം തങ്ങൾ അശുദ്ധപ്പെടാതിരിക്കേണ്ടതിനു അവർ പ്രത്തോറിനിൽ പ്രവേശിച്ചുമില്ല. അതിനാൽ

[illegible] ആശയം [illegible]

[illegible] അറിയാ [illegible]

[illegible] ഉണ്ടായിരിക്കെണ്ടതാണ്. അതുണ്ടായിരുന്നെങ്കിൽ ഇ [illegible] ഉറപ്പിക്കുന്നതിനു മുമ്പ് അദ്ദേഹം അല്പമെങ്കിലും ആലോചിക്കുമായിരുന്നു. ഇങ്ങനെ ആലോചിക്കാൻ ഇടകിട്ടിയെങ്കിൽ അദ്ദേഹം തീർച്ചയായും ഇംഗ്ലീഷ് ബൈബിൾ എങ്കിലും ഒന്നു നോക്കിയേനെ. റെയിംസ്-ഡൂവെ വിവർത്തനമാണല്ലൊ ഇംഗ്ലീഷ് ഭാഷാഭിജ്ഞന്മാരായ കത്തോലിക്കരുടെ കൈവശം സാധാരണ കാണാറുള്ളത്. അതിൽ പ്രസ്തുതവാക്യം: Then they led Jesus from Caiphas to the governor's hall എന്നും, വെസ്റ്റ് മിൻസ്റ്റർ വിവൎത്തനത്തിൽ They bring Jesus therefore from Caiphas to the praetorium എന്നുംആണ് കാണുന്നത്. ഈ praetorium (പ്രെത്തോറിയും) ശബ്ദം തന്നെയാണ് സുറിയാനിയിൽ 'പ്രത്തോറീൻ' എന്നുകാണുന്നത്. ഡൂവേ വിവൎത്തനത്തിൽ അതിൻെറ പരിഭാഷ ദേശാധിപതിയുടെ മണ്ഡപം എന്നുകൊടുത്തിരിക്കുന്നു. അതിനാൽ പ്രത്തോറീൻ ശബ്ദത്തിൻെറ അൎത്ഥം ദേശാധിപതിയുടെ മണ്ഡപം—governor's hall—എന്നു സിദ്ധിക്കുന്നു. നമ്മുടെ വക്കീലിനെപ്പോലെയുള്ളവരുടെ കൈവശം സദാ ഉണ്ടായിരിക്കേണ്ട ഏതെങ്കിലും ഒരു ഇംഗ്ലീഷ് ശബ്ദകോശം നോക്കിയിരുന്നെങ്കിലുംശരിയായഅൎത്ഥം കണ്ടുപിടിക്കാമായിരുന്നു. "ചെയിംബെഴസ് ഇരുപതാം ശതക ശബ്ദകോശ"ത്തിൽ പ്രസ്തുത praetorium ശബ്ദത്തിന് the official residence of the Roman praetor, pro consul, or governor in a province— റോമൻ പ്രെത്തോറിൻെറയൊ, പ്രൊക്കോൺസുളിൻെറയോ, അഥവാ ഒരു പ്രവിശ്യയിലെഗവർണരുടെയോ ഔദ്യോഗിക വസതി—എന്ന് അൎത്ഥനിൎണ്ണയംചെയ്തിരിക്കുന്നു. ഔദ്യോഗിക വസതി എന്നു പറഞ്ഞിരിക്കുന്നതി



[illegible] ആയിരുന്നു എന്നു [illegible] പ്രവേശിച്ചു എന്നാണ് [illegible] പുസ്തകത്തിൽ കാണുന്നത്. [illegible] അയാൾ ക[illegible] പ്രവേശിച്ചു എന്നാണ്, പ്ളാറ്റ്ഫോറത്തിൽ പ്രവേശിച്ചു എന്നും പിന്നീടൊരു [illegible] പുറത്തിറങ്ങിയെന്നായിരുന്നല്ലോ ശ്രോതാക്കളോടു സംസാരി[illegible] തന്റെ മുമ്പിൽ പ്ളാറ്റ്ഫാറത്തിൽ [illegible] ആയിരിക്കുന്നതു സാധാരണ കണ്ടുകൊണ്ടിരിക്കുന്ന വക്കീലിനു [illegible] ഒരു വലിയ അബദ്ധവും അനവധാനതയും ആണ് ഇതു്.

19. തെക്കുംഭാഗർ ഇപ്പോൾ സ്വയം സ്വീകരിച്ച് അഭിമാനം കൊള്ളുന്ന "രാജമക്കൾ" എന്ന മഹനീയ സംജ്ഞയെ സാധൂകരിക്കത്തക്ക ഒരു ചരിത്ര രേഖയായിട്ടാണല്ലോ മി. ചാഴികാടൻ ഗിബ്ബന്റെ ഗ്രന്ഥത്തിലെ ഒരു ഭാഗം എടുത്തു കാണിച്ചതു്. എന്നാൽ ഗിബ്ബന്റെ പ്രസ്താവനകൾ അവരുടെ ചരിത്രവാദത്തെ പിൻതാങ്ങുന്നില്ലെന്നു ഞാൻ ഉപരി തെളിയിച്ചല്ലൊ. വക്കീൽ ഗിബ്ബണിൽനിന്നു എടുത്തുകാണിച്ചിട്ടുള്ള വേറൊരു ഭാഗത്തെപ്പറ്റിക്കൂടെ ഇവിടെ ഒരുവാക്കു പറയേണ്ടതായുണ്ട്. "കാനാത്തോമ്മാ ക്രിസ്ത്വാബ്ദം നാലാം ന്റാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ സിറിയായിലെ ഏറ്റം വലിയ കച്ചവടക്കാരിൽ ഒരാളായിരുന്നു. തോമ്മായുടെ പ്രധാന തൊഴിൽ മലങ്കരയും പശ്ചിമ ഏഷ്യായുമായി കുരുമുളകു വ്യാപാരം നടത്തുകയായിരുന്നു" എന്നു 60-ാംവശത്തു വക്കീൽ പറഞ്ഞിട്ടുണ്ട്. അതിനെത്തുടർന്നു കുരുമുളകിനു അന്നു യൂറോപ്യൻ വിപണികളിൽ ഉണ്ടായിരുന്ന വിലക്കൂടുതൽ, ഈ വ്യാപാരം മൂലം ലക്ഷപ്രഭുക്കളായ ആളുകളിൽ ചിലർ ഇവയെപ്പറ്റി പറയുന്നമദ്ധ്യേ ഇങ്ങനെ കാണുന്നു: "ക്രിസ്ത്വാബ്ദം മൂന്നാം ന്റാണ്ടിന്റെ മദ്ധ്യത്തിൽ ജീവിച്ചിരുന്ന ഫേർമൂസ് എന്ന ഒരു സിറിയൻവ്യാപാരി മലയാളവുമായുള്ള കുരുമുളകു കച്ചവടംമൂലം ഒരു കോടീശ്വരനായി തീരുകയും അദ്ദേഹത്തിന്റെ ധനശക്തിമൂലം ഒരു വലിയ സൈന്യത്തെ ശേഖരിച്ച് റോമൻ ചക്രവർത്തിയായ ഔറേല്യനേയും അദ്ദേഹത്തിന്റെ റോമ്മൻ സേനയേയും ഒരുയുദ്ധത്തിൽ എതിർക്കയും ചെയ്തുഎന്ന് ഗിബ്ബൺസിന്റെ "റോമാ സാമ്രാജ്യത്തിന്റെ അധഃപതനം" എന്ന പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ ഭാഗം

ഇവിടെ വക്കീൽ പ്രത്യേകം എടുത്തു കാണിച്ചിരിക്കുന്നതു ക്നായിത്തോമ്മായുടെ പ്രതാപ പ്രഭാവാദികളെയും സമ്പൽ സമൃദ്ധിയെയും പററി ഒരു ഏകദേശജ്ഞാനം മാന്യവായനക്കാൎക്കു നൽകുന്നതിനു വേണ്ടിയായിരിക്കുമല്ലൊ. ക്നായിത്തോമ്മായുടെ കാലത്തിനു ഒരു നൂററാണ്ടുമുമ്പ് അദ്ദേഹത്തെപ്പോലെയുള്ള ഒരു സിറിയൻ വ്യാപാരി മലയാളവുമായി നടത്തിയ കുരുമുളകു വ്യാപാരം മൂലം സമാൎജ്ജിച്ച സമ്പൽസമൃദ്ധി ഹേതുവാൽ ഒരു വലിയ സൈന്യത്തെ ശേഖരിച്ച് ലോകൈക സാമ്രാട്ടായിരുന്ന ഔറേലിയനെ ഒരു യുദ്ധത്തിൽ എതിൎക്കുന്നതിനു ശക്തനായെങ്കിൽ, ക്നായിത്തോമ്മാ മലയാളവുമായി നടത്തിയ കുരുമുളകു വ്യാപാരത്താൽ ഫേൎമൂസിനെക്കാൾ ഒട്ടും താണതല്ലാത്ത നിലയിൽ എത്തിയിരുന്നു; ഇതായിരിക്കണം വക്കീലിന്റെ വിവക്ഷിതം. എന്നാൽ വക്കീൽ ഇവിടെയും വിക്രമവും കൃത്രിമവും പ്രയോഗിക്കാൻ ഒട്ടും മടിച്ചിട്ടില്ല. ഗിബ്ബൺ പറഞ്ഞിരിക്കുന്നതുതന്നെ ഞാൻ ഇവിടെ പകൎത്തിക്കാണിക്കാം.

(Gibbon, Vol. I. p. 207. Aurelian suppresses the rebellion of Firmus ih Egypt.) (After the rebellion of Zcnobia and the ruin of Palmyra.) Another and a last labour still awaited the indefatigible Aurelian; to suppress a dangerous though obscure rebel, who, during the revolt of Palmyra, had arisen on the banks of the Nile. Firmus, the friend and ally, as he styled himself, of Odenathus and Zenobia, was no more than a wealthy merchant of Egypt. In the course of his trade to India, he had formed very intimate connections with the Saracens and the Blemmyes, whose situation on either coast of the Red Sea gave them an easy introduction to the Upper Egypt. The Egyptians he inflamed with the hope of freedom, and, at the head of their furious multitude, broke into the city of Alexandria, where he assumed the Imperial purplc, coined money, published edicts, and raised an army, which, as he vainly boasted, he was capable of maintaining from the sole profits of his pepper trade. Such troops were a feeble defence against the approach of Aurelian; and it seems almost unnecessary to relate that Firmus was routed, taken, tortured, and put to death".

"സെനോബിയായുടെ വിപ്ളവവും പൽമീരായുടെ വിനാശവും കഴിഞ്ഞശേഷം അശ്രാന്തനായ അവുരേല്യൻ ചെയ്യേണ്ടതായ വേറൊരു– ഒടുവിലത്തെ– പരിശ്രമം കൂടെയുണ്ടായിരുന്നു. അതു് പൽമീരായുടെ രാജദ്രോഹോദ്യമകാലത്തു് നൈൽ നദിതീരങ്ങളിൽ പ്രത്യക്ഷനായ അപ്രസിദ്ധനെങ്കിലും ആപൽകരനായ ഒരു രാജദ്രോഹിയെ നിരോധിക്കുക എന്നതായിരുന്നു. ഒദോനാത്തുസിൻെറയും സെനോബിയായുടെയും ബന്ധുവും മിത്രവും എന്നു് സ്വയം പ്രഖ്യാപനം ചെയ്ത ഫേർമൂസ് എജിപ്തിലെ ഒരു ധനികനായ വ്യാപാരി മാത്രമായിരുന്നു. ഇൻഡ്യയുമായി അയാൾ നടത്തിയിരുന്ന വ്യാപാരവേളയിൽ അയാൾ സാരസന്മാരും ബ്ളെമ്മിമാരുമായി ദൃഢസമ്പർക്കം സമ്പാദിച്ചിരുന്നു. ചെങ്കടലിൻെറ ഇരുകരകളിലുമായി ഇവർക്കുണ്ടായിരുന്ന സ്ഥാനം ഹേതുവാൽ അവർക്കു ഉത്തര എജിപ്തിൽ പ്രവേശനം സുഖസാദ്ധ്യമായി ഭവിച്ചു. എജിപ്തുകാരെ സ്വാതന്ത്ര്യത്തിൻെറ പ്രത്യാശയാൽ അയാൾ ഉജ്ജ്വലിപ്പിച്ചു; ഉന്മത്തന്മാരായ ആ ജനസമൂഹത്തിൻെറ നേതൃത്വം വഹിച്ചുകൊണ്ടു് അയാൾ അലെക്സാൻഡ്രിയാ പട്ടണത്തിൽ ബലമായി പ്രവേശിച്ച് അവിടത്തെ ചക്രവർത്തിയായി സ്വയം പ്രഖ്യാപനം ചെയ്കയും നാണയങ്ങൾ അടിച്ചു വിടുകയും, രാജശാസനങ്ങൾ പ്രസിദ്ധപ്പെടുത്തുകയും, ഒരു സൈന്യത്തെ ശേഖരിക്കയും ചെയ്തു. ഈ സൈന്യത്തെ പാലിച്ചു പോഷിപ്പിക്കുന്നതിനു സ്വന്തം കുരുമുളകു കച്ചവടത്തിൻെറ ആദായം മതിയാകുമെന്നു അയാൾ വ്യർത്ഥവികത്ഥനം ചെയ്തു. അവുരേലിയൻ വന്നടുത്തപ്പോൾ കേവലം ദുർബലമായ ഒരു പ്രതിരോധം നിർവ്വഹിക്കുന്നതിനേ ഈ സേനയ്ക്കു കഴിഞ്ഞുള്ളു. ഫേർമൂസ് പരാജിതനായി, ബന്ധനസ്ഥനായി, പരിപീഡിതനായി, ഹതനായി എന്നുള്ള കാര്യം പറഞ്ഞേ കഴിയൂ എന്നില്ലല്ലൊ."

വക്കീൽ ഇവിടെ പ്രയോഗിച്ചിരിക്കുന്ന പ്രധാന വിക്രമവും ക്രിത്രിമവും, ഫേർമൂസ് എന്ന ഈ മരിച വ്യാപാരി ഒരു സിറിയൻ ആണു് എന്നു പറഞ്ഞതാണു്. നീലനദിയുടെ തീരങ്ങളിൽ, എജിപ്തിൽ, നിവസിക്കുന്ന ആളുകളേപ്പററി 'സിറിയൻ' സംജ്ഞ ഉപയോഗിക്കാൻ വക്കീലിനു എങ്ങനെ സാധിച്ചു? സാക്ഷാൽ ബാബിലോൺകാരനായ ക്നായിതോമ്മായെ അയാൾ

'സിറിയൻ' ആക്കിയതുപോലെതന്നെ എജിപ്തു അഥവാ മി സ്രേൻകാരനായ ഫേർമൂസിനെയും 'സിറിയൻ' ആക്കിയിരിക്കുന്നു രണ്ടാമത്തെ അബദ്ധപ്രസ്താവന ഫേർമൂസ് ഔറേല്യനെ യുദ്ധത്തിൽ എതിർത്തു എന്നതാണ്. ഫേർമൂസ് സ്വദേശികളായ എജിപ്തുകാരെ റോമൻ അടിമത്തത്തിൽനിന്നു വിമുക്തരാക്കാമെന്നു വാഗ്ദാനം ചെയ്തുകൊണ്ട് പറഞ്ഞിളക്കി എജിപ്തിലെ ഒരു പ്രധാന പട്ടണമായ അലക്ക്സാന്ത്രിയായിൽ ആധിപത്യം ഉറപ്പിക്കാൻ ശ്രമിച്ചു എന്നതു നേരുതന്നെ. ഇതിനു ഔറേലിയനുമായി യുദ്ധം ചെയ്യേണ്ട ആവശ്യം ഉണ്ടായിരുന്നില്ല. ഫേർമൂസിൻെറ ഈ രാജദ്രോഹപരമായ വിക്രമത്തേപ്പററി കേട്ടമാത്രയിൽ ഔറേലിയൻ സ്ഥലത്തെത്തി അയാളെ ബന്ധനത്തിലാക്കിയശേഷം പീഡകൾ ഏല്പിച്ചു വധിക്കയാണുണ്ടായതു്. ഫേർമൂസിൻെറ ഈ വിക്രിയയേ യുദ്ധത്തിൽചെയ്ത ഒരു എതിർപ്പായിട്ടു ഗണിക്കാൻമാത്രം പ്രാധാന്യത അതിനില്ലെന്നേ ഇനിക്കു വിവക്ഷയുള്ളു.

## മി. ചാഴികാടൻെറ റോളിനിൽ നിന്നുള്ള ഉദ്ധൃതം.

20. ഗോവയായുടെ പുസ്തകം എഴുതിയിട്ടു ഏകദേശം ഒന്നര ശതവത്സരം കഴിഞ്ഞപ്പോൾ, അതയാതു് 1745-ൽ റോളിൻ എന്നയാൾ "Historia Ecclesiae Malabaricae cum Synodo Diamperitana" "മലയാള സഭയുടെ ചരിത്രവും ഉദിയംപേരൂർ സൂനഹദോസും" എന്ന പേരിൽ ഒരു പുസ്തകം പ്രസിദ്ധീകരിച്ചു. "ഇതിൽ എട്ടാംപുറം മുതൽ ഏതാനും പുറങ്ങളിൽ കൊടുത്തിരിക്കുന്ന ആശയം ചേർത്തുകൊള്ളുന്നു" എന്നും പറഞ്ഞു് മി. ചാഴികാടൻ ചെയ്തിരിക്കുന്ന ഉദ്ധരണം ഇങ്ങനെയാണ്: "മലബാറിലെ വലിയ ചക്രവർത്തിയായ ചേരമാൻപെരുമാൾ ഇവക്കു കൊടുത്തിട്ടുള്ള പദവികൾ ഹേതുവാൽ അടുത്തുള്ള മററു രാജാക്കന്മാർ ഇവരെ വളരെ ബഹുമാനത്തോടെ സ്വീകരിച്ചിരുന്നു. ഈ പദവികൾ ക്നായിൽ തോമ്മാ അഥവാ മാർ തോമ്മാ എന്നു പേരായ ഒരു അർമ്മേനിയാക്കാരനു കൊടുത്തിട്ടുള്ളതാണ്. (മാർ തോമ്മാ എന്നാൽ തോമ്മാപ്പിള്ള എന്നും അർമ്മേനിയാക്കാരൻ എന്നാൽ സുറിയാനിക്കാരൻ എന്നുമാണർത്ഥം.) അയൽ രാജാക്കന്മാരുടെ പക്കൽ മാർ തോമ്മായിക്കു വളരെ പ്രാബല്യവും ശക്തിയും ഉണ്ടായിരുന്നു.

നായന്മാരെക്കാൾ ചേരമാൻ പെരുമാളിൽനിന്നു സാമാന്യമായി വളരെ ഉയർന്ന പദവികൾ ലഭിച്ചിരുന്നതുകൂടാതെ ഒരു പള്ളി പണിയുന്നതിനുള്ള അധികാരവും സ്ഥലവും കൊടുങ്ങല്ലൂർ രാജാവിൽനിന്നു ലഭിച്ചു. മാർ തോമ്മാ അവകാശങ്ങളും പദവികളും ഒരു ചെമ്പുതകിടിൽ എഴുതിവാങ്ങിച്ചു. ഈ ചെമ്പുതകിട് ക്രിസ്ത്യാനികളുടെ മെത്രാനായിരുന്ന മാർ ജെയിക്കബ് എന്നൊരാൾ പോർട്ടുഗീസ് പ്രാക്കരാരെ ഏല്പിച്ചു. ഈ പ്രാക്കരാരുടെ പക്കൽവച്ചു അതു നഷ്ടപ്പെട്ടുപോയി. മാർ തോമ്മായുടെ സന്താനങ്ങൾ അധികമായി താമസിച്ചിരുന്നതു് കൊടുങ്ങല്ലൂർ, കടുത്തുരുത്തി, ഉദിയംപേരൂർ, കോട്ടയം ഈ സ്ഥലങ്ങളിലായിരുന്നു ”

റോളിന്റെ പുസ്തകം 8–ാംപുറം മുതൽ ഏതാനും പുറങ്ങളിൽ കൊടുത്തിരിക്കുന്ന ആശയങ്ങൾ എന്നു പറഞ്ഞാണല്ലോ മി. ചാഴികാടൻ മേൽകാണിച്ചിരിക്കുന്ന ഭാഗം ഉദ്ധരിച്ചിരിക്കുന്നതു്. എന്നാൽ 8–ാം വശത്തെ കാര്യങ്ങൾപോലും മുഴുവനും ഇതിൽ കൊള്ളിച്ചിട്ടില്ല. മുൻഖണ്ഡികയിലെ ഗോവെയായുടെ ഉദ്ധൃതം പോലെതന്നെ ഇവിടെയും നമുക്കു അറിയേണ്ട ഏററം അത്യാവശ്യകമായ ഭാഗം– ഇരുഭാഗക്കാരുടെയും ഉത്ഭവവിവരണം– അയാൾ വിട്ടുകളഞ്ഞിരിക്കുന്നു. റോളിന്റെ ചരിത്രം വിരചിതമായിരിക്കുന്നതു് ലത്തീൻഭാഷയിലാണു്. അതിൽനിന്നു മി. ചാഴികാടന്റെ ഉദ്ധൃതം അടക്കിക്കൊള്ളുന്ന ഭാഗം ഞാൻ ഇവിടെ ഉദ്ധരിക്കാം.

"Commodiorem ac honestiorem præ aliis nacti sunt locum, qui ad montana Malabarica pervenere, nam a finitimis Regulis honorifice accipiebantur . illi Christiani propter indulgentiam, ac privilegia ipsis concessa a Xarano Perumalo, magno Malabaricorum Imperatore, ut superius indicavimus. Quæ quidem omnia referri debent accepta cuidam [1]) Armeno Thomæ *Cana* dicto, aut Mar- Thomæ,

1) Thomam istum Canam mercatorem Armenium facit Corzaeus. Assemanus, non alium fuisse sibi videri ait Tom, 4. p. 443. a Thoma Episcopo, circa annum 800 misso in Indiam a Patriarcha Nestorianorum Thimotheo cum sociis Jabalaha, Cardago, Davide aliisque, cum quindecim monachis ex monasterio Beth – Abensi. Male tamen (ait) dici Armenum, eo quod Malabarenses Episcopos tantum Syros, aut Chaldaeos admittebant,

quod idem sonat ac Dominus Thomas, qui opibus ac potentia pollens apud Reges, praesertim Cranganoris, ab iis ultra non pauca privilegia, impetravit etiam facultatem extruendi Ecclesiam; cujus Ollas [2]) aeneis laminis incidi curavit, quas deinde Episcopus illorum Christianorum, Mar Jacob, apud Officium Procuratoris Lusitani recondidit, quæ demum injuria ipsius abstracta fuere. NEC PARUM CONTULIT IPSIUS NUMEROSISSIMA SOBOLES INCREMENTI COETUI CHRISTIANORUM CRANGANORIS, CARTURTE, COTTETE, ET DIAMPER, QUI PER MAR THOMÆ POSTEROS PLURIMUM FUIT AUCTUS; NISI QUOD FILII LEGITIMI CUM FILIIS FAMULÆ CUJUSDAM, QUÆ PARITER CHRISTIANA ERAT, ET NAIRA CONCUBINA, TAMEN DE INGENUITATE NATALIUM CONTENDENTES, DISCORDIAM NON LEVEM ET SCHISMATIS SPECIMEN ALIQUAM CONCITARUNT".

"മലയാളത്തെ പശ്ചിമപ്രദേശങ്ങളിൽ വന്നുചേർന്നവർക്ക് ഇതരഭാഗങ്ങളെ അപേക്ഷിച്ച് കൂടുതൽ സൌകര്യപ്രദവും സുപ്രസിദ്ധവുമായ സ്ഥലം ലഭിച്ചു. എന്തുകൊണ്ടെന്നാൽ, ഞാൻ ഉപരി സൂചിപ്പിച്ചിട്ടുള്ളപോലെ, ആ ക്രിസ്ത്യാനികളോടു മലയാളികളുടെ മഹാ ചക്രവർത്തിയായ ക്സാരൻപെരുമാൾ കാണിച്ച കാരുണ്യാതിരേകത്താലും നൽകിയ വിശേഷവരങ്ങൾനിമിത്തവും സാമന്തരാജാക്കന്മാർ അവരെ ബഹുമാനപുരസ്സരം സ്വീകരിച്ചിരുന്നു. ഇവയെല്ലാം കാനായിത്തൊമ്മാ അഥവാ മാർ തോമ്മാ എന്ന പേരുള്ള ഒരു അർമ്മേനിയന് ലബ്ധമായവ എന്നുവേണം ഗണിക്കാൻ. മാർ തോമ്മാ എന്നുവച്ചാൽ യജമാനനായ തോമ്മാ എന്നാണത്രെ അർത്ഥം. ഇയ്യാളുടെ സമ്പൽസമൃദ്ധിയും രാജാക്കന്മാരുടെ, പ്രത്യേകം കൊടുങ്ങല്ലൂർ രാജാവിന്റെ, പക്കലുള്ള സ്വാധീനശക്തിയും നിമിത്തം അവരിൽനിന്നും അനേകം വിശേഷാവകാശങ്ങൾക്കും പുറമേ ഒരു പള്ളി പണിയുന്നതിനുള്ള അനു

---

non Armenos. Lusitani tamen voce Arameum, id est Syrum, delusi forte, substituerunt Armenum. Binae enim uxores et filii ipsius, nihil aliud sibi videri, quam binae a Thoma Ecclesiae adminstratae, Angamalensis nempe Crangonerensis, et ipsorum Christiani.

2) Ollae sunt diplomata et scripta quae non carta, sed in palmarum foliis stylo, aut poitus celte inscribuntur litterae.

മതിലും വാങ്ങിച്ചു. ഇതിന്റെ കാലകളെ ചെമ്പുതകിടിൽ എഴുതിവാങ്ങിച്ചു. അവയെ പിൽക്കാലത്തിൽ ആ ക്രിസ്ത്യാനികളുടെ മെത്രാനായ മാർ യാക്കോബ് പോർട്ടുഗീസ് പ്രാക്കുറേറ്റർവശം സൂക്ഷിക്കാൻ ഏല്പിച്ചു. എന്നാൽ അദ്ദേഹത്തിന്റെ അശ്രദ്ധയാൽ അവ അപഹൃതമായിപ്പോയി. അദ്ദേഹത്തിന്റെ (ക്നായി തോമ്മായുടെ) സന്താനബാഹുല്യം കൊടുങ്ങല്ലൂർ, കടുത്തുരുത്തി, കോട്ടയം, ഉലിയമ്പേരൂർ ഈ സ്ഥലങ്ങളിലെ ക്രിസ്ത്യാനികളുടെ സംഘാതത്തിനു ഗണ്യമായ സംഖ്യാവർദ്ധന നൽകുന്നതിനു ഉപകരിച്ചു. എങ്ങനെയെന്നാൽ മാർ തോമ്മായുടെ അനന്തരിയന്മാരാൽ ഇവരുടെ സംഖ്യ ധാരാളം വർദ്ധിച്ചുവരായി. എന്നാൽ അദ്ദേഹത്തിന്റെ ധർമ്മപത്നിയിൽനിന്നു സംജാതന്മാരായ പുത്രന്മാരും അദ്ദേഹത്തിന്റെ ഒരു ദാസിയും ക്രിസ്തുമതാവലംബിനിയായ ഒരു നായർസ്ത്രീയുമായിരുന്ന വെപ്പാട്ടിയുടെ സന്താനങ്ങളും തമ്മിൽ ആഭിജാത്യത്തെപ്പററി തർക്കമുണ്ടായി; ഒടുവിൽ അതു മൂത്തു വലിയ വിരോധവും ഒരു ഛിദ്രത്തിന്റെ ഛായയിൽ വലിയ ഒരു ഭേദവ്യവസ്ഥയും സംഭൂതമായി എന്നുകൂടി പറയേണ്ടതുണ്ട്."

"നോട്ട് 1. ഈ കാനാതോമ്മായെ കൊർസേവൂസ് അർമ്മീനിയൻ വ്യാപാരി ആക്കികാണിച്ചിരിക്കുന്നു. അസ്സേമാൻ ആകട്ടെ തന്റെ 4-ാം പുസ്തകം 443-ാം വശത്തു പറയുന്നതു, ഏകദേശം 800-ാമാണ്ടു നെസ്തോറിയന്മാരുടെ പാത്രിയർക്കീസ ആയിരുന്ന തിമോത്തെയൂസിനാൽ യബാലാഹാ,-കർദാഗ്ഗസ്, ദാവീദ് മുതലായ സഹചരന്മാരോടും ബെസ് ആബായിലെ സന്യാസാശ്രമത്തിൽനിന്നും പതിനഞ്ച് സന്യാസിമാരോടുംകൂടെ ഇന്ത്യയിലേയ്ക്കു അയക്കപ്പെട്ട തോമ്മാനാമധാരിയായ മെത്രാൻ അല്ലാതെ മററാരുമല്ല ഇദ്ദേഹമെന്നു തനിക്കു തോന്നുന്നു എന്നത്രെ. ഇദ്ദേഹം അർമ്മീനിയൻ ആയിരുന്നു എന്നു പറയുന്നതു- അസ്സേമാൻ പറയുന്നു- ശരിയല്ല. എന്തെന്നാൽ മലയാളികൾ സുറിയാനിക്കാർ അഥവാ കൽദായക്കാർ ആയ മെത്രാന്മാരെ അല്ലാതെ അർമ്മീനിയാക്കാരെ സ്വീകരിക്കാറില്ലായിരുന്നു. പോർട്ടുഗീസുകാർ സുറിയാനി എന്നർത്ഥമുള്ള ആറാമായ ശബ്ദത്താൽ പക്ഷെ വഞ്ചിതരായി അർമ്മീ

നിയൻ എന്നു പ്രയോഗിച്ചു പറയുന്നതാണ്. ആദ്ദേഹത്തിനുണ്ടായിരുന്നതായി പറയുന്ന രണ്ടു ഭാര്യമാരും അവരുടെ സന്താനങ്ങളും ഈ തോമ്മാ ഭരിച്ചിരുന്ന കൊടുങ്ങല്ലൂർ, അങ്കമാലി എന്ന രണ്ടു സഭകളും അവിടങ്ങളിലെ ക്രിസ്ത്യാനികളും ആകുന്നു എന്നത്രെ ആദ്ദേഹത്തിന്റെ അഭിപ്രായം എന്നു പറഞ്ഞിട്ടുണ്ട്.

നോട്ട് 2. ഓലകരം എന്നുവച്ചാൽ കടലാസിൽ അല്ലാതെ പനയോലകളിൽ നാരായം അഥവാ എഴുത്താണികൊണ്ടു രേഖപ്പെടുത്തുന്ന അധികാരപത്രങ്ങളോ ലേഖനങ്ങളോ അത്രെ."

21. മി. ചാഴികാടൻ ഉദ്ധൃതത്തിൽ ചേർക്കാതെ വിട്ടുകളഞ്ഞ ഭാഗമാണ് ഞാൻ ലത്തീനിൽ വലിയ അക്ഷരത്തിലും മലയാളത്തിൽ അടിവരയിട്ടും രേഖപ്പെടുത്തിയിരിക്കുന്നത്. ഇതു വളരെ സാരവത്തായ ഒരു ഭാഗമാണ്. "മാർ തോമ്മായുടെ സന്താനങ്ങൾ അധികമായി താമസിച്ചിരുന്നതു കൊടുങ്ങല്ലൂർ, കടുത്തുരുത്തി, ഉദിയംപേരൂർ, കോട്ടയം ഈ സ്ഥലങ്ങളിലായിരുന്നു" എന്ന് അയാൾ പറഞ്ഞിരിക്കുന്നതു റോളിൻ ലത്തീനിൽ എഴുതിയിരിക്കുന്നതിന്റെ പരിഭാഷയോ ആശയമോ അല്ല. റോളിൻ പറഞ്ഞിരിക്കുന്നതു (1) ക്നായി തോമ്മായിക്കു വളരെ സന്താനങ്ങൾ ഉണ്ടായിരുന്നു; (2) ഇവർമൂലം കൊടുങ്ങല്ലൂർ, കടുത്തുരുത്തി, ഉദിയംപേരൂർ, കോട്ടയം ഈ സ്ഥലങ്ങളിൽ പണ്ടേതന്നെ ഉണ്ടായിരുന്ന ക്രിസ്ത്യാനികളുടെ സംഘാതങ്ങൾ സംഖ്യയിൽ വർദ്ധിച്ചു; (3) ക്നായി തോമ്മാ സ്വന്തം ഭാര്യയ്ക്കും പുറമെ തന്റെ ഒരു ദാസിയും ക്രിസ്തുമതം സ്വീകരിച്ച നായർസ്ത്രീയുമായിരുന്ന ഒരു സ്ത്രീയെ വെപ്പാട്ടി ആയും താമസിപ്പിച്ചിരുന്നു. (4) ഇങ്ങനെ അയാളുടെ ധർമ്മദാരങ്ങളിൽനിന്നും വെപ്പാട്ടിയിൽനിന്നും ജനിച്ച പുത്രന്മാർ തമ്മിൽ ആഭിജാത്യത്തെപ്പററി വലിയ തർക്കവും വഴക്കും ഛിദ്രവും ഉണ്ടായി എന്നാണല്ലൊ. തെക്കുംഭാഗർ കുടിയേറിപ്പാർത്ത കടുത്തുരുത്തി, ഉദിയംപേരൂർ മുതലായ സ്ഥലങ്ങളിൽ പൂർവ്വനിവാസികളായ വടക്കുംഭാഗർ ഉണ്ടായിരുന്നു. മി. ചാഴികാടൻ കൊടുത്തിരിക്കുന്നതു ഒരു അനൃതസംഗ്രഹമാണ്. എന്നുവച്ചാൽ അയാളുടെ വാദത്തിനു ശക്തികൂട്ടുവാൻവേണ്ടി നിർമ്മിച്ച വേറൊരു രേഖ മാത്രമാണ്. ക്നായിതൊമ്മന് ഒരു വെപ്പാട്ടിയിൽനിന്നും

ജനിച്ച സന്താനങ്ങളും ഉണ്ടായിരുന്നു എന്നുള്ള കഥയും റോളിൻ രേഖപ്പെടുത്തിയിട്ടുണ്ടല്ലോ. എന്നാൽ ഇവിടെ ഒരു കാൎയ്യത്തിൽ റോളിൻ മൌനം അവലംബിക്കുന്നു. അതായതു്: ക്നായിതൊമ്മന്റ് സ്വന്തഭാൎയ്യയിൽനിന്നു ജനിച്ച പുത്രന്മാർ ആർ, വെപ്പാട്ടിമക്കൾ ആരു് എന്നു് വ്യക്തമായി അദ്ദേഹം കാണിക്കുന്നില്ല. മാത്രമല്ല, തെക്കുംഭാഗർ, വടക്കുംഭാഗർ എന്ന രണ്ടുഭാഗത്തെപ്പററിയും ഒന്നും പ്രസ്താവിക്കുന്നില്ല. എന്നാൽ ഗോവെയാ രണ്ടാം അദ്ധ്യായത്തിൽ തെക്കുംഭാഗരെപ്പററി പറഞ്ഞിട്ടുള്ള ഭാഗം 13-ാംലക്കത്തിൽ ഞാൻ രേഖപ്പെടുത്തിയിട്ടുള്ളതിനും പുറമെ 40-ാം വശത്തു "തെക്കും ഭാഗരുടെ വകയും ക്രിസ്ത്യാനികളിൽ കുലമഹിമയുള്ളവർ പാൎത്തുവന്നിരുന്നതുമായ കുത്തുരുത്തിൽ മെനേസിസു് മെത്രാപ്പോലീത്താ എത്തി" എന്നു പറഞ്ഞിരിക്കുന്നതിനാൽ ആ കാലത്തു പറങ്കികൾ തെക്കുംഭാഗക്കാരെ കുലീനരായി ഗണിച്ചിരുന്നു എന്നുവരുന്നുണ്ടു്. എന്നാൽ 139വത്സരം കഴിഞ്ഞ ശേഷം കേരളസഭാചരിത്രം എഴുതിയ റോളിൻ തെക്കുംഭാഗരുടെ കുലീനതയെപ്പററി സാക്ഷ്യം വഹിച്ചിട്ടില്ല എന്നുള്ള വസ്തുത ഇവിടെ പ്രത്യേകം സ്മൎത്തവ്യമത്രെ.

22. ഇനി റോളിൻ 1-ാം നമ്പർ നോട്ടിൽ രേഖപ്പെടുത്തിയിരിക്കുന്ന ഒരു കാൎയ്യത്തെപ്പററിക്കൂടെ അല്പം പറഞ്ഞുകൊള്ളട്ടെ. 'ക്നാൻതോമ്മാ' അഥവാ 'ക്നായിതോമ്മാ' എന്ന സമസ്തപദത്തിലെ 'ക്നാൻ', 'ക്നായി' ശബ്ദങ്ങളുടെ അൎത്ഥം 'കച്ചവടക്കാരൻ' എന്നുമാത്രമാണെന്നു ഞാൻ മുൻ അദ്ധ്യായത്തിൽ സമൎത്ഥിച്ചുകഴിഞ്ഞതല്ലോ. ഈ ക്നാൻ അഥവാ ക്നായി ശബ്ദം കാലാന്തരത്തിൽ 'കാനാ' ശബ്ദവുമായി അതിനുള്ള ഉച്ചാരണസാമ്യം നിമിത്തം 'കാനാ' എന്നായി. ക്നാൻ എന്നതിനെ 'കാനാൻ' എന്നു ഉച്ചരിക്കുന്ന സമ്പ്രദായം ഈ കുഴച്ചിലിനു കൂടുതൽ സാഹായ്യകമായി ഭവിച്ചിരിക്കാം. ഇങ്ങനെ ക്നായി തോമ്മായിക്കു 'കാനാതോമ്മാ,' എന്ന തെററായ പേരു നടപ്പാകാൻ തുടങ്ങി. തന്നിമിത്തമത്രെ കൊർസേവൂസ്സ് 'കാനാ തോമ്മാ' എന്നു രേഖപ്പെടുത്തിയിരിക്കുന്നതു്. എന്നാൽ തീമാത്തേവൂസ്സ് പാത്രിയൎക്കീസ് 800-ാമാണ്ടിടയ്ക്കു ഇൻഡ്യയിലേക്കയച്ചതായി സന്ന്യാസ സഭാ

ചരിത്രകാരനായ തോമസ് മാർഗ്ഗാ പറയുന്ന "കാനാത്തോമ്മാ"
മെത്രാനും കച്ചവടക്കാരനായ കാനാത്തോമ്മായും ഒന്നുതന്നെയെന്ന
സങ്കല്പവും കാലാന്തരത്തിൽ ചരിത്രലോകത്തിൽ കടന്നുകൂടി.
അസ്സേമാനി ഈ അഭിപ്രായത്തെ ബലമായി പിൻതാങ്ങി. ഇങ്ങ
നെ കാനാത്തോമ്മാ കച്ചവടക്കാരൻ തോമ്മായല്ല, പ്രത്യുത മെ
ത്രാൻ തോമ്മായാണ് എന്നു വന്നതിനോടെ, നെസ്തോറിയൻ മെ
ത്രാന്മാർ മാർ തിമോത്തെയൂസിന്റെ കാലത്തു അവിവാഹിതർ ആ
യിരുന്നു എന്ന കാരണത്താൽ, ക്നായിത്തോമ്മായുടെ ദ്വിഭാര്യാ
അഥവാ വെപ്പാട്ടി വാദത്തിനു ഒരു പുതിയ അർത്ഥം കല്പിക്കേണ്ട
തായിവന്നു. അതിനാൽ ഇരു ഭാര്യമാർ എന്നതു രൂപകാർത്ഥ
ത്തിൽമാത്രം എടുക്കണമെന്നും, പ്രസ്തുത തോമ്മാ മെത്രാൻ കൊടു
ങ്ങല്ലൂർ, അങ്കമാലി എന്ന രണ്ടു രൂപതകളുടെ അധിനാഥനായി
ഒരേസമയത്തു ഭരണം നിർവ്വഹിച്ചിരുന്നതിനാൽ പ്രസ്തുത രൂപത
കൾ രണ്ടും അദ്ദേഹത്തിന്റെ ഭാര്യമാരും അവിടങ്ങളിലെ ക്രിസ്ത്യാ
നികൾ അദ്ദേഹത്തിന്റെ സന്താനങ്ങളും ആയി സങ്കല്പിക്കപ്പെട്ടു
എന്നും വിചാരിക്കണമെന്നത്രെ അസ്സേമാനിയുടെ അഭിപ്രായം.
കാനാത്തോമ്മാ മെത്രാൻ കൊടുങ്ങല്ലൂർ, അങ്കമാലി എന്ന രണ്ടു
രൂപതകളെ ഭരിച്ചിരുന്നതായി യാതൊരു രേഖയും അസ്സേമാനി
യോ മറ്റു ചരിത്രകാരന്മാരോ ഹാജരാക്കിയിട്ടുള്ളതായി അറിയു
ന്നില്ല. രൂപതാധികാരികളായ മെത്രാന്മാരെ രൂപതാ ഭർത്താക്ക
ന്മാരായി രൂപകാർത്ഥത്തിൽ ധാരാളം പറയാറുണ്ട്. ഒരേ മെത്രാൻ
തന്നെ രണ്ടു രൂപതകളുടെ ഭരണം ഒരേസമയത്തു നിർവ്വഹിക്കയും
ചുരുക്കമായിട്ടെങ്കിലും ഉണ്ടായിട്ടുമുണ്ട്. ആ സ്ഥിതിക്കു ആ രൂപത
കൾ രണ്ടും ഒരു മെത്രാന്റെ ഭാര്യമാർ എന്നു പറയാമെന്നും ഇരി
ക്കട്ടെ. എന്നാൽ അവയിൽ ഒന്നു ഗോവെയായും റോളിനും മറ്റും
പറയുന്നതുപോലെ വെപ്പാട്ടി (Concubina) എന്ന നികൃഷ്ട നാ
മത്തിനു അർഹയാകുന്നതു എങ്ങനെയെന്നു മനസ്സിലാകുന്നില്ല.
മാത്രമല്ല, പ്രസ്തുത വെപ്പാട്ടി ഒരു നായർസ്ത്രീ മാർഗ്ഗം കൂടിയവൾ
ആയിരുന്നുവെന്നു ടി ഗ്രന്ഥകാരന്മാർ തിരിച്ചു പറഞ്ഞിരിക്കുന്ന
സ്ഥിതിക്കു പ്രകൃതത്തിൽ അലങ്കാരപ്രയോഗത്തിനു ഒട്ടുംതന്നെ
പ്രസക്തിയില്ലെന്നും വരുന്നു. ഇതിനുംപുറമേ, അസ്സേമാനിന്റെ
ഈ പ്രസ്താവനയിൽ പ്രഥമദൃഷ്ട്യാ ചരിത്രവിരുദ്ധതയും അട

ഞ്ഞിയിരിക്കുന്നതായി കാണുന്നു. 9-ാംനൂറ്റാണ്ടിൽ കൊടുങ്ങല്ലൂർ രൂപതയെ ഭരിച്ചിരുന്നതായി പറയപ്പെടുന്ന കാനാഴത്തോമ്മാ മെത്രാന്ന അങ്കമാലി രൂപതമേലും ഭരണാധികാരമുണ്ടായിരുന്നതായി പറയുന്നതിലാണ് ചരിത്രവിരുദ്ധതയുള്ളതായി തോന്നുന്നതു്. ബോംബെ വികാരി അപ്പസ്തോലിക്കാ ആയിരുന്ന മൊയിറീൻ മെത്രാനെ മലങ്കരസഭയുടെ അപ്പസ്തോലിക്കവിസിററർ ആയി നിശ്ചയിച്ച് പരിശുദ്ധ സിംഹാസനത്തിൽനിന്നും അയച്ച ലേഖനത്തിൽ ഒൻപതാംപീയൂസ് മാപ്പാപ്പാ പറഞ്ഞിരിക്കുന്നതു് അങ്കമാലിരൂപതയെ ആദ്യമായി സ്ഥാപിച്ചതു് എട്ടാം ക്ലെമെൻറു മാപ്പാപ്പാ ആകുന്നു-primum Angamalensem Sedem idem Clemens Pontifex apud illos erexit എന്നാണ്. ഈ ക്ലെമെൻറ് അഷ്ടമനാകട്ടെ 1592 മുതൽ 1605വരെ വി. പത്രോസിൻെറ സിംഹാസനത്തെ അലങ്കരിച്ചിരുന്നതായി ചരിത്രത്തിൽ കാണുന്നു. അദ്ദേഹം 1601-ൽ ആണ് അങ്കമാലിരൂപത സ്ഥാപിച്ചതു്.

23. ആകയാൽ സുപ്രസിദ്ധ ചരിത്രകാരനായ അസ്സേമാനിയുടെയും ഒൻപതാം പീയോസു മാപ്പാപ്പായുടെയും പ്രസ്താവനകളിൽ ഉള്ളതായി പ്രഥമദൃഷ്ട്യാ നമുക്കു ദൃശ്യമാകുന്ന ഈ വിരുദ്ധതയുടെ കാരണം എന്തെന്നുകൂടി ആരായുന്നതു് ഇവിടെ ആവശ്യകമെന്നു തോന്നുന്നു.

## അങ്കമാലി മെത്രാസനമായതു എന്നുമുതൽ?

"മാർതോമ്മാ ക്രിസ്ത്യാനികൾ" പത്താം അദ്ധ്യായം 8-ാം ലക്കത്തിൽ ഇങ്ങനെ കാണുന്നു: "കേരളീയ ക്രിസ്ത്യാനികൾ ഒരു മെത്രാപ്പോലീത്തായാലും അദ്ദേഹത്തിനു കീഴ്പെട്ടിരുന്ന ചില മെത്രാന്മാരാലും ആണ് ഭരിക്കപ്പെട്ടു പോന്നതു്. ആദ്യത്തെ പതിനഞ്ചു ശതവത്സരങ്ങളിൽ മെത്രാപ്പോലീത്തായുടെ ആസ്ഥാനപട്ടണം കൊടുങ്ങല്ലൂരിൽ ആയിരുന്നു. അനന്തരം കൊടുങ്ങല്ലൂരിനെ പോർട്ടുഗീസുകാർ സ്വാധീനപ്പെടുത്തിയ 16-ാംശതാബ്ദം തുടങ്ങി അങ്കമാലി മെത്രാപ്പോലീത്തായുടെ പ്രധാന സ്ഥാനമായിത്തീർന്നു" ഇതിൽനിന്നു കാണുന്നതു അങ്കമാലി ഒരു വൈദികമേലദ്ധ്യക്ഷൻെറ ആസ്ഥാനമായിത്തീർന്നതു 16-ാം നൂററാണ്ടു മുതല്ക്കു മാത്രമാകുന്നു എന്നാണല്ലൊ. ഇവിടെ ഒരു ചരിത്രവസ്തുത നാം അനുസ്മരിക്കേ

ങ്ങളുണ്ടു്. മെത്രാന്മാരുടെ ആസ്ഥാനമായ പട്ടണത്തിന്റെ പേരു കൂട്ടിച്ചേൎത്തു പറയുന്ന പതിവു് പ്രാചീനസഭയിൽ ഇല്ലായിരുന്നു. മെത്രാൻ ഏതു പ്രദേശത്തെ ഭരിച്ചിരുന്നോ അതിന്റെ പേരു തന്നെയാണു് അദ്ദേഹത്തിന്റെ നാമത്തോടു അനുബന്ധിച്ചു പറഞ്ഞിരുന്നതു്. നിഖ്യാ സൂനഹദോസിൽ സംബന്ധിച്ച ഒരു യോഹന്നാൻ മെത്രാൻ "പേഴ്സ്യായുടെയും വലിയ ഇൻഡ്യായുടെയും മെത്രാൻ" എന്നു സ്വയം സംബോധനം ചെയ്തു രേഖപ്പെടുത്തിയിരിക്കുന്നതു് ഇതിനു ഒരു ദൃഷ്ടാന്തമത്രെ. ആദിമകാലം മുതൽ മലയാളനസ്രാണികളുടെ പുരോഹിതശ്രേഷ്ഠന്റെ ആസ്ഥാനം കൊടുങ്ങല്ലൂർ ആയിരുന്നെങ്കിലും അദ്ദേഹം കൊടുങ്ങല്ലൂർ മെത്രാപ്പോലീത്താ എന്ന പേരിൽ അല്ല അറിയപ്പെട്ടിരുന്നതു്. കാലാന്തരത്തിൽ പാശ്ചാത്യസഭയിൽ മെത്രാന്മാരെ അവരുടെ ആസ്ഥാന നഗര സംജ്ഞയോടു സംഘടിപ്പിച്ചു പറയുന്ന പതിവു് ആവിൎഭവിച്ചു. പാശ്ചാത്യരുടെ ആധിപത്യം ഇൻഡ്യയിൽ സ്ഥാപിതമായ ശേഷം മാത്രമത്രെ ഇവിടെയും ആസ്ഥാനപട്ടണത്തോടു മെത്രാന്റെ നാമം ചേൎത്തുപറയാൻ തുടങ്ങിയതു്. 1579-ൽ കൊച്ചീ രാജാവു് 13-ാം ഗ്രീഗോരിയോസ്സ് മാർപ്പാപ്പായിക്കയച്ച ഒരു ലേഖനത്തിൽ അന്നു അങ്കമാലിൽ അധിവസിച്ചിരുന്ന മാർ അബ്രാഹത്തെ Mar Abraham Arcivescovo de Sera സേരായുടെ മെത്രാപ്പോലീത്താ ആയ മാർ അബ്രാഹം എന്നു വിളിക്കുന്നു. (S. Giamil, Genuinae Relationes, p. 79.) ഈ 'സേരാ' ശബ്ദത്തെ ഗിയാമിൽ ഇങ്ങനെ വ്യാഖ്യാനിക്കുന്നു: "Sera, seu Serra cujus Abraham Archiepiscopus dicitur, est vox lusitanica, quae latine seriem montium significat."—"അബ്രാഹം യാതൊരു സ്ഥലത്തിന്റെ ആർച്ചുബിഷപ്പായി പറയപ്പെടുന്നുവോ ആ 'സെരാ' അഥവാ 'സേറാ' ഒരു പോർട്ടുഗീസ് ശബ്ദമാണു്. അതിന്റെ അൎത്ഥം ലത്തീനിൽ 'പൎവ്വതപംക്തി' എന്നാണു്" അതായതു്, മലപ്രദേശം അല്ലെങ്കിൽ മലങ്കര. ഈ ഒടുവിൽപറഞ്ഞ പേരാണു് സംധാരണ പ്രയോഗത്തിലിരിക്കുന്നതു്. ഈ മലങ്കര ശബ്ദത്തിന്റെ പോർട്ടുഗീസു ഭാഷാന്തരമാണു് സേരാ എന്നതിനു് സംശയമില്ല. അതിനാൽ കേരളീയ നസ്രാണികളെ ഭരിച്ചിരുന്ന പുരോഹിതശ്രേഷ്ഠന്മാർ മലങ്കര മെത്രാപ്പോലീത്താന്മാർ എന്ന അഭിധാനത്തിൽ

അറിയപ്പെട്ടിരുന്നു എന്നു സിദ്ധിക്കുന്നു; അതായത് അവരെ അധിവാസസ്ഥാനമായ പട്ടണനാമസഹിതമല്ല പേരു പറഞ്ഞിരുന്നത്. നാലാം പീയൂസു മാർപ്പാപ്പാ 1565-ൽ അബെദിശോ പാത്രിയർക്കീസിനു മാർ അബ്രാഹംവഴി അയച്ച കത്തിൽ ഈ മാർ അബ്രാഹത്തിനും അന്നു മലയാളത്തു വസിച്ചിരുന്ന മാർ യൌസേപ്പിനും അധിവാസസ്ഥാനങ്ങൾ നിശ്ചയിച്ചു കൊടുക്കുവാൻ ഉപദേശിക്കയും അങ്കമാലി ആസ്ഥാന പട്ടണമാക്കാൻ താൻ ഇച്ഛിക്കുന്നു എന്നു എടുത്തു പറയുകയും ചെയ്തിരിക്കുന്നു. ഈ ഉപദേശം അനുസരിച്ചായിരിക്കണം അന്നു പശ്ചിമസഭയിൽ നടപ്പിൽ വന്നിരുന്ന മുറയ്ക്കനുരൂപമായും, കേരളസഭാ ഭരണം നിർവഹിച്ചിരുന്ന മെത്രാന്മാൎക്കു ആസ്ഥാന നഗരനാമംചേൎത്തു പേരു പറയുവാൻ തുടങ്ങിയതു്. 1576 ജനുവരി 2-ാംനു കൊച്ചീരാജാവു 13-ാം ഗ്രീഗോരിയോസ് മാർപ്പാപ്പായിക്കയച്ച കത്തിൽ Mar Abrahamo Arcivescovo di Angamali അങ്കമാലി ആർച്ചുബിഷപ്പായ മാർ അബ്രാഹം എന്നാണു പറഞ്ഞിരിക്കുന്നതു്. ഈ കത്തിനു പ്രസ്തുത മാർപ്പാപ്പാ ആ ആണ്ടു ഡിസമ്പർ 21-ൽ അയച്ച മറുകത്തിൽ "de Archiepiscopo Angamali nihil possumus statuere, quia ignoramus quibus injuriis qeterreatur quominus eat ad synodum provincealem'' "അങ്കമാലി ആർച്ചു ബിഷപ്പു് പ്രാദേശിക സൂനഹദോസിനു പോകുന്നതിനെ തടസ്സം ചെയ്യുന്ന ഉപദ്രവങ്ങൾ എതെല്ലാമെന്നു നമുക്കു അറിവു ലഭിച്ചിട്ടില്ലാത്തതിനാൽ അദ്ദേഹത്തെപ്പററി യാതൊരു തീരുമാനവും ചെയ്യുന്നതിനു നമുക്കു നിവൃത്തിയില്ല'' എന്നുമത്രെ കാണിച്ചിരിക്കുന്നതു്. ഈ രണ്ടു ദൃഷ്ടാന്തങ്ങളിലും അങ്കമാലിമെത്രാപ്പോലീത്താ എന്നാണല്ലൊ മാർ അബ്രാഹത്തെപ്പററി പറയുന്നതു്. എങ്കിലും പിന്നെയും പഴയ പതിവനുസരിച്ച് ചിലപ്പോൾ ആസ്ഥാന നാമ രഹിതമായും പറഞ്ഞിരുന്നു എന്നതിനു മുകളിൽ ഉദ്ധരിച്ച കൊച്ചീരാജാവിന്റെ 1579-ലെ കത്തു് വ്യക്തമാക്കുന്നുമുണ്ടു്. ഇങ്ങനെ 16-ാം നൂററാണ്ടിന്റെ ആരംഭം മുതല്ക്കു തന്നെ ആസ്ഥാനമായ അങ്കമാലിയുടെ നാമത്തോടുകൂടിയ മെത്രാപ്പോലീത്താന്മാർ ഉണ്ടായിരുന്നസ്ഥിതിക്കു് അങ്കമാലി സിംഹാസനത്തെ ആറാം ക്ലേമെന്റു മാർപ്പാപ്പാ 17-ാം ശതവത്സരത്തിന്റെ ആരംഭത്തിൽ സ്ഥാപിച്ചു എന്നു

ഒൻപതാം പീയൂസ് മാർപ്പാപ്പാ ഭ്രമപ്പെടുത്തിയിരിക്കുന്നതു് എങ്ങനെയെന്ന ചോദ്യം ആവിർഭവിക്കുന്നു. അതിൻെറ സമാധാനം ഇതാണു്. അങ്കമാലിയുടെ ഒടുവിലത്തെ മെത്രാപ്പോലീത്താ ആയിരുന്ന മാർ അബ്രാഹം 1597-ൽ ചരമമടഞ്ഞു. അപ്പോൾ ഗോവയുടെ ആർച്ചുബിഷപ്പായിരുന്ന ഡോം മെനെസിസ് കേരളീയ സഭയുടെ ആധിപത്യം ഏറ്റെടുത്തു; 1599-ൽ അദ്ദേഹം ഉദയംപേരൂർ സൂനഹദോസു വിളിച്ചുകൂട്ടി. തദനന്തരം അന്നുവരെ ഉൽകൃഷ്ടമെത്രാസനമായിരുന്ന അങ്കമാലിയെ എട്ടാം ക്ലെമെൻറു മാർപ്പാപ്പാ തരംതാഴ്ത്തി ഒരു വെറും മെത്രാസനമാക്കുകയും അതിൻെറ മെത്രാനായി ഫ്രാൻസീസ് റോസ് എന്ന ഈശോ സഭാവൈദികനെ നിയമിക്കയും ചെയ്തു. അതിനാൽ അങ്കമാലി രൂപതയെ ആദ്യമായി സ്ഥാപിച്ചതു് എട്ടാംക്ലെമെൻറു് പാപ്പായാണെന്നു പറയുന്നതു ശരിയാണു്.

കാനാത്തോമ്മാ മെത്രാൻ കൊടുങ്ങല്ലൂർ, അങ്കമാലി എന്ന രണ്ടു അതിരൂപതകളുടെ അധിനാഥനായി ഒരേ സമയത്തു ഭരിച്ചിരുന്നു എന്നും മുൻപറഞ്ഞ ഗ്രന്ഥകാരൻ പറയുന്നതിനുണ്ടായ കാരണമാണു് ഇനി നമുക്കു ആരായേണ്ടതു്. ബാബേൽ അഥവാ സെലൂക്ക്യാ പാത്രിയർക്കാ സിംഹാസനം നെസ്തോറിയൻ പാഷണ്ഡതയേ സ്വീകരിച്ചശേഷം മലയാളത്തേക്കു മെത്രാന്മാരെ അയച്ചിരുന്നതു് ടി നെസ്തോറിയൻ പാത്രിയർക്കീസന്മാരായിരുന്നു എന്നും തന്നിമിത്തം മലയാള അഥവാ ഇൻഡ്യൻ സഭയും നെസ്തോറിയൻ മതഭേദത്തിൽ നിപതിച്ചു എന്നും ആണല്ലൊ പാശ്ചാത്യ ചരിത്രകാരന്മാരുടെ വാദം. പൌളീനോസ് 'ഇൻഡിയാ ഒരിയന്താളീസ് ക്രിസ്തിയാനാ' എന്ന ഗ്രന്ഥത്തിൻെറ ആമുഖം XX-ാം വശത്തു്: "Haec (dioccesis Cashgar) et Malabarensis seu Indica dioccesis usque ad saeculum v et vi perduraverit necesse est; nam Nestoriani Patriarchae saeculo v, occupata Selu eucensi orthodoxa sede, dioecesim. Cashgarensm et Indican inter 13 suas Nestorianas dioeceses numerant, atque ad has ipsas in Cashgar et in Malabaridem in urbem Calianapuri primum, deinde in oppidum Angamali Nestorianos Praesules jam v et vi saeculo mittebant" ഇതും (കാഷ്ഗാർ രൂപത) മലയാള അഥവാ ഇൻഡ്യൻ

ത്രപതയം അഞ്ചും ആറും ശതാബ്ദങ്ങളോളം നിലനിന്നിരിക്കണം. എന്തുകൊണ്ടെന്നാൽ അഞ്ചാം നൂററാണ്ടിൽ നെസ്റ്റോറിയൻ പാത്രിയർക്കീസന്മാർ സെലൂക്യായിലെ സത്യധമ്മാനന്തരാധിയായ മെത്രാൻെറ സിംഹാസനം കരസ്ഥമാക്കിയ ശേഷം കാഷ്ഗാർ, ഇൻഡ്യാ എന്ന ത്രപതകളെ അവരുടെ 13 മെത്രാസനങ്ങളുടെ കൂട്ടത്തിൽ എണ്ണുന്നു. കാഷ്ഗാറിലേക്കും, ആദ്യം മലയാളത്തു കല്യാണംപുരി എന്ന പട്ടണത്തിലേക്കും, പിന്നീട അങ്കമാലി പട്ടണത്തിലേക്കും അഞ്ചും ആറും നൂററാണ്ടുകളിൽ നെസ്റ്റോറിയൻ മെത്രാന്മാരെ പതിവായി അയച്ചിരുന്നു” എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. എജിപ്റ്റിലെ ഒരു സന്യാസിയായിരുന്ന കോസ്മാ എന്ന ദേശസഞ്ചാരി ആറാം നൂററാണ്ടിൽ (530) ഇൻഡ്യയിൽ കല്യാണാ എന്ന സ്ഥലത്തു ഒരു സഭയും പേഷ്യയിൽ അഭിഷിക്തനായ ഒരു മെത്രാനും ഉണ്ടായിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ടല്ലൊ. പ്രസ്തുത സഭയും മെത്രാനും നെസ്റ്റോറിയൻ മതഭേദത്തിൽ പെട്ടിരുന്നു എന്നാണു പാശ്ചാത്യ ചരിത്രകാരന്മാരുടെ സങ്കല്പം. പോർട്ടുഗീസുകാർ മുതലായ യൂറോപ്യന്മാർ ഇൻഡ്യയിൽ ആധിപത്യം ഉറപ്പിച്ചകാലത്തു് കല്യാണാ എന്ന ഒരു പട്ടണമാകട്ടെ നെസ്റ്റോറിയൻ മെത്രാനാകട്ടെ അവരുടെ ദൃഷ്ടിയിൽ കണ്ടുകിട്ടിയില്ല. അതിനാൽ കോസ്മായുടെ കല്യാണാ ബോംബേയുടെ സമീപത്തു വടക്കു കിഴക്കായി സ്ഥിതിചെയ്യുന്ന Kalyan കല്യാൻ നഗരം ആണെന്നു ഒരുകൂട്ടരും, അതല്ല, മംഗലാപുരത്തുനിന്നു വടക്കായി കിടക്കുന്ന കല്യാണപുരിയാണെന്നു മറെറാരുകൂട്ടരും അഭിപ്രായപ്പെടുന്നു. പെരളീനോസും മർസ്സീനോസുമൊക്കെ ഈ രണ്ടാംഗണത്തിൽപെടുന്നു. മലയാളമെന്നപേരിൽ പണ്ടുമുതല്ക്കു അറിയപ്പെട്ടിരുന്ന ഭൂവിഭാഗത്തിൽനിന്നും വളരെ വിദൂരമായി സ്ഥിതിചെയ്യുന്ന കല്യാണപുരിയെ ഇവർ മലയാളത്തിൽ ഉൾപ്പെടുത്തി കാണിച്ചിരിക്കുന്നതു് വിചിത്രമായിരിക്കുന്നു. പെരളീനോസു തൻെറ അഭിപ്രായത്തിനു താങ്ങായി ചൂണ്ടിക്കാണിച്ചിട്ടുള്ളതു് റെനൗഡോട്ട് എന്ന വിഖ്യാതനായ പൂർവ്വദേശീയ ഭാഷാജ്ഞൻ (1648–1720) 1718–ൽ പ്രസിദ്ധംചെയ്ത Anciennes Relations എന്ന ഗ്രന്ഥമാണു്. ഈ പാശ്ചാത്യ ചരിത്രകാരന്മാർക്കു പററിയ അബദ്ധം ഇതാണെന്നു തോന്നുന്നു. കോസ്മായുടെ

കല്യാണയിലെ സഭയും നെസ്തോറിയൻ മെത്രാനും പോർട്ടുഗീസു
കാർ ഇൻഡ്യയിൽ പ്രവേശിച്ച കാലത്ത് ലോകരംഗത്തുനിന്നു ത
രോധാനം ചെയ്തിരുന്നു. എന്നാൽ മലങ്കരെ അങ്കമാലി ആസ്ഥാന
മാക്കി അന്നു ഒരു മെത്രാപ്പോലീത്തായും അദ്ദേഹത്താൽ ഭരിക്ക
പ്പെട്ടുവന്ന മാർതോമ്മാനസ്രാണികൾ എന്ന വമ്പിച്ച ഒരു ജന
വിഭാഗവും ഉണ്ടായിരുന്നു. ആ മെത്രാപ്പോലീത്തായും ജനങ്ങളും
നെസ്തോറിയന്മാരായിരുന്നു എന്ന് അരശതാബ്ദകാലത്തെ സ
മ്പർക്കാനന്തരം അവർ കണ്ടുപിടിക്കയും ചെയ്തു. അതിനാൽ ഈ
അങ്കമാലി മെത്രാസനം കല്യാണായുടെ തിരോധാനാനന്തരം ആ
റാം നൂററാണ്ടിലൊ മററൊ സ്ഥാപിതമായി എന്നു അവർ ഊ
ഹിക്കുന്നു. എന്നാൽ മലങ്കര നസ്രാണികളുടെ മേലദ്ധ്യക്ഷന്റെ
ആസ്ഥാനം കൊടുങ്ങല്ലൂർ ആയിരുന്നു എന്നുള്ള അവരുടെ പര
മ്പരാഗതമായ ചരിത്രവും ത്യാജ്യമായി അസ്സേമാനിക്കു തോന്നി
യില്ല. ഇങ്ങനെ അങ്കമാലിയെപ്പററി പാശ്ചാത്യചരിത്രകാരന്മാ
രിൽനിന്നും കൊടുങ്ങല്ലൂരിനെപ്പററി നാട്ടുകാരിൽനിന്നും ലഭിച്ച
അറിവിനെ അസ്സേമാനി കൂട്ടിക്കുഴച്ചുകൊണ്ട് എട്ടു അഥവാ ഒൻ
പതാംനൂററാണ്ടിൽ വന്നതായി പറയുന്ന കാനാത്തോമ്മാ മെ
ത്രാൻ പ്രസ്തുത രണ്ടു രൂപതകളെയും ഒരുമിച്ചു ഭരിച്ചു എന്ന സങ്ക
ല്പത്തെ സ്വീകരിച്ചുകൊണ്ട് പ്രസ്തുത തോമ്മാമെത്രാൻ ഓരേസ
മയം രണ്ടു ഭാര്യമാരെ പാർപ്പിച്ചിരുന്നു എന്ന് അദ്ദേഹത്തിന്റെ
പേരിൽ ആരോപിക്കപ്പെടുന്ന മഹാപരാധത്തിൽനിന്നു അദ്ദേഹ
ത്തെ വിമുക്തനാക്കാൻ ശ്രമിക്കയും അതു സാധിച്ചതായി അദ്ദേ
ഹം അഭിമാനംകൊള്ളുകയും സംതൃപ്തിയടയുകയും ചെയ്യുന്നു എന്നു
മാത്രമേ പറയാൻ കാണുന്നുള്ളു. എന്നാൽ ഇതു് അസ്സേമാനി
യുടെ വെറും ഊഹമല്ലാതെ മററൊന്നുമല്ല. അങ്കമാലി പഴയപ
ള്ളിയുടെ സ്ഥാപനം അഞ്ചാംനൂററാണ്ടിന്റെ മദ്ധ്യത്തിൽ ആകു
ന്നു എന്നാണ് മാർതോമ്മാക്രിസ്ത്യാനികളുടെ ചരിത്രത്തിൽ പറ
യുന്നതു്. അതിനാൽ അവിടെ ക്രിസ്ത്യാനികൾ കുടിയേറി പാ
ർക്കാൻ തുടങ്ങിയതു ആ നൂററാണ്ടിൽ മാത്രമാണു എന്നുവേണം
വിചാരിപ്പാൻ. ഇങ്ങനെ അഭിനവമായി ക്രിസ്ത്യാനികൾ കുടി
യേറി പള്ളിവച്ചു പാർപ്പുതുടങ്ങിയ ആ നൂററാണ്ടിൽ അവിടെ ഒരു
മെത്രാൻ ആസ്ഥാനം ഉറപ്പിക്കത്തക്ക പ്രാബല്യമൊ ആവശ്യമൊ

ഉണ്ടായിരുന്നതായി അനുമിക്കാൻ യാതൊരു മാറ്റവും കാണുന്നില്ല. അതിനാൽ കൊടുങ്ങല്ലൂരിന്റെ ഒട്ടുവിലത്തെ അധഃപതനം അവിടെ പോർട്ടുഗീസു ആധിപത്യത്തിന്റെ സ്ഥാപനം ഇവയുടെ ശേഷമാണു മലങ്കരസഭാഭരണാധികാരികളായ മെത്രാന്മാർ അവരുടെ അധിവാസസ്ഥാനം അങ്കമാലിയിലേക്കു മാററിയതു് എന്നുള്ളതു് നിസ്തർക്കമായ ഒരു ചരിത്രവസ്തുതയായി സ്വീകരിക്കതന്നെ വേണം.

24. റോളിന്റെ രണ്ടാം നമ്പർ നോട്ടം നമ്മുടെ ഗാഢമായ ശ്രദ്ധയെ അർഹിക്കുന്ന ഒരു വിഷയം ഉൾക്കൊള്ളുന്നുണ്ടു്. 'ഓല' ശബ്ദത്താൽ എന്തു വിവക്ഷിതമാകുന്നു എന്നു് അദ്ദേഹം ആ നോട്ടുമൂലം വിശദമാക്കുന്നു. അതായതു്, ഓലകൾ അധികാരപത്രങ്ങൾ ആദിയായ രേഖകളാണു്. അവയുടെ സാധനം കടലാസല്ല, പനയോലയാണു് എന്നു് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. പഴയകാലത്തു് കരിമ്പന, കുടപ്പന ഇവയുടെ ഓലക്കാതുകൾ വേണ്ട വീതിനീളത്തിൽ വാർന്മുറിച്ചു് നാരായംകൊണ്ടു് അവയിൽ അക്ഷരങ്ങൾ രേഖപ്പെടുത്തിയിരുന്നു. ഇന്നത്തെ മദ്ധ്യവയസ്കന്മാർപോലും ബാല്യകാലത്തു് എഴുത്തു പഠിച്ചിരുന്നതു്, അരിയിലിരിപ്പും നിലത്തെഴുത്തു പഠനവും കഴിഞ്ഞാൽ പിന്നെ പ്രധാനമായി കരിമ്പന ഓലയിൽ ആയിരുന്നു. എന്നാൽ ഇന്നത്തെ യുവാക്കന്മാർക്കും ബാലികാബാലന്മാർക്കും അതു് ഒരു വെറും ചരിത്രവിഷയമായിത്തീർന്നിരിക്കുന്നു. ചിരസ്ഥായികളായി സൂക്ഷിക്കാനുള്ള ഗ്രന്ഥങ്ങളും കൃതികളും കുടപ്പനഓലയിലാണു വിരചിതമായിരുന്നതു്. ഇവയ്ക്കു 'താളിയോല' എന്നു പേരു പറഞ്ഞിരുന്നു. ഈ ഒടുവിൽ പറഞ്ഞവയെപ്പററിയാണു് ഓലകൾ എന്നു റോളിൻ പറഞ്ഞിരിക്കുന്നതു എന്നു് തീർച്ചയാണു്.

ഗോവെയായെ അനുകരിച്ചു് റോളിനും മലയാളത്തെ പൂർവ്വക്രിസ്ത്യാനികൾ പ്രാപിച്ചിരുന്ന സാമൂഹ്യമായ ഉൽകൃഷ്ടനിലയേയും ചേരമാൻപെരുമാളിൽനിന്നു് അവർക്കു് ലബ്ധമായ വിശേഷ പദവികളേയുംപററി പ്രകീർത്തിക്കുന്നുണ്ടു്. എങ്കിലും പ്രസ്തുത പദവികളെ സംബന്ധിച്ചു് റോളിൻ പ്രകടിപ്പിക്കുന്ന അഭിപ്രായം ഗോവെയായുടേതിൽനിന്നു് ഭിന്നമാണു്. ക്നായിതോമ്മായുടെ കാലത്തിനുമുമ്പേതന്നെ കേരളീയ നസ്രാണികൾക്കു ചേരമാൻ

പെരുമാൾ നൽകിയിട്ടുള്ളവയായ പടവികൾ, പില്ക്കാലത്തു ക്നായിതൊമ്മാ മുഖാന്തിരം സമ്പാദിച്ച പടവികൾ, എന്നിങ്ങനെ വ്യത്യസ്തങ്ങളായ മൂന്നു തരം പടവികളെപ്പറ്റി ഗോവെയാ സ്പഷ്ടമായി രേഖപ്പെടുത്തിയിരിക്കുന്നതായി നാം കണ്ടുവല്ലൊ. എന്നാൽ റോളിൻ്റെ ദൃഷ്ടിയിൽ ഈ പടവികൾ എല്ലാം ക്നായി തൊമ്മാ ഒരാൾ സമാർജ്ജിച്ചവയാണത്രെ. റോളിൻ്റെ ഈ അഭിപ്രായം ചരിത്രവിരുദ്ധമാണ്. പുരാതനരേഖകളറിയ നസ്രാണികൾക്കു പടവികൾ ലഭിച്ചതു ക്നായി തൊമ്മായുടെ വരവിനു വളരെ മുമ്പാകുന്നു എന്നു അവരുടെ പരമ്പരാഗതമായ ചരിത്രം ഘോഷിക്കുന്നു. മാത്രമല്ല, ക്നായിതൊമ്മാവഴി പുത്തനായി പടവികൾ സമാർജ്ജിക്കപ്പെട്ടു എന്നതിനെ അവർ പ്രായേണ സമ്മതിക്കുന്നുമില്ല. എന്നാൽ പ്രസ്തുത പുരാതന പടവികളുമായി പിന്നിട്ട് സംബന്ധപ്പെടുന്നതിനു ക്നായിതൊമ്മായിക്കു ഒരു അവസരം ലഭിച്ചു എന്നു ചിലർ പറയുന്നുണ്ട്. എങ്ങനെയെന്നാൽ പ്രസ്തുത പുരാതനപടവികൾ താളിയോലഗ്രന്ഥരൂപത്തിലത്രെ എഴുതി സൂക്ഷിച്ചിരുന്നത്. ക്നായിതൊമ്മായാകട്ടെ ഒരു പുതിയ പള്ളി വെക്കുന്നതിനുവേണ്ട സ്ഥലവും അനുമതിയും സമ്പാദിച്ച കൂട്ടത്തിൽ, ടി പുരാതന പടവികൾ രേഖപ്പെടുത്തിയിരുന്നവയും എളുപ്പത്തിൽ കേടുപിടിച്ചും ജീർണ്ണിച്ചും പോകാവുന്നതുമായിരുന്ന ഓലകളെ മാററി അവയ്ക്കുപകരം ചെമ്പുതകിടുകളിൽ ആ പടവികളെ അധികാരസ്ഥാനത്തുനിന്നും രേഖപ്പെടുത്തി വാങ്ങിച്ചു എന്നും, ഈ കാരണത്താൽ അത്രെ ക്നായിതൊമ്മാമൂലം ചെമ്പേട്ടു വാങ്ങിച്ചു എന്ന പറച്ചിൽ ഉണ്ടായതു് എന്നുമാണ് ഇവർ പറയുന്നതു്. ഈ വാദത്തെ അനുകൂലിക്കുന്ന ഒരുരേഖ എൻ്റെ കൈവശം കിട്ടിയിട്ടുണ്ട്. എഡ്ഗർ തേഴ്സ്റ്റൻ, സി. ഐ. ഇ. അവർകൾ "ദക്ഷിണേന്ത്യയിലെ ജാതികളും വർഗ്ഗങ്ങളും" The Castes and Tribes of Southern India, (by Edgar Thurston C. I. E.) എന്നപേരിൽ 1909-ൽ പ്രസിദ്ധപ്പെടുത്തിയ ഗ്രന്ഥത്തിൻ്റെ 6-ാം വാല്യം 414-5 വശങ്ങളിലും, മി. അച്ചുതമേനോൻ്റെ "കൊച്ചിൻ സ്റ്റെയ്റ്റ്മാനുവൽ" 218-10 വശത്തും കടന്നുകൂടിയിരിക്കുന്ന ഏതാനും പ്രമാദങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ടു "A few Misstatements set right" "ഏതാനും അബദ്ധപ്രസ്താ

വനകളുടെ തിരുത്തൽ" എന്ന നാമത്തിൽ വിരചിതമായ ഒരു കൈയ്യെഴുത്തുഗ്രന്ഥമാണ് അതു്. അതിൻെറ മൂന്നാം ഭാഗത്തിൽ ക്നായിതോമ്മായുടെ വെപ്പാട്ടിവാദത്തെപ്പററി ഗോവെയാ ചെയ്തിട്ടുള്ള പ്രസ്താവനകളുടെ പരിഭാഷ ചേർത്തശേഷം 7-ാംഖണ്ഡികയിൽ ഇങ്ങനെ തുടരുന്നു.

"From the passages quoted above from Gouvea it follows that the Christians of St. Thomas were even before the arrival of Thomas Cana very much respected by the Emperor Cheraman Perumal; that they were considered as the first nobility in the country, nobler than the Nairs themselves, as they were converted from the Brahmin and Kshathria castes; that the emperor himself gave them many great privileges, which attracted many foreign Christians to Malabar; that the persecuted Christians of Mylapore came and settled among them; that Thomas Cana was only one of the many foreign Christians who came and settled in Malabar; that though he was very respectfully received by the emperor, all that he got from him was only the grant of a site to build a church, and a document written on copper plates mentioning the privileges which had already been granted to the Christians of St. Thomas, and which were written on Ollas of Palmyra tree".

ഇതിൻെറ സാരം ഇങ്ങനെയാണ്: ഗോവെയായുടെ മേലുദ്ധരിച്ച ഭാഗങ്ങളിൽനിന്നു താഴെപ്പറയുന്ന വസ്തുതകൾ സ്പഷ്ടമാകുന്നു. (1) ക്നായിതോമ്മായുടെ വരവിനു മുമ്പുതന്നെ മാർതോമ്മാനസ്രാണികൾ ചേരമാൻ പെരുമാളിൻെറ അത്യധികമായ ബഹുമാനത്തിനു പാത്രീഭവിച്ചിരുന്നു. (2) ഇവർ ബ്രാഹ്മണ ക്ഷത്രിയ വർഗ്ഗങ്ങളിൽനിന്നു മാനസാന്തരംചെയ്തു ക്രിസ്തുമതം അവലംബിച്ചവരായിരുന്നതിനാൽ ഇവർ രാജ്യത്തെ ഉൽകൃഷ്ട വർഗ്ഗങ്ങളിൽ പ്രഥമസ്ഥാനാർഹരായി, നായന്മാരേക്കാൾ ശ്രേഷ്ഠവംശജരായി, ഗണിക്കപ്പെട്ടിരുന്നു. (3) ചക്രവർത്തിതന്നെ അവർക്കു അനവധി വിശേഷാവകാശങ്ങൾ നൽകിയിരുന്നു. ഈ പദവികൾ അനേക വിദേശക്രിസ്ത്യാനികളെ മലയാളത്തേക്കു് ആകർഷിച്ചു (4) മൈലാപ്പൂരിൽ വേദഞെരുക്കം സഹിച്ചിരുന്ന ക്രിസ്ത്യാനികൾവന്നു്

ഇവരുടെ മദ്ധ്യേ വസിച്ചുവന്ന ഈ കാരണത്താലത്രെ. (5) ഇങ്ങനെ വന്നുതാമസിച്ച അനേകം വിദേശക്രിസ്ത്യാനികളിൽ ഒരുവൻ മാത്രമായിരുന്നു ക്നായിത്തോമ്മാ. (6) ചക്രവത്തി ഈ തോമ്മായെ ആദരപൂർവ്വം സ്വീകരിച്ചുവെങ്കിലും അദ്ദേഹത്തിൽനിന്നു തോമ്മായിക്കു ലഭിച്ചതു് ഒരു പള്ളി പണിയുന്നതിനുവേണ്ട സ്ഥലവും മാർത്തോമ്മാക്രിസ്ത്യാനികൾക്കു പണ്ടേതന്നെ താളിയോലയിൽ എഴുതിക്കൊടുത്തിരുന്ന പദവികളെ ചെമ്പുതകിടുകളിൽ മുദ്രണം ചെയ്ത ഒരു രേഖയും മാത്രമായിരുന്നു. ചരിത്രകാരനായ ബ. ബ ണ്ണാർദച്ചനും ഈ അഭിപ്രായത്തെ അനുകൂലിക്കുന്നതായി കാണുന്നു. "മാർത്തോമ്മാക്രിസ്ത്യാനികൾ" ൧-ാം അദ്ധ്യായം 11-ാം ലക്കത്തിൽ അദ്ദേഹം ഇങ്ങനെ പറയുന്നു: "അദ്ദേഹത്തിനും (ക്നായിതോമ്മാ) അദ്ദേഹം വഴിയായി സകല നസ്രാണികൾക്കും പല സ്ഥാനപദവികളും അവകളെ ലക്ഷീകരിക്കുന്ന ചെമ്പേടും കൊടുക്കപ്പെട്ടു എന്നുകൂടി പാരമ്പര്യവത്തമാനമുണ്ടു്. ഈ സ്ഥാനപദവികൾ ഒക്കെയും എതദ്ദേശീയരായ നസ്രാണികൾക്കു പെരുമാൾ മുമ്പേതന്നെ കൊടുത്തിരുന്നതായി മുൻലക്കങ്ങളിൽ നാം പ്രസ്താവിച്ചവതന്നെയാണു്. എങ്കിലും നാട്ടുക്രിസ്ത്യാനികൾക്കു ഉണ്ടായിരുന്ന സ്ഥാനപദവികളും ചെമ്പേടും അദ്ദേഹം വഴിയായ പാരദേശികന്മാർക്കു സിദ്ധിച്ചതുകൊണ്ടും ഈ രണ്ടുവകക്കാരും അന്യോന്യം സങ്കരീഭവിച്ച് പിന്നീട് ഏക ജനക്കൂട്ടമായിത്തിന്നതുകൊണ്ടും ക്നായിതൊമ്മൻ സകല ക്രിസ്ത്യാനികൾക്കും വേണ്ടി ചെമ്പേടും മാന്യപദങ്ങളും വാങ്ങിച്ചു എന്നു ഒരു വത്തമാനം പരമ്പരയാ നില്ക്കുന്നതിനു ഹേതുവായി".

25. ഇനി, ഗോവയാ ജോർണാഡാ എഴുതുന്നതിന് രണ്ടു കൊല്ലം മുമ്പ് കമ്പാറി എന്ന ജെസ്വീററു വൈദികൻ അവരുടെ ജെനറാളിനയച്ചതായി ഉപരി സൂചിപ്പിച്ചിട്ടുള്ള റിപ്പോർട്ടിൽ 'വെപ്പാട്ടിവാദ'ത്തിൻെറ ഒരു പാഠഭേദം കാണുന്നുണ്ടു്. പ്രസ്തുത റിപ്പോർട്ടിൻെറ ആരംഭഭാഗം ഇവിടെ ചേർത്തുകൊള്ളുന്നു.

Vaipicotta
9th January, 1604.

"This year 1603, the Lord Bishop (Francis Roz) made up his mind, before lent, to make the visitation o

certain churches of the St. Thome diocese situated inland, towards the east, where no Bishop had been for the last 30 years.

"He first went to Quaringachare (Changanacherry?) where he was told that the Mussalmens were bent on preventing him from entering the church of this bazaar. The Bishop had perforce to tell his clergy and laity to call for their Nairs, about 2000 in number, in order to resist the Moors. No sooner had the latter seen the crowd of well armed soldiers, than they chose to remain quiet. The Bishop and his clergy with the Christians went through the Moors' bazaar in the midst of the pomp and cries of joy with which the kings of the country are used to be received.

"There was on that occasion an incident which might have endangered the peace of all this community.

"About 1600 years or more, before, as is stated in their ancient histories, there lived in Malabar an Emperor by the name of Jacara Birti Perumal, who welcomed in his estate a rich Armenian named Quinas Thome, and made over to him as a donation the land of Cranganore, on which is now built the fortress of the same name, belonging to the king of Portugal,. It is said, further, that this Armenian had brought his wife from Babylon, and that later at Cranganore he took a woman of the country for his concubine; or according to others, he took his legitimate wife from among the St. Thomas Christians, and a slave as a concubine. It is from this foreigner it appears that two races of those St. Thomas Christians were issued; although the best and greater part of these Christians descend from those whom St. Thomas baptised at Mylapore, and who later on, being violently driven away by wars, passed over to the Malabar cost.

"That Quinas Thome, who professed the same faith, joined them and, ashe was rich and powerful, he obtained great privileges from the King, and put up his capital or metropolice at Cranganore. In the two castes we mentioned, eyerybody pretends to descend from the legitimate wife, and contends that those of the opposite caste

are the descendants of the slave. Therefore they don't intermarry, and in the bazaars they have separate churches for each caste. They communicate in eyerything else; nevertheless there occur amongst them frequent quarrels and strifes.

"This year there were so profound dissentions between two bazaars of different castes that it was impossible to effect their reconciliation. They came to blows, and on both sides some were wounded and killed.

"The king of Cochin on whose territory were those two bazaars, sent his Nairs against the most aggressive; their bazaar was destroyed and plundered, but the two parties were not appeased. New murders were in contemplation, new calamities threatened that unfortunate community. But by the grace of God, the Lord Bishop put a stop to those mortal feuds."

വൈപ്പിക്കോട്ട്.

1604 ജനുവരി 9-ാംനു-

"കഴിഞ്ഞ മുപ്പതുവത്സരക്കാലമായിട്ട് ഒരു മെത്രാന്റെ സാന്നിദ്ധ്യം ഉണ്ടായിട്ടില്ലാത്തതായി ഉൾഭാഗത്ത് കിഴക്കെ അററത്തായി സ്ഥിതിചെയ്തിരുന്ന വി. തോമ്മായുടെ രൂപതയിലെ ഏതാനും പള്ളികളെ വലിയനോമ്പിനു മുമ്പുതന്നെ സന്ദർശിക്കുവാൻ മെത്രാനച്ചൻ തിരുമനസ്സിൽനിന്നു 1603- ആയ ഈ ആണ്ടു നിശ്ചയിച്ചു. അദ്ദേഹം ആദ്യമെ കരിങ്ങാച്ചിറ എത്തി. (ഈ കരിങ്ങാച്ചിറ ഒരുപക്ഷെ ചങ്ങനാശ്ശേരി ആയിരിക്കുമോ എന്ന് ഫാദർ ഫെറോളി ആവരണികയിൽ കാണിച്ചിരിക്കുന്നത് മലയാളദേശത്തെയും അവിടത്തെ പള്ളികളെയുംപററി അദ്ദേഹത്തിനുള്ള അജ്ഞതകൊണ്ടു മാത്രമാണ്.) അവിടത്തെ അങ്ങാടിയിൽ സ്ഥിതിചെയ്തിരുന്ന പള്ളിയിൽ അദ്ദേഹത്തിനു പ്രവേശം അനുവദിക്കാതെ തടയണമെന്ന് അവിടത്തെ മുസൽമാന്മാരുടെ ഇടയിൽ ആലോചനയുള്ളതായി അദ്ദേഹത്തിനു അറിവുകിട്ടി. മൂറന്മാരെ എതിർക്കുന്നതിന് ഏകദേശം രണ്ടായിരത്തോളം വരുന്ന തങ്ങളുടെ നായന്മാരെ വിളിച്ചുകൂട്ടുന്നതിനു വൈദികരോടും തമേനികളോടും ആജ്ഞാപിക്കാൻ മെത്രാനച്ചൻ നിർബന്ധിതനായി. ആയുധപാണികളായ പടയാളികളുടെ സമൂഹത്തെ കണ്ടു

മാത്രയിൽ മൂറന്മാർ ശാന്തന്മാരായി ഭവിച്ചു. ഉടനേ ഏതദ്ദേശീയ രാജക്കന്മാരെ സ്വീകരിക്കുന്ന രീതിയിലുള്ള ജയഘോഷാഡംബരങ്ങളുടെയും സന്തോഷാരവങ്ങളുടെയും മദ്ധ്യേ മെത്രാനും വൈദികരും തങ്ങളുടെ ക്രൈസ്തവ ജനതാസമന്വിതം മൂറന്മാരുടെ അങ്ങാടിയിൽക്കൂടെ കടന്നുപോയി.

"ആ സന്ദർഭത്തിൽ ഈ സമുദായം മുഴുവൻെറയും സമാധാനത്തെ ആകമാനം ഭഞ്ജിക്കത്തക്ക ഒരു സംഭവം ഉണ്ടായി.

"ഏകദേശം 1600 അഥവാ അതിൽ കൂടുതൽ വത്സരങ്ങൾക്ക മുമ്പ് അവരുടെ പുരാവൃത്തങ്ങളിൽ പറയുന്ന പ്രകാരം മലയാളത്ത് ജാക്കരബിത്തി പെരുമാൾ എന്നപേരിൽ ഒരു ചക്രവത്തി ജീവിച്ചിരുന്നു. ഇദ്ദേഹം കീനാസ് തോമ്മാ എന്നു പേരുള്ള കുബേരനായ ഒരു അർമ്മനിയാക്കാരനെ തൻെറ രാജ്യത്തു സ്വീകരിച്ച് ക്രാൻഗന്നൂർ എന്നസ്ഥലം അയാൾക്ക ദാനം ചെയ്തു. അവിടെയാണ് ഇന്നു പോർട്ടുഗൽ രാജാവിൻെറ വകയായി- ക്രാൻഗന്നൂർ എന്ന- അതേ നാമത്തിലുള്ള കോട്ടനില്ക്കുന്നത്. ഈ അർമ്മേനിയൻ സ്വന്തഭാര്യയെ ബാബിലോണിൽനിന്നു കൊണ്ടുവന്നിട്ടുണ്ടായിരുന്നു എന്നും, പിന്നീടു ഏതദ്ദേശീയ ആയ ഒരു സ്ത്രീയെ വെപ്പാട്ടിആയി എടുത്തു എന്നും- അഥവാ മററു ചിലരുടെ അഭിപ്രായത്തിൽ, അദ്ദേഹം സ്വന്തധർമ്മപത്നിയെ മാർതോമ്മാ ക്രിസ്ത്യാനികളിൽനിന്നും സ്വീകരിച്ചശേഷം ഒരു അടിമയെ വെപ്പാട്ടി ആയി എടുത്തു എന്നും-പറയപ്പെടുന്നു ഈ വിദേശിയിൽനിന്നാകുന്നു മാർതോമ്മാ ക്രിസ്ത്യാനികളുടെ രണ്ടുവർഗ്ഗങ്ങൾ ഉത്ഭവിച്ചതു് എന്നു തോന്നുന്നു. എന്നിരുന്നാലും ഈ ക്രിസ്ത്യാനികളിൽ ശ്രേഷ്ഠവും ഭൂരിപക്ഷവുമായഭാഗം, വി. തോമ്മായിൽനിന്ന് മൈലാപ്പൂരിൽ ജ്ഞാനസ്നാനം സ്വീകരിച്ച ആളുകൾ പില്ക്കാലത്ത് യുദ്ധശല്യം നിമിത്തം നാടുവിട്ടു മലയാളത്തേക്കുകടന്നു താമസിച്ചിരുന്നവരുടെ സന്താനങ്ങളത്രെ.

"ഈ കീനാസ് തോമ്മായുടെയും അവരുടെയും വിശ്വാസം ഒന്നുതന്നെ ആയിരുന്നതിനാൽ അയാൾ അവരുടെകൂടെ ചേർന്നു. അദ്ദേഹം പ്രബലനും ധനികനും ആയിരുന്നതിനാൽ രാജാവിൽനിന്നും വിപുലങ്ങളായ വിശേഷാവകാശങ്ങൾ സമ്പാദി

ക്കയും അയാളുടെ തലസ്ഥാനം കൊടുങ്ങല്ലൂർ സ്ഥാപിക്കയും ചെയ്തു. മെൽ പ്രസ്താവിച്ച ഇരുവകുപ്പുകളിൽപെട്ട ഓരോരുത്തനും അദ്ദേഹത്തിൻെറ ധർമ്മദാരങ്ങളുടെ സന്താനമാകുന്നു എന്നു നടിച്ചുകൊണ്ടു എതിരുകക്ഷിക്കാർ അടിമസ്ത്രീയുടെ സന്താനങ്ങളാകുന്നുഎന്നു വാദിക്കുന്നു. ഈ കാരണത്താൽ അവർ പരസ്പരം വിവാഹബന്ധത്തിൽ ഏർപ്പെടുന്നില്ല. അങ്ങാടികളിൽ അവൎക്ക് വെവ്വേറെ പള്ളികളുമുണ്ട്. മററെല്ലാക്കാര്യങ്ങളിലും അവർ കൂടിക്കഴിയുന്നു. എന്നുവരികിലും പലപ്പോഴും അവരുടെ ഇടയിൽ വഴക്കുകളും കലഹങ്ങളും ഉണ്ടാകാറുണ്ട്.

“ഈ ആണ്ടു് ഈ ഇരുകക്ഷികളുടെയും രണ്ടു അങ്ങാടികൾ തമ്മിൽ അതിഗൌരവാവഹമായ ഒരു കലഹമുണ്ടായി. അവരെ തമ്മിൽ രഞ്ജിപ്പിക്കുക അസാദ്ധ്യമായിതീൎന്നു. അവർതമ്മിൽ അടിപിടിയുണ്ടായി. ഇരുഭാഗത്തും പലൎക്കും പരുക്കുകൾ പററുകയും പലരും കൊല്ലപ്പെടുകയും ചെയ്തു.

“കൊച്ചീരാജാവിൻെറ രാജ്യത്താണു് ഈ രണ്ടു് അങ്ങാടികളും സ്ഥിതിചെയ്തിരുന്നതു്. അതിനിഷ്ഠൂരന്മാരായ അക്രമികൾക്ക എതിരായി അദ്ദേഹം തൻെറ നായന്മാരെഅയച്ച് അവരുടെ അങ്ങാടി കൊള്ളചെയ്തു നശിപ്പിച്ചു. എന്നിട്ടും ഇരുകക്ഷികളും ശാന്തന്മാരായില്ല. വീണ്ടും കൊലപാതകങ്ങൾ നടത്താനുള്ള ആലോചനയായി. ദുർഭഗമായ ആ സമുദായം ഇനിയും പുതിയ വിപത്തുകൾക്ക അടിപ്പെടുമെന്ന ഭിക്കായി. എന്നാൽ ദൈവകൃപയാൽ മെത്രാനച്ചൻ തിരുമനസ്സുകൊണ്ടു് പ്രാണാപായകരങ്ങളായ ഈ കലഹങ്ങൾക്കു് വിരാമം വരുത്തി.”

## പതിനേഴാം നൂററാണ്ടിൽ ‘വെപ്പാട്ടിവാദം’ പ്രാബല്യത്തിൽ ഇരുന്നു.

26. പതിനേഴാം നൂററാണ്ടിൻെറ ആരംഭത്തിൽ ആണല്ലൊ കമ്പോറി ഇങ്ങനെ എഴുതിയതു്. മാർതോമ്മാ ക്രിസ്ത്യാനികളുടെ ഇടയിലുള്ള ഇരുവകുപ്പുകാരുടെയും പേരു് അദ്ദേഹം പറയുന്നില്ല. ഈ ഭിന്നവൎഗ്ഗങ്ങളുടെ ഉത്ഭവകാരണമായി അന്നു് പ്രചാരത്തിൽ ഇരുന്നതു് ക്നായി തോമ്മായുടെ ദ്വിഭാര്യാവാദം അഥവാ വെപ്പാട്ടി വാദമാണു്. അദ്ദേഹത്തിൻെറ ധർമ്മപത്നി വി

ദേശിനിയായിരുന്നു എന്നും, അല്ല, സ്വദേശിനിയായ മാർത്തോമ്മാനസ്രാണി മഹിളയായിരുന്നു എന്നും ഭിന്നാഭിപ്രായങ്ങൾ ഉണ്ടായിരുന്നു എന്നേയുള്ളൂ. ഏതായാലും വെപ്പാട്ടിവാദം അന്ന് പ്രാബല്യത്തിൽ ഇരുന്നു. ഇതല്ലാതെ മറ്റൊരു സിദ്ധാന്തം അന്ന് തീർച്ചയായും ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്നെങ്കിൽ അതും കമ്പോറിയുടെ അറിവിൽ പെടുകയും അദ്ദേഹം അതു രേഖപ്പെടുത്തുകയും ചെയ്യുമായിരുന്നു എന്ന് സന്ദർഭം വിശദമാക്കുന്നു. കമ്പോറിയുടെ ശേഷം മലങ്കരസഭാചരിത്രം എഴുതിയ ഗോവയാ, ജോസഫ് മരിയാ, ഡിസൂസാ, റോളിൻ മുതലായ ഇതര യൂറോപ്യന്മാർ എല്ലാവരുംതന്നെ അല്പാല്പവർണ്ണനാഭേദത്തോടുകൂടിയാണെങ്കിലും ഈ ഒരേ ഒരു വാദം മാത്രമേ രേഖപ്പെടുത്തിയിട്ടുള്ളു. ഇതിൽനിന്നും സംശയലേശമെന്നിയേ സിദ്ധിക്കുന്ന നിഗമനം പതിനേഴാം നൂററാണ്ടിന്റെശേഷം മാത്രമാണ് തെക്കുംഭാഗരുടെ ഉത്ഭവത്തെ വിവരിക്കുന്ന 'ഉറഹാവാദം,' 'എഴില്ലമെഴുപത്തിരണ്ടു കുടുംബം' 'രാജമക്കളെണ്ണൊൻപതു' എന്നൊക്കെ പറയുന്ന അഭിനവവാദം പ്രജാതം ചെയ്തതു എന്നാണ്.

## ജോസഫ് മരിയാ (അഥവാ ജോസഫ് സെബസ്ത്യാനി) യുടെ സാക്ഷ്യം.

27. പതിനേഴാം നൂററാണ്ടിന്റെ മദ്ധ്യത്തിൽ മലങ്കരസഭയിൽ ആവിർഭവിച്ച ശീശ്മയെ പ്രതിരോധിക്കുന്നതിനായി 1657-ൽ പരിശുദ്ധ സിംഹാസനത്തുങ്കൽനിന്നും ജോസഫ് മരിയാ അഥവാ സെബസ്ത്യാനി എന്ന കർമ്മലീത്താ നിഷ്പാദുക സന്യാസവൈദികനെ അപ്പസ്തോലിക്ക കമ്മിസറി ആയി അയച്ചു. ശീശ്മയുടെ ഉന്മൂലനത്തിനായി വിജയപൂർവം അദ്ദേഹം വളരെ പ്രവർത്തിച്ചശേഷം 1658-ൽ റോമായിലെത്തി വിവരങ്ങൾ ബോധിപ്പിച്ചപ്പോൾ, പരിശുദ്ധസിംഹാസനം അദ്ദേഹത്തെ ഹിയെറാപ്പോലീസിന്റെ മെത്രാനായി അഭിഷേചിച്ചു മലങ്കരസഭയുടെ കൊമ്മിസറി അപ്പസ്തോലിക്കാ അഡ്മിനിസ്ത്രേറ്ററുമായി തിരിച്ചയച്ചു. ഇദ്ദേഹമാണ് പറമ്പിൽ ചാണ്ടിമെത്രാനെ വാഴിച്ചതു. ഇദ്ദേഹത്തിന്റെ ഇൻഡ്യൻയാത്രാവിവരണങ്ങൾ രണ്ടു വാല്യങ്ങളായി ഇത്താലിയൻ ഭാഷയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അവ

യിൽ ഒന്നാമത്തെ യാത്രാവിവരണം Prima Speditione All Indie Orientali del P. F. Giuseppe di Santa Maria Carmelitano Scalzo, Delegato Apostolico de Regni de Malavari. Liber II. Cap. V. pp. 108-9 രണ്ടാം പുസ്തകം 5-ാം അദ്ധ്യായം 108-9 വശങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നതിൻെറ ഒരു ഇംഗ്ലീഷ് പരിഭാഷ താഴെ ചേർക്കുന്നു.

"A little after the Christians of St. Thomas of the Coromandal coast had passed over to unite themselves with those of the kingdoms of Malabar, there arrived a very rich Arminian, who lived there, and obtained from the king of Cranganore many privileges, as that of decorating with ornaments hats worn for marriage, ........ and riding on the elephant, things allowed only to the sons of kings. for such were called the Christians. This Arminian, called Thomas Cana, was having a house with wife and children in the southern part, and had another in the northern side with a concubine of Nair blood, but Christian, from whom also he had children; and at his death he divided his property equally among all (the children). Both the one and the other (set of children) had many descendants, and in course of time they got into relationship with the whole of that Christianity, which was on account of them divided into two parties, the one called Vadakumbhagom or Northists, which is most numerous and is from the part of the illegitimate (children); the other Thekumbhagom or Southists, which is found in Diamper, Cottethe, Turgoli, and Carturte; although the Northists assert and defend just the contrary, considering themselves to be from the part of the legitimate".

"കൊറൊമാൻഡൽതീരത്തെ മാർതോമ്മാക്രിസ്ത്യാനികൾ മലയാളരാജ്യങ്ങളിലെ ക്രിസ്ത്യാനികളുമായി ചേൎന്ന് ഒന്നിക്കുന്നതിനായി അങ്ങോട്ടുകടന്നിട്ട് കുറെകാലം കഴിഞ്ഞപ്പോൾ വളരെ ധനികനായ ഒരു അൎമ്മീനിയൻ അവിടെവന്നു താമസമുറപ്പിച്ചു. അദ്ദേഹം കൊടുങ്ങല്ലൂർ രാജാവിൽനിന്നും, വിവാഹാവസരങ്ങളിൽ ധരിക്കാവുന്ന ശിരസ്ത്രാണം ആഭരണങ്ങളാൽ അലങ്കരിക്കുക. . . . ആനപ്പുറത്ത് സവാരി ചെയ്യുക ഇത്യാദി അനേ

കവിശേഷാവകാശങ്ങൾ സമാജ്ജിച്ചു.
ശങ്ങൾ രാജപുത്രന്മാക്കു മാത്രമേ അനുവദിക്കപ്പെട്ടിരുന്നുള്ളു. പ്രസ്തുത വിശേഷാവകാ
സ്ത്യാനികളാകട്ടെ ഈ സംജ്ഞയാൽ അഭിസംബോധനം ചെ
യ്യപ്പെട്ടുമിരുന്നു. കാനാത്തോമ്മാ എന്നു വിളിക്കപ്പെട്ടിരുന്ന ഈ
അമ്മീനിയൻ തെക്കേഭാഗത്തു് സ്വന്തം ഭാൎയ്യയും മക്കളും വസി
ച്ചിരുന്ന ഒരു ഭവനവും, വടക്കേഭാഗത്തു് നായർ വംശത്തിൽ
പെട്ടവളെങ്കിലും ക്രിസ്ത്യാനി ആയ ഒരു വെപ്പാട്ടി പാത്തിരുന്ന
വേറൊരുവീടും ഉണ്ടായിരുന്നു; ഇവളിൽനിന്നും അയാൾക്കു സ
ന്താനങ്ങൾ ഉണ്ടായിരുന്നു. അദ്ദേഹം ആസന്നമരണൻ ആയ
പ്പോൾ ഈ മക്കൾ എല്ലാവൎക്കും സ്വന്തസമ്പാദ്യങ്ങളെ സമ
ത്തിൽ വിഭജിച്ചുകൊടുത്തു. ഇരുഗണത്തിൽപെട്ട ഈ പുത്രന്മാ
ൎക്കും വളരെ സന്താനങ്ങൾ ഉണ്ടായി. കാലാന്തരത്തിൽ അവർ
ആ ക്രിസ്ത്യാനികൾ മുഴുവനുമായി ബാന്ധവത്തിൽ ഏപ്പെട്ടു. ഇ
ങ്ങനെ അതു (ആ ക്രിസ്ത്യാനിസമൂഹം) അവർ നിമിത്തം രണ്ടു
ഭാഗങ്ങളായിത്തീൎന്നു. ഇതിൽ ഒന്നിന്റെ പേർ വടക്കുംഭാഗം എ
ന്നാണ്. അവർ സംഖ്യയിൽ വളരെ വലുതാണ്. അവരാകട്ടെ
ജാരജാതന്മാരുടെ ഗണത്തിൽപെടുന്നു. മറ്റേതു് തെക്കുംഭാഗം.
ഇവർ ഉദിയംപേരൂർ, കോട്ടയം, തുർഗോലി (ചുങ്കം), കടുത്തുരു
ത്തി ഈ സ്ഥലങ്ങളിൽ കാണപ്പെടുന്നു. എന്നാൽ വടക്കുംഭാഗർ
ധൎമ്മദാരസന്താനങ്ങളുടെ ഭാഗത്തിൽപെട്ടവരാണെന്നു പറഞ്ഞു
കൊണ്ടു നേരെ വിരുദ്ധമായ വാദത്തെ ഉപക്ഷേപിക്കയും ആ
പക്ഷം സമൎത്ഥിയ്ക്കുകയും ചെയ്യുന്നുണ്ടുതാനും.”

കമ്പോറിയും ഗോവെയായും അവരുടെ യാത്രാവിവര
ങ്ങൾ എഴുതിയിട്ടു സുമാർ അൻപതു വത്സരങ്ങൾ കഴിഞ്ഞപ്പോ
ഴാണ് ജോസഫ് സെബസ്ത്യാനി തന്റെ ഈ യാത്രാവിവരണം
എഴുതിയതു്. ഇതിലെ ആശയഗതി പ്രസ്തുത ഗ്രന്ഥകാരന്മാരുടേ
തിൽനിന്നും ഒട്ടും ഭിന്നമല്ലാത്തതിനാൽ അവയെ ഉപജീവിച്ചു
തന്നെ ഇദ്ദേഹവും ഈ വിവരണം രേഖപ്പെടുത്തി എന്നു വിചാ
രിക്കാം. ജോസഫ് സെബസ്ത്യാനി പ്രസ്തുത വിവരണം എഴു
തിയ പതിനേഴാംനൂററാണ്ടിന്റെ മദ്ധ്യഘട്ടത്തിലും ക്നായിതോ
മ്മായുടെ വെപ്പാട്ടിവാദം പ്രാബല്യത്തിൽ ഇരുന്നിരുന്നു എന്നും,
ഉറഹാവാദം അന്നു് ഭ്രജാതം ചെയ്യിട്ടില്ലായിരുന്നെന്നും ഈരേഖ

[illegible] ർഗോലി എന്ന
യിൽനിന്നും നമുക്ക് [illegible] കാണുന്നില്ല. ജോസഫ്
സ്ഥലം ഗോവെയായിലും [illegible]ളിലും കാണുന്നില്ല. ജോസഫ്
സെബസ്ത്യാനി മുതലായ വിദേശചരിത്രകാരന്മാർ ഗ്ഗർഗോലി
എന്നു പറയുന്ന സ്ഥലത്തിൻെറ അന്നത്തെ പേരു തുറവേലി എ
ന്നായിരുന്നു എന്നും, ഇന്ന് പൃക്കം എന്നു പറയപ്പെടുന്നതും തെ
ക്കംഭാഗരുടെ ഒരു പ്രധാനവാസസ്ഥാനവുമായ സ്ഥലംതന്നെ
യാണ് അതു് എന്നു വയോവൃദ്ധനും വിദ്യാവൃദ്ധനുമായ പീടിയേ
ക്കൽ ബ. കൊച്ചപ്പച്ചൻപറഞ്ഞു് അറിയുന്നു. ക്നായിതോ
മ്മായുടെകൂടെ അനുയായികൾ ഉണ്ടായിരുന്നതായി ജോസഫ്
സെബസ്ത്യാനിയും കാണിച്ചിട്ടില്ല. ക്നായിത്തോമ്മാ മലയാള ന
സ്രാണികളുടെ മദ്ധ്യേ വന്നുതാമസിച്ചു; അവർക്കായി പദവികൾ
സമ്പാദിച്ചു; പ്രസ്തുത പദവികൾ ആകട്ടെ രാജനന്ദനന്മാർക്കുമാത്രം
അനുവദിക്കപ്പെട്ടിരുന്നവയാണ്; എന്നാൽ മലയാളനസ്രാണി
കൾ രാജനന്ദനന്മാർ എന്ന അപരനാമത്തിൽ അഭിസംബോധ
നം ചെയ്യപ്പെട്ടിരുന്നതിനാൽ ആ പദവികൾക്കു അവർ സർവ്വഥാ
അർഹന്മാരുമായിരുന്നു. ഇങ്ങനെ ക്നായിതോമ്മാ വന്നകാലത്തു്
കേരളനസ്രാണികളെ സംബന്ധിച്ച് സ്ഥിരപ്രതിഷ്ഠ ലഭിച്ചിരുന്ന
ആ ബഹുമാനവാചി തെക്കംഭാഗർക്കു മാത്രം പ്രത്യേകാവകാ
ശമായോ അട്ടിപ്പേറായോ ലഭിച്ചിരുന്നതല്ല എന്നു് ജോസഫ്
സെബസ്ത്യാനിയുടെ ഈ ഭാഗത്തുനിന്നും ഒന്നുകൂടെ വ്യക്തമാകു
ന്നുണ്ട്. ഇന്നത്തെ തെക്കംഭാഗരുടെ "ശുദ്ധ– കലപ്പില്ലാ–രക്ത"
വാദത്തിനും ജോസഫ് സെബസ്ത്യാനിയുടെ ഈ രേഖ പ്രതികൂ
ലമാണ്. ക്നായിതോമ്മായുടെ ധർമ്മദാരസന്താനങ്ങളും വെപ്പാ
ട്ടിമക്കളും കാലാന്തരത്തിൽ മലയാളത്തെ മാർ തോമ്മാക്രിസ്ത്യാ
നികളുമായി വിവാഹബന്ധത്തിൽ ഏർപ്പെട്ടു സങ്കരീഭവിച്ചുപോയി
എന്നാണല്ലോ അദ്ദേഹവും രേഖപ്പെടുത്തിയിരിക്കുന്നതു്.

## ഗബ്രിയേൽ മെത്രാപ്പോലീത്താ.

28. 18–ാം നൂറ്റാണ്ടിൻെറ ആരംഭത്തിൽ 1708-മലയാ
ളത്തുവന്ന് ഏകദേശം കാൽശതാബ്ദത്തോളം അവിടെ താമസി
ച്ചിരുന്ന ഗബ്രിയേൽ നാമധാരിയായ ഒരു കൽദായ മെത്രാപ്പോ
ലീത്താ അന്നു് കൊച്ചിയിലെ ഡച്ചുകാരുടെ ചാപ്ളനായിരുന്നു.

Rev. Jacob Canter Visscher എന്ന ജെയിക്കബ് കാൻെറർ വിഷ്ചെർ എന്നാ[illegible]ത്തിൻ മലയാളത്തെ സുറിയാനി സഭയെപ്പററി നൽകിയ ഒരു വിവരണത്തിൽ ഇങ്ങനെ കാണുന്നു

"In the year 745 several Christians came from Bagadad, Ninive and Jerusalem by the order of the Catholicus Archpriest at Oorghai (Edessa) in company with merchant Thomas, and having made acquaintance with the 64 families (that is, the St. Thomas Christians of Malabar who adhered to Christianity) they became united and lived in concord one with another ...... The Christians possessed several churches in Cranganore besides 472 shops (400 on one side and 72 on the other side) and dwelling houses".

N. B.- The year 745 seems to be the Greek year, which the Chldean and Nestorian Bishops were making use of in their letters, as might be seen from the letters of the four bishops who arrived in Malabar in 1504. The Greek year is more than 300 years anterior to the Christian era. (A Few Misstatements Set Right, part III. section 17).

"745-ൽ ഉറഹാ (എഡെസ്സാ) യിലെ കത്തോലിക്കോസ് ശ്രേഷ്ഠാചാര്യൻെറ ആജ്ഞാനുസരണം ബഗദാദ്, നിനിവേ, ഊർശ്ലേം ഈ സ്ഥലങ്ങളിൽനിന്നും വളരെ ക്രിസ്ത്യാനികൾ കച്ചവടക്കാരൻ തോമ്മായുടെകൂടെ (മലയാളത്തു്) വന്നിറങ്ങി. അവ പത്തിനാല് കുടുംബക്കാരുമായി (അതായതു, ക്രിസ്തുമതാവലംബികളായിരുന്ന മലയാളത്തെ മാർതോമ്മാ ക്രിസ്ത്യാനികൾ) പരിചയപ്പെട്ടശേഷം അവർ തമ്മിൽ ഏകീഭവിച്ചു പരസ്പരം ഐകമത്യത്തിൽ ജീവിച്ചിരുന്നു..... ക്രിസ്ത്യാനികൾക്കു കൊടുങ്ങല്ലൂരിൽ പല പള്ളികളുമുണ്ടായിരുന്നതിനും പുറമേ 472 പീടികകളും (400 ഒരു ഭാഗത്തും 72 മറുഭാഗത്തും) വസതികളുമുണ്ടായിരുന്നു."

N. B. 745-ാം വത്സരം എന്നതു് ഗ്രീക്കുവർഷമാണു് എന്നു തോന്നുന്നു. കൽദായക്കാരും നെസ്തോറിയന്മാരുമായ മെത്രാന്മാർ അവരുടെ ലേഖനങ്ങളിൽ ഈ വർഷമാണു് ഉപയോഗിച്ചിരുന്നതു്. മലയാളത്തു 1504-ൽ വന്നിറങ്ങിയ നാലു മെത്രാന്മാരുടെ ലേഖനത്തിൽനിന്നും ഈ വസ്തുത വിശദമാകുന്നുണ്ടു്. ഗ്രീക്കു വർഷത്തിനു

[illegible] ഉണ്ട്."

ക്രിസ്ത്യാനികൾ [illegible]

## മിൽനി റേയ്.

29. മിൽനി റേയ് Milne Rae എന്ന പ്രൊട്ടസ്റ്റന്റു ചരിത്രകാരൻ "ഇൻഡ്യയിലെ സുറിയാനിസഭ" എന്ന അഭിധാനത്തിൽ 1891-ൽ പ്രസിദ്ധംചെയ്ത ഗ്രന്ഥത്തിന്റെ 162-ാം പുറത്തു ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു.

(Quotation from Logan's Malabar; vol. i, p. 203). "The tradition of the existing church is that a company of Christians from Bagdad, Niniveh and Jerusalem under order from the Catholic Archpriest from Urhai (Edesa) arrived in company with a merchant Thomas in 745 A. D." This Knaye Thomas or Thomas of Cana and his following evidently made a deep impression on the popular imagination in Malabar ...... Little light on the history of Knaye Thomas can be got from the stories that are still belived by the Malabar Christians. It is said that he had two wives — whether successively or simultaneously is not affirmed — and by each wife he had a numerous offspring, among them his property was at last divided, those by his first wife getting his northern estates, and those by the second wife the southern. Hence there are two comprehensive divisions in the present day among the Christians of the coast usually described as the Northists and Southists respectively. Though they profess to belive the same doctrines and obey the same Bishops, they keep themselves perfectly distinct, and avoid intermarriage with each other as carefully as if they were Hindoos of different castes. The Southists are fairer of complexion than their brethen of the party of the North, and they boast of this as a proof of their more direct descent from the parent church, and of their having genuine Syrian blood in their veins".

"ആധുനിക സഭയുടെ ഐതിഹ്യം, ഉറഹാ (എഡേസ്സാ) യിലെ കത്തോലിക്കാ ശ്രേഷ്ഠ പുരോഹിതന്റെ ആജ്ഞാനുസരണം ബഗ്ദാദ്, നിനിവേ, ഓർശ്ലേം ഈ സ്ഥലങ്ങളിൽനിന്നും ഒരുസംഘം ക്രിസ്ത്യാനികൾ ക്രി.അ. 745-ൽ ഒരു കച്ചവടക്കാരൻ തോമാ

യോടുകൂടെ വന്നു എന്നാണത്രെ." ഈ മുൻഖണ്ഡികയിൽ കാണിച്ച മാർ ഗബ്രിയേലിൻെറ വിവരണത്തിൽനിന്നു ഒട്ടും ഭിന്നമല്ല. (ലോഗൻെറ 'മലബാർ' എന്നകൃതി 1-ാം വാല്യം 203-ാം വശത്തുനിന്നുള്ള ഉദ്ധൃതം.) "ഈ ക്നായിത്തോമ്മാ അഥവാ കാനാത്തോമ്മായും അയാളുടെ അനുചാരന്മാരും മലയാളത്തെ പൊതുജനങ്ങളുടെ മനോമുകരത്തിൽ ദൃഢമുദ്രിതന്മാരായി തീൎന്നിട്ടുണ്ട്... മലയാളത്തെ ക്രിസ്ത്യാനികൾ ഇന്നും വിശ്വസിക്കുന്ന കഥകളിൽനിന്നും ക്നായി തോമ്മായുടെ ചരിത്രസംബന്ധമായി അല്പമാത്രമായ പ്രകാശമേ ലഭിക്കുന്നുള്ളു. അദ്ദേഹത്തിനു രണ്ടു ഭാൎയ്യമാർ ഉണ്ടായിരുന്നതായി പറയുന്നു. എന്നാൽ അതു ഏകകാലത്തോ ക്രമേണയോ എന്നു വ്യക്തമാകുന്നില്ല. ഇതിൽ ഓരോ ഭാൎയ്യയിൽനിന്നും അദ്ദേഹത്തിനു അനേക സന്താനങ്ങൾ ഉണ്ടായി. ഒടുവിൽ അദ്ദേഹത്തിൻെറ സ്വത്തുക്കൾ ഇവരുടെ ഇടയിൽ വിഭജിക്കപ്പെട്ടു. ആദ്യത്തെ ഭാൎയ്യയിൽനിന്നു ജനിച്ചവൎക്കു വടക്കുവശത്തെ വിഭവങ്ങളും രണ്ടാം ഭാൎയ്യയിൽനിന്നുണ്ടായവൎക്കു തെക്കുവശത്തേതും ലഭിച്ചു. ഈ കാരണത്താൽ ഈ തീരത്തെ ക്രിസ്ത്യാനികളുടെ ഇടയിൽ ഇന്നു് വടക്കുംഭാഗരും തെക്കുംഭാഗരും എന്നു വ്യവഹരിക്കപ്പെടുന്ന വ്യാപകമായ രണ്ടുവിഭാഗങ്ങൾ ഉണ്ടു്. ഇവർ ഒരേ ഉപദേശങ്ങൾ വിശ്വസിക്കുന്നതായി പ്രഖ്യാപനം ചെയ്കയും ഒരേ മെത്രാന്മാരുടെ കീഴിൽ ഇരിക്കയും ചെയ്യുന്നു എങ്കിലും അവർ പൂൎണ്ണ വിവിക്തന്മാരായി കഴിഞ്ഞുകൂടുന്നു. ഭിന്നജാതികളിൽപെട്ട ഹിന്തുക്കൾ ആയിരുന്നാൽ എന്നപോലെ അവർ മിശ്രവിവാഹം വൎജ്ജിക്കുന്നു. തെക്കുംഭാഗർ തങ്ങളുടെ വടക്കുംഭാഗ സഹോദരങ്ങളെക്കാൾ കൂടുതൽ വെളുമ്പന്മാരാണു്. ഇതു മാതൃസഭയിൽനിന്നു കൂടുതൽ അടുത്തതായി അവൎക്കുള്ള ഉത്ഭവത്തിൻെറയും അവരുടെ സിരകളിൽകൂടി കലൎപ്പില്ലാത്ത സിറിയൻ ജാതിയുടെ രക്തം പ്രവഹിക്കുന്നതിൻെറയും തെളിവാകുന്നു എന്നു അവർ വികത്ഥനം ചെയ്യുന്നു."

മി. റേയ് ലോഗനിൽനിന്നു എടുത്തു കാണിച്ചിരിക്കുന്ന ഭാഗം ഗബ്രിയേൽ മെത്രാപ്പോലീത്തായുടെ വിവരണത്തോടു പൂൎണ്ണമായി യോജിക്കുന്നു. ഇരു വിവരണങ്ങളിലും തോമ്മായുടെ പേരു "കച്ചവടക്കാരൻതോമ്മാ" എന്നാണു്. ഇതു "ക്നായി

തൊമ്മാ'' എന്നതിന്റെ മലയാളഭാഷാന്തരമാണെന്നു സ്വയം വിദിതമാണല്ലോ. ഈ തൊമ്മായുടെക്കൂടെ ഒരു ജനസമൂഹവും മലയാളത്തു കുടിയേറി. അവരുടെ ജന്മദേശമാകട്ടെ, ബാഗ്ദാദ്, നിനിവെ, ഊർശ്ലേം എന്ന വിദൂരസ്ഥലങ്ങളായ സ്ഥലങ്ങളാണെന്നതാണും ഇവരണ്ടും ഉറഹാ വാദത്തിന്റെ പ്രാരംഭഘട്ടങ്ങൾതന്നെ. എന്നാൽ ഗബ്രിയേൽ മെത്രാപ്പോലീത്തായുടെ അറിവിൽ വന്നവരും നിന്നവരും ഒന്നായിച്ചേർന്ന എന്ന വിശേഷമുണ്ട്. ഇത് മി. ചാഴികാടന്റെയും തെക്കുംഭാഗരുടെയും ആധുനിക വാദസരണിക്കു വിരുദ്ധമാണ്. റേയ് സായിപ്പിന്റെ പുസ്തകം പ്രസിദ്ധീകൃതമായതു 1892-ൽ ആണല്ലോ. ആ കാലഘട്ടത്തോടുകൂടെ വെപ്പാട്ടിവാദം ആകമാനം തിരസ്കൃതമാകയും ഉറഹാവാദം പ്രായേണ പൂർണ്ണരൂപത്തിൽ വികസിക്കയും ചെയ്തിരുന്നിരിക്കണം. ക്നായിതോമ്മായുടെ ചരിത്രവിഷയകമായി അന്നു മലയാളികൾ വിശ്വസിച്ചിരുന്നതായി മി. റേയ് പറയുന്ന കഥകൾ ഗോവെയാ മുതലായവരുടെ വെപ്പാട്ടിവാദം തന്നെയാണ്. അതിനാൽ പ്രസ്തുത ഗ്രന്ഥകാരന്മാരുടെ കൃതികളെ ആസ്പദിച്ച് മി. റേയ് 1892-ലും ഈ പഴങ്കഥകൾ പ്രചാരത്തിൽ ഇരുന്നിരുന്നതായി ഒരു പക്ഷേ അന്ധാളിച്ചു പോയതായിരിക്കാം. പക്ഷേ ആ കഥകൾ വിശ്വസിച്ചിരുന്നവരായി തെക്കുംഭാഗരിൽ പലരും അന്നുണ്ടായിരുന്നിരിക്കാം. തെക്കുംഭാഗർ പൊതുവേ നിറത്തിൽ മേന്മയുള്ളവരാണ് എന്ന അഭിപ്രായം ശരിയല്ലെന്നു ഈ വിശേഷാൽ തെളിയിക്കേണ്ട ആവശ്യമില്ല. എന്നാൽ തെക്കുംഭാഗരിൽ പലർക്കും നിറക്കുറവും വിദേശ രക്തത്തിന്റെ ലക്ഷണങ്ങളും ഉണ്ടെന്നുള്ളതും സർവ്വരാലും സമ്മതിക്കപ്പെടുന്നതാണ്. അതിന്റെ കാരണം തെക്കുംഭാഗർ വൻപു പറയുന്നപോലെയല്ലെന്ന് ഞാൻ അന്യത്ര സ്ഥാപിച്ചിട്ടുമുണ്ട്.

30. "അപ്പസ്തോലികസിംഹാസനവും കൽദായക്കാരുടെ സഭയും തമ്മിലുള്ള യഥാർത്ഥബന്ധങ്ങൾ'' എന്ന വിശ്രുതഗ്രന്ഥത്തിന്റെ പ്രണേതാവായ ശ്മൂയേൽ ഗീയാമിൽ ഇങ്ങനെ പറയുന്നു:

(Genuinæ Relationes inter Apostolicam sedem et Chaldaeorum Ecclesiam– Samuel Giamil, p. 62.): "In historia Christianorum Sti Thomæ Apostoli traditur, anno nempe 345 ex Mesopatamia, Assyria, et Babylonia in

Malabariam 400 familias Chaldaeorum una cum Archiepiscopo Josepho nomine ... sacerdotibus ac Diaconis petiisse, ibique in sola civitate Cranganur 64 familias Bramnorum qui Christiani S. Thomae audiebant invenisse, et ad invicem inter se legitima matrimonia Christianorum more contraxisse, putantes se ad unum eundemque Ritum ac stipitem Assyriorum pertinuisse"



"മാർ തോമ്മാക്രിസ്ത്യാനികളുടെ ചരിത്രത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതായത്: 345-ാമാണ്ട് മെസപ്പൊത്താമിയാ, അസ്സിരിയാ, ബാബിലോണിയാ ഇൗ പ്രദേശങ്ങളിൽനിന്നും 400 കൽദായകുടുംബങ്ങൾ യൌസേപ്പ് എന്ന മെത്രാപ്പോലീത്താ ... പട്ടക്കാരോടും ശമ്മാശന്മാരോടുംകൂടെ മലയാളത്തുവന്നു. അവിടെ അവർ കൊടുങ്ങല്ലൂർ എന്ന ... പട്ടണത്തിൽ മാർ തോമ്മാ ക്രിസ്ത്യാനികൾ എന്നു വിളിക്കപ്പെട്ടിരുന്ന 64 ബ്രാഹ്മണകുടുംബങ്ങളെകണ്ടുമുട്ടി. അവർ തമ്മിൽ ക്രിസ്ത്യാനികളുടെ മുറയ്ക്കുള്ള ധർമ്മ്യമായ വിവാഹബന്ധങ്ങളിൽ ഏപ്പെട്ടു. തങ്ങൾ അസ്സീരിയൻ അഥവാ കൽദായ എന്ന ഒരേ റിത്തിലും വംശത്തിലും പെട്ടവരാകുന്നു എന്നു ഗ്രഹിച്ചതിനാലത്രെ ഇങ്ങനെ ചെയ്തതു്." ഈരേഖയും വളരെ ശ്രദ്ധാർഹമായ ഒന്നാണ്. മാർതോമ്മാ നസ്രാണികളുടെ പരമ്പരാഗതമായ ചരിത്രവൃത്താന്തമാണ് ഗിയാമിൻ രേഖപ്പെടുത്തിയിരിക്കുന്നതു്. മലയാളത്തു കുടിയേറിയവരുടെ ജന്മദേശം മെസോപ്പൊട്ടേമിയാ, അസ്സീരിയാ, ബാബിലോണിയാ ഇവയായിരുന്നു. മി. ചാഴികാടൻ വാദിക്കുന്നതുപോലെ കാനാഗ്രാമത്തെയും സമീപപ്രദേശങ്ങളെയും അധിവസിച്ചിരുന്നവരൊ, തെക്കുംഭാഗർ പൊതുവിൽ അവകാശപ്പെടുന്നതുപോലെ പുരാതനകാലത്തു് ക്നാൻ എന്നറിയപ്പെട്ടിരുന്ന പലസ്തിനായിലെ നിവാസികളോ അല്ലായിരുന്നു അവർ. 400 കൽദായകുടുംബങ്ങളാണു വന്നതു്. എന്നാൽ മത്തായി കത്തനാരുടെ വൃത്താന്തപ്രകാരം 472 കുടുംബക്കാരാണ് വന്നതു്. ഈവ്യത്യാസത്തിനു സമാധാനം പറയാൻ വിഷമമില്ല. ദേശാന്തരാധിവാസികളായി വന്നവരിൽ കുലീനരായ 400 കുടുംബക്കാർ വടക്കെപ്പന്തിയിലും കുലഹീനന്മാരായ 72 കുടുംബക്കാർ തെക്കേ പന്തിയിലും താമസമുറപ്പിച്ചു എന്നാണല്ലൊ വടക്കുംഭാഗരുടെ ചരി

ത്രപാഠം. റിഷാലിൽ കാണുന്നപ്രകാരമുള്ള പറയുന്നുള്ളു. കാ ഹിനായ 72 വീട്ടുകാർ ദേശാന്തരവാസത്തിന് പുറപ്പെട്ട 400 കുലീനകുടുംബക്കാരുടെ സേവകന്മാരും ശുശ്രൂഷികളും മാത്രമായിരുന്നു. അതിനാൽ യഥാർത്ഥത്തിൽ ദേശാന്തരാധിവാസത്തിനായി പുറപ്പെട്ടവർ 400 കുടുംബക്കാർ മാത്രമായിരുന്നു. ഇവർ കൊടുങ്ങല്ലൂരിൽ കണ്ടുമുട്ടിയ 64 കുടുംബക്കാർ ബ്രാഹ്മണരിൽ നിന്നു മാനസാന്തരം ചെയ്ത മാർ തോമ്മാ നസ്രാണികൾ ആയിരുന്നു. അവരുമായി ഈ വിദേശികൾ വിവാഹബന്ധത്തിൽ ഏർപ്പെട്ടുകൂടിക്കലർന്നു. തെക്കുംഭാഗരുടെ ഒരു പ്രധാന മഹിമയായി മി. ചാഴികാടൻ ചൂണ്ടിക്കാണിക്കുന്നതു് കേരളത്തിൽ കുടിയേറിയ വിദേശക്രിസ്ത്യാനികൾ നാട്ടുക്രിസ്ത്യാനികളുമായി വിവാഹം ചെയ്യാതെയും കൂടിക്കലരാതെയും നിന്നിരുന്നു എന്നാണല്ലൊ. അതിനെ ഈ ചരിത്രരേഖയുടെ മൂലാഗ്രം ഖണ്ഡിക്കുന്നു. കൂടാതെയും വന്നവരും നിന്നവരും ഒരേ അസ്സീരിയൻ അഥവാ കൽദായരീതിയിലും വംശത്തിലും പെട്ടവരായിരുന്നു എന്നു ഇരുകൂട്ടർക്കും ബോദ്ധ്യവുമായിരുന്നു. ആകയാൽ ദൈവാരാധനയിൽ കൽദായഭാഷ ഈ വിദേശികളാണു് മലയാളത്തിൽ ഏർപ്പെടുത്തിയതു് എന്നുള്ള മി. ചാഴികാടൻ പ്രഭൃതികളുടെ വാദം മലങ്കരനസ്രാണികളുടെ ഇടയിൽ ആരംഭംമുതല്ക്കേ ദൃഢമൂലമായിരുന്ന പുരാതനപാരമ്പര്യത്തിനു വിപരീതവും തന്നിമിത്തം നവീനമായ ഒന്നും ആകുന്നു എന്നും സിദ്ധിക്കുന്നു.

31. ഇനി ചർച്ചു മിഷ്യനറി സൊസൈററിക്കാരുടെ 1818--1819-ലെ റിപ്പോർട്ടിന്റെ 317--ാം വശത്തു് നമ്മുടെ ഈ വിഷയം സംബന്ധിച്ചു രേഖപ്പെടുത്തിയിരിക്കുന്ന വിവരണവും കാണേണ്ടതു തന്നെയാണു്. ഈ മിഷ്യനറിമാരുടെ മാർഗ്ഗദർശകന്മാരിൽ ഒരാളായി കോട്ടയത്തു താമസിച്ചിരുന്ന ബെയിലിസായിപ്പു് അവർകൾ കോട്ടയത്തെ സുറിയാനി ക്രിസ്ത്യാനികളുടെ കൈവശം കണ്ടുകിട്ടിയ ഒരു പുരാതന മലയാള കൃതിയെ വിവർത്തനം ചെയ്തു് ടി റിപ്പോർട്ടിൽ ചേർത്തു പ്രസിദ്ധപ്പെടുത്തി. തെക്കുംഭാഗരുടെ ഒരു പ്രധാന കേന്ദ്രമായ കോട്ടയത്തുനിന്നാണു് പ്രസ്തുത മലയാളം മൂലകൃതി കണ്ടുകിട്ടിയതെന്നുള്ളതു പ്രത്യേകം സ്മരണീയമാണു്. പ്രസ്തുത റിപ്പോർട്ടിന്റെ ഒരുഭാഗം ഞാൻ ഇവിടെ ഉദ്ധ

"In course of time the Nazraites who came from Jerusalem began to interchange marriages with the Christians in Malabar according to their statious in life. The most respectable had 400 houses on the northern side of the village Cranganore, and the inferior had 72 on the south side of the same. These two castes are called Vadaken Paver or North party and Theken Paver or South party. This was done for perpetual distinction between them. The North party walk after the way of their father; the South party after the way of their mother. Among the North party it is customary for the bride and bridegeroom to stand while the priest is marrying them; but among the South party to kneel. The North party use the cross when they perform the marriage ceremony and put it on the neck; the South party use ā Thaluvam, something like a cross. The North party when they join hands in marriage cover the head and face of the bride with a cloth, but the south part uncover them. The North party have the chief barber to shave the bridgroom the night before the marriage, he having never till then been shaved; while the South party employ an under-barber. The North party having the chief washerman to wash their clothes at marriage and feasts, the South party an under-washerman. Among the North party when they give food for the first time to a young child, which is done bya priest, the child sits on the father's lap; among the South party the child sits on the mother's lap. The merchandise of the North party consists chiefly in gold, and silver and silk; that of the South party in other articles. In this way the rules of distinction were settled by the Nazarites, the children of God who dwelt in the above village. In this way, having made inquiry into the descendants of the two priests ordained by St. Thomas the Apostle to watch over all the Christians in Malabar, Jerusalem Thomas with the bishops and teachers appointed one of them to the office of Archdeacon......" This history was written in 1770. A reprint from the Church Missionary Society's report for 1818-'19 is given as appendix D to Mr. White-

houses "Th[illegible]" Vide pp 304 – 308 of the said book.

ഓർശ്ലേത്തുനിന്നുവന്ന ക്രിസ്ത്യാനികൾ കാലക്രമേണ മലയാളത്തെ ക്രിസ്ത്യാനികളുമായി അവരവരുടെ അവസ്ഥാന്തരങ്ങൾക്കൊത്തവണ്ണം പരസ്പര വിവാഹവ്യവഹാരം തുടങ്ങി. ഇവരിൽ ഏറ്റം കുലീനന്മാരായിരുന്നവർക്കു കൊടുങ്ങല്ലൂർ ഗ്രാമത്തിന്റെ വടക്കേ ഭാഗത്തു് 400 വീടുകളും, കുലഹീനന്മാർക്കു അതിന്റെ തെക്കെ ഭാഗത്തു 72 വീടുകളും ഉണ്ടായിരുന്നു. ഈ ഇരുവർഗ്ഗങ്ങളുടെയും പേരു വടക്കുംഭാഗർ എന്നും തെക്കുംഭാഗർ എന്നും ആയിരുന്നു. ഇവർ തമ്മിലുള്ള ശാശ്വതമായ ഭിന്നതയെ ലക്ഷീകരിക്കുന്നതിനായിട്ടത്രെ ഇങ്ങനെ ചെയ്തതു്. വടക്കുംഭാഗർ പിതൃവഴിയെ നടക്കുന്നു. തെക്കുംഭാഗരാകട്ടെ മാതൃവഴിയെയത്രെ നടക്കുന്നതു്. വടക്കുംഭാഗരുടെ ഇടയിൽ പുരോഹിതൻ വധൂവരന്മാരെ വിവാഹം ചെയ്യിക്കുമ്പോൾ അവർ നില്ക്കുകയാണ് പതിവു്. തെക്കുംഭാഗരുടെ പതിവു് ആ നേരത്തു മുട്ടുകുത്തുകയാണ്. വിവാഹചടങ്ങു നിർവ്വഹിക്കുമ്പോൾ വടക്കുംഭാഗർ കുരിശു ഉപയോഗിക്കുന്നു, അതു കഴുത്തിൽ സ്ഥാപിക്കുന്നു (കെട്ടുന്നു). തെക്കുംഭാഗർ തലുവം ഉപയോഗിക്കുന്നു. അതിനു കുരിശിനോടു ഏതാണ്ടൊരു സാമ്യം ഇല്ലാതില്ല. വിവാഹസമയത്തു് വിധിപ്രകാരം അവർ അന്യോന്യം പാണിഗ്രഹണകർമ്മം അനുഷ്ഠിക്കുമ്പോൾ വടക്കുംഭാഗർ വധുവിന്റെ ഉത്തമാംഗവും മുഖവും ഒരു വസ്ത്രത്താൽ മൂടുന്നു, തെക്കുംഭാഗരാകട്ടെ ഇങ്ങനെ മൂടുന്നില്ല. വിവാഹത്തിന്റെ തലെരാത്രി വടക്കുംഭാഗരുടെ ഇടയിൽ ക്ഷുരകപ്രധാനിയാണ് (ഉയർന്നജാതിക്ഷുരകൻ) അതുവരെ മുഖം വടിച്ചിട്ടില്ലാത്ത വരന്റെ മുഖം ക്ഷൌരം ചെയ്യുന്നതു്. തെക്കുംഭാഗരാകട്ടെ താണജാതിയിൽപെട്ട ക്ഷുരകനെ ഉപയോഗിക്കുന്നു. വിവാഹങ്ങളും തിരുനാളുകളും പ്രമാണിച്ചുള്ള അലക്കു വടക്കുംഭാഗർ രജകപ്രമാണിയെക്കൊണ്ടു നിർവ്വഹിക്കുമ്പോൾ തെക്കുംഭാഗർ ഹീനജാതിയിൽപെട്ട അലക്കുകാരെ ഉപയോഗിക്കുന്നു. വടക്കുംഭാഗർ വൈദികൻമുഖേന ശിശുക്കൾക്കു അന്നപ്രാശ (ചോറുകൊട) കർമ്മം നടത്തുമ്പോൾ പൈതലിനെ പിതാവിന്റെ മടിയിൽഇരുത്തുന്നു; തെക്കുംഭാഗർ മാതാവിന്റെ മടിയിൽ ഇരുത്തുന്നു. വടക്കുംഭാഗ

ങ്ങളുടെ വാണിജ്യ സാധനങ്ങൾ പ്രധാനമായി പൊന്ന്, വെള്ളി, പട്ട് ഇവയാണ്; തെക്കൻഭാഗങ്ങളുടെതു മററു വസ്തുക്കളെമാണ്. ഈ രീതിയിൻ വിഭേദത്തിൻെറ വ്യാപാരകളെ നിർണ്ണയിച്ചതു മേൽപ്രസ്താവിച്ച ഗ്രാമത്തിൽ വസിച്ചിരുന്ന ദൈവമക്കളായ നസ്രാണികൾ ആകുന്നു. മലയാളത്തെ സമസ്ത ക്രിസ്ത്യാനികളുടെയും ആത്മപാലനത്തിനായി തോമ്മാശ്ലീഹാ പട്ടം കൊടുത്ത രണ്ടു പുരോഹിതന്മാരുടെ സന്താനങ്ങളെപ്പററി അന്വേഷിച്ചറിഞ്ഞു് ഓർശ്ലംകാരൻ തോമ്മാ, മെത്രാന്മാരോടും അദ്ധ്യാപകന്മാരോടുംകൂടെ, അവരിൽ ഒരാളെ ആർച്ചു ഡീക്കൻെറ ഉദ്യോഗത്തിൽ നിയമിച്ചു... ഈ ചരിത്രം 1770-ൽ എഴുതപ്പെട്ടതാണ്. ചർച്ചു മിഷ്യനറി സൊസൈററിയുടെ 1818-1819 ലെ റിപ്പോർട്ടിൻെറ ഒരു പകപ്പു് മി. ഹൈഗററ് ഹൌസിൻെറ "തിമിരാവൃതദേശത്തെ പ്രകാശത്തിൻെറ കാലയാപനം" എന്ന പുസ്തകത്തിൻെറ ഡി. അനുബന്ധമായി ചേർത്തിട്ടുണ്ടു്. (ടി പുസ്തകത്തിൻെറ 304-308 വശങ്ങൾ നോക്കുക)"

## ഒരു പ്രത്യവലോകനം.

32. മി. ചാഴികാടൻ "നമ്മേപ്പററി മററുള്ളവർ" എന്ന 17-ാം അദ്ധ്യായത്തിൽ ഗോവെയാ, ജോസഫ് സെബസ്ത്യാനി, ഡിസൂസാ, അസ്സേമാനി, ലാക്രോസ്, റോളിൻ, കോളറിഡ്ജ്, എസ്. ജെ., ബുക്കാനാൻ എന്നീ വിദേശഗ്രന്ഥകാരന്മാർ മലങ്കരസഭാ ചരിത്രസംബന്ധമായി ചിലതെല്ലാം എഴുതിയിട്ടുള്ളതായി പറയുന്നുണ്ടു്. ഇവയിൽ ഗോവെയായും റോളിനും പറഞ്ഞിട്ടുള്ളതിൽ വളരെ ചുരുക്കംഭാഗം മാത്രമേ വക്കീൽ എടുത്തു കാണിച്ചിട്ടുള്ളു. ഡിസൂസാ, ലാക്രോസ് ഇവരുടെ ഗ്രന്ഥങ്ങളെപ്പററി മി. ജോസഫ് പറയുന്നതു്, അവയിൽ "ഗോവെയായുടെ തെററായ പല അഭിപ്രായങ്ങളും പകർത്തിയിട്ടുണ്ടു്.," "ഗോവെയായിക്കു പററിയ പല അബദ്ധങ്ങൾ ആവർത്തിക്കപ്പെട്ടിട്ടുണ്ടു്." എന്നു മാത്രമാണ്. ഗോവെയായിക്കു പററിയ ഈ അബദ്ധങ്ങൾ ഏവ, അദ്ദേഹത്തിൻെറ തെററായ അഭിപ്രായങ്ങൾ എന്തെല്ലാം എന്നു കൂടെ മി. ജോസഫ് എടുത്തുകാണിച്ചു് മാന്യവായനക്കാരെ ഗ്രഹിപ്പിക്കേണ്ടതായിരുന്നു. അങ്ങനെ ചെയ്താൽ ചില സംഗതികളുടെ

ചെമ്പു തെളിഞ്ഞുപോകും' എന്നുള്ള ഭീതിയായിരിക്കണം മി. ജോസഫിനെ പ്രതിബന്ധിച്ചതു്. ഗോവെയാ മുതൽപേർ തെക്കം-വടക്കം ഭാഗങ്ങളുടെ ഉത്ഭവകാരണമായി ചൂണ്ടിക്കാണിക്കുന്നതു് ക്നായിത്തോമ്മായുടെ വെപ്പാട്ടി വാദമാണല്ലൊ. ഈ അറിവു ഗോവെയായിക്കും കൂട്ടർക്കും കിട്ടിയതു് തീർച്ചയായും മി. ചാഴികാടൻെറയും മററും പിതാമഹന്മാരായ തെക്കംഭാഗരിൽനിന്ന് ആണെന്നു് ഞാൻ ഉപരിസ്ഥാപിച്ചിട്ടുണ്ടു്. അതിനാൽ തങ്ങളുടെ പ്രപിതാമഹൻ, അല്ലെങ്കിൽ അവരിൽ ഒരുവൻ, എന്നു ഇന്നത്തെ തെക്കംഭാഗർ നടിക്കുന്ന ക്നായി തോമ്മായുടെ മേൽ തങ്ങളുടെ മുത്തവപ്പന്മാർ കെട്ടിവെച്ച പരസ്യവ്യഭിചാരാപരാധത്തെ കഴിയുന്നത്ര നിർമ്മാർജ്ജനം ചെയ്യുന്നതിനു-ഗോവെയായെ ഈ അബദ്ധത്തിൽ ചാടിച്ചതു് തങ്ങൾ തന്നെയാണു് എന്നുള്ള വസ്തുതയെ മറയ്ക്കുന്നതിനു- വേണ്ടിയായിരിക്കും ഗോവെയായുടെ ഈ പ്രസ്താവനയെപ്പററി വക്കീൽ മൌനം അവലംബിച്ചിരിക്കുന്നതു്. എന്നാൽ എങ്ങനെയെല്ലാം മറച്ചാലും, എത്ര നന്നായി പുഴുങ്ങി അലക്കിത്തേച്ചാലും മാഞ്ഞുപോകാൻ വഹിയാത്ത ഒരു കറയാണു് ചരിത്രദ്വാരാ അവർ ക്നായി തൊമ്മൻെറ സൽകീർത്തിഎന്ന ശുഭ്രവസ്ത്രത്തിന്മേൽ പിടിപ്പിച്ചിരിക്കുന്നതു്. ചരിത്രമുള്ള കാലത്തോളം ആ കറയും മായാതെ കിടക്കും.

മി. ജോസഫ് എടുത്തുകാണിച്ചിരിക്കുന്ന ചരിത്രകാരന്മാരിൽ ഗോവെയാ, റോളിൻ, ജോസഫ് സെബസ്ത്യാനി എന്നിവർക്കും പുറമെ മററു പലരുടെയും രേഖകൾ ഞാൻ പരിശോധിച്ചു് അവരുടെ അഭിപ്രായങ്ങൾ മുകളിൽ കാണിച്ചിട്ടുണ്ടല്ലൊ. ഞാൻ പരിശോധിച്ച ഈ വിദേശ ഗ്രന്ഥകാരന്മാരുടെ പേരും അവരുടെ ഗ്രന്ഥരചനാ കാലവും താഴെ കുറിക്കുന്നു.

1. കമ്പോറി എസ്സ്. ജെ. 1604
2. ഗോവെയാ 1606
3. ജോസഫ് സെബസ്ത്യാനി. 1673
4. ഗബ്രിയേൽ മെത്രാപ്പോലീത്താ 1709–31 ഈ കാലഘട്ടത്തിനിടയ്ക്കു്.
5. റോളിൻ 1745

6. ചർച്ചു മിഷ്യൻ സൊസൈററി റിപ്പോർട്ട് 1818–19 ഇതിൻ ആധാരമായ ഗ്രന്ഥമാകട്ടെ 1770-ൽ അത്രെ വിരചിതമായത്.

7. മിൽനിരേയ്   1892

8. ശ്മൂഎയേൻ ഗിയാമിൽ 18–ാം ശതകത്തിൻെറ ആരംഭത്തിൽ എഴുതപ്പെട്ടതും 19–ാം നൂററാണ്ടിൻെറ ഉത്തരാൎദ്ധത്തിൽ 1862-ലാൻഡ് എന്ന ഗ്രന്ഥകാരൻ മുദ്രണം ചെയ്ത "സീരിയൻ വൃത്താന്തങ്ങൾ" എന്ന ഗ്രന്ഥത്തേയും മററും ഉപജീവിച്ച് രേഖപ്പെടുത്തപ്പെട്ടതും ആയ കൃതി.

പ്രസ്തുത 8 രേഖകളിൽ ആദ്യത്തെ 5 എണ്ണം 17, 18 ഈ നൂററാണ്ടുകളിൽ എഴുതപ്പെട്ടവയാണ്. അവയിൽ ഗബ്രിയേൽ മെത്രാപ്പോലീത്തായുടെ വിവരണം ഒഴികെ ശേഷമുള്ളവയെല്ലാം ഗോവെയായുടെ വെപ്പാട്ടി വാദമോ അതിൻെറ പാഠഭേദങ്ങളൊ ഉൾക്കൊള്ളുന്നു. ഗബ്രിയേൽ, ചർച്ച് മിഷ്യനറി സഭാ റിപ്പോർട്ട്, ഗിയാമിൽ ഇവർ വടക്കം തെക്കം പന്തികളിൽ താമസിച്ച കുലീന കുലഹീനന്മാരായ 400–ം, 72–ം കുടുംബങ്ങളെപ്പററിയും, ഈ വിദേശികളും നാട്ടുകാരും തമ്മിൽ കുലീന കുലഹീനതാ വ്യത്യാസമനുസരിച്ച് തമ്മിൽചേൎന്ന സങ്കരീഭവിച്ചതിനെപ്പററിയും വ്യക്തമായി പറയുന്നു. ചർച്ചു മിഷ്യനറി സഭാറിപ്പോർട്ടിനു ആധാരമായ ചരിത്രമാകട്ടെ ഇരുഭാഗക്കാരുടെയും ഉത്ഭവത്തെ ലക്ഷീകരിക്കുന്ന കുലീന കുലഹീന വ്യത്യാസങ്ങളെ പ്രസ്പഷ്ടമാക്കുമാറു ഇരുഭാഗക്കാരുടെയും ഇടയിൽ ആരംഭം മുതല്ക്കേ നടപ്പിലിരുന്ന ഭിന്നങ്ങളായ ആചാരങ്ങൾ, വ്യാപാരസാമാനങ്ങൾ ഇവയെപ്പററിയും പ്രതിപാദിക്കുന്നു.

ഇതിൽനിന്നും നമുക്കു ഗ്രഹിക്കുവാൻ കഴിയുന്നതു്, പതിനേഴാംനൂററാണ്ടിലും പതിനെട്ടാം നൂററാണ്ടിൻെറ പൂൎവ്വാൎദ്ധത്തിലുമെങ്കിലും വെപ്പാട്ടിവാദം പ്രചാരത്തിൽ ഇരുന്നുഎന്നും; പതിനെട്ടാംനൂററാണ്ടിൻെറ ഉത്തരാൎദ്ധത്തോടെ ഉറഹാവാദം വെപ്പാട്ടിവാദത്തിൻെറ സ്ഥാനത്തു പ്രതിഷ്ഠിതമാകാൻ തുടങ്ങി എന്നുമാണ്. ഇങ്ങനെ കാലാന്തരത്തിൽ വെപ്പാട്ടിവാദത്തെ ബഹിഷ്കരിക്കുന്നതിനായി ഉറഹാവാദം നിൎമ്മിച്ചതു ക്നായി തോമ്മായുടെ പേരിൽ ആരോപിതമായ കളങ്കത്തെ നിൎമ്മാജ്ജനം ചെ

[illegible] പ്രമാണമായും ഇതുകളെ [illegible] തെക്കുംഭാഗർ ആയിരുന്നു എന്നും തീർച്ചയാണ്.

നാം ഇതുവരെ കണ്ടതു് [illegible] വിദേശചരിത്രകാരന്മാരുടെ സാക്ഷ്യങ്ങൾ ആണല്ലൊ. ഇനി നമുക്ക എതാനും സ്വദേശചരിത്രകാരന്മാരുടെ രേഖകൾകൂടെ ഒന്നു പരിശോധിക്കാം.

# അദ്ധ്യായം 4.

## നാട്ടുചരിത്രകാരന്മാർ.

ഉറഹാവാദം 18-ാം നൂറ്റാണ്ടിൽ ആവിർഭവിക്കുന്നു.

1. ഇതുവരെ നമ്മുടെ ചർച്ചയുടെ വിഷയം യൂറോപ്യൻ ചരിത്രകാരന്മാരായിരുന്നു. ഇനി ഈ കാര്യംസംബന്ധിച്ചു എഴുതിയിട്ടുള്ള നാലഞ്ചു നാട്ടുചരിത്രകാരന്മാരെക്കൂടി പരിശോധിക്കേണ്ടതായുണ്ട്.

### 1. മത്തായികത്തനാർ.

1. ആദ്യമേതന്നെ Anecdota Syriaca 'സുറിയാനി വാത്തകൾ' എന്ന അഭിധാനത്തിൽ എൻ. ലാൻഡ് എന്ന ദേഹം 1862-ൽ പ്രസിദ്ധീകരിച്ച പുസ്തകത്തിൽ ചേർത്തിട്ടുള്ളതും ഒരു മത്തായി കത്തനാർ മലയാളത്തുനിന്നു എഴുതി അയച്ചതുമായി സാമുവേൽഗിയാമിൽ 552 മുതൽ വശങ്ങളിൽ രണ്ടാം അനുബന്ധമായി ചേർത്തിരിക്കുന്ന ചരിത്രത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതെന്തെന്നു നോക്കാം.

"Post ejus (Thomæ Apostoli mortem India cum Malabaria absque precone ac duce relicta est, exceptis presbyteris, qui a Thoma Apostolo creati erant. Porro post, 92 annos vidua fuit India cum Malabare, sacerdotibus et presbyteris orbata, et fideles tantum utriusque sexus erant ........... Deinde autem quum ita diu 160 familiæ vere Christianæ Malabarenses absque presbyteris et ducibus essent, ...... eodem tempore Metropolitæ Edessano visio nocturna apparuit, qui mane surrexit et ad Catholicum Orientis se contulit, et visionem quam conspexerat narravit. Quum autem audivisset Catholicus, legatos misit ad omnes suæ

dioeceseos ecclesias et monasteria et urbes, atque homines apud se convocavit. Quum vero plures ex populo convenissent cum Episcopis et mercatoribus suis, narravit eis ea, quæ viderat episcopus et collocuti sunt. Tunc unus ex eis surrexit, nempe mercator cui nomen Thomas Hierosolymitanus, et respondit dicens: Ecce rumorem de Malabaria et India antehac audivi e regionibus et hominibus peregrinis. Qua ejus responsione audita, Catholicus e sede surrexit, illum adiit amanter amplexus, et his allocutus est: Obsecro te, carissime fili, ut in Malabarem proficiscaris, regionis incolas inspicias, atque res, quæ illis ibi acciderint, me doceas; itaque hac data occasione, Thomas Hierosolymitanus in Malabariam profectus est, ubi Moliomkaren advena Christianos Thomeos vidit; et sibi invicem placuerunt, christianis rem suam narrantibus. Quas quum Thomas audivit, animum illis addidit, et confirmavit suavibus verbis, et statim ascensa nave in patriam reversus est. Deinde in patriam redux Catholicum adiit eique dixit: En, oculis meis christianos Thomeos vidi, et collocuti sumus, ac nobis invicem placuimus; sperantes eos reliqui et redii. Quæ illius verba cum audiisset Catholicus ita respondit: Etsi vitam pro eis deponere paratus sum, te rogo ut mihi indicare velis quænam illi filii mei a me fieri maxime cupiant. Tunc Catholico indicavit quæ fratribus Malabarensibus in voto essent. Itaque haud diu post, imo illis ipsis diebus, adjuvante Deo adorando et Orientis Catholico jubente, Thomas Hierosolymitanus mercator iterum exiit, et cum eo episcopus qui visionem viderat, ac simul presbyteri ac diaconi, porro viri et mulieres, adolescentes et puellæ, Hierosolymis et Baghdade et Ninive, et navem intrarunt et in Malabarem profecti sunt ubi ad Moliomkaren appulerunt anno Domini 345. Hos statim agnoverunt Malabarenses et ad fratres illos qui advenerant consilii ergo congregati sunt. Quo facto, Serkum totius Malabariæ regem adierunt, eique munera ac dona tulerunt. Atque illis delectatus est rex et dixit eis: "Quaecumque a me petieritis dabo vobis". Et donavit eis terram, quam volebant longissimam et latissimam; porro regios honores iis omnes concedit, in tabulis aheneis descriptos. En ad

hunc usque diem tabulæ illæ apud nos servantur. His omnibus a rege acceptis Moliomkaren redierunt, ecclesiam et urbem condituri. Et ecclesiam struxerunt in regione Karumkalur, quam a rege dono acceperant, atque illic urbem 472 domuum ab oriente ad occidentem ab utraque parte condiderunt, quam rite incolarunt ........".

മത്തായി കത്തനാർ ഇതു് കൽദായസുറിയാനിയിലാണു രചിച്ചതു്. "Synopsis historiae ecclesiasticae Syro-Caldaeo-Malabarensium" "മലയാളത്തെ കൽദായ സുറിയാനിക്കാരുടെ സഭാചരിത്രസംഗ്രഹം" "Derebus, quae acciderunt Syris(in ripa Malabarica) Eorumque historia" "മലയാളക്കരെയുള്ള സുറിയാനിക്കാൎക്കു സംഭവിച്ച സംഗതികളും അവരുടെ ചരിത്രവും" എന്ന വിഷയം ഉൾക്കൊള്ളുന്ന ഒന്നാം അദ്ധ്യായത്തിന്റെ ആദ്യഘട്ടമാണു് മുകളിൽ ചേർത്തിരിക്കുന്ന ലത്തീൻ വിവർത്തനം. Praefatam notitiam confectam esse videtur initio saeculi XVIII a quodam Presbytero Syro-Malabarensi Jacobita Mattheus nomine "മേൽ കാണിച്ചിരിക്കുന്ന വിവരങ്ങൾ പതിനെട്ടാംനൂററാണ്ടിന്റെ ആരംഭഘട്ടത്തിൽ മത്തായി എന്നു പേരുള്ള മലയാളസുറിയാനിക്കാരനായ ഒരു യാക്കോബായ വൈദികനാൽ നിൎമ്മിക്കപ്പെട്ടതായി കാണപ്പെടുന്നു എന്നു ഗിയാമിൽ സൂചിപ്പിച്ചിട്ടുണ്ടു്."

ടി. ചരിത്രഭാഗത്തിന്റെ മലയാള വിവൎത്തനം ഞാൻ ഇവിടെ ചേൎത്തുകൊള്ളുന്നു.

"അദ്ദേഹത്തിന്റെ (വി. തോമ്മാശ്ലീഹായുടെ) മരണാനന്തരം, അദ്ദേഹത്തിൽനിന്നും പട്ടംസ്വീകരിച്ച വൈദികർ ഒഴികെ മററു ദൈവത്ത്വവാഹകനോ നായകനോ ഇല്ലാതെ ഇൻഡ്യയും മലബാറും തിരസ്കൃതമായി കിടന്നിരുന്നു. മാത്രമല്ല, 92 വത്സരങ്ങളുടെശേഷം ഇൻഡ്യാ, മലബാറിനോടുകൂടെ വൈദികരുടേയും പുരോഹിതന്മാരുടേയും രാഹിത്യം നിമിത്തം വൈധവ്യാവസ്ഥയിൽ ഇരുന്നു. ഇരുവൎഗ്ഗത്തിൽ പെട്ടവരായ വിശ്വാസികൾ മാത്രമുണ്ടായിരുന്നു. പിന്നീടു മലയാളത്തെ സത്യക്രിസ്ത്യാനികളായ 160 കുടുംബങ്ങൾ ഇത്രദീൎഘകാലം പുരോഹിതരും നായകന്മാരുമില്ലാതിരുന്ന വേളയിൽ . . . . . എദേസ്സായിലെ മെത്രാപ്പോ

ഷിത്തായിക്കു രാത്രിയിൽ ഒരു ദർശനമുണ്ടായി. അദ്ദേഹം രാവിലെ എഡ്ഡിസ്റ്റവ് കിഴക്കിന്റെ കാസോലിക്കായുടെ പക്കൽ ചെന്ന് താൻ കണ്ട കാഴ്ചയെ അറിയിച്ചു. കാസോലിക്കായാകട്ടെ ഇതു കേട്ടപ്പോൾ തന്റെ രൂപതയിലെ എല്ലാ പള്ളികളിലേയ്ക്കും സന്യാസാശ്രമങ്ങളിലേക്കും പട്ടണങ്ങളിലേക്കും ദൂതന്മാരെ അയച്ച് ആളുകൾ തന്റെ പക്കൽ വന്നുകൂടാൻ ക്ഷണിച്ചു. ജനങ്ങളിൽ ഒരു വലിയ പങ്ക്, മെത്രാന്മാരോടും അവരുടെ വത്തകന്മാരോടുംകൂടെ വന്നുചേന്നപ്പോൾ അദ്ദേഹം മെത്രാനുണ്ടായ കാഴ്ചയെപ്പററി അവരെ അറിയിച്ച് ആലോചനചെയ്തു. അപ്പോൾ അവരിലൊരാളായ ഓർശ്ലേംകാരൻ തോമ്മാ എന്നു പേരായ വ്യാപാരി എഡ്ഡിസ്റ്റവിനു മറുപടിയായി പറഞ്ഞു: "മുമ്പേതന്നെ ആ ദേശങ്ങളിൽനിന്നും വിദേശികളിൽനിന്നും ഇൻഡ്യയേയും മലബാറിനേയും പററിയുള്ള ജനശ്രുതി ഞാൻ കേട്ടിട്ടുണ്ട്." ഇദ്ദേഹത്തിന്റെ മറുപടി കേട്ടപ്പോൾ കാസോലിക്കാ തന്റെ ആസനത്തിൽനിന്ന എഴുന്നേററ് അയാളുടെ അടുക്കൽചെന്ന് സ്നേഹസമന്വിതം അയാളെ ആശ്ലേഷിച്ചശേഷം ഇങ്ങനെ പറഞ്ഞു: "എന്റെ പ്രിയ മകനെ, നീ മലബാറിൽചെന്ന് അവിടത്തെ നിവാസികളെ നേരിട്ടുകണ്ട് അവക്ക് എന്താണ് സംഭവിച്ചതെന്ന എന്നെ അറിയിക്കണമെന്നാണ എന്റെ അഭ്യത്ഥന." ഇങ്ങനെ ഒരവസരം ലഭിച്ചതിനാൽ ഓറശ്ലേംകാരൻ തോമ്മാ മലയാളത്തിലേക്ക പുറപ്പെട്ടു മലിയാങ്കരെവന്ന. അവിടെ തോമ്മാ ക്രിസ്ത്യാനികളെ കണ്ടുമുട്ടി. ആ ക്രിസ്ത്യാനികൾ അവരുടെ സ്ഥിതിഗതികളെപ്പററി പറഞ്ഞറിയിച്ചതിനോടെ അവക്ക് പരസ്പരവിശ്വാസവും സന്തോഷവും ഉളവായി. തോമ്മാ ഇവ കേട്ടപ്പോൾ അവരെ ധൈര്യപ്പെടുത്തി മധുരഭാഷണത്താൽ ദൃഢീകരിച്ചു. തദനന്തരം ഉടനെ കപ്പൽകയറി സ്വദേശത്ത് തിരിച്ചെത്തി. സ്വരാജ്യത്ത് തിരിച്ചെത്തിയശേഷം കാസോലിക്കായുടെ പക്കൽ പോയി വിവരം ഇങ്ങനെ ഉണത്തിച്ചു: "ഞാൻ എന്റെ കണ്ണുകൾകൊണ്ട് തോമ്മാ ക്രിസ്ത്യാനികളെ കണ്ടു, അവരുമായി സംസാരിച്ചു; ഞങ്ങൾ പരസ്പരം സംതൃപ്തന്മാരുമായി; ഞാൻ അവരെ ആശാഭരിതന്മാരായി വിട്ടിട്ട് തിരിച്ചെത്തിയിരിക്കുന്നു." കാസോലിക്കാ അയാളുടെ വാക്കുകളെ കേട്ടപ്പോൾ ഇങ്ങനെ പ്രത്യുത്തരം പറഞ്ഞു. "ഞാൻ അവ

രെപ്പ്രതി എന്റെ ജീവനെപ്പോലും ഉപേക്ഷിക്കാൻ തയാറാണ്. ഞാൻ എന്റെ ആ മക്കൾക്കെന്തു ചെയ്യണമെന്നാണ് അവർ ആഗ്രഹിക്കുന്നതെന്ന് എന്നെ അറിയിക്കണമെന്നു നിന്നോടു ഞാൻ അഭ്യർത്ഥിക്കുന്നു.'' മലയാളത്തെ സഹോദരന്മാർ എന്താണ് ഇച്ഛിക്കുന്നതെന്ന് അപ്പോൾ അയാൾ ബോധിപ്പിച്ചു. ആകയാൽ കാലാതിപാതംകൂടാതെ, എന്നുതന്നെയല്ല, ആ ദിവസങ്ങളിൽതന്നെ, ആരാധനീയനായ ദൈവത്തിന്റെ സഹായത്താലും, കിഴക്കിന്റെ കാസോലിക്കായുടെ കല്പനയനുസരിച്ചും വീണ്ടും വർത്തകനായ ഓർശ്ലംകാരൻ തോമ്മായും അദ്ദേഹത്തോടുകൂടി മുമ്പ് ദർശനമുണ്ടായ മെത്രാനും പട്ടക്കാരും ശമ്മാശ്ശന്മാരും, മാത്രമല്ല, ഓറശ്ലം, ബഗദാദ്, നിനിവ ഈ സ്ഥലങ്ങളിൽനിന്നു പുരുഷന്മാരും, സ്ത്രീകളും, യുവാക്കന്മാരും, ബാലികമാരും കപ്പൽകയറി മലയാളത്തേക്കു പുറപ്പെട്ടു. അവർ ക്രി. വ. 345-ൽ മാലിയങ്കരെ ഇറങ്ങി. മലയാളികൾ അവരെ ഉടനെ തിരിച്ചറിഞ്ഞു. വിദേശികളായ സഹോദരന്മാരുടെ പക്കലേക്കു ആലോചനയ്ക്കായി അവർ ഒന്നിച്ചുകൂടി. അതുകഴിഞ്ഞിട്ട് മലയാളം മുഴുവന്റേയും അധിപതിയായ സെക്കിനെ സമീപിച്ച് അയാൾക്കു കാഴ്ചകളും സമ്മാനങ്ങളും നൽകി. രാജാവാകട്ടെ ഇവയിങ്കൽ പ്രസാദിച്ചു അരുൾചെയ്തു. "നിങ്ങളുടെ അഭ്യർത്ഥന എന്തുതന്നെ ആയാലും ഞാൻ നിവർത്തിച്ചു തരുന്നതാണ്.'' അവർ ആവശ്യപ്പെട്ടിടത്തോളം വളരെ നീളത്തിലും വീതിയിലുമുള്ള ഭൂമി അവർക്കു ദാനം ചെയ്തു. മാത്രമല്ല, അവർക്കു സമസ്ത രാജകീയ പദവികളും പ്രദാനം ചെയ്തിട്ട് അവയെ ചെമ്പുതകിടുകളിൽ രേഖപ്പെടുത്തി കൊടുത്തു. പ്രസ്തുത തകിടുകൾ ഇന്നും ഞങ്ങളുടെപക്കൽ സൂക്ഷിക്കപ്പെടുന്നുണ്ട്. രാജാവിൽനിന്നു ഇവയെല്ലാം ലഭിച്ചശേഷം പള്ളിയും പട്ടണവും പണിയുന്നതിനായി അവർ മാലിയങ്കരയ്ക്കു തിരിച്ചുപോയി. രാജാവിൽനിന്നു ദാനം ലഭിച്ച കരങ്കല്ലൂർ എന്ന പ്രദേശത്ത് പള്ളിപണിതു. അവിടെത്തന്നെ ഇരുപന്തികളിലായി കിഴക്കുനിന്നു പടിഞ്ഞാറോട്ടു 472 വീടുകൾ സ്ഥിതിചെയ്യുന്ന പട്ടണം സ്ഥാപിച്ചു. അവിടെ അവർ മുറയ്ക്കു വാസമുറപ്പിക്കയും ചെയ്തു ....''

2. 'ഉറഹാവാദ' ത്തെപ്പററി ആദ്യമായി നമ്മുടെ അറിവിൽപ്പെടുന്ന പരസ്യരേഖ ഇതാണ്. ഇതിൽ പറയുന്ന സംഗതികൾ. (1) തോമ്മാശ്ലീഹായുടെ ചരമാനന്തരം മലയാളത്ത് മെത്രാന്മാർ ഇല്ലായിരുന്നു. ആ വിശ്രുദ്ധൻ പട്ടംകൊടുത്ത വൈദികരുണ്ടായിരുന്നു. എന്നാൽ കാലാന്തരത്തിൽ വൈദികരും ഇല്ലാതായി. (2) ഈ സന്ദർഭത്തിൽ ഉറഹായിലെ മെത്രാപ്പോലീത്തായിക്ക്–അദ്ദേഹത്തിൻെറ പേരു പറയുന്നില്ല– ഒരു ദർശനമുണ്ടായി. ദർശനം എന്നതിനെ സംബന്ധിച്ചൊന്നും പറയുന്നില്ല. (3) അദ്ദേഹം പൌരസ്ത്യകാസോലിക്കായെ വിവരമറിയിക്കുന്നു. കാസോലിക്കാ തൻെറ അധികാര സീമയിൽപെട്ട മെത്രാന്മാരെയും വ്യാപാരികളേയും മററും വിളിച്ചുകൂട്ടി ദർശനവിഷയം വിവരിച്ചുപറഞ്ഞു ആലോചിക്കുന്നു. (4) ആക്കൂട്ടത്തിൽനിന്ന് ഓറശ്ലേംകാരൻ തോമ്മാവ്യാപാരി എണീററുനിന്ന് ഇൻഡ്യയേയും മലയാളത്തേയും പററി തനിക്കു കേട്ടറിവുണ്ടെന്നു പറയുന്നു. (5) കാസോലിക്കാ അന്വേഷണാർത്ഥം അയാളെ മലയാളത്തേക്കു അയക്കുന്നു. (6) അയാൾ മലയാളത്തു വന്നു മാർതോമ്മാക്രിസ്ത്യാനികളെക്കണ്ടു് വിവരങ്ങൾ മനസ്സിലാക്കി, അവർക്കു ധൈര്യവും പ്രത്യാശയും നൽകിക്കൊണ്ടു് തിരിച്ചുചെന്ന് അവരുടെ സ്ഥിതിഗതികളെയും അഭിലാഷങ്ങളേയും പററി റിപ്പോർട്ടു സമർപ്പിക്കുന്നു. (7) കാസോലിക്കാ വർത്തകനായ തോമ്മായോടുകൂടെ ഉറഹായിലെ മെത്രാനേയും കുറെ പട്ടക്കാരേയും ശമ്മാശന്മാരേയും, സ്ത്രീപുരുഷന്മാരും യുവതീയുവാക്കന്മാരും അടങ്ങിയ ഒരു ജനസമൂഹത്തേയും– അവരുടെ സംഖ്യ പറയുന്നില്ല– കപ്പലിൽ കയററിഅയക്കുന്നു. (8) അവർ മാലിയങ്കരെഎത്തി മാർത്തോമ്മാ ക്രിസ്ത്യാനികളാൽ സസന്തോഷം സ്വീകരിക്കപ്പെട്ടശേഷം ദേശാധിപതിയെ ചെന്നുകണ്ടു് കാഴ്ചകൾ സമർപ്പിക്കുന്നു. (9) രാജാവാകട്ടെ അവർക്കുവേണ്ട സ്ഥലവും രാജകീയ പദവികളും സ്ഥാനമാനങ്ങളും നൽകുന്നു. അവയെ ചെമ്പേടിൽ എഴുതിവാങ്ങിക്കുന്നു. (10) അവർ കൊടുങ്ങല്ലൂരിൽ പള്ളിയും 472 വീടുകൾ തെക്കം വടക്കം പന്തികളിലായി ഉൾക്കൊള്ളുന്ന പട്ടണവും പണിതു് സസുഖമവിടെ വസിക്കുന്നു. ഈ വിവരണത്തിൽ നമ്മുടെ പ്രത്യേകശ്രദ്ധയേ അർഹിക്കുന്നതു വടക്കും തെക്ക

മായി 472 വീട്ടുകൾ പണ്ടതാണ് താമസം തുടങ്ങിയതു; തെക്കും ഭാഗരുടെ ഇപ്രകാരത്തെ പരിഷ്കരിച്ച ഉറഹാ വാദത്തിൽ പറയുന്നതുപോലെ 72 വീട്ടുകൾ അല്ല എന്ന വസ്തുതയാകുന്നു. മത്തായിക്കത്തനാരുടെ ഈ ചരിത്ര സംക്ഷേപം 1862-ൽ ആണല്ലോ മുദ്രിതമായതു്. ലത്തീൻ ഭാഷയിലേക്കു വിവൎത്തനം ചെയ്യപ്പെട്ട ഈ കൃതി യൂറോപ്യൻ ചരിത്രകാരന്മാരുടെ ഇടയിൽ പ്രചരിച്ചു. അഡ്റിയാൻ ഫൊർട്ടെസ്ക് ഈ വിവരണത്തെ ആസ്പദീകരിച്ചാണു ഈ വിഷയത്തെപ്പറ്റി എഴുതിയതു് എന്നു് അദ്ദേഹം തന്നെ തുറന്നു പറഞ്ഞിട്ടുണ്ട്.

## 2 കുയ്യൻ പാദ്രി.

3. ഇനി വേറൊരു പുരാതന മലയാളി ചരിത്രകാരൻ മി. ചാഴികാടൻ 230-ാം പുറത്തു് ഉദ്ധരിക്കുന്ന കുയ്യൻ പാദ്രിയാണ്. അദ്ദേഹത്തിൻെറ സുറിയാനി സഭാചരിത്രം 1872-ൽ, അതായതു മത്തായിക്കത്തനാരുടെ ചരിത്രം അച്ചടിച്ചു വെളിക്കു വന്നതിൽ പിന്നെ 10 കൊല്ലം മാത്രം കഴിഞ്ഞപ്പോൾ മുദ്രിതമായി. അതിൻെറ 12-മുതൽ പുറങ്ങളിൽ ഇങ്ങനെ കാണുന്നതായി മി. ചാഴികാടൻ (p p 230-1) പറയുന്നു. "അപ്പോൾ അമ്മായക്കാരൻ അതായതു സുറിയാനിക്കാരൻ കാനായിലെ തോമ്മാ എന്നു സാമാന്യം പറഞ്ഞുവരുന്ന ക്രിസ്ത്യാനി മുതലാളി കൊടുങ്ങല്ലൂർ തുറമുഖത്തു കച്ചവടത്തിനായി വന്നിറങ്ങി. അപ്പോൾ അവിടെ കഴുത്തിൽ കുരിശും ഞാത്തിയിട്ടുകൊണ്ടു് ചിലർ പോകുന്നതുകണ്ടു. തൻെറ സമ മതക്കാർ ഈ കൂട്ടത്തിൽ ഉണ്ടോ യെന്നു വിസ്മയിച്ചു വിളിച്ചു..... അവൎക്കു ലൌകീക കാൎയ്യങ്ങളിലും ആത്മീക കാൎയ്യങ്ങളിലും ബുദ്ധിമുട്ടുകൾ ഏറെയുണ്ടെന്നു ഗ്രഹിച്ചു. ഇവരുടെ ഗുണത്തിനുവേണ്ടി തന്നാലാകുംവണ്ണം നോക്കണമെന്നുറച്ചു് വാക്കും കൊടുത്തു് സ്വദേശത്തേക്കു ചെന്നുകണ്ടു കേട്ടറിഞ്ഞ വിവരങ്ങളൊക്കെയും ബഗദാദിലെ കാതോലിക്കായോട്ട് അറിയിച്ചാറെ അദ്ദേഹം ഉറഹായിലെ അതായതു എഡേസ്സായിലെ യൌസേപ്പു എപ്പിസ്കോപ്പായേയും ഏതാനും കത്തനാന്മാർ, ശെമ്മാശന്മാരേയും, എറുശലം, പാർസ്യാ, കാൽദിയാ നാടുകളിൽനിന്നും ഏഴില്ലക്കാർ, ഏഴുപത്തിരണ്ടു വീട്ടുകാർ, ഏക

ദേശം നാനൂറ് ആളുകളെ മൂന്നു കപ്പലുകളിലായി തോമ്മാ മുതലാളിവശം കയററിഅയച്ചു. അവർ ക്രിസ്താബ്ദം 345-ൽ ഒരു ദിവസം കാലത്തു് കൊടുങ്ങല്ലൂരെത്തി. അന്നു അവിടെ കോട്ടയിലെ അധിപതിയുടെപേർ വേങ്കി എന്നായിരുന്നു. ചെമ്പകശ്ശേരി തമ്പുരാൻകൂടിയുണ്ടായിരുന്നു. ഇവർ ചെന്നു തോമ്മാ മുതലാളിയെ കൈയ്ക്കുപിടിച്ചു കരയ്ക്കിറക്കി തണ്ടിലേററിക്കൊണ്ടുപോന്നു.

"അന്നു മലയാളമടച്ചു വാണിരുന്നതു ചേരമാൻ പെരുമാളായിരുന്നു. അദ്ദേഹത്തിന്റെ കോവിലകവും അവിടെയുണ്ടായിരുന്നു. തൊമ്മൻ മുതലാളി പെരുമാളെരെ ചെന്നുകണ്ടു തിരുമുമ്പിൽ കാഴ്ചവെച്ചു അവസ്ഥകളൊക്കെ അറിയിച്ചാറെ തിരുമനസ്സുകൊണ്ടു തെളിഞ്ഞു കല്പിച്ചതായതു നാട്ടുടയനമ്മാൽ വേണ്ടുന്നതൊക്കയും ചെയ്തു തരുന്നുണ്ടു്. അതിൻവണ്ണം കേരളത്തിൽ ആഴ്വാഞ്ചേരിതമ്പുരാക്കൾക്കും മേൽക്കലങ്ങൾക്കും മാത്രമുള്ള എഴുപത്തിരണ്ടുപദവികൾക്കും സ്ഥാനമാനങ്ങൾക്കും കൊടുങ്ങല്ലൂർ ദേശത്തു പറവളഞ്ഞതിനകത്തു ആനക്കോലാൽ 264 കോൽ ഭൂമിയ്ക്കും ചെമ്പേടെഴുതി കൊടുത്താൽ ആരശാണ്ടിരിക്കും നരപതി ദേവരിരു തിരുക്കരത്താൽ പൂവും നീരോടുംകൂടി ആദിത്യ ചന്ദ്രാദികളുള്ളിടത്തോളം കാലം. വാങ്ങിച്ചുകൊണ്ടാൻ പരദേശി ക്രിസ്ത്യാനി തോമ്മാ."

"ഇപ്രകാരം സ്ഥാനമാനവും ഭൂദാനവും ലഭിച്ചാറെ അവർ മഹോദേവർ പട്ടണത്തിൽ ഒരു പള്ളിയും പട്ടണവും ചമയ്ക്കുന്നതിനു യത്നിച്ചു. ആ വകയ്ക്കു അസ്ഥിവാരമിട്ട പൊഴുതാവിതു്. ക്രിസ്താബ്ദം 345-ൽ കുംഭമാസം 29-ാംനു ശനിയാഴ്ചയും ആയില്യവും സപ്തമിയും കൂടിയനാൾ കക്കടകരാശി നേരത്തിൽ ആയിരുന്നു. അതിനുള്ള വാക്യം "ശാവോൽ" എന്നാകുന്നു . . . . സുറിയാനിക്കാരൻ തോമ്മായുടെയും തന്റെ കൂട്ടരുടെയും വരവുകൊണ്ടാകുന്നു ഇവിടെയുണ്ടായിരുന്ന നസ്രാണിമാപ്പിളമാക്ക് ആകപ്പാടെ സുറിയാനിക്കാരെന്ന പേരുണ്ടാവാനിടയായതു്. ഈ കുടിയേററത്താൽ ഇരുപക്ഷക്കാരുടെയും ലോകസ്ഥിതിക്കും വേദസ്ഥിതിക്കും വിശേഷതകൂടി."

ഈഭാഗംതന്നെ കുയ്യൻപാദ്രി അവർകൾ "മലയാളത്തു

ള്ള സുറിയാനി സഭയെയും സമൂഹത്തെയും കുറിച്ചുള്ള ഒരു പ്രക
രണം" എന്ന പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതു് ഇങ്ങ
നെയാണ്: "നസ്രാണികൾ മേല്ക്കോണിച്ച ശുഭാശുഭയവസ്ഥയിൽ
290 വത്സരം കഴിച്ചു. അപ്പോൾ അറാമായക്കാരൻ (ആയത
സുറിയാക്കാരൻ) കനാനിലെ തോമ്മാ എന്നു സാമാന്യം പറ
ഞ്ഞുപോരുന്ന ക്രിസ്ത്യാനി മുതലാളി കൊടുങ്ങല്ലൂർ തുറമുഖത്ത്
കച്ചവടത്തിന്നായി വന്നിറങ്ങി. അപ്പോൾ അവിടെ കഴുത്തിൽ
കുരിശും ഞാത്തിയിട്ടുകൊണ്ടു ചിലർ പോകുന്നതിനെ കണ്ടു
തന്റെ സമമതക്കാർ ഈ ഇന്ദുക്കളുടെ കൂട്ടത്തിൽ ഉണ്ടോ
എന്നു വിസ്മയിച്ചു വിളിച്ചു എങ്ങിനെയൊ വിവരം തിരക്കി അറി
ഞ്ഞാറെ ഇവരുടെക്കൂട്ടം അധികമുണ്ടെന്നും ഇവക്കു ലോകകാര്യ
ങ്ങളിലും ആത്മകാര്യങ്ങളിലും ബുദ്ധിമുട്ടുകൾ ഏറെ ഉണ്ടെന്നും
ഗ്രഹിച്ചു ഇവരുടെ ഗുണത്തിനു തന്നാൽ ആമ്മട്ടും നോക്കണ
മെന്നു ഉറച്ചുവാക്കും കൊടുത്തു സ്വദേശത്തേക്കു ചെന്നു കണ്ടുകേട്ട
റിഞ്ഞ വിവരങ്ങൾ ഒക്കെയും "ബഗദാദിലെ കാതോലിക്കായോട"
അറിയിച്ചാറെ അദ്ദേഹം ഉറഹായിലെ (ആയതഎഡെസാ) യോ
സേഫ എപ്പിസ്കോപ്പായെയും ഏതാനും കശീശന്മാർ ശിംശാ
ന്മാരെയും യറുശലേം, പാർസിയാ, കല്ദിയാ നാടുകളിൽ
നിന്നു ഏഴുഇല്ലക്കാർ 72 വീട്ടുകാർ ഏകദേശം 400 ആളുകളെ
മൂന്നു കപ്പലിലായിട്ടു തോമ്മാ മുതലാളിവശം കയററി അയച്ചു.
അവർ ക്രിസ്ത്വാബ്ദം 345--ൽ ഒരുദിവസം കാലത്തു കൊടുങ്ങല്ലൂരിൽ
എത്തി. അന്നു അവിടത്തെ കോട്ടയിലെ അധിപതിയുടെപേർ വെ
ങ്കിഎന്നായിരുന്നു. ചെമ്പകശ്ശേരി തമ്പുരാനുംകൂടെഉണ്ടായിരുന്നു.
ഇവർ ചെന്ന് തൊമ്മാ മുതലാളിയെ കൈക്കു പിടിച്ചു കരെക്കി
റക്കി തണ്ടിലേററി കൊണ്ടുപോയി.

"അന്നു മലയാളം അടച്ചുവാണത ചേരകോൻ പെരു
മാൾ ആയിരുന്നു. അദ്ദേഹത്തിന്റെ കോവിലകവും അവിടെ
ഉണ്ടായിരുന്നു. തോമ്മാമുതലാളി പെരുമാളെ ചെന്നുകണ്ടു തിരുമു
ല്ക്കാഴ്ചവെച്ചു അവസ്ഥകളൊക്കെ അറിയിച്ചാറെ തിരുമനസ്സു തെ
ളിഞ്ഞു കല്പിച്ചതാവിത. "നാട്ടുടയനമ്മാൽ വേണ്ടുന്നതൊക്കെയും
ചെയ്തുതരുന്നുണ്ടു." അതിന്മണ്ണം കേരളത്തിൽ ആഴാഞ്ചേരി തമ്പു

To R. V. Vatassery. 4/7/44



രാക്കൾക്കും മേല്പ്കലങ്ങൾക്കു മാത്രമുള്ള 72 പദവികൾക്കും സ്ഥാനമാനങ്ങൾക്കും കൊടുങ്ങല്ലൂർ ദേശത്ത പറ വളഞ്ഞതിനകം ആനക്കാലാൽ വർക്കോൽ ഭൂമിക്കും ചെമ്പ്പട എഴുതിച്ചു കൊടുത്താൻ അരശാണ്ടിരിക്കും നരപതി ദേവരീരുതിരുക്കരത്താൽ പൂർവ്വം നീരോട്ടംകൂടെ ആദിത്യ ചന്ദ്രാദികളുള്ളെടത്തോളം വാങ്ങിച്ചു കൊണ്ടാൻ പരദേശ ക്രിസ്ത്യാനി തോമ്മാ."

"ഇപ്രകാരം സ്ഥാനമാനവും ഭൂദാനവും ലഭിച്ചാറെ അവർ മഹാദേവർ പട്ടണത്തിൽ ഒരു പട്ടണവും പള്ളിയും ചമെക്കുന്നതിനു യത്നിച്ചു. ആവകെക്കു അസ്ഥിവാരമിട്ട പൊഴുതാവിതു ക്രിസ്ത്വാബ്ദം ൩൪൫ൽ കുംഭമാസം ൨൯ ന്നു- ശനിയാഴ്ചയും ആയില്യവും സപ്തമിയും കൂടിയനാൾ കർക്കടകം രാശിനേരത്തിൽ ആയിരുന്നു. അതിന്റെ വാക്യം ശോഭാലഃ എന്നു ആകുന്നു. കൊട്ടക്കാവുപക്ഷികളും കൊരക്കേണിയിലെ നസ്രാ കുടുംബത്തിൽനിന്നുള്ള തരിസായ്ക്കളും മെത്രാനെയും കൂട്ടരെയും ചെന്നുകണ്ടു ഐക്യതപ്പെട്ടുകയും ചെയ്തു."

4. കുഴ്യൻ പാദ്രിയുടേതായി മി. ചാഴികാടൻ ചേർത്തിരിക്കുന്ന ഉദ്ധൃതം മൂലത്തോടു പൂർണ്ണമായി യോജിക്കുന്നില്ല എന്നു വിശേഷാൽ പറയേണ്ടല്ലൊ. തെറ്റുകൾ പലതും, മൂലത്തിൽനിന്നും പകർത്തിയപ്പോൾ ഉണ്ടായ അനവധാനതമൂലം വന്നുകൂടിയതായിരിക്കാം. "അപ്പോൾ അമ്മായക്കാരൻ അതായതു സുറിയാനിക്കാരൻ കാനായിലെ തോമ്മാ എന്നു സാമാന്യം പറഞ്ഞുവരുന്ന ക്രിസ്ത്യാനിമുതലാളി" എന്നു വക്കീൽ രേഖപ്പെടുത്തിയിരിക്കുന്നതു കുഴ്യൻ പാദ്രിയുടെ പ്രകരണത്തിൽ "അപ്പോൾ അറാമായക്കാരൻ (അയത സുറിയാക്കാരൻ) കാനാനിലെ തോമ്മാ എന്ന സാമാന്യം പറഞ്ഞുപോരുന്ന ക്രിസ്ത്യാനി മുതലാളി" എന്നാണല്ലൊ കാണുന്നതു്. ഞാൻ അടിവരയിട്ടിരിക്കുന്നതു വ്യത്യാസം കാണുന്ന വാക്കുകൾക്കാകുന്നു. "അറാമായക്കാരൻ" "അമ്മായക്കാരൻ" ആയതു സാരമില്ലെന്നു വെക്കാം. എന്നാൽ "കനാനിലെ" തോമ്മാ എന്നു കുഴ്യൻ പാദ്രി എഴുതിയതു് മി. ചാഴികാടന്റെ ഗ്രന്ഥത്തിൽ "കാനായിലെ" തോമ്മാ എന്നായതു് പകർത്തിയെഴുതിയപ്പോൾ വന്ന അനവധാനതയുടെ ഫലമാണെന്നു വിചാരിക്കാൻ തരമില്ല. ക്നായിതോമ്മായുടെ ജന്മദേശം "കാനാ" ഗ്രാമമാണു് എന്ന മി. ചാഴികാടന്റെ വാദം കേവലം നൂതനമായ ഒന്നല്ല, കുഴ്യൻ പാദ്രിയുടെകൃതി അതിനെ അനുകൂലിക്കുന്നു എന്നു കാണിക്കാൻ കരുതിക്കൂട്ടിച്ചെയ്തു ഒരു കൃത്രിമമായിട്ടെ അതിനെ ഗണിക്കാൻ നിവൃത്തിയുള്ളു. അതുപോലെതന്നെ "സുറിയാക്കാരൻ" "സുറിയാനിക്കാരൻ" ആയതും ഒട്ടും ക്ഷന്തവ്യമല്ല. സുറിയാദേശക്കാരൻ എന്ന അർത്ഥത്തിൽ "സുറിയാനിക്കാരൻ" എന്നല്ല, "സുറിയാക്കാരൻ" എന്നത്രെ ശരിയായ പ്രയോഗം എന്നു് ഞാൻ അന്യത്ര– 5 അ. 18–ം ലക്കം സമർത്ഥിച്ചിട്ടുള്ളതിനു കുഴ്യൻ പാദ്രിയുടെ ഈ പ്രയോഗം ഒരു നല്ല തെളിവാണു്. "[illegible]

നിലെ തോമ്മാ എന്നു സാമാന്യം പറഞ്ഞുപോരുന്ന ക്രിസ്ത്യാനി മുതലാളിയ എന്നു പാദ്രി പ്രയോഗിച്ചിരിക്കുന്നതിനാലും അദ്ദേഹം യഥാർത്ഥത്തിൽ അറാമായക്കാരൻ, എന്നുവച്ചാൽ സുറിയാക്കാരൻ ആകുന്നു എന്നു തെറു തിരുത്തി വ്യാഖ്യാനിച്ചിരിക്കുന്നതിനാലും തോമ്മാ മുതലാളിയുടെ സ്വദേശം കനാൻ അല്ല എന്നു പാദ്രി അവർകൾ വ്യക്തമായി കാണിച്ചിരിക്കുന്നു. പുരാതന സുറിയായിക്കു 'അറാം' എന്നു അപരനാമം കൂടിയുണ്ടായിരുന്നു. അതിനാൽ അറാമായക്കാരൻ എന്നുവച്ചാൽ സുറിയാക്കാരൻ ആകുന്നു എന്നു അദ്ദേഹം അർത്ഥനിർണ്ണയം ചെയ്യുന്നതു് ശരിയാണു്. 'സുറിയാ' അഥവാ പ്രാചീന 'അറാം' എന്ന ഭൂവിഭാഗത്തിൽനിന്നു ഭിന്നമായ ഒന്നാണു് 'കനാൻ' എന്നതു് നിർവ്വിവാദമാണു്. എന്നാൽ മി. ചാഴികാടനു അവ രണ്ടും ഒന്നുതന്നെയാണു് എന്നു അഭിപ്രായധാരണയുള്ളതായി കാണുന്നു. തന്നിമിത്തമായിരിക്കണമല്ലോ മി. ചാഴികാടൻ മുഖവുരയിൽ "സിറിയായിൽനിന്നും എഴുപത്തിരണ്ടു കുടുംബക്കാർ മലയാളത്തു കൊടുങ്ങല്ലൂർ വന്നിറങ്ങി" എന്നു പറഞ്ഞിട്ടുള്ളതിനെ കുറെക്കൂടി വിശദമാക്കിക്കൊണ്ടു 73-ാം വശത്തു് "കനാംതോമ്മാ അദ്ദേഹത്തിന്റെ സ്വദേശമായ കാനായിലെത്തി അവിടെയും അയൽദേശമായ നസ്രസിലും സമീപപ്രദേശങ്ങളിലും നിന്നും ദാവീദുരാജാവിന്റെ വംശജരായ– "അരശപുത്രരായ"– എഴുപത്തിരണ്ടു കുടുംബത്തലവന്മാരെക്കണ്ടു് അവരെയും അവരുടെ ഭാര്യമാരെയും സന്താനങ്ങളെയും ഒരുമിച്ചു ചേർത്തു് ......മലങ്കരയ്ക്കായി...... പുറപ്പെട്ടു" എന്നു പറഞ്ഞിട്ടുള്ളതു് ഇവിടെപ്പറയുന്ന കാനാ, നസ്രസ് മുതലായ സ്ഥലങ്ങൾ സുറിയായിലല്ല, പ്രത്യുത പുരാതന ക്നാൻ ആയിരുന്ന പലസ്റ്റീനായിലാണു് സ്ഥിതിചെയ്തിരുന്നതു്. അതിനാൽ പ്രസ്തുത 72 കുടുംബക്കാർ സിറിയാക്കാർ ആയിരുന്നു എന്നു വരികിൽ, കാനാ, നസ്രസ് മുതലായ സ്ഥലനിവാസികൾ ആയിരുന്നു എന്നുകൂടിപ്പറയുന്നതു പിശകാണു്.

"സുറിയാനിക്കാരൻ" എന്നു പറഞ്ഞാൽ "സുറിയാ ദേശക്കാരൻ എന്നർത്ഥമാക്കണമെന്നുള്ള അബദ്ധധാരണയും മി. ചാഴികാടനുള്ളതായി ടിയാന്റെ പുസ്തകം 6, 22 മുതലായ വശങ്ങളിലെ ചില പ്രയോഗങ്ങൾകൊണ്ടും വിശദമാകുന്നുണ്ടു്. സുറിയാനിക്കാരൻ എന്നതിനു സുറിയാനിഭാഷ അഥവാ റീത്തു് ഉപയോഗിക്കുന്നവൻ എന്നും, സുറിയാക്കാരൻ എന്നതിനു സുറിയാദേശക്കാരൻ എന്നുമാണു് അർത്ഥമാക്കേണ്ടതു് എന്നു മി. ജോസഫ് മനസ്സിലാക്കിയാൽകൊള്ളാം. "സുറിയാനിക്കാർ എന്ന പദംകൊണ്ടു വിവക്ഷിക്കുന്നതു് സിറിയായിൽനിന്നു വന്നവർ എന്നോ പള്ളിക്രമങ്ങളിൽ സുറിയാനിഭാഷ ഉപയോഗിക്കുകയും, സുറിയാനിറീത്തിൽ ഉൾപ്പെട്ടിരിക്കുകയും ചെയ്യുന്നവർ എന്നോ ആണു്. ഇംഗ്ലീഷ്കാർ, ഫ്രഞ്ചുകാർ പോർട്ടുഗീസുകാർ എന്നും മറ്റും പാശ്ചാത്യരെ അറിയപ്പെടുന്നതുപോലെ സുറിയാനിക്കാരെന്നാൽ സിറിയൻസ്— സുറിയായിൽ നിന്നു വന്നവർ— എന്നാണു് പ്രത്യക്ഷമായ അർത്ഥം" എന്നു വക്കീൽ 21-ാം വശത്തു ഖണ്ഡിതമായി വിധി പറയുന്നു. ഈ വിധിപ്രകാരം ഇംഗ്ലീഷ്കാർ ഫ്രഞ്ചുകാർ എന്നൊക്കെപ്പറഞ്ഞാൽ ഇംഗ്ലണ്ടിൽനിന്നും ഫ്രാൻസിൽനിന്നും

വന്നവർ എന്നായിരിക്കണമല്ലോ അർത്ഥം. അങ്ങനെയെങ്കിൽ ഇംഗ്ലണ്ടിലും ഫ്രാൻസിലും മററും നിവസിക്കുന്നവരെപ്പററി എന്തുപേരാണ് നാം പറയുന്നത്!!! ('സുറിയാനി' ശബ്ദത്തിൻെറ പ്രയോഗത്തെപ്പററി 5–18-ൽ ഉപരി വിവരിക്കുന്നതാണ്) വക്കീൽ സ്വാർത്ഥനിമിത്തം തൻെറ ഒരു ഉദ്ദേശം പൊന്തിച്ചു കാണിക്കാൻ എടുക്കുന്ന ഒരു പണിമാത്രമാണ് ഇതും. മി. ചാഴികാടൻ കുഴ്സൻപാദ്രിയിൽനിന്നു ചെയ്തിരിക്കുന്ന ഉദ്ധൃതത്തിലെ മററു തെററുകളെ ഇവിടെ ചൂണ്ടിക്കാണിക്കണമെന്നു വിചാരിക്കുന്നില്ല. എന്നാൽ ശോബാല എന്നു കുഴ്സൻപാദ്രി വെണ്ടയ്ക്കാ അക്ഷരത്തിൽ കൊടുത്തിരിക്കുന്നതു "ശാവോൽ" ആയതു വളരെ വിചിത്രമായിരിക്കുന്നു. വക്കീൽ ഇപ്പോൾ ലാ ബുക്കുകളേപ്പോലെയോ അതിലും ഉപരിയായോ ബൈബിൾ പഠനത്തിലും വ്യാഖ്യാനത്തിലുമാണല്ലോ ഏർപ്പെട്ടിരിക്കുന്നതു്. അതിൻെറ ഫലമായിട്ടായിരിക്കാം ഇവിടെ "ശാവോൽ" പ്രത്യക്ഷനായതു്. കുഴ്സൻപാദ്രിയുടെ 244 ആനക്കോൽ വക്കീലിൻെറ ഗ്രന്ഥത്തിൽ 264 ആയി എന്നതും വിസ്മരിക്കാൻ നിർവ്വാഹമില്ല.

കുഴ്സൻ പാദ്രിയുടെ ഈ ചരിത്രവും "ഉറഹാവാദ"ത്തിൻെറ ഒരു പാഠഭേദമാണ്. മത്തായി കത്തനാരുടെ പാഠത്തിൽനിന്നു ഇതു പലതിലും ഭിന്നവുമാണ്. പാദ്രിയുടെ ചരിത്രപ്രകാരം (1) തോമ്മാ മുതലാളി അറാം അഥവാ സുറിയാദേശക്കാരനാണ്. (2) അദ്ദേഹം കച്ചവടത്തിനായി കൊടുങ്ങല്ലൂർ വന്നിറങ്ങിയപ്പോൾ യാദൃശ്ചികമായി മാത്രം നാട്ടുക്രിസ്ത്യാനികളെ കണ്ടുമുട്ടിയതാണ്. ഉറഹാ മെത്രാനോ മറേറാ ഉണ്ടായ ദർശനത്തിൻെറ ഫലമായി മലയാള ക്രിസ്ത്യാനികളേപ്പററി അന്വേഷണം ചെയ്യുവാൻ കാതോലിക്കാ പറഞ്ഞയച്ചതല്ല. ക്രിസ്ത്യാനികൾ കൊടുങ്ങല്ലൂർ ദേശത്തു പാർക്കുന്നുണ്ടെന്നു അദ്ദേഹത്തിനു യാതൊരു അറിവും ഇല്ലായിരുന്നു. (3) മലയാളക്രിസ്ത്യാനികൾക്കു ലൌകികമായും ആത്മികമായും വളരെ ബുദ്ധിമുട്ടുകൾ ഉണ്ടെന്നു അവരിൽനിന്നു നേരിട്ടു ഗ്രഹിച്ചതിനാൽ, അവരെ കഴിയുന്നത്ര സഹായിക്കണം എന്ന ഉദ്ദേശത്തോടെയാണ് സ്വദേശത്തു തിരിച്ചുചെന്നു കാതോലിക്കായെ വിവരങ്ങൾ ധരിപ്പിച്ചതു്. (4) ഈ നിവേദനത്തിൻെറ ഫലമായിട്ടാണ് കാതോലിക്കാ ഉറഹാ മാർയൌസേപ്പുമെത്രാനെയും വൈദികരെയും ഏഴില്ലം എഴുപത്തിരണ്ടു കുടുംബക്കാരായ നാനൂറോളം ജനങ്ങളേയും തോമ്മാ മുതലാളിയുടെകൂടെ മൂന്നു കപ്പലിൽ മലയാളത്തേക്കു അയച്ചതു്. മത്തായി കത്തനാർ എദേസ്സാമെത്രാൻെറ പേരാകട്ടെ, കുടിപുറപ്പെട്ടവർ ഏഴില്ലം 72 കുടുംബക്കാർ ആകുന്നു എന്നാകട്ടെ, അവരുടെയോ കപ്പലുകളുടെയോ സംഖ്യയാകട്ടെ പറയുന്നില്ല. എന്നാൽ കൊടുങ്ങല്ലൂർ തെക്കും വടക്കും ഭാഗങ്ങളിൽ രണ്ടുപന്തികളിൽ ആയി 472 വീടുകൾ പണിയിച്ചു താമസം ഉറപ്പിച്ചു എന്നു അദ്ദേഹം വിശദമാക്കിയിട്ടുള്ളതിനാൽ വന്ന കുടുംബങ്ങളുടെ എണ്ണം 72 അല്ല 472 ആകുന്നു എന്നു അദ്ദേഹം സമ്മതിക്കുന്നു എന്നു വരുന്നു. ആനക്കോലാൽ 244 കോൽ ഭൂമി ദാനമായി നൽകി എന്നു പാദ്രി പറയുമ്പോൾ, അവർക്കു ആവശ്യമുള്ളത്ര വിസ്തീർണ്ണതയിൽ സ്ഥലം അനുവദിച്ചുകൊടുത്തു എന്നത്രെ മത്തായികത്തനാരുടെ പാഠം.

കഷ്ഠൻ പാദ്രിയുടെ ചരിത്രത്തിൽ കാണുന്ന വേറൊരു വിശേഷം അവസരത്തിൽ അവിട കനായിത്തൊമ്മൻ കൊടുങ്ങല്ലൂർ വന്നിറങ്ങിയ വെകിയുടെക്കൂടെ ചെമ്പകശ്ശേരി ത്തെ കോട്ടയുടെ അധിപതിയായിരുന്ന തോമ്മാമുതലാളിയെ കൈക്കു തമ്പുരാനും ഉണ്ടായിരുന്നു; ഇവർചെന്നു പിടിച്ചു കരെക്കിറക്കി തണ്ടിലേററിക്കൊണ്ടുപോയി എന്നതാണ്. പാദ്രി തൻെറ ചരിത്രരചനയിൽ പ്രധാനമായി ആശ്രയിച്ചിട്ടുള്ള പ്രമാണരേഖ തെക്കുംഭാഗരുടെ പുരാതന പാട്ടുകൾ എന്നു പറയുന്നവയാണെന്നുള്ള തിനു സംശയമില്ല. അദ്ദേഹം മിക്കവാറും പ്രസ്തുത പാട്ടുകളിലെ അംശ ങ്ങളെ പകർത്തുകയെ ചെയ്തിട്ടുള്ളു. തന്നിമിത്തം ചരിത്രസംബന്ധമായി തെക്കുംഭാഗർ പുറപ്പെടുവിക്കുന്ന ചില വാദങ്ങളെ അദ്ദേഹവും അനുകൂ ലിക്കുന്നതായി കാണുന്നു. ഉദാഹരണമായി "നല്ലൊരോരോശ്ലീലം" എന്ന പാട്ടിൽ

"ചെമ്പകാശ്ശേരിയുംക്കൂടെയുണ്ട്
വെട്ടത്തുമന്നനുംക്കൂടെയുണ്ട്
ഉറഹമാർ യൌസേപ്പെഴുന്നള്ളുന്നു
.................................
തൊമ്മൻ കിനാനവൻക്കൂടെയുണ്ട്
.................................
കൈക്കുപിടിച്ചുകരയിറക്കി
.................................
തണ്ടുകരേറിയിരുന്നുംകൊണ്ട്
ഘോഷത്തോടെ ചെന്നു കോട്ടക്ക്" എന്നും; "മൂന്നാം മലങ്കര" എന്ന പാട്ടിൽ

"രാജമക്കളെണ്ണൊൽപതും കുടി പുകിന്തു
കുടിയാരത്തമരാകുമിവർ നാലുനൂറും
കാസോലിക്കായത്തുള്ളാലെ കപ്പൽപുകിന്തു—
വന്നപരദേശി കൊടുങ്ങല്ലൂർ പുകിന്തു" എന്നും; ഇന്നു തിങ്ങങ്ങളെ" എന്ന പാട്ടിൽ:

"ഏഴില്ലമെഴുപത്തുരണ്ടു കുടിയാരും
ഒത്തൊരുമിച്ചുപോകണം നിങ്ങളും
.................................
കപ്പലൊരു മൂന്നുമൊന്നായിട്ടോടുന്നു" എന്നും പറഞ്ഞി ട്ടുണ്ട്. കഷ്ഠൻ പാദ്രിയുടെ മേൽ ഉദ്ധരിച്ച ഭാഗത്ത് "രാജമക്കൾ" എന്ന അംശം നീക്കി മറെറല്ലാംതന്നെ കാണുന്നുണ്ടല്ലൊ. പാദ്രി ഈ പാട്ടുകളെ വിശ്വസിച്ചും അവയെ ഉപജീവിച്ചും തൻെറ ചരിത്രഗ്രന്ഥം ചമച്ചു എന്നേ പറയാനുള്ളു.

പുരാതനപാട്ടുകളിൽ കാണുന്ന ചരിത്രവിരുദ്ധതയ്ക്കു ഇവിടെയും ഒരു ദൃഷ്ടാന്തം എടുത്തുകാണിക്കാം. "ചെമ്പകശ്ശേരിയും കൂടെയുണ്ട്, വെ ട്ടത്തുമന്നനുംക്കൂടെയുണ്ട്" എന്ന ഭാഗംകൊണ്ടു വിശദമാകുന്നതു ക്രി. വ. 345-ൽ കൊടുങ്ങല്ലൂരിൽ "ചെമ്പകശ്ശേരി"—രാജാവും ഉണ്ടായിരുന്ന

എന്നാണല്ലൊ. കയ്യൻ പാദ്രി "ചെമ്പകശ്ശേരി തമ്പുരാൻ" എന്നു പറഞ്ഞിരിക്കുന്നതിനും പുറമേ "കൊടുങ്ങല്ലൂർ അല്ലും ചെമ്പകശ്ശേരി രാജാവിൻെറ രാജ്യമാകുന്നു" എന്നു ഒരു കുറിപ്പുമൂലം വ്യക്തപ്പെടുത്തികൊണ്ടു ഈ ചെമ്പകശ്ശേരി രാജാവായിരുന്നു എന്നു സമ്മതിച്ചിട്ടുണ്ടു്. പുരാതനപാട്ടിലെ വിവക്ഷയും ചെമ്പകശ്ശേരി രാജാവായിരുന്നു എന്നായിരിക്കണം. ചെമ്പകശ്ശേരി എന്നതു "അമ്പലപ്പുഴ ദേശത്തിനു പണ്ടുണ്ടായിരുന്നപേർ" എന്നു ഏ. ആർ. വി. ഭാഷാനിഘണ്ടു പറയുന്നു. എൻെറ അറിവിൽപെട്ടെടത്തോളം ഈ ചെമ്പകശ്ശേരി രാജാവിൻെറയും രാജ്യത്തിൻെറയും ഉത്ഭവം ക്രിസ്ത്വാബ്ദം12-ാംനൂറ്റാണ്ടിലാണ്. കൊല്ലവർഷം 300നു ക്രി. വ. 1125-ാമാണ്ടു് കോഴിക്കോട്ടു രാജാവു് സൈന്യത്തിൽനിന്നും പിരിച്ചയച്ച ഒരുകൂട്ടം നായന്മാർ കുമാരനല്ലൂർ എത്തി. അവിടത്തേ ക്ഷേത്രസമീപത്തു താമസിച്ചിരുന്ന ചെമ്പകശ്ശേരിനമ്പൂരി കേവലം ദരിദ്രനായിരുന്നു. എങ്കിലും ടി നമ്പൂരി പ്രസ്തുത ഭടന്മാർക്കു ചെയ്തുകൊടുത്ത സഹായത്തിനു പ്രതിഫലമായി അവരാണു് നമ്പൂരിയെ ദരിദ്രാവസ്ഥയിൽനിന്നു് ഉദ്ധരിച്ചു്, കുടമാളൂർ (കൊടുവാളൂർ) പ്രദേശം നമ്പൂരിക്കു തെക്കുംകൂർ രാജാവിൽനിന്നും പ്രദാനം ചെയ്യിച്ചതും, ഒടുവിൽ അമ്പലപ്പുഴദേശത്തിൻെറ രാജാവായി പ്രഖ്യാപനംചെയ്തതും. ഈ വിവരങ്ങൾ ബ. ബര്ണാർദച്ചൻ "മാർ തോമ്മാക്രിസ്ത്യാനികൾ" 13-ാം അദ്ധ്യായത്തിൽ കുടമാളൂർപള്ളിയുടെ ഉത്ഭവത്തെപ്പററി പ്രതിപാദിക്കുന്നകൂട്ടത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. ഈ ചെമ്പകശ്ശേരി രാജാവു് 345-ൽ ക്നായിതൊമ്മൻ വന്നപ്പോൾ കൊടുങ്ങല്ലൂരിൽ ഉണ്ടായിരുന്നു എന്നു പറയുന്ന പാട്ടിൻെറയും അതിനെ ആസ്പദമാക്കി എഴുതിയിരിക്കുന്ന ചരിത്രങ്ങളുടെയും യാഥാർത്ഥ്യത്തെപ്പററി എന്താണു പറയുക!!

5. മി. ചാഴികാടൻ കയ്യൻപാദ്രിയുടെ പുസ്തകം 12-ാംവശം മുതൽ 19.വരെയുള്ള ഭാഗങ്ങളിൽനിന്നു മൂന്നു ഭിന്നങ്ങളായ ഉദ്ധരണങ്ങളാണു് ചെയ്തിട്ടുള്ളതു്. അതിൽ അന്ത്യഭാഗം 14-ാംവശത്തു് അതിന്നു വാക്യം"ശോവാല എന്നു ആകുന്നു" എന്നതുകൊണ്ടു് അവസാനിക്കുന്നു. അതിനെതുടന്നു തെക്കുംഭാഗരുടെയും വടക്കുംഭാഗരുടേയും ഉത്ഭവത്തെപ്പററിയുള്ള ഒരു ദീർഘവിവരണം പാദ്രികൊടുത്തിട്ടുണ്ടു്. അതു മി. ചാഴികാടൻ വിട്ടുകളഞ്ഞിരിക്കയാണു്. അതുകൂടെ ഞാൻ ഇവിടെ ചേർക്കാം.

"മലയാളസുറിയാനിക്കാരുടെ ഇടയിൽ വടക്കുംഭാഗർ എന്നുംതെക്കുംഭാഗർ എന്നും രണ്ടു വകപ്പു ജനങ്ങൾ മതവിശ്വാസങ്ങൾ ഒന്നുതന്നെ എങ്കിലും ആചാരങ്ങളും മര്യാദകളും വെവ്വേറായും കൂടികഴിച്ചിലും പരസ്പരവിവാഹവും ഇല്ലാതെയും തമ്മിൽതമ്മിൽ കുലീനത നടിച്ചും കാണപ്പെടുന്നു. അതിൻെറ ഉത്ഭവത്തെപ്പററി ഇരുകക്ഷികളും പല തൊന്ന്യാസങ്ങളെ പറഞ്ഞുകൊള്ളുന്നു. പരദേശചരിത്രക്കാർ ഓരോരുത്തർ അവരവൎക്കു അതാതകൈവഴികളിൽ നിന്ന വിവരങ്ങൾ കിട്ടിയ പ്രകാരം ഒരുകൂട്ടരെ ഉയത്തിയും മററവരെ ഇടിച്ചും എഴുതിട്ടുമുണ്ടു. വാദം അററിട്ടില്ലിപ്പോൾ രണ്ടുകൂട്ടൎക്കും കാര്യത്തിൻെറ സൂക്ഷത്തെ കുറിച്ച നല്ല വിവര

എന്ന തങ്ങൾ പറഞ്ഞുകൊള്ളുന്ന ആധാരമില്ലാ
മില്ലാതെ ആയിരിക്കുന്നു എന്ന തങ്ങൾ പറഞ്ഞുകൊള്ളുന്ന ആധാരമില്ലാ
ത്ത വർത്തമാനങ്ങൾകൊണ്ടതെളിയുന്നു. അവർ എടുത്തു പറയുന്ന നിസ്സാ
രവും ദോഷരൂപവുമായ വാദങ്ങളെ ഒക്കെയും ഒഴിച്ചുവിട്ടുംകളഞ്ഞു ന്യാ
യഭാവമുള്ളവയെ മാത്രം ഇവിടെ ചേക്കുന്നു.

"വന്നതിൽ തറവാട്ടുകാരും നിന്നതിൽ ഇല്ലക്കാരും തമ്മിലും വ
ന്നതിൽ അടിമപ്പെട്ടവരും നിന്നതിൽ പരിയപ്പെട്ടവരും തമ്മിലും ബന്ധു
തകൂടി മഹാദേവർ പട്ടണത്തിൽ കുലീനക്കു 400 വീടികകൾ വടക്കെ
പന്തിയിലും, കുലഹീനക്കു 72 വീടികകൾ തെക്കെ പന്തിയിലുമായിട്ട
ഉണ്ടാക്കി പാർത്തുവന്നതിൽനിന്ന വടക്കുംഭാഗർ എന്നും തെക്കുംഭാഗർ എന്നും
വിളിക്കപ്പെടുന്നതിനു ഇടയായി എന്നും മെത്രാന്മാരും സ്ഥാനമാനങ്ങൾ
ക്കുള്ള ചെല്ലേപ്പും തങ്ങളുടെ പക്ഷത്തിൽ ഇരിക്കുന്നതിനാൽ തങ്ങൾ
സാക്ഷാൽ സുറിയാനിക്കാർ എന്നും മററവർ പതിതമുള്ളവർ എന്നും വട
ക്കുംഭാഗരുടെ പറച്ചിൽ."

"പരദേശത്തുനിന്നു വന്ന തറവാട്ടുകാൎക്കു 400 വീടികകൾ തെ
ക്കേപന്തിയിലും അവരുടെ അടിമകൾക്കു 72 വീടികകൾ വടക്കെ പന്തി
യിലും ഉണ്ടാക്കി പാർത്തുവന്നാറെ ഒടുക്കം പേർ പറയപ്പെട്ടവർ കാലക്ര
മേണ നാട്ടുക്രിസ്ത്യാനികളോടു സമ്മിശ്രമായിപ്പോയതിനാൽ ആ കൂട്ടക്ക
വടക്കുംഭാഗർ എന്ന പേര നടപ്പായിരിക്കുന്നു എന്നും മെത്രാന്മാരും ചെ
പ്പേടും എതിർപക്ഷത്തിൽ ആയിപ്പോയ വിവരങ്ങൾ ചുവട്ടോളം നോക്കു
മ്പോൾ അത്രഫലമുള്ളവയല്ല എന്നും പരദേശ ഇല്ലപ്പേരും നിറവും ചെ
മ്പൻ മീശയും വന്നവിവരങ്ങൾക്കു പാട്ടുകൾ ഉള്ളതും അവൎക്കാകുന്നു എന്നും
ആകയാൽ തങ്ങൾ സാക്ഷാൽ സുറിയാനിക്കാർ എന്നും തെക്കുംഭാഗരുടെ
പറച്ചിൽ."

"ഈ കൊഴച്ചിലായ സംഗതിയിൽ ചരിത്രക്കാരൻ കണ്ട തെളി
വിൽനിന്ന പക്ഷാപക്ഷം വിചാരിയാതെ തനത അഭിപ്രായം പറയു
ന്നത ചരിത്രത്തിനുവേണ്ടിയിരിക്കുന്ന സത്യത്തിനു യുക്തമാകകൊണ്ട ഈ
സംഗതി നൊമ്പരവും എളുപ്പവുമുള്ളതാകയാൽ ഒരു കൂട്ടക്കു രുഷിച്ചില്ലു
ണ്ടായെക്കുമെങ്കിലും നിഷ്പക്ഷമായ അഭിപ്രായത്തെ ഞങ്ങൾ താഴെ
കുറിപ്പാൻ തുനിയുന്നു.

"മേല്പറഞ്ഞ രണ്ട പറച്ചിലുകളിൽ നിന്നും ഒട്ടൊട്ടു നേര എടു
പ്പാനുണ്ട്, എങ്ങിനെയെന്നാൽ കൊടുങ്ങല്ലൂരിൽ പാർത്ത നാട്ടുക്രിസ്ത്യാനി
കൾ വടക്കെ പന്തിയിലും വന്ന പരദേശികളും കൂട്ടരും തെക്കെ പന്തി
യിലും പാർത്തുവരികയിൽ തെക്കുംഭാഗത്തിലെ പരിചാരകർ ഇന്നത്തെ
നടപ്പുപോലെ വടക്കുംഭാഗത്തിലെ പരിചാരകരോടു ബന്ധുതകൂടി സ്ഥാ
മൂഹ്യസ്ഥിതിയിൽ ഉയരുന്നതിനായിട്ട വടക്കുംഭാഗത്തിലേക്കു ചേൎന്നു എന്ന
ന്യായമായി നിരൂപിക്കാം. എന്തുകൊണ്ടെന്നാൽ തെക്കുംഭാഗർ അങ്ങിനെ
യുള്ളവരെ ഉയരുവാൻ ഇന്നും സമ്മതിക്കുന്നില്ല. രണ്ടുകൂട്ടരും കൊടുങ്ങ
ല്ലൂർനിന്നു പിരിഞ്ഞശേഷം വടക്കുംഭാഗർ എന്ന പെര് നാട്ടുക്രിസ്താനി
കൾക്കു അകപ്പാടെ വീണു എന്നുതോന്നുന്നു. എന്നാൽ എല്ലാരും കൊടു
ങ്ങല്ലൂർപോയി പാർത്തില്ല എന്നുള്ളത നിർവ്വിവാദമായ സംഗതിയാകുന്നു

കാൎയ്യത്തിന്റെ പരമാൎത്ഥം ഇങ്ങനെതന്നെ ആയിരുന്നാലും വടക്കുംഭാഗൎക്കു
യാതൊരു പതിത്വവുംവന്നു നിന്നേക്കുമെന്നു ശങ്കിപ്പാൻ വകയില്ല. വൈശ്യ
ബ്രാഹ്മണരിൽനിന്നും ശൂദ്രരിൽ നിന്നും മാൎഗ്ഗാനുസാരികളായ പുരാതന
മാർത്തോമാ ക്രിസ്ത്യാനികൾ എന്ന ശ്ലാഘ്യത അവൎക്കുണ്ട്. അപ്പോൾ
തെക്കുംഭാഗരിൽ കറുത്തനിറമുള്ളവരെ കാണ്മാൻ സംഗതി എന്തെന്നു
ചോദ്യംവരും. കാലപ്പഴക്കവും ശീതോഷ്ണഭേദവും ഭക്ഷണവ്യത്യാസവും
പരദേശ സഹവാസവിശേഷവും, പാതിവ്രത്യഭംഗവുംകൊണ്ടു നിറപ്പിഴ വരാ
കുന്നതാകുന്നു. ഇങ്ങിനെ കാൎയ്യത്തിന്റെ സ്വഭാവം ഉററുനോക്കുന്നവൎക്കു
യാതൊരു പരിഭവത്തിനും വകയില്ലെന്നു ഉറെക്കുന്നു. എന്നാൽ തെക്കുംഭാ
ഗരുടെ ജാതിവ്യത്യാസവും ഇല്ലപ്പേരും നാട്ടുവഴക്കമയോടു ചേൎന്നുവരുന്നതി
നാൽ അവ എന്തുകൊണ്ടെന്നുണ്ടാകുന്നില്ല. സുറിയാനിക്കാരൻ തോമായു
ടെയും തന്റെ കൂട്ടരുടെയും വരവുകൊണ്ടാകുന്നു ഇവിടെയുണ്ടായിരുന്ന
നസ്രാണി മാപ്പിളമാൎക്കു ആകപ്പാടെ സുറിയാനിക്കാർ എന്ന പേരുണ്ടാ
കുവാൻ ഇടയായത ഒരം കുടിയേററത്താൽ ഇരു പരിഷക്കാരുടെയും ലോക
സ്ഥിതിക്കും വേദസ്ഥിതിക്കും വിശേഷംകൂടി. എന്നാൽ സ്വയാധീനരായി
രുന്ന ഈ നാട്ടുക്രിസ്ത്യാനികളുടെ തന്റേടം അന്നുതൊട്ടെ പരദേശികൾ
അപഹരണം ചെയ്തുകളഞ്ഞു. മാർതോമാ പട്ടക്കാരെ നിയമിച്ചു കുടുംബ
ങ്ങളിൽ ഒന്നാകുന്ന പാലമററം തറവാട്ടിൽ ഒരുത്തന്നു അൎക്കദിയാക്കോൻ
എന്ന സ്ഥാനം കൊടുത്തു സഭാസ്വന്തകാൎയ്യങ്ങളെ അദ്ദേഹം നോക്കിവന്നു
എന്നല്ലാതെ മെത്രാസ്ഥാനം കൊടുത്തിട്ടുണ്ടായിരുന്നില്ല. അങ്ങിനെ ചെയ്തി
രുന്നു എന്നുവരികിൽ നാട്ടുക്രിസ്ത്യാനികളുടെ സ്വാധീനത അവൎക്കു ഇരിക്കയും
കാൎയ്യാദികൾ ശുഭപ്പെട്ടുവരികയും പിന്നിട്ടു മെത്രാസ്ഥാനത്തിനുവേണ്ടി
പിണക്കം ഉണ്ടാകയും ചിലപ്പോൾ മെത്രാന്മാർ ഇല്ലാതെപോകയും മെ
ല്ലത്തുപൊലെയുള്ള കാൎയ്യങ്ങൾക്കു ഇടയാകയും ചെയ്യാഞ്ഞേനേ. മലയാള
ക്രിസ്ത്യാനികൾക്ക് ഓജസ്സും തന്റേടവും വൎദ്ധിച്ചുവരികയും ചെയ്യുമായി
രുന്നു. ഈ വന്നവരിൽ വൈദികർ കല്ദായക്കാരായിരുന്നു എന്നു വിചാ
രിപ്പാൻ സംഗതിഉണ്ടു. ആ വസ്തുതയെ ഇപ്പൊഴും ഇവർ എഴുതിവരുന്ന
സുറിയാനി അക്ഷരം കൽദായ അക്ഷരം ആയിരിക്കുന്നതിനാൽ നിശ്ചയ
പ്പെടുന്നു. കൽദായക്കാരുടെ വിശ്വാസരീതിയും ക്രമവും ഈ പൂൎവ്വിക
ക്രിസ്ത്യാനികളുടെമേൽ ഫലിപ്പിക്കയും ചെയ്തു എങ്കിലും ഇവർ നെസ്തോറിയ
ക്കാരല്ലാഞ്ഞു. അന്നു ആ മതം ഉണ്ടായിട്ടില്ലാഞ്ഞു.”

തെക്കും ഭാഗരുടെയും വടക്കും ഭാഗരുടെയും ഉത്ഭവത്തെപ്പററി
ഇരുകക്ഷികളും പല “ഐതിഹ്യാസങ്ങളും” പറയുന്നു എന്നു പാദി സൂചി
പ്പിച്ചിട്ടുള്ളതു് ക്നായിതോമായുടെ “ഇരുഭാൎയ്യാ അഥവാ വെപ്പാട്ടിവാദം”
തന്നെ ആയിരിക്കണം. ഈ വാദത്തിന്റെ പല പാഠഭേദങ്ങളും നാം
കമ്പോറി, ഗോവെയാ, റോളിൻ മുതലായ “പരദേശ ചരിത്രകാരന്മാരു”ടെ
രേഖകളിൽ കണ്ടുകഴിഞ്ഞു. “ഇരുഭാൎയ്യാ അഥവാ വെപ്പാട്ടിവാദത്തെ”
ഇരുകൂട്ടരും സ്വീകരിച്ചുകൊണ്ടു്. “തങ്ങൾ ക്നായിതോമ്മായുടെ ധൎമ്മ
ദാര സന്താനങ്ങളാണെന്നു തമ്മിൽ തമ്മിൽ കലഹിച്ചു വരുന്നതായും
ഈ വാദം പരദേശ ചരിത്രകാരന്മാർ
നാം അവയിൽനിന്നും ഗ്രഹിച്ചു

വകഞ്ഞുണ്ടാക്കിയതാണെന്നു ആരും പറയുമെന്നു തോന്നുന്നില്ല. നാട്ടുകാരിൽനിന്നും കിട്ടിയ വൃത്താന്തങ്ങൾ കാര്യാകാര്യ വിവേചനമോ അന്വേഷണമോ ചെയ്യാതെ അവർ പക്ഷപാത മനസ്ഥിതിയോടെ രേഖപ്പെടുത്തിയതാണ്. ഈ വിവരണങ്ങളിൽ ചിലതെല്ലാം തോന്ന്യാസങ്ങളും ആധാരമില്ലാത്ത വർത്തമാനങ്ങളും ആയിരിക്കാമെങ്കിലും അവയുടെ അടിയിൽ ചരിത്രവസ്തുതയുടെ ഒരു കണികയെങ്കിലും കാണാതിരിക്കയില്ലെന്നുള്ള വിചാരം പാദ്രിക്കുണ്ടായില്ല. തന്നിമിത്തമത്രെ അവ നിസ്സാരങ്ങളും ദോഷാപവുമായ വാദങ്ങൾ ആണ് എന്ന് പാദ്രി വിധിയെഴുതിത്തള്ളിയതു്.

പാദ്രി വടക്കുംഭാഗരുടെ പാട്ടിൽ ആയി എടുത്തുകാണിച്ചിട്ടുള്ള ഭാഗം ഇന്നും വടക്കുംഭാഗർ പറയുന്നതു തന്നെയാണ്. എന്നാൽ അതിൽ അവരുടെ വാദമെല്ലാം ഉൾപ്പെട്ടിട്ടില്ല എന്നുകൂടെ പറയാനുണ്ട്. തെക്കുംഭാഗരുടെ പാട്ടിലായി പാദ്രി രേഖപ്പെടുത്തിയിരിക്കുന്ന വാദം ഇതിനു മുമ്പു കേട്ടിട്ടില്ല. ഇന്നത്തെ തെക്കുംഭാഗർ അങ്ങനെ പറയുന്നില്ലെന്നു പി. ചാഴികാടന്റെ ഗ്രന്ഥവും പുരാതനപാട്ടുകൾ എന്ന ഗ്രന്ഥവുംകൊണ്ടു കാണാം. പാദ്രിയുടെ പ്രകരണമെഴുതിയ കാലമായ 1872-ലും സമീപകാലങ്ങളിലും തെക്കുംഭാഗരുടേതായി പാദ്രി എടുത്തുകാണിച്ചിരിക്കുന്ന വാദവും നടപ്പിലിരുന്നു എന്നു നമുക്കു തീർച്ചയാക്കാം. ഇങ്ങനെ തെക്കുംഭാഗരുടെ ചരിത്രസൃഷ്ടിയിൽ വന്നുകൊണ്ടിരിക്കുന്ന മാററങ്ങൾക്കും മറിച്ചിലുകൾക്കും പാദ്രിയുടെ പ്രകരണം ഒരു ദൃഷ്ടാന്തം കൂടെ നൽകുന്നു.

ഈ കൊഴച്ചിലായ സംഗതിയിൽ പാദ്രി കണ്ട തെളിവിൽനിന്നും പക്ഷാപക്ഷം വിചാരിയാതെ നിഷ്പക്ഷമായ അഭിപ്രായം പറയുന്നു എന്നു ഘോഷിക്കുന്നെങ്കിലും, കണ്ട തെളിവു എന്താണ്, അതിൽനിന്നു ടി നിഗമനത്തിൽ എത്തിച്ചേർന്നതു എങ്ങനെ എന്നു ഒന്നും പറയാതെ അദ്ദേഹത്തിന്റെ വെറും ഊഹജന്യമായ അഭിപ്രായമാണ് രേഖപ്പെടുത്തിയിരിക്കുന്നതു്. അതു കൊഴച്ചിലിനെ ഒന്നുകൂടെ കൊഴയ്ക്കാൻമാത്രം ഉപകരിക്കുന്നു. പാദ്രി ഇരുകൂട്ടരുടെയും വാദങ്ങളെ ഒന്നുകൂടെ കലക്കി അവയിൽനിന്നും ഓരോ ഭാഗങ്ങൾമാത്രം എടുത്തു് മൂന്നാമതു് ഒന്നിനെ നിർമ്മിക്കയാണ് ചെയ്തിട്ടുള്ളതു്. കൊടുങ്ങല്ലൂരിൽ വടക്കേ പന്തിയിൽ നാട്ടുക്രിസ്ത്യാനികൾ ആയിരുന്നു വാസിച്ചിരുന്നതു് എന്ന പാദ്രിയുടെ അഭിപ്രായത്തെ ഇന്നത്തെ തെക്കുംഭാഗർ സ്വീകരിച്ചു് തങ്ങളുടെ വാദത്തിന്റെ ഒരു പ്രധാന ഭാഗമായി കാണിക്കുന്നുണ്ട്. എന്നാൽ വന്ന പരദേശികൾക്കു പരിചാരകന്മാർ ഉണ്ടായിരുന്നെങ്കിൽ അവർ തങ്ങളുടെ സാമൂഹ്യസ്ഥിതിയെ ഉയർത്താൻ വടക്കുംഭാഗത്തിൽ ചേർന്നു എന്നുള്ള പാദ്രിയുടെ നിരൂപിക്കലിനെ തെക്കുംഭാഗരും വടക്കുംഭാഗരും സ്വീകരിക്കുന്നില്ല.

ഇന്നത്തെ തെക്കുംഭാഗർ എഴുപത്തിരണ്ടു കുടുംബക്കാരുടെ കലർപ്പില്ലാ സന്താനങ്ങളാണെന്നു് പാദ്രി പ്രത്യക്ഷമായി പറയുന്നില്ലെങ്കിലും പരോക്ഷമായി അതു സമ്മതിക്കുന്നുണ്ട്. തന്നിമിത്തമാണല്ലോ, തെക്കുംഭാഗരിൽ കറുത്തനിറമുള്ളവരെ കാണ്മാൻ സംഗതി എന്തെന്നു അദ്ദേഹം ചോദിക്കയും സമാധാനം നൽകുകയും ചെയ്യുന്നതു്. “കാലപ്

ഴകം, ശീതോഷ്ണഭേദം, ഭക്ഷണവ്യത്യാസം, പരദേശസഹവാസവിഘ്നം" എന്നിങ്ങനെ പാദ്രി ചൂണ്ടിക്കാണിക്കുന്ന ന്യായങ്ങൾ ശരിയായ സമാധാനമാകുന്നില്ല എന്നു കൊച്ചിയിലെ വെളുത്ത യൂദന്മാരുടെ ദൃഷ്ടാന്തം ചൂണ്ടിക്കാണിച്ചുകൊണ്ടു ഞാൻ അന്യത്ര (3. അ. 10-ൽ) സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. ഇന്നത്തെ തെക്കുംഭാഗരിൽ കറുമ്പന്മാർ എന്തുകൊണ്ടുണ്ടായി എന്നതല്ല സാക്ഷാൽ ചോദ്യം. അവരുടെ ഇടയിലും കേരളത്തിലെ മറ്റുജാതികളെപ്പോലെ കറുമ്പന്മാരും വെളുമ്പന്മാരുമുണ്ട്. എന്നാൽ ചെമ്പൻമീശ മുതലായ പരദേശസന്താനചിഹ്നം അവരിൽ കൂടുതൽ പ്രത്യക്ഷമായി കാണുന്നതു എന്തുകൊണ്ട് എന്നുള്ളതാണ് ശരിയായ പ്രശ്നം. അതിന്റെ ഉത്തരം: പാദ്രിയുടെ വാക്കുകളിൽ പാതിവ്രത്യഭംഗം- എന്നുതന്നെ പറയണം. എന്നാൽ അതു പാദ്രി സങ്കല്പിക്കുന്ന വിധത്തിൽ അല്ല എന്നുകൂടെ പറയേണ്ടതായുണ്ട്. "സുറിയാനിക്കാരൻ തോമ്മായുടെയും തന്റെ കൂട്ടരുടെയും വരവുകൊണ്ടാകുന്നു ഇവിടെയുണ്ടായിരുന്ന നസ്രാണിമാപ്പിളമാർക്ക് അടക്കപ്പാടെ സുറിയാനിക്കാർ എന്ന പേരുണ്ടാകുവാൻ ഇടയായതു" എന്നുള്ള പാദ്രിയുടെ പ്രസ്താവനയും യാതൊരു പുരാതനചരിത്രരേഖയാലും സാധൂകരിക്കപ്പെടുന്നതായി അറിയുന്നില്ല. പാദ്രിയും മറ്റും ചരിത്രം പുറകോട്ടു വായിക്കുന്നതിനാലാണ് ആ അഭിപ്രായത്തിൽ എത്തിച്ചേർന്നിട്ടുള്ളതു. അതായതു ഇന്നു സുറിയാനിക്കാർ എന്ന നാമത്തിൽ അറിയപ്പെടുന്ന ജനങ്ങൾ ആദ്യം എന്നും ആ നാമത്തിൽ അറിയപ്പെട്ടിരുന്നു എന്നുള്ള നിഗമനമാണ് പ്രസ്തുത അഭിപ്രായത്തിനു നിദാനമായി നില്ക്കുന്നതു. കേരളീയ നസ്രാണികളെപ്പറ്റി ഇന്നു നിലവിലിരിക്കുന്ന "സുറിയാനി" സംജ്ഞ ഔപചാരേണ അർവാചീനമാണ് എന്നു ഞാൻ അന്യത്ര സമർത്ഥിച്ചിട്ടുള്ളതിനെ ഒന്നുകൂടെ ആവർത്തിച്ചുകൊള്ളുന്നു. "ഈ കുടിയേറ്റത്താൽ ഇരുപക്ഷക്കാരുടെയും ലോകസ്ഥിതിക്കും വേദസ്ഥിതിക്കും വിശേഷംകൂടി" എന്നു പാദ്രി പറയുമ്പോൾ മി. ചാഴികാടൻ പറയുന്നതു. സുറിയായിൽനിന്നും കൊടുങ്ങല്ലൂരിൽ വന്നുകുടിയേറിയ സുറിയാനിക്കാരുടെ പ്രതാപവും ശക്തിയും നിമിത്തം അവരുടെ തണലിൽ, അതായതു അവരെ ആശ്രയിച്ചാണ് നാട്ടു ക്രിസ്ത്യാനികൾ കഴിഞ്ഞുകൂടിയതു എന്നാണ്. മാർത്തോമ്മാശ്ലീഹാ മെത്രാന്മാരെ മലയാളസഭയിൽ നിയമിച്ചില്ല എന്നുള്ള വാദത്തെയും പാദ്രി അനുകരിക്കുന്നു. ഇതിന്റെ അബദ്ധവും ഞാൻ അന്യത്ര വിശദമാക്കിയിട്ടുണ്ട്.

## 3. ഇട്ടൂപ്പ് റൈട്ടർ.

6. മലയാളികളുടെ കൂട്ടത്തിൽ വേറൊരു പുരാതന ചരിത്രകാരൻ ഇട്ടൂപ്പ് റൈട്ടരാണ്. അദ്ദേഹത്താൽ വിരചിതമായ "മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സഭാചരിത്രം" 1869-ൽ ആണ് മുദ്രിതമായതു. ക്നായിത്തൊമ്മന്റെയും കൂട്ടരുടെയും വരവ്, വടക്കുംഭാഗം തെക്കുംഭാഗം എന്ന സമുദായങ്ങളുടെ ഉത്ഭവം ഇവയെ അധികരിച്ച് മി. ഇട്ടൂപ്പും എഴുതിയിട്ടുണ്ട്. ടി പുസ്തകം 88 മുതൽ വശങ്ങളിൽ രേഖപ്പെടുത്തിയിട്ടു

ള്ളത് ഞാൻ ഇവിടെ പകത്തിക്കൊള്ളുന്നു: "മാർതൊമ്മാശ്ലീഹാ മലയാളത്തിൽവന്നു സത്യമതം സ്ഥിരപ്പെടുത്തിയകാലം തുടങ്ങി ഏകദേശം 300 സംവത്സരം വരെയും ഈ മലയാള ക്രിസ്ത്യാനിക്കൂട്ടം ഒരു മേലധികാരിയും ഇടയനും കൂടാതെ അലഞ്ഞുനടന്നിരുന്നു. എന്നാൽ കൎത്താവിന്റെ അനുഗ്രഹത്താൽ ഉറഹായി എന്ന സുറിയാനിനാട്ടിനുടെ എപ്പിസ്കോപ്പാ തന്റെ നിദ്രയിൽ ഞാൻ മരിച്ചു നെടി എന്ന മലയാളത്തിലുള്ള ആട്ടിൻകൂട്ടം ആവലാധിപെട്ടു മുടിയുന്നതിൽ നിങ്ങൾക്കു സങ്കടം ഇല്ലയോ? എന്ന പ്രത്യക്ഷത്താൽ ഒരുവൻ ചോദിക്കുന്നതിനെ കെട്ടു എപ്പിസ്കോപ്പാ ഉണൎന്നു. ഈ വിശേഷവൎത്തമാനം ഉടൻതന്നെ ഒറുശ്ലേമിലെ ശുദ്ധ കാസോലിക്കയോട ചെന്ന അറിയിച്ചാറെ ബൊധജ്ഞാനപ്പെട്ട മല്പാന്മാരെയും മറ്റും കാസൊലിക്കാ വരുത്തി ആലോചിച്ചാറെ ഒറുശലം നഗരിയിൽ കുടിയിരിക്കും ബഹുമാനപ്പെട്ട കച്ചവടക്കാരൻ ക്രിസ്ത്യാനി ക്നായിൽതൊമ്മായെ മലയാളത്തിലെക്കു അയച്ചു വൎത്തമാനം അറിയണമെന്നു നിശ്ചയിച്ചു ആ ദേഹത്തെ കച്ചവടത്തിനായി മലയാളത്തെക്കു യാത്രയാക്കി അയച്ചിരുന്നു

"ഈ ക്നായിൽതൊമ്മാച്ചൻ മലയാളത്തിൽ എത്തി കൊടുങ്ങല്ലൂര അഴിമുഖത്തു അടുത്ത കരക്കു ഇറങ്ങി നൊക്കിയാറെ മാർതൊമ്മാശ്ലീഹായുടെ പ്രയത്നത്താൽ മശിഹായെ അനുസരിച്ചു ഇതവരെ പല ഞെരുക്കങ്ങളും കാഫ്രരിൽനിന്നും കാഫ്രരാജാക്കളിൽനിന്നും ഏറ്റാറെയും സത്യവിശ്വാസത്തിൽനിന്നു തെറ്റാതെ നിന്നിരുന്നവരായ ക്രിസ്ത്യാനികളെ അവൎക്കു അന്നു പ്രത്യേകം ഒരു അടയാളമായി കഴുത്തിൽ കുരിശു ധരിച്ചിരിക്കുന്നതിനെ കണ്ടറിഞ്ഞു അവരോടു അവൻ അണഞ്ഞു കീഴിൽ ഉണ്ടായ വൎത്തമാനങ്ങൾ ചൊദിച്ചാറെ പട്ടക്കാര ഇല്ലാഴികയാലുള്ള സങ്കടം അധികമെന്നും അതിനാൽ സഭയ്ക്കു എളുക്കം തട്ടിയിരിക്കുന്ന പ്രകാരവും ഗ്രഹിക്കയാൽ താമസിച്ചുകൂടാ എന്നു നിശ്ചയിച്ചു തല്ക്കാലം കിട്ടിയെടത്തൊളം കുരുമുളക മുതലായ ചരക്കുകൾ ആ തുറയിൽനിന്നും കയററി കപ്പൽനീക്കി ദൈവകൃപയിനാൽ ഏറെ താമസത്തിന്നു എടവരാതെ ഒറുശലമിൽഎത്തി മലയാളത്തിൽ താൻ കണ്ടറിഞ്ഞ വസ്തുതകൾ ഒക്കയും വിവരമായിട്ടു ഒറുശലമിലെ ശുദ്ധ. കാസോലിക്കായോടെ അറിയിച്ചു. എന്നാറെ അന്ത്യോക്യായിലെ യുസ്ഥെദിയൂസ പാത്രിയൎക്കീസ ബാവായുടെ അനുവാദത്തൊടുകൂടി ഉറഹായുടെ യൌസേപ്പ എപ്പിസ്കോപ്പായെയും പല കശീശന്മാരെയും ശെമ്മാശന്മാരെയും ഏറിയ പുരുഷന്മാരെയും സ്ത്രീകളെയും പൈതങ്ങളെയും കൂടെ നാനൂററിഅമ്പതാളുകളെ ബ. കച്ചവടക്കാരൻ ക്നായിതൊമ്മാച്ചന്റെ മെൽവിചാരത്തിൽ മലയാളത്തെക്കു യാത്രയാക്കി അവൎക്കു എല്ലാവൎക്കും വാഴ്‌വും കൊടുത്തു ഉരുവിൽകയററി അയക്കയും ചെയ്തു.

"ഇവർ എല്ലാവരും സൎവ്വശക്തിയുള്ള ദൈവത്തിന്റെ അനുഗ്രഹത്താൽ വഴിമേൽ ഒക്കെയും യാതൊരു ഞെരുക്കവും സുഖക്കേടും കൂടാതെ നമ്മുടെ കൎത്താവിന്റെ ആണ്ട 345—ൽ മലയാളത്തിൽ കൊടുങ്ങല്ലൂര വന്നിറങ്ങി. എന്നാറെ കോട്ടക്കായൽ പരിഷയിൽ ഉണ്ടായിരുന്ന ജന

ങ്ങളും അറുപത്തുനാല്ല കുടുംബങ്ങളിൽ ഉണ്ടായിരുന്ന ധരിയാക്കൾ എന്ന വിളിക്കപ്പെട്ട ക്രിസ്ത്യാനികളും ഒക്കയും ഒരുമിച്ചുകൂടി ഇവരെ എതിരേററ ഒറുശലമിൽനിന്ന വന്ന യൌസേപ്പ എപ്പിസ്കോപ്പായെ മലയാളത്ത തങ്ങളുടെ മെത്രാപ്പൊലീത്താ ആയിട്ട കീഴവഴങ്ങി. സഭാകാൎയ്യങ്ങളെ തൊമ്മച്ചൻ മുതൽ പെരക്രമപ്പെട്ടുത്തി നടന്നുവരികയും ചെയ്തു.

"ഈകാലം മലയാളനാട്ടുവാഴും ചെരമാൻ പെരുമാൾ രാജാവനെ തോമ്മാച്ചൻ ചെന്നുകണ്ടു തിരുമുല്ക്കാഴ്ച്ചയും വച്ച ക്രിസ്ത്യാനി ജനങ്ങളുടെ ഞെരുക്കങ്ങളെയും അവരുടെ ബലഹീനതയെയും മററും കുറിച്ച ഒക്കെയും അറിയിച്ചാറെ രാജാവ തെളിഞ്ഞ നാട്ടുടയ നമ്മാൽ വെണ്ടുന്നതിനെ ഒക്കെയും ചെയ്തുതരുന്നതിന്ന സംശയമില്ല എന്ന കല്പിച്ചു. ക്രിസ്ത്യാനികൾക്ക വെണ്ടുന്ന ഒത്താശകൾ ചെയ്തുകൊടുക്കുന്നതിനു കല്പന് പുറപ്പെട്ടതു കൂടാതെ ആദിത്യ ചന്ദ്രാദികൾ ഉള്ളനാളും ഭേദം വരാതെ ഇരിക്കത്തക്കവണ്ണം നിശ്ചയിച്ച ആദിത്യനും ചന്ദ്രനും സാക്ഷിയാകെ ബഹുമാനത്തിന്നടുത്ത പതവികൾ ഒക്കെയും ചെമ്പുതകിട്ടിൽ എഴുതി തൃക്കൈ ചാൎത്തി ആയതും കൊടുങ്ങല്ലൂര ദേശത്തെ ഒരു പറ നെല്ല ചിതറിയതിനകം ആനക്കോലാൽ ഇരുന്നൂററി നാല്പത്തിനാല്ല കൊൽ ഭൂമി അളന്നതിരിച്ച ആയതും നരപതി ചേരമാൻ പെരുമാൾ തൃക്കയ്യാൽ പൂവും നീരോടുംകൂടെ പരദേശിആയ ക്രിസ്ത്യാനി തോമ്മായ്ക്ക എഴുതികൊടുത്തതെഴുതിയ ആണ്ടു കുംഭമാസം 29–ാംനു- ശനിയാഴ്ച്ചയും സപ്തമിയും അന്ന കൎക്കടകം രാശിയും ആയ നേരത്തിൽ വാങ്ങിച്ചും കൊണ്ട കൊടുങ്ങല്ലൂര ദേശത്തെ മഹോദേവർ പട്ടണം എന്നു പേരുവിളിച്ചു അവിടെ ശക്തിയോടുകൂടെ പാൎത്തുവന്നു."

7. ഇട്ടൂപ്പു റൈട്ടരുടെ ഈ പാഠാന്തരവും ഉറഹാ വാദത്തിൻെറ ഒരു വകഭേദം തന്നെയാണ്. അതു കുഴ്യൻ പാദ്രിയുടെ പാഠത്തിൽനിന്നും പലതിലും ഭിന്നവുമാണ്. ഉറഹാ മാർ യൌസേപ്പിനു കാഴ്ചയുണ്ടായതാണോ അതിൻെറ ഫലമായിട്ടു ക്നായിതൊമ്മനെ അയച്ചതായോ കുഴ്യൻ പാദ്രിക്കറിവില്ല. എന്നാൽ നമ്മുടെ റൈട്ടർ വെളിപാടിൻെറ വിശദവിവരം നൽകുന്നു. മത്തായി കത്തനാർ വെളിപാടിനെ സൂചിപ്പിച്ചിട്ടെ ഉള്ളല്ലൊ. കുഴ്യൻ പാദ്രിയുടെ കഥനപ്രകാരം ബഗദാദിലെ കാസോലിക്കായെയാണ് ക്നായിത്തൊമ്മൻ മലയാള ക്രിസ്ത്യാനികളുടെ വിവരം ധരിപ്പിച്ചതെങ്കിൽ മി. ഇട്ടൂപ്പു പറയുന്നതു ഒറുശലെമിലെ കാതോലിക്കായോടു അറിയിച്ചു എന്നാണ്. റൈട്ടരുടെ പാഠത്തിലുള്ള വേറൊരു വിശേഷം അന്ത്യോക്യായിലെ യുസ്റ്റേദിയൂസ് പാത്രിയൎക്കീസിൻെറ അനുവാദത്തോടുകൂടെ തോമ്മായും കൂട്ടരും മലയാളത്തിനു പുറപ്പെട്ടു എന്നതാണ്. കുഴ്യൻ പാദ്രിയുടെ പാഠപ്രകാരം ക്നായിതോമ്മായേയും കൂട്ടരേയും എതിരേററതു് വെങ്കിയും ചെറുകശ്ശേരിയുമാണെങ്കിൽ റൈട്ടരുടെ വിവരണത്തിൽ കോട്ടക്കായൽ പരിഷയും അറുപത്തിനാലു കുടുംബക്കാരായ ധരിയസ്സുകളുമാണത്രെ അതു ചെയ്തതു്. പാദ്രിയുടെയും റൈട്ടരുടെയും പാഠങ്ങൾതമ്മിൽ മേൽകണ്ട അന്തരം അത്ര സാരമുള്ളതെന്നു പറയാനില്ല. തെക്കും ഭാഗ

രുടെയും വടക്കും ഭാഗരുടെയും ഉത്ഭവ വൃത്താന്തത്തിൽ അവർ ഒട്ടും യോജിക്കുന്നില്ല. പാദ്രിയുടെ അഭിപ്രായം നാം കണ്ടുകഴിഞ്ഞല്ലൊ. ഇനി റൈട്ടരുടെ പാഠം കാണാം.

"ഈ മലയാളത്തുണ്ടായിരുന്ന ക്രിസ്ത്യാനികളും പരദേശത്തുനിന്നു വന്ന ക്രിസ്ത്യാനികളും തമ്മിൽ ഐക്യപ്പെട്ടു സ്ഥാനമാനങ്ങളോടും വെവ്വ ന്യായത്തോടുംകൂടെ പട്ടാങ്ങപ്പെട്ട വഴികളെ ക്രമപ്പെടുത്തിയും മഹോ ദെവർ പട്ടണവും കരക്കേണി കൊല്ലവും പ്രമാണമാക്കി നടന്നു വരു മ്പോൾ ഊരുശലെമിൽനിന്നുവന്ന നസ്രാണികളെയും മലയാളത്തിൽ ഉണ്ടായിരുന്ന ക്രിസ്ത്യാനികളെയും തമ്മിൽ വിവാഹം കഴിപ്പിച്ചു ബന്ധു ക്കൾ ആക്കുകയും കലഹറിനം വരാതിരിപ്പാൻവേണ്ടി വന്നതിൽ അടിമ പ്പെട്ടവരെയും നിന്നതിൽ പഴ്മപ്പെട്ടവരെയും തമ്മിൽചേർക്കയും ചെയ്തു. മഹോദേവർ പട്ടണത്തിൽ പെരിയൊരുവക നാനൂറുവീടിക വടക്കെ പന്തിയിലും ചെറിയൊരുവക 72 വീടിക തെക്കെപന്തിയിലും തീർത്തു. കലഹം മറക്കാതിരിപ്പാൻ വടക്കുംഭാഗം എന്നും തെക്കുംഭാഗം എന്നും നാ മങ്ങൾ വിളിക്കപ്പെട്ടു.

"പെരിയൊരു എന്നു നാമം ധരിച്ചിരിക്കുന്ന വടക്കുംഭാഗരുടെയും ചെറിയൊര എന്ന നാമം കൊടുക്കപ്പെട്ടിരിക്കുന്ന തെക്കും ഭാഗരുടെയും സാരമില്ലാത്തതും ഒരു വകക്കാൎക്ക വിറുപിറുപ്പു ഉണ്ടാക്കുന്നതുമായ പാരമ്പ ൎയ്യങ്ങളിൽ പെൺകെട്ടു മുതലായ മതകൎമ്മങ്ങളിലും വ്യാപാരങ്ങളിലും വലിപ്പ ചെറുപ്പങ്ങളായ വ്യത്യാസങ്ങൾ ഉണ്ടായിരുന്നു. ഇരു വകക്കാരു ടെയും അവസ്ഥഭേദങ്ങളെപററി പുരാണങ്ങളിൽ കാണുന്നതിൽനിന്നു ചുരു ക്കമായിട്ടെങ്കിലും വിവരിക്കാഞ്ഞാൽ വായനക്കാൎക്ക തൃപ്തിയാകയില്ലെന്നുള്ള വിശ്വാസത്തിന്മേൽ ചിലതിനെ താഴെ കാണിച്ചിരിക്കുന്നു. പെരിയൊര എന്നു വിളിക്കപ്പെട്ട വടക്കുംഭാഗൎക്ക പിതൃവഴിയും ചെറിയൊര എന്ന വിളിക്കപ്പെട്ടിരിക്കുന്ന തെക്കുംഭാഗൎക്ക മാതൃവഴിയും വടക്കുംഭാഗ രുടെ പെൺകെട്ടു നിന്നുകൊണ്ടും തെക്കുംഭാഗരുടെ പെൺകെട്ടു മുട്ടുമ്മെൽ നിന്നും വടക്കുംഭാഗൎക്ക കുരിശും തെക്കുംഭാഗൎക്ക ചലവും വടക്കുംഭാഗൎക്ക വിരിപ്പാവ ഇട്ടു മണവാട്ടിയുടെ തല മുഴുങ്ങെ മൂടുകയും തെക്കുംഭാഗര മുട്ടാക്ക ഇട്ടു ഉരംമാത്രം മൂടുകയും വടക്കുംഭാഗർ ചമയത്തിനു ശേഷം മധുരം കൊടുക്കയും തെക്കുംഭാഗര ചമയത്തിനു മുമ്പു മധുരം കൊടുക്കയും വടക്കും ഭാഗൎക്ക അയനി അപ്പവും തെക്കും ഭാഗൎക്ക കാരിക മഞ്ഞളിച്ചതും വടക്കുംഭാഗര പിതാമടിയിലും തെക്കുംഭാഗര മാതാ മടിയിലും കുഞ്ഞിനെ ഇരുത്തി പററുകൊടു കഴിച്ചുവരുന്നതും ആകുന്നു. ഇങ്ങനെ വലിപ്പച്ചെറുപ്പമായി ചില വ്യത്യാസങ്ങളെ കന്നാ യിതൊമ്മാച്ചൻ നിശ്ചയിപ്പാനുള്ളതിന്റെ കാരണം നൊക്കിയാൽ കൊ ച്ചിയിൽ വടക്കൻപറവൂര ചെന്നമംഗലം മുതലായ സ്ഥലങ്ങളിൽ പര ദെശകാരായ വെളുത്ത യഹൂദന്മാരും നാട്ടുകാരായ കറുത്ത യഹൂദന്മാരും ഇങ്ങനെ ഒരു മതത്തിൽതന്നെ രണ്ടുവകക്കാരും അവരിൽ അവസ്ഥഭേദ ങ്ങളും വ്യത്യാസങ്ങളും കാണുകയാൽ (തല്ക്കാലം പിറുപിറുപ്പുകൂടാതെ ഇ

റിപ്പാൻവേണ്ടി) ഇപ്രകാരം സുറിയാനിക്കാരിലും നിശ്ചയിച്ചതായിരിക്കണമെന്നു തോന്നുവാനുള്ളൂ— സുറിയാനിക്കാരിൽ വടക്കംഭാഗം എന്നും തെക്കംഭാഗം എന്നും ഇങ്ങനെ രണ്ടായി വിളിക്കുന്നതിന്റെ കാരണം മഹൊദെവർ പട്ടണത്തു വടക്കെ പന്തിയിലും തെക്കെ പന്തിയിലും ഓരൊ വകക്കാരെ പ്രത്യേകം പാൎപ്പിക്കയും രണ്ടുവകക്കാൎക്കും ചില ആചാരഭേദങ്ങളെ നിശ്ചയിക്കയും ചെയ്തുകൊണ്ടായിരിക്കാം എന്നു സമ്മതമായിരുന്നാലും വടക്കംഭാഗരും തെക്കംഭാഗരും ക്നായിതൊമ്മാച്ചന്റെ സ്വതെ സന്തതിയിൽനിന്നുള്ളവരാകുന്നു എന്നു ഒരുപോലെ അവകാശം പറയുന്നത എങ്ങനെ എന്നു വിചാരിപ്പാനുള്ളതാകുന്നു. തൊമ്മാച്ചൻ സുറിയായിൽനിന്നു കൊണ്ടുവന്ന ഭാൎയ്യയിൽനിന്നുണ്ടായ സ്വതെ സന്തതി വടക്കംഭാഗരാകുന്നു എന്നു അവരും തൊമ്മാച്ചൻ രണ്ടാമതു രജകകുലത്തിൽനിന്നു കെട്ടിക്കൊണ്ട ഭാൎയ്യയിൽനിന്നു ഉണ്ടായ സന്തതി തെക്കംഭാഗരാകുന്നു എന്നു വടക്കംഭാഗരും തൊമ്മാച്ചന്റെ സ്വതെ സന്തതി തെക്കംഭാഗരുതന്നെ എന്നും വടക്കംഭാഗര തെക്കംഭാഗരുടെ ദാസ്യൎമക്കളാകുന്നു എന്നു തെക്കംഭാഗരും വാദിക്കുന്നു. ഇതരണ്ടിൽ ഒരു കൂട്ടര സ്വതെ തൊമ്മാച്ചന്റെ സന്തതിയിൽനിന്നുള്ളവര എന്നല്ലാതെ മേൽ വാദിക്കുന്ന മുറയിൽ രണ്ടും അങ്ങനെ ആവാൻ പ്രയാസമെന്നു വിചാരിക്കാം. എന്നാൽ തൊമ്മാച്ചന്റെ പൊലെ അറിവും പ്രാപ്തിയും അവസ്ഥയും ജനസമ്മതവും നൊക്കുമ്പോൾ താൻ വെപ്പാട്ടിയെ പാൎപ്പിക്കുമെന്നു വിചാരിപ്പാൻ പാടില്ല. തന്റെ സുറിയാ ഭാൎയ്യ ഇവിടെ കഴിഞ്ഞശെഷം രജകകുലത്തിൽനിന്നു ക്രിസ്ത്യാനികളായവരിൽനിന്നു ഒരു സ്ത്രീയിനെ ഭാൎയ്യയായി ക്രമപ്രകാരം കെട്ടിക്കൊള്ളുവാനും അതിൽനിന്നുണ്ടായ സന്തതി തെക്കംഭാഗരപറയുംപ്രകാരം ആയിരിപ്പാനും സംഗതിയുണ്ട. എന്നാൽ തെക്കംഭാഗരിൽ ഇപ്പൊഴും കുറഞ്ഞ ജനം മാത്രമെയുള്ളു. അവർ അമ്മവഴി പ്രമാണമായി കുലംനോക്കി മാത്രം കല്യാണം കഴിച്ചുവരാറുള്ളു. അതിനാൽ പെരുകി കാണുന്നില്ല; പരദെശച്ഛായയും ചിലരിൽ കാണ്മാനുണ്ട.

“വടക്കംഭാഗര സ്വതെയുള്ള സന്തതി എന്നു നടിപ്പുംകൊണ്ട പരദെശത്തുനിന്നുവന്നവരോടും നിന്നവരോടും കൂടെ വിവാഹം കഴിച്ചു കാലത്തിൽ പെരുകിവൎദ്ധിച്ചിരിക്കുന്നു. ഇതുവരെ തെക്കം ഭാഗരിൽനിന്നു വടക്കം ഭാഗത്തെക്കും വടക്കംഭാഗരിൽനിന്നു തെക്കംഭാഗത്തെക്കും ഒരു സ്ത്രീയിനെ കൊടുത്തുകാണുന്നില്ല.

“തെക്കംഭാഗര ഇപ്പൊഴും പുരുക്കമെയുള്ളു കോട്ടയത്തു പുരങ്ങിയ വീട്ടുകാരും നീലംപേരൂര കല്ലുശ്ശെരി റാന്നി ഇങ്ങനെ മൂന്നുനാലു ദിക്കിലായിട്ടു പുരങ്ങിയ വീട്ടുകാരും മാത്രമെയുള്ളു. ഇവൎക്കു പള്ളി വെറെയുണ്ട. മെല്പട്ടക്കാരായിട്ടു ആരും ഇതുവരെ ഉണ്ടായിട്ടില്ല. വടക്കംഭാഗരുടെ മെലത്തലവൻ അവരിൽനിന്നുതന്നെ പട്ടം കൊടുത്താക്കുന്നവര അവരുടെ ദിവ്യതികൾ നടത്തിവരുന്നു.

“തൊമ്മാച്ചൻ സഭാകാൎയ്യങ്ങളും പള്ളിക്കടുത്ത ചില വട്ടങ്ങളും ക്രമപ്പെടുത്തിയശെഷം മാർ തൊമ്മാശ്ലീഹാ മുൻപട്ടം കൊടുത്തിരുന്ന

ആ തറവാട്ടിൽനിന്ന ആ സ്ഥാനം അഴിച്ചുകൂടാ എന്നതാണ്ടും മാർ യൌസെപ്പ എപ്പിസ്ക്കോപ്പായും മററ എല്ലാവരുംകൂടെ നിശ്ചയിച്ച പകലൊമററത്തു തറവാട്ടിൽതന്നെ മലയാളസഭയെയും അതിലെ ജനങ്ങളെയും ഭരിക്കുന്നതിന മുഷ്ക്കരപ്പെട്ട അൎക്കദിയാക്കോനെറയും മററു തറവാട്ടിൽ വട്ടക്കാരുടെയും സ്ഥാനങ്ങൾ കൊടുത്തു മാർ യൌസെപ്പ എപ്പിസ്ക്കോപ്പായുടെ കാലശേഷം മലയാളത്തുള്ള സുറിയാനിക്കാർ ഒക്കയും പകലൊമററത്ത അൎക്കദിയാക്കൊൻ പെദതലവനായി സഭകാൎയ്യങ്ങൾ അനുഷ്ഠിച്ചുവരുന്നു."

റൈട്ടർ ക്നായിതൊമ്മനെ പരസ്ത്രീവ്യഭിചാരി എന്ന മഹാപരാധത്തിൽനിന്ന വിമുക്തനാക്കാൻ ശ്രമിക്കുന്നുണ്ട്. അതിനാൽ വെപ്പാട്ടിവാദം ത്യജിച്ചിട്ട് ക്നായിതോമ്മാ മുറപ്രകാരം വിവാഹംചെയ്ത ഒരു രജകസ്ത്രീയുടെ സന്താനങ്ങൾ ഏതെങ്കിലും ഒരുകൂട്ടർ മാത്രമേ ആകാൻ പാടുള്ളു; ഇരുഭാഗക്കാരും സ്വജാതിയുള്ള ഭാൎയ്യയിൽനിന്ന ജനിച്ച സന്താനങ്ങളാണ് എന്ന് വരാൻ പ്രയാസമാണ എന്ന പറഞ്ഞിരിക്കുന്നു. ഇരുകൂട്ടരും താന്താങ്ങൾ ക്നായി തോമ്മായുടെ സാക്ഷാൽ ഭാൎയ്യയുടെ സന്തതികളാണെന്ന് വാദിക്കുന്നതായി കമ്പോറിയും മററും എഴുതിയിട്ടുണ്ടല്ലൊ. റൈട്ടരും ആ വസ്തുത രേഖപ്പെടുത്തിയിരിക്കുന്നതിനാൽ അയാൾ ചരിത്രം എഴുതിയ 19-ാം നൂററാണ്ടിന്റെ ഉത്തരാൎദ്ധത്തിലും ആ വക വാദങ്ങൾ നിലനിന്നിരുന്നു എന്ന തോന്നുന്നു.

എന്നാൽ വടക്കുംഭാഗരെ സംബന്ധിച്ചേടത്തോളം അതു വെറും നാട്യമെന്ന പറഞ്ഞുകൂടാ. പരദേശത്തുനിന്ന വന്നവരിൽ പെരിയവരും നാട്ടിലുണ്ടായിരുന്നവരിൽ ഇല്ലക്കാരും തമ്മിൽ ബന്ധുതചേൎന്ന ഒന്നായിതീൎന്ന സമുദായമായിരുന്നല്ലൊ ആദ്യത്തെ വടക്കുംഭാഗർ. ആ കൂട്ടത്തിൽ ക്നായിതോമ്മായുടെ സന്താനപരമ്പരകളുമായി വിവാഹബന്ധത്തിൽ ഏൎപ്പെട്ട നാട്ടുകുടുംബക്കാരും ധാരാളമുണ്ടായിരുന്നു എന്നതിന സംശയമില്ല. ഇവരുടെ സന്തതികൾകൂടെ ഉൾപ്പെടുന്ന വടക്കുംഭാഗസമുദായത്തിൽ പലരും ക്നായിതൊമ്മന്റെ സന്തതികൾ എന്ന അഭിമാനിക്കുന്നെങ്കിൽ അതിൽ ഒട്ടും അസാംഗത്യമില്ലതന്നെ. അങ്ങനെ അഭിമാനിച്ചിരുന്ന വടക്കുംഭാഗകുടുംബങ്ങൾ കഴിഞ്ഞ തലമുറവരെ ഉണ്ടായിരുന്നതായി അറിയുന്നു. പരസ്പരബന്ധുത ചേരുന്നതിലും മററും കുടുംബവും പാരമ്പൎയ്യവും നോക്കുന്നതിൽ കഴിഞ്ഞ ഒന്ന രണ്ടു തലമുറവരെ വടക്കുംഭാഗർ പ്രത്യേക ദൃഷ്ടിപതിച്ചിരുന്നു. ഇന്നത്തെ സ്ഥിതി പാടെ മാറിപ്പോയിരിക്കുന്നു. ഇന്ന പണമാണ പ്രത്യേക നോട്ടത്തിന്റെ വിഷയം. അതിനാൽ മികവോറും അഭിജാത്യമെല്ലാം അഗണ്യകോടിയിൽ തള്ളപ്പെട്ട വിസ്മൃതമായിരിക്കയാണ്.

വടക്കുംഭാഗരും തെക്കുംഭാഗരും ഒരുപോലെ ക്നായി തോമ്മായുടെ ധൎമ്മപത്നീസന്താനപരമ്പരയിൽ പെട്ടവരാകാൻ നിവൃത്തിയില്ല. അതിനാൽ ആ വിഷയം സംബന്ധിച്ചാണ് കത്തൻപാദ്രിയും ഇട്ടൂപ്പ് റൈട്ടരും ഭിന്നങ്ങളെങ്കിലും അബദ്ധങ്ങളായ അഭിപ്രായങ്ങളിൽ ചെന്നുചാ

ടിയത്. പാദ്രി ഇരുക്കൂട്ടരുടെയും ഈ വാദങ്ങളെ തോന്ന്യാസങ്ങളും നിരർത്ഥകങ്ങളുമായി തള്ളിക്കളഞ്ഞു. എങ്കിലും അദ്ദേഹം തെക്കുംഭാഗരുടെ വാദസരണിയിലേക്കുതന്നെ ചാഞ്ഞിട്ടുള്ളതായി കാണാം. റൈട്ടരാകട്ടെ ഇരുഭാഗത്തിൻ്റെയും ആദ്യ ഉത്ഭവവും അവരുടെ കലഹങ്ങൾ മാറാതെയും മറക്കാതെയുമിരിപ്പാൻ ക്നായിതോമ്മാ ചെയ്ത ഏർപ്പാടുകളും സ്ഥാപിച്ച ആചാരവ്യത്യാസങ്ങളും ഏതാനും ഭാഗമെങ്കിലും എടുത്തു പറഞ്ഞിട്ടുണ്ട്. നാം മുൻകണ്ട ചരിത്രങ്ങളിൽ ചർച്ചുമിഷ്യനറി റിപ്പോർട്ടൊഴികെ മറ്റൊന്നും ഈവക കാര്യങ്ങളെ ഒട്ടും സ്പർശിച്ചിട്ടില്ല. എങ്കിലും ക്നായിതൊമ്മനിൽനിന്നു ഇരുക്കൂട്ടരും ഉല്പത്തി എടുക്കുന്നതായി പറയുന്ന വാദത്തിൻ്റെ അടിയിൽ ഒളിഞ്ഞുകിടക്കുന്ന യഥാർത്ഥചരിത്രസംഭവം എന്തെന്ന് അന്വേഷിപ്പാൻ ഇവരിൽ ആരും സാധിച്ചിട്ടില്ല. റൈട്ടരും ഇതുസംബന്ധിച്ച നിരർത്ഥകമായ ഒരു അഭിപ്രായം പറഞ്ഞു അവസാനിപ്പിക്കയാണ് ചെയ്തിട്ടുള്ളത്.

തെക്കുംഭാഗസമുദായത്തിൻ്റെ ആരംഭംമുതൽ ഇന്നുവരെയുള്ള ഒരു സംക്ഷിപ്തചരിത്രം ഈ പ്രബന്ധത്തിൻ്റെ ഒടുവിലത്തെ അദ്ധ്യായത്തിൽ ചേർക്കുന്നതിനു ഞാൻ ഉദ്ദേശിക്കുന്നുണ്ട്. അതിനാൽ ഈ സന്ദർഭത്തിൽ തെക്കുംഭാഗരുടെ ഉത്ഭവത്തെ സംബന്ധിച്ചു യാതൊന്നും പറയേണ്ട ആവശ്യമില്ല.

## 4. ബ്രിട്ടീഷ് മ്യൂസിയത്തിലിരിക്കുന്ന ഒരു രേഖ.

### എറണാകുളം പള്ളിവികാരി എഴുതിയത്.

8. ഇതുപ്പ് റൈട്ടർ രേഖപ്പെടുത്തിയ മേൽകാണിച്ച വിവരണം വടക്കുംഭാഗരുടെ ഇടയിൽ തെക്കുംഭാഗരുടെ ഉത്ഭവത്തെപ്പറ്റി പൂർവ്വകാലംമുതൽക്കേയുള്ള പാരമ്പര്യത്തിൻ്റെ ഒരു ഭാഗം മാത്രമാണ്. ശേഷഭാഗത്തിൻ്റെ ഒരു പാഠഭേദം "കേരള സൊസൈറ്റി പെപ്പേഴ്സ്" വാല്യം 2, അവലി 9. 1932-ൽ ഇങ്ങനെ കാണുന്നു.

Sloane ms. 2743 A. British Museum, London, Portuguese text by Vicar of Ernakulam church, (Cochin) dated 1676 A. D. or after has the following passage about Southists or Suddists : This King Sacra Vithia gave a woman, a native of his kingdom as interpreter and cook to the said Canai Thomas, and they say that this person was a woman whose occupation was that of 'mainatho', (washer woman) and washing clothes, and consequently of low caste. And the children of this woman instructed by the said Canai Thomas in the faith of Our Lord Jesus Christ were the progenitors and founders of the Christians of St. Thomas who are called of the South .............. All these are the churches of the South. I mean of Chris-

tians of St. Thomas of low blood and of such fashion that, those of the South do not marry with people of the North nor do those of the North marry with those of the South, although good and obedient ........"

"1676-ലെ പിന്നിടൊ(കൊച്ചിയിൽ) എറണാകുളം പള്ളിയുടെ വികാരിപോർട്ടുഗീസിലെഴുതിയ ഒരു കൈയ്യെഴുത്തുഗ്രന്ഥം ലണ്ടനിൽ ബ്രിട്ടിഷ് കൌതുകാഗാരത്തിൽ 2743 A നമ്പരായി സൂക്ഷിക്കപ്പെട്ടിട്ടുണ്ട്. അതിലിങ്ങനെ പറയുന്നു: "മേൽപ്രസ്താവിച്ച ക്നായിത്തോമ്മായ്ക്കു ശക്കരവർത്തിയ എന്ന രാജാവ് ഈ രാജ്യക്കാരിയായ ഒരു സ്ത്രീയെ ദാസി ഭാര്യയായും അരിവെപ്പുകാരിയായും കൊടുത്തു. ഈ സ്ത്രീയുടെ ജോലി മൈനാത്തിയുടേതു, അതായതു് തുണി അലക്കായിരുന്നു എന്നാതന്നിമിത്തം താണജാതിയിൽ പെട്ടവളായിരുന്നു എന്നുമാണു പറയുന്നതു്. ക്നായിത്തോമ്മാ ഇവളെ ന. കർത്താവിന്റെ ഉപദേശങ്ങൾ പഠിപ്പിച്ചു (മാർഗ്ഗത്തിൽക്കൂട്ടി) ഇവളുടെ സന്താനങ്ങളാണ് മാർത്തോമ്മാ ക്രിസ്ത്യാനികളിൽ തെക്കുംഭാഗർ എന്ന പേരുള്ളവരുടെ പിതാമഹന്മാരും സ്ഥാപകന്മാരും............ ഇവയെല്ലാം തെക്കുംഭാഗരുടെ എന്നുവച്ചാൽ നീചകുലജന്മാരായ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ, പള്ളികളാണ്. തെക്കുംഭാഗർ വടക്കുംഭാഗരുമായിട്ടോ വടക്കുംഭാഗർ തെക്കുംഭാഗരുമായിട്ടോ, ഇവർ നല്ലവരും അനുസരണശീലമുള്ളവരുമാണെങ്കിലും വിവാഹം കഴിക്കാറില്ല."

5

9. ഗോത്രത്തിലെ ഒരു പ്രധാനിയായ മി. അപ്പച്ചായത്തു കോണത്തു് ഔസേപ്പുവർകളുടെ പക്കൽനിന്നും റവ. ഫാദർ മൈക്കൾ നിലവരേത്തുവഴി റവ. ഫാദർ ഹോസ്റ്റൻ ലഭിച്ച ഒരു രേഖ മി. പള്ളം ഈ. ഐ. ചാണ്ടി അവർകൾ 1924 ഏപ്രിൽ 5-ലെ "സത്യനാദ"ത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അതു് ഇങ്ങനെയാണ്: "ക്നായിതൊമ്മൻ ചേരമാൻ തമ്പുരാന്റെ തിരുമുല്പാടിൽചെന്നു തിരുമനസ്സറിയിച്ചാറെ ഒരു പെണ്ണിനെ കൊടുത്തു മാർഗ്ഗവും ബോധിപ്പിച്ചു സംഗീതപാലനെക്കൊണ്ടു കെട്ടിക്കയും ചെയ്തു. അവൾ പെറ്റതു തെക്കുംഭാഗം....." വീരടിയാന്മാരുടെ പാട്ടിലെ ഒരുഭാഗം ഇതിനോടു വളരെ വലിയ സാമ്യം കാണിക്കുന്നു. "അക്കാലം ക്നായിതൊമ്മൻ ചെന്നു ചേരമാൻ പെരുമാൾ തമ്പുരാനെ തിരുമനസ്സറിയിച്ചാറെ ഒരു പെണ്ണിനെ കൊടുത്തു അവളെ മാർഗ്ഗവും പൂകിച്ചു സംഗീത പാലകനെക്കൊണ്ടു കെട്ടിപ്പിക്കയും ചെയ്തു. അവൾ പെറ്റതു തെക്കും ഭാഗമാണ്"......

ഈ വിവരങ്ങളൊക്കെയും വടക്കുംഭാഗരുടെ ഇടയിൽ പ്രചാരത്തിലിരുന്നതും ഇരിക്കുന്നതുമായ പാഠത്തിന്റെ ഒരംശംമാത്രമാണ്. തെക്കുംഭാഗരുടെ ഒരു ചരിത്രസംക്ഷേപം ഞാൻ താഴെ ചേർക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളതായി ഉപരി സൂചിപ്പിച്ചിട്ടുണ്ടല്ലോ. അതിൽ അവയെല്ലാം വിശദമായി കാണാവുന്നതാണ്.

# അദ്ധ്യായം 5.

## കനായി തോമ്മായുടെയും കൂട്ടരുടെയും ദേശാന്തരാധിവാസകാരണം.

### ഉറഹാവാദം വിശ്വാസയോഗ്യമല്ല.

1. ക്നായിതോമ്മായും അനുചരന്മാരും മലയാളത്തിൽ കുടിയേറിപ്പാർത്തതിന്റെ കാരണമായി മത്തായി കത്തനാർ, കയ്യൻ പാദ്രി, ഇട്ടൂപ്പ് റൈട്ടർ മുതലായ നാട്ടുചരിത്രകാരന്മാർ പറഞ്ഞിട്ടുള്ളത്, തോമ്മാശ്ലീഹായുടെ ചരമാനന്തരം കേരളസഭാഭരണം നടത്തുന്നതിന് മെത്രാന്മാരും വൈദികരുമില്ലാതിരുന്നുഎന്നും ഏതന്നിമിത്തം സഭ നാശോന്മുഖമായ സ്ഥിതിയിൽ എത്തിച്ചേർന്നു എന്നും, ഈ ദുരവസ്ഥയെ പരിഹരിച്ച് സഭാസംരക്ഷണം നിർവ്വഹിക്കുന്നതിനായിട്ടാകുന്നു എന്നുമാണല്ലൊ മി. ചാഴികാടൻ തന്റെ പുസ്തകത്തിൽ ഈ കാരണങ്ങളെ ഇങ്ങനെ വിവരിക്കുന്നു. "മാർത്തോമ്മാശ്ലീഹാ മലയാളത്തിൽ ക്രിസ്തുമതം പ്രചരിപ്പിക്കുകയും അതിന്റെ നിലനില്പിനായി ഏതാനും അധികാരികളേയും മൂപ്പന്മാരെയും നിയോഗിക്കയും ചെയ്തു. . . . . 'മാർത്തോമ്മാശ്ലീഹാ മലയാളത്തിൽ വിതച്ച ക്രിസ്തീയ വിത്തുകൾ ഏതാനും കൊല്ലത്തേക്കുതഴച്ചു വളന്നിരുന്നു. എന്നാൽ തോമ്മാശ്ലീഹായുടെ തോട്ടത്തിൽ അദ്ദേഹത്തെ തുടൎന്നു അതേവിധത്തിൽ ജോലിക്കാരും കർത്തൃത്വക്കാരും ഇല്ലാതെ വന്നതിനാൽ ക്രമേണ ക്രിസ്തീയമതം ക്ഷയിച്ചുതുടങ്ങി." (P. 64) ഇവിടെ പൂർവ്വാപരവിരുദ്ധമായ രണ്ടുപ്രസ്താവനകളാണ കാണുന്നത്. സഭയുടെ നിലനില്പിനായി "അധികാരികളേയും മൂപ്പന്മാരേ"യും തോമ്മാശ്ലീഹാനിയോഗിച്ചുവെങ്കിൽ ആ അധികാരികളും മൂപ്പന്മാരും വിവിധ പദവികളിൽപ്പെട്ട വൈദികാധികാരികൾ തന്നെയായിരിക്കണം, എന്നുവെച്ചാൽ, മെത്രാന്മാരും പട്ടക്കാരും ആയിരിക്കണം. ആസ്ഥിതിക്ക് "തോമ്മാശ്ലീഹായുടെ തോട്ടത്തിൽ അദ്ദേഹത്തെതുടൎന്നു അതേവിധത്തിൽ ജോലിക്കാരും കർത്തൃത്വക്കാരും ഇല്ലാതെവന്നതിനാൽ ക്രമേണ ക്രിസ്തീയമതംക്ഷയിച്ചു തുടങ്ങി" എന്നുകൂട്ടിപ്പറയാൻ മി. ജോസപ്പിനു എങ്ങനെസാധിച്ചു എന്നു മനസ്സിലാകുന്നില്ല. സഭയുടെ നിലനില്പിനായി അധികാരികളേയും മൂപ്പന്മാരേയും ന. പിതാവുനിയമിച്ചെങ്കിൽ അവർ തന്നെയാണ് അദ്ദേഹത്തിന്റെ തോട്ടത്തിൽ അതേവിധത്തിൽ ജോലിക്കാരും കർത്തൃത്വക്കാരും ആയി നിയമിക്കപ്പെട്ടവർ. ആസ്ഥിതിക്കു അവരുടെ ജോലിയെ യഥാവിധി തുടർന്നുകൊണ്ടു പോകുന്നതിനു അനന്തിരവന്മാരെ നിയമിച്ചില്ലഎന്നു വിചാരിക്കാനും പറയാനും ഒരു ന്യായവും കാണുന്നില്ല. "ശ്ലീഹാ തല്ക്കാലത്തേക്കോ അഥവാ കുറെക്കാലത്തേക്കോ മാത്രം നിലനില്ക്കുന്നതിനായിട്ടല്ല ഇൻഡ്യയിൽ ക്രിസ്തീയസഭയെസ്ഥാപിച്ചിട്ടുള്ളത്. പ്രത്യുത, നിങ്ങൾപോയി സകല ജാതികളേയും പഠിപ്പിച്ച് പിതാവിന്റേയും പുത്ര

ൻേറയും പരിശുദ്ധാത്മാവിൻേറയും നാമത്തിൽ അവരെ മാമ്മോദീസാമുക്കുവിൻ. നിങ്ങളോട് ഞാൻ കല്പിച്ചിട്ടുള്ളവയെല്ലാം അനുസരിക്കുവാൻ അവരെ നിങ്ങൾ പഠിപ്പിക്കുവിൻ. ലോകാവസാനംവരെ ഞാൻ നിങ്ങളോടുകൂടെയുണ്ടായിരിക്കുന്നതാണ്," (മത്തായി 28-19-20) എന്ന് ശ്ലീഹന്മാരോടു ദിവ്യരക്ഷകൻ അരുളിച്ചെയ്തതനുസരിച്ച് ലോകത്തിൻെറ അന്തിമകാലംവരെ നിലനില്ക്കുന്നതായിട്ടുള്ള സഭയാണ് പ്രേഷകന്മാർ സ്ഥാപിച്ചിട്ടുള്ളതെന്നു സിദ്ധിക്കുന്നു. ഈ സ്ഥിതിക്കു വി. തോമ്മാശ്ലീഹായും ഇൻഡ്യൻസഭയെ എന്നാളും നിലനില്ക്കുന്നതിനുവേണ്ട സകല ഏർപ്പാടുകളോടുകൂടെയാണു ബീജാവാപം ചെയ്തിട്ടുള്ളതെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ഇപ്രകാരം സഭ നിലനില്ക്കണമെങ്കിൽ ജനങ്ങളെ വേദാചാരവിശ്വാസാദികളിൽ അനുക്രമമായി നയിപ്പിക്കുന്നതിനു വൈദികഗണം അവശ്യം ഉണ്ടായിരിക്കേണ്ടതാണ്. അങ്ങനെയുള്ള പുരോഹിതപരമ്പരയെ സംരക്ഷിക്കണമെങ്കിൽ അതിനാവശ്യമുള്ള അറിവ്, വൈദികവൃത്തി മുതലായവയെ അഭ്യസിപ്പിക്കേണ്ടവരായ റമ്പാന്മാർ അഥവാ ഗുരുക്കന്മാരും ആവശ്യമാണ്. എന്നു മാത്രമല്ല വൈദികസ്ഥാനം നിലനിറുത്തിക്കൊണ്ടുപോകുന്നതിലേക്ക് മേല്പട്ടക്കാരും കൂടിയേ മതിയാവൂ. ഏതന്മൂലം ഈ വക ഏർപ്പാടുകളെല്ലാം ശ്ലീഹാ ഇവിടെ പ്രതിഷ്ഠിച്ചിട്ടുള്ളതു് രക്ഷകനായ ക്രിസ്തുവിൻെറ നിയോഗത്തോടും ഇതരപ്രേഷകരുടെ പ്രവർത്തികളോടും പൂർണ്ണമായി യോജിക്കുന്നു. വേദകാര്യങ്ങളെ പഠിപ്പിക്കുന്നതിനു റമ്പാന്മാർ എന്ന ഒരു ഗുരുസംഘം യൂദന്മാർക്കുണ്ടായിരുന്നതായി ശ്ലീഹന്മാരുടെ നടപടി 5-ാമദ്ധ്യായം 34-ാംവാക്യത്തിൽനിന്നു നമുക്കറിയാം. അവിടെ ഗമാലിയേലിനെപ്പററി "മല്പെപ്പ് നാമോസാ" "വേദാദ്ധ്യാപകൻ" എന്നാണു പറയുന്നതു്. അതുപോലെതന്നെ നടപടിപ്പുസ്തകം 13-ാമദ്ധ്യായം 1-ാംവാക്യത്തിൽ അന്ത്യോക്യാസഭയിൽ ഗുരുക്കന്മാരായ മല്പാന്മാർ അഥവാ റമ്പാന്മാർ ഉണ്ടായിരുന്നതായി പ്രസ്താവിച്ചിട്ടുണ്ട്. അന്ത്യോക്യാസഭയിൽ മററുശ്ലീഹന്മാർ ഗുരുക്കന്മാരായ റമ്പാന്മാരെ ഏർപ്പെടുത്തിയതുപോലെയാണ് വി. തോമ്മാ കേരളത്തിൽ പട്ടക്കാരായ ചിലരെ റമ്പാൻപദവിയിൽ നിയമിച്ചിട്ടുള്ളതു്."

"ശ്ലീഹന്മാരുടെ ഉപദേശം" എന്നുപേരായ ഒരു പുരാതന സുറിയാനിരേഖയിൽ പൂർവ്വസഭയിലെ നടപടികളെപ്പററി ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു. "ശ്ലീഹന്മാർ സ്ഥാപിച്ച സഭകളിൽ അവരുടെ മരണശേഷം മാർഗ്ഗദർശികളും ഭരണകർത്താക്കന്മാരും ഇല്ലാതിരുന്നില്ല. വി. പ്രേഷകന്മാർ അവരെ പഠിപ്പിച്ചിരുന്നതും ശ്ലീഹന്മാരിൽനിന്നു കേട്ടറിഞ്ഞിരുന്നതുമായ സകല സംഗതികളേയും അവർ ആജീവനാന്തം ജനങ്ങളെ അഭ്യസിപ്പിച്ചിരുന്നു. കൂടാതെയും അവർ ശ്ലീഹന്മാരിൽനിന്നു കേട്ടറിഞ്ഞിരുന്നവയും, യാക്കോബു് ഓറശ്ലേമിൽനിന്നും ശെമഓൻ (പത്രോസു്) റോമായിൽനിന്നും യോഹന്നാൻ അപ്പെസോസിൽനിന്നും മർക്കോസു് അലക്സന്ത്ര്യായിൽ നിന്നും അന്ത്രയോസു് ഫ്രീജിയായിൽനിന്നും, ലൂക്കാ മാസിഡോനിയാ

യിൽനിന്നും യൂദാതോമ്മാ ഇൻഡ്യായിൽനിന്നും എഴുതിയിരുന്നവയേയും തങ്ങളുടെ മരണസമയങ്ങളിൽ പിൻഗാമികളായ സ്വശിഷ്യന്മാരെ പഠിപ്പിക്കയും ഭരമേല്പിക്കയും ചെയ്തു. ലൂക്കാ എഴുതിയിട്ടുള്ള അപ്പസ്തോല നടപടികൾ ക്രിസ്ത്യാനീസഭകളിൽ എപ്രകാരം വായിക്കപ്പെട്ടുവന്നുവോ അതുപോലെതന്നെ ശ്ലീഹന്മാരുടെ ലേഖനങ്ങളും അംഗീകരിക്കപ്പെടണമെന്നും, സകല ദേവാലയങ്ങളിലും വായിക്കപ്പെടേണ്ടതാണെന്നും സ്വന്തശിഷ്യന്മാരോടു അവർ ആജ്ഞാപിച്ചു. ഇതിൽനിന്നും നാം മനസ്സിലാക്കേണ്ടതു ശ്ലീഹന്മാർ സുവിശേഷപ്രസംഗംചെയ്തിരുന്ന സ്ഥലങ്ങളിൽനിന്നും അന്യോന്യം എഴുത്തുകളയച്ചിരുന്നു എന്നും അവർ സ്ഥാപിച്ചസഭകളിൽ ഏക വിശ്വാസവും ഐകമത്യവും ഏകാധിപത്യവുമുണ്ടായിരുന്നു എന്നുമുള്ള സംഗതികളാണ്." (മാർത്തോമ്മാ ക്രി. അ. 4 P. 123–125)

## തോമ്മാ പർവ്വം ഊറഹാവാദത്തെ ഖണ്ഡിക്കുന്നു.

2. "പോർട്ടുഗീസുകാർ ഇൻഡ്യയിൽ വന്നകാലത്തു് ദക്ഷിണഭാരതത്തിൽ വി. ശ്ലീഹായുടെ സുവിശേഷപ്രസംഗത്തെ ലക്ഷീകരിക്കുന്ന അനേകം പാട്ടുകൾ മാർത്തോമ്മാ നസ്രാണികൾ ഹൃദിസ്ഥമാക്കി പാടിവന്നിരുന്നതു അവർ കാണുകയും കേൾക്കുകയും ചെയ്തിട്ടുണ്ട്. താദൃശമായ ഒരു പുരാതനഗാനമാണു് തോമ്മാപർവ്വം. ഇതു് വി. ശ്ലീഹായുടെ ശിഷ്യനായ നിരണത്തു് മാളികയിൽ തോമ്മാ എന്ന വൈദികൻ എഴുതിയിട്ടുള്ളതിൽനിന്നു ക്രി. 1601-ൽ തോമ്മാ എന്നു പേരുള്ള മറ്റൊരു പുരോഹിതനാൽ സംക്ഷിപ്തമായി നിർമ്മിക്കപ്പെട്ടിട്ടുള്ളതാണ്." (മാ. തോ. ക്രി. അ: 3. 61) ശ്ലീഹാമാല്യാങ്കരെ വന്നു കാവ്യർ, യൂദന്മാർ മുതലായി അനേകരെ സത്യവിശ്വാസത്തിൽ ചേർത്തശേഷം ചെയ്ത ഏർപ്പാടുകളെ പ്രസ്തുത ഗാനത്തിന്റെ താഴെ കുറിക്കുന്ന വരികളിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

55–66 "വന്ദനകൾക്കായ് സ്ഥാപിച്ചവിടെ
സ്ലീവായോടെ ആലയവും
വേദഗുരുക്കളുമാചാര്യർകളു–
മാവാനായൊരു നന്മകളും
വേദരഹസ്യത്തിന്നറിവുകളും
പരസമ്മതമായ് താൻ നൽകി
ആരചാളുന്നൊരുമന്നവനാകും
അന്ത്രയോസെന്നാളുടെ
മരുമകനാംകേപ്പായിക്കു
കല്പിച്ചുതാൻ ഗുരുപ്പട്ടം
കല്യാം കേപ്പായെക്രുട്ടാക്കി
ദക്ഷിണദേശേ താൻപോയി.
181–188 ചന്ദ്രപുരിയുടെ അരചന്മാരാം
പത്രോസ് പൗലോസെന്നിവരിൽ
സുന്ദരനാനാം പൗലോസിന്നപ്പോൾ

മേല്പട്ടം താൻ കല്പിച്ചു.
അയാളുടെ കീഴ് പാലകരാറു
വേദാചാൎയ്യന്മാരേയും
അയാളുടെ ആ വിശ്വാസികളുടെ
ഭരണത്തിനായി കല്പിച്ചു.
229–235 തന്നോടെപ്പോഴും പിരിയാത്തോ–
രൊന്നാംശിഷ്യൻ കേപ്പായെ
തന്നുടെയങ്കിധരിപ്പിച്ചി–
ട്ടയാളുടെ തലമേൽ കൈവെച്ചു
തന്നുടെ വിശ്വാസികളുടെ ഭരണം
അയാളെ താനേല്പിച്ചതിനാൽ
തന്നെപ്പോലെവർ കൈക്കൊൾവാനും
വിരവോടെതാൻ കല്പിച്ചു."

തെക്കുംഭാഗരുടെ പുരാതനങ്ങൾ എന്നു പറയപ്പെടുന്ന പാട്ടുകളേക്കാൾ വളരെയധികം പുരാതനവും വിശ്വാസയോഗ്യവുമായ ഈ ഗാനത്തിൽ വി. തോമ്മാശ്ലീഹാ മലയാളത്തിലും ചോഴമണ്ഡലത്തിലും കേപ്പാ എന്നും പൌലോസെന്നും നാമധാരികളായ രണ്ടുമെത്രാന്മാരെ അഭിഷേകം ചെയ്തതായും മറ്റുവൈദികരേയും റമ്പാന്മാരെയുംമറ്റും നിയമിച്ചതായും പറഞ്ഞിരിക്കുന്നതിൽനിന്നു നാം മനസ്സിലാക്കേണ്ടതു തെക്കുംഭാഗരുടെ നവീനവാദമായ "ക്നാനായ–ഇ–ക്നാനായ–വാദ"ത്തിനു താങ്ങായിട്ടും അടിസ്ഥാനമായിട്ടും കൊണ്ടുവന്നിട്ടുള്ളതാണ്, തോമ്മാശ്ലീഹായുടെ ചരമാനന്തരം ക്രിസ്ത്യാനികൾ ഇടയനില്ലാത്ത ആടുകളെപ്പോലെ അലഞ്ഞു നടന്നിരുന്നു എന്നും മറ്റും വൎണ്ണനാഭേദങ്ങളോടുകൂടിയ "ഉറഹാവാദം" എന്നാകുന്നു.

"ശ്ലീഹാ പട്ടക്കാരെ മാത്രമേ കേരളത്തിൽ അഭിഷേകം ചെയ്തിട്ടുള്ളു എന്നു പറയുന്നവരുമുണ്ട്. അതുതീരെ വിശ്വാസയോഗ്യമല്ല. പ്രസ്തുത ആവരുടെ പ്രസ്താവം വാസ്തവികമെന്നു ഗണിക്കുന്നതായാൽ നമ്മുടെ ദിവ്യരക്ഷകൻെറ ആജ്ഞയ്ക്കു പ്രതികൂലമായിട്ടാണ് ശ്ലീഹാ പ്രവൎത്തിച്ചതെന്നു സമ്മതിക്കേണ്ടിവരും. മിശിഹാ സ്വശിഷ്യന്മാരായ പ്രേഷകന്മാരെ അയച്ചിട്ടുള്ളതു് അവർ ലോകത്തിൻെറ നാനാഭാഗങ്ങളിലും ചെന്നു തൻെറ സഭയെ സ്ഥാപിക്കുന്നതിനുവേണ്ടിയാകുന്നു. ആ സ്ഥിതിക്കു സഭാപരിപാലനം ചെയ്തു അതിനെ നിലനിറുത്തേണ്ടവരായ മെത്രാന്മാർ ഇല്ലാതെ എങ്ങനെയാണു കാൎയ്യം സാധകമാവുക?

"തോമ്മാശ്ലീഹാ ഉറഹായുടെ മെത്രാനു പ്രത്യക്ഷീഭൂതനായി സംഗതികളറിയിച്ചു എന്നു പറയുന്ന ഭാഗവും വിശ്വാസയോഗ്യമായി ഗണിക്കാവുന്നതല്ല. എന്നാൽ ഇതു വാസ്തവമെന്നു സമ്മതിക്കുന്നപക്ഷം തോമ്മാശ്ലീഹാ തെക്കെ ഇൻഡ്യയിൽ സ്ഥാപിച്ച സഭയ്ക്കു മറ്റു പ്രേഷകന്മാരാൽ ഇതരരാജ്യങ്ങളിൽ ഏൎപ്പെടുത്തപ്പെട്ട മ്ശിഹായുടെ സഭയോടു യാതൊരു സംബന്ധവുമുണ്ടായിരുന്നില്ലെന്നും അങ്ങനെ ഒരു സഭയെ അദ്ദേഹം ഇവിടെ സ്ഥാപിച്ചതു് കേവലം അബദ്ധമായിപ്പോയെന്നും തന്നിമിത്തം പ്രേ

ഷ്ട്യരാജ്യത്തെ സഭയിൽനിന്ന മെത്രാന്മാരും വൈദികരും മററും വന്ന കേരളത്തിലെ സഭയോടു ഏകീഭവിച്ചു അതിനെ രക്ഷിക്കണമെന്നും മററും വി. ശ്ലീഹാ പശ്ചാത്തപപൂർവം പ്രസ്തുത ഉറഹായുടെ മെത്രാനോടറിയിച്ചു എന്നും പറയേണ്ടതായിവരുന്നു. ഇതു സ്വീകാര്യമല്ലല്ലോ. തോമ്മാശ്ലീഹാ എന്നല്ല മററുയാതൊരു പ്രേഷകനും അന്യോന്യ സംബന്ധവും കൂട്ടുകെട്ടും ഇല്ലാത്തതായും വല്ല ജാതിക്കോ അഥവാ പ്രത്യേകസ്ഥലത്തിനോ മാത്രമായും ഏതൊരു സഭയെങ്കിലും സ്ഥാപിച്ചിട്ടില്ല. മിശിഹാ അവരോടു കല്പിച്ചതും ഉപദേശിച്ചതുമായ സർവ്വസംഗതികളും ലോകത്തിലുള്ള എല്ലാജാതിജനങ്ങളേയും പഠിപ്പിക്കണമെന്നദ്ദേഹം ആജ്ഞാപിച്ചിട്ടുണ്ടായിരുന്നു. അതിനാലാണ ഒന്നോടൊന്നു വിപരീതമായ വിശ്വാസവും പരസ്പരവിരുദ്ധമായ കല്പനകളും ആരെയും പഠിപ്പിക്കുന്നതിന്ന ശ്ലീഹന്മാർക്ക അസാദ്ധ്യമായിരുന്നതു്, എന്നുമാത്രമല്ല, അവരെല്ലാം റൂഹാദക്കുദശായാൽ അനുഗ്രഹിതന്മാരായിരുന്നതിനാൽ അങ്ങനെ ചെയ്യുന്നതിന്ന് അശക്തന്മാരുമായിരുന്നു. ഏതന്മൂലം, പത്രോസ്സ്, അന്ത്രയോസ്സ്, യോഹന്നാൻ, യാക്കോബു എന്നിവർ അതതു രാജ്യങ്ങളിൽ പ്രസംഗദ്വാരാ സ്ഥാപിച്ച സഭകളിൽ പഠിപ്പിച്ച വിശ്വാസവും കല്പനകളും തന്നെയാണ ഇൻഡ്യാസഭയിൽ വി. തോമ്മാശ്ലീഹാ ഏർപ്പെടുത്തിയിട്ടുള്ളതെന്നു വിശദമാകുന്നു. പ്രസ്തുത ശ്ലീഹന്മാർ ഏർപ്പെടുത്തിയ സഭകളോടു നമ്മുടെ പ്രേഷകനാൽ സ്ഥാപിതമായ സഭക്കും അധികാരം, വിശ്വാസം മുതലായ സാരമായ എല്ലാസംഗതികളിലും പരസ്പര സംബന്ധവും ഐകരൂപ്യവുമുണ്ടായിരുന്നു.” (മാ. തോ. ക്രീ. അ: 493– 4)

## കേരളീയ നസ്രാണികളും പേർഷ്യൻ ക്രിസ്ത്യാനികളുമായി സമ്പർക്കമുണ്ടായിരുന്നു.

3. മെത്രാന്റേയും വൈദികരുടെയും അഭാവത്താൽ കേരളീയസഭ ഇടയനില്ലാത്ത ആടുകളെപ്പോലെ ആയിരുന്നുഎന്നും മററുംപറയുന്നവർക്ക മേൽകാണിച്ചിരിക്കുന്ന ന്യായം ഒരു കണ്ണകോടാലിയാണു്. കേരളീയർക്ക സുറിയാനിക്കാരായ പേർഷ്യാ മുതലായ രാജ്യങ്ങളിലെ ജനങ്ങളുമായി ആദ്യശതാബ്ദങ്ങളിൽ ധാരാളം കൂട്ടുകെട്ടും പോക്കുവരവും കച്ചവടവും ഉണ്ടായിരുന്നു എന്നതു പരക്കെ സമ്മതിക്കപ്പെടുന്ന ഒരു ചരിത്രവസ്തുതയാണു്. ഇങ്ങനെ ഇതര ക്രിസ്തീയകേന്ദ്രങ്ങളുമായി കൂട്ടുകെട്ടിലും സമ്പർക്കത്തിലും വർത്തിച്ചിരുന്ന ഒരു കാലഘട്ടത്തിൽ കേരളീയസഭക്ക് മെത്രാന്റേയും വൈദികരുടെയും അഭാവവും തദ്വാരാ അധഃപതനവും സംഭവിച്ചു എന്നു പറയുന്നതു് വെറും അസംബന്ധം മാത്രമാണു്. മാത്രമല്ല, ഉറഹായിലെ മാർയൌസേപ്പുമെത്രാൻ കാഴ്ചയുണ്ടായി എന്നു പറയുന്ന കാലത്തു് ഉറഹായിൽനിന്നു് ഇങ്ങനെ ഒരു മെത്രാൻ പുറപ്പെട്ടു പോന്നിട്ടുള്ളതായി അവിടെ ഐതിഹ്യമില്ലെന്നു് ഫോർട്ടെസ്ക്യൂ പറഞ്ഞിട്ടുള്ള കാര്യംകൂടെ നാം അനുസ്മരിക്കുമ്പോൾ ഈ കഥയുടെ കള്ളത്തരവും പൊള്ളത്തരവും വെളിവാകുന്നതാണു്. അതിനാൽ മി. പാഴികാടൻ “അന്നു (ക്നായിതൊമ്മൻ വന്നകാലത്തു്) ക്രിസ്തുമതം മലയാളത്തു വളരെ അധഃപത

നത്തിലും സുറിയായിൽ ഏററം വൎദ്ധനമായ നിലയിലും ഇരുന്നിരുന്നു" എന്നു പറയുന്നത് ശരിയല്ലെന്നു കാണിക്കാൻ വേറെ ന്യായങ്ങളൊന്നും ആവശ്യമില്ല. ഇതിനും പുറമെ, ക്നായിതൊമ്മനും കൂട്ടരുംകൂടി പുറപ്പെട്ടുപോന്നതു ഫോർട്ടെസ്ക് പറയുന്നതുപോലെ സാഫോർ ദ്വിതിയന്റെ ഉഗ്രമായ വേദഹിംസനിമിത്തമാണല്ലൊ. അപ്പോൾ ആ ഭാഗങ്ങളിൽ ക്രിസ്തുമതം വൎദ്ധമാനമായ നിലയിലിരുന്നിരുന്നു എന്നുപറയാൻ ആൎക്കുകഴിയും?

## നാലാം നൂററാണ്ടിനു മുമ്പു മലയാളസഭയിൽ മെത്രാന്മാരുണ്ടായിരുന്നു.

4. ആകയാൽ മാൎത്തോമ്മാശ്ലീഹാ മലയാളത്തുസ്ഥാപിച്ചമെത്രാനു അനന്തരഗാമികളുണ്ടായിരുന്നതായി ചരിത്ര രേഖയൊന്നും ഇല്ലായിരുന്നെങ്കിൽ തന്നെയും അതിനാൽ മലയാളസഭയിലെ ആടുകൾക്ക് ഇടയനില്ലായിരുന്നു എന്നു ഒരിക്കലും സങ്കല്പിക്കാവുന്നതല്ല. എന്നാൽ "മൎത്തോമ്മാശ്ലീഹാ മലയാളത്തു സ്ഥാപിച്ച മേല്പട്ടക്കാൎക്കു അനന്തരഗാമികളുണ്ടായിരുന്നെന്നും അവർ മൂന്നാം ശതാബ്ദപൎയ്യന്തം ഇൻഡ്യാസഭയെ ഭരിച്ചിരുന്നു എന്നും ഉള്ളതിലേക്കു വിലയേറിയ ലക്ഷ്യങ്ങളുണ്ട്. അവ ആദ്യശതവൎഷങ്ങളിൽ സുറിയാനിക്കാൎക്കു നൽകപ്പെട്ടതും ഇപ്പോൾ കോട്ടയം സെമ്മിനാരിയിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നതും ആയ താമ്രശാസനങ്ങളാണ്." (മാ. തോ. ക്രി. 4. P 97) ഇവയിൽ ഒന്നാമത്തെ ചെമ്പേടു കൊടുക്കപ്പെട്ടതു നസ്രാണികളുടെ അക്കാലത്തെ പ്രധാന മതാദ്ധ്യക്ഷനായ കൊടുങ്ങല്ലൂരിലെ മെത്രാനാണ്. അതിൽ അടങ്ങിയിരിക്കുന്ന സംഗതികൾ രണ്ടു തരങ്ങളായി വിഭജിക്കപ്പെടാം. ഒന്നാമത്തെ ശേഖരത്തിൽ ഉൾപ്പെടുന്നവ പ്രഭുസ്ഥാനത്തെയും അതിനോടുചേൎന്ന നികുതി മുതലായ ചില വരുമാനങ്ങളേയും സംബന്ധിക്കുന്നവയും രണ്ടാമത്തെ ഗണത്തിൽ ചേൎന്നവ സാമുദായികമായ പല ഉന്നത പദവികളേയും വിശേഷാവകാശങ്ങളേയും ഉദ്ദേശിക്കുന്നവയുമാകുന്നു. ആദ്യത്തേതുകൊണ്ട് നസ്രാണികളുടെ മതത്തലവന് പ്രഭുസ്ഥാനവും ഒടുവിലത്തേതുകൊണ്ടു അദ്ദേഹത്തിനു പല ഔന്നത്യാവകാശങ്ങളും സിദ്ധിച്ചു. പ്രസ്തുത അവകാശങ്ങളിൽ പലതും പിൽക്കാലങ്ങളിൽ എല്ലാ നസ്രാണികൾക്കും ലഭിക്കയുണ്ടായി.

"രണ്ടാമത്തെ ചെമ്പേടു കൊല്ലത്തെ തരീസാപള്ളിക്കും അതിൽ സംബന്ധിച്ചിരുന്ന സകല നസ്രാണികൾക്കുംകൂടി അക്കാലത്തെ മെത്രാനായ സബറീശോയാൽ കൊടുക്കപ്പെട്ടതത്രെ. പ്രസ്തുത സബറീശോ ആദ്യ ചെമ്പേടുകിട്ടിയ കൊടുങ്ങല്ലൂരിലെ മെത്രാന്റെ അനന്തരഗാമിയും തന്മൂലം പ്രഭുസ്ഥാനവും പല നികുതിയനുഭവങ്ങളും സിദ്ധിച്ചനുഭവിച്ചുവന്നിരുന്ന ആളുമാണ്. കൊല്ലത്തെ തരീസാപള്ളി ഇദ്ദേഹം മുഖാന്തിരമാണു പണിയിക്കപ്പെട്ടതു. ആ പള്ളിക്കു പല വരുമാനങ്ങളും പള്ളിയിൽ സംബന്ധിച്ചിരുന്ന ജനങ്ങൾക്ക് 72 സ്ഥാനപദവികളാദിയായ പല അവകാശങ്ങളും ഒരു ചെമ്പേടുമൂലം ഇദ്ദേഹം കല്പിച്ചുകൊടുത്തു. . . . . . സബറീശോ പള്ളിക്കു ചെമ്പേടു കൊടുത്തതു അന്നു കേരളത്തിലെ ചക്രവ

ത്തിയായിരുന്ന സ്ഥാണുരവിഗുപ്തൻെറ അനുമതിയോടും കൊല്ലം നഗരത്തിൻെറ നാടുവാഴിയായിരുന്ന വേണാട്ടു (തിരുവിതാംകൂർ) രാജാവിൻെറ സമ്മതിയോടും കൂടിയാണ്. സബറിശോ പള്ളിക്കുവേണ്ട വസ്തുക്കൾ കൊടുക്കയും വരുമാനങ്ങൾക്ക് വഴി തുറക്കുകയും ചെയ്തുകൂടാതെ അതിൽ സംബന്ധിച്ചിരുന്ന ക്രിസ്ത്യാനികൾക്ക് 72 സ്ഥാനപദവികളേയും കല്പിച്ചു നല്കി. അതിനെ സംബന്ധിച്ച ക്രിസ്ത്യാനികൾ എന്നു മുകളിൽ പറഞ്ഞതു സബറിശോയുടെ അധികാരത്തിൽപെട്ടതായ സമസ്ത കേരളീയ ക്രിസ്ത്യാനികളേയും പററി ഗ്രഹിക്കേണ്ടതാണ്. എന്തെന്നാൽ പ്രസ്തുത 72 പദവികളും. അദ്ദേഹം കൊടുത്തതു അക്കാലത്തു കേരളത്തെ ഭരിച്ചിരുന്ന ചക്രവർത്തിയുടെ അനുമതിപ്രകാരമാകുന്നു. അതിനാൽ ആ പദവികളെല്ലാം കേരളീയ ക്രിസ്ത്യാനികളെ ഒട്ടൊഴിയാതെ സംബന്ധിക്കുന്നവയാണെന്നു സിദ്ധിക്കുന്നുണ്ടു ...... ഇതിലേക്കു വേണാട്ടടികളുടെ (രാജാവിൻെറ) സമ്മതി സബറിശോ പ്രത്യേകിച്ചു വാങ്ങിയതു പള്ളിസ്ഥലവും വസ്തുക്കളും ആ രാജാവിൻെറ അതിർത്തിക്കുള്ളിൽ ആയിരുന്നതിനാലത്രെ. ഇപ്രകാരം പ്രസ്തുത ചെമ്പേടുകൾ രണ്ടും വഴിയായി സിദ്ധിച്ചിട്ടുള്ളഗുണം നസ്രാണികളുടെ വൈദിക മേലദ്ധ്യക്ഷനു പ്രഭുസ്ഥാനവും പല നികുതിയനുഭവങ്ങളും ആണ്.

## നസ്രാണികളുടെ ഉന്നത നിലയേപ്പററി പോർട്ടുഗീസ് സാക്ഷ്യങ്ങൾ.

5. "നസ്രാണികൾക്കും അവരുടെ മതാദ്ധ്യക്ഷനും ചെമ്പേടു മൂലം കിട്ടിയ സ്ഥാനപദവികളും അവകാശങ്ങളും പെരുമാക്കന്മാരുടെ രാജവാഴ്ച അവസാനിച്ചശേഷവും അവർ നിരന്തരമായി അനുഭവിച്ചു പോന്നു. കേരളഭൂമിയെ ഭരിച്ചിരുന്ന രാജാക്കന്മാരെല്ലാവരും അവയെ അംഗീകരിച്ചുപോന്നു. പോർട്ടുഗീസുകാർ ഇൻഡ്യയിൽ വന്നിറങ്ങിയ 16-ാം ശതവത്സരത്തിൽ നസ്രാണികൾ പ്രസ്തുതാവകാശങ്ങളെ എല്ലാം അനുഭവിച്ചു വരുന്നതായിക്കണ്ടപ്രകാരം അവർ രേഖപ്പെടുത്തിയിട്ടുണ്ടു. പോർട്ടുഗീസുകാരുടെ രേഖാമൂലമായ ലക്ഷ്യങ്ങളിൽ ചിലതുകളെ താഴെ ചേർക്കുന്നു.

(1) നസ്രാണികൾ സാമൂഹ്യാവസ്ഥയിൽ നായന്മാരേക്കാൾ അഭിജാത്യമുള്ളവരാണ്. അവരോടു സഹോദരഭാവത്തിൽ വർത്തിക്കുന്നതു ഒരു ബഹുമാനമായി നായന്മാർ കരുതുന്നു. നസ്രാണികൾ അവരെ തൊടുക കൂടി ചെയ്യുന്നില്ല. (2) അവർ ബ്രാഹ്മണരോടു സമന്മാരായി ഗണിക്കപ്പെടുന്നു. തന്നിമിത്തം ബ്രാഹ്മണർ കഴിഞ്ഞാൽ അവർ കേരളീയജനങ്ങളുടെ ഇടയിൽ സാമുദായാവസ്ഥകൊണ്ടു ഉയർന്നനിലയെ പ്രാപിച്ചിരിക്കുന്നു. (3) കമ്മാളർ ആദിയായ ജാതികളുടെ രക്ഷകർത്താക്കൾ നസ്രാണികളാകുന്നു. ആ ജാതിക്കാരെ യാതൊരുത്തൻ ഏതെങ്കിലും ഉപദ്രവിച്ചു എന്നുവന്നാൽ ഉപദ്രവിയെക്കൊണ്ടു പരിഹാരം ചെയ്യിക്കുവാൻ അവർക്കവകാശമുണ്ടു്. (4) രാജാവിനും അദ്ദേഹത്തിൻെറ പ്രധാനമന്ത്രിക്കുമല്ലാതെ അധികാരികളിൽ മററാർക്കും അവരുടെമേൽ സിവിൽസംബന്ധമായും ക്രിമിനൽ

സംബന്ധമായും (സിവിലധികാരം അവരിൽതന്നെ സ്ഥിതിചെയ്യുന്നു.) ആധിപത്യമില്ല. (5) ആരെങ്കിലും അവരുടെ സ്ഥാനപദവികളേയാകട്ടെ അവകാശങ്ങളെയാവട്ടെ ലംഘിക്കുന്നതായാൽ സമൂഹംതന്നെ അപരാധപരിഹാരം ചെയ്യിക്കുന്നതിന് അവർക്കധികാരമുണ്ട്. (6) ഒരു നസ്രാണിയെ ഇതരമതാനുയായികളിലാരെങ്കിലും അടിച്ചാൽ അടിച്ചയാൾ മരണശിക്ഷയ്ക്കു പാത്രീഭൂതനാകുന്നു. എങ്കിലും അടിക്കപ്പെട്ടയാളിന്റെ അവസ്ഥാഭേദമനുസരിച്ചു പൊന്നുകൊണ്ടോ വെള്ളികൊണ്ടോ നിർമ്മിതമായ ഓരാൾരൂപമാകട്ടെ മറ്റേതെങ്കിലും ഒരു കാണിക്കയാകട്ടെ പള്ളിക്കു കൊടുത്തുകൊണ്ട് ശിക്ഷയിൽനിന്നൊഴിയുന്നതിനു അനുവദിക്കപ്പെട്ടിരിക്കുന്നു. (7) നസ്രാണികൾ പ്രഭുക്കന്മാരെപ്പോലെ ഗണിക്കപ്പെടുന്നു. (8) അവർക്കു പന ചെത്തുന്ന ചാന്നാന്മാരുൾപ്പെടെ സേനാനികളുമുണ്ട്. (9) ബ്രാഹ്മണാലയങ്ങൾക്കുള്ളതുപോലെ സ്വന്തഗൃഹങ്ങളുടെ പുരോഭാഗത്തു പടിപ്പുരകൾ വെക്കുന്നതിനവർക്കും അർഹതയുണ്ട്. (10) ബ്രാഹ്മണർ, പ്രഭുക്കന്മാർ തുടങ്ങിയുള്ളവരെപ്പോലെ ഇവർക്കും ആനപ്പുറത്തു സഞ്ചരിക്കുന്നതിനു അവകാശം സിദ്ധിച്ചിട്ടുള്ളതാകുന്നു. (11) രാജസമക്ഷം പരവിതാനിമേൽ ഇരിക്കുന്നതിനുള്ള വിശേഷ സ്വാതന്ത്ര്യം അവർക്കുമുണ്ട്. (12) നസ്രാണികളുടെ മെത്രാൻ രാജകീയ പദവികളും ബഹുമാനങ്ങളുമുള്ള ഒരാളാണ്. ക്രിമിനൽ കേസുകളൊഴിച്ചു വൈദികമായും ലൌകികമായും ഉണ്ടാകുന്ന സകല സിവിൽ കേസുകളിലും ന്യായാധിപതി അദ്ദേഹവും അർക്കദിയാക്കോനുമാണ്. നസ്രാണികളും അവരുടെ മെത്രാനും അനുഭവിച്ചുവന്നതായി മേൽപ്രസ്താവിച്ചിട്ടുള്ളവയെല്ലാം പ്രസ്തുത ചെമ്പേടുമൂലം സിദ്ധിച്ച സ്ഥാനപദവികളാണ്." (മാർത്തോമ്മാ ക്രി. അ. 7. ല. 5.)

## ക്നായി തോമ്മായിക്കു പദവികൾ ലഭിച്ചു എന്നു പറയുന്നതു് ശരിയാണെങ്കിൽ കേരള നസ്രാണികൾമൂലം ആയിരിക്കണം അവ ലഭിച്ചതു്.

6. ഇങ്ങനെ കേരളീയ നസ്രാണികളുടെ നേതാക്കന്മാരായ മെത്രാന്മാരും തദ്വാരാ ജനങ്ങളും ലോകദൃഷ്ടിയിൽപോലും സർവ്വഥാ പ്രതാപവാന്മാരായി ഒരുനൂറ്റാണ്ടിലധികം കഴിഞ്ഞുകൊണ്ടിരുന്ന സന്ദർഭത്തിലാണ് ക്നായിതൊമ്മനും കൂട്ടരും 345-ൽ പേർഷ്യായിലെ വേദദ്വേഷകം ഭയന്ന് മലങ്കരെ അഭയം പ്രാപിച്ചതു്. അഭയാർത്ഥികളായ അതിഥികളെ പ്രതാപവാന്മാരായ കേരളക്രിസ്ത്യാനികൾ സാദരം സ്വീകരിച്ചു. എന്നാൽ കേരള ചക്രവർത്തിമാരുടേയും ബ്രാഹ്മണാദ്യുൽകൃഷ്ട ജാതിക്കാരുടേയും ദൃഷ്ടിയിൽ അഭിനവാഗതന്മാരായ വിദേശീയർ തീർച്ചയായും ശ്രേഷ്ഠവംശജരാണെന്നു അവർക്കു പൂർണ്ണബോദ്ധ്യമുള്ള നാട്ടുക്രിസ്ത്യാനികളോടൊപ്പം ആഭിജാത്യമുള്ളവരായി ഗണിക്കപ്പെട്ടിരുന്നില്ല. അവർ വെറും മ്ലേച്ഛന്മാർ മാത്രമായിരുന്നു. ആ കളങ്കത്തെ തങ്ങളുടെ വിദേശീയ സഹോദരങ്ങളിൽനിന്നു നിർമ്മാർജ്ജനം ചെയ്ത് അവരെ തങ്ങളോടു സമീകരിക്കുന്നതിനുവേണ്ടി കേരളക്രിസ്ത്യാനികൾക്കു ചക്രവർത്തിയുടെ പക്കലുണ്ടായി

തന്ന സ്വാധീനശക്തി ഉപയോഗിച്ചുതന്നെ ആയിരിക്കണം ഈ ദേശാന്തരാധിവാസിയായ ക്നായിത്തൊമ്മായിക്കും അയാളുടെ അനുചരന്മാക്കും പൂർവ്വക്രിസ്ത്യാനികളനുഭവിച്ചു വന്നിരുന്നതിനു തുല്യമായ പദവികളും ചെപ്പേടുംകൊടുപ്പിച്ചതു്. ശ്രേഷ്ഠകുലജനായ കേരളചക്രവത്തി തന്റെ നാട്ടിൽ അഭയാർത്ഥികളായി വന്നുകയറിയ ഈ "വരത്ത" വർഗ്ഗത്തിനു രാജകീയ പദവികളുംമറ്റും ഉടനെ നൽകി നാട്ടിലെ ഉന്നതകുലക്കാരൊടൊപ്പമാക്കി ച്ചെയ്തു എന്നു ഊഹിക്കുന്നതിനു ഒരു വഴിയുമില്ല. ഹിന്ദുക്കൾക്കു തങ്ങളുടെ ജാതിശ്രേഷ്ഠതയെപ്പറ്റിയുള്ള മതിപ്പു് ഒന്നു വേറെതന്നെയാണു്. അറബികൾ എത്രതന്നെ വിദ്യാസമ്പന്നന്മാരും മാറുവേണ്ടപ്പെട്ട എല്ലാഗുണവൈഭവങ്ങളാൽ സമാലംകൃതരുമായിരുന്നാൽപോലും "ജാതി" ദൃഷ്ടിയിൽകൂടി നോക്കുമ്പോൾ അവർ പ്രത്യേകിച്ചു് പുരാതന ഹിന്ദുക്കളുടെ ഇടയിൽ, അധമന്മാരും മ്ലേച്ഛന്മാരും തന്നെയായിരുന്നു. പോർട്ടുഗീസുകാരുടെ പ്രാബല്യകാലത്തു്, സർവ്വാധികാര വിഭൂഷിതനായിരുന്ന മെനേസിസു് മെത്രാപ്പോലീത്തായുടെ കരചുംബനത്താൽ തങ്ങൾ അശുദ്ധന്മാരായി ഭവിക്കുമെന്നു ശങ്കിച്ചു് പിന്മാറിയ സുറിയാനി വൈദികരുണ്ടായിരുന്നുഎന്ന ചരിത്രവസ്തുത അനുസ്മരിക്കുമ്പോൾ, പൂർവ്വഹിന്ദുക്കൾക്കു്— ബ്രാഹ്മണാദ്യുൽകൃഷ്ട വംശജന്മാക്കു്— വിദേശികളുടെ ജാതിസംബന്ധമായ നിലയെപ്പറ്റി എത്ര അവജ്ഞാപൂർവ്വകമായ ചിന്താഗതിയാണുണ്ടായിരുന്നതെന്നു സ്പഷ്ടമാകും. അതിനാൽ കേരളീയ ക്രിസ്ത്യാനികളുടെ സ്വാധീനശക്തിഉപയോഗിച്ചും ശുപാർശനിമിത്തവുമായിരിക്കണം വിദേശീയ ക്രിസ്ത്യാനികൾക്കു സ്ഥാനമാനങ്ങളും ചെപ്പേടുകളും ലബ്ധമായതു്. ഇങ്ങനെ അവർ തങ്ങളോടു സമനിലയെ പ്രാപിച്ചതിനാൽ അപ്പോൾമുതൽ കേരളക്രിസ്ത്യാനികൾ ഈ വിദേശക്രിസ്ത്യാനികളുമായി വിവാഹബന്ധത്തിലേർപ്പെട്ടു. അതിനാൽ "വിദേശികളായ സുറിയാനി ക്രിസ്ത്യാനികൾക്കു കേരളരാജാവു പൂർവ്വ ക്രിസ്ത്യാനികളുപയോഗിച്ചിരുന്ന മേൽക്കുലങ്ങൾക്കുള്ള ഉയന്നസ്ഥാനപദവികൾ നൽകി സമപ്പെടുത്തിയതുകൊണ്ടു അവർ ചാർച്ചവേഴ്ചാദികളിൽ ലയിച്ചുചേർന്നു ഏകമായി"എന്നു് ചരിത്രകാരനായ പീടികയ്ക്കൽ യൗസേപ്പച്ചൻ പറഞ്ഞിരിക്കുന്നതു വെറും പരമാർത്ഥമാണു്. മി. ചാഴികാടനു അതുതീരെ പിടിക്കുന്നില്ല!! അയാൾ അവതാരികയിൽ മൂന്നാംചോദ്യച്ഛിന്നമാണു് 29—ാംപേശത്തു ബ. പീടികയേക്കലച്ചന്റെ ടി വാക്യം ഉദ്ധരിച്ചതിന്റെ മദ്ധ്യേ ചേർത്തിരിക്കുന്നതു്. അന്യന്റെ ഒരുവാക്യമുദ്ധരിക്കുമ്പോൾ അതു ശരിയായി ചെയ്വാൻ മി. ചാഴികാടൻ ശ്രമിച്ചിട്ടില്ല. "പൂർവ്വക്രിസ്ത്യാനികളുപയോഗിച്ചിരുന്ന മേൽക്കുലങ്ങൾക്കുള്ള ഉയന്നസ്ഥാനപദവികൾനൽകി" എന്ന ബ. പീടികയേക്കലച്ചന്റെ വാക്യശകലം മി. ചാഴികാടന്റെ ഭൂമികാഗ്രന്ഥത്തിൽകൂടികടന്നപ്പോൾ "പൂർവ്വക്രിസ്ത്യാനികൾ മേൽക്കുലങ്ങൾക്കുപയോഗിച്ചിരുന്ന ഉയന്നപദവികൾ നൽകി" എന്നായി. അതിന്റെ പിന്നാലെ ചോദ്യചിഹ്നങ്ങളിട്ടിരിക്കുന്നതിനാൽ തന്റെ ഈ വിദ്യ കണ്ടുപിടിക്കാൻ ആളുകളുണ്ടോഎന്നു ചോദിക്കുന്നതായിവേണം അതിനെ വ്യാഖ്യാനിക്കാൻ. ഇനി ഇതിനെ സംബന്ധിച്ചു ബ. ബെർണ്ണാദച്ചൻ പറയുന്നതുകൂടെ കാണേണ്ടതാണു്. "ചേരമാൻ പെരുമാൾ ഒരു പള്ളിയും

പട്ടണവും സ്ഥാപിക്കേണ്ടതിലേക്കായി അനക്കോലാൽ 244 കോൽഭൂമി ക്നായിതൊമ്മനു കൊടുത്തുഎന്നു പാരമ്പൎയ്യമുണ്ട്. ഈ സ്ഥലം മഹാദേവർ പട്ടണത്തിൻെറ ഒരംശവും അതോടു തൊട്ടുകിടന്ന പ്രദേശവും ആയിരുന്നുഎന്നല്ലാതെ മഹാദേവർ പട്ടണം തന്നെയാണെന്നു അനുമാനിക്കുന്നതിനു യാതൊരുവഴിയും കാണുന്നില്ല. എന്തെന്നാൽ മേൽ 4–ാമദ്ധ്യായത്തിൽ സവിസ്തരം പ്രതിപാദിച്ചിട്ടുള്ളതുപോലെ മഹാദേവർപട്ടണം മെത്രാൻെറ അധിവാസ ഭൂമിയും 'മണിഗ്രാമം' വീരരാഘവ ചക്രവൎത്തിയാൽ അതിനു നൽകപ്പെട്ട ഉപപദവുമാകുന്നു. ക്നായിതൊമ്മൻ തനിക്കുലഭിച്ച ആ സ്ഥലത്തു വിശേഷാൽ ഒരു പള്ളിയും സ്വന്തഭവനവും മററു പലവീടുകളും പണിയിച്ചു ഒരു പട്ടണമായി അതിനെ രൂപാന്തരപ്പെടുത്തി, മഹാദേവർ പട്ടണത്തോടു സംയോജിപ്പിച്ചു. അദ്ദേഹത്തിനും അദ്ദേഹം വഴിയായി സകല നസ്രാണികൾക്കും പല സ്ഥാനപദവികളും അവകളെ ലക്ഷീകരിക്കുന്ന ചെമ്പേടും കൊടുക്കപ്പെട്ടു എന്നുകൂടി പാരമ്പൎയ്യവൎത്തമാനമുണ്ട്. ഈ സ്ഥാനപദവികളൊക്കയും ഏതദ്ദേശീയരായ നസ്രാണികൾക്കു പെരുമാൾ മുമ്പേതന്നെ കൊടുത്തിരുന്നതായി മുൻലക്കങ്ങളിൽ നാം പ്രസ്താവിച്ചവതന്നെയാണ്. എങ്കിലുംനാട്ടുക്രിസ്ത്യാനികൾക്കുണ്ടായിരുന്ന സ്ഥാനപദവികളും ചെമ്പേടും അദ്ദേഹം വഴിയായി പാരദേശികന്മാൎക്കു സിദ്ധിച്ചതുകൊണ്ടും ഈ രണ്ടുവകപ്പുകാരും അന്യോന്യം സങ്കരിഭവിച്ചു പിന്നീടു ഏകജനക്കൂട്ടമായി തീൎന്നതുകൊണ്ടും ക്നായിതൊമ്മൻ സകല ക്രിസ്ത്യാനികൾക്കുംവേണ്ടി ചെമ്പേടും മാന്യപദങ്ങളും വാങ്ങിച്ചുഎന്നൊരു വൎത്തമാനം പരമ്പരായ നിൽക്കുന്നതിനു ഹേതുവായി." (അ. 7. P. 35.)

## ക്നായിതൊമ്മൻവഴിയല്ല കേരളനസ്രാണികൾക്കു പദവികൾ ലഭിച്ചതു്.

7. അതിനാൽ മി. ചാഴികാടൻ 109–10 എന്നിവശങ്ങളിൽ പറയുന്നതു് അബദ്ധമാണ്; അതായതു, ക്നായിതൊമ്മനു ലഭിച്ചുഎന്നു പറയുന്ന എഴുപത്തിരണ്ടു പദവികളുടെ ഒരു പട്ടിക കൊടുത്തശേഷം പറയുന്നു: "മേൽ വിവരിച്ച സ്ഥാനമാനങ്ങളും പദവികളും ക്നാൻതോമ്മായിക്കു ലഭിച്ചതിൻെറ ഫലമായി മലങ്കരയിലെ ക്രിസ്ത്യാനികളുടെ സാമൂഹ്യസ്ഥിതിയും പദവിയും വളരെ ഔന്നത്യനിലയെ പ്രാപിച്ചു. രാജാക്കന്മാൎക്കുംരാജകുടുംബാംഗങ്ങൾക്കുമുള്ള പല പദവികളും സുറിയാനി ക്രിസ്ത്യാനികൾക്കു അവകാശമായി. സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹ്യസ്ഥാനം ബ്രാഹ്മണരുടേതിലൊട്ടും കുറയാത്തതും പലസംഗതികളിലും രാജകുടുംബാംഗങ്ങളോടു സമത്തിലുള്ളതുമായിരുന്നു. ഈ സ്ഥാനമഹിമകൾക്കു മലങ്കരസുറിയാനിക്കാർ ക്നാൻതോമ്മായോടും ക്നാൻ സമുദായത്തോടും എന്നാളും കടപ്പെട്ടവർ തന്നെ." "ഏഷ്യാററിക്കു സൊസൈററി ജർണലിൽ" "മലയാളത്തെ പ്രാചീനസഭയെപ്പററിയുള്ള സ്മരണകൾ" എന്ന ഒരു പ്രൌഢലേഖനത്തിൽ ക്യാപ്ററൻ ചാറത്സു് സ്വാൻസ്റ്റൻ എന്ന ചരിത്രപണ്ഡിതൻ ഇപ്രകാരമെഴുതിയിരിക്കുന്നു: "കാനായിലെതോമ്മാ, പെരുമാൾ രാജാവിൻെറമേൽ തനിക്കുണ്ടായിരുന്ന സ്വാധീനശക്തിമൂലം മഹനീയങ്ങളും വിസ്തൃതങ്ങ

ളുമായ പല പദവികളും കരസ്ഥമാക്കി. കേരളത്തിലെ ക്രിസ്ത്യാനികൾ അനന്തരശതാബ്ദങ്ങളിൽ അവ അഭംഗമായി അനുഭവിച്ചുപോരുകയും മാർത്തോമ്മാക്രിസ്ത്യാനികൾ ഉൽകൃഷ്ടജാതിക്കാരോടു തുല്യമായ ഒരു സ്ഥിതിയിലേക്കുയർത്തപ്പെടുകയും ചെയ്തു. വൈദികവും രാഷ്ട്രീയവുമായ കാര്യങ്ങളിൽ മെത്രാന്മാരെ വിധിയാളന്മാരായി സ്വീകരിക്കുകയും അവർ ലൌകികവും ആത്മികവുമായ കാര്യങ്ങളിൽ അധികാരം നടത്തുകയും ചെയ്തിരുന്നു...... ഒരു ഹൈന്ദവരാജാവിനു അദ്ദേഹത്തിന്റെ രാജ്യത്തു എത്രയധികം ക്രിസ്ത്യാനികളുണ്ടായിരുന്നോ, അത്രയധികം അദ്ദേഹത്തെ മററുള്ളവർ ബഹുമാനിക്കുകയും ഭയപ്പെടുകയും ചെയ്തിരുന്നു. രാജാക്കന്മാർ തന്നെയും അസാധാരണവണക്കം കാണിക്കുന്ന ബ്രാഹ്മണർ കഴിഞ്ഞാൽ ഒന്നാമത്തെ സ്ഥാനം സുറിയാനിക്രിസ്ത്യാനികൾക്കാണുള്ളതു്. രാജ്യത്തിലെ നിയമങ്ങളനുസരിച്ചു് നായ്ക്കുടിപ്പരിഷകളുടെ എല്ലാം സംരക്ഷകർ ക്രിസ്ത്യാനികളായിരുന്നു. സുറിയാനി ക്രിസ്ത്യാനികളുടെ ചില പദവികൾ ഏതാണ്ടു അവരുടെ രാജാക്കന്മാർക്കു തുല്യമായ നില അവർക്കു നൽകിയിരുന്നു. രാജാവിന്റെയും അദ്ദേഹത്തിന്റെ മന്ത്രിയുടെയും മുൻപാകെ ഒരേ പരവതാനിയിൽ അവർ ഇരുന്നിരുന്നു. ഇതു രാജപ്രതിനിധികൾക്കുമാത്രം അനുവദിച്ചിട്ടുള്ള ഒരു പദവിയായിരുന്നു. ഇതേ സംഗതികൾതന്നെ പോർട്ടുഗീസുകാർ വന്നയവസരത്തിൽ കണ്ടിരുന്നതായി പോർട്ടുഗീസു ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ടു്. സുറിയാനിക്രിസ്ത്യാനികൾ അവകാശമായി അനുഭവിച്ചിരുന്ന അധികാരങ്ങളുടെയും അവകാശങ്ങളുടെയും ഒരു ലിസ്റ്റ് പോർട്ടുഗീസു ചരിത്രകാരന്മാരിൽനിന്നും ശേഖരിച്ചിട്ടുള്ളതു ബ. ബെർണ്ണാർദ്ദച്ചൻ അദ്ദേഹത്തിന്റെ മാർത്തോമ്മാക്രിസ്ത്യാനികൾ 15—ം, 16—ം, പുറങ്ങളിൽ കൊടുത്തിട്ടുണ്ടു്. അതിപ്രകാരമാണ്." എന്നും പറഞ്ഞു 10 ഇനങ്ങളായി മി. ചാഴികാടൻ രേഖപ്പെടുത്തിയിരിക്കുന്നതു് ഈ അദ്ധ്യായം 5—ാം ഖണ്ഡികയിൽ ഞാൻ ഉദ്ധരിച്ചതുപോലെ ബ. ബെർണ്ണാർദ്ദച്ചൻ 11 ഇനങ്ങളായി കൊടുത്തിരിക്കുന്നതിന്റെ ഒരു ചുരുക്കമാണ്. 12—ാമത്തേതു തിരെ വിട്ടുകളഞ്ഞിരിക്കുന്നു. ബ. ബെർണ്ണാർദ്ദച്ചനാകട്ടെ അവിടെത്തന്നെ 12—ാം ലക്കത്തെത്തുടർന്നു: "നസ്രാണികളും അവരുടെ മെത്രാനും അനുഭവിച്ചുവരുന്നതായി മേൽപ്രസ്താവിച്ചിട്ടുള്ളവ എല്ലാം പ്രസ്തുത ചെമ്പേടുമൂലം സിദ്ധിച്ചപദവികളാകുന്നു" പറഞ്ഞിട്ടുണ്ടു്. പ്രസ്തുത ചെമ്പേടു എന്ന പദത്താൽ അദ്ദേഹം അർത്ഥമാക്കിയിരിക്കുന്നതു് ക്നായിത്തോമ്മാക്കു ലഭിച്ചതായി പറയുന്ന ചെമ്പേടല്ല. വീരരാഘവപട്ടയം (സ്ഥാണുരവിഗുപ്തപട്ടയം എന്ന പട്ടയമത്രേ) തന്നെ ആണ്. അതായതു ക്നായിത്തോമ്മായും കൂട്ടരും ഭൂജാതരാകുന്നതിനു ഏകദേശം ഒരു ശതവത്സരകാലംമുമ്പ് കേരളനിവാസികളായ—സാക്ഷാൽ മാർത്തോമ്മാ ക്രിസ്ത്യാനികളായ—നസ്രാണികൾക്കു ലഭിച്ച ചെപ്പേടു എന്നാണ്. മി. ചാഴികാടനാകട്ടെ അതു് സൂത്രത്തിൽ ക്നായിത്തോമ്മായുടെ ചെപ്പേടാക്കുന്നു, അഥവാ ആക്കാൻ ശ്രമിക്കുന്നു. മലങ്കരയിലെ മാർത്തോമ്മാനസ്രാണികളോടു സമീകരണം സിദ്ധിക്കാനായിട്ടാണല്ലോ ക്നായിത്തോമ്മാക്കും കൂടക്കും പദവികളും ചെപ്പേടും നൽകപ്പെട്ടതു്. എന്നാൽ "സ്ഥാനമാനങ്ങളും പദവികളും ക്നായിത്തോമ്മാക്കു ലഭിച്ചതി

ൻെറ ഫലമായി മലങ്കരയിലെ ക്രിസ്ത്യാനികളുടെ സാമ്പത്തികസ്ഥിതിയും പദവിയും വളരെ ഔന്നത്യനിലയെ പ്രാപിച്ചു”–എന്നൊക്കെ മി. ചാഴികാടൻ പറയുന്നതിൽനിന്നു മനസ്സിലാവുന്നതു്, തലേദിവസംവരെ അധഃകൃതാവസ്ഥയിൽ കിടന്നിരുന്ന മലയാളനസ്രാണികൾ, (ചെമ്പേടു സ്വീകരിച്ചപ്പോൾ) പിറേറദിവസം രാവിലെ “രാജാക്കന്മാൎക്കും രാജകുടുംബാംഗങ്ങൾക്കും ഉള്ള പല പദവികളും”കൊണ്ടു സമാലംകൃതരും “മലയാളത്തെ ഉയൎന്നവൎഗ്ഗങ്ങളിലൊന്നായും” തീൎന്നു എന്നാണു്. ഇതു മാനുഷികമായ നിലയിൽ അസാദ്ധ്യമായ ഒരു കാൎയ്യമാണു്. ഇന്നലെവരെ അധോഗതിയിൽ ആണ്ടുകിടന്നവരെ ഇന്നു പദവികൾ കൊടുത്തു ആകമാനം ഉയൎത്തുകയെന്നതു് മനുഷ്യശക്തിക്കും ലോകഗതിക്കും വിരുദ്ധമാണു്; തന്നിമിത്തം വിശ്വാസനീയമല്ല. പ്രത്യുത, ഉൽകൃഷ്ടകുലജാതന്മാരും മററുവിധത്തിൽ ഉയൎന്നനിലയിലിരിക്കുന്നവരും ആയവൎക്കു അവരുടെ നിലയെ ഉറപ്പിച്ചുകൊടുക്കുന്നതിനായും അവരുടെ അന്തസ്സിനുചിതമായ ററുപദവികൾ കല്പിച്ചുകൊടുക്കുന്നതിനായും ഈദൃശങ്ങളായ രാജശാസനങ്ങൾ ഉണ്ടാകാവുന്നതാണു്. അതിനാൽ മുമ്പേതന്നെ ഔന്നത്യനിലയിലിരുന്നവരും അതിൻെറ സ്ഥിരീകരണത്തിനായി താമ്രശാസനങ്ങളാൽ സമാലംകൃതരുമായിരുന്ന മാൎത്തോമ്മാ ക്രിസ്ത്യാനികളുടെ സഹമതക്കാരും അതിഥികളുമായി വന്നപാൎത്തു് അവരുമായി വേഴ്ചയിലും ബാന്ധവത്തിലും പ്രവേശിക്കത്തക്ക ആഭിജാത്യവും മററുനിലകളുമുള്ളവരായി ബോദ്ധ്യപ്പെട്ട വിദേശക്രിസ്ത്യാനികൾക്കും ചെമ്പേടുമൂലം സമാവകാശങ്ങൾ ദത്തമായി എന്നു പറഞ്ഞാൽ അതിൽ ഒരു യുക്തിഭംഗവുമില്ല. എൻെറ ഈ അഭിപ്രായങ്ങളെ പോൎട്ടുഗീസു ഗ്രന്ഥകാരനായ ഗോവെയാ ബലമായി പിന്താങ്ങുന്നു എന്നു രണ്ടാം അദ്ധ്യായം 13- 14–ലക്കങ്ങളിൽ ധാരാളം വിശദമാക്കിയിട്ടുണ്ടല്ലൊ.

ഏഷ്യാററിക്ക ജൎണലിൽ ചാതസ സ്വാൻസ്റ്റൻ എന്നൊരു ധരമറിച്ചൊരു പ്രൗഢലേഖനം എഴുതിയിട്ടുണ്ടെങ്കിൽ ആമാതിരി സത്യവിരുദ്ധങ്ങളായ ലേഖനങ്ങളും പ്രസ്താവനകളും ഗോവെയാ മുതലുള്ള പല യൂറോപ്യൻ ചരിത്രകാരന്മാരും എഴുതിയിട്ടുണ്ടെന്നും ആ തരത്തിലൊന്നാണു ഇതെന്നും സമാശ്വസിക്കാം. ക്യാപ്ററൻ സ്വാൻസ്റ്റൻ ഇതൊന്നും കണ്ടും കേട്ടും അറിഞ്ഞു അനുഭവസ്ഥൻ എന്ന നിലയിൽ എഴുതിയതല്ലല്ലൊ. അദ്ദേഹം പോൎത്തുഗീസുകാരുടെ അസത്യപ്രസ്താവനകൾ ശരിയാണെന്നു വിശ്വസിച്ചു് എഴുതിയെന്നേയുള്ളു. അതിനാൽ ആ പ്രൗഢലേഖനത്തിനു മി. ചാഴികാടൻ കല്പിക്കുന്ന വിലയില്ലതന്നെ.

8. ജാതിശ്രേഷ്ഠതനിമിത്തം താഴ്ന്നജാതിക്കാരെ തൊട്ടുപോയാൽ കുളിക്കുന്ന പതിവു സുറിയാനിക്കാരുടെ ഇടയിൽനടപ്പുണ്ടെന്നും ചില സ്ഥലങ്ങളിൽ നായന്മാരെ തൊട്ടാൽക്കൂടി സ്നാനം ചെയ്യുക സാധാരണമാണെന്നും പോൎത്തുഗീസുവൈദികന്മാർ കണ്ടു് ആവക ആചാരങ്ങൾ ക്രിസ്തീയ നടപടികൾക്കു യോജിക്കുന്നതല്ലെന്നുള്ള നിശ്ചയം നിമിത്തം അവർ (സുറിയാനിക്കാർ) മേലാൽ താദൃശമായ കൃത്യങ്ങളനുഷ്ഠിച്ചുകൂടെന്നു ഉദയംപേരൂർ സുന്നഹദോസിൽനിന്നു ഉപദേശിക്കയുണ്ടായിട്ടുണ്ടു്. തൊട്ടാൽ

രാജാവിൻെറ അംഗരക്ഷകന്മാരുടെ ഒരംശം എന്ന ബഹുമതിയേയും രാജ്യ
ത്തിലെ രണവീരന്മാർ എന്ന അവസ്ഥയേയും സർവ്വഥാ അർഹിക്കുന്നതി
ഉണ്ടായിട്ടുണ്ട്" (മാ. തോ. ക്രി. അ. 4. P P 89-90)

## മി. ചാഴികാടൻ വീരരാഘവപ്പട്ടയത്തെപ്പററി.

9. എന്നാൽ മി. ചാഴികാടൻ 111 മുതൽ പശങ്ങളിൽ പാ
യുന്നു: "ഈ പദവികളും അധികാരങ്ങളുമെല്ലാം ക്നാൻതോമ്മായും അ
നുയായികളുംമൂലമാണ് കേരളനസ്രാണികൾക്കു ലഭിച്ചതെന്നു എല്ലാ ച
രിത്രകാരന്മാരും ഏകകണ്ഠമായി സമ്മതിക്കുമ്പോൾ ബ. ബെണ്ണാർദ്ദച്ചൻ
ഈ അഭിപ്രായം സമ്മതിക്കുന്നില്ല. അദ്ദേഹം പറയുന്നതു ഈ പദവിക
ളെല്ലാം കേരളനസ്രാണികൾക്കു ലഭ്യമായതു വീരരാഘവപ്പട്ടയം മൂലമാണ
ന്നാണ്. വീരരാഘവപ്പട്ടയം ക്രിസ്ത്വാബ്ദം 230-ൽ എഴുതിയിട്ടുള്ളതാ
ണെന്നു തിരുവിതാംകൂർ ചരിത്രകാരന്മാരായ മി. ശങ്കുണ്ണിമേനവനും മി.
നാഗമയ്യായും, ബ. ബെണ്ണാർദച്ചനും സമ്മതിക്കുന്നു.

"വീരരാഘവപ്പട്ടയം ക്നാൻതോമ്മായിക്കു ചെമ്പേടു ലഭിക്കുന്ന
തിനുമുമ്പുണ്ടായിട്ടുള്ളതാണെന്നു പൂർണ്ണമായി സമ്മതിക്കുന്നു. വീരരാഘവപ്പ
ട്ടയവും ക്രിസ്ത്യാനികളുമായുള്ള ബന്ധമെന്താണെന്നാണു മനസ്സിലാകാത്തതു്.
ചെട്ടിക്കു പദവികിട്ടിയാൽ അതിൻെറ അവകാശി നസ്രാണിയാകണമെ
ങ്കിൽ ഈ ചെട്ടി പിന്നീടു നസ്രാണി ആയെന്നു തെളിയിക്കേണ്ടിയിരി
ക്കുന്നു. ഈവാദമുഖം തെളിയിക്കേണ്ട ചുമതല ഈവാദം പുറപ്പെടുവി
ക്കുന്നവരിൽ സ്ഥിതിചെയ്യുന്നു. നസ്രാണികൾക്കു സകല ലൌകികപദവി
കളും നൽകിയതായി ബ. ബെണ്ണാർദച്ചൻ പറയുന്ന "വീരരാഘവപ്പട്ടയം"
അതിൻെറ പൂർണ്ണരൂപത്തിൽ ചുവടെ ചേർത്തുകൊള്ളുന്നു.

### വീരരാഘവപ്പട്ടയം.

ഹരി ശ്രീ ഗണപതായെ നമഃ

ശ്രീഭൂപാലനരപതി ശ്രീവീരകേരളചക്രവർത്തി ആദിയായ മു
റൈയെ പല നൂറായിരത്താണ്ടു ചെങ്കോലുനടത്തായി നിൻെറ ശ്രീവീരരാ
ഘവചക്രവർത്തിക്കു് തിരുവിരാജ്യം ചൊല്ലായി നിൻെറ മകരത്തുൾവിയാഴം
മീനഞായറു ഇരുപത്തൊൻറു ചെൻറ ശനിരോഹിണിനാൾ പെരുംകോ
യിലിനകത്തിരുന്നരുളും മകോതയിർ പട്ടണത്തു ഇരവികോർത്തനായചേ
രമാൻ ലോകപ്പെരുംചെട്ടിക്കു മണിക്കിരാമപട്ടം കുടുത്തോം. വിളാവാടയും,
പവനത്താക്കു, വെറുപെറും കുടുത്തോം. വളഞ്ചിയമും, വളഞ്ചിയത്തിൽ
തനിച്ചെട്ടും, മുറച്ചൊല്ലും, മുന്നടെയും, പഞ്ചവാദ്യവും, ശംഖും, പകൽവി
ളക്കും, പാവാടയും, ചെന്തോളവും, നാലുശെരിക്കും തനിച്ചെട്ടും കുടുത്തോം.
വാണിയരും, ഐങ്കമ്മാളരെയും അടിമ കുടുത്തോം. നരകത്തുക്കു് കർത്താ
വായ ഇരവികോർത്തനക്കു്, പറകൊണ്ടളന്തു്, നിറകൊണ്ടുതൂകി, നൂൽ
കൊണ്ടുപാകി, എണ്ണിൻറതില്ലും എടുക്കൻറതില്ലും, ഉപ്പിനോടു, ശർക്കര
യോടു, കസ്തൂരിയോടു, വിളക്കെണ്ണയോടു, ഇടയിലുള്ളതു് എപ്പേർപ്പെ
ട്ടതിനും തരകും അതിനടുത്ത ചുങ്കവും കൂടെ കൊടുങ്ങല്ലൂർ അഴിവിയോടു കോ
പുരത്തോടു വിശേഷാൽ നാലുതളിയും തളിക്കടുത്ത കിരാമത്തോടിടയിൽ

നിർമുതലായി ചെമ്പേട്ട എഴുതിക്കുട്ടത്തോം. ചേരമാൻ ലോകപ്പെരുംചെട്ടിയാന ഇരവികോത്തനക്കു ഇവൻ മക്കൾ മക്കൾക്കേ വഴിവഴിയേ പേറാകകുട്ടത്തോം. ഇതറിവും പൻറിയൂർ കിരാമവും ചൊകിര കിരാമവും, അറിയകുട്ടത്തോം. ഏറനാട്ടും വള്ളുവനാട്ടും അറിയകുട്ടത്തോം. ഇവർകാൾ അറിക ചെമ്പെടെഴുതിയ ചേരമാൻ ലോകപ്പെരുംതട്ടാൻ നമ്പിചടയൻ കയ്യെഴുത്ത്." ഇതു മി. ചാഴികാടന്റെ പുസ്തകത്തിൽ നിന്നുള്ള (P. 112) ഉദ്ധൃതമാണ്. "മാത്തോമ്മാക്രിസ്ത്യാനികൾ" എന്ന പുസ്തകത്തിൽ ബ. ബർണ്ണാദച്ചൻ കൊടുത്തിരിക്കുന്ന പാഠം ഇതിനോടുപൂർണ്ണമായി യോജിക്കുന്നില്ല. എങ്കിലും വ്യത്യാസം സാരമായി തോന്നാത്തതിനാൽ അതു ഇവിടെ ചേർക്കുന്നില്ല.)

"ഈ ചെമ്പേട്ട "ചേരമാൻലോകപ്പെരുഞ്ചെട്ടിയാന ഇരവികോത്തനു"ക്കു കൊടുത്തതു "ശ്രീവീരരാഘവചക്രവർത്തിയാണ്. ഇതിന്റെ ദാതാവിനെപ്പററി തർക്കം തർക്കമില്ല. കൊടുത്തകാലം മുൻവിവരിച്ചിട്ടുള്ളതുപോലെ ക്രിസ്ത്വാബ്ദം 230-ലുമാണ്...... വീരരാഘവപ്പട്ടയം വാങ്ങിച്ച ചെട്ടിയാർ ആരെന്നാണു തർക്കം നടക്കുന്നതു്. ചേരമാൻ ലോകപ്പെരുഞ്ചെട്ടിയാന ഇരവികോത്തനെന്നും, ഇരവികോത്തനായ ചേരമാൻ ലോകപ്പെരുഞ്ചെട്ടി എന്നും പട്ടയത്തിൽ പറഞ്ഞിരിക്കുന്നയാൾ ഒരു നസ്രാണിയാണെന്നും, ഒരു കത്തനാരാണെന്നും, അല്ല ഒരു മെത്രാൻ തന്നെ ആയിരിക്കണമെന്നും ബ. ബർണ്ണാർദച്ചൻ പറയുന്നു. പെരുംചെട്ടിയായ ഇരവികോത്തൻ ഒരു ക്രിസ്ത്യാനിയായതെങ്ങിനെ? ഒരു കത്തനാരായതു് എങ്ങനെ? "അതിലും ബഹുകൗതുകം" ഒരുമെത്രാനായതെങ്ങനെ? ബ. ബർണ്ണാർദച്ചന്റെ വാദം അദ്ദേഹത്തിന്റെ "മാത്തോമ്മാക്രിസ്ത്യാനികൾ" 98-മുതൽ 121 വരെ പുറങ്ങളിൽ ദീർഘമായി വിവരിച്ചിട്ടുണ്ട്. തിരുവിതാംകൂർ സ്റ്റേറ്റുമാനുവൽ കർത്താവു അദ്ദേഹത്തിന്റെ പുസ്തകം രണ്ടാം വാല്യം 127-ാം പുറത്തു ഇക്കാര്യത്തെപ്പററി "There is nothing to show in the name of Eravi Corthan that he was a Syrian Christian" "ഇരവികോത്തനെന്നപേരിൽനിന്നും അദ്ദേഹം ഒരു സുറിയാനി ക്രിസ്ത്യാനിയായിരിക്കാൻ യാതൊരുവഴിയും കാണുന്നില്ല." എന്നു പറഞ്ഞിരിക്കുന്നു. "ഇരവികോത്തൻ ചെട്ടിവർഗ്ഗത്തിലുൾപ്പെട്ടവൻ തന്നെ എന്നതിനു സംശയമില്ല. വൈശ്യരുടെ കുലധർമ്മമായ വ്യാപാരവും നായർകുലത്തിലുള്ളവരിൽ ചില താഴ്ന്നതരക്കാർതന്നെ നടത്തിവരികയും അവരെ യാപാരി അല്ലെങ്കിൽ വ്യാപാരി എന്നു വിളിച്ചുവരികയും ചെയ്തിരുന്നു. അതുകൊണ്ടു മകോതയർ പട്ടണത്തിലെ ഇരവികോത്തൻ നായർവർഗ്ഗത്തിലുള്ള ഒരു ചെട്ടിയായിരുന്നു എന്നും വ്യക്തമാകുന്നു." പി. അനന്തൻപിള്ള എം. ഏ. "ഈ ചെട്ടിയാരു ഒരു ക്രിസ്ത്യാനിയായിരുന്നുഎന്നു വിചാരിപ്പാൻ യാതൊരു ന്യായവും കാണുന്നില്ല. അവകാശികളില്ലാതായി ച്ചമഞ്ഞ ചെട്ടിയാരുടെ പ്രമാണത്തിന്റെ കൈവശാവകാശത്തെ ആധാരമാക്കി അദ്ദേഹം തങ്ങളുടെ പൂർവ്വികനായ ഒരു ക്രിസ്ത്യാനിയായിരുന്നെന്നു...... ബഹളംകൂട്ടുന്നു." ശൂരനാട്ടു കുഞ്ഞൻപിള്ള

ഏ. എ. ''ഇരവി കോർത്തൻ രവിഗ്ഗുപ്പൻതന്നെ. നസ്രാണികൾക്ക് ചെട്ടി
യെന്ന പേരുണ്ടായിരുന്നതായി അനുമാനിക്കുന്നത്. വെറും പക്ഷാഭേദമാ
ണെന്നേ പറയാനുള്ളൂ അതെല്ലാം ഓരോരുത്തരുടെ സ്വനിർമ്മിതസ്വപ്ന
യാവഗ്ഗണിതമായ വിജൃംഭണ വിലാസമത്രെ'' വി. വെങ്കിടേശ്വരശർമ്മ
മേൽ പ്രസ്താവിച്ച ഉദ്ധൃതഭാഗങ്ങൾ 111 ധനുവിലെ ''സഹൃദയ'' എന്ന
മാസികയിൽനിന്നും എടുത്തിട്ടുള്ളതാണ്. ഈ ചെപ്പേടുവാങ്ങിയ ചെട്ടി
പിന്നീട ക്രിസ്ത്യാനി ആയെന്നും അയാളുടെ സന്താനപരമ്പരകളാണ് ഈ
പദവികൾ അവകാശപ്പെടുന്നതെന്നും സമ്മതിച്ചിരുന്നെങ്കിൽ വിശ്വസി
ക്കാൻ വലിയ പ്രയാസമില്ലായിരുന്നു. ബ. ബണ്ണാർഡച്ചൻ. പെരുഞ്ചെട്ടി
യാരെകത്തനാരോ മെത്രാനോ ആക്കിയപ്പോൾ ''മക്കൾമക്കൾ വഴിവഴിയേ''
എന്നതിനു എന്തുപറയുന്നുവോ? തരകം ചുങ്കവും പിരിക്കാൻ മെത്രാനെ
ചുമതലപ്പെടുത്തിയായിരിക്കുമോ? ആ ജോലി പെരുഞ്ചെട്ടിയാരു മെത്രാൻ
ഏറ്റുവാങ്ങിയിരിക്കുമോ?

''ഇതിലൊക്കെ മേലായി വീരരാഘവപ്പട്ടയം വാങ്ങിയത് ഒരു
ചെട്ടിയാണെന്നുള്ളതിനു കൊടുങ്ങല്ലൂരിൽ ഇന്നു ചില തെളിവുകളുണ്ട്-
കൊടുങ്ങല്ലൂരിലുള്ള ചേരമാൻ കോവിൽ വകയായ തിരുവഞ്ചിക്കുളം ക്ഷേ
ത്രത്തിൽ, ആണ്ടുതോറും അവിടത്തെ ഉത്സവകാലങ്ങളിൽ ചിദംബരത്തു
നിന്നും കോയമ്പത്തൂരിൽനിന്നും ഏതാനും ചെട്ടികൾവന്നു ആ അമ്പല
ത്തിൽ നേർച്ചകാഴ്ചകൾ കൊടുത്തുവരുന്നുണ്ട്. ഈ ചെട്ടികൾക്കു കൊച്ചി
ഗവമ്മെൻറിൽനിന്നും ഏതാനും അവകാശങ്ങളും അനുഭവങ്ങളും അനു
വദിച്ചുകൊടുത്തിട്ടുമുണ്ട്. തിരുവഞ്ചിക്കുളം ക്ഷേത്രം ഈ ചെട്ടികളുടെ
പ്രപിതാമഹന്മാരുടെ വകയായിരുന്നെന്നു അവർ അവകാശപ്പെടുന്നു
മുണ്ട്. ഇതു് എനിക്കു സ്ഥലത്തുചെന്നു തിരക്കിയതിൽ നേരിട്ടറിയാൻ ഇട
യായിട്ടുള്ള സംഗതിയാണ്. ഈ ചെട്ടികളുടെ വരവും അവരുടെ അവകാ
ശവാദവും വീരരാഘവപ്പട്ടയത്തിൻെറ ഗ്രഹിതാവു ഒരു ചെട്ടിയായിരുന്നു
എന്നനുമാനിക്കാൻ മതിയായ ഒരു തെളിവാണ്. വീരരാഘവപ്പട്ടയംമൂലം
സുറിയാനി ക്രിസ്ത്യാനികൾക്കു ഉന്നതപദവികൾ ലഭിച്ചുഎന്നു വാദിക്കുന്ന
വരുടെ വാദമുഖം വളരെ ദുർഗ്രഹമായിരിക്കുന്നതിനാൽ വീരരാഘവപ്പട്ട
യത്തെപ്പററി ഞാൻ ഇത്രയും പ്രസ്താവിച്ചു എന്നേയുള്ളൂ.'' (P. 114.)

''കൊടുങ്ങല്ലൂർ അഴിമുതൽ തിരുവഞ്ചിക്കുളം ക്ഷേത്രത്തിൻെറ
വടക്കെ അതിരുവരെയുള്ള സ്ഥലങ്ങൾ മുഴുവനും മഹാദേവർ പട്ടണമാ
യിരുന്നു. ഈ പട്ടണത്തിനകത്തു ''ഒരു ചേരമാൻ ലോകപ്പെരുംകൊല്ലൻ,
''ഒരു ചേരമാൻ ലോകപ്പെരുംതട്ടാൻ,'' ''ഒരു ചേരമാൻ ലോകപ്പെരു
ഞ്ചെട്ടി,'' ക്നാൻ നഗരിയിൽ രാജസ്ഥാനത്തോടുകൂടി ക്നാൻതോമ്മാ,
ഇവരുടെയൊക്കെ മേലായി പെരുമാളും ഉണ്ടായിരുന്നു. ''ചേരമാൻലോ
കപ്പെരുംകൊല്ലൻ'' എന്നപേരോടുകൂടി ഇന്നു കൊടുങ്ങല്ലൂരിൽ ഒരു കൊ
ല്ലനുണ്ട്. ആ കൊല്ലനെ കൊടുങ്ങല്ലൂരിലുള്ളവർ ഇന്നും വിളിക്കുന്നതു
''പെരുംകൊല്ലൻ'' എന്നാണ്. ഇന്നത്തെ പെരുംകൊല്ലനെ ഞാൻ കണ്ടു
സംസാരിച്ചിട്ടുണ്ട്. അവൻെറ പുരയിടത്തിൻെറ രജിസ്റ്ററാധാരത്തിൽ ചേ

രമാൻ ലോകപ്പെരുന്തട്ടാന്റെ എന്നാണ് അയാൾപേര് എഴുതിയിരിക്കുന്നത്. മഹാദേവർ പട്ടണത്തിലെ കൊല്ലന്മാരുടെ നായകൻ പെരുങ്കൊല്ലനും, തട്ടാന്മാരുടെ നായകൻ പെരുന്തട്ടാനും, ചെട്ടികളുടെ നായകൻ പെരുഞ്ചെട്ടിയുമായിരുന്നു. വീരരാഘവപ്പട്ടയത്തിന്റെ കയ്യെഴുത്തുകാരൻ "ചേരമാൻ ലോകപ്പെരുന്തട്ടാൻ നമ്പിചടയ"നാണെന്നു വീരരാഘവപ്പട്ടയത്തിൽനിന്നു കാണാം. ചേരമാൻ ലോകപ്പെരുങ്കൊല്ലന്റെയും, ചേരമാൻ ലോകപ്പെരുന്തട്ടാന്റെയും പേരുകളിൽനിന്നു വീരരാഘവപ്പട്ടയത്തിന്റെ ഗ്രഹീതാവു ഒരു ചേരമാൻ ലോകപ്പെരുഞ്ചെട്ടിയായിരുന്നു എന്ന അഭിപ്രായത്തിനു കൂടുതൽ ബലം സിദ്ധിക്കുന്നു." (P. 121)

## 10. വീരരാഘവപ്പട്ടയത്തെപ്പററി ബ. ബെണ്ണാർദച്ചൻ.

1. ബ. ബെണ്ണാർദച്ചന്റെ വാദം അദ്ദേഹത്തിന്റെ "മാർത്തോമ്മാ ക്രിസ്ത്യാനികൾ" 98 മുതൽ 121 വരെ പുറങ്ങളിൽ ദീർഘമായി വിവരിച്ചിട്ടുണ്ടു് എന്നുപറയുന്ന മി. ജോസപ്പ് ആ വശങ്ങൾ ഒരു പ്രാവശ്യമെങ്കിലും അവധാനപൂർവ്വം വായിച്ചിട്ടുണ്ടോ? അദ്ദേഹം തന്റെ പുസ്തകത്തിന്റെ 23 പുറങ്ങളോളം ഈ വിഷയത്തെ സംബന്ധിച്ചെഴുതിയിട്ടുണ്ടു് എങ്കിൽ അദ്ദേഹത്തിന്റെ വാദത്തെ സ്ഥാപിക്കുവാനുള്ള ന്യായങ്ങളേയും തെളിവുകളേയും ഹാജരാക്കിയിട്ടുണ്ടായിരിക്കണമല്ലോ. അവയെ വേണ്ടപോലെ മി. ജോസപ്പു പരിശോധിച്ചു് അദ്ദേഹത്തിന്റെ ന്യായത്തിലും തെളിവുകളിലും വന്നുപോയിട്ടുള്ള യുക്തിഭംഗങ്ങളെ ചൂണ്ടിക്കാണിച്ചശേഷം അതിനെ തിരസ്കരിച്ചായിരുന്നെങ്കിൽ യുക്തിയുക്തമായിരുന്നേനേ. അതു ചെയ്യാതെ "സഹൃദയ"യിൽ ഏതാനും ഹിന്ദുലേഖകന്മാർ പ്രസിദ്ധപ്പെടുത്തിയ കുയുക്തിവാദങ്ങളെ ആധാരമാക്കി പുച്ഛരസദ്യോതകമായ വിധത്തിൽ ഏതാനും വാക്യങ്ങളെഴുതിത്തള്ളിവിട്ടതു് ഒരു സഹൃദയനു ഒട്ടും യോജിച്ചതല്ല— അപ്പോൾ ഒരു ചരിത്രകാരനെന്നനിലയിലുള്ള കാര്യമോ പറയേണ്ടല്ലോ. ഒരു വക്കീലെന്നനിലയിൽ അദ്ദേഹം നിത്യം പെരുമാറുന്ന ഭാഷയും യുക്തിവാദരീതിയുമാണ് ഇവിടെയും പ്രയോഗിച്ചിരിക്കുന്നതു്. ബെണ്ണാർദച്ചൻ ഇരവികോർത്തൻ മെത്രാനാണ് എന്നു പറയുന്നതിനു അദ്ദേഹം കൊടുത്തിട്ടുള്ള ന്യായങ്ങളെ ഞാൻ ഇവിടെ പകൎത്തുന്നു. മാന്യവായനക്കാർതന്നെ വിധിക്കട്ടെ. 111-ാം പുറം മുതൽ അദ്ദേഹം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു.

2. രവികർത്തൻ:— ഈ പദത്തിന്റെ അർത്ഥം സൂര്യകർത്താവു എന്നാണ്. രവി അല്ലെങ്കിൽ (സൂര്യൻ) കർത്തൻ (കർത്താവ്) എന്നർത്ഥം വരുന്നതായ രണ്ടു പദങ്ങളുടെ സമാസത്തിൽനിന്നാണ് ഈ ശബ്ദം ഉത്ഭവിച്ചിട്ടുള്ളതു്. "കത്തൻ" എന്ന പദത്തിനുമുമ്പിൽ "രവി" ശബ്ദം പ്രയോഗിച്ചിട്ടുള്ളതു് കൂടുതൽ സ്ഥാനം സൂചിപ്പിക്കാൻ വേണ്ടിയാകുന്നു. സുറിയാനിപ്പട്ടക്കാർ ഉപയോഗിച്ചുവരുന്ന കത്തനാർ എന്ന ശബ്ദം 'കത്തൻ' എന്ന ധാതുവിൽനിന്നു ഉത്ഭവിച്ചിട്ടുള്ളതാകുന്നു. തന്നിമിത്തം രവികർത്തൻ എന്ന പദം സ്ഥാനാഭിധാനം അല്ലാതെ സംജ്ഞാനാമമാണെന്നു വിചാരിപ്പാൻ പാടില്ല.

ത്താ[illegible] എന്ന [illegible] ഭാഗംകൊണ്ടുതന്നെ വ്യക്ത മാകുന്നുണ്ട്. [illegible] കർത്താവായ രവികത്താ മണിഗ്രാമ[illegible] സ്ഥാനങ്ങൾ [illegible] എന്നത്രെ അതിൽ പ്രസ്താവിച്ചിരിക്കുന്നതു. ഈ സംബന്ധമായി [illegible] ശാസനത്തിൽ വിവരിച്ചിട്ടുള്ള [illegible] രവികത്തൻ മഹാ[illegible] അദ്ദേഹ[illegible] കച്ച[illegible]യില്ലിട്ടില്ല എന്നും പ്രസ്തുത അദ്ദേഹം കച്ചവടക്കാരുടെ [illegible] പിരിച്ചിരുന്നുള്ള എന്നാകാണ്. രാജ[illegible] ചുങ്കം തരക ഇടങ്ങിയ അവകാശ[illegible] പിരിക്കുവാനുള്ള [illegible] ചെമ്പേട്ടമൂലം രവികത്തന സിദ്ധിച്ചു. ഈ [illegible] പെരുവാഴികൾക്കും കർത്താക്കന്മാർക്കും മാത്രമേ [illegible]പ്പെട്ടിരുന്നുള്ളു. അതുകൊണ്ടത്രെ രവികത്തൻ നേതാവിന്റെ നിലയിൽ കച്ചവടക്കാരിൽനിന്നു ചുങ്കവും തരകം പിരിക്കുവാൻ ചെമ്പേടുമൂലം അധികാരപ്പെടുത്തപ്പെട്ടിട്ടുള്ളതു. അക്കാലത്തു നസ്രാണികളുടെ പ്രധാന തൊഴിൽ കച്ചവടമായിരുന്നെന്നും തദ്ദ്വാരാ അവർക്കു പേർഷ്യാ, മെസോപ്പൊട്ടേമിയാ, അറേബ്യാ മുതലായ രാജ്യങ്ങളോടുകൂട്ടുകെട്ടും ഗതാഗതസംസർഗ്ഗവും ഉണ്ടായിരുന്നു എന്നും മറ്റുമുള്ള സംഗതികളെ ദൃഷ്ടാന്തപുരസ്സരം കഴിഞ്ഞ അദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുള്ളതു വായനക്കാർ വിസ്മരിച്ചിരിക്കുകയില്ലല്ലോ. ആ ദേശങ്ങളിൽനിന്നു വാണിജ്യത്തെരുകളും പ്രമാണികളുമായ വളരെ ക്രിസ്ത്യാനികൾ ഇവിടെവന്നു കടിപാർക്കയും ചെയ്തിരുന്നു. ഏഷ്യായിലെ സുറിയാനിക്കാർക്കു് അത്യന്തശ്രദ്ധാബദ്ധത്തിൽ ഗോൾ (ഫ്രാൻസു) രാജ്യവുമായും ഗതാഗതബന്ധവും കടിപാപ്പും ഉണ്ടായിട്ടുണ്ട്. ഈ സ്ഥിതിക്കു സമീപരാജ്യമായ ഇൻഡ്യയിൽ വരുന്നതിനും സ്ഥിരവാസം ചെയ്യുന്നതിനും അവർക്കു അനേകം സൗകര്യങ്ങളും സിദ്ധിച്ചിരുന്നു എന്നുള്ളതു നിസ്സംശയമാണ്. പെരുമാക്കന്മാർ നസ്രാണികൾക്കും അവരുടെ നേതാവിനും മേൽപ്രകാരം അപാരമായ ബഹുമതിയും രാജകീയപദവികളും മറ്റും കൊടുത്തിട്ടുള്ളതു അവർ ബ്രാഹ്മണവംശജന്മാരായിരുന്നതുകൊണ്ട് മാത്രമല്ല— വിശിഷ്യാ കേരളത്തിൽ പ്രധാനമായി കച്ചവടം നടത്തിയിരുന്നതു് അവരാകയാലും വാണിജ്യവൃത്തിക്ക് നാട്ടിൽ പ്രാബല്യം വരുത്തുന്നതു രാജ്യാഭിവൃദ്ധിക്കും പ്രജകളുടെ ശ്രേയസ്സിനും അത്യന്തം പഥ്യാവഹമാകകൊണ്ടും ആകുന്നു. അറേബ്യാ, പേർഷ്യാ, പലസ്തീനാ മുതലായ സ്ഥലങ്ങളിൽനിന്നുവന്നു കേരളത്തിൽ കുടിപാർത്തിരുന്ന യൂദന്മാരും നാട്ടിൽ കച്ചവടാഭിവൃദ്ധിക്കു വളരെ സഹായികളായിരുന്നതിനാൽ അവർക്കും പെരുമാക്കന്മാർ പല സ്ഥാനമാനങ്ങൾ നൽകാൻ ഇടയായിട്ടുണ്ടെന്നുള്ളതും ഇവിടെ സ്മരണീയമത്രെ.

"4. മണിഗ്രാമപട്ടം. രവികത്തൻ വസിച്ചിരുന്ന മഹാദേവർപട്ടണത്തിനും അതോടുചേർന്ന സ്ഥലത്തിനും പുതുതായികല്പിക്കപ്പെട്ട ഒരു പേരാണ് ഇതു്. കൊടുങ്ങല്ലൂരിനു സമീപമുള്ള തിരുവഞ്ചിക്കുളത്തു മഹോ

ദേയർ എന്ന നാമധാരിയായ ഒരു ചേരരാജാവു വാണിരുന്നതും അള്ളറത്തിൽ നിന്നാണ് ആ പ്രദേശത്തിനു മഹോദേവർപട്ടണം എന്ന സംജ്ഞ ലഭിച്ചതെന്നും അക്കാലത്തു അവിടെ സുറിയാനി ക്രിസ്ത്യാനികൾ കുടിപാൎപ്പുണ്ടായിരുന്നു എന്നും സൂക്ഷ്മാന്വേഷകന്മാരായ ചില ചരിത്രകാരന്മാർ പറയുന്നുണ്ടു്. പട്ടം എന്നുള്ളതു രവികൎത്തനു മണിഗ്രാമത്തെസംബന്ധിച്ചു നൽകിയ ആധിപത്യത്തെ സൂചിപ്പിക്കുന്ന ഒരുപദമാകുന്നു. മണി എന്ന ആൎയ്യദ്രാവിഡപദത്തിന്റെ അൎത്ഥം വിലയേറിയരത്നം എന്നാണല്ലോ. (Any thing best of its kind ഏതെങ്കിലും സാധനത്തിൽവെച്ചു ഏററം ശ്രേഷ്ഠമായതു് എന്നും ഈ പദത്തിനു അൎത്ഥമുണ്ടു്– ഗ്രന്ഥകൎത്താ) രവികൎത്തൻ വസിച്ചിരുന്ന ഗ്രാമത്തിനു കൂടുതൽ ബഹുമതി കല്പിക്കുന്നതിനായിട്ടത്രേ ആപദം ചെമ്പേട്ടിൽ ഉപയോഗിച്ചിട്ടുള്ളതു്. ബ്രാഹ്മണരുടെ അധിവാസസ്ഥാനങ്ങൾക്കു ഗ്രാമങ്ങളെന്നു പേരുണ്ടായിരുന്നതുപോലെ നസ്രാണികളുടെ നായകന്റെ നിവാസപദത്തിനു മണിഗ്രാമം എന്നുപേർ നിൎണ്ണയിച്ചുകൊണ്ടു ആ സ്ഥലത്തെ സംബന്ധിച്ചുള്ള ആധിപത്യം പ്രസ്തുത ശാസനം വഴിയായി രവികൎത്തനുകൊടുക്കപ്പെടുകയാണ് ചെയ്യുന്നതു്. പെരുമാക്കന്മാർ ഇങ്ങനെയുള്ള സ്ഥാനമാനങ്ങൾ ഒരുത്തനു കൊടുക്കുന്നപക്ഷം അയാൾ അവരു (പെരുമാക്കളു)ടെ രാജ്യത്തിലുള്ള സ്വജാതിയന്മാരെല്ലാവരുടേയും രക്ഷകനായിത്തീരുകയും തനിക്കു നൽകപ്പെട്ട അളടിമകളുടെ നേതാവായി ഭവിക്കയും ചെയ്ക പതിവായിരുന്നു. അക്കാലത്തു നസ്രാണികളും സ്വസമുദായപ്രധാനനായ ആൾ മഹോദേവർപട്ടണത്തിൽ പാൎത്തുവന്നതിനാൽ ദൂരസ്ഥിതരെങ്കിലും എഴുത്തുകുത്തുകളിലെല്ലാം അവരും പ്രസ്തുത നഗരത്തിന്റെ നാമധേയം കാണിക്കുക സുലഭമായിരുന്നു. . . .

(ഇതിനുശേഷം ഒ), ന), ര), എന്നലക്കങ്ങളിൽ "നാലുശേരിക്കും തനിച്ചെട്ടു", "വളഞ്ചവാൽ അഥവാ കട്ടത്തില", "നാലു തളികളും അതോടുചേൎന്നഗ്രാമങ്ങളും",– എന്നിവയെപ്പററിവേണ്ടവ്യാഖ്യാനം നൽകിയശേഷം 12–ാം ഖണ്ഡികയിലിങ്ങനെതുടരുന്നു.)

11. "ഒന്നാമത്തെചെമ്പേടിലെ ദുൎഘടാംശങ്ങളെവ്യാഖ്യാനിച്ചുകഴിഞ്ഞിരിക്കുന്നതിനാൽ ഇനി രണ്ടാമത്തെ ശാസനത്തിൽ കാണുന്ന 1, 2, 4, 6,എന്നിവകുപ്പുകളിലെ കാൎയ്യങ്ങളെസംബന്ധിച്ചു ആലോചന ആരംഭിക്കാം. കൊല്ലം നഗരത്തിന്റെ കൎത്താവായ മാറാൻ സബറിശോഎന്നു അദ്യവകുപ്പിൽ പ്രസ്താവിച്ചിട്ടുള്ളതിന്റെ സാരം അദ്ദേഹം ആപട്ടണത്തിന്റെ മെത്രാനായിരുന്നു എന്നത്രേ. കൎത്തവു എന്നപദം അദ്ദേഹത്തിന്റെ ആദ്ധ്യാത്മികാധികാരത്തെ സവിശേഷം ദ്യോതിപ്പിക്കയും ചെയ്യുന്നു. പ്രസ്തുത നഗരത്തിന്റെ ലൌകികാധികാരം അയ്യൻ അടികൾ തമ്പുരാനിൽ സ്ഥിതി ചെയ്തിരുന്നു എന്നു ആ താമ്രശാസനം തന്നെ വിളിച്ചു പറയുന്ന സ്ഥിതിക്കു അന്യാശങ്കകൾക്കു വഴികാണുന്നില്ല. മാറാൻ എന്നപദം കൽദായസുറിയാനിയിലുള്ളതും അതിന്റെ അൎത്ഥം നമ്മുടെ കൎത്താവു എന്നും ആകുന്നു. നാട്ടുഭാഷയിൽ ഈ ശബ്ദത്തെ "മിരാൻ" എന്ന തത്ഭവരൂപമാക്കിയാണു എഴുതിയിരിക്കുന്നതു്. അന്യഭാഷകളിൽനിന്നു സിദ്ധിച്ചിട്ടുള്ള ശബ്ദപര

സ്ഥാനത്തെ [illegible] മുതലായ [illegible] സംഭാവിച്ചുകൊണ്ടിരുന്ന [illegible] ഉദ്ദേശ്യങ്ങൾ [illegible]

(രണ്ടു, നാലു, ആറു എന്ന വാക്യങ്ങളേയും വ്യാഖ്യാനിച്ചശേഷം [illegible] ചെമ്പേടിയിൽ [illegible] തുടരുന്നു:)

"ഏഴുമുതൽ ഇരുപതുവരെയുള്ള വാക്യങ്ങളിലായി ചെമ്പേടു കൊടുത്ത ആളുകൾ, അതു വാങ്ങിയവർ, ചെമ്പേടിന്റെ കാലം, അതിലടങ്ങിയിരിക്കുന്ന സംഗതികൾ, ദുർഗ്രാഹങ്ങളായ ഭാഗങ്ങളുടെ വ്യാഖ്യാനം മുതലായി പല കാര്യങ്ങളും വിവരിച്ചുകഴിഞ്ഞു. ഇവയിൽ ഓരോന്നും നമ്മെ ഗ്രഹിപ്പിക്കുന്നതു അദ്ധ്യശാസനത്തിൽ പറയപ്പെട്ട രവികത്തൻ കത്തനാരന്മാരുടെ നേതാവായ അക്കാലത്തെ മെത്രാനായിരുന്നെന്നും അദ്ദേഹം മഹോദേവർ പട്ടണത്തിലെ അധികാരിയാണെന്നു ചെമ്പേടിൽ എഴുതിയിരിക്കുന്നതു ആ നഗരവാസികളായ ക്രിസ്ത്യാനികളുടെ നായകനായിരുന്നതുകൊണ്ടാണെന്നും കത്തനാരന്മാരേക്കാൾ ഉൽകൃഷ്ടനായിരുന്നതിനാലാണു അദ്ദേഹത്തിനു സൂര്യകത്തനാർ (രവികത്തൻ) എന്നു താമ്രശാസനദ്വാരാ സംജ്ഞസിദ്ധിച്ചതെന്നും ക്രൈസ്തവസമുദായത്തിന്റെ നേതാവെന്നനിലയിൽആണു രവികത്തനു രാജകീയമായ പദവികളും ചുങ്കം തരകു തുടങ്ങിയുള്ള നികുതികൾ പിരിക്കാനുള്ള അധികാരവും അവകാശവും നൽകിയതെന്നും മററുമാണു. ഇപ്രകാരം ആ താമ്രശാസനം വഴിയായി രവികത്തന്റെ വാസസ്ഥാനത്തിനു മണിഗ്രാമം എന്നപേർ സിദ്ധിക്കുകയും അദ്ദേഹം ആ ഗ്രാമത്തിന്റെ നേതാവായി ഭവിക്കുകയും ചെയ്തു. ഇനി ഒരു സംശയം വരാവുന്നതു ചെമ്പേടിലെഴുതപ്പെട്ടിരിക്കുന്ന രാജദാനങ്ങൾ രവികത്തനും പിന്തുടർച്ചാവഴിക്കു അദ്ദേഹത്തിന്റെ പുത്രപൌത്രാദികൾക്കും സുസ്ഥിരമായിരിക്കുന്നതാണെന്നു കാണുന്ന ഭാഗം മേൽപറഞ്ഞതിനു വിപരീതമല്ലയോ എന്നുള്ളതാണു. ഈ ശങ്ക നിസ്സാരമത്രെ. പുത്രപൌത്രാദികൾ എന്നു അതിൽ പ്രയോഗിച്ചിരിക്കുന്നതു പരമ്പരാവകാശത്തെ ലക്ഷ്യീകരിക്കുന്നതിനുവേണ്ടിയും, ദേശമര്യാദ ഹൈന്ദവാചാരം മുതലായവയെ അനുസരിച്ചും ആണെന്നുള്ളതിനു യൂദന്മാർക്കു കൊടുക്കപ്പെട്ട ചെപ്പേടു തന്നെ ഉൽകൃഷ്ടദൃഷ്ടാന്തമാണു. . . . . . ആ ശാസനത്തിൽ നിർണ്ണീതങ്ങളായ സ്ഥാനമാനങ്ങൾ യൌസേപ്പു റമ്പാനും അദ്ദേഹത്തിന്റെ പുത്രന്മാർക്കും പുത്രിമാർക്കും അവരുടെ ഭർത്താക്കന്മാർക്കും പരമ്പരായത്തമായി നൽകപ്പെട്ടിരിക്കുന്നു എന്നാണു പറഞ്ഞുകാണുന്നതു. കൊടുങ്ങല്ലൂരിലെ അദ്ധ്യമെത്രാന്റെ കാലശേഷം തദനന്തരായികളായിത്തീർന്നവർ പകലോമററം കുടുംബത്തിലെ അംഗങ്ങളായിരുന്നു. ഈ ശബ്ദത്തിനു പാശ്ചാത്യഭാഷകളിൽ Campus Solis (campus = മററം; Solis = സൂര്യന്റെ) എന്നാണർത്ഥം. (പാശ്ചാത്യഭാഷകളിൽതന്നെയല്ല, മലയാളഭാഷയിലും അർത്ഥം "സൂര്യമററം" എന്നാണല്ലോ. പകലോൻ = സൂര്യൻ— ഗ്രന്ഥകർത്താ) സുറിയാനിവെടി കക്കമ്മററിയാൽ രചിക്കപ്പെട്ട 'സുറിയാനി സഭാചരിത്രസംഗ്രഹ'ത്തിൽ

[illegible] ഉള്ളതായുണ്ട്. രവിക [illegible] ബലമുള്ള [illegible] സംബന്ധവും സ്വീകാര്യമായിരിക്കുന്നു. ത്താൻ എന്ന വാക്കിന [illegible] നിർദ്ദേശിക്കപ്പെട്ട അദ്ദേഹത്തിന്റെ സ്ഥാനത്തിൽ [illegible] മണിഗ്രാമത്തിന്റെ നായകനായിരുന്നാകുന്ന സഖറിയോസ. രവികർത്തൻ [illegible] ഉണ്ട്. [illegible] സഖറിയോസും [illegible] [illegible] [illegible]. [illegible] [illegible] [illegible] [illegible] എന്നും [illegible] മണിഗ്രാമത്തിന്റെ [illegible] കീഴിൽ [illegible] ഭൂസ്വത്തുക്കളും ഉണ്ടായിരുന്നു എന്നും അങ്ങ [illegible] [illegible] അദ്ദേഹം നിർവ്വഹിക്കുന്നതിനു സാദ്ധ്യമല്ലായിരുന്നു [illegible] രവികർത്തന്റെ മഹോദേവർപട്ടണത്തിൽ വസിച്ചിരുന്ന [illegible] [illegible]ന്നതാണ്. പ്രസ്തുത അനുഗാമിയായിരുന്നു എന്നും നമുക്ക [illegible]. മെത്രാന്മാർതന്നെയായി ചെമ്പേടുകൾ രണ്ടും സൂക്ഷിച്ചുവന്നിരുന്നതും നൽകപ്പെട്ടതാകുന്നു. ഇതിനുകാരണം ആ രണ്ടു രേഖകളും അവക്കു നൽകപ്പെട്ടതാകയാലും അവരെ സംബന്ധിച്ചുള്ളവ ആകകൊണ്ടും ആകുന്നു. ഇപ്രകാരം ഓരോതലമുറകളിലും മെത്രാന്മാർതന്നെ അവയെ സൂക്ഷിച്ചുവരികയും പിന്നീടു പതിനാറാം ശതാബ്ദത്തിൽ പോർത്തുഗീസുകാർ ആ ലക്ഷ്യങ്ങളെ ആവശ്യപ്പെടുകയും അന്നു സുറിയാനിക്കാരുടെ പ്രധാനമതാദ്ധ്യക്ഷനായിരുന്ന മാർ യാക്കോബു താമ്രശാസനങ്ങളെ അവക്കു ഏൽപ്പിച്ചുകൊടുക്കുകയുമുണ്ടായി. ആകയാൽ മുകളിൽ ഏഴാം പക്കത്തിൽ പറഞ്ഞിട്ടുള്ളതുപോലെ തോമ്മാശ്ലീഹാ സ്ഥാപിച്ച മേല്പട്ടക്കാർക്കു പിൻഗാമികൾ ഉണ്ടായിരുന്നെന്നും പ്രസ്തുത രവികത്തനും സഖറിയോസും അങ്ങനെയുള്ള അനുഗാമികളിൽപ്പെട്ട രണ്ടുപേർ ആയിരുന്നെന്നുമുള്ളതു നിസ്തർക്കമാണ്.

12. "പെരുഞ്ചെട്ടിയായ ഇരവികോർത്തൻ ഒരു ക്രിസ്ത്യാനിആയതെങ്ങിനെ? ഒരു കത്തനാരായതെങ്ങനെ? "അതിലും ബഹുകഷ്ടം" ഒരു മെത്രാനായതെങ്ങിനെ?" എന്ന ചോദ്യത്രയത്തിന്റെശേഷം മി. ചാഴികാടൻ പറയുന്നു. "ബ. ബെണ്ണാർദ്ദച്ചന്റെവാദം അദ്ദേഹത്തിന്റെ "മാർത്തോമ്മാക്രിസ്ത്യാനികൾ" 98 മുതൽ 121 വരെ പുറങ്ങളിൽ ദീർഘമായി വിവരിച്ചിട്ടുണ്ട്." ആ ദീർഘവിവരണത്തിന്റെ ഒരു പ്രധാനഭാഗമാണ് ഞാൻ മുകളിൽ ഉദ്ധരിച്ചിരിക്കുന്നതു്. അതു ശ്രദ്ധാപൂർവ്വം വായിച്ചുനോക്കുന്ന യാവനൊരുത്തൻ മേൽകാണിച്ചിരിക്കുന്ന മൂന്നു ചോദ്യങ്ങൾ ചോദിക്കുവാൻ മുതിരുകയില്ലെന്നാണ് എന്റെ അഭിപ്രായം: "ചെട്ടിക്കു പദവികിട്ടിയാൽ അതിന്റെ അവകാശി നസ്രാണിയാകണമെങ്കിൽ ഈ ചെട്ടി പിന്നീടു നസ്രാണി ആയെന്നു തെളിയിക്കേണ്ടിയിരിക്കുന്നു. ഈ വാദമുഖം തെളിയിക്കേണ്ട ചുമതല ഈ വാദം പുറപ്പെടുവിക്കുന്നവരിൽ സ്ഥിതിചെയ്യുന്നു" എന്നു വെല്ലുവിളിക്കുന്ന മി. ചാഴികാടൻ ബ. ബെണ്ണാർദ്ദച്ചൻ തന്റെ വിവരണമദ്ധ്യേ "ചേരമാൻരാജ്യത്തെ പെരുഞ്ചെട്ടി"എന്നാ

രംഭിക്കുന്ന 3-ാംവകുപ്പ് (113-ാം വാക്യത്തു) മൂലം — ചെട്ടികളെ പദവി കിട്ടിയതിന്റെ അവകാശി നസ്രാണി ആയതു ചെട്ടി പിന്നീട് നസ്രാണിയായതുകൊണ്ടല്ല, പ്രത്യുത പണ്ടേ നസ്രാണിയായിരുന്നതാൽ പിന്നീട് 'ചെട്ടി ആയതുകൊണ്ടാണ്' എന്നു വ്യക്തമാക്കിയിരിക്കുന്നതു കണ്ടിട്ടു ഗ്രഹിക്കാൻ ശക്തി ഇല്ലാഞ്ഞിട്ടു എന്നതിനേക്കാൾ കണ്ടിട്ടും ഗ്രഹിക്കാൻ മനസ്സില്ലാഞ്ഞിട്ടുമാത്രമാണ ഇങ്ങനെ പറയുന്നതിനു തുനിഞ്ഞതെന്നു സംശയം തോന്നിപ്പിക്കുന്നു. ഒരു വക്കീലെന്നനിലയിൽ അദ്ദേഹത്തിനു ഒരു Prima facie true case പ്രഥമദൃഷ്ടിയാൽ ശരിയെന്നു തോന്നിയേക്കാവുന്ന ഒരു കേസു കിട്ടണമെന്നേയുള്ളു. എന്നാൽ ഇവിടെ അതിലും വലിയ ഒരു കേസാണ് ടിയാനു കിട്ടിയിരിക്കുന്നതു. പി. അനന്തൻപിള്ള എം. ഏ., ശൂരനാട്ടു കുഞ്ഞൻപിള്ള എം. ഏ., വി. വെങ്കിടേശ്വരശർമ്മാ എന്നിവർ "സഹൃദയ" ദ്വാരാ "ഇരവികോർത്തൻ ചെട്ടിവർഗ്ഗത്തിൽ ഉൾപ്പെട്ടവൻ തന്നെ എന്നതിനു സംശയമില്ല ..... അക്കാലത്ത് മകോതയർ പട്ടണത്തിലെ ഇരവികോർത്തൻ നായർവർഗ്ഗത്തിൽപ്പെട്ട ഒരു ചെട്ടിയായിരുന്നുവെന്നു വ്യക്തമാകുന്നു,"...... "അവകാശികളില്ലാത്തതായിച്ചമഞ്ഞ ചെട്ടിമാരുടെ പ്രമാണത്തിന്റെ കൈവശാവകാശത്തെ ആധാരമാക്കി അദ്ദേഹം തങ്ങളുടെ പൂർവ്വികനായ ഒരു ക്രിസ്ത്യാനിയായിരുന്നെന്നു........ ബഹളം കൂട്ടുന്നു;" ഇരവികോർത്തൻ രവിഗുപ്തൻതന്നെ. നസ്രാണികൾക്കു ചെട്ടി എന്ന പേരുണ്ടായിരുന്നതായി അനുമാനിക്കുന്നതു വെറും പക്ഷാഭേദമാണെന്നേപറയാനുള്ളു. അതെല്ലാം ഓരോരുത്തരുടെ സ്വനിർമ്മിതവപ്രണയാവഗുണ്ഠിതമായ വിജൃംഭണ വിലാസമത്രെ" എന്ന പൊടിപ്പൻ ജഡ്ജ്മെന്റുകൾ എഴുതിവിധി പ്രസ്താവിച്ചിരിക്കെ മി. ചാഴികാടൻ ഇനി അതിന്റെ സത്യവസ്ഥയെപ്പററി വല്ലതും സംശയിക്കാനുണ്ടോ? അവരുടെ വിധിക്കുണ്ടോ അപ്പീലുള്ളു? എന്നാൽ 111-ധനു ലക്കം "സഹൃദയ"മാസികയിലെ മി. അനന്തൻപിള്ള മുതൽപേരുടെ വിധിത്തീർപ്പിനെ വിമർശിച്ചു മി. എം. ഒ. ജോസപ്പ്‌വർകൾ 1936 ഫെബ്രുവരി, മാർച്ച് ഈ മാസങ്ങളിലെ "നസ്രാണിദീപിക"യിൽ എഴുതിയിരുന്ന പ്രൌഢവും കാര്യസംപുഷ്ടവും മി. അനന്തൻപിള്ള മുതൽപേരുടെ അനുമാനങ്ങളെ സമൂലംഖണ്ഡിച്ചു ദൂരെ എറിഞ്ഞുകളഞ്ഞതുമായ ആ ലേഖനം മി. ചാഴികാടൻകണ്ടില്ലെന്നു വരുമോ? 1940 മാർച്ചുമാസത്തിലെ "ദീപിക ഈസ്റ്റർ വിശേഷാൽപ്രതി"യിൽ പ്രൊഫസ്സർ ജോസഫ് മുണ്ടശ്ശേരി എം. ഏ. അവർകളെഴുതിയ "മകോതേവർ പട്ടണവും ക്രിസ്ത്യാനികളും" എന്ന ലേഖനത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു. "ചാലക്കുടിപ്പുഴയുടെ വടക്കുളള്ളേദേശം എട്ടുനാഴിക അകലെനിന്നാരംഭിച്ച് ആലുവാപ്പുഴയുടെ തെക്കേക്കരയിൽ അവസാനിക്കുന്ന ഫലപുഷ്ടിയുള്ള പെരിയാർ പ്രദേശങ്ങളിൽ ക്രിസ്ത്യാനികളെ ഹരിജനങ്ങൾ ഇപ്പോഴും ചെട്ടി, ചെട്ടിച്ചി എന്നാണു വിളിക്കാറു. വിവാഹം കഴിഞ്ഞു മറുനാടുകളിൽനിന്നെത്തുന്ന "എമ്പ്രാട്ടികൾ", ആ നാടുകളിൽ പറയരുടേയും പുലയരുടേയും മററും മുമ്പിൽ

[illegible] കച്ചവടക്കാരായി [illegible]. ഈ
[illegible] തീർച്ചയായും വൈശ്യനായ ശ്രേഷ്ഠിയുടെ ഭാര്യയെ അല്ല, നേ
രെമറിച്ച് ചെട്ടി അഥവാ കച്ചവടം തൊഴിലാക്കുകയാൽ ചെട്ടിയായി
ത്തീർന്ന ക്രിസ്ത്യാനിയുടെ ഭാര്യയെ ആണ് അനുസ്മരിപ്പിക്കുന്നതു്......”
ഇതു് മി. ജോസപ്പും അനന്തൻപിള്ള പ്രഭൃതികളും കണ്ടിട്ടില്ലായിരിക്കാം.
ശൂദ്രരായാലും ചെട്ടി എന്ന പദം ഇവിടെ ഒരു ജാതിയെ അല്ല, ഏതു ജാതി
യിൽപ്പെട്ടവരായാലും കച്ചവടം അഥവാ വാണിജ്യം തൊഴിലായി സ്വീ
കരിച്ചിട്ടുള്ളവരെയാണ് സൂചിപ്പിക്കുന്നതു് എന്ന ബ. ബർണ്ണർദ്ദച്ചന്റെ
വിശദീകരണത്തിൽ നിന്നെങ്കിലും മി. ജോസപ്പിനു പഠിക്കാമായിരുന്നു.
“ചെട്ടിയില്ലാഞ്ഞാൽ മുഴക്കുമോ വാണിഭം” എന്നുള്ള പഞ്ചതന്ത്രവാക്യം
മി. ജോസപ്പ 146–ാം വശത്തുദ്ധരിച്ചിട്ടുണ്ട്. അതനുസരിച്ചു വാണിഭംനട
ത്തുന്നവർ ചെട്ടിമാരാണ്. “ക്നായിത്തോമ്മാ സിറിയായിലെ ഒരു വലിയ
കച്ചവടക്കാരനും മലയാളവുമായിട്ടുള്ള വ്യാപാരംമൂലം മഹാധനികനായി
ത്തീർന്നിട്ടുള്ള ആളുമായിരുന്നു...... ഇൻഡ്യയിലെ അന്നത്തെ ഒരു പ്രധാന
തുറമുഖമായിരുന്ന കൊടുങ്ങല്ലൂരിൽ ഒരു പണ്ടകശാലയും കോട്ടയും സ്ഥാ
പിച്ചു സ്വന്തജനങ്ങളോടുകൂടി അവിടെ വാസമുറപ്പിച്ചു കച്ചവടം നട
ത്താമെന്നും തീരുമാനിച്ചതു കുടിയേറ്റത്തിന്റെ വേറൊരു കാരണംകൂടി
യായിരിക്കാമെന്നു” 79–ാം വശത്തും പറഞ്ഞിരിക്കുന്നു. ആ സ്ഥിതിക്കു
ക്നായിതോമ്മാ തീർച്ചയായും ഒരുപെരുംചെട്ടി തന്നെയായിരുന്നു. അതെ,
ചെട്ടി, എന്നുവച്ചാൽ കച്ചവടക്കാരൻ എന്നാണതിന്റെ അർത്ഥം. സുറി
യാനിയിലെ ക്നാൻ, കനാനായ ശബ്ദങ്ങൾക്കു കച്ചവടക്കാരൻ എന്ന
ർത്ഥമുള്ളതുപോലെതന്നെ ചെട്ടി ശബ്ദത്തിനും കച്ചവടക്കാരൻ എന്നാ
ണർത്ഥം. അതിനാൽ ക്നായിത്തോമ്മായെ യഥാർത്ഥത്തിൽ ചെട്ടി
തോമ്മാ എന്നോ തോമ്മാച്ചെട്ടി എന്നോ വിളിച്ചാൽ അതിൽ യാതൊരു
തെറ്റുമില്ല. പ്രൊഫസ്സർ മുണ്ടശ്ശേരി പറയുന്നതു ഈ ചെട്ടിശബ്ദം “ശ്രേഷ്ഠി”
എന്ന സംസ്കൃതശബ്ദത്തിൽനിന്നു വ്യുല്പത്തി എടുക്കുന്നില്ലെന്നാണ് എന്നു
തോന്നുന്നു. ശ്രേഷ്ഠി എന്നാൽ വൈശ്യനാണെന്നത്രെ അദ്ദേഹത്തിന്റെ
അഭിമതം. വൈശ്യശബ്ദത്തിനു V. S. Apte ആപ്റ്റി എന്ന സംസ്കൃത
ശബ്ദകോശകാരൻ “A man of the third tribe, his business be-
ing trade and agriculture, മൂന്നാമത്തെ ജാതിയിൽപ്പെട്ട ഒരു മനുഷ്യൻ;
അയാളുടെ തൊഴിൽ കച്ചവടവും കൃഷിയുമത്രെ,” എന്നുപറഞ്ഞിരിക്കുന്നു
“ശ്രേഷ്ഠി” ശബ്ദത്തിനു മി. ആപ്റ്റി കൊടുത്തിരിക്കുന്ന അർത്ഥം The
head or president of a mercantile or other guild— “ഒരു
വണിക് സമാജത്തിന്റെയോ മറ്റൊ തലവൻ അല്ലെങ്കിൽ അദ്ധ്യക്ഷൻ”
എന്നാണ്. ആകയാൽ നമ്മുടെ “ചെട്ടി” കച്ചവടക്കാരൻ എന്ന അർത്ഥ
ത്തിൽതന്നെ “ശ്രേഷ്ഠി” യിൽനിന്നു തത്ഭവമായി വന്നുകൂടിയതാണെന്നു
വിചാരിച്ചാലും അബദ്ധമില്ല. ശ്രേഷ്ഠിയിലെ ഷ്ഠം തത്ഭവരൂപത്തിൽ

മെത്രാന്മാരുടെ [illegible] "തരകം" "ചുങ്കം" മുതലായവ ഒരു ദൃഷ്ടാന്തം. "തരകം ചുങ്കവും പിരിക്കാൻ മെത്രാനെ ചുമതലപ്പെടുത്തിയിരിക്കുമോ"? ആജോലി പെരുമ്പെട്ടിയാൽ മെത്രാൻ ഏറ്റുവാങ്ങിയിരിക്കുമോ? എന്നു മി. ജോസപ്പ് പരിഹാസരസത്തിൽ-നാദഭേരി മുഴക്കി കൊണ്ടു ചോദിക്കുന്നു. എന്നാൽ രവികൊർത്തൻ മഹാദേവർ പട്ടണത്തിന്റെ കർത്താവായിരുന്നു. തന്നിമിത്തം അദ്ദേഹത്തിന്റെ കീഴിൽ കച്ചവടമായിരുന്നില്ല, പ്രത്യുത, അദ്ദേഹം കച്ചവടക്കാരുടെ നേതൃത്വം മാത്രമേ വഹിച്ചിരുന്നുള്ളു എന്നു ബ. ബർണ്ണാർദ്ദച്ചൻ 113-ാം വശത്തു സമാധാനം പറഞ്ഞിട്ടുണ്ടു് എന്നുള്ള ഭാഗത്തിലേക്കു മി. ജോസപ്പിന്റെ മാത്രമല്ല, മാന്യവായനക്കാരുടേയും ശ്രദ്ധയെ ഞാൻ സാദരം ക്ഷണിച്ചുകൊള്ളുന്നു.

മെത്രാന്മാർ ആദ്ധ്യാത്മീക ഭരണം മാത്രമല്ല ലൗകിക ഭരണം കൂടെയും നടത്തിയിട്ടുള്ളതായി തിരുസ്സഭാ ചരിത്രത്തിൽ ധാരാളം ദൃഷ്ടാന്തങ്ങളുണ്ടു് എന്നുള്ളകാര്യം പക്ഷെ മി. ജോസപ്പിന്റെ അറിവിൽപെട്ടിട്ടില്ലായിരിക്കും. മദ്ധ്യയുഗങ്ങളിലും മറ്റും പല മെത്രാന്മാരും Princes രാജാക്കന്മാർ അഥവാ നാടുവാഴികൾകൂടെയായിരുന്നു. ഇങ്ങനെ ആദ്ധ്യാത്മിക ഭരണത്തിനും പുറമെ രാഷ്ട്രത്തിന്റെ വിവിധ തുറകളുടെയും ഭരണഭാരവും അവർ വഹിച്ചിരുന്നു. താദൃശമായ ഒരു സ്ഥിതിതന്നെയായിരുന്നു രവികൊർത്തൻ, സബോറീശോ മുതലായ മാർത്തോമ്മാ നസ്രാണികളുടെ ആദിമ ശതാബ്ദങ്ങളിലെ മെത്രാന്മാരുടേതും "തരകം, ചുങ്കവും പിരിക്കാൻ മെത്രാനെ ചുമതലപ്പെടുത്തിയിരിക്കുമോ? ആജോലി പെരുമ്പെട്ടി മെത്രാൻ ഏറ്റുവാങ്ങിയിരിക്കുമോ"? എന്നൊക്കെ മി. ജോസപ്പ് ചോദിക്കുന്നതുകൊണ്ടു മനസ്സിലാക്കേണ്ടതു സഭാചരിത്രത്തിൽ അയാളുടെ അജ്ഞതാധിക്യമാണെന്നാണു്.

## 13. മി. ചാഴികാടന്റെ വേറൊരു സത്യഗോപനം.

ഇനി മി. ചാഴികാടൻ ചെയ്തിരിക്കുന്ന വേറൊരു സത്യഗോപനം കൂടെ മാന്യവായനക്കാർക്കു ചൂണ്ടിക്കാണിക്കേണ്ടതായിട്ടുണ്ടു്. തിരുവിതാംകൂർ സ്റ്റേറ്റ്മാനുവൽ കർത്താവു അദ്ദേഹത്തിന്റെ പുസ്തകം രണ്ടാം വാല്യം 127-ാം പുറത്തു ഇക്കാര്യത്തെപ്പറ്റി: There is nothing to show in the name of Eravi Corthan that he was a Syrian Christian. "ഇരവികോർത്തനെന്ന പേരിൽനിന്നും അദ്ദേഹം ഒരു ക്രിസ്ത്യാനി ആയിരിക്കാൻ യാതൊരുവഴിയും കാണുന്നില്ല" എന്നു പറഞ്ഞിരിക്കുന്നു എന്നുള്ള പ്രസ്താവനയാണു് ഞാൻ ഇവിടെ ഉദ്ദേശിക്കുന്നതു്. ഇവിടെ ഒരു അസത്യസൂചനകൂടിയാണു് ടി യാൻ വായനക്കാരിൽ ഉളവാക്കുന്നതു്. അതായതു് ഇരവികോർത്തൻ സുറിയാനി ക്രിസ്ത്യാനിയാണെന്നവാദത്തെ മി. നാഗമയ്യാ നിഷേധിക്കുന്നുവെന്നു്. എന്നാൽ മി. നാഗമയ്യാ ചെയ്തിരിക്കുന്നതാകട്ടെ പ്രസ്തുത വാദത്തെ ന്യായങ്ങൾ ചൂണ്ടിക്കാണിച്ചുകൊണ്ടു ബലമായി പിന്താങ്ങുകയാണു്. സ്റ്റേറ്റ്മാനുവൽ രണ്ടാംവാല്യം വശം 126—127—ൽ തൽകർത്താവു പറഞ്ഞിരിക്കുന്നതിങ്ങനെയാണു്:

"The Copper-plate document purports to be a gift of the village of Manigramam by the Emperor Sri Vira Raghavan to one Ravi Carthan (Sun – Lord) popularly known as Eravi Kartan of Mahadevapattam ......... There is nothing to show in the name of Eravi Karthan that he was a Syrian Christian, but Mahadevarpattam to which he belonged was a village solely inhabited by the Syrians and the title even now applied exclusively to Kaseesas or the fully ordained secular priests of the Syrian Church, Kathanars, is according to Dr Gundert derived from CARTHAN. This title probably contains and continues to be an acknowledgement of the leadership of Eravi Carthan, by the members of the community, who under the necessities of increase in numbers had to leave their original settlement to form themselves into new parishes under the auspices of the central authority at Mahadevarpattam. ...... So ERAVI CARTHAN MUST HAVE BEEN A SYRIAN." (Capital mine).

"ശ്രീവീരരാഘവചക്രവൎത്തി മഹാദേവർ പട്ടണത്തിലെ ഇരവികത്തൻ എന്ന സാമാന്യം അറിയപ്പെട്ടിരുന്ന ഒരു രവികൎത്തനു മണിഗ്രാമമെന്ന നിവസഥം [illegible] ചെയ്തതിനെ താമ്രശാസനം ലക്ഷിക്കുന്നു...... രവികത്തൻ ഒരു സുറിയാനിക്രിസ്ത്യാനി ആയിരുന്നെന്നു കാണിക്കത്തക്കതായി ആ പേരിലൊന്നുമില്ല. എന്നാൽ അദ്ദേഹം ഉൾപ്പെട്ടിരുന്ന മഹാദേവർ പട്ടണം സുറിയാനിക്കാർമാത്രം നിവസിച്ചിരുന്ന ഒരു ഗ്രാമമായിരുന്നു. സുറിയാനിസഭയിലെ കശ്ശീശന്മാരെ അഥവാ ഉരുപ്പട്ടമേററ ഇടവകപ്പുരോഹിതന്മാരെ സംബന്ധിച്ചു ഇന്നും പ്രയോഗത്തിലിരിക്കുന്ന ഒരു സ്ഥാനപ്പേരാണ കത്തനാർ എന്നതു്. ഈ പദം ഡോക്ടർ ഗുണ്ടർട്ടിൻെറ അഭിപ്രായത്തിൽ കത്തൻ എന്നതിൽനിന്നു വ്യുല്പന്നമത്രെ. ഇരവികത്തനെ അദ്ദേഹത്തിൻെറ സമുദായാംഗങ്ങൾ നായകനായി സ്വീകരിച്ചിരുന്നു എന്നതിൻെറ ഒരു ലക്ഷ്യം ആ സ്ഥാനപ്പേരിൽ പക്ഷെ അടങ്ങിയിട്ടുണ്ടു്. ഇതു സൂചിപ്പിക്കാൻകൂടിയായിരിക്കാം ഇന്നും ഈസ്ഥാനപ്പേർ ഉപയോഗിക്കപ്പെടുന്നതു്. അദ്ദേഹത്തിൻെറ സമുദായാംഗങ്ങൾ സംഖ്യാവൎദ്ധനവുനിമിത്തം ആദിമ നിവാസസ്ഥാനംവിട്ടു പുതിയ ഇടവകകൾ സ്ഥാപിച്ചതു മഹാദേവർ പട്ടണത്തിലെ കേന്ദ്രാധികാരത്തിനു വിധേയമായിട്ടായിരുന്നത്രെ .... ആകയാൽ ഇരവികത്തൻ ഒരു സുറിയാനിക്കാരൻ ആയിരുന്നിരിക്കണം." നോക്കണം മി. ചാഴികാടൻ [illegible]യിട്ടുള്ളതും [illegible] അങ്കരിപ്പിക്കാൻ ഉദ്ദേശിച്ചിട്ടുള്ളതുമായ ആ നിഗമനത്തിനു കടകവിരുദ്ധമായ ഒന്നു, അതുപോലെ മി. നാഗമയ്യാ ചെയ്തുവെന്നു മി. ചാഴികാടൻ വരുത്തിവെച്ചിരിക്കുന്ന ആ അനുമാനത്തിനു

കടകവിരുദ്ധമായ ഒന്ന അല്ലയോ അദ്ദേഹം (നാഗമയ്യാ) രേഖപ്പെടുത്തിയിരിക്കുന്നതു? എന്തെന്നാൽ, ഇരവികത്തൻ ഒരു ക്രിസ്ത്യാനിയായിരുന്നു; സുറിയാനി ക്രിസ്ത്യാനികളുടെ നായകനായിരുന്നു; മഹാദേവർ പട്ടണത്തിൽനിന്ന വിദൂരമായ സ്ഥലങ്ങളിൽപോയി കുടിപാർത്തിരുന്നവരും അദ്ദേഹത്തിന്റെ അധികാരപത്രത്തെ അംഗീകരിച്ചിരുന്നു. ഇത്രയും മി. നാഗമയ്യാ സമ്മതിക്കുമ്പോൾ, ഇരവികത്തൻ ഒരു സുറിയാനിക്രിസ്ത്യാനിയല്ലായിരുന്നു എന്ന അദ്ദേഹം പ്രത്യക്ഷമായി സ്ഥാപിച്ചുകൊണ്ട മി. ചാഴികാടന്റെ "ചെട്ടി" വാദത്തെ സ്ഥിരീകരിക്കാൻ ശ്രമിക്കുന്നു! പാവം!!! ഇസ്സുയിറവമാന്റെ പട്ടയവും മറ്റും കണ്ടിട്ടില്ലാത്തതോ കാണാൻ സാധിക്കാഞ്ഞതോ ആകുന്നു എന്നാണോ ഈ ഗ്രന്ഥകാരന്റെ വിചാരം.!!!

14. കോലവച്ചൂർനിന്ന പ്രതിവത്സരം കാവടിചെട്ടികൾ ഉത്സവം കൂടാൻ കൊടുങ്ങല്ലൂരിൽ വരുന്നതുകൊണ്ടോ, അവിടെ പെരുങ്കൊല്ലനോ, പെരുന്തട്ടാനോ ഉണ്ടായിരുന്നതുകൊണ്ടോ, ഇപ്പോഴും പലരും ഉള്ളതുകൊണ്ടോ, ഇനി മി. ചാഴികാടന്റെ വാദത്തെ അതുകൊണ്ട സാധൂകരിക്കാമെന്ന വിചാരമുണ്ടോ? പ്രസിദ്ധപ്പെട്ട ക്ഷേത്രങ്ങളിലും പള്ളികളിലും പ്രതിവത്സരമുള്ള ഘോഷങ്ങളിൽ സംബന്ധിക്കാനും നേർച്ചകാഴ്ചകൾ സമർപ്പിക്കാനും ഏതെല്ലാം ദൂരദേശത്തുനിന്ന ആളുകൾ പതിവായിപ്പോകുന്നു. ഉദാഹരണമായി, ശബരിമല അയ്യപ്പനെന്ന ശാസ്താവിനെ സന്ദർശിക്കാൻ എത്രമാത്രം വിദേശീയരുംകൂടെ വരുന്നുണ്ട്. അതുകൊണ്ട അവരുടെ പൂർവ്വികന്മാർ ശബരിമല വാസികളായിരുന്നെന്നോ അവർക്ക് അവിടെ ഏതാണ്ടൊക്കെ പ്രാമാണ്യമുണ്ടായിരുന്നെന്നോ വരുമോ? മഹാദേവർ പട്ടണത്തിൽ പെരുഞ്ചെട്ടി ഉണ്ടായിരുന്നു എന്നതിനെ ഇവിടെ ആരും വിസമ്മതിക്കുന്നില്ല. അതുകൊണ്ട പെരുങ്കൊല്ലനേയും പെരുന്തട്ടാനേയും ഇവിടെ വലിച്ചുകൊണ്ടു വന്നിട്ടെന്താവശ്യം? പക്ഷെ ഇവിടെ വാദമുള്ളതു ആ പെരുഞ്ചെട്ടി ഇന്നു ചെട്ടികളെന്നറിയപ്പെടുന്ന വൈശ്യരോ നായന്മാരോ ആയവരുടെ പൂർവ്വികനല്ലായിരുന്നു, അദ്ദേഹം മതത്തിൽ സുറിയാനി ക്രിസ്ത്യാനിയായിരുന്നു എന്നാണ്. അതിനെ ഖണ്ഡിക്കാൻ ഒന്നല്ല മി. ചാഴികാടനെപ്പോലെയുള്ള അനേകർ കാട്ടിൽനിന്ന കൂടടച്ചു വന്നാലും സാധിക്കയില്ല എന്നാണ് എന്റെ അഭിപ്രായം.

## 15. മി. ചാഴികാടന്റെ പൂർവ്വാപരവിരുദ്ധമായ ഒരു പ്രസ്താവന.

"ബ. ബെഞ്ഞാർട്ടച്ചൻ, പെരുഞ്ചെട്ടിയാരെ കത്തനാരോ മെത്രാനോ ആക്കിയപ്പോൾ "മക്കൾമക്കൾ വഴിയെ" എന്നതിന എന്തുപറയുമ്പോ"? എന്നുകൂടി മി. ചാഴികാടൻ ചോദിച്ചിട്ടുണ്ടല്ലോ. ബ. ബെഞ്ഞാർട്ടച്ചൻ 119—ാംവശത്ത് അതിനെ ശരിയായ സമാധാനം പറഞ്ഞിട്ടുണ്ട്. അതു മി. ചാഴികാടൻ കണ്ട ഭാവമേ ഇല്ല. "കത്തനാരോ" എന്ന പ്രയോഗത്തിൽനിന്ന മി. ചാഴികാടൻ ഇക്കാലത്തെ ചരിത്രത്തെ പുറകോട്ടു

[illegible] ചട്ടവട്ട [illegible] സങ്കല്പമനുസരിച്ചാണ്. കഴകങ്ങ ളിലുള്ളവരുടെ [illegible] സാമാന്യം പരിഗണിക്കപ്പെട്ടിരുന്നു; ഇന്നും അ [illegible]; [illegible] സ്ഥാനത്തിന് ആധിപത്യം [illegible] സ്ഥാപിതമാകുന്നതിനു മുമ്പു് [illegible] സുറിയാനി വൈദികരും [illegible] പരിഗണിക്കപ്പെട്ടിരുന്നു എന്നൊക്കെയുള്ള ചരിത്ര വസ്തുതകൾപോലും മി. ജോസഫിനു അജ്ഞാതമായി കാണപ്പെടുന്നു! ഇരവികത്തൻ ഒരു വെറും വൈദികനായിരുന്നെങ്കിൽ മക്കൾമക്കൾ വഴിയെ എന്നതു് അനർത്ഥമാകുന്നതിനു ഒരു കുഴപ്പവുമില്ലായിരുന്നു. എന്നാൽ അദ്ദേഹം ഒരു മെത്രാൻ ആയിരുന്ന സ്ഥിതിക്കു വിവാഹിതനായിരിക്കാനും പുത്രപൌത്രാദികളുണ്ടാകാനും മാർഗ്ഗമില്ലായിരുന്നു. അതിനാൽ "മക്കൾമക്കൾ വഴിയെ" എന്നുള്ളതു് അദ്ദേഹത്തിന്റെ സ്ഥാനത്തു് അനന്തരാവകാശികളായി അ[illegible]രാകുന്നവർ എന്ന അർത്ഥം മാത്രമേ എടുക്കാൻ നിവൃത്തിയുള്ളു. അതിനു ആരും ഒരു നിയമതടസ്സവും പറഞ്ഞിട്ടുമില്ല, പറയുകയുമില്ല. എന്നാൽ "അതിലും ബഹുകൗതുകമായി ഇവിടെ ഒരു സംഗതി പറയാനുണ്ടു്. മി. ചാഴികാടൻ 22-മുതൽ [illegible]ങ്ങളിൽ പറയുന്നു: "മാർയൌസേപ്പു മെത്രാനെ മലയാളത്തെ മുഴുവൻ ക്രിസ്ത്യാനികളുടേയും ഭരണാധികാരിയായി എഡേസ്സായിൽനിന്നും അന്ത്യോഖ്യായിൽനിന്നും പൌരസ്ത്യ കാതോലിക്കോസു പക്കൽനിന്നും നിയമിച്ചതിനും പുറമെ മലങ്കര സഭാ ഭരണാധികാരിയായി ചേരമാൻ പെരുമാൾ നിയമിച്ചു ചെമ്പേടു കൊടുത്തിരുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. യഹൂദന്മാർക്കായി ചേരമാൻ പെരുമാൾ കൊടുത്തതായി പറയപ്പെടുന്ന ഒരു ചെമ്പുപട്ടയം ഇന്നുകൊച്ചിയിലുള്ള യഹൂദപ്പള്ളിയിൽ സൂക്ഷിച്ചിട്ടുണ്ടു്. ആ ചെമ്പുപട്ടയം ഇതെഴുതുന്നയാൾ കണ്ടിട്ടുമുണ്ടു്..... ഭാഷ പഴയ വട്ടെഴുത്താണെന്നാണു പറയുന്നതു്.......ഇതിന്റെ ഉള്ളടക്കം പലരും വ്യാഖ്യാനിച്ചു എഴുതിയിട്ടുണ്ടു്"...... പിന്നീടു തിരുവിതാംകൂർ സ്റ്റേറ്റു മാനുവലിൽ കൊടുത്തിരിക്കുന്ന ഒരു ഇംഗ്ലീഷു പരിഭാഷയും അതിനെ തുടർന്നു ഒരു ഏകദേശ മലയാളതർജ്ജമയും ചേർത്തിട്ടുണ്ടു്. അവ ഞാൻ ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

"To that God who of His Almighty will and pleasure created this world and I, king Eravy Varma, lift up my hand in adoration and bestow this grant as from time immemorial our soverignity existed on the day of the 36th year of our reign at Cranganoor, and thus I do hereby ordain and give all manner of power to Joseph Rabban to wear of different colours, to be saluted by firing guns, to ride elephants and horses, the call on the roads,, to make converts of nations, to use of lamp of the day, to walk on carpets, cloths spread on the ground to adorn

houses, to use of Palankeens, high parasols, Kettle drums, trumpets, and small drums and of all these privileges. I grant unto him and seventpy two of their houses free of ground rent and duty scales and appoint him as the head of all the subjects and churches in whatever part of the country they may be established and all the above cited privileges and hereby and without any of the least differences or contradiction fully granted by the copper plates unto the said five coloured Mar Joseph Rabban and his heirs, male and female bride and bridegroom to hold and excercise as long as the Sun shines on the face of the Earth and his descendants shall exist and may God grant his blessings to the undermentioned witnesses princes of kings of Travancore, Thekamkoor, Vadakankoor, Quilon, Nerengoot, Samoorin, Paliathachan, and Kolastri; written by Kelampoo Kelappan and as Perumpadappu the Cochin Raja is my heir, his name is not including in this signature".

"ഇംഗ്ലീഷ് പാഠത്തിന്റെ ഒരു മലയാളതർജ്ജമ ഏകദേശം താഴെവരുംപ്രകാരമാണ്: "ഈലോകത്തെ സർവ്വശക്തികൊണ്ടും പൂർണ്ണമനസ്സാലെയും സൃഷ്ടിച്ച ആ ദൈവത്തെ ഞാൻ, ഇരവിവർമ്മരാജാ കൈക്കൂപ്പിനമസ്കരിച്ചുകൊണ്ട്, ആദിമുതൽ നമ്മുടെ രാജത്വം നിലനിന്നിട്ടുള്ളതനുസരിച്ച് ഈ കൊടുങ്ങല്ലൂരിൽ നമ്മുടെ വാഴ്ചയുടെ മുപ്പത്താറാം വർഷത്തിൽ എല്ലാവക അധികാരങ്ങളും അവകാശങ്ങളും ജോസഫ് റമ്പാൻ അവർകൾക്ക കല്പിച്ചുനൽകുന്നു. പഞ്ചവർണ്ണങ്ങൾ ധരിക്കുന്നതിനും, ആചാരവെടികൾ വയ്ക്കുന്നതിനും, ആനമേലേറുന്നതിനും, കുതിരസ്സവാരി ചെയ്യുന്നതിനും, വഴിയിൽ തിണ്ടലകറുന്നതിനും മറുമതസ്ഥരെ മാർഗ്ഗത്തിൽ ചേർക്കുന്നതിനും, പകൽവിളക്കും പാവാടയും പല്ലക്കും പരവതാനിയും ഉപയോഗിക്കുന്നതിനും, ചെണ്ട, മദ്ദളം, തമ്പേറു മുതലായവ അടിപ്പിക്കുന്നതിനും അനുവദിച്ചിരിക്കുന്നു. ഈ ജോസഫ് റമ്പാനും അദ്ദേഹത്തിന്റെകൂടെയുള്ള എഴുപത്തിരണ്ടു വീട്ടുകാർക്കും ഭൂമി കരമൊഴിവായും ചുങ്കമൊഴിവായും നൽകുകയും അവർ രാജ്യത്തിന്റെ ഏതു ഭാഗത്തു താമസിച്ചിരുന്നാലും, അവരുടെമേലും അവരുടെ പള്ളികളുടെമേലും തലവനായി ജോസഫ് റമ്പാന് അധികാരം നൽകുകയും ചെയ്യുന്നു. മേൽ വിവരിച്ച എല്ലാ അധികാരാവകാശങ്ങളും യാതൊരു എതിർപ്പും ഭിന്നതയും കൂടാതെ പഞ്ചവർണ്ണനായ മാർ ജോസഫ് റമ്പാനും അദ്ദേഹത്തിന്റെ അവകാശികളായ സ്ത്രീപുരുഷന്മാർക്കും ദമ്പതികൾക്കുമായി സൂര്യൻ ഭൂമുഖത്തു പ്രകാശിക്കുന്നിടത്തോളംകാലവും അദ്ദേഹത്തിന്റെ പിൻഗാമികൾ ഉണ്ടായിരിക്കുന്നിടത്തോളം കാലവും കൈവശപ്പെടുത്തി അനുഭ

[illegible] ചെമ്പോലകളിൽ എഴുതിക്കൊടുത്തിരിക്കുന്നു. [illegible] എഴുതി ഒപ്പിട്ടിരിക്കുന്നവരെ ദൈവം അനുഗ്രഹിക്കുമാറാകട്ടെ. ഇതിനു സാക്ഷികൾ [illegible], [illegible]ംകൂർ, വടക്കുംകൂർ, കോ[illegible], [illegible]നാട്, പാലിയം, [illegible], ഈ രാജ്യങ്ങളിലെ രാജാക്കന്മാർ. [illegible] കേളപ്പൂകേളപ്പൻ. പെരുമ്പടപ്പു സ്വരൂപത്തിലെ [illegible] നമ്മുടെ [illegible] ഇതിൽ ഒപ്പുവച്ചിട്ടില്ല."

[illegible] വിവരിച്ച [illegible] ഒരു യഹൂദപ്രമാണിയായ ജോസഫ് റബ്ബാനു കൊടുത്തതാണെന്നു അഭിപ്രായമുണ്ട്. മലബാറിലെ യഹൂദന്മാരും [illegible] വിശ്വസിക്കുന്നു. [illegible] സ്റ്റേറ്റ് [illegible] ഈ ചെമ്പോല യഹൂദന്മാർക്കു കൊടുത്തതായിട്ടാണു പറയുന്നതു. ഈ ചെമ്പോല യഹൂദന്മാർക്കു ലഭിച്ചതാണെന്നു പറയുന്നതിനുള്ള പ്രധാനവും പ്രബലവുമായ കാരണം ഈ ചെമ്പോല ഇപ്പോൾ കൈവശക്കാർ യഹൂദന്മാരായിരിക്കുന്നതാണ്. [illegible] ഇപ്രകാരം ഒരു ചെമ്പോല ജോസഫ് റബ്ബാൻ എന്ന ഒരു യഹൂദപ്രമാണിക്കു ലഭിച്ചതായി യഹൂദന്മാരുടെ ഇടയിൽ പാരമ്പര്യവിശ്വാസമുണ്ടെന്നുള്ളതാണ്. ഈ പാരമ്പര്യ വിശ്വാസത്തിനും അടിസ്ഥാനം ഈ ചെമ്പോലയുടെ കൈവശമായിരിക്കണം. ചെമ്പോലയിലെ ഉള്ളടക്കം ശരിയായി പരിശോധിച്ചാൽ ഈ വാദം അത്ര ശരിയായിരിക്കുമോ എന്ന കാര്യമായി സംശയിക്കേണ്ടിയിരിക്കുന്നു. ചെമ്പേടിലെ അഭ്യന്തരതെളിവുകളിൽനിന്ന് ഈ ചെമ്പേട് കൊടുത്തിട്ടുള്ളത് ഇരവിവർമ്മൻ എന്നപേരായ ഒരു ചേരമാൻ പെരുമാളാണെന്നു കാണാം. ചെമ്പേടു കൊടുക്കുന്നതു ഇരവിവർമ്മന്റെ ഭരണമാരംഭിച്ചിട്ടു മുപ്പത്താറാം സംവത്സരത്തിലാണ്. ഈ ഇരവിവർമ്മരാജാവു രാജ്യഭാരം ആരംഭിച്ചതു ക്രിസ്ത്വാബ്ദം മുന്നൂറ്റിനാല്പത്തൊന്നിൽ ആണെന്നും അന്നുമുതൽ മുപ്പത്തെട്ടുകൊല്ലക്കാലത്തോളം അദ്ദേഹം രാജ്യഭാരം ചെയ്തിരുന്നെന്നും ഡേ എന്ന ഗ്രന്ഥകാരൻ എഴുതിയിട്ടുള്ള പെരുമാക്കന്മാരുടെ രാജ്യം (Day's Land of Perumals) എന്ന പുസ്തകത്തിൽ പറയുന്നുണ്ട്. ഈ ഇരവിവർമ്മരാജാവാണ് ക്നാൻതോമ്മായ്ക്കു 345-ൽ ഒരു ചെമ്പേടുമൂലം രാജസ്ഥാനങ്ങളും അനേക പദവികളും കല്പിച്ചു നൽകുന്നതു. ലൗകിക സംഗതികളിൽ ക്നാൻതോമ്മായ്ക്കും അനവധി പദവികൾ നൽകിയ ഇരവിവർമ്മൻ ചക്രവർത്തി സ്വമേധയായോ ക്നാൻ തോമ്മായുടെ ആവശ്യപ്രകാരമോ ക്നാൻ തോമ്മായുടെകൂടെ അന്നമലയാളത്തെ മതാദ്ധ്യക്ഷനായിരുന്ന എഡേസ്സായിലെ മാർ യൌസേപ്പുമെത്രാനും മതാത്മകമായ കാര്യങ്ങളിൽ ഏതാനും പദവികളും പ്രത്യേക അധികാരങ്ങളും കൊടുത്തിരിക്കാം. ക്നാൻ തോമ്മായുടെകൂടെവന്ന മാർ യൌസേപ്പുമെത്രാനും അദ്ദേഹത്തിന്റെ സഹപ്രവർത്തകരായ വൈദികരുംകൂടി 345- മുതൽ പ്രസ്തുത ചെമ്പേടിന്റെ കാലമായ 377-വരെ മുപ്പത്തിരണ്ടു സംവത്സരകാലം മലയാളത്തിൽ വേലചെയ്തതിന്റെ ഫലമായി മലയാളത്തു മിക്ക രാജ്യങ്ങളിലും ക്രിസ്തീയ വെളിച്ചം പ്രചരിപ്പിച്ചിരിക്കണം. മാർത്തോമ്മാ

ശ്ലീ[illegible]
[illegible]ർഗ്ഗം പ്രമാ[illegible]ിച്ചുങ്കിൽ [illegible] പോർച്ചുഗീസുകാർ [illegible] ക്രിസ്തു
[illegible]കം പള്ളികളെയും ഒരു ചക്രവർത്തിയുടെ [illegible] മത പ്രചാരണാർത്ഥം [illegible]
[illegible] ശ്രേഷ്ഠന്മാരും [illegible] നിരവധി [illegible]
[illegible]പ്പു മെത്രാൻ [illegible]
[illegible] ചെയ്യിരിക്കണം. [illegible] ക്രിസ്തു
അധിപത്യത്തിൻ കീഴിൽ മലയാളത്തെ ക്രിസ്ത്യാനികളെയും പള്ളികളെയും
[illegible]സ്ഥാനത്തോടുകൂടി കൊണ്ടുവരുന്നതിനു [illegible] ഔസേപ്പുമെത്രാൻ
ആഗ്രഹിക്കയും ശ്രമിക്കയും ചെയ്തിരിക്കണം. ഒരുപ്രബന്ധത്തിന്റെ കൈ
വശത്തേക്കാൾ പ്രമാണത്തിന്റെ ഉള്ളടക്കത്തിനാണല്ലോ പ്രധാന്യം. ചെ
മ്പേടിന്റെ ഗ്രഹീതാവു മാർ ജോസപ്പ റബ്ബാനാണ്. മാർ എന്ന പദം
കൽദായ സുറിയാനി ഭാഷയിൽ മെത്രാന്മാർക്കും പ്രഭുക്കന്മാർക്കും ആണ് ഉപ
യോഗിക്കുന്നതു്. മാർ എന്ന വിശേഷണപദം ഒരു യഹൂദറാബിയ്ക്കു ഉപയോ
ഗിക്കുന്നതായി അറിവില്ല. എന്നാൽ ക്രിസ്തീയമെത്രാന്മാർക്കെല്ലാം മാർ എന്ന
വിശേഷണം ചേർക്കുക സർവ്വസാധാരണമാണ്. ഭരണാധികാരം ഒഴിഞ്ഞ ഒരു
മെത്രാനെ റബ്ബാൻ എന്നും സംബോധന ചെയ്യുക പതിവുള്ളതായിരിക്ക
യാൽ ഈ ചെമ്പേടിന്റെ ഗ്രഹീതാവ് ഉറഹാ മാർ ഔസേപ്പു മെത്രാ
നായിരിക്കണം. മാർ ജോസപ്പ റബ്ബാനെ മലയാളത്തെ ജനങ്ങളെ
മതപരിവർത്തനം ചെയ്യാൻ ചെമ്പേടുമൂലം അധികാരപ്പെടുത്തുന്നു. മത
പരിവർത്തനം ക്രിസ്ത്യാനികൾക്കല്ലാതെ യഹൂദർക്കില്ല. യഹൂദർ യാതൊരു ജന
രേയും മതപരിവർത്തനത്താൽ യഹൂദരാക്കുന്നില്ല. യഹൂദർ മതപരിവർത്തനം
ചെയ്യുമെന്നു അവർ തന്നെ വാദമില്ല. ജോസഫ് റബ്ബാനു പള്ളികളുടെ
മേൽഭരണാധികാരം നൽകുന്നതായി ചെമ്പേടിൽ പറയുന്നുണ്ടു്. യഹൂദർക്കു
മലയാളത്തു ഇന്നപോലും അനേകം സിനാഗോഗുകളോ അവയുടെ മേലെ
ല്ലാം ഒരു പൊതുഭരണാധികാരിയോ ഇല്ല. പള്ളികളുടെമേൽ ഭരണവും
മതപരിവർത്തനവും യഹൂദർക്കു അവശ്യമില്ലാത്തതും, യഹൂദർ ആവശ്യ
പ്പെടുവാൻ ഇടയില്ലാത്തതുമാണ്. യഹൂദർക്കു അത്യാവശ്യമായിട്ടുള്ളതും അ
വർ ആഗ്രഹിക്കയില്ലാത്തതുമായ അവകാശാധികാരങ്ങൾ അവർക്കു ചേര
മാൻപെരുമാൾ ചെമ്പേടിൽ എഴുതിക്കൊടുക്കുവാനും ഇടയില്ല. ഈ ചെമ്പു
പട്ടയത്താൽ സ്ഥാനമഹിമ[illegible] അവകാശങ്ങളും ലഭിക്കുന്നതു ജോ
സഫ് റബ്ബാനും അദ്ദേഹ[illegible]ാ കൂടെയുള്ള എഴുപത്തിരണ്ടു കുടുംബ
ക്കാർക്കുമാണ് യഹൂദർ 377-ൽ എഴുപത്തിരണ്ടു കുടുംബക്കാർ മലയാ
ളത്തുള്ളതായോ, യഹൂദർ എഴുപത്തിരണ്ടു കുടുംബക്കാർ മലയാളത്തുവ
ന്നതായോ ചരിത്രമോ പാരമ്പര്യവിശ്വാസമോ ഇല്ല. ഉറഹാ മാർ ഔ
സേപ്പിന്റെകൂടെവന്ന സുറിയാനിക്കാർ എഴുപത്തിരണ്ടു കുടുംബക്കാരായി
രുന്നെന്നും അവരുടെ പിൻഗാമികളാണ് ഇന്നത്തെ ക്നാനായക്കാ

[illegible] പാരമ്പര്യാവകാശവും [illegible]ണ്ടു. [illegible] ലഭിച്ച ചെമ്പേട് ചേരമാൻ പെരുമാൾ [illegible] [illegible]യെന്നുള്ള മാർ യൌസേപ്പു മെത്രാനും അദ്ദേഹത്തിന്റെകൂടെ ക്നായി തോമ്മായുടെ കാലത്തിൽ കൊടുങ്ങല്ലൂരിൽവന്ന സുറിയാനിക്കാർക്കായി കല്പിച്ചു നൽകിയിട്ടുള്ളതാണെന്ന് അനുമാനിക്കുന്നതിൽ [illegible]മില്ല"……

സുറിയാനി ക്രിസ്ത്യാനികളെ സാമാന്യം സ്പർശിക്കാത്ത ഈ ദീർഘമായ ഉദ്ധൃതം ഞാൻ നൽകിയിരിക്കുന്നതു മി. ചാഴികാടന്റെ വിക്രമവും, അത്യാഗ്രഹവും സ്പഷ്ടമായി കാണിക്കാനാണ്. കൊച്ചിയിൽ ചെന്ന മി. എ. ഐ. സൈമൻ, എസ്. ഇ. ബെ എന്നീ യഹൂദപ്രമാണികളെക്കണ്ടു സ്നേഹം നടിച്ചും സഖിത്വം ഭാവിച്ചും അവരുടെ ചെപ്പേട് മുതലായവ കണ്ട ശേഷം ഇതാ അതാമ്രശാസനം തങ്ങളുടെ വകയാണെന്നു വാദിക്കുന്നു. യഹൂദന്മാർക്ക് ചെപ്പേടിന്റെ ദ്രാംലിഷ്ടമായ കൈവശാവകാശമുണ്ട്, ചെമ്പേട് കിട്ടിയിട്ടുള്ളതായി പാരമ്പര്യമുണ്ട്. ഇങ്ങനെ യാതൊരു കൈവശാവകാശമോ പാരമ്പര്യമോ ഇല്ലാത്ത തെക്കംഭാഗക്കാണ്- ഉറഹാ മാർ യൌസേപ്പിന്റെ കൂട്ടക്കാരാണ്- അതു നൽകപ്പെട്ടതെന്നു വാദിക്കാൻ വേണ്ട ധൈര്യം മി. ജോസഫിനുണ്ടല്ലോ. അതിനു അത്യന്തര തെളിവുകളെന്നും പറഞ്ഞു ഏതാനും ന്യായങ്ങൾ എടുത്തുകാണിക്കുന്നുണ്ട്. അക്കൂട്ടത്തിൽ യൂദന്മാർ മതപരിവർത്തനം ചെയ്യുന്നില്ല എന്നുംമറ്റും തട്ടിമൂളിക്കാനുള്ള ധാർഷ്ട്യവും ഈഗ്രന്ഥകാരനുണ്ടായല്ലോ. ഇതു് പഴയതും പുതിയതുമായ വേദപുസ്തകസാക്ഷ്യങ്ങൾക്കു വിരുദ്ധമാകയാൽ ഇവയെപ്പറ്റി അല്പം ദീർഘമായി വിമർശിക്കേണ്ടിയിരിക്കുന്നു. അതു അന്യത്ര (VII-3-ൽ) ചെയ്തുകൊള്ളാം. ഇവിടെ പറയാനുള്ളതു് ഇതു മാത്രമാണ്. പ്രസ്തുത താമ്രശാസനം ഇന്നാർക്ക് കൊടുത്തു എന്ന ഭാഗം മി. ചാഴികാടന്റെ ഉദ്ധൃതത്തിൽ ഇങ്ങനെയാണ്: "Unto the said five coloured Mar Joseph Rabban and his heirs, male and female, bride and bridegroom ….. ജോസപ്പ്റമ്പാനും അദ്ദേഹത്തിന്റെ അവകാശികളായ സ്ത്രീപുരുഷന്മാർക്കും ദമ്പതികൾക്കും." വീരരാഘവപ്പട്ടയത്തിൽ "മക്കൾ മക്കൾ വഴിയെ" എന്നു പറഞ്ഞിരിക്കുന്നതിനാൽ അതിന്റെ ഗ്രഹിതാവു ഒരു മെത്രാനാകാൻ പാടില്ല എന്നയർത്ഥത്തിൽ അതിനു "എന്തു പറയുന്നുവോ?" എന്നു ചോദിച്ച മി. ജോസപ്പ് യഹൂദന്മാർക്ക് കൊടുത്ത ചെമ്പേടിൽ "അദ്ദേഹത്തിന്റെ അവകാശികളായ സ്ത്രീപുരുഷന്മാർക്കും, അതായതു് പെണ്മക്കൾക്കും അവരുടെ ഭർത്താക്കന്മാർക്കുകൂടെയും എന്നുംകൂടെ പറഞ്ഞിട്ടും അതിന്റെ പ്രതിഗ്രാഹകൻ ഉറഹാ മാർ യൌസേപ്പുമെത്രാനാണ് എന്ന് അവകാശം പറയാൻ പുറപ്പെട്ടിരിക്കുന്നു!!! ഒരു കത്തോലിക്കമെത്രാന്റെ അവകാശികൾ അദ്ദേഹത്തിന്റെ സ്ഥാനത്തിൽ അനന്തിരവരായിട്ടു വരുന്നവരാണ്. അദ്ദേഹത്തിനു പെൺമക്കളും അവരെ കെട്ടിയവരും, ആൺമക്കളുടെ ഭാര്യമാരും അവ

കാശികളായി ഉണ്ടായിരുന്നു എന്നു സമ്മതിക്കാതെ ഉറഹാ മാർയൌസേപ്പിനാണ് പ്രസ്തുത ചെമ്പുപട്ടയം കൊടുത്തതെന്നു വാദിക്കാൻ മി. ജോസപ്പിനു സാധിക്കയില്ല. അതിനാലാണു "അതിപ്പം ബഹുകുതുകം" എന്നു ഘോരവം പറഞ്ഞതു്. ഇതിനു മി. ജോസപ്പു എന്തുപറയുമോ? ഇത്തരം വിതണ്ഡവാദങ്ങൾ, പൂർവ്വാപരവിരുദ്ധങ്ങളായ പ്രസ്താവനകൾ, അല്ലെങ്കിൽ വെറും തുമ്പില്ലായ്കകൾ മി. ജോസഫിന്റെ പുസ്തകത്തിൽ അവിടവിടെ കാണാനുണ്ട്. മലങ്കരസുറിയാനിസഭാചരിത്രത്തിൽ വല്ലതും ശ്രേയസ്കരമായി വല്ലവരും ചെയ്തിട്ടുണ്ടെങ്കിൽ അതു തങ്ങളുടെ പിതാമഹന്മാരാണു ചെയ്തതെന്നു ഉടനെ വാദിച്ചുകഴിയും. ഈ വാദത്തെ സമൂലം വിച്ഛേദിച്ചു കളയാൻ പര്യാപ്തമായ നിഗമനമുളവാക്കുന്ന പ്രസ്താവനകൾ മററിടങ്ങളിൽ ചെയ്യും. അപ്പഴപ്പോൾ തങ്ങൾക്കു മേന്മ സിദ്ധിക്കത്തക്ക കാര്യങ്ങൾ വലിയ കാര്യമായിപ്പറയും. അവ തങ്ങളിൽ പരസ്പരവൈപരീത്യമുള്ള കാര്യമുണ്ടോ മി. ജോസപ്പ് ഗൌനിക്കുന്നു!

## 16. ഒന്നു രണ്ടു ഉദാഹരണംകൂടെ കാണിക്കാം.

"ഭരണാധികാരമൊഴിഞ്ഞ ഒരു മെത്രാനെ റമ്പാനെന്നു അഭിസംബോധനം ചെയ്യുക പാടില്ലാതായിരിക്കകയാൽ ഈ ചെമ്പേടിന്റെ ഗ്രഹിതാവു ഉറഹാ മാർ യൌസേപ്പുമെത്രാനായിരിക്കണം" എന്നു മി. ചാഴികാടൻ 26-ാംവശത്തു പറയുന്നു. ഇവിടെ ഉറഹാ മാർ യൌസേപ്പുഭരണാധികാരം ഒഴിഞ്ഞ ഒരു മെത്രാനാണെന്നു മി. ജോസപ്പു തുറന്നു സമ്മതിക്കുന്നു. യൂദന്മാർക്കു നൽകപ്പെട്ട ചെപ്പേടു ഏതു ചെപ്പടിവിദ്യ പ്രയോഗിച്ചായാലും ഇപ്പോൾ ക്നാനായക്കാരുടെ വകയാക്കണമെന്നേ വക്കിലിനു ഉദ്ദേശമുള്ളു. അതിനു മാർ യൌസേപ്പു ഭരണാധികാരമൊഴിഞ്ഞയാളാണെന്നു സമ്മതിച്ചേതീരു എന്നാണ് ടിയാനു തോന്നുന്നതു്. ചെപ്പേടിൽ അതിന്റെ ഗ്രഹീതാവിന്റെ പേരു രേഖപ്പെടുത്തിയിരിക്കുന്നതു് 'ജോസപ്പുറമ്പാർ, മാർജോസപ്പുറബാൻ' എന്നൊക്കെയാണല്ലൊ. അതിനാൽ ഭരണാധികാരം ഒഴിഞ്ഞ ഒരു മെത്രാനെ 'റമ്പാൻ' എന്നു വിളിക്കാൻ പാടുണ്ടെന്നു ഒരു നൂതനന്യായം വക്കിൽ കണ്ടുപിടിക്കുന്നു. എന്നാൽ ഈ യുക്തിയുടെ ആധാരമെന്തു? ഗിബ്ബണോ മറേറാ വല്ലടത്തും പറഞ്ഞിട്ടുണ്ടോ എന്നുള്ള അധോറിട്ടി അദ്ദേഹം കാണിക്കുന്നില്ല. അതുപോലെതന്നെ "മാർ" എന്ന കൽദായസുറിയാനിശബ്ദം "യഹൂദരാബിക്കുപയോഗിക്കുന്നതായി അറിയുന്നില്ല" എന്നും മി. ജോസപ്പുപറയുന്നു. ബാബേൽ പ്രവാസത്തിനുശേഷം യഹൂദന്മാരുടെ ഭാഷ 'കൽദായസുറിയാനി'യായിരുന്നു. അതിനാൽ 'മാർ' എന്ന പദം യൂദന്മാരുടെ സ്വന്തഭാഷയിലെ ഒരു ശബ്ദമായിരുന്നു എന്നു തീർച്ചയാണല്ലൊ. 'മാർ' ശബ്ദം കൽദായഭാഷയിൽ പ്രഭുക്കന്മാരെ സംബന്ധിച്ചും ഉപയോഗിക്കുമെന്നു മി. ജോസപ്പു സമ്മതിക്കുന്നുമുണ്ട്. ജോസപ്പുറമ്പാനാകട്ടെ മലയാളത്തെ പരദേശിയൂദന്മാരുടെ പ്രഭുവും രാജാവുമായിരുന്നു എന്നു യൂദന്മാർ പറയുന്നു. ഡോ

ക്ടർ എ. ഐ. സൈമൺ 1941 ജനുവരി 18 മുതൽ "സത്യനാദ"ത്തിൽ The Jewish Copper plates "യഹൂദചെപ്പേടുകൾ" എന്ന നാമത്തിൽ പരസ്യം ചെയ്ത ലേഖനങ്ങളിൽ ഒന്നാമത്തേതിൽ ഈ വാദത്തെ സ്ഥാപിച്ചിട്ടുമുണ്ട്. അതിനാൽ ഒരു യഹൂദപ്രഭുവായിരുന്ന ജോസഫ് റബ്ബാനു "മാർ" എന്ന ബഹുമാനവാചി ശബ്ദം അയുക്തമായിരുന്നില്ല. ഡോക്ടർ എ. ഐ. സൈമൺ പ്രകൃതം സംബന്ധിച്ചു പറയുന്ന ഭാഗം ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു:

Article . 3. "Notice as Judeos de Cochin" by Mosseh de Pe[illegible]eish Pavia who visited Cochin with other Dutch Jews in 1686, says: "And being steady in it (dominion) he (Chereman Perumal) received Joseph Rabban, giving him the town of Cranganore in perpetual possession with an area of 3 leagues with such Royal prerogatives as a copy of the donation herewith enclosed bears witness, which I have had translated in my presence from the copper plates on which it is engraved in Malabaric language".

6. "With the final distruction of Cranganore and the advent of Paradesi Jews to Cochin in 1565, the Sovereign powers of the Jewish Chief naturally came to an end".

5. The ignorance exhibited by the misinterpretation of the word 'Rabban' is inexcusable.

As Sylvian Leir rightly says, "The receipient (of the copper plates) was a person named 'Issuppu Irappan' the form which the Jewish name Joseph Rabban normally takes in Tamil". The word Rabban literally means in Hebrew 'Our Teacher' or 'our Master. It is a title usually given to a patriarch or President of Sanhedrim or a Jewish legislative council. The first to have this title was Gamaliell Haxakhen, and the title was handed down from him to all succeeding leaders in Palestine and elsewhere".

"1686-ൽ മററു ഡച്ചുയൂദന്മാരോടുകൂടെ കൊച്ചി സന്ദർശിച്ച പവിയാ പറയുന്നു: അദ്ദേഹം (ചേരമാൻപെരുമാൾ) അതിൽ (ആധിപത്യം) അവിരതോദ്യോഗനായിരിക്കെ ജോസഫ് റബ്ബാനെ സ്വീകരിച്ചു" കൊടുങ്ങല്ലൂർ പട്ടണത്തിൽ മൂന്നു ചതുരശ്രലീഗ് ശാശ്വതാവകാശമായി ഏതാനും രാജകീയപദവികൾ സഹിതം ദാനംചെയ്തു. പ്രസ്തുത പദവികൾക്കു ഇതിൽ അടക്കം ചെയ്തിരിക്കുന്ന ദാനപത്രത്തിൻെറ പ്രതി സാക്ഷ്യംവഹിക്കുന്നു. മലയാളഭാഷയിൽ ചെമ്പുതകിടുകളിന്മേൽ തക്ഷണം ചെയ്യപ്പെട്ടിരിക്കുന്ന ആ പ്രമാണത്തിൻെറ ഒരു പരിഭാഷ എൻെറ സന്നി

ധാനത്തിൽ ഞാൻ ചെയ്തിച്ചു." "കൊടുങ്ങല്ലൂരിന്റെ അവസാനത്തെ നാശത്തോടെ പരദേശിയൂദന്മാർ 1565–ൽ കൊച്ചിയിൽവന്നു വസിച്ചു. അപ്പോൾ മുതൽ യഹൂദപ്രധാനന്റെ രാജകീയാധികാരം പ്രകൃത്യാതന്നെ പശ്ചാസ്താനം പ്രാപിച്ചു."

"ഭരണാധികാരം ഒഴിഞ്ഞ ഒരു മെത്രാനെ റമ്പാൻ എന്നു അഭിസംബോധനം ചെയ്യുക പാടുള്ളതാ"കുന്നു എന്ന ഒരു ന്യായത്തെ നിർമ്മിച്ചുകൊണ്ടാണല്ലൊ വക്കീൽ തന്റെ വാദത്തെ സ്ഥാപിക്കാൻ തുനിയുന്നതു്. മാർ ജോസഫ് റമ്പാനെ ഉദ്ദേശിച്ചു് റബ്ബി, റബ്ബാൻ എന്ന ശബ്ദങ്ങളെ ഇല്ല്യാത്ഥത്തിൽ മി. ജോസഫ് ഉപയോഗിക്കുന്നു. Rabbi റബ്ബി എന്ന പദത്തിനു 'ചെയിംബേഴ്സ് ഇരുപതാംശതകശബ്ദകോശം' ഇങ്ങനെ അത്ഥനിർണ്ണയം ചെയ്തിരിക്കുന്നു: "Jewish title of a doctor or expounder of the law ഒരു യഹൂദനിയമപണ്ഡിതന്റെ അഥവാ വ്യാഖ്യാതാവിന്റെ സംജ്ഞ" —"Rabban, (our master) a title of greater honour than rabbi" — "റബ്ബാൻ, റബ്ബി എന്നതിനേക്കാൾ കൂടുതൽ ബഹുമാനസൂചകമായ ഒരു സംജ്ഞ." ഈ അത്ഥനിർവ്വചനങ്ങളിൽനിന്നു സിദ്ധിക്കുന്നതു് റബ്ബി, റബ്ബാൻ ശബ്ദങ്ങൾ യഹൂദന്മാരെ സംബന്ധിച്ചു പറയുന്നവയാകുന്നു എന്നാണു്. "റമ്പാനാ" എന്ന സുറിയാനി ശബ്ദത്തിന്റെ ലോപരൂപമായ "റമ്പാർ" എന്നതു് "മല്പാൻ" എന്ന അത്ഥത്തിൽ സുറിയാനിക്രിസ്ത്യാനികളുടെ ഇടയിൽ നടപ്പുള്ളകാര്യം ഇവിടെ വിസ്മരിക്കുന്നില്ല. എന്നാൽ മേൽ കാണിച്ച "റബ്ബാനും" ഈ "റമ്പാനും" ഒന്നുതന്നെയാണെന്നു തോന്നുന്നില്ല. ചെയിംബേഴ്സ് ശബ്ദകോശം Rabban എന്നതിനു് അവരണികയിൽ ourmaster– നമ്മുടെ ഗുരു എന്നു അത്ഥനിർണ്ണയം ചെയ്തിരിക്കുന്നതിൽനിന്നു ഇതു വിശദമാകുന്നു– അതായതു പ്രസ്തുത "റബ്ബാൻ"ശബ്ദം "റബ്ബാ" എന്നതിനോടു ഉത്തമപുരുഷസംബന്ധാത്മകസവ്വനാമബഹുവചന പ്രത്യയം ചേത്തുണ്ടാക്കിയതാണു്. "റമ്പാനാ"യുടെ ലോപമല്ല.

ഇതു് ഡോക്ടർ സൈമന്റെ ലേഖനത്തിലെ മുൻകാണിച്ച 5-ാംഖണ്ഡിക ഉപരിവ്യക്തമാക്കുന്നുണ്ടു്: അതായതു്: "സിൽവിയൻ യഥാന്യായം പറയുന്നതുപോലെ "താമ്രശാസനങ്ങളുടെ പ്രതിഗ്രാഹകൻ "ഇസുപ്പു ഇരപ്പാൻ" എന്നു പേരുള്ള ഒരാളാണു്. ഇതാകട്ടെ ജോസഫ് റബ്ബാൻ എന്നതിന്റെ തമിഴുരൂപവുമാണു്." എബ്രായഭാഷയിൽ റബ്ബാൻ എന്ന പദത്തിന്റെ അക്ഷരാത്ഥം "നമ്മുടെ ഗുരു അഥവാ നമ്മുടെ ഉപാദ്ധ്യായൻ" എന്നാണു്. ഈ സംജ്ഞ സാധാരണയായി ഒരു കുലപതിക്കോ, സൻഹേദ്രിസംഘത്തിന്റെയോ യഹൂദനിയമസഭയുടെയോ അദ്ധ്യക്ഷനോ ആണു് നൽകാറുള്ളതു്. ഈ സംജ്ഞ ആദ്യം ലഭിച്ചതു് പ്രഥമഗമാലിയേൽഹസാക്കനു ആണു്. അതിന്റെശേഷം പലസ്തീനായിലും മററുസ്ഥലങ്ങളിലും തുടൻ നേതാക്കന്മാരായി തീന്നവക്കും അദ്ദേഹത്തിൽ നിന്നും ഈ സംജ്ഞ പരമ്പരയാ സിദ്ധിച്ചു."

ഉറഹാ മാർ യൌസേപ്പു ഭരണമൊഴിഞ്ഞ ഒരു മെത്രാനാണെന്നു് മി. ചാഴികാടൻ പരസ്യമായി രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും അന്ത്യർ അ

ങ്ങിനെ പറയുന്നതു് അയാൾ സമ്മതിക്കുന്നില്ല. ബ. ബെർണ്ണാർദച്ചൻ 7-ാ മദ്ധ്യായം 10-ാംലക്കത്തിൽ "അന്യദേശവാസത്തിനായി പുറപ്പെട്ട ഇവർ ഒരു വലിയ ജനക്കൂട്ടമായിരുന്നതും അവരൊരുമിച്ചു വൈദികന്മാരുണ്ടായിരുന്നതുംതന്നെയാണു് എദേസായുടെ സ്ഥാനമൊഴിഞ്ഞ മെത്രാനായ മാർ യൗസേപ്പിനെക്കൂടി അവരോടൊരുമിച്ചുകൊണ്ടുപോകുവാൻ ആ ജനങ്ങളെ ഉത്സാഹിപ്പിച്ച കാരണങ്ങളിലൊന്നു" എന്നു പറഞ്ഞിട്ടുള്ളതിനെപ്പററി മി. ചാഴികാടൻ 75-ാം വശത്തു് ഇങ്ങനെ വിമർശിക്കുന്നു: "പൌരസ്ത്യകാതോലിക്കാ യാത്രയാക്കി കല്പനകളും അധികാരപത്രങ്ങളും കൊടുത്തയക്കുന്ന മെത്രാൻ, സ്ഥാനമൊഴിഞ്ഞു തൊഴിലില്ലാതെ എദേസ്സായിൽ ഇരുന്നതിനാൽ ക്നാനായക്കാരുടെകൂടെ വൃഥാ പോന്നതാണെന്നു ബ. ബെർണ്ണാർദച്ചൻ പറയുന്നതെത്രകണ്ടു ശരിയായിരിക്കുമോ?" ബ. ബെർണ്ണാർദച്ചൻ എവിടെ ഇങ്ങനെ പറയുന്നു എന്നു മി. ചാഴികാടൻ കാണിക്കുന്നില്ല. ഞാൻ മേൽ രേഖപ്പെടുത്തിയ ഭാഗംതന്നെയായിരിക്കണം അതു്. മി. ചാഴികാടൻ വെച്ചുകെട്ടിയിരിക്കുന്ന ഭാഗങ്ങളൊന്നും— തൊഴിലില്ലാതെ എദേസായിലിരുന്നിരുന്നു എന്നതു പ്രത്യേകം— ബ. ബർണ്ണാർദച്ചൻ വ്യഞ്ജിപ്പിക്കപോലും ചെയ്യുന്നില്ല. ദേശാന്തരവാസത്തിനായി പുറപ്പെട്ടവരുടെ കൂടെ അദ്ദേഹം പോയി സ്ഥിരമായി താമസിക്കണമെങ്കിൽ, അദ്ദേഹം എദേസ്സായുടെ മെത്രാനായിരുന്ന സ്ഥിതിക്കു ആ സ്ഥാനം ഒഴിയാതെ നിവൃത്തിയില്ലായിരുന്നു. അദ്ദേഹം അങ്ങനെ ചെയ്തു എന്നു മാത്രമെ ബ. ബെർണ്ണാർദച്ചൻെറ പ്രസ്താവനയിൽനിന്നു മനസ്സിലാക്കാൻ സാധിക്കയുള്ളു. എന്നിട്ടും നോക്കണം, "ക്ഷീരമുള്ളോരകിടിൻചുവട്ടിലും ചോരതന്നെ കൊതുകിന്നു കൌതുകം" എന്നു വക്കീൽ അന്യരിൽ ആരോപിക്കാൻ ശ്രമിക്കുന്ന കുററം അയാളിൽതന്നെ സ്ഥിതിചെയ്യുന്നതായി ഇവിടെ പ്രത്യക്ഷപ്പെട്ടിരിക്കുന്നു!!!

## 17. വേറൊരുദാഹരണം.

മി. ചാഴികാടൻ 34–5വശങ്ങളിലായി പറയുന്നു: "ക്നാനായക്കാർ, സുറിയാനിക്കാരുടേയും ശ്ലീഹന്മാരുടെയും പഴയ നിയമഗ്രന്ഥങ്ങളിലേയും പേരുകളല്ലാതെ മറ്റുപേരുകൾ ജ്ഞാനസ്നാനാവസരത്തിൽ അവരുടെ സന്താനങ്ങൾക്കു ഇടാറില്ല. കുറച്ചുകാലമായി ആ പതിവിനു ഹാനി ഭവിച്ചുതുടങ്ങിയിട്ടുണ്ടു്. മലയാളത്തിൽ വക്കി, വറുഗീസു്, ഗിവറുഗീസു ഈ പേരുകൾ എത്രയോ സാധാരണമാണു്. ക്നാനായക്കാരുടെ ഇടയിൽ ഒരു വറുഗീസോ, അഗസ്റ്റിയോ, അന്തോണിയോ, ത്രേസ്യായോ, കത്രീനായോ, കാണുകയില്ല. അനേക നൂററാണ്ടുകളായി— യേശുക്രിസ്തുവിൻെറ കാലം മുതൽ—കത്തോലിക്കാസഭയിൽ നിലനിൽക്കുന്ന ഒരു സമുദായത്തിൽ സഭയിൽ സർവ്വസാധാരണമായ ഈ പേരുകൾ കടന്നു കൂടാത്തതു് ഒരു വലിയ ചരിത്രസംഗതിതന്നെയാണു്."

മി. ജോസപ്പു് ജ്ഞാനസ്നാനനാമങ്ങളേപ്പററി പറഞ്ഞിട്ടുള്ളതു് ഒരു

പാമാത്ഥമാണ്. സഭയിൽ സർവ്വസാധാരണമായ പേരുകൾ ഈ സമുദായത്തിൽ കടന്നുകൂടാത്തതു് ഒരു വലിയ ചരിത്രസംഗതിയെന്നതിനേക്കാൾ വളരെ വിചിത്രമായ ഒരു സംഗതിയായി ശേഷംപേർ ഗണിക്കുന്നുള്ളു. സഭയിൽ സർവസാധാരണമായ പേരുകളെ സംബന്ധിച്ചു മാത്രമല്ല തെക്കുംഭാഗസമുദായത്തിൽ ഈ വിചിത്രതകാണുന്നതു്. അക്രൈസ്തവരുടെ മനഃസാന്തരവിഷയത്തിൽ തെക്കുംഭാഗസമുദായം അവലംബിച്ചിരിക്കുന്ന നില വളരെ അക്രൈസ്തവമായ ഒന്നല്ലയോ? ഇതിനെ സംബന്ധിച്ചു കൂടുതൽ താഴെ പറയേണ്ടതാകയാൽ ഇപ്പോൾ വിഷയത്തിലേക്കു തിരിയുന്നു. വി. ഗീവർഗ്ഗീസു് സുറിയാനിക്കാരുടെ ഒരു വലിയ പരിശുദ്ധനാണു്. ഡോക്ടർ മെഡ്ലിക്കോട്ടു് തന്റെ ഗ്രന്ഥത്തിന്റെ 24-ാംപേജിൽ ഇങ്ങനെ പറയുന്നു: In the extract given above (A. J. Macbean's East Syrian Kalendar) three festivals bear the note, "a great festival;" (1) that of St. Thomas the Apostle; (2) that of St. George (April 24); (3) that of St. Cyriac. SS. George and Cyriac are both greatly venerated among Syrians, and their names very commonly borne by the Christians". "മുകളിൽ കൊടുത്തിരിക്കുന്ന സംഗ്രഹത്തിൽ (എ. ജേ. മക്കബിൻ പ്രസിദ്ധപ്പെടുത്തിയ പൌരസ്ത്യസുറിയാനിക്കാരുടെ കലണ്ടർ) മൂന്നു തിരുനാളുകൾക്കു് "ഒരു വലിയതിരുനാൾ" എന്നൊരു സൂചനകൂടെ ചേർത്തിട്ടുണ്ടു്. അവ (1) തോമ്മാശ്ലീഹായുടെ (2) വി. ഗീവർഗ്ഗീസിന്റെ (ഏപ്രിൽ 24-ാംനു-) (3) വി. കുറിയാക്കോസിന്റെ, ഇവയാണു്. വിശുദ്ധന്മാരായ ഗീവർഗ്ഗീസിനേയും കുറിയാക്കോസിനേയും സുറിയാനിക്കാർ വളരെ പൂജ്യമായി വണങ്ങിവരുന്നു. അവരുടെ പേരുകളും ഈ ക്രിസ്ത്യാനികളുടെ ഇടയിൽ സർവ്വസാധാരണമത്രെ." കിഴക്കെ സുറിയാനിക്കാരെന്നു വച്ചാൽ കൽദായസുറിയാനിക്കാരാണെന്നർത്ഥം. തെക്കുംഭാഗർ പറയുന്നതു് അവർ തനി കൽദായസുറിയാനിക്കാരാകുന്നു എന്നാണല്ലോ. അതായതു് വിദേശത്തുനിന്നു വന്ന തനി കൽദായസുറിയാനിക്കാരുടെ സന്തതികളെന്നു്. വിദേശസുറിയാനിക്കാരുടെ ഇടയിൽ വി. ഗീവർഗ്ഗീസിന്റെ നാമം സർവ്വസാധാരണമാണു്. തെക്കുംഭാഗർ യഥാർത്ഥസുറിയാനിക്കാരാണെങ്കിൽ അവരുടെയിടയിൽ ഈ പേരു അടുത്തകാലംവരെ ഇല്ലാഞ്ഞതെന്തുകൊണ്ടു്? അവർ നടിക്കയും അവകാശപ്പെടുകയും ചെയ്യുന്നതുപോലുള്ള സുറിയാനിക്കാരല്ല അവർ എന്നതിനു് ഇതും ഒന്നാംതരം തെളിവാണു്. ദിയക്ലസ്യാനോസിന്റെ നിഷ്ഠുരവേദഹിംസയുടെ ആരംഭമായ 303 ലാണല്ലോ ഈ വിശുദ്ധൻ വേദസാക്ഷിമകുടം പ്രാപിച്ചതു്. അതും പൌരസ്ത്യദേശത്തുവെച്ചു്. അതിനാൽ 345-നകം ഈ വിശുദ്ധൻ സുറിയാനിക്കാരുടെ ഇടയിൽ സുജ്ഞാതനായി തീർന്നിരുന്നുഎന്നതിനു സംശയമില്ല. ഇനി 201-202 എന്ന പുറങ്ങളിൽ മി. ചാഴികാടൻ പറയുന്നതുകണ്ടാലും: "ക്രിസ്തുവർഷം ഒൻപതാംനൂറ്റാണ്ടുവരെയും മലങ്കരസഭാഭരണം മിക്കവാറും ക്നാൻതോമ്മായും ഉറഹാ മാർ യൌസേപ്പും ആരംഭിച്ചതിനെ തുടർന്നു ക്നാനായക്കാർ തന്നെ ഏറെക്കുറെ നിർവ്വഹിച്ചിരുന്നു. ക്നാൻ

തോമ്മായുടെ കാലംമുതൽ മെത്രാന്മാരെ സിറിയായിൽനിന്നും കൊണ്ടുവരുന്ന ഭാരവും കർത്തൃത്വവും ക്നാനായക്കാർക്കായിരുന്നു. ബാബേലും സെലൂഷ്യായും പേർഷ്യൻഭരണത്തിൽ വന്നതിനുശേഷവും സുറിയാനിമെത്രാന്മാരെ മലങ്കരെ കൊണ്ടുവരുന്ന ചുമതല ക്നാനായസുറിയാനിക്കാർതന്നെ ഏറ്റു നടത്തിയിരുന്നു. മഹമ്മദീയരുടെ ശക്തി പ്രബലപ്പെട്ടപ്പോഴും സിറിയായുമായി കുറെയെങ്കിലും കച്ചവടഗതാഗതത്തിനു സുറിയാനിക്കാർക്കു വഴിയുണ്ടായിരുന്നതിനാൽ നാട്ടുക്രിസ്ത്യാനികളും സുറിയാനിക്കാരെ ആശ്രയിക്കയും സുറിയാനിക്കാർ മലങ്കരയിൽ മെത്രാന്മാരെ വരുത്തുന്നതു അവരുടെ കടമയായി വിചാരിക്കയും ചെയ്തു. തന്നെയുമല്ല 1490-ൽ കൊടുങ്ങല്ലൂരെ ക്നാനായക്കാരിൽനിന്നു ജൌസേപ്പ്, മത്തായി, ഗീവറുഗീസ് എന്നുപേരായ മൂന്നു അത്മേനികൾ മെത്രാന്മാരെ കൊണ്ടുവരുന്നതിനായി കിഴക്കിൻെറ പാത്രിയർക്കീസിൻെറ പക്കൽ പോയതും മാർത്തോമ്മാ, മാർ യോഹന്നാൻ എന്ന രണ്ടു മെത്രാന്മാരെ ഇവിടെ കൊണ്ടുവന്നതും ഇതേ കാരണത്താൽതന്നെയാണ്.” എന്താ തരക്കേടുണ്ടോ? തെക്കംഭാഗരുടെ ഇടയിൽ ഒട്ടും നടപ്പില്ലാത്ത അനേകം പേരുകളിലൊന്ന് ഗീവർഗ്ഗീസാണെന്നു വക്കീൽതന്നെ സമ്മതിക്കുന്നു. ഈ പതിവിനു ഭേദം വരാൻ തുടങ്ങിയിട്ടുണ്ടെങ്കിൽ കുറച്ചുകാലമേ ആയുള്ളുവെന്നും തുറന്നുപറയുന്നു. എങ്കിലും 1490-ൽ കൊടുങ്ങല്ലൂരിൽനിന്നു മെത്രാനെ കൊണ്ടുവരാൻ ബാബേലിനു പോയ മൂന്നുപേരും ക്നാനായക്കാരാണ്— “അതിലും ബഹുകൗതുകം,”— അതിലൊരാളിൻെറ പേരു ഗീവർഗീസ് ആണുതാനും!!!

18. ഇനിയും നമുക്കു യഹൂദച്ചെപ്പേടിനെ സംബന്ധിച്ചുള്ള പരിശോധനയിലേക്കു പിൻതിരിയാം. “അതിൻെറ ഉള്ളടക്കം പലരും വ്യാഖ്യാനിച്ചു എഴുതിയിട്ടുണ്ട്. ഓരോരുത്തർ അവരവരുടെ മനോധർമ്മം അനുസരിച്ചു വ്യാഖ്യാനിച്ചു ഓരോ പരിഭാഷ കൊടുത്തിട്ടുണ്ട്. ഖണ്ഡിതവും അവിതർക്കിതവുമായ ഒരു പാഠം ലഭിക്കുന്നതുവരെ തിരുവിതാംകൂർ സ്റ്റേറ്റ്മാനുവൽ ഗ്രന്ഥകർത്താവിൻെറ പാഠം സ്വീകരിക്കുന്നതായിരിക്കും ഉത്തമം” എന്നുള്ള പ്രസ്താവനയോടുകൂടെയാണല്ലൊ മി. ജോസഫ് മി. മെക്കൻസിയുടെ ഇംഗ്ലീഷ് പരിഭാഷയും അതിൻെറ മലയാളവിവർത്തനവും കൊടുത്തിരിക്കുന്നതു്. ഈ പ്രത്യേക പരിഭാഷ സ്വീകരിക്കുന്നതു് ഉത്തമമായിരിക്കുമെന്നു വിധികല്പിക്കാൻ വക്കീലിനെ പ്രേരിപ്പിച്ച കാരണങ്ങൾ എന്തെല്ലാമെന്നു അദ്ദേഹം വെളിപ്പെടുത്തിയിട്ടില്ല. അതിനാൽ യഹൂദച്ചെപ്പേടു വ്യാഖ്യാനിച്ചു എഴുതിയിട്ടുള്ളവരായി മി. ജോസഫ്, പറയുന്ന പലരിൽ ചിലരുടെയെങ്കിലും പരിഭാഷ തേടിപ്പിടിച്ചു വായിച്ചുനോക്കാൻ ഞാൻ നിർബന്ധിതനായി. തദ്വാരാ മി. ജോസഫ് മി. മെക്കൻസിയുടെ പാഠത്തോടു ഇത്രവലിയ പ്രതിപത്തി പ്രദർശിപ്പിച്ചതിൻെറ കാരണം കണ്ടുപിടിക്കാൻ സാധിച്ചു. അതായതു്, വക്കീലിനു സ്വന്തഉദ്ദേശത്തെ പൊന്തിച്ചു കാണിക്കാൻ പ്രസ്തുത പരിഭാഷ കൂടുതൽ പ്രയോജകീഭവിക്കുന്നതായികണ്ടു. യഹൂദച്ചെപ്പേടു യഹൂദന്മാരുടേതാണ് എന്നു സ്ഥാപിക്കുന്നതിനു അവർക്കുള്ള പ്രധാനതെളിവു—അതും വെറും ബാഹ്യമായതെ

ളിവ്— ആ ചെപ്പേടിന്റെ കൈവശം ഒന്നു മാത്രമാണെന്ന് വക്കീൽ തീരുമാനിച്ചിട്ടുണ്ടല്ലൊ. ചെമ്പേടിലെ ആഭ്യന്തരതെളിവുകൾ നോക്കിയാൽ അതു് ഉറഹാ മാർയൌസേപ്പിനു കൊടുത്തതാണെന്നു വിശദമാകുമെന്നാണു വക്കീലിന്റെ വാദം. ഈ ആഭ്യന്തരതെളിവുകളിൽ ഒന്നു ജോസഫ് റമ്പാനു പഞ്ചവർണ്ണങ്ങൾ ധരിക്കുന്നതിനുള്ള അവകാശം, പഞ്ചവർണ്ണനായ മാർ യൌസേപ്പ് എന്നു പേരു്; വേറൊന്നു മറ്റുമതസ്ഥരെ മാർഗ്ഗത്തിൽ ചേർക്കുന്നതിനുള്ള അനുമതി; മൂന്നാമത്തേതു് ജോസഫ് റമ്പാന്റെ കൂടെ 72 വീട്ടുകാർ ഉണ്ടായിരുന്നു എന്നതു്, ഇവയും മറ്റുമാണ്. ഇവയിൽ ഓരോന്നിനേയും പററി അല്പം പര്യാലോചിക്കാം.

പഞ്ചവർണ്ണം— പഞ്ചവർണ്ണർ ഇതിനെപ്പററി മി. ജോസഫ് 21–22 വശങ്ങളിൽ സാമാന്യം ദീർഘമായി പ്രതിപാദിച്ചിട്ടുണ്ടു്. അതു ഇങ്ങനെയാണ്: "മലയാളത്തുള്ള ജനങ്ങൾ അക്കാലത്തു മനുവിന്റെ നിയമമനുസരിച്ച് ചാതുർവർണ്ണ്യം എന്നറിയപ്പെടുന്ന—ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ—എന്ന നാലുവർണ്ണങ്ങളിൽ ഉൾപ്പെട്ടിരുന്നു. വിദേശത്തുനിന്നും ഇവിടെ കുടിയേറി പാർത്തവർ ഈ നാലുവർണ്ണങ്ങളിലും ഉൾപ്പെട്ടവരല്ലാതിരുന്നതിനാലും, നാലുവർണ്ണങ്ങളിൽ ഒന്നിൽ ഉൾപ്പെടുത്തുന്നതിനു വൈദിക മുറയനുസരിച്ചു നിവൃത്തിയില്ലാതിരുന്നതിനാലും അഞ്ചാമതൊരു വർണ്ണമായിതിരിച്ചു പഞ്ചവർണ്ണർ എന്നു വിളിക്കപ്പെട്ടിരുന്നു. സിറിയായിൽനിന്നും ഇവിടെ കുടികയറിപ്പാർത്തിരുന്ന ക്നാനായക്കാരെയും അന്നു കൊടുങ്ങല്ലൂരിലുണ്ടായിരുന്ന വിദേശികളെയും നാട്ടുകാരായ ചാതുർവർണ്ണ്യ ജാതിക്കാർ പഞ്ചവർണ്ണർ എന്നു വിളിച്ചിരുന്നു. പഞ്ചവർണ്ണരായ സുറിയാനിക്കാരെയും അവരുടെ മതവും വേദഭാഷയും, വേദമുറകളും ഭരണവും സ്വീകരിച്ചിരുന്ന നാട്ടുകാരെയും ഒന്നടങ്കം പഞ്ചവർണ്ണർ എന്നും സുറിയാനിക്കാർ എന്നും നാട്ടുകാർ വിളിച്ചിരുന്നു."

"ചതുർവർണ്ണ" ശബ്ദം മേൽകാണിച്ച നാലു പ്രധാന ജാതികളെ കുറിക്കാൻ ഉപയോഗിച്ചിട്ടുള്ള ഒന്നാണ്. എന്നാൽ അതിനെ അനുകരിച്ച് മി. ജോസഫ് നൽകുന്ന അർത്ഥത്തിൽ "പഞ്ചവർണ്ണ" ശബ്ദം ഉപയോഗത്തിൽ ഇരുന്നതായി യാതൊരു രേഖയും കാണുന്നില്ല. "ചതുർവർണ്ണ" ശബ്ദത്തിനു ശബ്ദകോശങ്ങളിൽ ഹിന്ദുക്കളുടെ നാലുപ്രധാന ജാതികൾ എന്ന അർത്ഥത്തിനും പുറമേ നാലു പ്രധാനനിറങ്ങൾ എന്നും അർത്ഥം കാണുന്നുണ്ടു്. "പഞ്ചവർണ്ണ" ശബ്ദത്തിനാകട്ടെ "അഞ്ചു നിറങ്ങൾ" എന്ന അർത്ഥം മാത്രമേ കാണുന്നുള്ളു. അതിനാൽ മലയാളത്തു കുടിയേറിപ്പാർത്ത വിദേശികളെ കുറിക്കാൻ പഞ്ചവർണ്ണർ എന്ന പ്രയോഗം നടപ്പിലിരുന്നു എന്ന വാദം സാധൂകരിക്കത്തക്കതല്ല. മി. ജോസഫ് ഉദ്ധരിക്കുന്ന പരിഭാഷയിൽ "to wear different colours" "നാനാതരം നിറങ്ങൾ— വിവിധ വർണ്ണങ്ങൾ- ധരിക്കുന്നതിനു" എന്നു ജോസഫ് റമ്പാനു കൊടുത്ത വിശേഷാവകാശങ്ങളുടെ കൂട്ടത്തിൽ കാണുന്നുണ്ടു്. അതിനെ "പഞ്ചവർണ്ണങ്ങൾ" ധരിക്കുന്നതിനു എന്നു മി. ജോസഫ് പരിഭാഷപ്പെടുത്തിയതു എന്തു ന്യായത്താലാണ്?

Different എന്ന പദത്തിനു "പഞ്ചം" എന്ന അർത്ഥം കല്പിക്കാൻ ഏതു ആധാരമാണുള്ളതു? സ്വന്ത ഉദ്ദേശത്തെ പൊന്തിച്ചു കാണിക്കുന്നതിനു വേണ്ടി ചെയ്തിരിക്കുന്ന ഒരു കൃത്രിമമായിട്ടേ ഇതിനെയും ഗണിക്കാൻ നിവൃത്തിയുള്ളു.

ഇനി ഈ "പഞ്ചവണ്ണ" ശബ്ദം പരിഭാഷയിൽ കടന്നുകൂടാൻ ഇടയാക്കിയ കാരണവും അറിയേണ്ടതുതന്നെയാണ്. മി. ജോസഫ് തന്റെ ഗ്രന്ഥനിർമ്മാണത്തിനുവേണ്ടി പരിശോധിച്ചിട്ടുള്ള പുസ്തകങ്ങളിൽ ഒന്നാമത്തേതായി കൊടുത്തിട്ടുള്ളതു പത്മനാഭമേനോന്റെ കേരളചരിത്രമാണല്ലൊ. അതിൽ ഈ വിഷയം സംബന്ധിച്ചു പറഞ്ഞിട്ടുള്ളതു മി. ജോസഫ് കണ്ടില്ലെന്നുവരുമോ? ചെപ്പേടിന്റെ മൂലത്തിൽ ഉപയോഗിച്ചിരിക്കുന്ന പദം "അഞ്ചുവണ്ണം"– എന്നാണ്; "അഞ്ചുവർണ്ണം"– അഞ്ചുവണ്ണം– എന്ന ണകാരത്തിനുമുമ്പ് രേഫസഹിതമല്ല എന്നു മി. മേനോൻ ടി ഗ്രന്ഥം രണ്ടാം വാല്യം 497–ാം വശത്തു വ്യക്തമായി കാണിച്ചിട്ടുണ്ട്. ഈ "അഞ്ചുവണ്ണ"ത്തെ "അഞ്ചുവർണ്ണം" എന്ന രേഫസഹിതം വായിച്ചിട്ടു 'അഞ്ചി' നെ സംസ്കൃതീകരിച്ചു "പഞ്ചം" എന്നു ആക്കിയതിന്റെ ഫലമായി ഉത്ഭവിച്ചതായിരിക്കാം ഈ "പഞ്ചവണ്ണം." "മാർത്തോമ്മാ ക്രിസ്ത്യാനികൾ" ഒന്നാം പുസ്തകത്തിൽ ചേർത്തിരിക്കുന്ന സ്ഥാണുരവിഗുപ്ത ചെപ്പേടിന്റെ പരിഭാഷയിൽ 339–ാം പുറത്തു "പിരകിരുതിയും മൈഞ്ചുവണ്ണവും" എന്നും 341—ാം വശത്തു "അഞ്ചുവണ്ണവും മണിക്കിരാമമും" എന്നും രേഫരഹിതമായാണു കാണുന്നതു. എങ്കിലും ബ. ബെർന്നാർദച്ചനും "അഞ്ചുവർണ്ണ" ശബ്ദംതന്നെ സ്വീകരിച്ചിരിക്കുന്നു. ടി പുസ്തകം 117–ാം വശത്തു അദ്ദേഹം പറയുന്നു: "അഞ്ചുവർണ്ണം എന്നതു യൂദസമുദായത്തിനു നല്കപ്പെട്ട സംജ്ഞയാണ്...... അഞ്ചുവർണ്ണം എന്നതിനു അഞ്ചാമത്തെ ജാതി (Caste) അഥവാ വർണ്ണം എന്നാണ് അർത്ഥം. യൂദന്മാർ കേരളത്തിൽ കുടിയേറിപ്പാർത്ത കാലത്തു ബ്രഹ്മക്ഷത്രാദി ചാതുർവർണ്ണ്യത്തിൽ ഉൾപ്പെട്ടവരേ ഇവിടെ സ്ഥിരവാസികളായി ഉണ്ടായിരുന്നുള്ളു. തന്നിമിത്തം കുടിയേറിപ്പാർത്ത യൂദന്മാർക്ക് അഞ്ചാമത്തെ ജാതി എന്നപേർ സിദ്ധിച്ചതാണ്" ബ. ബെർന്നാർദച്ചൻ ശങ്കുണ്ണിമേനോന്റെ തിരുവിതാംകൂർ ചരിത്രം 47–48 വശങ്ങളെ ആധാരമാക്കിയാണ് ഈ പ്രസ്താവം ചെയ്തിരിക്കുന്നത്. മി. ശങ്കുണ്ണിമേനോനും "അഞ്ചുവണ്ണം" എന്നതിനെ "അഞ്ചുവർണ്ണം" എന്നു ധരിച്ചതിന്റെയൊ അഥവാ അങ്ങനെ ധരിച്ചവരെ അനുഗമിച്ചതിന്റെയോ ഫലമാണു ഇതു എന്നു ഊഹിക്കേണ്ടിയിരിക്കുന്നു. ഏതായാലും ഇവർ "അഞ്ചുവർണ്ണം" എന്നല്ലാതെ "പഞ്ചവർണ്ണം" എന്നു പരിഷ്കരിച്ചു പറഞ്ഞിട്ടില്ല. പത്മനാഭമേനോന്റെ കേരളചരിത്രം 500—ാം പുറത്തു "Anjuwannam and Manigramam, Jewish and Christian principalities." "അഞ്ചുവണ്ണം, മണിഗ്രാമം ഇവ യഹൂദന്മാരുടെയും ക്രിസ്ത്യാനികളുടെയും സാമന്തമണ്ഡലങ്ങൾ" എന്നു അർത്ഥനിർദ്ദേശം ചെയ്തിരിക്കുന്നു. അതിനാൽ "അഞ്ചുവണ്ണം" എന്നതു ചാതുർവ്വർണ്ണ്യരായ നാട്ടുകാർ ക്നാനായക്കാരെയും മറുവിദേശികളേയും വിളിച്ചതായിട്ടല്ല, പ്രത്യുത യഹൂദന്മാരെമാത്രം വിളിച്ചതായിട്ടാണ് പത്മനാഭമേനോൻ ഗ്രഹിച്ചിരിക്കു

ന്നു. വിദേശികൾ എന്നോ സ്വദേശികൾ എന്നോ ഉള്ള ഭേദം കൂടാതെ ക്രിസ്ത്യാനികളെ നിർദ്ദേശിക്കാൻ "മണിഗ്രാമ" ശബ്ദം നിലവിലിരുന്നിരുന്നു എന്നു നാം അനുസ്മരിക്കണം.

19. പ്രസ്തുത ചെപ്പേടിന്റെ ചില പരിഭാഷകൾ ഞാൻ പരിശോധിച്ചതായി മുകളിൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. അവയിൽ പ്രകൃതം സംബന്ധിച്ചുള്ള ഭാഗങ്ങൾ താഴെ ചേർക്കുന്നു:

പത്മനാഭമേനോൻ 508-ാം വശം. "We heve given to Joseph Rabban (the principality) Anjuwannam, along with 72 Janmi rights." N. B. Here the name of Anjuwannam has been mistaken by the Jewish and other translators. The Jews translate it "five colours", and the revenue of Anjuwannam is converted by them into a right to convert from the five castes. But it was freehold, Janmam".

"നാം ജോസഫ് റമ്പാനു 72 ജന്മിഭോഗസഹിതം അഞ്ചുവണ്ണം (എന്ന സാമന്ത മണ്ഡലം നല്കുന്നു.

N. B. ഇവിടെ യഹൂദ വിവർത്തകനും ഇതര വിവർത്തകന്മാരും അഞ്ചുവണ്ണം എന്നതു തെററിദ്ധരിച്ചിരിക്കുന്നു. യൂദന്മാർ അതു "അഞ്ചു വർണ്ണം" എന്നും അഞ്ചുവണ്ണത്തിലെ നികുതി എന്നതു് അഞ്ചുജാതികളിൽ നിന്നും മാർഗ്ഗം കൂട്ടുന്നതിനുള്ള അവകാശം എന്നും മാററിയിരിക്കുന്നു. അതു കരമൊഴിവ്, ജന്മം അത്രെ." ഇവിടെപ്പറയുന്ന യഹൂദവിവർത്തകൻ എസ്സ്കിയേൽ റാബി എന്ന യഹൂദപ്രമാണിയാണ്. അദ്ദേഹം നാട്ടുകാരായ വിദ്വാന്മാരെക്കൊണ്ട് അതു് സാധാരണ മലയാളത്തിലേക്കു ഭാഷാന്തരം ചെയ്യിച്ചു.

B. അതു് ഇങ്ങനെയാണ്:

"I, Eravi Varman,......grant this act of privilege to the Jew Isuppu Rabban that he may make use of five colours......spread his religion among the five castes..... To Isuppu Rabban and to the 72 Jewish households."

"ഇരവി വർമ്മനായ ഞാൻ ഇസ്സുപ്പുറമ്പാൻ എന്നയാളിനു ഈ വിശേഷാവകാശവ്യവസ്ഥ നൽകുന്നു. അതായതു അഞ്ചുവർണ്ണങ്ങൾ ഉപയോഗിച്ചു കൊള്ളുന്നതിനും അദ്ദേഹത്തിന്റെ മതം അഞ്ചു ജാതികളുടെ ഇടയിൽ പ്രചരിപ്പിക്കുന്നതിനും . . . . . ഇസ്സുപ്പുറമ്പാനും 72 യഹൂദകുടുംബങ്ങൾക്കും."

C. Barent Deventer– 'ബാരെൻറ് ഡെവൻറർ' ഒരു മലയാളഭാഷാ പ്രവീണനെക്കൊണ്ട് ചെയ്യിച്ച വിവർത്തനം ഇങ്ങനെയാണ്:"

"......grant hereby......Joseph Rabban to wear long dress of five colours. He shall rank above the five classes......We give him charge over the 72 families with their temples......"

"ഇതിനാൽ ജോസഫ് റബ്ബാന് അഞ്ചു വൎണ്ണങ്ങളിലുള്ള ദീൎഘാംബരം ധരിക്കുന്നതിനു അനുമതി നൽകുന്നു...... അദ്ദേഹം അഞ്ചുജാതികൾക്കും ഉപരിയായ സ്ഥാനത്തു സ്ഥിതിചെയ്യട്ടെ......അദ്ദേഹത്തിനു (അവരുടെ) 72 കുടുംബങ്ങളിന്മേലും അവരുടെ ദേവാലയങ്ങളിന്മേലും നാം അധികാരം പ്രദാനം ചെയ്യുന്നു......"

D. കോഴിക്കോട്ടെ ഒരു മലയാള പണ്ഡിതന്റെ സഹായസമന്വിതം Simon Van Tongeren സൈമൺ വാൻ ടൊങ്ങെറെൻ ചെയ്ത പരിഭാഷ:

"I have granted for good reasons to my minister Joseph Rabhan the following privileges: to wear five coloured cloths, long dress......... act as head of all the other Jews numbering 72 houses ..."

"എന്റെ സചിവനായ ജോസഫ് റബ്ബാനു സമുചിതമായ കാരണങ്ങളാൽ താഴെ നിർദ്ദിഷ്ടങ്ങളായ പദവികൾ നൽകിയിരിക്കുന്നു. അഞ്ചു വൎണ്ണത്തിലുള്ള വസ്ത്രങ്ങളും ദീൎഘാംബരവും ധരിക്കുക; എണ്ണത്തിൽ 72 കുടുംബങ്ങളുള്ള മറ്റെല്ലാ യഹൂദന്മാരുടെയും തലവനായി വർത്തിക്കുക..."

E. Doctor Burnell following Dr. Gundert translatesthus:".........given to Isuppu Irabban Ansuvannam (as a principality) and 72 proprietory rights (appertaining to the dignity of a feudal Lord). To Isuppu Irabban, prince of Ansuvannam......"

"ഇസ്സുപ്പു ഇരബ്ബാൻ അൻസുവണ്ണം (ഒരു സാമന്ത രാജ്യമായും) വും, (ഒരു സാമന്തന്റെ പദത്തോടു അനുബന്ധിതങ്ങളായി) 72 ജന്മാവകാശങ്ങളും നൽകിയിരിക്കുന്നു. അൻസുവണ്ണത്തിന്റെ സാമന്തനായ ഇസ്സുപ്പ് ഇരബ്ബാൻ" എന്നാണ് ഡോക്ടർ ഗുണ്ടർട്ടിനെ അനുഗമിച്ച് ഡോക്ടർ ബർണ്ണെൽ പരിഭാഷപ്പെടുത്തിയിരിക്കുന്നത്.

F. Dr. G. Oppert: "We have granted unto Joseph Rabban Anjuvannam (the dignity of) Prince, with all the 72 rights of ownership.... He shall enjoy the revenue from......and the income of Anjuvannam. To Joseph Rabban, the Prince of Anjuvannam, and his descendants .."

ഡോക്ടർ ജി. ഒപ്പേർട്ട്: "നാം ജോസഫ് റബ്ബാനു അഞ്ചുവണ്ണ (സാമന്തൻ എന്ന) സ്ഥാനവും 72 ഉടമസ്ഥാവകാശങ്ങൾ മുഴുവനോടെയും പ്രദാനം ചെയ്തിരിക്കുന്നു........ അദ്ദേഹം അഞ്ചുവണ്ണത്തിൽനിന്നുള്ള നികുതികളും......ആദായങ്ങളും അനുഭവിച്ചുകൊള്ളട്ടെ. അഞ്ചുവണ്ണത്തിന്റെ (സാമന്ത) പ്രഭുവായ ജോസഫ് റബ്ബാനും സന്താനങ്ങൾക്കും."

G. Dr. Haltzsech's translation: "We have granted to Isuppu Rabban Anjuvannam together with 72 proprie-

tory rights.........the revenue of Anjuvannam. To Isuppu Rabban of Anjuvannam, to the male and female children of his"

ഡോക്ടർ ഹാൽട്ടസെക്ക് ഇങ്ങനെ പരിഭാഷപ്പെടുത്തിയിരിക്കുന്നു. "നാം ഇസൂപ്പുറമ്പാനു അഞ്ചുവണ്ണം 72 ജന്മാവകാശങ്ങളോടുംകൂടിയും... അഞ്ചുവണ്ണത്തിലെ നികുതികളും നൽകിയിരിക്കുന്നു. അഞ്ചുവണ്ണത്തിലെ ഇസൂപ്പുറമ്പാനും അദ്ദേഹത്തിന്റെ ആൺപെൺ മക്കൾക്കും"

ഈ ഏഴു പരിഭാഷകളിൽ ഒന്നുംതന്നെ ജോസഫ് റമ്പാനു 'മാർ' എന്ന സംജ്ഞ നൽകുന്നില്ല, അവയിൽ B. C. D. എന്ന മൂന്നു മി. ജോസഫ് സ്വീകരിക്കുന്ന പരിഭാഷയെ ഏറെക്കുറെ അനുകൂലിക്കുന്നു. എസക്കിയേൽ റബ്ബി ആണല്ലോ ആദ്യം അതു മലയാളഭാഷയിൽ വിവർത്തനം ചെയ്യിച്ച യഹൂദൻ; അദ്ദേഹത്തെപ്പറ്റി ഡോക്ടർ ഗുണ്ടർട്ടു പറയുന്നതു് ഇപ്രകാരമാണു്:

"The Hebrew translator seems neither to have understood much of the original Tamil nor to have cared about rendering it well".

"യഹൂദഭാഷാന്തരകാരനു മൂലഭാഷയായ തമിഴിനെപ്പറ്റി വലിയ ഗ്രാഹ്യം ഒന്നും ഉണ്ടായിരുന്നതായോ, അതു നന്നായി വിവർത്തനം ചെയ്യുന്നതിൽ ദത്താവധാനൻ ആയിരുന്നതായോ കാണുന്നില്ല."

മേൽപറഞ്ഞ മൂന്നു പരിഭാഷകളിലും "അഞ്ചുവണ്ണം" എന്നതിനെ "അഞ്ചുനിറം" എന്ന അർത്ഥത്തിലാണല്ലോ തർജ്ജമ ചെയ്തിരിക്കുന്നതു്. അതു "ണ്ണ"യെ രേഫസഹിതം വായിച്ചതിന്റെ ഫലമാണെന്നുതീർച്ചയാണു്. അതുപോലെതന്നെ 72 ജന്മിഭോഗങ്ങൾ എന്നതു് 72 ചീട്ടുകാർ എന്നും, അഞ്ചുവണ്ണത്തിലെ നികുതികൾ പിരിച്ചെടുക്കുന്നതിനുള്ള അവകാശം ഇതര മതസ്ഥരെ—അഞ്ചുജാതികളെ—മാർഗ്ഗം കൂട്ടുന്നതിനുള്ള അധികാരം എന്നുമായി രൂപാന്തരപ്പെട്ടിരിക്കുന്നു.

"യഹൂദന്മാർക്കു മലയാളത്തു ഇന്നുപോലും അനേകം സിനഗോഗുകളോ അവയുടെ മേലെല്ലാം പൊതുഭരണാധികാരിയോ ഇല്ല. പള്ളികളുടെ മേൽ ഭരണവും മതപരിവർത്തനവും യഹൂദന്മാർക്കു ആവശ്യമില്ലാത്തതും, യഹൂദന്മാർ ആവശ്യപ്പെടുവാൻ ഇടയില്ലാത്തതുമാണു്" എന്നു് വേറൊരു അത്യന്തം തെളിവുകൂടെ വക്കീൽ ഹാജരാക്കിയിട്ടുണ്ടു്. യൂദന്മാർക്കു ഇന്നുപോലും മലയാളത്തു് അനേകം സിനഗോഗുകൾ ഇല്ലെന്നുള്ള ഈ പ്രസ്താവത്തെ ഞാൻ സധൈര്യം നിഷേധിക്കുന്നു. ഇന്നും യൂദന്മാർക്കു കൊച്ചിയിൽ തന്നെ ഒന്നിലധികം സിനഗോഗുകൾ ഉണ്ടു്. ഇനി, ഇന്നു ഒന്നിലധികം ഇല്ലായിരുന്നെങ്കിൽതന്നെയും മുൻകാലങ്ങളിൽ ഇല്ലായിരുന്നു എന്നാണോ മി. ജോസഫിന്റെ നിഗമനം? യൂദന്മാർ കൊച്ചിയിൽ വന്നതു 1565-ൽ മാത്രമാണു്. അതിനു വളരെ മുമ്പുതന്നെ—എന്നുവച്ചാൽ തീരെ കുറഞ്ഞ പക്ഷം രണ്ടാമത്തെ ഓർശ്ലേംദേവാലയത്തിന്റെ നാശാനന്തരം (A. D. 70) ഏറെത്താമസിയാതെ തന്നെ അവർ മലയാളത്തു കൂട്ടമായി കുടിപാർപ്പു തുടങ്ങി. കൊടുങ്ങല്ലൂർ, ചേന്നമംഗലം, പാലയൂർ ആദിയായ സ്ഥലങ്ങളാ

യിരുന്നു അവരുടെ നിവാസകേന്ദ്രങ്ങൾ. അവിടങ്ങളിലൊക്കെയും അവക്കു സിനഗോഗുകളും ഉണ്ടായിരുന്നു എന്നതിനു സംശയമില്ല. "സിനഗോഗുകളുടെ ആരംഭം ബാബേൽ പ്രവാസകാലത്താണ്. ദേവാലയത്തിൻ്റെ അഭാവത്തിൽ പൊതുയോഗങ്ങൾ കൂടുക, പ്രാർത്ഥനാദികളും ഉപദേശങ്ങളും നടത്തുക ഈ കാര്യങ്ങൾക്കായിട്ടാണ് സിനഗോഗുകൾ ആരംഭിച്ചത്. പില്ക്കാലങ്ങളിൽ വിദേശങ്ങളിൽ യഹൂദന്മാർ കുടിപാർത്തിരുന്ന സ്ഥലങ്ങളിലൊക്കെ സിനഗോഗുകൾ നടപ്പിൽ വന്നു. ഓർശ്ലേംപോലെയുള്ള വലിയ പട്ടണങ്ങളിൽ അവരുടെ വിവിധ ജാതികളിൽപെട്ട ആരാധകന്മാർക്കായി ഒന്നിലധികം സിനഗോഗുകൾ ഉണ്ടായിരുന്നു. പലസ്തീനായിൽ ഓരോ പട്ടണത്തിനും ഓരോ സിനഗോഗുണ്ടായിരുന്നു എന്നു നടപടി xv 21-ൽനിന്നു ഗ്രഹിക്കാം"— "Messmer, outlines of Bible Knodwlege", P. 210. അതിനാൽ മലയാളത്തു പലസ്ഥലങ്ങളിൽ കുടിയേറിപാർത്തിരുന്ന യഹൂദന്മാർക്കു അതതു സ്ഥലങ്ങളിലായി ഒന്നിലധികം ജപസ്ഥാനങ്ങൾ അഥവാ സിനഗോഗുകൾ ഉണ്ടായിരുന്നു എന്നതു നിർവ്വിവാദമാണ്.

കാര്യസ്ഥിതി ഇങ്ങനെ ഇരിക്കയാൽ, യഹൂദച്ചെപ്പേട് എന്ന സുപ്രസിദ്ധമായ രേഖയെ ഉറഹാ മാർ യൌസേപ്പിനു—തദ്വാരാ തെക്കുംഭാഗർക്ക്— കൊടുത്ത ചെപ്പേട് ആക്കാൻ വക്കീൽ ഹാജരാക്കുന്ന ആഭ്യന്തരതെളിവുകൾ എല്ലാംതന്നെ, "യഹൂദന്മാർ ഒരുത്തരെയും മതപരിവത്തനത്താൽ യഹൂദന്മാരാക്കുന്നില്ല; യഹൂദന്മാർ മതപരിവത്തനം ചെയ്യുമെന്നു അവർതന്നെ വാദമില്ല" എന്നുള്ള വക്കീലിൻ്റെ നിർണ്ണായകമായ വിധിയോടു ഒപ്പം അസംബന്ധങ്ങളും അവാസ്തവങ്ങളുമാകുന്നു എന്നാണ് എൻ്റെ വിനീതാഭിപ്രായം.

ഞാൻ ഇത്രദീർഘമായും കൂലംകഷമായും ഈ വിഷയത്തെപ്പറ്റി ഉപന്യസിച്ചതു് ഇനിക്കു യഹൂദരെ പിൻതാങ്ങേണ്ട ആവശ്യമോ അവരുടെ വക്കാലത്തോ ഉണ്ടായിട്ടല്ല. വക്കീൽ തൻ്റെ ഉദ്ദേശങ്ങളെ പൊലിപ്പിച്ചു കാണിക്കുന്നതിനായി ചരിത്രരേഖകളെ തേടിപ്പിടിച്ചും കണ്ടുപിടിച്ചും ഉപയോഗിക്കുന്നതിൽ പ്രകടിപ്പിച്ചിരിക്കുന്ന ചതുരതയ്ക്കു ഒരു ദൃഷ്ടാന്തം കുറെ കാണിക്കാമല്ലൊ എന്നുവച്ചുമാത്രമാണ്.

20. ക്നാൻകാരിശു സത്യവരെയും ബാബേലിൽനിന്നു മെത്രാനെയും കൊണ്ടുവരുന്ന ഭാരം തെക്കുംഭാഗർ വഹിച്ചത്രെ!!! ഭാരം വഹിക്കാൻ അന്നും അവർ വിരുതന്മാരായിരുന്നു എന്നു സമ്മതിക്കണം. "വടക്കുംഭാഗരുടെ അടിയന്തിരങ്ങളിൽ ഒരു കുലഹീനനെ ആവശ്യപ്പെടുന്ന സന്ദർഭങ്ങളിൽ എന്നുവച്ചാൽ കല്യാണത്തിനു വെട്ടുകുട പിടിച്ചുകൊണ്ടുനടക്കുക, അയനി ചുമക്കുക മുതലായവയ്ക്കു കഴിയുമെങ്കിൽ ഒരു തെക്കുംഭാഗനെ വിളിച്ചുകൊള്ളുകയാണു പതിവ്" എന്നു "പരിഷ്കാരപ്പാതി" 21-ാമദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്നതു് പഴയ കാലങ്ങളിൽ തെക്കുംഭാഗരുടെ യഥാർത്ഥനില ഏതുവിധത്തിലായിരുന്നെന്നു കാണിക്കുന്നു. വടക്കുംഭാഗരുടെ ദാസന്മാരായി നല്ല പരിശീലനം സമ്പാദിച്ചിരുന്ന

ക്നാനായക്കാരെ തീർച്ചയായും വടക്കുംഭാഗപ്രമാണികൾ മെത്രാൻകാഴ്ചത്തിനായും മററും ബാബേലിലേക്കോ മററുവല്ലടത്തുമോ പോയപ്പോൾ അവരുടെ വേലക്കാരും ദാസന്മാരുമായി കൊണ്ടുപോയിരുന്നിരിക്കാം. അതാണ് ഇപ്പോൾ ഈ പൊങ്ങുക്കാഴ്ചമായി പറയുന്നത്. ഉറഹാ മാർ യൌസേപ്പിൻെറ കാലശേഷം മലങ്കരസഭാഭരണഭാരം തെക്കുംഭാഗർ കൈയേററുപോലും!!! അപ്പോൾ പകലോമററം അർക്കദിയാക്കോന്മാർ പിന്നെ എന്തെടുക്കയായിരുന്നു?

മേൽകാണിച്ചിരിക്കുന്ന മി. ചാഴികാടൻെറ ഉദ്ധൃതത്തിൽ നമ്മുടെ ശക്തിമത്തായ പ്രതിഷേധം ആവശ്യപ്പെടുന്ന ഒരു പദപ്രയോഗം കൂടെയുണ്ട്, "മഹമ്മദീയരുടെ ശക്തി പ്രബലപ്പെട്ടപ്പോഴും സിറിയായുമായി കുറെയെങ്കിലും കപ്പൽഗതാഗതത്തിനു സുറിയാനിക്കാർക്ക് വഴിയുണ്ടായിരുന്നതിനാൽ നാട്ടുക്രിസ്ത്യാനികളും സുറിയാനിക്കാരെ ആശ്രയിക്കയും സുറിയാനിക്കാർ മലങ്കരയിൽ മെത്രാന്മാരെ വരുത്തുന്നതു അവരുടെ കടമയായി വിചാരിക്കയും ചെയ്തു"വെന്ന ഭാഗത്തിൽ കാണുന്ന ഈ സുറിയാനിക്കാർ ആരാണ്? അതു തെക്കുംഭാഗരെമാത്രം ഉദ്ദേശിച്ചാണ് പറഞ്ഞിരിക്കുന്നതെന്നു തീർച്ചയാണ്. ഇതു ഒട്ടും ക്ഷന്തവ്യമല്ലാത്ത ഒരു അപഹരണശ്രമമാണ്. മി. ജോസപ്പുതന്നെ മുമ്പു ചെയ്തിട്ടുള്ള ഒന്നിലധികം പ്രസ്താവനകൾക്കു വിരുദ്ധവുമാണ്. (1) 21-ാംവശത്തു ടിയാൻ ഇങ്ങനെ പറയുന്നു. "സുറിയാനിക്കാരെന്ന പദംകൊണ്ടു വിവക്ഷിക്കുന്നതു സിറിയായിൽനിന്നു വന്നവരെന്നോ, പള്ളിക്രമങ്ങളിൽ സുറിയാനിഭാഷ ഉപയോഗിക്കുകയും, സുറിയാനിറീത്തിൽ ഉൾപ്പെട്ടിരിക്കയും ചെയ്യുന്നവരെന്നോ ആണ്. ഇംഗ്ലീഷുകാർ, ഫ്രഞ്ചുകാർ, പോർട്ടുഗീസുകാർ എന്നും മററും പാശ്ചാത്യരെ അറിയപ്പെടുന്നതുപോലെ സുറിയാനിക്കാരെന്നാൽ സിറിയൻസ്— സിറിയായിൽനിന്നു വന്നവർ— എന്നാണു പ്രത്യക്ഷമായ അർത്ഥം. സിറിയാരാജ്യത്തുനിന്നും ക്നാൻതോമ്മായുടെകൂടെ വന്ന ജനങ്ങളെ ഈ നാട്ടുകാർ സുറിയാനിക്കാരെന്നു വിളിക്കാൻ തുടങ്ങി. ക്രമേണ ഈ നാട്ടുകാരായ മാർത്തോമ്മാക്രിസ്ത്യാനികളും ക്നാനായക്കാരുടെ ആചാരമുറകളും പള്ളിക്രമങ്ങളും അനുസരിച്ചു അവരോടുകൂടി താമസിച്ചിരുന്നതിനാലും അവരുടെ മെത്രാനാൽ ഭരിക്കപ്പെട്ടിരുന്നതിനാലും എദേസായിലെ മാർ യൌസേപ്പുമെത്രാൻെറ കാലത്തുതന്നെ അദ്ദേഹത്തിൻെറ ഭരണത്തിൻകീഴൽപ്പെട്ട എല്ലാ ക്രിസ്ത്യാനികളേയും സുറിയാനിക്കാരെന്നു വിളിച്ചുതുടങ്ങിയിരിക്കാം." (2) 22-ാം വശത്ത്: "പഞ്ചവർണ്ണരായ സുറിയാനിക്കാരേയും അവരുടെ മതവും വേദഭാഷയും വേദമുറകളും ഭരണവും സ്വീകരിച്ചിരുന്ന നാട്ടുകാരേയും ഒന്നടങ്കം പഞ്ചവർണ്ണരെന്നും സുറിയാനിക്കാരെന്നും നാട്ടുകാർ വിളിച്ചിരുന്നു." (3) 21-ാംവശത്ത്: "വിളിച്ചുതുടങ്ങിയിരിക്കാം" എന്നു പറഞ്ഞിട്ടു ഏതാനും വരികൾ മാത്രം കഴിഞ്ഞു 22-ാംവശത്തു എത്തിയതിനോടെ "വിളിച്ചിരുന്നു" എന്നു നിർണ്ണായകമായ ഭാഷയിലായി. (4) 27-ാം പുറത്ത്: "ക്നാനായ സുറിയാ

നിക്കാരിൽനിന്നും മലയാളത്തെ ക്രിസ്ത്യാനികൾക്കു ദായക്രമം, സുറിയാനിക്കാരെന്നപേരു, സുറിയാനിഭാഷയിൽ വേദക്രമങ്ങൾ, ഇത്രയും ലഭിച്ചതിനും പുറമെ അമൂല്യങ്ങളായ വേറെ സമ്പാദ്യങ്ങളും ഉണ്ടായിട്ടുണ്ട്." 29-ാംപക്ഷത്തു്: "ക്നാനായക്കാർ കൊടുങ്ങല്ലൂർവന്നു് വാസമുറപ്പിക്കുന്നതിനു മുമ്പ് സുറിയാനിക്രിസ്ത്യാനികൾ മലയാളത്തിലില്ലായിരുന്നു. ക്നാൻതോമ്മായുടെ വരവിനു മുമ്പുള്ള ക്രിസ്ത്യാനികൾ തനിനാട്ടുകാരായും മറ്റുള്ളവരായാലും, മാർ തോമ്മാ നസ്രാണികൾ എന്നാണു വിളിക്കപ്പെട്ടിരുന്നതു്. നസ്രായേൽക്കാരന്റെ അനുയായികൾ എന്നുള്ള അർത്ഥത്തിൽ നസ്രാണികളെന്നപേരു് ക്രിസ്ത്യാനികൾക്കു എല്ലാക്കാലത്തും ഉണ്ടായിരുന്നതാണ്. ഈ പേരു മാത്രമേ മലയാളത്തെ മാർത്തോമ്മാ ക്രിസ്ത്യാനികൾക്ക് ക്നാൻതോമ്മായുടെ വരവിനുമുമ്പുണ്ടായിരുന്നുള്ളു. സിറിയായിൽനിന്നും കൊടുങ്ങല്ലൂരിൽ വന്നു് കുടിയേറിയ സുറിയാനിക്രിസ്ത്യാനികളുടെ പ്രതാപവും ശക്തിയും അവർക്കു ചേരമാൻപെരുമാളിൽനിന്നും ലഭിച്ച രാജകീയ പദവികളും, ഉന്നതസ്ഥാനങ്ങളും ഹേതുവാൽ സുറിയാനിക്രിസ്ത്യാനികളുടെ തണലിൽ ജീവിക്കുന്നതു അഭിമാനകരവും അഭ്യുദയഹേതുകവുമാണെന്നു അന്നു മലയാളത്തുണ്ടായിരുന്ന മാർത്തോമ്മാക്രിസ്ത്യാനികൾ കരുതി, സുറിയാ ക്രിസ്ത്യാനികളെന്നപേരിൽ അവർ ലയിക്കയും ചെയ്തു." ഈ നാലു പ്രസ്താവനകൾകൊണ്ടും കാണുന്നതു് ഉറഹാ മാർ യൌസേപ്പിന്റെയും ക്നായി തൊമ്മന്റെയും കാലത്തുതന്നെ കേരളീയരായ മാർത്തോമ്മാനസ്രാണികൾ സുറിയാനി ക്രിസ്ത്യാനികളുടെ തണലിൽ കിടന്നു ജീവിച്ചു ജീവിച്ചു് ആ പേരിൽ— സുറിയാനിക്കാരെന്ന പേരിൽ— ലയിച്ചുപോയി എന്നാണ്. ഇങ്ങനെ രണ്ടു ലവണങ്ങളായ സുറിയാനിക്കാരും മാർത്തോമ്മാനസ്രാണികളും കൂടി ലയിച്ചുണ്ടായ ലായിതത്തെ പിന്നെ എന്നാണ്, ആരാണ്, എങ്ങനെയാണ് വേർപെടുത്തിയതു്? ഇങ്ങനെ ഒരു വേർതിരിക്കലുണ്ടാകാതെ തെക്കുംഭാഗരെപ്പററി മാത്രം സുറിയാനിക്കാരെന്നു പറയാൻ മി. ചാഴികാടനെന്തധികാരം, എന്തവകാശം ആണുള്ളതു്? മി. ചാഴികാടന്റെ മുത്തപ്പന്മാരുടെ ഔദാര്യപൂർണ്ണമായ സന്മനസ്സുകൊണ്ടു് മാർത്തോമ്മനസ്രാണികൾക്കു പണ്ടേതന്നെ സുറിയാനിക്കാർ എന്ന പേരു കിട്ടിയെന്നു പറയുന്നു. അങ്ങനെ സൌജന്യമായിട്ടാണെങ്കിലും കൊടുത്തതിനെ സ്വമേധയാ തിരിച്ചെടുത്തു തങ്ങൾ മാത്രമാണു സുറിയാനിക്കാരെന്നു പറയുന്നതു ന്യായമാണോ?

വക്കീൽ അടിസ്ഥാനരഹിതമായ അനേക പ്രസ്താവനകൾ ചെയ്തിട്ടുണ്ട്. വക്കീലിന്റെ പുസ്തകത്തിലെ പ്രസ്താവനകളിൽ മുക്കാലും ഈ ജാതിയിലുൾപ്പെട്ടതാണ്. Quod gratis asseritur gratis negatur ആധാരംകൂടാതെ പറയുന്നതിനെ ആധാരം കൂടാതെതന്നെ നിഷേധിച്ചാൽ മതിയെന്നാണർത്ഥം. ആ സ്ഥിതിക്കു ഒററ നിഷേധംകൊണ്ടു് മി. ചാഴികാടന്റെ പുസ്തകം മുഴുവനും പ്രത്യുത്തരം നൽകാം. എന്നാൽ

അതുകൊണ്ടു് മാന്യവായനക്കാർ യാഥാർത്ഥ്യം ഗ്രഹിക്കാൻ വഴിയില്ല. അ കാരണത്താലാണ് ഈ വയ്യുള്ളവൻ ഈ പാടെല്ലാം പെടുന്നതു്.

"മലയാളത്തെ സുറിയാനിക്കാർക്കു് സുറിയാനിക്കാരെന്നുള്ള പേരും ക്നാനായക്കാരിൽനിന്നും ലഭിച്ചിട്ടുള്ളതാണ്..... സുറിയാനിക്കാർ എന്ന പദംകൊണ്ടു വിവക്ഷിക്കുന്നതു സിറിയായിൽനിന്നു വന്നവരെന്നോ, പള്ളിക്രമങ്ങളിൽ സുറിയാനിഭാഷ ഉപയോഗിക്കയും സുറിയാനിറീത്തിലുൾപ്പെട്ടിരിക്കയും ചെയ്യുന്നവരെന്നോ ആകുന്നു," (P. 21) എന്നുള്ള മി. ജോസഫിൻെറ പ്രസ്താവന അതേപടി സമ്മതിച്ചുകൊടുക്കാൻ നിവൃത്തിയില്ല. മലയാളത്തെ സുറിയാനിക്കാർക്കു സുറിയാനിക്കാരെന്നപേരു് തെക്കുംഭാഗരിൽനിന്നാണ് ലഭിച്ചതെന്നു പറയുന്നതു ശരിയല്ല. സുറിയാനിക്കാർ എന്നപദംകൊണ്ടു് വിവക്ഷിക്കുന്നതു് സിറിയായിൽനിന്നു വന്നവരാണെന്നു വ്യഥാപറഞ്ഞാൽമാത്രം പോരാ. "സുറിയാനിക്കാരൻ" എന്നു പറഞ്ഞാൽ അതിൻെറ അർത്ഥം സുറിയാനിഭാഷ ഉപയോഗിക്കുന്നവൻ എന്നുമാത്രമാണ്. (7-അ-15-നോക്കുക) സുറിയാ (സിറിയാ) ദേശക്കാരൻ അഥവാ അവിടെനിന്നു വന്നവൻ എന്ന അർത്ഥത്തിൽ സുറിയാ— സിറിയാ—ക്കാരൻ എന്നു മാത്രമാണു പറഞ്ഞുവരുന്നതു്. (മുൻ 4 അ: 4-ലക്കം നോക്കുക.) ഡമാസ്കസിലെ സുറിയാനി മെത്രാപ്പോലീത്താ ആയിരുന്ന ക്ലെമെൻറ് യൌസേപ്പു ദാവീദ് എന്ന ദേഹം എഴുതിയ "Grammatica Syriaca seu Aramaica" "സുറിയാനി അഥവാ അരമായിക്കു് വ്യാകരണം" എന്ന ഗ്രന്ഥത്തിൻെറ ഒന്നാം അദ്ധ്യായത്തിൽ, സുറിയാനിഭാഷയുടെ നാമം പ്രകൃതി, ലക്ഷണങ്ങൾ ആദിയായവയെപ്പററി ചെയ്തിരിക്കുന്ന സുദീർഘമായ ഉപന്യാസമദ്ധ്യേ (P. 10) ഇങ്ങനെ പറയുന്നു:

"..... Varii populi qui adhuc lingua Syrica, quamquam plus minus corrupta, communiter loquuntur, qui scilicet alii in regionibus Assyriæ atque Curdistani, alii in media Mesopatamia, alii denique in Syria prope Damasium, ex antiquissimis Syris adhuc supersunt, isti, inquam, populi linguam qua utuntur quamquam variam, omnes SYRIACAM vocant ......" "...... Omnes populi qui lingua Syriaca loquuntur, a finibus Persidis usque ad Libanum, SYROS se vocant".

"സുറിയാനിഭാഷ ഏറെക്കുറെ ദൂഷിതമായ രൂപത്തിലെങ്കിലും ഇപ്പോഴും സാധാരണ സംസാരിക്കുന്ന വിവിധജനങ്ങളും, എന്നുവെച്ചാൽ, ഏററവും പുരാതനന്മാരായ സുറിയാനിക്കാരിൽ ഇന്നു അവശേഷിക്കുന്നവരായി അസ്സീറിയായുടെയും കർഡിസ്ഥാൻെറയും പ്രദേശങ്ങളിലും, മദ്ധ്യമെസോപ്പത്തേമിയായിലും, സുറിയായിൽ ദമാസ്കസിനു സമീപത്തും താമസിക്കുന്ന വിവിധജനങ്ങൾ എല്ലാവരും, തങ്ങൾ ഉപയോഗിക്കുന്ന ഭാഷയെ— അതിനു ചിലവ്യത്യാസങ്ങൾ വന്നുകൂടിയിട്ടുണ്ടെങ്കിലും— സുറിയാനി എന്നു നാമകരണം ചെയ്യുന്നു." "പേർഷ്യാരാജ്യം മുതൽ ലിബാനൻവരെയുള്ള

സുറിയാനിഭാഷ സംസാരിക്കുന്ന
ഭൂവിഭാഗങ്ങളിൽ നിവസിക്കുന്നവരായി സുറിയാനിഭാഷ സംസാരിക്കുന്ന ഭൂവിഭാഗങ്ങളിൽ ... സംബോധനം ചെയ്യുന്നു."
എല്ലാവരെയും സുറിയാനിക്കാർ എന്നു സ്വയം സംബോധനം ചെയ്യുന്നു."
ഈ ഉദ്ധൃതങ്ങളിൽനിന്നും നമുക്കു മനസ്സിലാക്കാൻ സാധിക്കുന്നതു്
സുറിയാനിക്കാർ എന്ന അഭിധാനത്തിൽ അറിയപ്പെടുന്ന വിവിധ ജനസമൂ
ഹങ്ങൾ, സുറിയായിൽ മാത്രമല്ല, ഫേഷ്യാ, അസ്സീറിയാ, കുർഡിസ്ഥാൻ,
ലിബാനാൻ മുതലായ അനേകദേശങ്ങളിൽ അധിവസിക്കുന്നവരാകുന്നു
എന്നാണല്ലോ. ലത്തീനിൽ Syrus 'സിരൂസ' എന്നുള്ളതിൻ്റെ ഇംഗ്ലീഷ്
രൂപം Syrian 'സിറിയൻ' എന്നതാണ്. പ്രസ്തുതപദത്തെ ഞാൻ ഇവിടെ
"സുറിയാനിക്കാരൻ" എന്നാണു പരിഭാഷപ്പെടുത്തിയതു്. സുറിയാനി ഒരു
ഭാഷയായിരിക്കയാൽ സുറിയാനിക്കാരൻ എന്ന ശബ്ദത്താൽ നാം സാധാ
രണ അർത്ഥമാക്കുന്നതും അർത്ഥമാക്കേണ്ടതും സുറിയാനിഭാഷ ഉപയോഗി
ക്കുന്നവൻ എന്നാണ്. എന്നാൽ മേൽകാണിച്ച ലത്തീൻ, ഇംഗ്ലീഷ് രൂപ
ങ്ങൾക്കു "സുറിയാദേശക്കാരൻ" എന്ന വേറൊരർത്ഥവുമുണ്ടു്. അതായതു്,
"സുറിയാദേശക്കാരൻ," "സുറിയാനിഭാഷ ഉപയോഗിക്കുന്നവൻ" എന്ന
ഈ രണ്ടു ഭിന്നാർത്ഥങ്ങളെയും കുറിക്കുന്നതിനു ലത്തീനിൽ Syrus എന്നും
ഇംഗ്ലീഷിൽ Syrian എന്നും ഉള്ളരൂപം മാത്രമേ ഉള്ളൂ. ഏതർത്ഥമാണ്
പ്രസ്തുത ശബ്ദം കുറിക്കുന്നതെന്നു് സന്ദർഭംകൊണ്ടു വേണം മനസ്സിലാ
ക്കാൻ. എന്നാൽ മലയാളത്തിൽ രണ്ടിനും വെവ്വേറെ രൂപങ്ങളുണ്ടു്. "സുറി
യാദേശക്കാരൻ" അഥവാ സുറിയായിൽനിന്നു വന്നവൻ എന്ന അർത്ഥത്തിൽ
"സുറിയാക്കാരൻ" എന്നും ടി ഭാഷ ഉപയോഗിക്കുന്നവൻ എന്ന വിവക്ഷ
യിൽ "സുറിയാനിക്കാരൻ" എന്നും നാം പ്രയോഗിക്കുന്നു. തന്നിമിത്തമത്രെ
Syrus=Syrian എന്ന ശബ്ദത്തെ പ്രകൃതത്തിൽ ഞാൻ "സുറിയാനിക്കാ
രൻ" എന്നു ഭാഷാന്തരം ചെയ്തതു്. ഈ ശബ്ദത്തിനു ദേശാർത്ഥപ്രതീതി
യുള്ളപ്പോൾ "സുറിയാക്കാരൻ" എന്നാണ് പരിഭാഷ എന്നു കാണിക്കാൻ
ഒന്നു രണ്ടു് ഉദാഹരണം കാണിക്കാം. ക. നി. മൂ. സ. ബ. മാണിക്കത്തനാ
രുടെ പ്ശീത്താ വിവർത്തനം സൃഷ്ടി 25—ാം അ. 24—ൽ ഇങ്ങനെ
കാണുന്നു:– "പാദാൻ ആരാമിൽനിന്നു സുറിയാക്കാരനായ ബ്തൂയേലി
ൻ്റെ പുത്രിയും സുറിയാക്കാരനായ ലാബാൻ്റെ സഹോദരിയുമായ റഫേ
ക്കായെ തനിക്കു ഭാര്യയായി എടുത്തപ്പോൾ ഇസഹാക്കിനു നാല്പതു വയസ്സു
ണ്ടായിരുന്നു." ഈ ലഘുകൃതിയുടെ 4—ാം അ: 3—ാംലക്കത്തിൽ രേഖപ്പെടു
ത്തിയിരിക്കുന്നതിൽനിന്നു കാണാവുന്നതുപോലെ കുഞ്ഞൻപാദ്രിയുടെ ചരിത്ര
ത്തിലും ക്നായിതൊമ്മനെ സുറിയാക്കാരൻ എന്നാണു വിളിച്ചിരിക്കുന്നതു്.
അതിനാൽ ക്നായിതൊമ്മനും കൂട്ടരും സുറിയാദേശത്തുനിന്നാണ് വന്ന
തെന്നു വാദത്തിനുവേണ്ടി സമ്മതിച്ചാലും അവർ അതുകൊണ്ടുമാത്രം
സുറിയാനിക്കാർ ആകയില്ല, സുറിയാക്കാർ മാത്രമേ ആകയുള്ളൂ. എന്നാൽ
ക്നായിതൊമ്മനും കൂട്ടരും വന്നതു കാനായിൽനിന്നും സമീപഗ്രാമങ്ങളിൽ
നിന്നുമാണെന്നു് മി. ചാഴികാടൻ കൊട്ടിഘോഷിക്കുന്നു. അവ സുറിയായി

ലല്ല, പലസ്തീനായിലാണ്. മത്തായികത്തനാരെഴുതിയിരിക്കുന്നത് അവർ ഓശ്ശൂർ, ബഗദാദ്, നിനിവേ, എന്ന സ്ഥലങ്ങളിൽ നിന്നാകുന്നു വന്നതെന്ന് ആണല്ലൊ. ഇതിൽ ആദ്യത്തേത് പലസ്തീനായിലും മറേറത്തു രണ്ടും മെസോപ്പത്തേമിയാ അഥവാ പേർഷ്യാ എന്ന രാജ്യത്തുമാണ് സ്ഥിതിചെയ്തിരുന്നത്. കുഴിപ്പാദി പറയുന്നതു എറുശലേം, പാർസ്യാ, കാൽദിയാ എന്ന നാടുകളിൽനിന്നായിരുന്നു അവർ വന്നതു എന്ന്. സുറിയായിൽനിന്നിവർ വന്നതായി മി. ചാഴികാടനല്ലാതെ മററാരും പറയുന്നില്ല. ഈ വന്നവരുടെ ഭാഷ സുറിയാനിയായിരുന്നു എന്നുള്ളതു ശരിയാണ്. തന്നിമിത്തം അവരെ അന്നു സുറിയാനിക്കാരെന്നു വിളിക്കാമായിരുന്നു. എങ്കിലും അങ്ങനെ അവരെ വിളിച്ചിരുന്നതായി പൂർവ്വരേഖയൊന്നുമില്ല. ക്രിസ്ത്യാനി എന്ന നാമം ക്രിസ്തു എന്ന ഗ്രീക്കു ശബ്ദത്തിൽനിന്നു ഗ്രീക്കുഭാഷ പ്രചാരത്തിലിരുന്ന അന്ത്യോക്യായിലാണല്ലോ ആദ്യമായി ഉപയോഗിക്കപ്പെട്ടതു്, സുറിയാനിഭാഷ പ്രചാരത്തിലിരുന്ന ഭാഗങ്ങളിൽ നസ്രായക്കാരനായ ഈശോയുടെ അനുഗാമി എന്ന അർത്ഥത്തിൽ – ആരംഭത്തിൽ അപജ്ഞാസൂചകമായിരുന്നെങ്കിലും – നസ്രാണി എന്നാണ് ക്രിസ്ത്യാനി എന്നതിനു പകരം പറഞ്ഞിരുന്നതു്. ഈ വിധത്തിലാണു മലയാള സുറിയാനിക്കാർക്കു നസ്രാണിയെന്ന സംജ്ഞ ലഭിച്ചതു്. വിദേശത്തുനിന്നു വന്ന ക്നായിതോമ്മായേയും കൂട്ടരേയും നസ്രാണി എന്നു തന്നെയാണ് ആദ്യം മുതല്ക്കേ വിളിച്ചിരുന്നതെന്നതിനു മി. ചാഴികാടൻ, 106, 107 പുറങ്ങളിലുദ്ധരിക്കുന്ന പച്ചൂക്കര തരകൻ വശമുള്ള ചെമ്പേടിന്റെ പ്രതി തന്നെ സാക്ഷ്യം വഹിക്കുന്നു. അതിൽ "ക്നായിതൊമ്മനെന്ന നസ്രാണി" "ക്നായിതൊമ്മനെന്ന നസ്രാണിക്കു" എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. 'സുറിയാനിക്കാരനെന്ന്" ഒരിടത്തും കാണുന്നില്ല. സുറിയാനിക്കാരെന്നപേരിൽ ഇന്നു നാം സാധാരണ വിളിക്കപ്പെടുന്നതു നിമിത്തം ആ പേരിൽ തന്നെയാണ് നാം—നമ്മുടെ പൂർവ്വന്മാർ— അറിയപ്പെട്ടിരുന്നത് എന്നൊരു തെററായ ധാരണ നമുക്കുണ്ടു്. പോർട്ടുഗീസുകാർ വന്നതുവരെ—എന്നു തന്നെയല്ലാ വന്ന ആദ്യകാലങ്ങളിൽപോലും-നമ്മെ ഈ പേരിൽ വിളിച്ചിരുന്നില്ല. ഗൊവെയാ, റോളിൻ ഇവരൊക്കെ ക്നായിതൊമ്മനേപ്പററിയും, വി. ശെവ്വ്ളാർ, മാർ യാക്കോബുമെത്രാനെപ്പററിയും "അമ്മേനിയൻ" ശബ്ദമാണുപയോഗിച്ചിരിക്കുന്നതു്. ഇതു് "ആരാമായ" ശബ്ദത്തെ തെററിദ്ധരിച്ചു എഴുതിപ്പിടിപ്പിച്ചതാണല്ലോ. സുറിയാനിക്കാർക്കു ആദ്യമെയുണ്ടായിരുന്ന ഒരു പേരു "ആറാമായ"ക്കാരെന്നായിരുന്നു. ആ പേർ അന്നു ഇവിടെ ഉപയോഗത്തിലിരുന്നു എന്നു അവരുടെ പ്രസ്തുത രേഖകളിൽനിന്നു നമുക്കു ഗ്രഹിക്കാം. മലയാളസുറിയാനിക്കാർ ദൈവാരാധനയിൽ സുറിയാനിഭാഷ ഉപയോഗിച്ചിരുന്നതിനാൽ പില്ക്കാലങ്ങളിൽ, അതായതു് പോർത്തുഗീസുകാരുടെ കാലശേഷം മാത്രമത്രെ കേരളീയ മാർതോമ്മാ നസ്രാണികൾ സുറിയാനിക്കാർ എന്നു നാമകരണം ചെയ്യപ്പെട്ടു തുടങ്ങിയതു്. നാം വൈദിക കർമ്മങ്ങളിൽ സുറിയാനിഭാഷ ഉപയോഗിച്ചു വന്നിരുന്നതിനാൽ ആ അർത്ഥ

ന്നാൽ സുറിയാനിക്കാരെന്നു വിളിക്കപ്പെടുന്നതിൽ നമുക്കു യാതൊരു വിരോ
ധത്തിനു വകയുമില്ലായിരുന്നു. അതിനാൽ നാമും ആ പേർ സ്വയം വഹി
ക്കയും ചെയ്തു. ഇങ്ങനെയാണു സുറിയാനിക്കാരെന്ന പേർ ഇവിടെ നട
പ്പായതു്.

21. വീരരാഘവപട്ടയം സംബന്ധിച്ചു ചെയ്ത ചർച്ചയോടുകൂടെ
യാണല്ലോ യൂദന്മാരുടെ ചെമ്പേടും തെക്കുംഭാഗക്കു കൊടുത്തതാണെ
ന്നുള്ള മി. ചാഴികാടന്റെ ദുരാഗ്രഹജന്യമായ മിഥ്യാവാദത്തെപ്പറ്റി
പ്പറഞ്ഞു് ഇത്രയും ദീർഘിച്ചുപോയതു്. അതിനാൽ രണ്ടാമത്തെ പട്ടയത്തെ
പ്പറ്റിക്കൂടെ സംക്ഷേപമായി അല്പം പ്രസ്താവിച്ചുകൊള്ളട്ടെ.

മി. ചാഴികാടൻ 193-ാം വശത്തു് ഇങ്ങനെ പറയുന്നു: "കൊല്ല
വർഷം സ്ഥാപിച്ച ക്രിസ്ത്വബ്ദം 825നോടടുത്തകാലത്തു സബ്റീശോ-ബാർ
ഏശു മുതലാളി- എന്ന പേരായ ഒരു പേർഷ്യൻ വ്യാപാരി കൊല്ലത്തുവ
തികയും അവിടെ അദ്ദേഹം "തരിസാ" പള്ളിയെന്ന പ്രസിദ്ധമായിരുന്ന
പള്ളി പണിയിക്കയും ആ പള്ളിയുടെ നടത്തിപ്പിലേക്കായി കൊല്ലം നാട്ടു
വാഴിയിൽനിന്നു ഏതാനും അനുഭവങ്ങളും അടിമകളും അട്ടിപ്പേറായി
ചെമ്പേടിലെഴുതിവാങ്ങിക്കയും ചെയ്തു." ഇത്രയുംമാത്രം പറഞ്ഞുകൊണ്ടു
മി. ചാഴികാടൻ ആ പ്രശ്നത്തെപ്പറ്റിയുള്ള പര്യാലോചന അവസാനി
പ്പിക്കുന്നു. ഈ കാലഗണനയേപ്പറ്റി വല്ല ഭിന്നാഭിപ്രായവും ഉണ്ടോ എന്നുള്ള
തിനെപ്പറ്റി ഒരു സൂചനപോലും നൽകുന്നില്ല. എന്നാൽ ബ. ബർണ്ണാർദ
ച്ചൻ 103-ാം വശത്തു എന്തുപറയുന്നുവെന്നു നമുക്കു കാണാം. "ചെമ്പ
ടുകൾ കൊടുക്കപ്പെട്ട കാലത്തെക്കുറിച്ചു വിദ്വാന്മാരുടെ ഇടയിൽ ഭിന്നാ
ഭിപ്രായങ്ങളുണ്ടെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ അവയിൽ കാല
നിർണ്ണയം ചെയ്തിട്ടില്ലെന്നും വീരരാഘവചക്രവർത്തിയും സബറീശോ വഴി
സ്ഥാണുരവിഗുപ്തചക്രവർത്തിയും കൊടുത്തവയാണെ പ്രസ്തുത താമ്രശാസന
ങ്ങളെന്നും സ്പഷ്ടമായിരിക്കുന്നതിനാൽ ഭിന്നാഭിപ്രായക്കാരായ ചരിത്രകാര
ന്മാർ അവയുടെ ആണ്ടു നിശ്ചയിച്ചറിഞ്ഞതു ഏതുവഴിക്കാണെന്നും ആ
ചക്രവർത്തികൾ ജീവിച്ചിരുന്നതു ഏതുകാലത്താണെന്നും യുക്തിപൂർവ്വം പ
രിശോധിക്കേണ്ടതു നമ്മുടെ കടമയാകുന്നു. തിരുവിതാംകൂർ ചരിത്രകാര
നെന്ന പ്രസിദ്ധനായ മി. ശങ്കുണ്ണിമേനോൻ പേഷ്കാർ മുതലായ വിദ്വ
ജ്ജനങ്ങൾ പ്രസ്താവിക്കുന്നതു ചെമ്പേടുകളിൽ പറയപ്പെട്ട കാലം ജ്യോ
തിഷക്കണക്കനുസരിച്ചുള്ളതാണെന്നും ആ കാലം ഗണനശാസ്ത്രം അനു
സരിച്ചു് ആദ്യത്തെ ചെമ്പേട് എഴുതപ്പെട്ടതു കല്യബ്ദം 3331-ൽ ആ
ണെന്നും അതു ക്രിസ്ത്വബ്ദം 230-നോടു ശരിപ്പെടുന്നതാണെന്നും രണ്ടാമ
ത്തെ ശാസനം എഴുതിയിട്ടുള്ളതു ക്രി. 250-ൽ ആണെന്നുമത്രെ. പേഷ്കാർ
അവർകൾ ഈ സംഗതിയെപ്പറ്റി വിദഗ്ദ്ധനായ ഒരു ജ്യോതിശ്ശാസ്ത്രജ്ഞ
നോടു് ആലോചിച്ചതിൽ ഒന്നാമത്തെ ചെമ്പേടിന്റെ കാലം മേല്പറഞ്ഞ
പ്രകാരം ക്രി. 230-തന്നെയാണെന്നു നിശ്ചയിക്കയും കോഴിക്കോട്ടു ഒരു
മുൻസിപ്പായിരുന്ന രാജശ്രീ കക്കേൽ കേളുനായരവർകൾ ചെയ്തുനോ
ക്കിയ കണക്കനുസരിച്ചു ആ നിശ്ചയം ശരിയായി കാണപ്പെടുകയും ചെ
യ്തിരിക്കുന്നു. തിരുവിതാംകൂർ സ്റ്റെയിറ്റുമാനുവലിന്റെ നിർമ്മാതാവായ

വി. നാഗമയ്യാ ബി. ഏ. അവർകളും ഈ കണക്കും ആണ്ടും ശരിയാണെന്നു സമ്മതിച്ചു സ്റ്റെയിറ്റുമാന്വലിൽ ഈ അഭിപ്രായം സംഘടിപ്പിക്കയും ബെൎണ്ണൽ (Wr. Beirnell) ലിന്റെ ഊഹത്തെ ആസ്പദമാക്കി ചെമ്പേടിന്റെ ആണ്ടുകൾ ൭൭൪-ം ൮൨൪-ം ആണെന്നെഴുതിയ മിസ്റ്റർ മെക്കൻസിയുടെ അഭിപ്രായം സ്വീകാൎയ്യമല്ലെന്നു തീരുമാനിക്കയുമത്രെ ചെയ്തിട്ടുള്ളതു്. ഇവരൊക്കയും നമ്മുടെ താമ്രശാസനങ്ങളുടെ ഉത്ഭവാബ്ദം തീർച്ചപ്പെടുത്തിയിട്ടുള്ളതു് കാലഗണനാവിധികളെത്തന്നെ ആധാരമാക്കിയാണ്. പല പരിശോധകന്മാരുംകൂടി ഒത്തുനോക്കിയതിലും ഈ കണക്കുകളെല്ലാം ശരിയായി കാണപ്പെട്ടിരിക്കുന്നു. എന്നാൽ യൂറോപ്യന്മാരായ ഡോക്റ്റർ ബൎണ്ണൽ മുതലായവർ മേൽപ്രകാരം കാലക്ലിപ്തം ചെയ്തിട്ടുള്ളതു് വെറും ഊഹഗോചരമായ മാൎഗ്ഗത്തിൽക്കൂടി മാത്രമാകുന്നു. ഒന്നാമത്തെ ചെമ്പേടിനു ഇവർ നിൎണ്ണയിച്ച വൎഷം 774-ം രണ്ടാമത്തേതിനു കല്പിച്ച ആണ്ടു 824-ം ആണെന്നു മുകളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇവയിൽ കണക്കുകൊണ്ടു ശരിയായി കാണപ്പെട്ട വൎഷമോ പ്രസ്തുത ഊഹത്താൽ സ്ഥാപിതമായ വത്സരമോ ഏതാണു ശരിയായിട്ടുള്ളതെന്നു ആൎക്കും നിഷ്പ്രയാസം ഗ്രഹിക്കാവുന്നതാണ്. താഴെ നിർദ്ദേശിക്കുന്ന നൂതനമായ തെളിവുകൾ ശങ്കുണ്ണിമേനോനവർകളുടേയും മററും അഭിപ്രായത്തെ അനുകൂലിക്കുന്നതിനും ഇതരകക്ഷികളായ പശ്ചാത്യരുടെ അഭിപ്രായത്തെ ഖണ്ഡിക്കുന്നതിനും പൎയ്യാപ്തമാണ്. ഇതിന്റെശേഷം 105-മുതൽ 110-വരെയുള്ള വശങ്ങളിലായി ആഭ്യന്തരവും ബാഹ്യവുമായ എട്ടു ന്യായങ്ങളെടുത്തു കാണിച്ചുകൊണ്ടു ഡോക്റ്റർ ബർണ്ണലിന്റേയും മെക്കൻസിയുടേയും കാലഗണന ശരിയല്ലെന്നു യുക്തിപൂൎവ്വം സ്ഥാപിച്ചിരിക്കുന്നു. ഇത്ര ദീൎഘമായ ഉദ്ധൃതം ചേൎത്തു വായനക്കാരെ ടി ന്യായങ്ങൾ ധരിപ്പിക്കാൻ എനിക്കാഗ്രഹമുണ്ടെങ്കിലും വിസ്തരഭയത്താൽ തല്ക്കാലം ഞാൻ അതു വിട്ടുകളയുന്നു.

22. മി. ചാഴികാടന്റെ വാദഗതിയിലുള്ള ഒരു രസികത്വം അഥവാ ഒരു വക്രത ഇവിടെ സവിശേഷം തെളിഞ്ഞുകാണുന്നു. വീരരാഘവപ്പട്ടയം ക്രിസ്ത്വബ്ദം 230-ൽ എഴുതിയിട്ടുള്ളതാണെന്നു തിരുവിതാംകൂർ ചരിത്രകാരന്മാരായ മിസ്റ്റർ ശങ്കുണ്ണിമേനവനും, മി. നാഗമയ്യായും, ബ. ബെൎന്നാർദച്ചനും സമ്മതിക്കുന്നു. വീരരാഘവപ്പട്ടയത്തിന്റെ കാലം ഏഴാം നൂററാണ്ടിലാണെന്നു മിസ്റ്റർ ജി. ററി. മെക്കൻസിയും ഡോക്റ്റർ ബൎണ്ണലും പുറപ്പെടുവിച്ചിട്ടുള്ളയഭിപ്രായങ്ങൾ തെററാണെന്നു ഇപ്പോൾ സ്ഥാപിച്ചുകഴിഞ്ഞിട്ടുണ്ടു്" എന്നു 111-ാം പുറത്തു പറഞ്ഞശേഷം 112-ാം വശത്തു ഈയാണ്ടു കണ്ടുപിടിച്ച മാൎഗ്ഗം കാണിച്ചിരിക്കുന്നു: "മകരത്തുൾ വ്യാഴം മീനഞായറു ഇരുപത്തൊൻറു ചേൻറ ചതിരോഹിണിനാൾ" ഈ ഗ്രഹനിലയും നാളും തീയതിയും കണക്കാക്കി ജ്യോതിശ്ശാസ്ത്രവിദഗ്ദ്ധന്മാർ ഈ കാലം കലിവൎഷം 3331-ാണെന്നു ഗണിച്ചിട്ടുണ്ടു. ഇപ്പോൾ കലിവൎഷം 5041-ാണ്. 5041-ൽനിന്നു 3331 കുറച്ചാൽ 1710 കിട്ടുന്നു. ഇന്നേക്കു 1710 സംവത്സരം മുൻപാണു ഈ പട്ടയമെഴുതിയിട്ടുള്ളതു്. ക്രിസ്ത്വബ്ദം ഇന്നു 1940-ാണ്. ഇതിൽനിന്നു 1710 കുറച്ചാൽ ക്രിസ്ത്വബ്ദം 230-ൽ ആണ് വീരരാഘവപ്പട്ടയം എഴുതിയതെന്നു തീർച്ചയാണ്. മി.

ശങ്കുണ്ണിമേനോൻ മുതലായവർ ഈ കാലഗണനാസൂത്രംതന്നെ വിനിയോഗിച്ചായിരിക്കുമല്ലൊ രണ്ടാമത്തെ ചെമ്പേടിന്റെകാലം ക്രി. 250 ആണെന്നു തെളിയിച്ചിട്ടുള്ളതു്. ആ വിവരം മി. ചാഴികാടന്റെ അറിവിൽപെട്ടതായ ഭാവമേ ഇല്ല. മി. ചാഴികാടന്റെ വാദഗതിയിലെ വക്രതയെന്നു ഞാൻ പറഞ്ഞതിവിടെയാണു പ്രത്യക്ഷമാകുന്നതു്. മി. ചാഴികാടന്റെ ചരിത്രാന്വേഷണത്തിന്റെ ഉദ്ദേശം സത്യം കണ്ടുപിടിച്ചു സ്ഥാപിക്കണമെന്നാണോ എന്നു സംശയം ജനിക്കുന്നു. History is a conspiracy against the truth. ചരിത്രമെന്നതു സത്യത്തിനെതിരായുള്ള ഒരു ഉപജാപം അഥവാ കുമന്ത്രണം ആണു എന്നുള്ള ആധുനികകാലത്തെ പരിതാപകരാവസ്ഥ മി. ചാഴികാടന്റെ പുസ്തകത്തിൽ പലേടത്തും കാണാം. അയാളുടെ അഭിപ്രായം— സ്വാത്മമാത്രപരമായ അഭിമതം— ശരിയാണെന്നു സ്ഥാപിക്കണം. ബ. ബർണ്ണാർദച്ചന്റെ വാദത്തെ പാടെ നിഷേധിക്കണം. ഇതാണു മി. ചാഴികാടന്റെ മുമ്പിൽ വച്ചിരിക്കുന്ന ആദർശം. വിരരാഘവപ്പട്ടയത്തെ സംബന്ധിച്ചിടത്തോളം അതിന്റെ പ്രതിഗ്രാഹകൻ ആയ ഇരവികോർത്തൻ ഒരു ചെട്ടിയാണെന്നു സ്ഥാപിച്ചുകൊണ്ടു ബ. ബർണ്ണാർദച്ചന്റെ വാദത്തെ തകർക്കാമെന്നു നിശ്ചയിച്ചു് അതിനായി ബദ്ധപ്പെടുകയും ബ. ബർണ്ണാർദച്ചനെ തവിടുപൊടിയാക്കിയതായി സ്വയം അഭിമാനിക്കയും ചെയ്തിരിക്കുന്നു. എന്നാൽ സ്ഥാണുരവിഗുപ്ത— സബറിശോപ്പട്ടയത്തിന്റെ സ്ഥിതി അതല്ല. അതിനാൽ ബ. ബർണ്ണാർദച്ചന്റെ വാദത്തേയോ മി. ശങ്കുണ്ണിമേനവന്റെയും മററും കാലനിർണ്ണയത്തേയോ പററി വായനക്കാൎക്കു യാതൊരു സൂചനയും നൽകാതെ ഡോക്ടർ ബർണ്ണലിന്റെ അഭിപ്രായം മാത്രമെടുത്തു അതു ശരിയെന്നമട്ടിൽ കാണിച്ചിരിക്കുന്നു.

# അദ്ധ്യായം 6.

1. ക്നായിതോമ്മായുടെയും കൂട്ടരുടെയും കുടിയേററത്തിന്റെ ഒരു കാരണം ആയി മി. ചാഴികാടൻ പറയുന്നതു് മെത്രാനും പട്ടക്കാരും ഇല്ലായിരുന്നതിനാൽ കേരളീയ ക്രിസ്തീയസഭ ശിഥിലാവസ്ഥയെ പ്രാപിച്ചു എന്നും ഈ ദുരവസ്ഥയിൽനിന്നു് കേരളസഭയെ സമുദ്ധരിക്കുന്നതിനായിട്ടാണു് അവർ വന്നതു് എന്നും ആണല്ലൊ. പല വർണ്ണനാഭേദങ്ങളോടുകൂടിയ ഈ വാദം ലക്ഷ്യങ്ങളാലും ദൃഷ്ടാന്തങ്ങളാലും സാധൂകരിക്കപ്പെടാതെ ഇരിക്കുന്നു എന്നു മാത്രമല്ല, എല്ലാരേഖകൾക്കും തെളിവുകൾക്കും— വിരോധമായി നില്ക്കുന്നു. ഈ പ്രസ്താവനയെ തെളിയിക്കുന്ന ന്യായങ്ങളിൽ ചിലതിനെ ബ. ബർണ്ണാർദച്ചന്റെ "മാർ തോമ്മാക്രിസ്ത്യാനികൾ" ഏഴാം അദ്ധ്യായം 30മുതൽ വശങ്ങളിൽനിന്നു് ഇവിടെ സംക്ഷേപമായി കാണിക്കാം.

"(1) മൂന്നാംനൂററാണ്ടിൽ കേരളീയ സഭയിൽ മെത്രാന്മാരും വൈദികരും ഉണ്ടായിരുന്നെന്നും തരിസാപ്പള്ളിക്കും അതിൽ സംബന്ധിച്ചിരുന്ന

ക്രിസ്ത്യാനികൾക്കും പല അവകാശങ്ങളും അനുഭവങ്ങളും ആ കാലത്തിലെ ചക്രവൎത്തിയുടെ അനുമതിയോടുകൂടി സാബൎറിശോമെത്രാൻ കൊടുത്തു എന്നും അദ്ദേഹത്തിന്റെ പുരോഗാമികളായി ഇവിടെ മെത്രാന്മാർ ഉണ്ടായിരുന്നു എന്നും മററും ഉപരി വിവരിച്ചിട്ടുള്ളതു തന്നെ ഇതിലേക്കു ഒന്നാമത്തെ ലക്ഷ്യമാണ്.

"(2) കൂടാതെ ഭാരതീയ ക്രിസ്ത്യാനികൾക്ക് എദേസാ മുതലായ ദേശങ്ങളിലെ ക്രിസ്ത്യാനികളോടു കൂട്ടുകെട്ടുണ്ടായിരുന്നെന്നും തൻമൂലം ആ സ്ഥലങ്ങളിൽനിന്ന് ക്രിസ്ത്യാനികൾ മൂന്നാം ശതാബ്ദത്തിൽ കേരളത്തിൽ വരികപതിവായിരുന്നതിനാൽ അവർ തോമ്മാശ്ലീഹായുടെ വിശുദ്ധാവശിഷ്ടഭാഗത്തെ മൈലാപ്പൂരിൽനിന്നും എദേസായിലേക്കു കൊണ്ടുപോയി എന്നും പ്രസ്താവിച്ചുകഴിഞ്ഞിരിക്കുന്നു.

"(3) ക്നായിത്തൊമ്മൻ മലയാളത്തിൽവരുന്നതിനു 20 കൊല്ലം മുമ്പ് ഇൻഡ്യയുടെ സാമന്തപ്രദേശത്തിൽ (അഥവാ ആധുനികദേശവിഭാഗമനുസരിച്ച് വടക്കേ ഇൻഡ്യയിൽ) പേഷ്യാമെത്രാപ്പോലീത്താ നിവസിച്ചിരുന്നെന്നും അദ്ദേഹം നിഖ്യാസൂനഹദോസിൽ സന്നിഹിതനാകുകയും ഭാരതസഭയുടെ പ്രാതിനിദ്ധ്യത്തിൽ അതിലെ നിയമങ്ങൾക്കു ഒപ്പുവയ്ക്കുകയും ചെയ്തു എന്നും മേൽവിവരിച്ചിട്ടുണ്ടു്.

"(4) മാത്രമല്ല, ഭാരതീയസഭ അക്കാലത്തു് ആശാസ്യമായ ഒരു അവസ്ഥയിൽ സ്ഥിതി ചെയ്തിരുന്നു എന്നും വി. തോമ്മാശ്ലീഹാ നിരവധി അത്ഭുതങ്ങളെ ഇൻഡ്യയിൽ പ്രവൎത്തിച്ചിരുന്നെന്നും ആ സിദ്ധന്റെ തിരുനാളിനെ ഭാരതീയ ക്രിസ്ത്യാനികൾ ഉത്സവമായി കൊണ്ടാടിയിരുന്നെന്നും നാലാം ശതാബ്ദമദ്ധ്യത്തിൽ എദേസ്സായിൽ ജീവിച്ചിരുന്ന വി. അപ്രേം സമൎത്ഥിക്കുന്നു. ആകയാൽ ക്നായിത്തൊമ്മനും അനുയായികളും നാലാം ശതാബ്ദത്തിൽ ദക്ഷിണ ഇൻഡ്യയിൽവന്നതു് അവിടെ വൈദികഗണം ഇല്ലാഞ്ഞതിനാലാണ് എന്നു പറയുന്ന ഭാഗം വിശ്വസനീയമല്ല.

2. "ക്നായിത്തൊമ്മന്റെ ആഗമനകാലത്തു് കേരളത്തിൽ വൈദികർ ഉണ്ടായിരിക്കയും ഭാരതീയസഭ ശ്രേയസ്കരമായ ഒരു പദത്തിൽ ഇരിക്കയും ചെയ്തിരുന്നു എന്ന് മേൽ പ്രസ്താവിച്ചിരിക്കയാൽ, അദ്ദേഹത്തിന്റെയും തദനുയായികളുടെയും വരവിന്റെ യഥാൎത്ഥകാരണമാണ് അവശ്യവിജ്ഞേയമായി ഇനി ഇവിടെ ശേഷിച്ചിരിക്കുന്നതു്. അതീതകാലങ്ങളിൽ വിദേശീയരായ ചില സുറിയാനിക്കാർ ഇവിടെ വന്നതുപോലെതന്നെ കച്ചവടസൌകൎയ്യത്തെ മോഹിച്ചും ആ കാലഘട്ടത്തിൽ പേൎഷ്യാസാമ്രാജ്യത്തിൽ നടത്തപ്പെട്ടിരുന്ന അതിഘോരമായ മതപീഡനം ഹേതുവായും ആണ് ഈ കുടിയേററവും ഉണ്ടായിട്ടുള്ളതു്. ക്രിസ്ത്വാബ്ദം 310 മുതൽ 380 വരെ പേൎഷ്യാസാമ്രാജ്യത്തെ ഭരിച്ചിരുന്ന സാപ്പോർ ദ്വിതീയൻ മതവ്യത്യസ്തതയെ അസ്പദീകരിച്ചു് ക്രിസ്ത്യാനികളെ ഘോരമായി പീഡിപ്പിച്ചു. ഈ ഭയങ്കര മതപീഡനത്തിന്റെ കാലത്തു് മെത്രാന്മാരും വൈദികന്മാരും അനേകസഹസ്രം സ്ത്രീപുരുഷന്മാരും മിശിഹായുടെ സത്യവേദത്തെപ്രതി കൊല്ലപ്പെട്ടു എന്ന് സഭാചരിത്രകാരന്മാർ ഐകകണ്ഠ്യമായി സാക്ഷിക്കുന്നു. ക്നായിത്തൊമ്മന്റെയും സഹചരന്മാരു

ടെയും പ്രസ്ഥാനം ഈഘട്ടത്തിലാണ്. ക്നായിതൊമ്മനാവട്ടെ, എല്ലാവരാലും സമ്മതിക്കപ്പെടുന്നതുപോലെ, ഒരു വർത്തകപ്രധാനനും കൊടുങ്ങല്ലൂർ അന്ന് ഇൻഡ്യയിലെ ഏററം പ്രസിദ്ധിയുള്ള കച്ചവടസ്ഥലവുമായിരുന്നു. ഈ പട്ടണത്തിൽ വാണിജ്യവൃത്തിക്കുണ്ടായിരുന്ന സൌകൎയ്യം ഹേതുവായിട്ട് ഈജിപ്ത്, സിറിയാ, അറേബിയാ, ആദിയായ രാജ്യങ്ങളിൽ നിന്നുകൂടി പല ആളുകൾ കച്ചവടത്തിനായി ഇവിടെ വരുകയും പോകയും സാധാരണമായിരുന്നു. അവരിൽ ചിലർ നിജവാസവും ഇവിടെത്തന്നെ ഉറപ്പിച്ചു....... മേൽപറഞ്ഞ വേദതെരുക്കത്തിന്റെ കാലത്ത് പേർഷ്യാ സാമ്രാജ്യത്തിൽനിന്നും ജനങ്ങൾ കേരളത്തിൽ കുടിയേറി പാർത്തതുപോലെ പലർ സിലോൺ മുതലായ ദേശങ്ങളിൽ എത്തി അവിടെയും സ്ഥിരവാസം ഉറപ്പിക്കയുണ്ടായിട്ടുണ്ട്. ആറാം ശതവത്സരാരംഭത്തിൽ ഇൻഡ്യാ, സിലോൺ മുതലായ പൌരസ്ത്യദേശങ്ങളിൽ ചുററിസഞ്ചരിച്ച കോസ്മം സിലോണിൽ സ്ഥിരവാസികളായ പേർഷ്യൻ ക്രിസ്ത്യാനികൾ ഉണ്ടായിരുന്നതായും, സൊകോത്രാദ്വീപത്തിൽ പേർഷ്യായിൽനിന്നു ക്രിസ്ത്യാനികൾവന്നു നിവസിച്ചിരുന്നതായും പ്രസ്താവിക്കുന്നു. പ്രസ്തുത ക്രിസ്ത്യാനികൾ മുമ്പേതന്നെ അവിടെ സ്ഥിരവാസം ഉറപ്പിച്ചവർ ആയിരുന്നു എന്നാണ് കോസ്മായുടെ സാക്ഷ്യത്തിൽനിന്നു തെളിയുന്നതു്. ആകയാൽ ഇവർ നാലാംനൂററാണ്ടിൽ പേർഷ്യായിൽനിന്നും മതപീഡനം ഹേതുവായിട്ടു പുറപ്പെട്ട് മേൽപറഞ്ഞ ദേശങ്ങളിൽവന്നു താമസിച്ചവരുടെ സന്താനങ്ങൾ ആകുന്നു എന്നല്ലാതെ മററുവിധത്തിൽ കരുതുവാൻ മാൎഗ്ഗമില്ല. വൈദികരുടെ അഭാവം നിമിത്തം ശൂന്യാവസ്ഥയെ പ്രാപിച്ചിരുന്ന കേരളീയ സഭയെ പുലത്തുമാറുമാത്രം ആണ് വിദേശസുറിയാനിക്കാർ, ദക്ഷിണ ഇൻഡ്യയിൽവന്നതു് എന്നു പറയുന്ന ഭാഗംതന്നെ ഞങ്ങളുടെ മേൽ പറഞ്ഞ അനുമാനത്തെ ബലമായി പിൻതാങ്ങുന്നു. എങ്ങനെയെന്നാൽ പട്ടക്കാരുടെ കുറവിനെ പരിഹരിക്കുന്നതിനു പട്ടക്കാർ മാത്രം വേണമെന്നല്ലാതെ ഒരു വലിയ ജനസംഖ്യയും വന്നു കുടിയേറേണ്ട ആവശ്യകത ഇല്ല. ജനങ്ങളുടെ ഈ ആഗമനം കേരളീയസഭാപോഷണത്തിൽനിന്നു വ്യത്യസ്തമായ ഒരുദ്ദേശത്തെയാണ് ലക്ഷീകരിക്കുന്നതു്. അതു് പേർഷ്യായിലെ മതപീഡനത്തിൽനിന്നുള്ള വിമുക്തിയും കേരളത്തിലെ കച്ചവടസൌകൎയ്യവും ആണെന്നാണ് മേൽ നാം അനുമാനിച്ചിട്ടുള്ളതു്.

3. "കുടിപുറപ്പെട്ട ജനങ്ങളുടെ സംഖ്യ അധികമായിരുന്നതുകൊണ്ടും അവർ ദൂരസ്ഥലങ്ങളായ വിദേശങ്ങളിൽ വാസം ഉറപ്പിക്കാൻ ഉദ്ദേശിച്ചിരുന്നതിനാലും ആണ് അവരുടെ ഒരുമിച്ചു ചില വൈദികരും ഉണ്ടായിരിപ്പാൻ ഇടയായതു്. ഇത്ര വലുതായ ജനക്കൂട്ടത്തിന് വൈദികന്മാരെക്കൊണ്ടുള്ള ആവശ്യം ഒഴിച്ചുകൂടാത്തതാണെന്ന് ഏവരും സമ്മതിക്കും. യാത്രചെയ്യുന്നതിനു അക്കാലത്തുണ്ടായിരുന്ന അസൌകൎയ്യങ്ങളെ ആലോചിച്ചാൽ അവൎക്കു കേരളത്തിൽ വന്നുചേരുന്നതിനു ഒരു മാസക്കാലത്തിലധികം വേണ്ടിയിരുന്നു. അന്യദേശവാസത്തിനായി പുറപ്പെട്ട

ഇവർ ഒരു വലിയ ജനക്കൂട്ടമായിരുന്നതും അവരോടൊരുമിച്ച വൈദികന്മാർ ഉണ്ടായിരുന്നതും തന്നെയാണ് എദേസ്സായുടെ സ്ഥാനമൊഴിഞ്ഞ മെത്രാനായ മാർ യൌസേപ്പിനേക്കൂടി അവരോടൊരുമിച്ച് കൊണ്ടുപോരുവാൻ ആ ജനങ്ങളേ ഉത്സാഹിപ്പിച്ച കാരണങ്ങളിൽ ഒന്ന്. ഇതിനു മുമ്പായി ചില ക്രിസ്ത്യാനികൾ ആ ദിക്കുകളിൽനിന്നും ഇവിടെ എത്തി താമസിച്ചിട്ടുണ്ടെങ്കിലും അവർ സംഖ്യയിൽ കുറവായിരുന്നതിനാൽ വൈദികന്മാരുടെ അനുയാത്ര അവൎക്കാവശ്യപ്പെട്ടില്ല. ഇപ്പോഴാകട്ടെ ഗുരുതരങ്ങളായ കാരണങ്ങൾ നിമിത്തം കുടിപാൎപ്പുകാരോടുകൂടി വൈദികരും വരാൻ ഇടയായതാണ്. അക്കാലത്തും അതിൽപിന്നെയും ഇൻഡ്യാസഭ പേർഷ്യാമെത്രാപ്പോലീത്തായിക്കു അധീനയായിരുന്നു എന്നാണ് ചരിത്രം നമ്മേ അറിയിക്കുന്നതു്. ഈ സ്ഥിതിക്ക് പ്രസ്തുത ക്രിസ്ത്യാനികളും വൈദികന്മാരും മലങ്കരസഭാഭരണം കയ്യേൽക്കുന്നതിനായി വന്നവരായിരുന്നു എങ്കിൽ പേർഷ്യാ മെത്രാപ്പോലീത്താവഴിക്കായിരുന്നു ഇവിടേയ്ക്കു വരേണ്ടിയിരുന്നതു്. എന്നാൽ ഇവരുടെ വരവ് ആ വഴിക്കല്ലാത്തതിനാൽ കേവലം കുടിപാൎപ്പിനായിട്ടാണെന്നല്ലാതെ സഭാദ്ധ്യക്ഷസ്വീകരണത്തിനായിട്ടല്ലെന്ന് ഒരിക്കൽക്കൂടി തീർച്ചയാക്കുന്നതിൽ അബദ്ധമുണ്ടായിരിക്കയില്ല. . . . . . . .

"വലിയധനവാനും വർത്തകരിൽ മുഖ്യനും ദേശാന്തരാധിവാസികളായ ആ ജനക്കൂട്ടത്തിന്റെ തൊടുകുറിയും ആയിരുന്ന ക്നായിതൊമ്മൻ സമകാലീനനായ ചേരമാൻ പെരുമാളിനു വളരെ ദ്രവ്യങ്ങളെ തിരുമുൻകാഴ്ച വച്ചുകൊണ്ടു് മേൽവിവരിച്ച രാജകീയ പദവികളെ ലഭിച്ച ശേഷം തന്റെ അനുചരന്മാൎക്കായി മഹോദേവർ പട്ടണത്തിന്റെ വടക്കേപന്തിയിൽ 400—ം തെക്കേപന്തിയിൽ 72—ം വീടുകളെ പണിയിച്ചു. സുറിയാനിക്കാർക്കു വടക്കുംഭാഗരെന്നും തെക്കുംഭാഗരെന്നും പൊതുവിൽ പറഞ്ഞുവരാറുള്ള പേർ ഇവിടെനിന്നാണ് ഉത്ഭവിച്ചിട്ടുള്ളതു്. തെക്കുംഭാഗർ ചുരുക്കം ചില സ്ഥലങ്ങളിൽമാത്രം ഇടകലൎന്നു വസിക്കുന്നതും സംഖ്യയിൽ നന്നാകുറഞ്ഞതുമായ ഒരു ജനക്കൂട്ടമാണ്. ഇവരെ ഒഴിച്ച് കേരളത്തിൽ നിവസിക്കുന്ന സകലനസ്രാണികൾക്കും വടക്കുംഭാഗർ എന്നാണ് അഭിധാനം, ഇതിനുള്ളകാരണം എന്താണ് എന്ന് അന്വേഷിക്കുന്ന ജനങ്ങൾ തുലോം ചുരുങ്ങും. കുടിയേറിയ പരദേശ സുറിയാനിക്കാരിൽ പ്രധാനികളായ എല്ലാവരും വടക്കേപന്തിയിൽ 400 വീടുകളിലായും ശേഷിച്ചവർ തെക്കേപന്തിയിൽ 72 വീടുകളിലായും പാൎത്തു. കേരളത്തിന്റെ നാനാഭാഗങ്ങളിലായി നിവസിച്ചിരുന്ന സ്വദേശക്രിസ്ത്യാനികൾ വടക്കേപന്തിയിൽ അധിവാസം ഉറപ്പിച്ച വിദേശസുറിയാനിക്കാരോടു ബാന്ധവം സ്വീകരിച്ച് പരസ്പരം സമ്മിശ്രമായി ഭവിക്കയാൽ അവൎക്കു വടക്കുംഭാഗർ അഥവാ വടക്കേ പന്തിയിൽ പാർത്തിരുന്നവരോടുകൂടിക്കലൎന്നവർ എന്നു പേർ ഉത്ഭവിച്ചു. തെക്കേഭാഗരെ ഒഴിച്ചുള്ള സകലനാട്ടു സുറിയാനി ക്രിസ്ത്യാനികൾക്കും അദ്യാപി ഈപേർ പറഞ്ഞുവരുന്നു. മഹാദേവർ പട്ടണത്തിന്റെ തെക്കേപന്തിയിൽ പാർത്തിരുന്നവരും കൂടിക്കലൎന്നവർതന്നെ.

തെക്കുംഭാഗർ എന്ന അഭിധാനത്തിൽ ഇക്കാലത്ത് അറിയപ്പെടുന്നവർ ആ
വരിൽ ചുരുങ്ങിയ ഒരു ഭാഗംമാത്രമാണ്. നാട്ടുക്രിസ്ത്യാനികളോടു വിദേശി
കൾ കൂടി കലർന്നുപോയി എന്നുള്ളതിനെ ലക്ഷ്യീകരിക്കുന്നതിനു ബലമേ
റിയ രേഖകൾ ഉണ്ട്. അവകളിൽ ചിലതിനെമാത്രം ഇവിടെ ഉദ്ധരിക്കാം.

4. "(1) പരദേശ സുറിയാനിക്കാർ ഇവിടെ വന്നപ്പോൾ അവ
രോടു ഒരുമിച്ച് വൈദികന്മാരും ഉണ്ടായിരുന്നതായി മേൽ വിവരിച്ചിട്ടു
ണ്ടല്ലൊ. വിദേശികൾ കൂടിക്കലരാതെ നിൽപ്പുണ്ടെങ്കിൽ അവരിൽ അന്നു
മുതൽ പട്ടക്കാരും ഉണ്ടാകേണ്ടിയിരുന്നു. മലങ്കരസഭാ സ്ഥാപകനായ
വി. തോമ്മാശ്ലീഹായുടെ കാലം തുടങ്ങി ഇന്നുവരെ സ്വദേശ ക്രിസ്ത്യാനിക
ളുടെ പല കുടുംബങ്ങളിലും പട്ടക്കാർ ഉണ്ടായിരുന്നതായി മേൽ (മാർതോ
മ്മാ ക്രി. 1-7) പ്രസ്താവിച്ചിട്ടുള്ളത് വായനക്കാർ ഓർമ്മിക്കുന്നുണ്ടല്ലൊ.
എന്നാൽ അങ്ങനെ ചൂണ്ടിക്കാണിപ്പാൻ തക്കതായി വിദേശികളുടെ ഏക
കുടുംബംപോലും ഉള്ളതായി അറിയപ്പെടാതിരിക്കുന്നത് അവരിൽ കലർച്ച
കൂടാതെ ശേഷിച്ചവർ ഇല്ലായ്കകൊണ്ടല്ലാതെ മറെറന്തുകൊണ്ടാണ്?

(2) "വിദേശക്രിസ്ത്യാനികൾ സ്വദേശികളോടു സമ്മിശ്രമാകാതെ
തനിയെ നിന്നിരുന്നു എങ്കിൽ കേരളത്തിലെ നസ്രാണികൾ ദീർഘയാത്ര
കഴിച്ചു പരദേശത്തുനിന്ന് മെത്രാന്മാരെ എല്ലാക്കാലത്തും ഇവിടെകൊണ്ടു
വരേണ്ട ആവശ്യം നേരിടുകയില്ലായിരുന്നു. എന്തെന്നാൽ പരദേശത്തു
കാരായ സുറിയാനിക്കാർ തന്നെ സ്വന്തവൈദികന്മാരോടുകൂടെ കേരള
ത്തിൽ എല്ലാക്കാലത്തും നിവസിച്ചിരുന്നതിനാൽ അവരോടൊന്നിച്ച്
ആദ്യം വന്നിറങ്ങിയ മാർയൗസേപ്പ് അനന്തരഗാമിയായി തൻെറ സ്വദേ
ശികളിൽ ഒരുത്തനെ സ്ഥാനാഭിഷേകം ചെയ്യുന്നതിനും ഈവിധത്തിൽ
അവരിൽനിന്നുതന്നെ മെത്രാന്മാർ തുടരെ ഉണ്ടാകുന്നതിനും സംഗതിയാ
യേനെ." (ബ. ബെർണ്ണാദച്ചനിൽനിന്നുള്ള ഉദ്ധരണം ഇവിടെ അവസാനിച്ചു.)

"യഹൂദന്മാർ അവരുടെ വിവാഹം, അവരുടെ കുടിയേററം മുതൽ
ഇന്നുവരെയും സിറിയാ, ബഗദാദ്, അലപ്പോ മുതലായ പാശ്ചാത്യ ഏ
ഷ്യൻരാജ്യങ്ങളിലെയും യൂറോപ്യൻ രാജ്യങ്ങളിലേയും യഹൂദന്മാരുമായി
തുടൻ നടത്തിവരുന്നതായി അറിയുന്നതിനിടയായി......... ക്നാനായ
ക്കാർക്ക് 345-നു ശേഷം സുറിയായുമായി വൈദികബന്ധമല്ലാതെ വിവാഹ
ബന്ധമില്ലായിരുന്നു" എന്ന് മി. പാഴികാടൻ 30-ാംവശത്ത് പറഞ്ഞി
രിക്കുന്നു. കേരളത്തിലെ പരദേശിയൂദന്മാർ മിശ്രവിവാഹത്താൽ രക്ത
ശുദ്ധി സംഭവിക്കാതിരിപ്പാൻ ശ്രദ്ധിച്ചിരുന്നു എന്നാണല്ലൊ മി. ജോസഫ്
പറയുന്നതിൻെറ സാരം. അതിലേയ്ക്കു അവർ പരദേശവുമായുള്ള വിവാഹ
ബന്ധം തുടൻന്നിരുന്നുഎന്നും മി. ജോസഫ് പറയുന്നു. ഇതു് വാദത്തിനായി
മാത്രം ഞാൻ സമ്മതിക്കാം. കലർച്ചകൂടാത്ത ശുദ്ധരക്തം സംരക്ഷിച്ചുകൊ
ണ്ടുപോകുന്നതിൽ അതീവ തല്പരന്മാരായിരിക്കുന്ന പരദേശി യൂദന്മാർ
അതിനുള്ള ഏകമാർഗ്ഗമായി അവലംബിച്ചുവരുന്നതു് പരദേശത്തുനിന്നുമുള്ള
വിവാഹബാന്ധവം അനുസ്യൂതം തുടൻന്നുപോക എന്നതാണെങ്കിൽ, ശുദ്ധരക്ത
സംരക്ഷണത്തിൽ തങ്ങളുടെ കുടിയേററംമുതല്ക്കേ തുല്യതല്പരന്മാരായിരുന്ന

വിദേശസുറിയാനിക്കാർ (എന്ന് വികത്ഥനം ചെയ്യുന്ന ഈ തെക്കുംഭാഗർ) എന്തുകൊണ്ടു പരദേശ വിവാഹബന്ധത്തെ തുടർന്നില്ല? മലയാളത്തെ യഹൂദന്മാർ വിദേശത്തുനിന്നു വിവാഹം തുടർന്നുനടത്താൻ സാധിച്ചു എന്നു പറയുന്ന മി. ജോസഫ്, 345-നുശേഷം, അതായത് തങ്ങളുടെ കുടിയേറ്റശേഷം, ക്നാനായക്കാർക്കു സിറിയായുമായി വിവാഹബന്ധം ഇല്ലായിരുന്നു എന്നു സമ്മതിക്കുന്നതിൽനിന്നും സിദ്ധിക്കുന്നത് അവർക്കു വിദേശവിവാഹത്തിൽ ഏർപ്പെടാൻ നിവൃത്തിയില്ലായിരുന്നു എന്നല്ലയോ? ഇങ്ങനെ തെക്കുംഭാഗർക്കു വിദേശവിവാഹം പരിത്യക്തമായി എന്നു അവർതന്നെ സമ്മതിക്കുന്നതിൽനിന്നും നാം അനുമിക്കേണ്ടത് ആ വിവാഹബന്ധത്തിൽ ഏർപ്പെടത്തക്ക യാതൊരു നിലയും വിലയും അന്തസ്സും അവർക്കില്ലായിരുന്നു എന്നാണ്. കേരളത്തിലേക്കു മെത്രാന്മാരെ കൊണ്ടുവരിക എന്ന ഭാരം വഹിച്ചിരുന്നത് തെക്കുംഭാഗരായിരുന്നു എന്ന് മി. ജോസഫ് വമ്പുപറഞ്ഞിട്ടുണ്ടല്ലൊ. ആ കൂട്ടത്തിൽ അവിടെനിന്നു കുറേ സ്ത്രീകളെക്കൂടി കൊണ്ടുപോരരുതായിരുന്നോ? ആ ഭാരംകൂടെ വഹിക്കുവാൻ അവർക്കു ശക്തിയില്ലായിരുന്നോ? മെത്രാന്മാരെ അവരുടെ കൈവശം കൊടുത്തയച്ചിരുന്നെങ്കിൽ തീർച്ചയായും എത്ര സ്ത്രീകളെ വേണമെങ്കിലും കൊടുത്തയച്ചേനേ. മഹമ്മദീയശക്തി പ്രാബല്യത്തിൽ വന്നതിൽപിന്നെക്കൂടെയും തെക്കുംഭാഗർക്കു സിറിയായുമായി പോക്കുവരത്തിനു വിഷമം ഇല്ലായിരുന്നസ്ഥിതിക്കു സമാധാനകാലങ്ങളിലെ കാര്യം പറയാനുണ്ടോ? ക്നാൻതോമ്മായുടെ നേതൃത്വത്തിൽ സുറിയായിൽനിന്നും ഇന്നത്തെ തെക്കുംഭാഗരുടെ പൂർവ്വപിതാക്കന്മാരായി പറയുന്ന എഴുപത്തിരണ്ടു കുടുംബക്കാരെ മലയാളത്തേക്കു യാത്രയാക്കി കപ്പൽകയറ്റിയ അവസരത്തിൽ അവർക്കു നൽകിയ ഉപദേശം പുരാതന പാട്ടിൽ പറയുന്നത് ഇപ്രകാരമാണ്:

"ഹിന്ദുവിൽപോയാലും മക്കളേനിങ്ങള്
ബന്ധങ്ങൾ വേർവിടാതോർക്കണമെപ്പോഴും
പാടുമറിയാതിരിക്കണം നിങ്ങളും" "ബന്ധങ്ങൾ വേർവിടാതോർക്കണമെന്നും പാടുമറിയാതിരിക്കണ"മെന്നുമുള്ള ഉപദേശത്താൽ ഇൻഡ്യയിലുള്ളവരുമായി വിവാഹബന്ധത്തിൽ ഏർപ്പെടരുതെന്നു ഉപദേശിച്ചാണ് സിറിയായിൽനിന്നും ക്നാൻതോമ്മായേയും അനുയായികളെയും യാത്രയയച്ചതെന്നു ക്നാനായക്കാർ വിശ്വസിക്കുന്നു" എന്നു മി. ചാഴികാടൻ 15-ാം വശത്തു ഘോഷിക്കുന്നു. "ഹിന്ദുവിൽപോയാലും ബന്ധങ്ങൾ വിടാതോർക്കണമെപ്പോഴും" എന്ന ഉപദേശശകലത്തിനു വല്ല അർത്ഥവുമുണ്ടെങ്കിൽ അവർ എവിടെനിന്നു പോരുന്നുവോ ആ ദേശക്കാരുമായുള്ളബന്ധം അനുസ്യൂതം പാലിച്ചുകൊണ്ടിരിക്കണം എന്നതായിരിക്കണം അത്. ഇൻഡ്യാക്കാരുമായി വിവാഹത്തിൽ ഏർപ്പെടരുതെന്നു പ്രത്യക്ഷമായി അതു മുടക്കുന്നില്ല. 'നിങ്ങൾ ഇൻഡ്യയിൽ ചെന്നശേഷം നിങ്ങളിൽനിന്നുതന്നെ പരസ്പരം- ആങ്ങളപെങ്ങൾമാരുമായി- വിവാഹം കഴിച്ചുകൊള്ളണം; ഞങ്ങളുമായി മേലാൽ യാതൊരു ബാന്ധവത്തിനും അനുവദിക്കയില്ല; അത്രവലുതായ ഒരു പതിതമാണ് നിങ്ങൾക്ക് ഇവിടം വിടുന്നതുകൊണ്ടു വന്നുകൂടുന്നത്" എന്നുള്ള അർത്ഥത്തിൽ- മി. ചാഴികാടൻ

കല്പിക്കുന്ന അർത്ഥം ഇതിൽനിന്നു ഭിന്നമല്ല— സിറിയായിൽനിന്നു അവരെ പറഞ്ഞയച്ച ശേഷക്കാർ അവർക്കു അന്ത്യശാസനം നൽകിയതായി സങ്കല്പിക്കുവാൻ എനിക്കു നിവൃത്തിയില്ല. ഇതിന്റെ ഒക്കെ കഥ എന്തെന്ന് ആലോചിച്ചതിൽ, ഒരു വെറും കെട്ടുകഥ അഥവാ നോവൽ മാത്രം എന്നല്ലാതെ മറ്റൊന്നുമല്ല. ഉറഹായിൽനിന്നു ഒരു മാർയൌസേപ്പ് മെത്രാൻ ഇങ്ങനെ പോന്നിട്ടില്ലഎന്ന് അഡ്റിയാൻ ഫോർട്ടെസ്ക്യൂ ആദിമ നൂറ്റാണ്ടുകളിലെ എദേസ്സാ സഭയുടെ ചരിത്രസംബന്ധമായ ചർച്ചയുടെ ഫലമായി പറയുന്നു. ഇതിനു അനുകൂലമായ യാതൊരു ഐതിഹ്യവും എദേസ്സാ സഭയിൽ ഇല്ലെന്നും ഇതിന്റെ ജന്മഭൂമി മലയാളം മാത്രം ആകുന്നു എന്നുംകൂടി അദ്ദേഹം പറയുന്നു എന്നും നാം അനുസ്മരിക്കണം.

(ബ. ബെർണ്ണാർദ്ദച്ചനിൽനിന്നുള്ള ഉദ്ധരണം തുടരുന്നു.)

(3) "ഒമ്പതാം ശതവത്സരത്തിൽ സാബോർ, പ്രോത്ത് എന്ന മെത്രാന്മാരുടെ ഒരുമിച്ച് വിദേശ സുറിയാനിക്കാരുടെ ഒരുകൂട്ടം കൊല്ലത്തുവന്നിറങ്ങിയെന്നും അവർ നാട്ടുക്രിസ്ത്യാനികളുമായി സമ്മിശ്രപ്പെട്ടുപോയിയെന്നുംഉള്ള ഒരു പാരമ്പര്യം കേരളത്തിലെ നസ്രാണികളുടെ ഇടയിൽ ഇന്നും നിലനില്ക്കുന്നുണ്ട്. ഈ പരമ്പരാവൃത്താന്തത്തെ സൂക്ഷ്മദൃഷ്ട്യാ പരിശോധിച്ചിട്ടുള്ള ചരിത്രകാരന്മാർ എല്ലാവരും ഒരുപോലെ ഇതിനെ സമ്മതിച്ചു രേഖപ്പെടുത്തിയിട്ടുള്ളതാണ്. 345-ൽ കൊടുങ്ങല്ലൂരിൽ വന്നിറങ്ങിയ സുറിയാനിക്കാർ നാട്ടിലെ ക്രിസ്ത്യാനികളോടു കലരാതെ വർത്തിച്ചിരുന്നുഎങ്കിൽ കൊല്ലത്തുവന്നിറങ്ങിയവർ ഇവരുടെ ബന്ധുക്കൾ ആയിത്തീരുന്നതല്ലാതെ നാട്ടിലെ ജനങ്ങളോടു സങ്കരിഭവിക്കുന്നതിനു യാതൊരു വിധേനയും ഇടയുള്ളതല്ലെന്നു സുബുദ്ധിയുള്ള ആരും സമ്മതിക്കും.

4) "ഈ സംഗതിയിൽ കോസ്മാ നിഷേധിച്ചുകൂടാത്ത ഒരു സാക്ഷിയാണ്. ഇദ്ദേഹം 6-ാം നൂറ്റാണ്ടിൽ ഇൻഡ്യാ, സിലോൺ മുതലായ ദേശങ്ങളിൽ സഞ്ചരിക്കയും തന്റെ ദൃഷ്ടിയിൽപെട്ട സകല സംഗതികളും സ്വന്തകൃതിയിൽ രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. സിലോണിലെ കാര്യങ്ങളെപ്പറ്റി അദ്ദേഹം പറയുകയിൽ അവിടെ ക്രിസ്ത്യാനികൾ ഉണ്ട് എന്ന പൊതുവാചകത്തിനുപുറമേ "പേർഷ്യൻകാരായ ക്രിസ്ത്യാനികളുടെ സമൂഹമുണ്ട്" എന്ന് പ്രത്യേകിച്ചും പ്രസ്താവിച്ചിരിക്കുന്നു. എന്നാൽ മലയാളത്തെക്കുറിച്ച് "കുരുമുളകുവിളയുന്ന മാലെയിൽ (അതായത് മലയാളത്ത്) ഒരു സഭയുണ്ട്" എന്നുമാത്രമാണ് അദ്ദേഹം രേഖപ്പെടുത്തുന്നത്. സിലോണിൽ പേർഷ്യൻകാരായ ക്രിസ്ത്യാനികൾ ഉണ്ട്" എന്നു വ്യക്തമായി പറയുന്ന കോസ്മാ അതുപോലെ പേർഷ്യൻ ക്രിസ്ത്യാനികളുടെ ഒരുകൂട്ടം മലയാളത്തിൽ അവിടത്തെ ജനങ്ങളോടു യാതൊരു മിശ്രതയും കൂടാതെ അക്കാലത്തു നിവസിച്ചിരുന്നതായി കണ്ടില്ലെന്നും അതിനാൽ ആണ് തന്റെ ഗ്രന്ഥത്തിൽ അതിനെപ്പറ്റി യാതൊന്നും പറയാതിരുന്നതെന്നും നിസ്സംശയം തീരുമാനിക്കാവുന്നതാണ്. കോസ്മാസഞ്ചരിച്ച സ്ഥലങ്ങളിൽ അദ്ദേഹത്തിന്റെ ദൃഷ്ടിക്കു ഗോചരീഭവിച്ച സകലസംഗതികളേയും സ്വന്തകൃതിയിൽ പ്രസ്താവിച്ചിട്ടുണ്ട്. കല്യാണിയിൽ പേർഷ്യയിൽനിന്നു അയക്ക

പ്പെടുന്ന ഒരു മെത്രാനും സൊക്കോററ്റായിൽ പേർഷ്യായിൽനിന്നു നിയോഗിക്കപ്പെടുന്ന വൈദികന്മാരും സിലോൺ ദ്വീപത്തിൽ പേർഷ്യായിൽനിന്നു കുടിയേറിപ്പാർക്കുന്ന ക്രിസ്ത്യാനികളും വൈദികരും ഉണ്ടെന്നു് വ്യക്തമായി പ്രസ്താവിക്കുന്ന കോസ്മാ, മലയാളത്തേക്കുറിച്ചു പറകയിൽ അവിടെ ക്രിസ്ത്യാനികളുടെ 'ഒരുസഭയുണ്ടു'' എന്നുമാത്രമാണു് പറയുന്നതു്. ആകയാൽ കോസ്മായുടെ ഈ പ്രസ്താവന മേൽപറഞ്ഞ അനുമാനത്തെ ബലപ്പെടുത്തുന്ന രേഖാമൂലമായ ഒരു ലക്ഷ്യമാകുന്നു.

5. "മേൽ കാണിച്ച തെളിവുകൾ എല്ലാം നമ്മെ വിളിച്ചറിയിക്കുന്നതു്, പരദേശക്രിസ്ത്യാനികൾ നാട്ടുക്രിസ്ത്യാനികളോടു സമ്മേളിച്ചു് ഏകജനക്കൂട്ടമായിപ്പോയി എന്നുള്ള സംഗതി അനിഷേധ്യമായ ഒരു ചരിത്രസംഭവമാകുന്നു എന്നാണു്. ഈ കലർച്ചമൂലം നാട്ടുമെത്രാന്മാരുടെ പരമ്പര അവസാനിച്ചുപോകുവാനും തൽസ്ഥാനത്തു് വിദേശമെത്രാന്മാർ മലങ്കരസഭയിന്മേൽ ആധിപത്യം പ്രാപിപ്പാനും സംഗതിയായി. ഇതു് ഭാരതീയസഭയ്ക്കു് ഗുണത്തേക്കാൾ അധികം ദോഷഫലത്തെയാണു് ഉളവാക്കിയതെന്നു് തീർച്ചയായി പറയാം. വിദേശികളും സ്വദേശികളും ഒരുമിച്ചു് ഏക ജനസഞ്ചയമായിത്തീർന്നതിനാൽ സ്വദേശിമെത്രാന്മാർ വേണ്ടാ എന്നു് ഇരുപക്ഷക്കാരും തീർച്ചയാക്കി എന്നും വിദേശിയായ മാർ യൌസേപ്പു് ഇതിലേയ്ക്കു ഒരു പന്ഥാവായി പരിണമിച്ചു എന്നും ആ കാലഘട്ടം മുതല്ക്കാണു് നാട്ടുകാരായ അർക്കദിയാക്കോന്മാർ നിയമിക്കപ്പെട്ടതു് എന്നും അനുമാനിക്കുന്നതിൽ അബദ്ധമുണ്ടാവാൻ ഇടയില്ല. തെക്കുംഭാഗരും വടക്കുംഭാഗരും എല്ലാം ക്നായിതൊമ്മന്റെ സന്തതികൾ ആണെന്നും അദ്ദേഹത്തിനു രണ്ടു ഭാര്യമാർ ഉണ്ടായിരുന്നെന്നും അവരിൽ ഒന്നാമത്തേതിൽനിന്നാണു് വടക്കുംഭാഗർ ഉത്ഭവിച്ചതെന്നും, അതല്ല രണ്ടാമത്തെ ഭാര്യയിൽനിന്നാണു് അവരുടെ ഉല്പത്തി എന്നും മറ്റുമുള്ള ഊഹമാത്രനിർമ്മിതങ്ങളായ കല്പിതകഥകളെ വ്യവസ്ഥകൂടാതെയും അടിസ്ഥാനലേശംപോലുമില്ലാതെയും ചില എഴുത്തുകാർ ജല്പിച്ചിട്ടുള്ളതിന്റെ അസാംഗത്യം വിദേശക്രിസ്ത്യാനികളുടെ സമ്മേളനത്തെപ്പറ്റി മേൽവിവരിച്ചിട്ടുള്ള തെളിവുകളിൽനിന്നു ധാരാളം വ്യക്തമാകുന്നുണ്ടു്."

6. ക്നായിതോമ്മായുടെ കുടിയേറ്റത്തിന്റെ രണ്ടാമത്തെ കാരണമായി മി. ചാഴികാടൻ ഇങ്ങനെ പറയുന്നു:- "ഇൻഡ്യയിലെ അന്നത്തെ പ്രധാന തുറമുഖമായിരുന്ന കൊടുങ്ങല്ലൂരിൽ ഒരു പണ്ടകശാലയും കോട്ടയും സ്ഥാപിച്ചു് കച്ചവടം നടത്താമെന്നു തീരുമാനിച്ചതു് കുടിയേറ്റത്തിനുള്ള വേറൊരു കാരണമായിരിക്കാം." (P 79) ഇതു ഒരു അപ്രധാനകാരണമായി സ്വീകരിക്കുന്നതിൽ യാതൊരു അസാംഗത്യവുമില്ല. ബ. ബെസ്സ്യാർഅച്ചനും ഇതു സമ്മതിച്ചിട്ടുള്ളതായി മുകളിൽ കാണിച്ചിട്ടുണ്ടല്ലൊ.

7. മൂന്നാമത്തെ കാരണം ആയി മി. ചാഴികാടൻ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: (p p 77-8) "ആകയാൽ മലയാളത്തുവന്നു ക്രിസ്തുമാർഗ്ഗങ്ങൾ പ്രചരിപ്പിച്ചു് ഇൻഡ്യയിൽ മരിച്ച ഒരു പൂർവ്വപിതാവിനെപ്പറ്റി അന്വേഷിക്കുന്നതിനും അദ്ദേഹത്തിന്റെ ശരീരാവശിഷ്ടങ്ങൾ

വല്ലതും ലഭിക്കുമെങ്കിൽ അയതു് എടുക്കുന്നതിനുംകൂടി ക്നായിതോമ്മായും കൂട്ടരും മലയാളത്തേക്കു പുറപ്പെട്ടതാണു്.” “ആകയാൽ മരിച്ച തങ്ങളുടെ ഒരു പൂർവ്വപിതാവിന്റെ ഭൗതികാവശിഷ്ടങ്ങൾ അന്വേഷിച്ചും കൂടിയാണു് ക്നാൻതോമ്മായും കൂട്ടരും മലയാളത്തേക്കു പുറപ്പെട്ടതു്.” “പുരാതനപാട്ടുകൾ എന്ന അദ്ധ്യായത്തിൽ പ്രധാനമായി അഞ്ചു പാട്ടുകളെപ്പറ്റിയാണു് ഞാൻ പറഞ്ഞിട്ടുള്ളതു്. ഈ അഞ്ചു പാട്ടുകളിൽ പ്രധാനമായ “മുന്നംമലങ്കര” എന്ന പാട്ടിലാണു് “മാർത്തോമ്മാൻ തന്റെ ശേഷക്കാർ” എന്നു മലങ്കരയിൽ കുടിയേറിയ സുറിയാനിക്കാരെപ്പറ്റി പറഞ്ഞിരിക്കുന്നതു്. മാർത്തോമ്മാൻ തന്റെ ഭിക്ഷകാരന്നോ മതക്കാരന്നോ പറയാതെ ശേഷക്കാർ എന്നു വ്യക്തമായി പറഞ്ഞിരിക്കുന്നതിന്റെ അർത്ഥം തോമ്മാശ്ലീഹായുടെ രക്തബന്ധത്തിൽപെട്ടവരും അവകാശികളും എന്നാണർത്ഥം. ............ സിറിയായിൽനിന്നും മലയാളത്തേക്കു ക്നാൻതോമ്മായുടെ നേതൃത്വത്തിൽ വന്നവർ മാർതോമ്മശ്ലീഹായുടെ സന്താനപരമ്പരയിലും രക്തബന്ധത്തിലുംപെട്ട ശേഷക്കാരായിരുന്നു.” (p. 79.)

“മേല്പോട്ടു പൊങ്ങുന്ന മഴവിനു ഒരു കൊച്ചുവള്ളം” എന്നു വള്ളം വെട്ടുകാരുടെ ഇടയിൽ ഒരു പറച്ചിലുണ്ടു്. മരം മുറിയണമെങ്കിൽ ശക്തിയായി ഓങ്ങിവെട്ടണം. ശക്തിയായി ഓങ്ങണമെങ്കിൽ മഴ കഴിയുന്നത്ര ഉയ പൊങ്ങണം. മഴ ഇങ്ങനെ പൊങ്ങുന്നതിന്റെ അളവനുസരിച്ചു ഉയരത്തിൽ ഒരു തടിക്കൂട്ടി ഇണക്കിവെച്ചാൽ, അഞ്ഞിലിപ്പൊങ്ങുന്ന മഴവിന്റെ വായിത്തല തിരിച്ചു് ഒരു കൊച്ചുവള്ളംകൂടെ വെട്ടിയെടുക്കാൻ സൌകര്യമുണ്ടെന്നാണു് ഇതിന്റെ സാരം. ഇതുപോലെതന്നെയാണു് ക്നായിതോമ്മായുടെയും കൂട്ടരുടെയും വരവു് തങ്ങളുടെ പൂർവ്വപിതാവായ മാർതോമ്മായുടെ ഭൗതികാവശിഷ്ടങ്ങൾ എടുക്കാൻകൂടെയാണു് എന്നു പറയുന്നതു്. മേല്പോട്ടുപൊങ്ങുന്ന മഴവിനു ഒരു കൊച്ചുവള്ളംകൂടെ തീർക്കാൻ സാധിക്കുമെങ്കിൽ, സമയനഷ്ടമില്ല, ആൾ പണിനഷ്ടമില്ല, വള്ളംഒന്നുകൂടെ തിന്നു എന്നുള്ള ആദായമുണ്ടുതാനും. വി. തോമ്മായുടെ ശരീരാവശിഷ്ടങ്ങൾ എടുക്കാൻകൂടെയാണു് എന്നു പറഞ്ഞിരിക്കുന്നതു് ഈദൃശമായ ഒരു ആദായം എന്ന മട്ടിൽ മാത്രമത്രെ. ക്നായിതൊമ്മന്റെ പുറപ്പാടിനു ഒരു നൂററിൽ ചില്വാനം വത്സരങ്ങൾക്കു മുമ്പേതന്നെ ആ പൂജ്യാവശിഷ്ടങ്ങൾ എദേസ്സായിൽ എത്തിക്കഴിഞ്ഞിരുന്നു എന്ന ചരിത്ര വസ്തുത മി. ചാഴികാടൻ ഗ്രഹിച്ചിട്ടേ ഇല്ല. എന്നാൽ ഈ വാദത്തിന്റെ സാരമായ ഭാഗം കിടക്കുന്നതു് ഈ ക്നായിതൊമ്മനും കൂട്ടരും “മാർത്തോമ്മാന്റെ ശേഷക്കാർ,” അതായതു് മാർ തോമ്മാശ്ലീഹായുടെ രക്തബന്ധത്തിലും സന്താനപരമ്പരയിലും പെട്ടവരാണു് എന്നുള്ളതാണു്. ഇതു എളുപ്പത്തിൽ സാധിക്കാനുള്ള മാർഗ്ഗമായിട്ടാണു് മി. ചാഴികാടൻ തോമ്മാശ്ലീഹായേയും മററും കാനായിലും സമീപപ്രദേശത്തും ഉള്ളവരാക്കിയതും അവിടങ്ങളിൽ ക്രിസ്തുവിന്റെ ശിഷ്യന്മാരും അവരുടെ സന്താനപരമ്പരകളും നിവസിച്ചിരുന്നു എന്നും മററും വരുത്തിക്കൂട്ടാൻ പണിപ്പെട്ടിട്ടുള്ളതും. ആ വാദത്തിന്റെ ചെമ്പു് ഞാൻ മുമ്പേ തെളിയിച്ചുകഴിഞ്ഞല്ലൊ. ഈ വാദം വേദപുസ്തകത്തിൽനിന്നുതന്നെ തെളിയിക്കാമെന്നു നടിച്ചുകൊണ്ടു് മി. ചാഴികാടൻ

വേദപുസ്തകരേഖകളെക്കൊണ്ടു ഒരു ഒന്നാംതരം അസത്യപ്രമാണനിർമ്മാണത്തിനു ശ്രമിക്കയാണു ചെയ്യുന്നതു്. അതും പോരാഞ്ഞു് ഇതാ "മാർത്തോമ്മൻ തന്റെ ശേഷക്കാർ" എന്നതു തെളിയിക്കുന്നതിനായി സുറിയാനിസഭയുടെ മഹാമല്പാനും വിശുദ്ധനുമായ അപ്രേമിനെ ഒരു സാക്ഷിയാക്കാൻ മുതിർന്നിരിക്കുന്നു. അതായതു് വി. അപ്രേം എഴുതിയിട്ടില്ലാത്ത ഒരു കാര്യം എഴുതി എന്നു പറഞ്ഞുകൊണ്ടു സങ്കോചലേശമെന്നിയെ അതിനു പററിയ ഒരു രേഖ സൃഷ്ടിച്ചു് ഹാജരാക്കുന്നു. ഈ വിശുദ്ധൻ രചിച്ചിട്ടുള്ള നിരവധി ഗാനങ്ങളിൽ വി. തോമ്മാശ്ലീഹായുടെ ഇൻഡ്യൻ അപ്പസ്തോലവേലയെ പരാമർശിച്ചുള്ള ഭാഗം 1866—ൽ Bickell ബിക്കെൽ എന്ന ദേഹമാണു് പ്രസാധനം ചെയ്തതു്. ഉവസ്തു് പ്രസാധകൻ "Carmina Nisibina നിസിബിഗാനങ്ങൾ" എന്നു് നാമകരണം ചെയ്തിരിക്കുന്നു. അവയിൽ 42-ാം നമ്പർ ഗാനത്തിന്റെ ഇംഗ്ലീഷ് ഭാഷാന്തരമാണു് മി. ജോസഫ് തന്റെ പുസ്തകത്തിന്റെ 72-ാം പുറത്തു് ഡോക്ടർ മെഡലിക്കോട്ടിന്റെ കൃതിയിൽനിന്നു് ഉദ്ധരിച്ചിരിക്കുന്നതു്. എന്നാൽ "മാർതോമ്മാശ്ലീഹായുടെ തിരുശ്ശേഷിപ്പുമാററം" എന്ന 10-ാം അദ്ധ്യായം 131-ാം പുറത്തു് "മാർതോമ്മാ ശ്ലീഹായെപ്പററി മാർ അപ്രേമിന്റെ വേറൊരു കവിത നോക്കുക" എന്നും പറഞ്ഞു് 4 നമ്പരുകളായി മലയാളത്തിൽ മി. ജോസഫു കൊടുത്തിരിക്കുന്നതിൽ ഒന്നാംനമ്പരാണു് ഞാൻ മുകളിൽ സൂചിപ്പിച്ചിട്ടുള്ള നവീനരേഖാസൃഷ്ടിയ്ക്കായി അയാൾ വിനിയോഗിച്ചിരിക്കുന്നതു്. ഡോക്ടർ മെഡലിക്കോട്ടാകട്ടെ III Quotation 'മൂന്നാം ഉദ്ധാരണം' എന്ന അടിധാനത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതാണു് അതു്. മി. ജോസഫ് ഇവിടെ മെഡലിക്കോട്ടിന്റെ ഇംഗ്ലീഷ് ഭാഷാന്തരം കൊടുക്കുന്നില്ല. അയാൾ സ്വയം ഒരു മലയാളവിവർത്തനം സൃഷ്ടിക്കയാണു ചെയ്തിട്ടുള്ളതു്. ആ വിവർത്തനത്തിലാണു നമ്മുടെ വക്കീൽ നവീനരേഖാനിർമ്മാണം സാധിച്ചിരിക്കുന്നതു്. മെഡലിക്കോട്ടിൽനിന്നും ഇംഗ്ലീഷ് വിവർത്തന ഞാൻ ഇവിടെ പകർത്താം:

III Quotation

I

"Thomas, whence thy lineage,
That so illustrios thou shouldst become?
A merchant thy bones conveys;
A Pontiff assigns thee a feast;
A King a shrine erects".

ഈ ഭാഗത്തെ ഞാൻ വിവർത്തനം ചെയ്തു് മി. ചാഴികാടന്റേതുമായി തട്ടിച്ചുനോക്കാൻ സൌകര്യത്തിനുവേണ്ടി അവ രണ്ടും ഇരുകോളങ്ങളിലായി താഴെ കുറിക്കാം.

മൂന്നാം ഉദ്ധരണം—൩ നാം നമ്പർ.

(എന്റെ വിവർത്തനം.)

അല്ലയോ തോമ്മായേ, അവിടുത്തെ ഇത്ര മഹായശസ്സുള്ളവനാക്കുന്ന അവിടത്തെ മഹാമഹിമ വർണ്ണിക്കേണ്ടതെവിടെനിന്ന്? ഒരു കച്ചവടക്കാരൻ അവിടത്തെ അസ്ഥികൾ കൊണ്ടുവരുന്നു; ഒരു പുരോഹിതശ്രേഷ്ഠൻ അവിടത്തേക്കു ഒരു തിരുനാൾ ഏർപ്പെടുത്തുന്നു; ഒരു രാജാവു ഒരു ദേവാലയം പണിയുന്നു.

മി. ചാഴികാടന്റെ വിവർത്തനം.

"അല്ലയോ തോമ്മായേ, അവിടത്തെ മഹത്വത്തെ വർദ്ധിപ്പിക്കുന്നതിനായി അവിടത്തെ. പിൻഗാമിയായ ഒരു കച്ചവടക്കാരൻ അവിടത്തെ അസ്ഥിയെ എദേസ്സായിൽ കൊണ്ടുവന്നു. ഒരു സഭാപിതാവ് അങ്ങയുടെ മഹത്വത്തിനായി ഒരു തിരുനാൾ ഏർപ്പെടുത്തുകയും ഒരു രാജാവു ഒരു ബലിപീഠം സ്ഥാപിക്കയും ചെയ്തു.

ഇതിനോടുകൂടെ III Quo tation II III IV എന്ന ശ്ലോകങ്ങൾക്കു മി. ജോസഫ് കൊട്ടുത്തിട്ടുള്ള പരിഭാഷയും ഇവിടെ ചേർക്കുന്നു.

II

"പ്രസ്തുത വണിഗ്വരൻ അയാൾ കൊണ്ടുവന്ന അസ്ഥികളെ ബാഹ്യമായ വിധത്തിൽ ഭദ്രമായി സൂക്ഷിച്ചിരുന്നു. എന്നാൽ ആ അസ്ഥികൾ ആ വണിക്ശ്രേഷ്ഠനെ ഉള്ളിൽനിന്നും ഭദ്രമായിസൂക്ഷിച്ചിരുന്നു. അയാൾ പല പ്രാവശ്യം വ്യാപാരത്തിനു പുറപ്പെട്ടിട്ടുണ്ടെങ്കിലും ഇത്ര വില തീരാത്ത ഒരു വസ്തു അയാൾക്കു ലഭിച്ചില്ല.

III

"അയാൾ പല പ്രാവശ്യം ഇൻഡ്യയിലേയ്ക്കു പോകയും തിരിച്ചു വരികയും ചെയ്തെങ്കിലും അയാൾക്കു ലഭിച്ചിട്ടുള്ള സകല ദ്രവ്യങ്ങളും അങ്ങേ അസ്ഥിയോട് താരതമ്യപ്പെടുത്തി വെറും നിസ്സാരവസ്തുക്കളായി മാത്രമേ അയാൾ പരിഗണിച്ചിരുന്നുള്ളു.

IV

"അവിടുന്നു ആശിക്കാതിരുന്നതും ദൈവത്താൽ വാഗ്ദാനം ചെയ്യപ്പെടാതിരുന്നതുമായ ഒരുകാര്യം അങ്ങേക്കുലഭിച്ചു. കണ്ടാലും ഇൻഡ്യാരാജ്യത്തിൽ അങ്ങേ അത്ഭുതങ്ങളും ഈ നാട്ടിൽ അങ്ങേയുടെ വിജയവും, എല്ലായിടത്തും അങ്ങേതിരുനാളുകളും."

മാർ അപ്രേമിന്റെ ഈ നാലുപദ്യങ്ങളിൽ ഒന്നാമത്തേതിന്റെ ഭാഷാന്തരത്താൽ മി. ചാഴികാടൻ വി. അപ്രേമിന്റെ (ഡോക്ടർമെഡലിക്കോട്ടിന്റെ വിവർത്തനപ്രകാരമുള്ള) ആശയത്തെ എന്തുമാത്രം മറിച്ചുവെക്കയും സ്വാതന്ത്ര്യയാൽ സ്വന്തഉദ്ദേശം എന്തുമാത്രം പൊന്തിച്ചുവെക്കയും ചെയ്തിരിക്കുന്നു!!! ഇതിനുംപുറമേ അയാൾ കൃത്രിമമായി ഒരു ചരിത്രഭാഗം വരുത്തി "മാർത്തോമ്മാശ്ലീഹായുടെ വംശത്തിൽപെട്ട ഒരു കച്ചവടക്കാരൻ ഇൻഡ്യയിൽനിന്നും മാർത്തോമ്മാശ്ലീഹായുടെ ശരീരാവശിഷ്ടങ്ങൾ എദേ

സ്സായിൽ കൊണ്ടുവന്നു എന്ന് മാർ അപ്രേംമല്പാൻ പാടിയിട്ടുണ്ട്" എന്നു
പറഞ്ഞിരിക്കുന്നു. അപ്രേം മല്പാൻ പാടിയിട്ടുണ്ട് എന്നു പറയുന്ന ആ പാട്ടു
തന്നെയാണ് മെഡ്ലിക്കോട്ടിൽനിന്നു III Quotation I മൂന്നാം ഉദ്ധരണം
ഒന്നാംനമ്പരായി മി. ചാഴികാടന്റെയും എന്റെയും വെവ്വേറെ വിവർത്ത
നസഹിതം ഞാൻ മുകളിൽ ചേർത്തിരിക്കുന്നതു്. 42-ാം നമ്പർ നിസിബി
യൻ ഗാനത്തിന്റെ ഒന്നാംശ്ലോകമായ "Thus howled the dvil-
പിശാചു് ഇങ്ങനെ അലറി" എന്നതു് അയാൾ 72-ാം വശത്തു് ഇംഗ്ലീ
ഷിൽതന്നെ ഉദ്ധരിച്ചിട്ടുള്ളസ്ഥിതിക്കു മെഡ്ലിക്കോട്ടിൽ അതിന്റെ അടുത്തു
തന്നെ കിടക്കുന്നതും ഞാൻ മുകളിൽ ഉദ്ധരിച്ചിട്ടുള്ളതുമായ III Quotation
മൂന്നാം ഉദ്ധരണത്തിന്റെ ഒന്നാമത്തെ ശ്ലോകംകൂടെ എങ്കിലും എന്തുകൊ
ണ്ടാണ് മി. ജോസഫ് ഇംഗ്ലീഷിൽ ഉദ്ധരിക്കാത്തതു്? തെക്കുംഭാഗരുടെ
പെൺപാട്ടുകളിൽ ഒന്നിൽ "മാറാന്റെ മുന്നൂററി നാല്പത്തിയഞ്ചിൽ
"മാർത്തോമ്മാർ തന്റെ ശേഷക്കാർ" എന്നു പണ്ടേതന്നെ നിർമ്മിച്ചിട്ടിരിക്കുന്ന
കള്ളക്കഥയേയും, "മാർത്തോമ്മാശ്ലീഹായുടെ വംശത്തിൽപെട്ട ഒരു കച്ചവട
ക്കാരൻ ഇൻഡ്യയിൽനിന്നു മാർത്തോമ്മാശ്ലീഹായുടെ ശരീരാവശിഷ്ടങ്ങൾ
എഡേസ്സായിലേക്കു കൊണ്ടുവന്നു എന്നു് മാർ അപ്രേംമല്പാൻ പാടിയിട്ടുണ്ട്"
എന്നുള്ള സ്വന്തം പ്രസ്താവനയേയും സാധൂകരിക്കേണ്ടതു് അത്യാവശ്യക
മായി ടിയാൻ കണ്ടു. അതു സാധിക്കുന്നതിനു ഒരു ചെറിയ കൃത്രിമത്തിന്റെ
പ്രയോഗം ഒഴിച്ചുകൂടാത്തതാണെന്നും ടിയാനു ബോദ്ധ്യമായി. എന്നാൽ
ഡോക്ടർ മെഡ്ലിക്കോട്ട് ഇംഗ്ലീഷിൽ പദ്യരൂപേണ ചേർത്തിരിക്കുന്ന
ഭാഗത്തു് കൃത്രിമമായി ഒന്നോ കൂടുതലോ പദങ്ങൾ കുത്തിച്ചെലുത്താൻ
മാർഗ്ഗം കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. "ഒരു കച്ചവടക്കാരൻ" എന്ന് വി.
അപ്രേം രേഖപ്പെടുത്തിയിട്ടുള്ളതിന്റെ മലയാള വിവർത്തനത്തിൽ "അവിട
ത്തെ പിൻഗാമിയായ" എന്ന രണ്ടുപദങ്ങളെയാണല്ലൊ മി. ചാഴികാടൻ
കൃത്രിമമായി കൂട്ടിച്ചേർത്തതു്. മി. ചാഴികാടന്റെ ഈ പരിഭാഷ ഗദ്യരൂപ
ത്തിലാകയാൽ അങ്ങനെ ഇഷ്ടംപോലെ കൂട്ടിച്ചേർക്കാൻ നിഷ്പ്രയാസം
സാധിച്ചു. ഈ ആശയം ഇംഗ്ലീഷ് മൂലത്തിൽ വരുത്തണമെങ്കിൽ A desce-
ndant of thine എന്നോമറേറാകൂടെ merchant എന്നതിന്റെ മുൻ
പോ പിൻപോ വെക്കണം. അങ്ങനെ ചെയ്യുമ്പോൾ പദ്യത്തിന്റെ അപ്ര
തിഹതമായ പ്രവാഹത്തിനു ഭംഗം നേരിടുന്നു. കൃത്രിമശങ്ക അനുവാച
കരിൽ അനുക്ഷണം അങ്കുരിക്കാൻ അവസരം നൽകുന്നു. അതിനാൽ
ഇംഗ്ലീഷ്മൂലം ഉദ്ധരിക്കാതെ വിട്ടുകളയുകതന്നെ ഉത്തമമെന്ന് മി. ജോ
സഫ് തീരുമാനിച്ചതു് യുക്തിപൂർവ്വം തന്നെയാണു്. ഇങ്ങനെ വി. അപ്രേം
ചെയ്തിട്ടില്ലാത്ത ഒരു പ്രസ്താവന ചെയ്തതായി എഴുതിക്കാണിച്ചുകൊണ്ടു്
തന്റെ ഹൃദയാന്തർഭാഗത്തു കുടികൊള്ളുന്ന ഒരു ആശയത്തെ പൊന്തിച്ചു്
ഒരു ചരിത്രവസ്തുത എന്നവണ്ണം മി. ചാഴി കാണിച്ചിരിക്കുന്നു!!! വി. അപ്രേ
മിന്റെ പ്രസ്തുത ഗാനങ്ങളിൽനിന്ന് "പിശാചു് അലറി"യതായി മി.
ചാഴികാടൻ ഉദ്ധരിച്ചിരിക്കുന്ന ഒന്നാംനമ്പർ ശ്ലോകത്തെത്തുടർന്ന് കൊടു
ത്തിരിക്കുന്ന രണ്ടു്, മൂന്ന് ഈ നമ്പർ പദ്യങ്ങളിലും പ്രസ്തുതകച്ചവടക്കാര

റേപ്പുററി പറയുന്നുണ്ട്. ആ ശ്ലോകങ്ങൾ മൂന്നും ഞാൻ ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

I

(Thus) howled the devil, into what land
shall I fly from the just?
I stirred up Death the Apostles to slay,
that by their death I might escape their blows.
But harder still am I now stricken:
The Apostle I slew in India
has overtaken me in Edessa; here and there
he is all himself.
There went I, and there was he, here and there,
to my grief I find him.

II

The merchant brought the bones; nay, rather,
they brought him. Lo, the mutual gain.
What profit were they to me, while theirs was
the mutual gain? Both brought me loss.
Who will show me the casket of Iskariot
Whence courage I derived?
But the casket of Thomas is slaying me,
for a hidden power there residing, tortures me.

III

With profit moses, the elect, in faith transported bones.
If then so great a prophet held that help
from bones could be obtained, rightly did
the m e r c h a n t believe the same, and rightly
a m e c h a n t he styled himself.
The m e r c h a n t has made a profit, has
become great and rules.
His treasury has greatly impoverished me,
for to Edessa it is open, and the great city by his aid
is enriched.

മേൽകാണിച്ചിരിക്കുന്ന ഗീതങ്ങളിൽ ഒന്നാമത്തേതുമാത്രമേ മി. ജോസഫ് ഉദ്ധരിച്ചിട്ടുള്ളു. അതിന്റെ ഒരു 'ഏകദേശപരിഭാഷ' അദ്ദേഹം കൊടുത്തിട്ടുണ്ട്. അത് ഇപ്രകാരമാണ് (P. 72): "ഈ നീതിമാനിൽ നിന്നും ഞാൻ ഏതുനാട്ടിലേയ്ക്കു ഓടിരക്ഷപെടേണ്ടു. അപ്പസ്തോലനിൽ നിന്നുമുള്ള അടികളെ (ഉപദ്രവങ്ങളെ) ഒഴിച്ചുവിടുന്നതിനായി ഞാൻ അപ്പസ്തോലനെതിരായി മരണത്തെ ഇളക്കിവിട്ടു. എന്നാൽ ഞാൻ ഇപ്പോൾ കൂടുതൽ കഠിനതരമായി ഉപദ്രവിക്കപ്പെടുന്നു. ഞാൻ ഇൻഡ്യയിൽ കൊലപ്പെടുത്തിയ അപ്പസ്തോലൻ എന്നെ പിൻതുടൎന്ന് എനിക്കു മുമ്പായി എഡേസ്സാ

യിൽ എത്തിയിരിക്കുന്നു. ഇൻഡ്യയിലും എഡേസ്സായിലും (ഇവിടെയും അവിടെയും) അദ്ദേഹം പരിപൂർണ്ണശക്തൻതന്നെ. ഞാൻ അവിടെ(ഇൻഡ്യയിൽ) പോയി; അദ്ദേഹം അവിടെവന്നു; ഇവിടെയും അവിടെയും എനിക്കു ദുഃഖകാരണമായി ഞാൻ അദ്ദേഹത്തെ കണ്ടുമുട്ടുന്നു. ഇപ്രകാരം സാത്താൻ എഡേസ്സായിൽ അലറിയിരുന്നു."

മി. ചാഴികാടൻെറ ഈ ഉദ്ധരണത്തെയും പരിഭാഷയേയും പററിയും ഒരു ചെറിയ നിരൂപണം ചെയ്യാതെ കടന്നുപോകുവാൻ നിവൃത്തിയില്ല. ഇംഗ്ലീഷ് ഭാഷാഭിജ്ഞന്മാരിൽനിന്നുള്ള എൻെറ അറിവു ശരിയാണെങ്കിൽ, ഈ ശ്ലോകത്തിൻെറ അദ്യത്തെ നാലുവരികൾ തോമ്മായെ മാത്രമല്ല, അപ്പസ്തോലന്മാരെ ആകമാനമത്രെ ഉദ്ദേശിക്കുന്നതു്. the just എന്നതന്നെ മി. ചാഴികാടൻെറ ഉദ്ധരണത്തിൽ കൊടുത്തിട്ടുണ്ടെങ്കിലും this just man എന്ന അർത്ഥത്തിലാണ് അയാളുടെ പരിഭാഷ. ഏകദേശപരിഭാഷതന്നെ ആയാലും ആ അർത്ഥം കൊടുക്കുവാൻ വഹിയാ. the good, the just എന്നൊക്കെ the Definite Article എന്ന വിശേഷക വാചിസഹിതം Abjectives of Quality എന്ന തരത്തിൽപെട്ട ഭേദകം ഉപയോഗിക്കുന്നപതിവ് ഇംഗ്ലീഷിൽ സുലഭമത്രെ. അതാകട്ടെ Adjectives used as Nouns ഭേദകം നാമമായി ഉപയോഗിക്കുന്ന സമ്പ്രദായങ്ങളിൽ ഒന്നാണതാനും. ഇവിടെ ആനാമം ബഹുവചനാർത്ഥം ദ്യോതിപ്പിക്കുന്നു എന്നുകൂടിയുണ്ടു്. ആ സ്ഥിതിക്കു the just എന്നു് മേൽകാണിച്ചിരിക്കുന്നതിനു "നീതിമാന്മാർ" എന്നത്രെ അർത്ഥമാക്കേണ്ടതു്. I stirred up Death the Apostles to slay എന്നു് Apostle ശബ്ദം ബഹുവചനമായിട്ടത്രെ മൂലത്തിൽ കാണുന്നതു്. That by their death I might escape their blows എന്നതിലെ അദ്യത്തെ T H E I R ജോസഫിൻെറ ഉദ്ധൃതത്തിൽ The ആയിപ്പോയി. രണ്ടാമത്തേതു് Their എന്നുതന്നെയാണ്. Apostles– അപ്പസ്തോലന്മാർ– എന്നതാണ് ശരിയെന്നും, തന്നിമിത്തം The just എന്നതും ബഹുവചനം കുറിക്കുന്നു എന്നും അവ വ്യക്തമാക്കുന്നുണ്ടുതാനും.

ഇനി ഈ ശ്ലോകത്തിൻെറ ഒരു പരിഭാഷ കഴിയുന്നത്ര മി. ജോസഫിൻെറ വാക്കുകളെത്തന്നെ ഉപയോഗിച്ചുകൊണ്ടു് ഞാൻ ഇവിടെ കൊടുത്തുകൊള്ളട്ടെ:

"പിശാചു് ഇങ്ങനെ അലറി: നീതിമാന്മാരിൽനിന്നു് ഞാൻ ഏതു നാട്ടിലേയ്ക്കു ഓടി രക്ഷപെടേണ്ടു? അപ്പസ്തോലന്മാരുടെ താഡനങ്ങളിൽനിന്നു വിമുക്തനാകുന്നതിനുവേണ്ടി അവരെ കൊല്ലുന്നതിനായി ഞാൻ മരണത്തെ ഇളക്കിവിട്ടു. എന്നാൽ ഞാൻ ഇപ്പോൾ മുൻപിലത്തേതിലും കഠിനതരമായി പിഡിപ്പിക്കപ്പെടുന്നു. ഞാൻ ഇൻഡ്യയിൽവച്ചു വധിച്ച ആ അപ്പസ്തോലൻ എന്നോടൊപ്പം എഡേസ്സായിൽ എത്തിയിരിക്കുന്നു. ഇവിടെയും അവിടെയും അദ്ദേഹം ഭേദലേശമെന്നിയെ അദ്ദേഹംതന്നെ. ഞാൻ അവിടെച്ചെന്നു; അദ്ദേഹം അവിടെ ഉണ്ടായിരുന്നു. ഇവിടെയും അവി

കാണുന്നു.”

ടെയും ഇനിക്കു ദുഃഖകാരണമായി ഞാൻ അദ്ദേഹത്തെ

രണ്ടും മൂന്നും നമ്പർ ശ്ലോകങ്ങളെ ഏതാണ്ടു ഇങ്ങനെ പരിഭാഷപ്പെടുത്താം: “ഒരു കച്ചവടക്കാരൻ അസ്ഥികൾ കൊണ്ടുവന്നു; അല്ല അവ അദ്ദേഹത്തെയാണെത്രെ കൊണ്ടുവന്നതു്. കണ്ടാലും ഇരുകൂട്ടർക്കുമുണ്ടായ ലാഭം. ഇങ്ങനെ അവർക്കു അവ പരസ്പരം ലാഭഹേതുകമായി. എന്നാൽ അവമൂലം ഇനിക്കു എന്തുലാഭമാണു കിട്ടിയതു? രണ്ടുകൊണ്ടും ഇനിക്കു നഷ്ടത്തിനെ ഇടയായുള്ളു. ഞാൻ എവിടെനിന്നു ധൈര്യം സമാർജ്ജിച്ചുവോ ആ സ്ലീവായോടെയുടെ ശവപ്പെട്ടി ആർ ഇനിക്കു കാണിച്ചുതരും? എന്നാൽ തോമ്മായുടെ ശവപേടകം എന്നെ നിഗ്രഹിച്ചുകൊണ്ടിരിക്കുന്നു. എന്തെന്നാൽ അതിൽ നിവസിക്കുന്ന ഒരു നിഗ്രഹശക്തി എന്നെ പിടിപ്പിക്കുന്നു.

“തിരിഞ്ഞെടുക്കപ്പെട്ടവനായ മൂശ അസ്ഥികളെ വിശ്വാസത്തിൽ ലാഭസമേതം തന്റെകൂടെ എടുത്തുകൊണ്ടുപോയി. ഇത്ര മഹാനായ ഒരു പ്രവാചകൻ അസ്ഥികളിൽനിന്നു സാഹായ്യം ലഭിക്കുമെന്നു വിചാരിച്ചിരുന്നെങ്കിൽ, ആ കച്ചവടക്കാരൻ അങ്ങനെ വിശ്വസിച്ചതു് ന്യായപൂർവ്വമത്രെ. അദ്ദേഹം ഒരു കച്ചവടക്കാരൻ എന്നു സ്വയം സംബോധനം ചെയ്തതും ന്യായപൂർവ്വംതന്നെ. ആ കച്ചവടക്കാരനു ലാഭംകിട്ടി; അയാൾ വലിയവനും ഭാഗ്യപൂർണ്ണനുമായി തീർന്നിരിക്കുന്നു. അവന്റെ ഭണ്ഡാഗാരമാകട്ടെ അഗാധമായ ദാരിദ്ര്യഗർത്തത്തിൽ എന്നെ നിപതിപ്പിച്ചിരിക്കുന്നു. എന്തെന്നാൽ അതു എദേസ്സായിക്കായി തുറന്നുകിടക്കുന്നു. ആ മഹാപട്ടണം അദ്ദേഹത്തിന്റെ സഹായത്താൽ ധനികൃതയായും ഭവിച്ചിരിക്കുന്നു.”

ഈ രണ്ടുപദ്യശകലങ്ങൾക്കൂടെയും “പിശാച് അലറിയ”കൂട്ടത്തിൽ ഉൾപ്പെടുന്നവയാണല്ലൊ. ആ കച്ചവടക്കാരനെപ്പററി ഇവയിൽ മൂന്നു പ്രസ്താവനകൾ ചെയ്യുന്നുണ്ടെങ്കിലും, ഒരിടത്തും അദ്ദേഹത്തിന്റെ പേരോ, അദ്ദേഹം മാർത്തോമ്മായുടെ ശേഷക്കാരനോ പിൻഗാമിയോ ആണെന്നോ പിശാചുപോലും പറയുന്നില്ല!!! നുണയുടെ അപ്പൻ എന്ന അപരനാമത്താൽ അറിയപ്പെടുന്ന സാത്താൻപോലും അസത്യം പറയാൻ മടിച്ചെടത്തു് നമ്മുടെ ഈ ഗ്രന്ഥകാരൻ എന്താണു് പറഞ്ഞിരിക്കുന്നതു് എന്നു് മാന്യവായനക്കാർ തന്നെ വിധിച്ചുകൊള്ളുവിൻ.

നിസിബിയൻ ഗാനങ്ങളിൽ മൂന്നാം ഉദ്ധരണം ഒന്നാം ശ്ലോകത്തിന്റെ ഇംഗ്ലീഷ് വിവർത്തനം ഡോക്ടർ മെഡലിക്കോട്ടു കൊടുത്തിട്ടുള്ളതു് ഞാൻ മുകളിൽ ഉദ്ധരിച്ചിട്ടുണ്ടല്ലൊ. ആ വിവർത്തനത്തെപ്പററിയും അല്പം പറയേണ്ടതുണ്ടു്. അതിന്റെ നാലാം വരിയിൽ A Pontiff assigns thee a feast എന്നു പരിഭാഷപ്പെടുത്തിയിരിക്കുന്നതു്” ശരിയല്ല. ഇതിന്റെ മൂലകൃതി സുറിയാനിയാണല്ലൊ.

ܟܗܢܐ ܥܒܕ ܥܐܕܐ

“കഹനാ അവദ് ഐദാ” എന്നാണു് വി. അപ്രേം എഴുതിയിരിക്കുന്നതു്.

“ഐദാ” ശബ്ദത്തിനു തിരുനാൾ എന്നർത്ഥമില്ല. അതിന്റെ അർത്ഥം സുറിയാനി മലയാള നിഘണ്ടുവിൽ കാണുന്നതു്: “ആഘോഷം, ആഘോഷത്തോടെയുള്ള പരിയാത്ര” എന്നാണു്. തിരുനാൾ ഒരു ശാശ്വ

തമായ ഏർപ്പാടാണ്. അതിനു സുറിയാനിയിൽ ഏലാ, അദ്ഏദാ, ദുക്റാനാ എന്നൊക്കെയാണ് പേരു പറയുന്നത്. എന്നാൽ 'സെഹറാ' എന്നതു തൽക്കാലത്തേക്കായിമാത്രം കൊണ്ടാടുന്ന ഒരു ആഘോഷമാണ്. കാലംചെയ്ത പുണ്യശ്ലോകനായ കുഞ്ഞുമല്ലേരിൽ മാർതോമ്മാ മെത്രാൻെറ പൂജ്യാവശിഷ്ടങ്ങൾ റോമായിൽനിന്നു കൊണ്ടുവന്നപ്പോൾ ചങ്ങനാശേരിലുംമററും നടന്നതാണ്. 'സെഹറാ' മാർതോമ്മാശ്ലീഹായുടെ സംപൂജ്യാവശിഷ്ടങ്ങൾ എഡേസ്സായിൽ എത്തിയപ്പോൾ അവിടത്തെ മെത്രാൻ ഈദൃശമായ ഒരു 'സെഹറാ—ആഘോഷം—ആണ്' നടത്തിയതു്. അതിനാൽ മി. ചാഴികാടൻ 133—ാം വശത്തു "എഡേസ്സായിലെ മെത്രാൻ "ഓർമ്മ" എന്നർത്ഥമുള്ള "ദുക്റാനാ" പ്പെരുനാൾ സ്ഥാപിക്കയും ചെയ്തു" എന്നു രേഖപ്പെടുത്തിയിരിക്കുന്നതു് ശരിയല്ല. എഡേസ്സായിലെ മെത്രാൻ അല്ല 'ദുക്റാന'സ്ഥാപിച്ചതു്. അതു് ഭാരതീയ സുറിയാനിക്കാർ മാർതോമ്മാശ്ലീഹായുടെ മരണം മുതൽ അദ്ദേഹത്തിൻെറ വേദസാക്ഷിമകുടപ്രാപ്തിയെ ഉദ്ദേശിച്ചു് പ്രതിവത്സരം ജൂലൈ 3—ാംനു ഘോഷിച്ചിരുന്ന തിരുനാളാണ്. എഡേസ്സാമെത്രാൻ ആകട്ടെ പ്രസ്തുത വിശുദ്ധൻെറ അസ്ഥികൾ ഇൻഡ്യയിൽനിന്നു് എഡേസ്സായിൽ എത്തിയപ്പോൾ അതുപ്രമാണിച്ചു് തൽക്കാലത്തേക്ക ഒരു ആഘോഷം കൊണ്ടാടി എന്നു മാത്രമേ ഉള്ളു. വി. അപ്രേം ഉപയോഗിച്ചിരിക്കുന്ന 'സെഹറാ' ശബ്ദത്തിൻെറ അർത്ഥം ശരിയായി ഗ്രഹിക്കാഞ്ഞതിനാൽ ആകുന്നു ഈ പിശകു പിണഞ്ഞതു്.

കൈപ്പുഴപള്ളി ഇടവകക്കാരൻ ആയ മലയിൽ ബ. യാക്കോബ് അച്ചൻ 1928 ഡിസംബർ 24—ാംനു റെ. ഫാദർ പീററർ വടശ്ശേരിക്ക ഇങ്ങനെ എഴുതിയിരിക്കുന്നു: (Rev. Fr. Hosten on the Feast of St. Thomas, p. 35. "December 21, July 3."

"Our traditions, belief and history with regard to these two dates is (?) that St. Thomas was martyred on Dec., 21, and the relics were removed to Edessa on July3'"

"ഡിസംബർ 21, ജൂലൈ 3 ഈ തിയതികളേപ്പററി ഞങ്ങളുടെ പാരമ്പര്യവും വിശ്വാസവും ചരിത്രവും വി. തോമ്മാ ഡിസംബർ 21-ൽ വേദസാക്ഷിയായി മരിച്ചുഎന്നും ജൂലൈ 3—ൽ അദ്ദേഹത്തിൻെറ ശരീരാവശിഷ്ടങ്ങൾ എഡേസ്സായിലേക്ക മാററപ്പെട്ടു എന്നുമാണ്." ഈദൃശകാര്യങ്ങളിൽ തെക്കുംഭാഗക്ക തനിച്ചു് ഒരു പാരമ്പര്യവും ചരിത്രവും ഉണ്ടെന്നു പറയുന്നതു ശരിയല്ല. ഇരുകൂട്ടരുടെയും ഉത്ഭവവിവരണത്തിലും മററു ചില സാമുദായികാചാരങ്ങളിലും മാത്രമേ തെക്കുംഭാഗരും വടക്കുംഭാഗരും തമ്മിൽ വ്യത്യാസമുണ്ടായിരുന്നുള്ളു. ഉദിയംപേരൂർ സൂനഹദോസിലെ അതിൻെറ നിയമങ്ങളിലൊ തെക്കുംഭാഗരെപ്പററി യാതൊരു സൂചനപോലുമില്ല. വൈദികങ്ങളായ വിഷയങ്ങളിൽ അവക്ക ഇതരന്മാരിൽനിന്നു വല്ല വ്യത്യാസവും ഉണ്ടായിരുന്നെങ്കിൽ അതും തീർച്ചയായും സൂനഹദോസിൻെറ നിരൂപണത്തിന്' വിഷയമായേനേ. മലയാളസുറിയാനിക്കാരുടെമേൽ അത്യം പറങ്കികൾക്കും പിന്നീട ലത്തീൻമെത്രാന്മാർക്കും മൂന്നു

നൂററാണ്ടുകാലത്തേക്ക അനുസ്യൂതമായി സിദ്ധിച്ചിരുന്ന ആധിപത്യത്തിൻെറ ഫലമായി സുറിയാനിക്കാരെ അവർ പലതിലും ലത്തീൻ മനസ്ഥിതിക്കാരാക്കി തീൎത്തിട്ടുണ്ട് എന്നതു് സൎവ്വസമ്മതമാണല്ലൊ. അതിനാൽ മാർതോമ്മാശ്ലീഹായുടെ മരണത്തീയതി ഡിസമ്പർ 21 ആണ് എന്നുള്ള ലത്തീൻ മാൎത്തിറോളജിയിലെ പ്രസ്താവന ശരിയാണെന്ന ഒരു ധാരണ മലയാളസുറിയാനിക്കാരിൽ ആകമാനം-തെക്കും-വടക്കും- ഭാഗവ്യത്യാസമെന്നിയെ-അവർ വരുത്തിയിരുന്നു. ലത്തീൻ ഗ്രന്ഥങ്ങളെ ആസ്പദിച്ച് മലയാളസുറിയാനിക്കാർ എഴുതിയിട്ടുള്ള പുസ്തകങ്ങളിലും ഈ പിശക കടന്നുകൂടിയിട്ടുണ്ടെങ്കിൽ അതിൽ ഒട്ടും ആശ്ചൎയ്യത്തിനു വകയില്ല. പുരാതന പാരമ്പൎയ്യവും മാർതോമ്മാശ്ലീഹായുടെ തിരുനാളിനു മലയാള സുറിയാനിക്കാരുടെ ഇടയിൽ പൂൎവ്വകാലം മുതല്ക്കേ പ്രചാരത്തിലിരുന്ന കാനോനാ നമസ്കാരത്തിൽ പ്രസ്തുത പാരമ്പൎയ്യത്തെ പ്രകടമായി ലക്ഷ്യപ്പെടുത്തി ചെയ്തിട്ടുള്ള പ്രസ്താവനകളും ചരിത്ര വിശാരദന്മാരുടെ ദൃഷ്ടിയിൽ പെട്ടപ്പോൾ മാത്രമത്രെ ജൂലൈ 3-ാംനു-യാണ് മാർതോമ്മാശ്ലീഹായുടെ ചരമദിനമെന്ന വാസ്തവം വീണ്ടും അവരുടെ ഇടയിൽ ദൃഢമൂലമായി ഭവിച്ചതു്. അതിനാൽ തെക്കുംഭാഗക്കു വി. തോമ്മാശ്ലീഹായുടെ ദുക്റാനതിരുനാൾ സംബന്ധിച്ച് ഉണ്ടെന്നു പറയുന്ന പാരമ്പൎയ്യം പറങ്കിബന്ധത്തിൻെറ ഒരു അവശിഷ്ടം മാത്രമാണ്. ഈ തെക്കുംഭാഗർ ക്നായിതൊമ്മൻെറകൂടെവന്ന പൌരസ്ത്യ സുറിയാനിക്കാരുടെ കലർച്ചയില്ലാ സന്താനമാണെന്നാണ് | വൻപുപറയുന്നതു എന്നുകൂടി നാം ഇവിടെ അനുസ്മരിക്കണം. പൌരസ്ത്യ അഥവാ കൽദായ സുറിയാനിക്കാരുടെ ദുക്റാനതിരുനാൾ ജൂലൈ 3-ാംനു- ഘോഷിക്കുന്നതും ഘോഷിച്ചിരുന്നതും ശ്ലീഹായുടെ മരണജ്ഞാപകമായിട്ടു മാത്രമാണ്. അസ്ഥി മാററത്തിൻേറതല്ല. ആകയാൽ തെക്കുംഭാഗരുടെ വാദം ശരിയാണ് എന്നുവരികിൽ അവൎക്കു തനതായി വല്ല പാരമ്പൎയ്യവും ചരിത്രവും ഏതദ്വിഷയകമായി ഉണ്ടായിരുന്നെങ്കിൽ അതു് ജൂലൈ 3- മാർതോമ്മാശ്ലീഹായുടെ മരണതിരുനാൾ ആണ് എന്നുമാത്രം ആയിരുന്നിരിക്കാനെ വഴിയുള്ളു. അതിനാൽ തെക്കുംഭാഗക്കു തനതായി ഉള്ളതായി പറയുന്ന ഈ പാരമ്പൎയ്യം ലത്തീൻ ഭരണത്തിൻെറ ഫലം മാത്രമാണ്. അവരുടെ തനതു പാരമ്പൎയ്യമല്ല.

## 8. ഉറഹാവാദത്തിനു ചരിത്രത്തിൽ അടിസ്ഥാനമില്ല.

വിശ്വാസ്യമല്ലാത്തതായി കാണിച്ചിരിക്കുന്ന പദ്യശകലങ്ങളിൽ ആദ്യത്തേതു് മി. ചാഴികാടൻ ഉദ്ധരിച്ചിരിക്കുന്നതു് "എഡേസ്സായിലെ മെത്രാന ഇൻഡ്യയിലെ ക്രിസ്തീയസഭയെപ്പററ വെളിവാടുണ്ടായതായി ചരിത്രകാരന്മാർ പറയുന്ന സംഗതികൾ ശരിയാണെന്നു തെളിയിക്കുന്നതിനു് നാലാം നൂററാണ്ടിൽ എഡേസ്സായിൽ താമസിച്ചിരുന്ന മാർ അപ്രേമിൻെറ ലിഖിതങ്ങൾ സാക്ഷ്യം വഹിക്കുന്നുണ്ടു്" എന്നു അയാൾ 72-ാം വശത്തു് ചെയ്തിരിക്കുന്ന പ്രസ്താവനയെ തെളിയിക്കാൻ വേണ്ടിയാണ്. എന്നാൽ മി. ചാഴികാടൻെറ ഉദ്ധൃതത്തിലാകട്ടെ അതിനെത്തുടൎന്നു ഞാൻ ചേൎത്തിട്ടുള്ളവയി

ലകളെ, എഡേസ്സായിലെമെത്രാനാ ഇൻഡ്യയിലെ ക്രിസ്തീയസഭയെപ്പററി വെളിപാടുണ്ടായതായി ചരിത്രകാരന്മാർ പറയുന്ന യാതൊരു സംഗതിയേയും മാർ അപ്രേം (തൻെറ ലിഖിതങ്ങളിൽ) സൂചിപ്പിക്കപോലും ചെയ്യുന്നില്ലെന്ന് മാന്യവായനക്കാർ ഗ്രഹിക്കുമല്ലൊ. എഡേസ്സാവാദത്തിൽ സത്യത്തിൻെറ തരിപോലുമില്ലെന്നുള്ളതിനു തക്ക സാക്ഷി മാർ അപ്രേം മല്പാൻ തന്നെയാണ്. ഇദ്ദേഹം 363വരെ സ്വന്ത പട്ടണമായ നിസിബിയിൽ താമസിച്ചിരുന്നു. പ്രസ്തുത വത്സരത്തിൽ ആ പട്ടണം പേഴ്സ്യൻ ചക്രവത്തിയായ സാപ്പോർ ദ്വിതിയന്റെ കീഴ്പെട്ടപ്പോൾ വി. അപ്രേം എദേസ്സായിലേക്കു തൻെറ വാസംമാററി. അവിടെവച്ചാണ് 373-ൽ അദ്ദേഹം ചരമമടഞ്ഞതു്. സുറിയാനിസഭയുടെ മഹാമല്പാനായ വി. അപ്രേം എദേസ്സാ മാർ യൌസേപ്പിനെയോ ക്നായിതൊമ്മനെയോ മലയാള സഭാസമുദ്ധാരണത്തിനായുള്ള അവരുടെ കുടിയേററത്തെയോ പററി യാതൊന്നും പറയുന്നില്ല. അതിനാൽ 'ഉറഹാവാദം' എന്ന് ഞാൻ നാമകരണം ചെയ്തിട്ടുള്ള പ്രസ്തുതവാദത്തിൽ അടങ്ങിയിട്ടുള്ള സംഗതികൾ—അവ നടന്നതാണെങ്കിൽ, വളരെ പ്രാധാന്യം അർഹിക്കത്തക്കസംഗതികൾ—ഒന്നുംതന്നെ വി. അപ്രേമിൻെറ അറിവിൽപെട്ടില്ലെന്നു വരുന്നു. ഈ പറയുന്ന സംഭവങ്ങൾ വല്ലതും നടന്നായിരുന്നെങ്കിൽ തീർച്ചയായും അതു് അദ്ദേഹത്തിൻെറ അറിവിൽ പെട്ടേനെ. അദ്ദേഹത്തിൻെറ അറിവിൽ പെട്ടിരുന്നെങ്കിൽ, അദ്ദേഹം തൻെറ ആയുഷ്കാലത്തിൻെറ ഒടുവിലത്തെ പത്തുവത്സരം സ്വന്തപട്ടണമായി കരുതി കഴിച്ചുകൂട്ടിയ ആ എഡേസ്സായിക്കു വളരെ ശ്രേയസ്കരമായ ഈ സംഭവത്തെ തീർച്ചയായും രേഖപ്പെടുത്തിയേനേ. അദ്ദേഹം അങ്ങനെ ചെയ്തിട്ടില്ല. അതിനാൽ എഡേസ്സാവാദം ചരിത്രപരമായ ഒരു സംഭവമേ അല്ലെന്നു സിദ്ധിക്കുന്നു.

## 9 വി. തോമ്മായുടെ തിരുശേഷിപ്പ് മാററിയ ആൾ ആർ, എന്നു മാററി?

"മാർ തോമ്മാശ്ലീഹായുടെ ശരീരാവശിഷ്ടം എഡേസ്സായിലേക്കു എന്നു മാററി ആരുമാററി, എന്നുള്ളസംഗതികളാണ് ഇനിയും ചിന്തിക്കേണ്ടതു്" എന്നും പറഞ്ഞു മി. ചാഴികാടൻ ആ പ്രശ്നത്തേപ്പററി പ്രതിപാദിക്കുന്നു. (p p 130-1) അതിനു പ്രാരംഭമായി ഇങ്ങനെ പറഞ്ഞിരിക്കുന്നു: "എഡേസ്സായിൽ ശക്തിമാനായ ഒരു ക്രിസ്തീയ രാജാവുണ്ടായിരിക്കയും, എഡേസ്സാ ക്രിസ്തീയ ലോകത്തിൻെറ ഒരു വിധത്തിൽ തലസ്ഥാനമായിരിക്കയും (?) എഡേസ്സായിലെ രാജാവും ജനങ്ങളും വി. തോമ്മായിൽനിന്നു ക്രിസ്തുമതം സ്വീകരിച്ചവരായിരിക്കയും ചെയ്തിരുന്നതിനാൽ വി. തോമ്മായുടെ ഭൌതികാവശിഷ്ടങ്ങൾ കിട്ടുമെങ്കിൽ അന്വേഷിച്ചുകണ്ടെടുത്തു എഡേസ്സായിൽ സ്ഥാപിക്കണമെന്നു എഡേസ്സാ നിവാസികൾക്കു ആഗ്രഹമുണ്ടാകുക സഹജമാണല്ലൊ. എഡേസ്സായിൽനിന്നും വലിയ ആൾ ശേഖരത്തോടും ഒരു മെത്രാനോടും അനേകം വൈദികരോടുംകൂടിയും ഇൻഡ്യയിലേക്കു പുറപ്പെടുന്ന ക്നാൻതോമ്മായെ എഡേസ്സായിലെ രാജാവും, വൈദികാദ്ധ്യക്ഷന്മാരും ഈ ചുമതല ഭരമേല്പിക്കാതിരിക്കയില്ല. ക്നാൻ

തോമ്മാ പരപ്രേരണകൂടാതെതന്നെ ഈ കൃത്യനിർവ്വഹണത്തിന സ്വച്ഛാസന്നദ്ധനായിരിക്കുമല്ലൊ." വെറും സങ്കല്പത്തെ മാത്രം ആസ്പദമാക്കി മി. ചാഴികാടൻ തന്റെ കൃതിയിൽ ചെയ്തിരിക്കുന്ന അനേകയുക്തിവാദങ്ങളിൽ ഒന്നുമാത്രമാണ് ഇതു്.

ഈ നിഗമനം സാധൂകരിക്കാനുള്ള ഒരു പ്രമാണമായിട്ടാണ് മി. ചാഴികാടൻ "മാർ അപ്രേമിന്റെ ചോറൊരു കവിത നോക്കുക" എന്നും പറഞ്ഞു് മെഡ്ലിക്കോട്ടിലെ നാലു് ഇംഗ്ലീഷ് പദ്യശകലങ്ങളുടെ പരിഭാഷ കൊടുത്തിരിക്കുന്നതു്. അതിൽ ആദ്യത്തേതിലാണല്ലൊ അവിടത്തെ പിൻഗാമിയായ ഒരു കച്ചവടക്കാരൻ എന്ന രേഖ നിർമ്മിച്ചുചേർത്തതും.

മി. ചാഴികാടൻ ഇങ്ങനെ ഉദ്ധരിച്ച ഭാഗങ്ങളിൽനിന്നു വേറൊരു യുക്തി കണ്ടുപിടിച്ചിരിക്കുന്നതും കാണേണ്ടതുതന്നെയാണ്. (p p 132-3) "മേൽ ഉദ്ധരിച്ച നാലു ശ്ലോകങ്ങളിൽനിന്നും, മുൻ ആറാം അദ്ധ്യായം 13-ാം ഖണ്ഡികയിൽ ഉദ്ധരിച്ചിട്ടുള്ള (Thus howled the devil– 'പിശാച് ഇങ്ങനെ അലറി' എന്ന) ഗാനശകലത്തിൽനിന്നും മാർ തോമ്മാശ്ലീഹായുടെ തിരുശ്ശേഷിപ്പുകൾ എഡേസ്സായിൽ എത്തിച്ചതു മാർ അപ്രേമിന്റെ കാലത്താണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. പാട്ടുകളിൽ ഓരോഭാഗവും അടുത്തുനടന്ന ഒരു സംഭവത്തെ വിവരിക്കുന്നതുപോലെ തോന്നുന്നു. മാർതോമ്മായുടെ ശരീരാവശിഷ്ടങ്ങൾ എഡേസ്സായിൽ എത്തിച്ചതുമൂലം സാത്താൻ പരിഭ്രമിക്കുന്നതായും അലറുന്നതായും മാർ അപ്രേം കാണുകയും കേൾക്കുകയും ചെയ്യുന്നു. ഈ തിരുശ്ശേഷിപ്പുകൾ എഡേസ്സായിൽ കൊണ്ടുചെന്നപ്പോൾ ഒരു മേല്പട്ടക്കാരൻ ഒരു തിരുനാൾ ഏർപ്പെടുത്തി. ഒരു രാജാവു ഒരു പള്ളിപണിതു. ഇതു രണ്ടും മാർ അപ്രേമിന്റെ വാക്കിൽനിന്നും അദ്ദേഹം നേരിട്ടുകണ്ടതുപോലെതോന്നുന്നു. മാർ തോമ്മാശ്ലീഹായുടെ അസ്ഥികൾകൊണ്ടുവന്ന കച്ചവടക്കാരൻ ആ അസ്ഥികൾപോലെ വിലയേറിയ വസ്തുക്കൾ അയാൾക്കു ലഭിച്ചിരുന്നില്ല എന്നും, ആ അസ്ഥികളുമായി ആ കച്ചവടക്കാരൻ ചെയ്തയാത്ര വളരെ അപകടകരമായിരുന്നു എങ്കിലും ആ അസ്ഥികൾ ആ കച്ചവടക്കാരനെ രക്ഷിച്ചിരുന്നു എന്നും മറ്റും കച്ചവടക്കാരനിൽനിന്നും മാർ അപ്രേം നേരിട്ടറിഞ്ഞതുപോലെ ഗീതം വായിച്ചാൽ തോന്നിപ്പോകും. നാലാമത്തെ പദ്യത്തിൽനിന്നും, ആ പള്ളി, അസ്ഥികൾ എഡേസ്സായിൽ എത്തിക്കയും പെരുന്നാൾ ഏർപ്പെടുത്തുകയും ചെയ്തതുസംബന്ധിച്ച് ആ അവസരത്തിൽ എഴുതിയിട്ടുള്ളതുപോലെ തോന്നുന്നു. ഈ പാട്ടുകളിൽനിന്നും മാർ തോമ്മായുടെ അസ്ഥിമാറ്റം നടന്നതു മാർ അപ്രേമിന്റെ കാലത്താണെന്നും എഡേസ്സാ രാജാവു മാർ തോമ്മായ്ക്കു ഒരു പള്ളിപണിയിക്കയും, എഡേസ്സായിലെ മെത്രാൻ "ഓർമ്മ" എന്നർത്ഥമുള്ള ദുക്റാനാപ്പെരുന്നാൾ സ്ഥാപിക്കയും ചെയ്തു എന്നുംമററു മാർ അപ്രേമിനു നേരിട്ടറിവുള്ള സംഗതികളാണെന്നു് ഊഹിക്കുന്നതിൽ വലിയ അബദ്ധമില്ല." ഇങ്ങനെയൊക്കെ ഊഹിക്കുന്നതിൽ അബദ്ധമുണ്ടെന്നു വക്കീൽതന്നെ സമ്മതിക്കുന്നു– വലിയ അബദ്ധമില്ലെന്നു അയാൾ സമാശ്വസിക്കുന്നു!! നോക്കണം, വക്കീൽ മി. ജോസഫിനു 'തെരു തെരെ' എത്ര തോന്നലാണുണ്ടാകുന്നതു്!!

തോന്നൽതന്നെ ന്യായം!! ഇനിക്കും ഒന്നുരണ്ടു തോന്നൽ വരുന്നു. Milton's Paradise Lost "മിൽട്ടൻെറ പറുദീസാനഷ്ടം," Tennyson's Morte d'Arthur ടെന്നിസൻ എഴുതിയ "ആർത്തറിൻെറ മരണ"വും മററും വായിച്ചാൽ മിൽട്ടനും ടെന്നിസനുമൊക്കെ അവർ ഉല്ലേഖനം ചെയ്യുന്ന കഥകൾ നടന്നകാലത്തു്, നടന്നസമയത്തു്, അവിടെ സന്നിഹിതരായിരുന്നെന്നും അവർ അതൊക്കെ കണ്ടും കേട്ടും അറിഞ്ഞതാണു് എന്നും ആണു് എൻെറ ഒരു തോന്നൽ. മറെറാന്നു, മി. ജോസഫിൻെറ ഈ കഥനം കേട്ടിട്ടു്, മാർ അപ്രേമിൻെറ കാലത്താണു് ഇതൊക്കെ നടന്നതെന്നു് മാർ അപ്രേം നേരിട്ടു മി. ജോസഫിനോടു പറഞ്ഞതുപോലെയും തോന്നുന്നു. അസ്മാദൃശന്മാരും പ്രസ്തുത ഭാഗങ്ങൾ പലപ്പോഴും വായിച്ചുനോക്കിയിട്ടുണ്ടു്. എന്നിട്ടു അങ്ങനെ ഒരു തോന്നൽ ഉണ്ടാകുന്നില്ല. മി. ജോസഫിനു ഇങ്ങനെ പലതും പലപ്പോഴും തോന്നുന്നുണ്ടാവാം. സംഭവഗതി ഇങ്ങനെ ചിലർക്കൊക്കെ തോന്നുന്നതുപോലെ ആയിരുന്നെങ്കിൽ—!!!

10. മി. ജോസഫ് മാർ അപ്രേമിൻെറ നിസിബിയൻ ഗാനങ്ങൾ എടുത്തതും പരിഭാഷപ്പെടുത്തിയതും ഡോക്ടർ മെഡലിക്കോട്ടിൻെറ കൃതിയിൽ നിന്നാണല്ലോ. അവയ്ക്കു മുമ്പും പിമ്പുമുള്ള ഭാഗങ്ങൾ മി. ജോസഫ് വായിച്ചില്ലെന്നു വരുമോ? തീർച്ചയായും വായിച്ചിട്ടുണ്ടായിരിക്കണം. തൻെറ ആശയത്തിനൊപ്പിച്ചു് ചരിത്രകാരന്മാർ പറയുന്നില്ലെങ്കിൽ അവരെക്കൊണ്ടു് പറയിക്കുവാനുള്ള വിദ്യ അറിയാവുന്ന നമ്മുടെ ഗ്രന്ഥകാരനുണ്ടോ തൻെറ അഭിപ്രായത്തിൽനിന്നും ഭിന്നമായി കാണുന്നതിനെ വകവയ്ക്കാൻപോകുന്നു!!! ഡോക്ടർ മെഡലിക്കോട്ടു് "ഇൻഡ്യയും മാർ തോമ്മാശ്ലീഹായും" എന്ന കൃതിയുടെ 20-ാംവശത്തു് വി. അപ്രേം സ്വന്ത ജന്മനഗരമായ നിസിബി പേർഷ്യാക്കാർക്കു് അധീനമായശേഷം എഡേസ്സായിലേയ്ക്കു താമസംമാററി എന്നു പറഞ്ഞശേഷം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:—

"As the relics of the Apostle Thomas had been treasured in that city from an early period, and as Ephrem had been there for fully ten years till his death, which occurred in the summer of 373, it certainly seemed strange that in the numerous published works of so prolific a writer, ......no direct evidence could be found regarding the Indian labours of the Apostle, so specially venerated in the very city in which Ephrem lived".

"തോമ്മാശ്ലീഹായുടെ ഭൗതികാവശിഷ്ടങ്ങൾ പൂർവ്വമായ ഒരു കാലം മുതല്ക്കേ ആ പട്ടണത്തിൽ നിധാനം ചെയ്യപ്പെട്ടിരുന്നതിനാലും, 373-ൽ സംഭവിച്ച അപ്രേമിൻെറ മരണംവരെ പത്തു പൂർണ്ണവത്സരക്കാലം അദ്ദേഹം അവിടെ താമസിച്ചിരുന്നിട്ടും, അദ്ദേഹം ജീവിച്ചിരുന്ന ആ പട്ടണത്തിൽ ഇത്ര വിശേഷവിധിയായി വണങ്ങപ്പെട്ടിരുന്ന ആ അപ്പസ്തോലൻ ഇൻഡ്യയിൽ ചെയ്ത വേലകളെപ്പററി, ഇത്രയേറെ കൃതികളുടെ

കർത്താവിൻെറ പ്രസിദ്ധീകൃതമായ ഗ്രന്ഥങ്ങളിൽ, സ്പഷ്ടമായ യാതൊരു ലക്ഷ്യവും കണ്ടുകിട്ടാൻ സാധിച്ചിരുന്നില്ല എന്നത് തീർച്ചയായും വളരെ വിചിത്രമായി കാണപ്പെട്ടിരുന്നു." മാർ അപ്രേം ഉറഹാ (എദേസ്സാ)യിൽ താമസം തുടങ്ങുന്നതിനു വളരെ മുമ്പേതന്നെ വി. തോമ്മാശ്ലീഹായുടെ പൂജ്യാവശിഷ്ടങ്ങൾ അവിടെ നിക്ഷേപിക്കപ്പെട്ടിരുന്നു എന്നാണ് ഡോക്ടർ മെഡലിക്കോട്ടിനേപ്പോലെയുള്ള ചരിത്രകാരന്മാരുടെ അറിവ്. മി. ചാഴികാടനു് എന്തെല്ലാം തോന്നിയാലും എന്തെല്ലാം പറഞ്ഞാലും എഴുതിയാലും, മാർതോമ്മാശ്ലീഹായുടെ അസ്ഥിമാററം മാർ അപ്രേമിൻെറ കാലത്താണു നടന്നതു്, മാർ അപ്രേം അതൊക്കെ നേരിട്ടു കണ്ടും കേട്ടും അറിഞ്ഞു എന്നു വരുന്നതല്ല.

## 11 തിരുശ്ശേഷിപ്പു മാററിയ കച്ചവടക്കാരൻെറ പേരു ഖാബിൻ.

പിശാചു് ആക്രന്ദനം ചെയ്യുതായി വി. അപ്രേം രേഖപ്പെടുത്തിയിരിക്കുന്ന രണ്ടാംഗാനത്തെപ്പററി ഡോക്ടർ മെഡലിക്കോട്ടു നൽകിയിരിക്കുന്ന ഒരു ടിപ്പണിയിൽ ഇങ്ങനെ പറയുന്നു: "ഇൻഡ്യയിൽനിന്നും എഡസ്സായിലേക്കു തോമ്മായുടെ ശരീരാവശിഷ്ടങ്ങളെ കൊണ്ടുപോയതു് ഒരു കച്ചവടക്കാരൻ ആയിരുന്നു എന്നു് ഈ ഗാനത്തിൽ മാത്രമല്ല, പിന്നാലെ വരുന്ന മററുഭാഗങ്ങളിലും കാണിച്ചിട്ടുണ്ടു്. ഈ കച്ചവടക്കാരൻെറ പേരു് വി. അപ്രേം പറയുന്നില്ല. എന്നാൽ നെസ്തോറിയന്മാരുടെ കൈവശമുള്ള "കൽദായ സഹദേന്മാരുടെ ചരിത്ര"ത്തിൽ അയാളുടെ പേരു കാണുന്നുണ്ടു്. റവ. ഏ. ജെ. മക്ക്ബീൻ അവർകളുടെ "പൌരസ്ത്യസുറിയാനിക്കാരുടെ കലണ്ടറി"ൽ: "ജൂലൈ 3: ഇൻഡ്യയിൽവെച്ചു് കുന്തത്താൽ കുത്തേററു മരണമടഞ്ഞ വി. തോമ്മ. അദ്ദേഹത്തിൻെറ ശരീരം ഖാബിൻ എന്ന കച്ചവടക്കാരൻ ഉറഹായിൽ കൊണ്ടുവന്നു സ്ഥാപിച്ചു. ഒരു വലിയ തിരുനാൾ" എന്നു കുറിച്ചിരിക്കുന്നു. മിസ്റ്റർ ചാഴികാടൻ ഈ ഭാഗം കണ്ടില്ലായിരിക്കുമോ? മി. ചാഴികാടൻെറയും കൂട്ടരുടെയും പ്രപിതാമഹന്മാർ മലങ്കരെ കുടിയേറിയ പൌരസ്ത്യസുറിയാനിക്കാർ ആണെന്നു വാദിക്കുന്നു. ആ പൌരസ്ത്യ സുറിയാനിക്കാരുകളുടെ വിശ്വസിക്കുന്നതും അവരുടെ കലണ്ടറിൽ രേഖപ്പെടുത്തിയിരിക്കുന്നതും മാർതോമ്മാശ്ലീഹായുടെ വിശുദ്ധാവശിഷ്ടങ്ങൾ എഡേസ്സായിലേയ്ക്കു മാററിയതു ഖാബിൻ എന്ന കച്ചവടക്കാരൻ ആകുന്നു, ക്നായിതോമ്മാ അല്ല എന്നാണല്ലോ.

## 12. ടി വി. ശുദ്ധാവശിഷ്ടങ്ങൾ മാററിയ കാലം.

ഇനി ഈ വിഷയം സംബന്ധിച്ചു് മാർതോമ്മാനസ്രാണികളുടെ ചരിത്രകാരനായ ബ. ബെർണ്ണാർദച്ചൻ പറയുന്നതുകൂടെ ഒന്നു നോക്കാം. (മാർതോമ്മാക്രിസ്ത്യാനികൾ: 7-ാം അദ്ധ്യായം 6-ാംലക്കം) "മാർതോമ്മാശ്ലീഹായുടെ വിശിഷ്ടാവശിഷ്ടങ്ങൾ മൈലാപ്പൂരിൽ പൂജ്യമായി സംസ്കരിക്കപ്പെട്ടിട്ടു് ഏതാനും സംവത്സരങ്ങൾ കഴിഞ്ഞശേഷം മെസേപ്പൊട്ടേമിയാ

ശിഷ്ടങ്ങൾ എദേസ്സാ പട്ടണത്തിലേക്കു കൊണ്ടുപോകപ്പെട്ടു...... വിശുദ്ധാവശിഷ്ടങ്ങൾ മാററപ്പെട്ടു എന്നതിനെപ്പററി പരമ്പരാ വത്തമാനവും ലേഖനങ്ങളും ഉണ്ടെങ്കിലും അതു് ഏതുകാലത്തു സംഭവിച്ചുഎന്നു് വ്യക്തമായി കാണിക്കുന്നതിനു തെളിവുകൾ ഇല്ല, എങ്കിലും നാലാം ശതവത്സരത്തിൽ എദേസ്സായിൽ ജീവിച്ചിരുന്ന വി. അപ്രേം പ്രസ്തുത ശരീരഭാഗം അക്കാലത്തു് അവിടെ ഉണ്ടായിരുന്നതായും ഒരു കച്ചവടക്കാരൻ അതിനെ അവിടെ കൊണ്ടുചെന്നതായും നിർദ്ദേശിക്കുന്നതിനാൽ തിരുശ്ശരീരമാററം നടന്നതു് അതിനുമുമ്പായിരിക്കണമെന്നതു നിർവിവാദമാണ്. ഈ മാററം ഉണ്ടായകാലത്തു ഇൻഡ്യയിലെയും എദേസ്സായിലെയും സ്ഥിതിഭേദങ്ങളേയും സാഹചര്യങ്ങളേയും പരിശോധിക്കുന്നതായാൽ അതു മൂന്നാംശതാബ്ദമദ്ധ്യത്തിനു മുമ്പായിരിക്കണം സംഭവിച്ചതെന്നു അനുമാനിക്കാൻ മതിയായ കാരണങ്ങളുണ്ടു്. എദേസ്സായിലെ രാജാവായ അബ്ഗാർ പഞ്ചമനു (ഉക്കാമാ = കറുത്തവൻ എന്നുകൂടി ഇദ്ദേഹത്തിനു പേർ പറയാറുണ്ടു്) കഠിനമായ രോഗം പിടിപെട്ടിരിക്കയിൽ വി. തോമാശ്ലീഹാ തൻെറ 72 ശിഷ്യരിൽ ഒരാളായ തദ്ദേയെ അയച്ചു് അദ്ദേഹത്തെ സുഖമാക്കി. തന്മൂലം അയാൾ ക്രിസ്തുമതം അവലംബിച്ചു. ഉക്കാമാ ക്രി. അ. 50-ൽ ചരമപ്രാപ്തനായ ശേഷം അദ്ദേഹത്തിൻെറ പുത്രനായ മനു പഞ്ചമൻ സിംഹാസനാരൂഢനായി. ഇദ്ദേഹം ക്രി. അ. 57-ൽ മരിക്കനിമിത്തം ഇദ്ദേഹത്തിൻെറ സഹോദരൻ മനു ഷഷ്ഠമൻ എന്ന അഭിധാനത്തിൽ രാജ്യഭാരം ആരംഭിച്ചു. ഈ രാജാവു ക്രിസ്തുമതത്തെ പരിത്യജിക്കയും ക്രിസ്ത്യാനികളെ ഘോരമായ പീഡനത്തിനു അധീനരാക്കുകയും ചെയ്തു. അനന്തരം 179-ൽ അബ്ഗാർ നവമൻ രാജമകുടപ്രാപ്തനായതുവരെ എദേസ്സായിൽ വാണ രാജാക്കന്മാരെല്ലാം ക്രിസ്തുമതേതരന്മാർ ആയിരുന്നു. അബ്ഗാർ നവമൻെറ വാഴ്ച ക്രി. അ. 214 വരെ ദീർഘിച്ചു. അതിനാൽ എദേസ്സായിൽ ക്രിസ്തുമതപീഡനം പ്രബലമായി നടന്നുവന്ന ഒന്നും രണ്ടും നൂററാണ്ടുകളിൽ വിശുദ്ധാവശിഷ്ടത്തിൻെറ ഒരുഭാഗം അവിടെ കൊണ്ടുചെന്നു നിക്ഷേപിക്കുന്നതിനു അവിടത്തെ ക്രിസ്ത്യാനികൾക്കു സുകരമായ മാർഗ്ഗങ്ങൾ ഉണ്ടായിരുന്നുഎന്നു് അനുമാനിക്കുവാൻ വഴികാണുന്നില്ല. അതിനാൽ തിരുശ്ശരീരമാററം ഉണ്ടായതു മൂന്നാം ശതാബ്ദത്തിൽ ആണെന്നു ചരിത്രകാരന്മാർ തീർച്ചയാക്കുന്നതു യുക്തിപൂർവ്വമാണ്...... മേൽപ്രസ്താവിച്ചതുപോലെ ശ്ലീഹായുടെ ചരമശേഷം രണ്ടാംശതാബ്ദത്തിൻെറ അവസാനംവരെ ഇൻഡ്യയിൽ, മൈലാപ്പൂരിൽ വിശേഷിച്ചും, ക്രിസ്ത്യാനികളുടെ കൂട്ടം സംവർദ്ധനം പ്രാപിക്കയും പട്ടക്കാരും പള്ളികളും അധികരിച്ചുവരികയും ചെയ്തിരുന്നു. ആസ്ഥിതിക്കു ഭാരതീയക്രിസ്ത്യാനികൾ അമൂല്യനിക്ഷേപമായി ഗണിച്ചിരുന്ന പ്രസ്തുത വിശിഷ്ടാവശിഷ്ടങ്ങളുടെ ഒരുഭാഗം എദേസ്സായിലേക്കു കൊണ്ടുപോകപ്പെടുവാൻ ആ ശതാബ്ദങ്ങളിൽ സമ്മതിച്ചു എന്നു വിശ്വസിപ്പാൻ മാർഗ്ഗമില്ല ......

“വിശുദ്ധാവശിഷ്ടങ്ങളെ എദേസ്സായിൽ കൊണ്ടുചെന്നതു ഒരു വത്തകൻ ആണെന്നു വി. അപ്രേം സാക്ഷീകരിക്കുന്നതിനെ നാം മേൽപ്ര

സാക്ഷിമൂലം മൂന്നാം ശതവത്സ
സ്ഥാപിച്ചിട്ടുണ്ടല്ലോ. അദ്ദേഹത്തിന്റെ ഈ സാക്ഷിമൂലം വർത്തകവൃത്തിയുടെ സൌ
രത്തിൽ എദേസ്സാ മുതലായ ദിക്കുകളിൽനിന്നു വന്നിരുന്ന എന്നു സിദ്ധി
കളും പ്രമാണിച്ച് സുറിയാനിക്കാർ ഇവിടെ വന്നിരുന്ന എന്നു സിദ്ധി
ക്കുന്നു. ആ കാലപരിവർത്തനത്തിൽ കൊടുങ്ങല്ലൂർ കച്ചവടവിഷയത്തിൽ
പ്രഥമസ്ഥാനത്തെ അർഹിക്കുന്ന ഒരു പട്ടണമായിരുന്നു. നസ്രാണികൾക്കു
താമ്രശാസനങ്ങൾ സിദ്ധിച്ചതും ഈ ശതാബ്ദത്തിലാണ്...... ഈ ശത
വത്സരത്തിൽ എദേസ്സാരാജ്യം മുഴുവനും ക്രിസ്തുമതത്തെ അവലംബിക്കയും
പട്ടക്കാരും പള്ളികളും ക്രിസ്ത്യാനികളും സംവർദ്ധനത്തെ പ്രാപിക്കയും
ചെയ്തു......... തിരുശ്ശരീരമാററത്തിനു വേറെ പല സാഹചര്യങ്ങളും പ്രകൃ
തശതാബ്ദത്തിൽ സഹായകങ്ങളായിഭവിച്ചു...... ആ കാലഘട്ടത്തിൽ മൈ
ലാപ്പൂരിൽനിന്നു പല ക്രിസ്ത്യാനികൾ പശ്ചിമതീരത്തിൽവന്നു കൂടി
പാർത്തതിനാൽ ശേഷിച്ച ക്രിസ്ത്യാനികൾക്കു സമുദായബലം കുറഞ്ഞുപോക
കൊണ്ട് വിശുദ്ധാവശിഷ്ടങ്ങൾ കൊണ്ടുപോകുന്നതിനെ സഫലമായി
തടയുന്നതിനു അവർക്കു ഇടയാകാതെ വന്നതു സാമാന്യ സാഹചര്യങ്ങളിൽ
രണ്ടാമത്തേതായി കരുതാം. മൂന്നാമത്തേതു കേരളീയ ക്രിസ്ത്യാനികൾക്കു
എദേസ്സാ ക്രിസ്ത്യാനികളോടുള്ള മൈത്രിയാണ്. പ്രസ്തുത വിദേശികളോടു
കേരളീയർ നിത്യസംസർഗ്ഗവും കൂട്ടുകെട്ടും ഉള്ളവരായിരുന്നതിനാൽ തിരുശരീ
ഷ്ടങ്ങളെ സ്വാധീനമാക്കുന്നതിനും കൊണ്ടുപോകുന്നതിനും ഇവർ അനു
കൂലഭാവത്തിൽ പ്രവർത്തിച്ചിരിക്കാൻ സംഗതിയുണ്ട്. വിശുദ്ധാവശിഷ്ട
ങ്ങളുടെ ദേശാന്തരനയനത്തിനു അനുകൂലിച്ച നാലാമത്തെ സന്ദർഭം 224
മുതൽ 237 വരെ റോമാചക്രവർത്തിയായിരുന്ന അലെക്സാണ്ടർ സെവേ
രസ് പേർഷ്യാക്കാരുമായി നടത്തിയ യുദ്ധത്തിൽ വിജയി ആയിത്തീ
ർന്നതിനാൽ യൂഫ്രട്ടീസ് നദി മാർഗ്ഗേണ റോമാസാമ്രാജ്യവും ഭാരതഭൂമിയും
തമ്മിൽ കച്ചവടം നടത്തുന്നതിനും ഗതാഗതങ്ങൾ ഉണ്ടാകുന്നതിനും വഴി
തുറന്നതാണ്. വി. തോമ്മാ തദ്ദേശീയെ അയച്ച് എദേസ്സായിലെ രാജാവായ അ
ബ്ഗാർ ഊക്കാമാ പഞ്ചമനെ സുഖമാക്കിയതിനാൽ അതിന്റെ സാദരസ്മ
രണയ്ക്കായി ശ്ലീഹായുടെ അവശിഷ്ടം എദേസ്സായിലേക്കു കൊണ്ടുപോകുന്ന
തിനു അവിടത്തെ ക്രിസ്തീയ ഭൂപാലന്മാർ ഉത്സാഹിച്ചിരുന്നു എന്നും തൽഫ
ലമായി 3-ാം ശതാബ്ദത്തിൽ വിശുദ്ധാവശേഷം അവിടെ കൊണ്ടുപോയി
എന്നും തീർച്ചയാക്കാവുന്നതാണ്. ആകയാൽ തിരുശ്ശരീരത്തിന്റെ ഒരു
ഭാഗം എദേസ്സായിലേക്കു കൊണ്ടുപോകപ്പെട്ടതു മൂന്നാം ശതാബ്ദത്തി
ലാണെന്നുള്ള നിഗമനം വാസ്തവികവും വിശ്വസനീയവുമത്രെ. എങ്കിലും
വിശുദ്ധാവശിഷ്ടങ്ങളുടെ ഒരംശമല്ലാതെ അതു മുഴുവനും എദേസ്സായിൽ
കൊണ്ടുപോകയോ അങ്ങനെ മുഴുവൻ കൊണ്ടുപോകുന്നതിനു ഭാരതീയക്രി
സ്ത്യാനികൾ സമ്മതിക്കയോ ചെയ്തിട്ടില്ലെന്ന് ഓർമ്മിക്കേണ്ടതാണ്. ഒരു
ഭാഗം മൈലാപ്പൂരിൽ ഇരുന്നിരുന്നതിനാലാണ് കേരളത്തിൽനിന്നും മററു
പല രാജ്യങ്ങളിൽനിന്നും ക്രിസ്ത്യാനികൾ എല്ലാക്കാലത്തും അവിടേയ്ക്കു
പൊയ്ക്കൊണ്ടിരുന്നതു്."

13. പുണ്യാവശിഷ്ട മാററത്തിന്റെ തീയതി ക്ലിപ്തമായി കാണി
ക്കുന്ന തെളിവുകൾ ബ. ബെണ്ണാർദച്ചനു കിട്ടിയില്ലായിരുന്നു എന്നു തോ

ന്നു. എങ്കിലും ഒരു യഥാർത്ഥ ചരിത്രകാരനായ അദ്ദേഹം തിരുശേഷിപ്പുകൾ ഇരുന്നിരുന്ന ഇൻഡ്യയിലെയും അവ കൊണ്ടുപോയി നിക്ഷേപിച്ച എദ്ദേസ്സായിലെയും സ്ഥിതിഗതികളെ സൂക്ഷ്മമായ ശാസ്ത്രീയ പരിശോധനയ്ക്കു വിഷയമാക്കിയശേഷം അതു മൂന്നാം ശതാബ്ദത്തിനു മുൻപായിരിക്കണം എന്ന നിഗമനത്തിൽ എത്തുന്നു. അദ്ദേഹത്തിൻെറ ഈ നിഗമനം ശരിയാണ് എന്ന് "കാത്തലിക് എൻസൈക്ലോപ്പീഡിയാ" സാക്ഷ്യം വഹിക്കുന്നു. പ്രസ്തുത വിദ്യാകോശം 5-ാം വാല്യത്തിൽ എഡേസ്സായെപ്പററിയുള്ള ലേഖനത്തിൽ:

"In 232 the relics of the Apostle St. Thomas were brought from India, on which occasion his Syriac Acts were written"

"232-ൽ ഇൻഡ്യയിൽനിന്നു വി. തോമ്മാശ്ലീഹായുടെ ഭൌതികാവശിഷ്ടങ്ങൾ (എഡേസ്സായിൽ) കൊണ്ടുവന്നു; ആ സന്ദർഭത്തിലത്രെ അദ്ദേഹത്തിൻെറ നടപടികൾ എന്ന സുറിയാനിഗ്രന്ഥം വിരചിതമായതു്" എന്നു കാണുന്നു. കൂടാതെയും ടി ഗ്രന്ഥം ഒന്നാം വാല്യത്തിൽ "Acts of St. Thomas," "വി. തോമ്മായുടെ നടപടികൾ" എന്നപുരാതനകൃതിയെപ്പററിയുള്ള നിരൂപണത്തിൽ ഇങ്ങനെയും രേഖപ്പെടുത്തിയിരിക്കുന്നു:

"No Apostolic apocryphon has reached us in a completeness equal to that of the Thomas Acts......The translation of the remains of St. Thomas to Edessa in 232 may have furnished the inspiraton of the composition."

"തോമ്മായുടെ നടപടികളെപ്പോലെ ഇത്ര പരിപൂർണ്ണാവസ്ഥയിൽ അപ്പസ്തോലന്മാരെപ്പററിയുള്ള യാതൊരു കല്പിതകഥയും നമുക്കു ലഭിച്ചിട്ടില്ല..... 232-ൽ വി. തോമ്മായുടെ ശരീരാവശിഷ്ടങ്ങളെ എഡേസ്സായിലേയ്ക്കു മാററിയതായിരിക്കണം ഇതിൻെറ രചനയ്ക്കു പ്രേരണ നൽകിയതു്." നോക്കണം, ബ. ബർണ്ണാദച്ചൻെറ കാലഗണന എത്രകണ്ടു ശരിയായിരിക്കുന്നു! 232-ാം വത്സരം മൂന്നാം ശതാബ്ദമദ്ധ്യത്തിനു മുമ്പാണ് എന്നതു് നിസ്തർക്കമാണല്ലൊ. ബ. ബർണ്ണാർദച്ചൻ ചരിത്രനിർമ്മാണവിഷയത്തിൽ "ഭീരുത്വംകൊണ്ടു് ഏതെങ്കിലും അഭിപ്രായം മറച്ചുവെക്കയോ കൌശലത്തിൽ എന്തെങ്കിലും ആശയം മറിച്ചുവെക്കയോ കൃത്രിമമായി ഏതെങ്കിലും ചരിത്രഭാഗം നിർമ്മിക്കയോ ചെയ്തിട്ടില്ല" എന്നുള്ളതിനു ഇതു് ഒരു ഒരു ഒന്നാംതരം തെളിവാണ്. അദ്ദേഹം സാക്ഷാൽ പണ്ഡിതോചിതമായവിധത്തിൽ ശാന്തമായും ശാസ്ത്രീയമായും സത്യസന്ധതയോടുകൂടിയും ചരിത്രരേഖകളെ കൈകാര്യം ചെയ്തിരിക്കുന്നു. മഹാനായ 13-ാം ലെയോൻ മാർപ്പാപ്പാ കല്പിച്ചു അരുൾചെയ്തിട്ടുള്ളതുപോലെ സത്യത്തിൽനിന്നു യാതൊന്നും ഭയപ്പെടുവാനില്ലെന്ന് അദ്ദേഹം ഗ്രഹിച്ചും വിശ്വസിച്ചുമിരുന്നു. മി. ചാഴികാടനാകട്ടെ കൈകാര്യം ചെയ്തിരിക്കുന്ന ചരിത്രരേഖകളിൽ എത്രമാത്രം കൃത്രിമമാണ് പ്രയോഗിച്ചിരിക്കുന്നതു്!!! എൻെറ ഈ പ്രസ്താവനയെ ഇതുവരെ ഞാൻചെയ്ത നിരൂപണത്തിൽ അനേകദൃഷ്ടാന്തങ്ങൾ എടുത്തുകാണിച്ചു തെളിയിച്ചിട്ടുണ്ടല്ലൊ. ഇനിയും പലതു

കാണിക്കാനുമുണ്ട്. മി. ജോസഫിന്റെ കൃതിയിൽ ബ. ബെന്നാർദച്ചന്റെ ഗ്രന്ഥത്തെ വിമർശനം ചെയ്തിരിക്കുന്നതുപോലെ ഇത്ര കൈപ്പോടും വെറുപ്പോടുംകൂടി വേറെ യാതൊരു കൃതിയേയും വിമർശിച്ചിട്ടില്ലെന്നാണ് എന്റെ പക്ഷം. ബ. ബെന്നാർദച്ചന്റെ നാമശ്രവണമാത്രത്തിൽ നമ്മുടെ വക്കീലിനു 'വെകിളിപിടിക്കുന്നു'; അഥവാ രക്താംബരം കണ്ട കാളക്കൂറ്റനു തുല്യം എന്ന പഴമൊഴി അന്വർത്ഥമാകുന്നതുപോലെ കാണപ്പെടുന്നു. "അന്ധകാരത്തിനു പ്രകാശവുമായി എന്തു കൂട്ടായ്മയാണുള്ളതു?" എന്നു അപ്പസ്തോലൻ (2കൊറി-6-14) ചോദിക്കുന്നതു ഈ തരുണത്തിൽ എന്റെ സ്മരണയിൽ ഉദിക്കുന്നു.

നമ്മുടെ പിതാവായ മാർത്തോമ്മായുടെ അസ്ഥിമാറ്റം സംബന്ധിച്ചു പൌളീനോസിന്റെ "ഇൻഡിയാ ഒരിയെന്താലിസ് ക്രിസ്ത്യാനാ" എന്ന ചരിത്രപുസ്തകം 133—4 വശങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്ന ഒരു സാക്ഷ്യവും അറിയേണ്ടതു തന്നെയാണ്:

"Et in Hagiologio ms. Florentini dicitur: Supplicantes Syri Alexandro Imeratori Romano impetrarunt hoc, ut mitteret ad regulos Indorum, ut redderent defunctum (Apostolum Thomam) civibus. Sicque factum est, ut translatum esset de India coprus Apostoli; et positum in civitate Edessa in loculo argenteo. Confer Tillemont in Alez. Tom. 3. pag. 189, qui hoc anno 233 gestum fuisse existimat, atque Alexandrum Imp. ea tempestate Syris valde favisse nonn egat."

"ഫ്ളോറെൻസു പട്ടണത്തിൽ സൂക്ഷിക്കപ്പെടുന്ന വിശുദ്ധന്മാരുടെ ജീവചരിത്രം കൈയെഴുത്തുപ്രതിയിൽ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു. സുറിയാക്കാർ റോമൻ ചക്രവർത്തിയായ അലെക്സാണ്ടറിനോടു അഭ്യർത്ഥിച്ചതനുസരിച്ചു പരേതനെ (നമ്മുടെ തോമ്മാ അപ്പസ്തോലനെ) പൌരജനങ്ങൾക്കു തിരിച്ചുകൊടുക്കണമെന്നു ആവശ്യപ്പെടുന്നതിനായി ദൂതന്മാരെ ഇൻഡ്യയിലെ രാജാക്കന്മാരുടെ പക്കലേയ്ക്കു അയച്ചു. തൽഫലമായി ഇൻഡ്യയിൽനിന്നു അപ്പസ്തോലന്റെ ശരീരം എദേസ്സാ പട്ടണത്തിൽ കൊണ്ടുവന്നു ഒരു രജതപേടകത്തിൽ നിക്ഷേപിച്ചു. ടില്ലെമോണ്ടു എഴുതിയിട്ടുള്ള അലെക്സാണ്ടറിന്റെ ചരിത്രം 3-ാം വാല്യം 189-ാം വശം നോക്കുക. പ്രസ്തുത ഗ്രന്ഥകാരൻ കണക്കാക്കിയിരിക്കുന്നതു ഇതു 233-ൽ സംഭവിച്ചു എന്നാണ്. അലെക്സാണ്ടറിന്റെ കാലത്തുണ്ടായ വിപ്ളവത്തിൽ സുറിയാക്കാരോടു അദ്ദേഹം വളരെ അനുകൂലഭാവത്തിൽ വർത്തിച്ചിരുന്നു എന്നതിനെ ടില്ലെമോണ്ടു നിഷേധിക്കുന്നില്ല." ഇവിടെപ്പറയുന്ന റോമൻ ചക്രവർത്തി അലെക്സാണ്ടർ സെവേരുസാണ്. അദ്ദേഹം 222-മുതൽ 235 വരെ ഭരണം നിർവ്വഹിച്ചു. അദ്ദേഹത്തിന്റെ കാലത്തു സസ്സാനിദവംശജനായ അർത്തക്സേക്സസ് അഭിനവമായ പേർഷ്യാസാമ്രാജ്യത്തെ സ്ഥാപിച്ചുകൊണ്ടു, റോമാക്കാർ പിടിച്ചടക്കിയിരുന്ന പുരാതന പേർഷ്യാരാജ്യത്തി

ന്റെ ഭാഗങ്ങളെ വീണ്ടെടുക്കാൻ യുദ്ധംമൂലം ശ്രമിച്ചു. ഇതുതന്നെയാണ് അലെക്സാണ്ടറിന്റെ കാലത്തു പേഷ്യാക്കാരുമായി നടത്തിയതായി മുൻപക്കത്തിൽ പറഞ്ഞിട്ടുള്ള യുദ്ധം. ഈ ചരിത്രരേഖയും മി. ചാഴികാടന്റെ 345 എന്നു് കാലനിണ്ണയത്തെ ഒട്ടും അനുകൂലിക്കുന്നില്ല. പ്രത്യുത കാത്തലിക്ക എൻസൈക്ലോപ്പീഡിയായിലെ 232 നോടു വളരെ സമീപിക്കുന്നു. മാത്രമല്ല, ഒരു വത്സരത്തിന്റെ വ്യത്യാസം ഒരു വ്യത്യാസമെന്നു ഗണിക്കാൻ വകയില്ലാത്തതിനാൽ പൂണ്ണമായി യോജിക്കുന്നു. ഇങ്ങനെ ബ. ബണ്ണാർദച്ചന്റെ അഭ്യൂഹത്തെ അതു സാരമായി അനുകൂലിക്കയും ചെയ്യുന്നു.

## 14. റുഫീനസിന്റെ സാക്ഷ്യം.

മാർതോമ്മാശ്ലീഹായുടെ അസ്ഥിമാററത്തെ പരാമർശിച്ചു് വി. അപ്രേംമല്പാൻ രചിച്ചിട്ടുള്ള 'നിസിബിയൻ ഗാനങ്ങ'ളിൽനിന്നും ടി. സംഭവം നടന്നതു് മാർ അപ്രേമിന്റെ കാലത്താണ് എന്നും മററും ഊഹിക്കുന്നതിൽ വലിയ അബദ്ധമില്ല എന്നുള്ള മി. ചാഴികാടന്റെ പ്രസ്താവന (P. 133) വലിയ അബദ്ധംതന്നെയാണെന്നു് ഞാൻ മേൽ കാണിച്ചിട്ടുള്ള ന്യായങ്ങളിൽനിന്നു വ്യക്തമാകുന്നുണ്ടല്ലോ. എന്നാൽ മി. ജോസഫ് തന്റെ ഊഹാസ്പദമായ അനുമാനത്തെ ചരിത്രരേഖകളാൽ സാധൂകരിക്കുന്നതിനും ശ്രമിച്ചിട്ടുണ്ടു്. വക്കീൽ തുടന്നുപറയുന്നു: "ഈ അനുമാനത്തെ സ്ഥിരീകരിക്കുന്നതിനു ശരിയായ തെളിവുവേറെയും ഉണ്ടു്. ക്രിസ്ത്വബ്ദം 371-ൽ എഡേസ്സായിൽ താമസമുറപ്പിക്കയും 396-വരെ എഡേസ്സായിൽ താമസിക്കയും ചെയ്തിട്ടുള്ള പ്രസിദ്ധ ചരിത്രകാരനായ റൂഫീനസ് (Rufinus) അദ്ദേഹത്തിന്റെ ചരിത്രത്തിൽ "മാർത്തോമ്മാശ്ലീഹായുടെ ശരീരാവശിഷ്ടങ്ങൾ എഡേസ്സായിലേക്കു മാററിയതു് ക്രിസ്ത്വബ്ദം 349-ൽ ആണെന്നു് എഴുതിയിട്ടുണ്ടു്. ഈ വിവരം പത്മനാഭമേനോൻ എഴുതിയിട്ടുള്ള കേരളചരിത്രം രണ്ടാം വാല്യം 465-ാം, 474-ാം പുറങ്ങളിൽ പറഞ്ഞിട്ടുണ്ടു്. (The History of Kerala by Padmanabha Menon, vol II pages 465 and 474.)

മി. ചാഴികാടന്റെ ഈ സ്ഥിരീകരണവാദം ശരിയാണ് എന്നു് പ്രഥമ ദൃഷ്ടിയിൽ തോന്നിപ്പോകും. അതിൽ ഉപരിയായ ഒരുദ്ദേശം അദ്ദേഹത്തിനുള്ളതായി കാണുന്നുമില്ല. അദ്ദേഹം റൂഫീനസ്സിന്റെയോ മി. പത്മനാഭമേനോന്റെയോ ഗ്രന്ഥങ്ങളിലെ ഭാഗങ്ങൾ ശരിയായി ഉദ്ധരിച്ചിട്ടില്ല. അതിനാൽ പ്രസ്തുത മൂലകൃതികൾ തേടിപ്പിടിച്ചു് ശരിയായ ഉദ്ധരണം ചെയ്യേണ്ടഭാരം ഞാൻതന്നെ വഹിക്കേണ്ടതായി വന്നുകൂടി. റൂഫീനസ് ഈവിഷയം സംബന്ധിച്ചു പറഞ്ഞിട്ടുള്ളതു് ഇങ്ങനെയാണ്.

Rufinus of Aquilea (345-410 A. D.) Pat. Letina vol. 21. Migne edition, Paris. "Edessa namque Mesopatemiae urbs fidelim populorum, Thomae Apostoli Reliquiis decorata".

"എന്തുകൊണ്ടെന്നാൽ തോമ്മാശ്ലീഹായുടെ ശരീരാവശിഷ്ടങ്ങളാൽ വിഭൂഷിതയായിരിക്കുന്ന മെസേപ്പത്തേമിയായിലെ എഡേസ്സാ വിശ്വാസി

കളായ ജനങ്ങളുടെ പട്ടണമാകുന്നു." ഇവിടെ, മാർ തോമ്മാശ്ലീഹായുടെ തിരുശ്ശേഷിപ്പുകൾ എഡേസ്സായിൽ സ്ഥിതിചെയ്യുന്നു എന്നല്ലാതെ 349-ൽ അവയെ അങ്ങോട്ടു മാററിയതായി റുഫിനസു പറയുന്നില്ല. ഇനി പത്മനാഭമേനോൻ എന്താണു 465-ാം വശത്തു പറയുന്നതെന്നുകൂടി നമുക്കു നോക്കാം:

"Rufinus, who went to Edessa in A. D. 371 and lived there for 25 years, says that the Apostle's remains were removed from India to Edessa. The chronIcle assigns A. D. 394 for this event."

"എ. ഡി. 371-ൽ എഡേസ്സായിൽ എത്തി 25 വത്സരക്കാലം അവിടെ ജീവിച്ച റുഫിനസ്, അപ്പസ്തോലന്റെ ശരീരാവശിഷ്ടങ്ങൾ ഇൻഡ്യയിൽനിന്നു എഡേസ്സായിലേക്കു മാററപ്പെട്ടതായി പറയുന്നു. (എഡേസ്സായിലെ) പുരാവൃത്താഖ്യാനം ഈ സംഭവത്തിനു കല്പിക്കുന്ന തിയതി എ. ഡി. 394 അത്രേ." മി. മേനോന്റെ ഈ പ്രസ്താവനയിലെ ഒരുഭാഗം ശരിയല്ല. റുഫീനസു എന്താണു പറയുന്നതെന്നു നാം മുകളിൽ കണ്ടുകഴിഞ്ഞല്ലൊ. വി. തോമ്മായുടെ പൂജ്യാവശിഷ്ടങ്ങൾ അന്നു എഡേസ്സായിൽ സ്ഥിതിചെയ്തിരുന്നുഎന്നുമാത്രമേ അദ്ദേഹം പറഞ്ഞിട്ടുള്ളു. അവ ഇൻഡ്യയിൽനിന്നോ മററുവല്ലസ്ഥലത്തുനിന്നുമോ എഡേസ്സായിലേക്കു കൊണ്ടുവന്നതായി അദ്ദേഹം യാതൊരു സൂചനയും നൽകുന്നില്ല. ഇനി മി. മേനോൻ സൂചിപ്പിക്കുന്ന എഡേസ്സൻ പുരാവൃത്തം-ക്രോണിക്കിൾ-പറയുന്നതു എന്താണെന്നുകൂടി നമുക്കു ഒന്നുപരിശോധിക്കാം. അസ്സേമാനി എന്ന വിശ്വവിഖ്യാതനായ ഗ്രന്ഥകാരൻ "ബിബ്ലിയോത്തേക്കാ ഒരിയെന്താലിസ്," ഒന്നാം വാല്യം 399-ാംവശത്തു 39-ാംനമ്പർ ക്രോണിക്കിൾ സുറിയാനി ഭാഷയിൽ ഇങ്ങനെ ഉദ്ധരിക്കുന്നു:

ܒܫܢܬ ܫܒܥܡܐܐ ܘܚܡܫ ܒܝܪܚ ܐܒ ܒܝܘܡ ܬܪܝܢ ܘܥܣܪܝܢ
ܒܗ ܐܝܬܝܘ ܓܠܘܣܩܡܐ ܕܡܪܝ ܬܐܘܡܐ ܫܠܝܚܐ ܠܗܝܟܠܐ ܪܒܐ
ܕܝܠܗ ܒܝܘܡܝ ܡܪܝ ܩܘܪܐ ܐܦܝܣܩܘܦܐ :

ബശ്നസ് ശബ്ആമ്മാ ഉഹമ്മെശ് ബീറഹ് ആബ് ബ്യോം ത്രേൻ ഉഎസ്റിൻ ബേ അയിത്തീയു ഗ്ലൂസ്ക്മേ ദ്മാർ തോമ്മാശ്ലീഹാ ലഹയികലാ റബ്ബാ ദീലേ ബ്യൗമൈ മാർ കോറാ അപ്പെസ്കോപ്പാ "എഴുനൂററിഅഞ്ചാമാണ്ടു അഗസ്റ്റ്മാസം ഇരുപത്തിരണ്ടാംതിയതി മാർതോമ്മാശ്ലീഹായുടെ ചെറിയപേടകം അദ്ദേഹത്തിന്റെ വലിയ പള്ളിയിലേക്കു മാർ കോറാ മെത്രാന്റെ നാളുകളിൽ അവർ കൊണ്ടുവന്നു." ഇവിടെപ്പറയുന്ന ആണ്ടു യവനന്മാരുടെ കാലഗണന അനുസരിച്ചുള്ളതാണെന്നും അതു ക്രിസ്തുവർഷം 394-നു സമമാണെന്നും ഈ എഡേസ്സൻ ക്രോണിക്കിളിന്റെ ലത്തീൻ പരിഭാഷ പൌളിനോസു "ഇൻഡിയാ ഒരിയെന്താലിസ് ക്രിസ്ത്യാനാ"യുടെ 138-ാം വശത്തു ഉദ്ധരിച്ചിട്ടുള്ളതിൽനിന്നു നമുക്കു ഗ്രഹിക്കാം. അതു ഇങ്ങനെയാണ്:

"Anno 705 Graecorum (qui est Christi 394) mense Augusto die 22 advexerunt arcam Mar Thomae Apostoli in templum magnum eidem dicatum diebus Mar Cyrilli Episcopi".

"യവനരുടെ 705-ാം വത്സരത്തിൽ (അതു ക്രിസ്തുവർഷം 394 ആകുന്നു) ആഗസ്റ്റ് മാസം 22-ാം തിയതി മാർ കുറില്ലോസു മെത്രാന്റെ നാളുകളിൽ മാർ തോമാശ്ലീഹായുടെ പേടകം അദ്ദേഹത്തിനു പ്രതിഷ്ഠിക്കപ്പെട്ട വലിയ പള്ളിയിലേക്ക് അവർ കൊണ്ടുവന്നു." അതായതു്, മാർ തോമാശ്ലീഹായുടെ പൂജ്യാവശിഷ്ടഭാഗങ്ങൾ നിക്ഷേപിച്ചിരുന്ന പേടകം എഡേസ്സായിൽ ടി വിശുദ്ധന്റെ നാമത്തിൽ പ്രതിഷ്ഠിക്കപ്പെട്ട വലിയ പള്ളിയിലേയ്ക്കു മാററി സ്ഥാപിതമായി, എന്നു മാത്രമേ പ്രസ്തുത ക്രോണിക്കിൾ പറയുന്നുള്ളു. അതു എവിടെനിന്നു കൊണ്ടുവന്നു് അവിടെ സ്ഥാപിച്ചു എന്നു പറയുന്നില്ല. അതു പറയേണ്ട ആവശ്യമേ ഇല്ലായിരുന്നു. എന്തെന്നാൽ മാർ അപ്രേമിന്റെ കാലത്തു് വി. തോമ്മയുടെ തിരുശ്ശേഷിപ്പുകൾ എഡേസ്സായിൽ ഉണ്ടായിരുന്നതായി ആ വിശുദ്ധ മല്പാൻ സാക്ഷ്യം വഹിക്കുന്നുണ്ടല്ലൊ. വി. അപ്രേമിന്റെ മരണമാകട്ടെ 373-ൽ ആണു്. ആകയാൽ 373-നു മുൻപു മുതൽ അവ സംപൂജ്യമായി എഡേസ്സായിൽ നിക്ഷിപ്തമായിരുന്നു. അവ സൂക്ഷിക്കാൻ ആദ്യം എഡേസ്സാരാജാവു പണിയിച്ചതായി വി. അപ്രേം പറയുന്ന ആ Shrine പുണ്യസ്ഥാനം അഥവാ കപ്പേള കാലപ്പഴക്കത്താൽ ജീർണ്ണിച്ചതിനാലോ മറെറാ വി. തോമ്മായുടെ നാമത്തിൽ ഒരു വലിയ ദേവാലയം പുതിയതായി പണിയിച്ചശേഷമാണു് അതിലേയ്ക്കു അവയെ 394-ൽ മാററി പ്രതിഷ്ഠിച്ചതു്.

തിരുവിതാംകൂറിലെ പുതിയ "സ്റ്റെയിററുമാനുവൽ" ഒന്നാംവാല്യം 655-6 പുറങ്ങളിൽ ഈ വിഷയം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

"The removal of the bones from Mylapore to Edessa appears to have been effected in the middle of the second century. In 394 A. D., the casket containing the bones were removed from its former place to the great church at Edessa erected in honour of the Saint."

"മൈലാപ്പൂരിൽനിന്നു എഡേസ്സായിലേക്കു അസ്ഥിമാററം നിർവ്വഹിക്കപ്പെട്ടതു് രണ്ടാംനൂററാണ്ടിന്റെ മദ്ധ്യഘട്ടത്തിൽ ആണെന്നു കാണുന്നു. അസ്ഥികൾ സഞ്ചയനം ചെയ്യപ്പെട്ടിരുന്ന പേടകം ഈ വിശുദ്ധന്റെ ബഹുമാനാർത്ഥം എഡേസ്സായിൽ പണിയിക്കപ്പെട്ട വലിയ പള്ളിയിലേയ്ക്കു അതിന്റെ പൂർവ്വസ്ഥാനത്തുനിന്നും 394-ൽ സ്ഥാപിക്കപ്പെട്ടു."

ഇനി നമുക്കു കാണേണ്ടതു് അസ്ഥിമാററം 349-ൽ നടന്നതായി മി. ചാഴികാടൻ പറയുന്നതു് എന്തിനെ അടിസ്ഥാനപ്പെടുത്തിയാകുന്നു എന്നാണു്. അതു് മി. പത്മനാഭമേനോന്റെ 474-ാം വശത്തെ പ്രസ്താവന ഒന്നിനെ മാത്രം ആധാരമാക്കിയാണു്. അവിടെ അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നു:

......“the record of the removal of the martyr's rema-
ins to Edessa so far back as 349 A. D., spoken of by
Rufinus, assists us......”

“സ്വമതാർത്ഥം പ്രാണത്യാഗം ചെയ്ത അദ്ദേഹത്തിന്റെ ഭൌതി
കാവശിഷ്ടങ്ങൾ എ. ഡി. 349-ാം വർഷത്തോളം പ്രാചീനമായ ഒരു കാല
ത്തു് എഡേസ്സായിലേക്കു മാററിയതായി റൂഫിനസ് രേഖപ്പെടുത്തിയിരിക്കു
ന്നതു്..... നമുക്കു സഹായകമായി ഭവിക്കുന്നു.” റൂഫീനസ്സ് അസ്ഥിമാ
ററത്തിന്റെ തിയതി കുറിച്ചിട്ടില്ലെന്നു നാം മുകളിൽ കണ്ടുവല്ലോ. എഡേ
സ്സൻ ക്രോണിക്കിൾ ആകട്ടെ അതിന്റെ തിയതി 394 എന്നു പറഞ്ഞിട്ടു
ള്ളതായും നാം കണ്ടുകഴിഞ്ഞു. മി. മേനോൻ തന്നെ പ്രസ്തുത ക്രോണിക്കി
ളിൽ പറഞ്ഞിരിക്കുന്നതായ അസ്ഥിമാററത്തിന്റെ ആണ്ടു 394 എന്നു
465-ാം വശത്തു് പറഞ്ഞിട്ടുണ്ടു്. എന്നാൽ മി. ചാഴികാടൻ പറയുന്നതു്
മി. മേനോൻ 465-ാം വശത്തും അസ്ഥിമാററത്തിന്റെ ആണ്ടു 349 ആ
കുന്നു എന്നു കാണിക്കുന്നതായിട്ടാണു് 465-ാംവശത്തെ പ്രസ്താവനയ്ക്കു വിരു
ദ്ധമായിട്ടാണു് 474-ാം വശത്തു് 349 എന്നു കാലനിർണ്ണയം ചെയ്തിരിക്കു
ന്നതു്. ഇതു വെറും അച്ചടിപ്പിശകു എന്നുമാത്രം വിചാരിക്കാനേ നിവൃത്തി
യുള്ളു. ഇങ്ങനെ ഒരു തകരാറു പിണഞ്ഞതു് അദ്ദേഹത്തിന്റെ ദൃഷ്ടി
യിൽ പെട്ടതായി കാണുന്നില്ല. അല്ലെങ്കിൽ ശുദ്ധിപത്രം മൂലമോ മററോ
അദ്ദേഹം ആ പിശകു തിരുത്തിയേനേ. എങ്കിലും അതു് പിശകു്- 394
എന്നതു് 349ആയി തീരാനിടയാക്കിയ രണ്ടു് അച്ചുകളുടെ സ്ഥാനമാററം—
ആണെന്നു നമുക്കു തീർച്ചയായി അറിയാം. 465-ാം വശത്തു് 394 എന്നു
ശരിയായി കിടക്കുന്നതിനെ കണ്ടറിഞ്ഞിട്ടും അതിനെ അവഗണിച്ചുകൊ
ണ്ടു് 474-ാം വശത്തു് 349 എന്നുള്ള തെററായ ആണ്ടിനെ മി. ചാഴികാ
ടൻ ഇത്ര മുറുകെപ്പിടിച്ചിരിക്കുന്നതു വൃഥായല്ല. അദ്ദേഹത്തിന്റെ ആശ
യത്തെ പൊന്തിച്ചുകാണിക്കാൻ അതും ഒരു മാർഗ്ഗമായികണ്ടു്; അതിനെ
ശരിയെന്ന മട്ടിൽ സ്വീകരിക്കുകയും ചെയ്തു. ഇങ്ങനെ മി. മേനോന്റെ
കേരളചരിത്രം രണ്ടാം വാല്യം 474-ാംവശത്തു യാദൃശ്ചികമായി കടന്നു
കൂടിയ ഈ പിശകു് മാർതോമ്മാശ്ലീഹായുടെ തിരുശ്ശേഷിപ്പുകൾ ഇൻഡ്യ
യിൽനിന്നും എഡേസ്സായിലേക്കു മാററിയതു് മാർ അപ്രേമിന്റെ കാലത്തു്
ക്നായിതോമ്മാ എന്ന വ്യാപാരിആണു് എന്നുള്ള മി. ചാഴികാടന്റെ
വാദത്തിനു പ്രഥമദൃഷ്ടിയിൽ സ്ഥിരീകരണം നൽകുന്നതായി തോന്നാൻ
പര്യാപ്തമായി ഭവിച്ചു എന്നു പറയാതെ തരമില്ല.

## 15. ഒരു നവീനവാദം.

മാർ തോമ്മാശ്ലീഹായുടെ അസ്ഥിമാററത്തെയും അതിന്റെ കാല
ത്തെയും മററുംപററി ഏററം നവീനവും വിചിത്രവും പ്രൌഢവുമായ ആ
ശയങ്ങൾ അടങ്ങിയ ഒരു ലേഖനം 1941ജൂൺ 29-ലെ “മാതൃഭൂമി ആ
ഴ്ചപ്പതിപ്പി”ൽ “കുരിശുമുടി അഥവാ മാർ തോമ്മാശ്ലീഹായുടെ ശവകു
ടീരം” എന്ന അഭിധാനത്തിൽ ഒരു മി. എ. ബാലകൃഷ്ണപിള്ള എഴുതിയിട്ടു
എഴുതിയിട്ടുള്ളതു് ഈയിടെ വായിക്കുന്നതിനിടയായി. മാർ തോമ്മാശ്ലീഹാ

യേയും മററും സംബന്ധിച്ച് ഏതാവൽപര്യന്തം കേരളീയ ക്രിസ്ത്യജനതാമദ്ധ്യത്തിൽ രൂഢമൂലമായി കുടികൊണ്ടിരിക്കുന്ന അാശയങ്ങളെ പാടെ കീഴ്മേൽ മറിക്കുന്നതിനായി ഉദ്ദേശിച്ച് എഴുതിയിരിക്കുന്ന ഈ ലേഖനത്തിൻെറ സാരാംശമെങ്കിലും കഴിയുന്നത്ര ലേഖകൻെറ വാക്കുകളിൽ തന്നെ ഇവിടെ ചേർക്കുന്നത് മാന്യവായനക്കാർക്ക് വിനോദത്തെയും വിജ്ഞാനത്തെയും ഒരുമിച്ചു പ്രദാനം ചെയ്യുമെന്നു വിശ്വസിക്കുന്നു.

"ക്രിസ്തുവിൻെറ സന്ദേശം വഹിച്ചുകൊണ്ട് എ. ഡി. 50-ൽ ഭാരതത്തിലേക്കു വരികയും 68-ൽ ചരമമടയുകയും ചെയ്ത തോമ്മാശ്ലീഹാ എന്ന അപ്പസ്തോലൻെറ അസ്ഥികൾ എ. ഡി. 222-ൽ ദേവികുളംതാലൂക്കിലെ മറയൂരിനു സമീപമുള്ള പൂതിക്കൽ മലയിൽനിന്നു കരിങ്കുന്നുമുടിയിലേക്കു മാററി സ്ഥാപിച്ചതുകൊണ്ടാണ് ഇതിനു (കരിങ്കുന്നുമുടിക്കു) മാഹാത്മ്യം ലഭിച്ചതെന്നും, ഈ സിദ്ധൻെറ ശവകുടീരം മദ്രാസിലെ മൈലാപ്പൂരിലെ സെൻറ് തോമസ് മൌണ്ടിലാണ് സ്ഥിതിചെയ്യുന്നതെന്നുള്ള ഇന്നത്തെ ലോകരുടെ ധാരണ തെററാണെന്നും, മൈലാപ്പൂരിലെ ശവകുടീരം വാസ്തവത്തിൽ എ. ഡി. 633-ൽ കേരളത്തിൽ സുറിയാനിക്രിസ്ത്യാനികളെ ഇദംപ്രഥമമായി പാർപ്പിച്ച സുപ്രസിദ്ധനായ ക്നായിതൊമ്മൻേറതാണെന്നും, പ്രസ്തുത രണ്ടു സിദ്ധന്മാരെയും ഒന്നുപോലെ കേരളീയക്രിസ്ത്യാനികൾ മാർ തോമ്മാ എന്നു വിളിച്ചുവന്നിരുന്നതാണ് ഈ തെററിദ്ധാരണയ്ക്കു ഒരു കാരണമെന്നും സ്ഥാപിക്കുവാനാണ് ഇവിടെ ഉദ്യമിക്കുന്നത്" എന്ന് ആരംഭത്തിലെതന്നെ ലേഖകൻ തൻെറ ഉദ്ദേശങ്ങളെ സമാഹരിച്ചിരിക്കുന്നു.

### ക്നായിത്തൊമ്മൻെറ കാലം.

"ക്നായിതൊമ്മൻെറ വരവിനു കേരളത്തിലെ ക്രൈസ്തവസാഹിത്യം നൽകിയിട്ടുള്ള കാലം "ശോഘാല" എന്ന വാക്യം സൂചിപ്പിക്കുന്ന എ. ഡി. 345ആണ്. ഇതു സംഭവിച്ചത് ഒടുവിലത്തെ ചേരമാൻപെരുമാളുടെ കാലത്തായിരുന്നു എന്നുള്ള പ്രാചീന ക്രൈസ്തവഐതിഹ്യം പോർട്ടുഗീസു ചരിത്രകാരന്മാർ പ്രസ്താവിച്ചിട്ടുണ്ട്. കേരളത്തിലെ ഹൈന്ദവൈതിഹ്യം ഒടുവിലത്തെ ചേരമാൻപെരുമാളിനു നൽകിയിട്ടുള്ള കാലവും "ഭൂവിഭാഗ" എന്ന വാക്യം സൂചിപ്പിക്കുന്ന എ. ഡി. 345തന്നെയാണ്. ഒടുവിലത്തെ ചേരമാൻപെരുമാൾ ഇസ്ലാംമതം സ്വീകരിച്ചു മക്കത്തുപോയ ചിള്ളി ബാണപ്പെരുമാളാണെന്നു മലബാറിലെ ജോനകമാപ്പിളമാരുടെ ഇടയ്ക്കു ഐതിഹ്യമുണ്ടല്ലോ. ഇസ്ലാംമതത്തിൻെറ സ്ഥാപനം ഏഴാംശതാബ്ദത്തിൻെറ പൂർവ്വാർദ്ധത്തിലാകയാൽ, പ്രസ്തുത 345 എന്നകാലം ഈ ഏഴാംശതാബ്ദത്തിൻെറ പൂർവ്വാർദ്ധത്തിലെ ഒരു കാലമാണ് യഥാർത്ഥത്തിൽ കുറിക്കുന്നതെന്നു അനുമാനിക്കാം. ക്നായിതൊമ്മനു ചെപ്പേടു കൊടുത്ത ഒടുവിലത്തെ ചേരമാൻപെരുമാൾ കോഴിക്കോട്ടുള്ള ബ്രാഹ്മണരുടെ ഗണിതമനുസരിച്ചു 347വരെയും, കൊച്ചിയിലെ ബ്രാഹ്മണരുടെ ഗണിതമനുസരിച്ചു 588വരെയും നാടുവാണു എന്നു ഡെക്രൂതോ എന്ന പോർട്ടുഗീസ് ഗ്രന്ഥകാരൻ പറഞ്ഞിട്ടുണ്ട്. ഇതിൽനിന്നും രണ്ടുതരം കലിവർഷങ്ങൾ ഉണ്ടു

കേരളത്തിൽ നടപ്പിലിരുന്ന എന്നും, അവയ്ക്കു തമ്മിൽ ഇരുനൂററിൽപരം വർഷ
ങ്ങളുടെ വ്യത്യാസം ഉണ്ടെന്നും അനുമിക്കാം. ഇതിലൊന്നു ബി. സി. 3101–ൽ
തുടങ്ങുന്ന സാധാരണകലിവർഷവും, മററതു ബി. സി. 3390–ൽ തുടങ്ങുന്ന
ഒന്നു മാണെന്നും, ഇവയ്ക്കു തമ്മിൽ ഒരു ചതുർയുഗമന്വന്തരമായ 288വ
ർഷങ്ങളുടെ വ്യത്യാസമുണ്ടെന്നും. . . . . . പൌരാണികകാലങ്ങളിൽ അ
വതിഭരിച്ചിരുന്ന ആഡ്യത്യവംശജരായ ചേരന്മാർ തങ്ങളോടുകൂടി
ഈ അസാധാരണ കലിവർഷവും കേരളത്തിൽ കൊണ്ടുവന്നു എന്നും മൈ
സൂരിലെ പ്രാചീന ഗംഗരാജാക്കന്മാരുടെ ചെപ്പേടുകളിലും ഈ രണ്ടു
തരം കലിവർഷങ്ങളും ഉപയോഗിച്ചിട്ടുണ്ടെന്നും ഈ ലേഖകൻ കണ്ടുപിടി
ച്ചിട്ടുണ്ട്. ക്നായിതൊമ്മനു നൽകിയിട്ടുള്ള കാലമായ 345 പ്രസ്തുത അ
സാധാരണ കലിവർഷത്തെ ആസ്പദിച്ചുള്ള ഒന്നാണെന്ന് മുകളിൽ പ്രസ്താ
വിച്ച സംഗതികളിൽനിന്നും സിദ്ധിക്കുന്നുണ്ട്. തന്നിമിത്തം ക്നാ
യിതൊമ്മന്റെ വരവ് 345+288, അതായതു എ. ഡി. 633-ൽ ആ
ണെന്നു വിശ്വസിക്കാം.

"സുറിയാനി ക്രിസ്ത്യാനികളുടെ കല്യാണവേളകളിൽ പാടാറുള്ള
പ്രാചീനമായ തിരുപരങ്കൻ പാട്ടിൽ ഈ എ. ഡി. 633-നെ പിൻതാ
ങ്ങുന്ന പ്രസ്താവനകളുണ്ട്. ചേരമാൻപെരുമാളുടെ മന്ത്രിയായ ക്നായി
തൊമ്മനെ, ആ രാജാവുമായി പിണങ്ങി സിലോണിലേയ്ക്കു പൊയ്ക്കളഞ്ഞ
കമ്മാളരെ തിരിച്ചുവിളിച്ചുകൊണ്ടുവരുവാൻ പെരുമാൾ നിയോഗിച്ചു
എന്നും ആ ക്രിസ്ത്യൻ മന്ത്രി സിലോണിലേയ്ക്കു പോകുന്ന വഴിക്കുവച്ചു മക്ക
ത്തെ ജോനകരും മാന്ദിയിലെ ചണ്ഡാളരും തമ്മിൽ കടൽയുദ്ധം ചെയ്യു
ന്നതു കണ്ടു എന്നും ആ പാട്ടിൽ പറഞ്ഞിരിക്കുന്നു. ക്നായിതൊമ്മൻവന്നു
ഒരാണ്ടു കഴിഞ്ഞയുടെ ഒടുവിലത്തെ ചേരമാൻപെരുമാളുടെ വാഴ്ച അവ
സാനിച്ചു എന്നു ക്രൈസ്തവൈതിഹ്യം പറയുന്നതിനാൽ എ. ഡി. 635-ൽ
നാടുവാഴാൻ തുടങ്ങിയ തുളുവൻപെരുമാളിന്റെ മന്ത്രിയായിരുന്നിരി
ക്കണം ക്നായിതൊമ്മൻ. പ്രസ്തുത കടൽയുദ്ധം നടന്നതു മാന്ദിയിലെ,
അതായതു മണ്ഡാവിനദിതീരത്തുള്ള ഗോവയിലെ ചണ്ഡാളവംശരാജാവും,
632 മുതല്ക്കു 644 വരെ നാടുവാണ കാലിഫും ഇദംപ്രഥമമായി ഭാരതീയ
രോടു യുദ്ധം ചെയ്ത മുസ്ലിം ചക്രവർത്തിയുമായ ഓമർ മഹാനും തമ്മിലാ
ണെന്നു വിചാരിക്കാൻ ന്യായമുണ്ട്".

## "ശോവാല" എന്നപേരിനു കാരണം.

"പണ്ടത്തെ ക്രിസ്ത്യാനികളുടെ രേഖകളിൽ പ്രസ്താവിക്കാറുണ്ടാ
യിരുന്ന മഹോദയപട്ടണാബ്ദം ഈ 633–ലാണ് തുടങ്ങിയതു്. മഹോദയ
പട്ടണമായ കൊടുങ്ങല്ലൂരിൽ ക്നായിതൊമ്മൻ ഒരു പള്ളിപണിയിച്ച
തിനെ ആണ് ഇതു സ്മരിപ്പിക്കുന്നതു്. ഈ അബ്ദത്തിനെ ക്രിസ്ത്യൻ ഐതി
ഹ്യം കുറിക്കുന്ന "ശോവാല" എന്ന വാക്യത്തിന്റെ ഉത്ഭവം ചുവടെ
കുറിക്കുന്നപ്രകാരമായിരിക്കാം. "ശോവാല" എന്ന പദത്തിനു തമിഴിൽ
"മഞ്ഞപ്പിത്തം" എന്നർത്ഥമുള്ളതിനാൽ "ശോവാലൻ" എന്നതിനു "മഞ്ഞ
നിറമുള്ളവൻ" എന്നർത്ഥം സിദ്ധിക്കുന്നു. മഞ്ഞനിറമുള്ള പ്രാചീന സുമേരി

യന്മാരുടെ കാലംമുതല്ക്കു തമിഴർ പശ്ചിമേഷ്യാനിവാസികൾക്കു ശോവാലർ എന്നപേരു നൽകിയിരുന്നു എന്നും, ക്നായിതൊമ്മനോടുകൂടി പശ്ചിമേഷ്യായിൽനിന്നു ഇവിടെ വന്ന സുറിയാനികൾക്കും തന്നിമിത്തം അവർ ഈ നാമം നൽകി എന്നും വിചാരിക്കാം. ഇത്തരം വാക്യങ്ങൾ അവ സൂചിപ്പിക്കുന്ന കാലത്തു നടന്ന സംഭവങ്ങളെ ധ്വനിപ്പിക്കാറുമുണ്ടല്ലൊ.

## "ചതുക്കപ്പൂതർ"

"ക്നായിതൊമ്മന്റെ വരവു മക്കത്തുപോയ പള്ളിബാണപ്പെരുമാളിന്റെ കാലത്തായിരുന്നു എന്നു ചിലപ്പതികാരവും പ്രസ്താവിക്കുന്നുണ്ടു. പൽയനൈച്ചെൽ കൊഴകുട്ടവൻ എന്നപേരും കൂടിയുള്ള പള്ളിബാണന്റെ പരാക്രമങ്ങളെ വർണ്ണിക്കുമ്പോൾ ചിലപ്പതികാരം

"വൻ മൊൽയവനർ വളനാട്ടാണ്ടു
പൊൻപട്ടനെടുവരൈ പുകുന്നോനായിനും
..........................................
ചതുക്കപ്പൂതരൈ വഞ്ചിയുട്ടന്ത്
മതുക്കൊൾവേൾവിവേട്ടോനായിനും"

എന്നു വർണ്ണിച്ചിരിക്കുന്നു. യവനനാടായ അറേബ്യയിൽ നാടുവാണു സ്വർഗ്ഗമടഞ്ഞവനും ചതുക്കപ്പൂതരെ വഞ്ചിനഗരത്തിൽകൊണ്ടുവന്നു അവരുടെ മദ്യനിവേദനയുക്തമായ കുർബാന (Mass) എന്ന ദേവാരാധനയിൽ പങ്കുകൊണ്ടവനും എന്നാണു ഇതിന്റെ അർത്ഥം. ക്നായിത്തൊമ്മനു ചെപ്പേടുകൊടുത്ത ഒടുവിലത്തെ ചേരമാൻപെരുമാൾ കൊടുങ്ങല്ലൂരിൽ അദ്ദേഹം പണിയിച്ച പള്ളിക്കു കല്ലിടുകയും അതിൽവച്ചു നടത്തിയ പ്രഥമ ദേവാരാധനയിൽ പങ്കുകൊള്ളുകയും ചെയ്തു എന്ന ക്രൈസ്തവൈതിഹ്യമാണു ഈവരികളിൽ ചിലപ്പതികാരം പ്രസ്താവിക്കുന്നതു.

"ചതുക്കപ്പൂതർ അഥവാ ചതുഷ്കത്തിലെ (നാലു) പൂതർ എങ്ങനെയാണു ക്രിസ്ത്യാനികളെ സൂചിപ്പിക്കുന്നതു എന്നു ഇനി പ്രസ്താവിക്കാം. "അറേബ്യാ" എന്നപേർ "അർബ്" എന്ന അറബിവാക്കിൽനിന്നു ജനിച്ചതാണു. അറബിഭാഷയിൽ "അർബ" എന്ന പദത്തിനു "നാലു" (ചതുഷ്കം) എന്നർത്ഥമുണ്ടു. നാലു എന്ന സംഖ്യ ബുധൻ പ്രധാനമായതിനാൽ ബുധന്റെ ഉത്ഭവസ്ഥാനമായ അറേബ്യയ്ക്കു ആ നാമം ലഭിക്കയുണ്ടായി. ബൈബിളിൽ ഹാമിന്റെ പുത്രന്മാരിൽ ഒരുത്തനു നൽകിയിട്ടുള്ള പൂത്ത എന്നപേരു അറേബ്യയുടെ തെക്കൻകടൽകരയിലുള്ള യെമൻ, ഹസ്രാമൌത്, മക്കാ എന്നീ പ്രദേശങ്ങൾക്കു പൊതുവേയുള്ള ഒരു പ്രാചീന നാമമാണു. . . . . അതിനാൽ ചതുക്കപ്പൂതർ എന്നതിന്റെ അർത്ഥം അറേബ്യായിലെ പൂതിൽനിന്നു വന്നവർ എന്നാണു. ഈപ്രദേശത്തുള്ള നെജ്രാൻ മുതലായ ചില സ്ഥലങ്ങളിൽ ഇസ്ലാമിന്റെ ആവിർഭാവകാലത്തു ക്രിസ്ത്യാനികൾ ധാരാളമായി അധിവസിച്ചിരുന്നു. ക്നായിതൊമ്മനെ കേരളത്തിലേക്കയച്ച പൂർവ്വദേശത്തെ കത്തോലിക്കോസിന്റെ തലസ്ഥാനം

ഒരു പാട്ടിൽ പ്രസ്താവിച്ചിട്ടുണ്ട്.
എസ്ഠാ അണെന്ന് ക്രിസ്ത്യാനികളുടെ ഒരു ചുരുങ്ങിയ രൂപമാണെന്നു
ഈ എസ്രാ പ്രസ്തുത ഹസ്രമൌതിൻെറ കാലത്തിനുശേഷം കേരളീയർ അദ്യ
തോന്നുന്നു. തോമ്മാശ്ലീഹായുടെ ക്രിസ്ത്യാനികൾ പൂതിൽനിന്നു വന്നവരു
മായി അടുത്ത സമ്പർക്കമുണ്ടായ ക്രിസ്ത്യാനികൾ പൂതർ അഥവാ ചതുക്കപ്പൂതർ എന്ന
കയാൽ ക്രിസ്ത്യാനികൾക്കു പൊതുവെ പൂതർ അഥവാ ചതുക്കപ്പൂതർ എന്ന
കിഴക്കായി സ്ഥിതിചെ
പേരു ലഭിക്കയുണ്ടായി. അറേബ്യായിലെ ഏദൻ കിഴക്കായി സ്ഥിതിചെ
പ്രധാന തുറമുഖമായി പെരിപ്ലസ് എന്ന
യ്യുന്ന ഹസ്രമൌത്തു രാജ്യത്തിലെ പ്രധാന തുറമുഖമായി ജനിച്ചതിനാ
ഗ്രീക്കു ഗ്രന്ഥത്തിൽ വിവരിച്ചിട്ടുള്ള കാനെ(Kane)യിൽ ജനിച്ചതിനാ
ലാണ് ക്നായിതൊമ്മൻ, കാനേ തൊമ്മൻ അഥവാ ക്നായിതൊമ്മൻ
എന്ന പേരുലഭിച്ചതു് . . . . . . . . മൈലാപ്പൂരിലെ പ്രസിദ്ധപ്പെട്ട പ്രാ
ചീനകരിങ്കൽകുരിശിന്മേൽ കൊത്തിയിട്ടുള്ള പഹ്ളവി ലേഖനത്തിനു പ്ര
സ്താവിച്ചിരിക്കുന്ന "ചഹർബൂക്ത" എന്ന പദം ചതുക്കപ്പൂതർ എന്നതി
ൻെറ ഒരു പഹ്ളവിരൂപമാണ്. ഡസ്ക്രർ സി. പി. ഡഞ്ജന എന്ന
പണ്ഡിതൻ ആ പഹ്ളവിലേഖനത്തിൽ വായിച്ചിട്ടുള്ള "അഫ്രാ ഇച
ഹർബുക്ത്" എന്ന പദം ചതുക്കപ്പൂതിൻെറ പുത്രൻ, ചതുക്കപ്പൂതിൽ
ജനിച്ച ക്നായിതൊമ്മനാണ് . . . . . .

"മയിലാപ്പൂരിലെ കുരിശു്. ക്നായിതൊമ്മനെ മന്ത്രിയാക്കിവെച്ചു

കൊണ്ടിരുന്ന കുളവൻപെരുമാൾ, അഥവാ പതിററിപ്പത്തിലെ കളങ്കായ്
കണ്ണിനാർ മുടിച്ചേരൽ, ഏ. ഡി. 634 മുതല്ക്കു 667വരെ നാടുവാണു
എന്നു മേഴത്തോളഗ്നിഹോത്രിയുടെ കലിദിനത്തെ കുറിക്കുന്ന "യജ്ഞസ്ഥാ
നം സംരക്ഷ്യ" എന്ന വാക്യത്തിൽനിന്നു മനസ്സിലാക്കാം. ഈ വാക്യം 379,
അതായതു മുകളിൽ വിവരിച്ച കാലഗണിത രീതിപ്രകാരം 379+288=
ഏ. ഡി. 677 എന്ന കാലത്തെ സൂചിപ്പിക്കുന്നു. ഇതാണു അടുത്ത പെരു
മാളായ ഇന്ദ്രപ്പെരുമാൾ, അഥവാ ചെങ്കുട്ടവൻെറ സിംഹാസനാരോഹ
ണകാലവും. ഭൂതരായപ്പെരുമാൾ എന്നുപേരും കൂടിയുണ്ടായിരുന്ന കുള
വൻ പെരുമാളിനെ കക്കാട്ടു നമ്പിടിമാരുടെ പൂർവ്വികൻ വധിച്ചതിനെ
യാണ് പ്രസ്തുതവാക്യം സൂചിപ്പിക്കുന്നതു്. ഭൂതരായർ എന്ന ബിരുദം കുള
വൻപെരുമാളിനു ലഭിച്ചതു് അദ്ദേഹം ഒരു പൂതൻ, അഥവാ ക്രിസ്ത്യാനി
ആയിരുന്നതു നിമിത്തമാണ്. ഇദ്ദേഹത്തിൻെറ മതപരിവർത്തനം ഹേതുവാ
യിട്ടാണു പ്രസ്തുത വാക്യം സൂചിപ്പിക്കുന്നതുപോലെ വൈദികയജ്ഞസ്ഥാനം
സംരക്ഷിക്കേണ്ടതിനു അദ്ദേഹത്തെ വധിച്ചതു്. ക്നായിതൊമ്മൻ നട
ത്തിയ ഈ മതപരിവർത്തനങ്ങളെക്കുറിച്ചും മയിലാപ്പൂരിലെ കരിങ്കൽകുരിശി
ൻെറ സ്ഥാപനത്തെപ്പററിയുള്ള പ്രാചീന ഐതിഹ്യത്തിൽ പ്രസ്താവിക്കുന്നു
ണ്ടു്......... തോമ്മാശ്ലീഹായുടെ ശവകുടീരം സന്ദർശിച്ച മദ്ധ്യകാലങ്ങളിലെ
ചില യൂറോപ്യൻ സഞ്ചാരികൾ അതിനു സമീപമുള്ള പ്രദേശത്തിനു പ
ലംബം എന്നു് പേരിട്ടിട്ടുണ്ടു്. ഇതു് പാമ്പ് എന്നതിൻെറ ഒരു വികൃതരൂപ
മാണ്. 6-ാംശതാബ്ദത്തിലെ കോസ്മോസ് ഇൻഡിക്കോപ്ളൂസ്റ്റസ് ക്രി
സ്ത്യാനികൾ ഉള്ളതായി പറഞ്ഞിട്ടുള്ള മലേ മലയാററൂർ അഥവാ കരിമുട്ട
ടിയാണ്. "മയിലാപ്പൂരിലെ പഹ്ളവിലേഖനത്തിലെ അക്ഷരങ്ങളുടെ

വടിവിൽനിന്ന് അതു് ഏഴാംശതാബ്ദത്തിന്റെ മദ്ധ്യത്തിൽ സ്ഥാപിച്ചതാണെന്ന് ഇന്നത്തെ പണ്ഡിതന്മാർ കണ്ടുപിടിച്ചിട്ടുണ്ട്. ഈ കുരിശിനെ 16-ാം ശതാബ്ദത്തിൽ പോർട്ടുഗീസുകാർ കണ്ടുപിടിച്ചപ്പോൾ അവർ അതിലെ പഹ്ളവി ലേഖനത്തെ ഒരു ബ്രാഹ്മണനെക്കൊണ്ടു വായിപ്പിച്ചു. അതു ഒരു തമിഴ ലേഖനമാണെന്നു പറഞ്ഞു് ബ്രാഹ്മണൻ അതു വായിച്ചു. ഈ ബ്രാഹ്മണൻ വായിച്ചതിനെ പോർട്ടുഗീസ് ഗ്രന്ഥങ്ങളിൽ പകർത്തിയിരുന്നതു് ഇന്നത്തെ ചില തമിഴ പണ്ഡിതന്മാർ അക്ഷരപ്പിഴ തീർത്തു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. പാട്ടുരൂപത്തിലുള്ള ഇതിന്റെ അർത്ഥം ചുവടേ ചേർക്കുന്നു. "ആശ്ശകാബ്ദം 56-ൽ (വിക്രമാബ്ദം 56, അഥവാ A. D. 2) ധനുമാസം 27-ാംനു ദൈവം കലിയുഗത്തിലെ പാപികളായ മനുഷ്യരോടുള്ള അനുകമ്പനിമിത്തം യഹൂദരുടെ ദേവാലയത്തിലെ കളങ്കങ്ങൾ അകറ്റുന്നതിനായി കന്യകമറിയത്തിന്റെ പുത്രനായി ജനിച്ചു. മുപ്പതുവർഷം കഴിഞ്ഞശേഷം കുന്നിൽ നിന്നുകൊണ്ടു അദ്ദേഹം ദൈവത്തിന്റെ ഏകത്വത്തെപ്പറ്റി തന്റെ പന്ത്രണ്ടു ശിഷ്യന്മാരോടു പ്രസംഗിച്ചു. അറുദർശനങ്ങൾ അനുസരിക്കുന്ന മുനിമാരുടെ വാസസ്ഥാനമായ മയിലാനഗരത്തിൽ ഒരു മുനി ഒരിക്കൽ വരികയുണ്ടായി. തച്ചക്കോലും തമ്പകതരുവുംകൊണ്ടു അദ്ദേഹം അവിടെ ഒരു ദേവാലയം പണിചെയ്തു. ഈ മാർതോമ്മാ പള്ളിയിൽ ചേരരാജാവു്, കുലചേകരച്ചോഴനു, കൊരൈക്കയിലെ പാണ്ഡ്യൻ ഹസ്തിനപുരത്തിലെ ഹരിശ്ചന്ദ്രൻ, കന്യകളുടെ രാജ്ഞിയായ കത്തരീൽ എന്നിവരും മാർഗ്ഗം കൂടിയ മറ്റുപലരും ആരാധനനടത്തി. ഈ കുന്നിൽ വൃദ്ധനായ ഈ മുനി ഒരു ശുഭമുഹൂർത്തത്തിൽ യേശുവിന്റെ സ്മരണയ്ക്കായി സ്ഥാപിച്ചിട്ടുള്ള ഈ കുരിശിനെ ആരാധിക്കുന്നവൻ പിറവിപ്പാപമാകുന്ന പെരുങ്കടൽ കടന്നു സ്വർഗ്ഗമടയുന്നതാണ്.

"ഒരു പഹ്ളവിലേഖനം തമിഴിലാണെന്നു പറഞ്ഞു വായിച്ച ഈ ബ്രാഹ്മണൻ ചെയ്തതു് ചതിയാണെങ്കിലും, അദ്ദേഹം ആ കുരിശിന്റെ ഉത്ഭവക്കുറിച്ചു കേട്ടിരുന്ന ഐതിഹ്യമാണ് ഈ പാട്ടിൽ കൊണ്ടുവന്നിട്ടുള്ളതു്. ഈ പാട്ടു ഇന്നത്തെ പണ്ഡിതന്മാർ വിചാരിക്കുന്നതുപോലെ തോമ്മാശ്ലീഹായെപ്പറ്റിയുള്ളതല്ലെന്നും ക്നായിതൊമ്മൻ, അഥവാ മാർതോമ്മാ ദ്വിതീയനെപ്പറ്റിയുള്ളതാണെന്നും ഈ ലേഖകൻ വിശ്വസിക്കുന്നു. ഇതിലെ പഹ്ളവിലേഖനത്തിൽ പറഞ്ഞിട്ടുള്ള ചമറർ ബൂകൽത് ക്നായിതൊമ്മന്റെ നാടായ അറേബ്യയിലെ പുതാണ്. തോമ്മാശ്ലീഹാ ഭാരതത്തിലേക്ക് മെസോപ്പൊത്തേമിയായിലെ ബസ്രായിക്കു സമീപത്തുനിന്നാണു പുറപ്പെട്ടതു്.........

"ക്നായിതൊമ്മൻ മൈലാപ്പൂരിൽ സ്ഥാപിച്ച ഈ ചെറിയ പള്ളിയുടെ സ്ഥാനത്തു് ഏതാനും വർഷങ്ങൾ കഴിഞ്ഞു ഒരു വലിയ പള്ളി പണിയിക്കയുണ്ടായി. ഈ വലിയ പള്ളിയുടെ അവശിഷ്ടങ്ങളാണ് 16-ാം ശതാബ്ദത്തിൽ പോർട്ടുഗീസുകാർ കണ്ടുപിടിച്ചതു്.

"കുരിശുമുടി അഥവാ എഡേസ്സാ. തോമ്മാശ്ലീഹായുടെ ശവകുടീരം പ്രാചീനകാലങ്ങളിലും മദ്ധ്യകാലങ്ങളിലും സന്ദർശിച്ച യൂറോപ്യൻ സ

ഞാരികൾ രേഖപ്പെടുത്തിയിട്ടുള്ള വിവരങ്ങളിൽ ഭൂരിഭാഗവും മൈലാപ്പൂരിലെ ശവകുടീരത്തിനു യോജിച്ചവയല്ല. നേരേമറിച്ച് അവയെല്ലാം, അവർ പറഞ്ഞിട്ടുള്ള സ്ഥലങ്ങൾ ഏതെല്ലാമെന്നു സൂക്ഷ്മമായി ഗ്രഹിച്ചാൽ കരിങ്ങുമുടിക്കു വളരെ യോജിക്കുന്നവയാണ്‌...... ഒന്നു രണ്ടുദാഹരണങ്ങൾമാത്രം പ്രസ്താവിക്കാം. തോമ്മാശ്ലീഹായുടെ ശവകുടീരത്തിലേയ്ക്കു് ഒരു ഗാധമായ ആറു കടന്നാണ് പോകേണ്ടതെന്നും, എന്നാൽ അവിടത്തെ പെരുന്നാളിനുമുമ്പ് ആറ്റിലെ വെള്ളം വററി മനുഷ്യർക്ക് ഇറങ്ങികടക്കാൻ സാധിക്കുന്നതാണെന്നും പന്ത്രണ്ടാം ശതാബ്ദത്തിൽ മാർപ്പാപ്പായായ കലിസ്റ്റസ് ദ്വിതിയനോടു കേരളത്തിലെ ഒരു മെത്രാനായ ജോൺ പറഞ്ഞുകേൾപ്പിക്കുകയുണ്ടായി. ഇതു മൈലാപ്പൂരിനു യോജിക്കുന്നില്ല. എന്നാൽ പെരിയാററിന്റെ കരയിലുള്ള കരിങ്ങുമുടിയിൽവച്ചു മേടമാസത്തിൽ ആഘോഷിക്കുന്ന പെരുന്നാളിനു ഇതു വളരെ യോജിക്കുന്നുണ്ട്. പെരുന്നാൾ കഴിഞ്ഞു അവിടെ വലിയ മഴപെയ്യുമെന്ന് ആറാം ശതാബ്ദത്തിൽ പ്രസ്തുത ശവകുടീരം സന്ദർശിച്ച തിയഡോർ എന്ന സഞ്ചാരി പ്രസ്താവിച്ചിട്ടുള്ളതും കരിങ്ങു മുടിക്കാണു യോജിച്ചിട്ടുള്ളത്.

“കരിങ്ങുമുടിക്കു സമീപമുള്ള മലകൾക്കു ഇടിയറ മല എന്നുപേരുണ്ട്. ഇതുനിമിത്തമാണു തോമ്മാശ്ലീഹായുടെ ശവകുടീരം എഡേസ്സായിലാണെന്ന് ചില ക്രൈസ്തവൈതിഹ്യങ്ങൾ പ്രസ്താവിക്കുന്നതു്. ഇടിയറ എന്ന പേരു ലോപിച്ച് എട, എഡസ്സാ എന്നായിതീർന്നു. ഈ എഡസ്സാ ഉത്തര മെസോപ്പൊട്ടേമിയായിലെ എഡേസ്സാ നഗരമാണെന്നു തെററിദ്ധരിച്ചുവരുന്നു. ഈ തെററിദ്ധാരണനിമിത്തമാണ് ആ സിദ്ധന്റെ അസ്ഥികൾ മെസോപ്പൊത്തേമ്യായിലേയ്ക്കു കൊണ്ടുപോയി എന്നുള്ള കഥജനിച്ചതു്. കരിങ്ങുമുടി സ്ഥിതിചെയ്യുന്ന പ്രദേശത്തിനു പറമ്പനാട്ടു എന്നു പണ്ടു പേരുണ്ടായിരുന്നു. ഈ പേരു ഇതിനു കുറെ വടക്കുള്ള കൊച്ചിയിലെ പറമ്പിക്കുളം നദിയുടെയും പറമ്പിക്കുളം ഗ്രാമത്തിന്റെയും പേരുകളിൽ ഇന്നും നിലനില്ക്കുന്നുണ്ട്.

“ചിന്നമല, അഥവാ പൂതിക്കൽമല. തോമ്മാശ്ലീഹായുടെ മരണസ്ഥലമായി കേരളീയ ക്രൈസ്തവൈതിഹ്യം പറയുന്ന ചിന്നമലയും, വിദേശക്രൈസ്തവൈതിഹ്യം പ്രസ്താവിക്കുന്ന കലമീനയും തിരുവിതാംകൂറിലെ ദേവികുളം താലൂക്കിലെ മറവൂരിനു സമീപമുള്ള പൂതിക്കൽ മലയാണ്. പൂതി എന്ന വിശേഷണപദം അതു് പൂതരുടെ അഥവാ ക്രിസ്ത്യാനികളുടെ തീർത്ഥയാത്രാ സ്ഥലമായിരുന്നുഎന്നു സൂചിപ്പിക്കുന്നുണ്ട് ....... കൽമല എന്നാണ് അതിന്റെ പഴയപേരു്. പമ്പാർ നദിയുടെ ഒരു പോഷകനദിയായ ചിന്നാർ പൂതിക്കൽ മലയുടെ വടക്കായി ഒഴുകുന്നതുകൊണ്ടായിരിക്കും ഇതിനു ചിന്നമല എന്നപേരുംകൂടി ലഭിച്ചതു്. കൽമലയുടെ ഒരു വികൃതരൂപമാണ് കലമീന. മറവൂരിലെ മഴവംശത്തിൽപെട്ട ഒരു സാമന്തനാണ് തോമ്മാശ്ലീഹായെ വധിച്ചതു്. ഈ മഴവരാജാവിനെയാണ് മസ്ദായ് എന്ന് സിറിയയിലെ ഐതിഹ്യങ്ങൾ പേരിട്ടിരിക്കുന്നതു്..........

“14-ാം ശതാബ്ദത്തിലെ ഒരു സ്പാനിഷ് ഭൂപടത്തിൽ ഇൻഡ്യയി

ലെകോലംബോ എന്ന രാജ്യത്തിലുള്ള ദിയോഗിൽ എന്ന പട്ടണത്തിനു സമീപം സ്റ്റീവൻ എന്നൊരു ക്രിസ്ത്യാനി രാജാവു നാടുവാഴുന്നു എന്നും, ഈ രാജ്യത്തിലെ ബൂതിഫിലിസ് എന്ന സ്ഥലത്തു തോമ്മാശ്ലീഹായുടെ ശവകുടീരമുണ്ടെന്നും രേഖപ്പെടുത്തിയിരിക്കുന്നു എന്ന് ഫാദർ ഹേസ്റ്റൻ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഈ കോലംബം എന്ന രാജ്യം, കൊല്ലം, കൊല്ലി, ചോഴപ്പട്ടണം, ചോഴക്കര എന്ന പലപേരുകൾ ഉണ്ടായിരുന്നതും പ്രാചീന കൊച്ചിരാജ്യത്തിൻെറ തലസ്ഥാനമായിരുന്നതുമായ ഇന്നത്തെ തൊറസ്സൽ രാജധാനിയായിരുന്ന പണ്ടത്തെ കൊച്ചിരാജ്യമാണ്. ഈ തൊറസ്സലിൻെറ പേരുകളിലൊന്നായ കൊല്ലം, അഥവാ കോലംബം എന്നതിൽനിന്നാണ് അതിനു പ്രസ്തുതനാമം ലഭിച്ചതു്, തോമ്മാശ്ലീഹായെപ്പററിയുള്ള ഐതിഹ്യങ്ങളിൽ പറയുന്ന കൊല്ലം ഈ തൊറസ്സലാണ്. ദിയോഗിൽ ദേവികുളത്തിനു സമീപമുള്ള ദേവിമലയും, ബൂതിഫിലിസ് പൂതിക്കൽ മലയുമാണ്. തോമ്മാശ്ലീഹായുടെ അസ്ഥികളെ A. D. 222-ൽ ഏസേസ്സായായ കുരിശുമുടിയിലേക്ക മാററിസ്ഥാപിക്കുന്നതുവരെ അവ പൂതിക്കൽ മലയിൽ കിടന്നതിൻെറ സ്മാരകമായി അവിടെ പിന്നീട പണിയിച്ച പള്ളിയെയാണ് ബൂതിഫിലിസ് (ബൂതിപ്പള്ളി) എന്ന പ്രസ്തുത പടത്തിൽ രേഖപ്പെടുത്തിയിട്ടുള്ളതു്. തിരുവരങ്കൻപാട്ടിൽ ക്നായിതൊമ്മനോടുകൂടെ സിലോണിലേക്ക പോയ തിരുവരങ്കൻ എന്ന പാണൻെറ (പൂർവ്വചരിത്രത്തേപ്പററി പാടുന്നവൻെറ) വാസസ്ഥലമായി പറഞ്ഞിരിക്കുന്ന അല്ലിമല ദേവികുളം താലൂക്കിലെ അല്ലിയാർകുന്നാണെന്നുള്ളതും, സുപ്രസിദ്ധനായ പോർട്ടുഗീസ് ആർച്ച് ബിഷപ്പ് മെനെസ്സീസിൻെറ കാലത്തു ദേവികുളം ഡിവിഷനിൽ പ്രാചീനക്രിസ്ത്യാനികൾ നിവസിച്ചിരുന്നു എന്നു കണ്ടുപിടിച്ചിട്ടുള്ളതും ഇവിടെ സ്മരണീയമാണ്.

......"തോമ്മാശ്ലീഹായുടെ കാലത്തെ പശ്ചിമഭാരതത്തിലെ സ്ഥിതിയും അദ്ദേഹത്തിൻെറ സഞ്ചാരങ്ങളുംകൂടി ചുരുക്കി വിവരിച്ചാൽ മാത്രമേ അദ്ദേഹത്തിൻെറ ശവകുടീരം മദ്രാസിലല്ല കേരളത്തിലാണെന്നുള്ള പരമാർത്ഥം പൂർണ്ണമായി വ്യക്തമാകയുള്ളു" എന്നും പറഞ്ഞു മി. പിള്ള ഒരു വിവരണം നൽകുന്നു. ആ കൂട്ടത്തിൽ പറയുന്നു. ടോളമിയുടെയും തോമ്മാശ്ലീഹായുടെയും കാലത്തു തഡിഗപുരം എന്ന പേരുകൂടിയുണ്ടായിരുന്ന മൈസൂരിലെ കാഡൂരിൽ നാടുവാണിരുന്ന കേരളപുത്രരാജാവിനു മുചിരിയിൽ അഥവാ കൊടുങ്ങല്ലൂരിൽ മറെറാരു രാജധാനിയുണ്ടായിരുന്നു......

വഞ്ചി അഭീരരായ ചേരവംശത്തിൻെറ അഥവാ ആന്ധ്രഭൃത്യരുടെ മേല്കോയ്മ കൊടുങ്ങല്ലൂരിൽ A. D. 504-ൽ സ്ഥാപിച്ചതോടുകൂടിയാണ് ആ രാജധാനിക്ക വഞ്ചി എന്ന നാമംകൂടി ലഭിച്ചതും പിന്നീട A. D. 750-നു സമീപിച്ചു കേരളപുത്ര വംശത്തിൽപെട്ട മാടപ്പെരുമാൾ അഥവാ ചേരമാൻ പെരുമാൾ നായനാർ ഇതിനു സമീപത്തു തിരുവഞ്ചിക്കുളം സ്ഥാപിക്കുകയും ചെയ്തു.

"തോമ്മാശ്ലീഹായുടെ ചെയ്തികൾ. മൂസോപ്പള്ളിയിലെ ആന്ധ്രഭൃത്യവംശ രാജാക്കന്മാരുടെ വംശജനായ ഒരു സാമന്തൻ അവരുടെ മേ

തോമ്മാശ്ലീ
ല്ക്കായ്മയിൻകിഴിൽ ഗോവയ്ക്കു സമീപമുള്ള ചന്ദ്രപുരത്തിൽ
ഹായുടെ വരവുകാലത്തു നാടുവാണിരുന്നു. ആ സിദ്ധൻ മെസോപ്പൊത്തേമ്യാ
യിലെ ബസ്രായിക്കു സമീപമുള്ള മഹോഷയിൽനിന്നു ഹബ്ബാൻ എന്ന
ഒരു യഹൂദവണിക്കിനോടുകൂടി ഭാരതത്തിലേക്കു കപ്പൽകേറി പ്രസ്തുത ചന്ദ്ര
പുരത്തിൽ വന്നിറങ്ങി. വിദേശി ക്രൈസ്തവൈതിഹ്യങ്ങൾ തോമ്മാശ്ലീഹാ
ആദ്യം ഇന്ത്യയിൽ കരയ്ക്കിറങ്ങിയ സ്ഥലമായി പറഞ്ഞിട്ടുള്ള സന്ദ്രക്കം
അന്ദ്രാപ്പോലീസും (ആന്ധ്റനഗരവും) ഈ ചന്ദ്രപുരമാണ്...... പ്രാചീ
നകാലംമുതല്ക്കു പശ്ചിമേഷ്യയുമായി കച്ചവടം ചെയ്തിരുന്ന പശ്ചിമേ
ന്ത്യയിലെ പ്രധാനതുറമുഖങ്ങളിൽ ഒന്നായ ഇതിനെ മദ്ധ്യകാലങ്ങളിലെ
സഞ്ചാരികൾ സിന്ദാബ്യൂർ എന്നു വിളിച്ചുവന്നിരുന്നു. ചന്ദ്രപുരത്തിനു സമീ
പമുള്ള അഞ്ചുദ്വീപിൽ കോട്ടകെട്ടാനായി 1505-ൽ പോർട്ടുഗീസുകാർ
ഭൂമി കിളപ്പിച്ചപ്പോൾ അവിടെ കുരിശടയാളമുള്ള കല്ലുകൾ അവർ കണ്ടു
പിടിച്ച സംഗതി ഇവിടെ ശ്രദ്ധേയമാണ്. ചന്ദ്രപുരത്തിലെ ആന്ധ്റ
ഭൃത്യസാമന്തൻെറ കുലത്തിൻെറ ഒരു ശാഖ പില്ക്കാലങ്ങളിൽ ചേരമാൻ
പെരുമാക്കന്മാരായി കൊടുങ്ങല്ലൂരിൽ നാടുവാണതിനാലുമാണ് ചില കേര
ളീയ ക്രൈസ്തവൈതിഹ്യങ്ങൾ തോമ്മാശ്ലീഹാ ആദ്യം വന്നിറങ്ങിയതു
കൊടുങ്ങല്ലൂരാണെന്നു പറയുന്നതു്. ചന്ദ്രപുര സാമന്തൻെറ കുലത്തിലെ
ചില അംഗങ്ങളെ ക്രിസ്തുമതത്തിലേയ്ക്കു പരിവർത്തനം ചെയ്തശേഷം
തോമ്മാശ്ലീഹാ അവിടെനിന്നു കപ്പൽകേറി കേരളപുത്ര അഥവാ കുരു
കുല ചോഴവംശജനായ ഗണ്ഡോഫാസ് എന്ന സാമന്തൻെറ രാജധാ
നിയായ ഞാറയ്ക്കലിൻെറ തുറമുഖമായ മാലിപ്പുറത്തു അഥവാ മാല്യങ്കരയിൽ
വന്നിറങ്ങി. ഇവിടെ കൊട്ടാരം പണിയുന്നതിനായി ഒരു തക്ഷനെ പ
ശ്ചിമേഷ്യായിൽനിന്നു കൊണ്ടുവരണമെന്നു് ഗണ്ഡോഫറസ് ഒരു യഹൂ
ദകച്ചവടക്കാരനായ ഹബ്ബാനോടു ആവശ്യപ്പെട്ടിരുന്നതനുസരിച്ചാണു്
ഹബ്ബാനും തച്ചുശാസ്ത്രവിദഗ്ദ്ധനായ തോമ്മാശ്ലീഹായും ഇവിടെ വന്നി
റങ്ങിയതു. ഈ മാലിപ്പുറത്തേയും മദ്രാസിലെ മൈലാപ്പൂരിനെയും ക്രൈ
സ്തവൈതിഹ്യങ്ങൾ കൂട്ടിക്കുഴക്കുന്നുണ്ടു്. ടോളമി ഈ മാലിപ്പുറത്തെ സൂ
ഡോസ്റ്റോമാസ് (വ്യാജമുഖം) എന്നുപേരിട്ടിട്ടുണ്ടു്. തോമ്മാശ്ലീഹാ വന്നകാ
ലത്തു് മദ്ധ്യകേരളത്തിലെ കായലുകൾക്കും കടലിനും ഇടയ്ക്കുള്ള കര ഉണ്ടാ
യിരുന്നില്ലെന്നും, ഈ കര അങ്ങുമിങ്ങു ചില ദ്വീപുകളുടെ രൂപത്തിൽ
ഉത്ഭവിക്കുവാൻ തുടങ്ങിയിരുന്നതേയുള്ളുഎന്നും ഇവിടെ ഓർക്കേണ്ടതാണു്.
അന്നു ഞാറയ്ക്കലും അതിൻെറ തുറമുഖമായ മാലിപ്പുറവും നല്ലപോലെ ഉറ
യ്ക്കാത്ത ഒരു ദ്വീപിൽ സ്ഥിതിചെയ്തിരുന്നു. ഞാറയ്ക്കലിനു ചോഴക്കര, ചോ
ഴപട്ടണം, കൊല്ലി, കൊല്ലം എന്നപേരുകളും അന്നും അതിനു ശേഷവും
ഉണ്ടായിരുന്നു. തോമ്മാശ്ലീഹാ കുരിശു സ്ഥാപിച്ചതായി പറയപ്പെടുന്ന
പാലയൂർ, കൊടുങ്ങല്ലൂർ, പറവൂർ, കോക്കമംഗലം, നിരണം, കൊല്ലം,
ചായൽ എന്നീ ഏഴുസ്ഥലങ്ങളുടെ കൂട്ടത്തിലുള്ള ഈ ഞാറയ്ക്കലാണ്.....
കോസ്മാസ് ഇൻഡിക്കോപ്ലുസ്റ്റസ് ഒരു ക്രിസ്ത്യൻ മെത്രാൻെറ പാർപ്പിട
മായി പറഞ്ഞിരിക്കുന്ന കല്യാണനഗരവും ഈ ഞാറയ്ക്കൽ കൊല്ലമാണ്.

കൊല്ലത്തിന്റെ ഒരു വികൃതരൂപമത്രെ കല്യാണ ഞൊറസ്സിലെ സാമന്തനായ ഗോണ്ഡോഫറസ്സിനെ ക്രൈസ്തവൈതിഹ്യങ്ങൾ ചോഴൻ എന്നു പറഞ്ഞിരിക്കുന്നതു അദ്ദേഹം കുരുകുലചോഴ അഥവാ ബാണവംശത്തിൽ പെട്ടിരുന്നതുകൊണ്ടും ചോഴപട്ടണമായ ഞൊറസ്സിൽ ഭരിച്ചിരുന്നതുകൊണ്ടുമാണ്.

"ഗൊണ്ഡോഫറസ്സിന്റെ അനുജനായ ഗാദിനെ (ഗോദയെ) ക്രിസ്ത്യാനിയാക്കിയതിനുശേഷം തോമ്മാശ്ലീഹാ ദേവികുളത്തെ മറയൂരിലെ മഴവരാജാവായ മസ്ദായിയുടെ നാട്ടിലേക്കു പോയി....... മരുകം എന്നതു മൈലിന്റെ ഒരു പര്യായമാകയാൽ, മറയൂർ (മരയൂർ) ക്രിസ്ത്യൻ ഐതിഹ്യങ്ങളിലെ മൈലാപ്പൂരായി ഭവിച്ചു. ഇങ്ങനെ മാലിപ്പുറവും, മരയൂരായ മയിലാപുരവും, മദ്രാസിലെ മയിലാപ്പൂരും, ക്രൈസ്തവൈതിഹ്യങ്ങളിൽക്കൂടികുഴക്കിയതുകൊണ്ടും രണ്ടു മാർതോമ്മാമാരേയും അവ കൂട്ടിക്കുഴക്കുകയുണ്ടായി. മുകളിൽ പറഞ്ഞതുപോലെ മറയൂരിനടുത്തുള്ള പൂതിക്കൽ മലയിൽവച്ചാണ് മസ്ദായ് തോമ്മാശ്ലീഹായെ A. D. 68-ൽവധിച്ചതു്. A. D. 222-ൽ ഇവിടെനിന്നു അദ്ദേഹത്തിന്റെ അസ്ഥികളെ കരിങ്ങുമുടിയിലേക്കു മാറിസ്ഥാപിക്കുയും ചെയ്തു."

16. പഴയചരിത്രത്തെ തുരത്തിയിട്ടു തൽസ്ഥാനത്തു ഇങ്ങനെ ഒരു നവീനവാദം കെട്ടിപ്പടുക്കുന്നതിൽ മി. പിള്ള തന്റെ ഊഹശക്തിയെ പരമാവധിവരെ വലിച്ചുനീട്ടിയിട്ടുള്ളതായി കാണുന്നു. കേരളത്തിലെ സുറിയാനിക്രിസ്ത്യാനികളുടെ ഇടയിൽ പൂർവ്വകാലം മുതല്ക്കേ ദൃഢപ്രതിഷ്ഠ ലഭിച്ചുകഴിഞ്ഞിട്ടുള്ള പഴയവാദത്തിനു മി. പിള്ളയുടെ ഈ പുതിയവാദം കൊണ്ടു ഒരു കോട്ടവും തട്ടാനിടയില്ല. മാർതോമ്മാശ്ലീഹായുടെ അസ്ഥിമാററം ഉത്തരമെസൊപ്പൊത്തേമിയായിലേക്കു തന്നെയാണ് നടന്നതു് എന്നതിനു മി. പിള്ളയുടെ ഊഹത്തേക്കാൾ അതിബലിഷ്ഠങ്ങളായ തെളിവുകളുണ്ടു്. വി. അപ്രേമിന്റെ സാക്ഷ്യമാണ് ഇതിൽ പ്രധാനമായതൊന്ന്. ഏതായാലും ക്നായിതൊമ്മന്റെ വരവുകാലം, അയാളുടെ ജന്മദേശം, മാർതോമ്മാശ്ലീഹായുടെ അസ്ഥിമാററകാലം ഇവയെ സംബന്ധിച്ചുള്ള അഭിപ്രായഭിന്നത പിള്ളയുടെ ഈ ലേഖനത്താൽ ഒന്നുകൂടി വർദ്ധിച്ചിരിക്കുന്നു. അസ്ഥിമാററം എങ്ങോട്ടായാലും അതിന്റെകാലം ബ. ബെർണ്ണാർദച്ചന്റെ പരിഗണനയോടും കാത്തലിക് എൻസൈക്ലോപീഡിയായിലെ പ്രസ്താവത്തോടും വളരെ അടുത്തിട്ടുണ്ടു്. മൈലാപ്പൂരിലെപള്ളി ക്നായിതൊമ്മൻ പണിയിച്ചതാണ്, അവിടെ അടക്കം ചെയ്യപ്പെട്ടതു് അദ്ദേഹമാണ് എന്നുള്ള മി. പിള്ളയുടെ അഭിപ്രായത്തിനു ആധാരമായി പറഞ്ഞിരിക്കുന്നതു് തോമ്മാശ്ലീഹായേയും ക്നായിതോമ്മായേയും കേരളീയർ സിദ്ധന്മാരായി ഗണിച്ചു് മാർതോമ്മാ എന്നു് രണ്ടുപേരെയും സംബോധനം ചെയ്യുന്നു എന്നുള്ളതാണല്ലൊ. ക്നായിതൊമ്മനെ കേരളീയർ ഒരിക്കലും സിദ്ധനായി കരുതിയിട്ടില്ല. 'മാർതോമ്മാ' എന്ന പേരും കേരളീയ ക്രിസ്ത്യാനികൾ പൊതുവിൽ ക്നായിതോമ്മായിക്കു നൽകിയിട്ടില്ല. തെക്കുംഭാഗരുടെ പുരാതനങ്ങളെന്നു പറയുന്ന ചിലപാട്ടുകളിൽ ക്നായിതൊമ്മനെ 'മാർത്തോമ്മാ' എന്നു വിളിച്ചിട്ടുള്ളതായി കാണുന്നുണ്ടു് എന്നുള്ളതു ശരിയാണ്. ആ പാട്ടു

കൾ ഭാഗിക്കുന്നിടത്തോളം പറയുന്നില്ലെന്ന് ഞാൻ ഉപരി സൂചിപ്പിച്ചിട്ടുണ്ട്. നസ്രാണിക്രിസ്ത്യാനികളുടെ ഒരു ന്യൂനപക്ഷമായ തെക്കുംഭാഗർമാത്രം കനായിത്തൊമ്മനെ മാർത്തോമ്മാ ആക്കിയതുകൊണ്ട് കേരളീയ ക്രിസ്ത്യാനികൾ ആകമാനം ആക്കിയെന്നു പറയാൻ പാടില്ല. എങ്കിലും അതുകൊണ്ടുണ്ടായിട്ടുള്ള കുഴപ്പം ചില്ലറയല്ലതാനും.

17. ക. നി. മൂ. സ. പണ്ഡിതനായ ബ. ബെർണ്ണാർദച്ചൻ അവർകളുടെ ശാശ്വതസ്മാരകമായി ആചന്ദ്രതാരം പരിലസിക്കുന്ന ഒരു അതിവിശിഷ്ടകൃതിയാണ് അദ്ദേഹം രചിച്ചിട്ടുള്ള "മാർത്തോമ്മാക്രിസ്ത്യാനികൾ." ഈ കൃതിയിൽനിന്ന് ഞാൻ സുദീർഘമായും ധാരാളമായും ഉദ്ധരണം ചെയ്തിട്ടുള്ള ഒരു പ്രത്യേക ഉദ്ദേശത്തോടെയാണ്. അദ്ദേഹം എത്ര ശാന്തമായും നിഷ്പക്ഷമായും സംഗതികളുടെ നാനാമുഖങ്ങളെയും വശങ്ങളെയും ശാസ്ത്രീയമായി പരിശോധിച്ചുമാണ് ചരിത്രപരമായ തന്റെ അഭിപ്രായങ്ങളെയും നിഗമനങ്ങളെയും രൂപവൽക്കരിച്ചിരിക്കുന്നത്; എത്രയോ വലിയ സത്യസന്ധതയോടെയാണ് അദ്ദേഹം ചരിത്രരേഖകളെ കൈകാര്യം ചെയ്തിരിക്കുന്നത് എന്ന് അദ്ദേഹത്തിന്റെ കൃതി ഇതിനുമുമ്പ് വായിച്ചിട്ടില്ലാത്തവരേപോലും ഗ്രഹിപ്പിക്കണമെന്നാണ് എന്റെ പ്രസ്തുത ഉദ്ദേശ്യം ഇങ്ങനെ സർവ്വരാലും മതിക്കപ്പെട്ടും സമാദരിക്കപ്പെട്ടും വരുന്ന—ഇപ്പോൾ യശശ്ശരീരമാത്രനായിരിക്കുന്ന- അസന്ന്യാസ വൈദിക ശിരോമണിയെപ്പറ്റി മി. ചാഴികാടൻ ചെയ്തിരിക്കുന്ന പ്രസ്താവനകൾ അറിയുന്നതു രസാവഹമായിരിക്കും. മി. ചാഴികാടൻ തന്റെ കൃതിയുടെ 17–ാം അദ്ധ്യായത്തിന്റെ 6–ം 7–ം ഖണ്ഡികകൾ അദ്ദേഹത്തിന്റെ സൽകീർത്തിക്ക് ഹാനി തട്ടത്തക്കവിധത്തിൽ അദ്ദേഹത്തിൽ തെററായ കുററം അദ്ദേഹം ചെയ്യാത്തതും സ്വപ്നേപി വിചാരിക്കാത്തതുമായ കുററം—അരോപിച്ചിരിക്കുന്നു. 5–ാം ഖണ്ഡികകണ്ടാലും: "ബ. ബെർണ്ണാർദ് അച്ചൻ 1916–ൽ പ്രസിദ്ധം ചെയ്തിട്ടുള്ള "മാർത്തോമ്മാക്രിസ്ത്യാനികൾ" എന്ന ഗ്രന്ഥത്തിൽ ക്നാനായക്കാരെ സംബന്ധിച്ച് അനേകം അവാസ്തവപ്രസ്താവനകൾ പുറപ്പെടുവിച്ചിട്ടുണ്ട്. അവയോരോന്നും എടുത്തു ഖണ്ഡിക്കണമെന്നു ഇവിടെ ഉദ്ദേശിക്കുന്നില്ല. ബ. ബെർണ്ണാർദച്ചന്റെ പുസ്തകം പതിമ്മൂന്ന് അദ്ധ്യായങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. അതിൽ ക്നാനായക്കാരേപ്പററി പല അബദ്ധങ്ങളും എഴുതിപ്പിടിപ്പിച്ചിട്ടുള്ളതു 7–ാം അദ്ധ്യായം തുടങ്ങിയുള്ള ഭാഗത്താണ്. ഈഭാഗത്തെ അയാത്ഥങ്ങൾ ഗ്രഹിച്ച പുണ്യശ്ലോകനായ കുഴ്യാളശ്ശേരിമെത്രാനച്ചൻ തിരുമനസ്സിൽനിന്നും ബ. ബെർണ്ണാർദച്ചനു കൊടുത്തിട്ടുള്ള സർട്ടിഫിക്കേററു ഇരിക്കെ അവയിലെ അബദ്ധങ്ങൾ ഖണ്ഡിക്കപ്പെടണമെന്നില്ല. ബ. ബെർണ്ണാർദച്ചന്റെ പുസ്തകം മൂന്നും നാലും പുറങ്ങളിലായി മെത്രാനച്ചൻ തിരുമനസ്സിലെ അഭിപ്രായം രേഖപ്പെടുത്തിയിരിക്കുന്നതു ഇപ്രകാരമാണ്: (ഇവിടെയും മി. ചാഴികാടൻ മൂലരേഖയെ വ്യത്യാസപ്പെടുത്തിയിരിക്കുന്നതിനാൽ ടി പുസ്തകത്തിൽ മെത്രാനച്ചൻ രേഖപ്പെടുത്തിയിരിക്കുന്ന അഭിപ്രായവും, അതാണ് എന്നുപറഞ്ഞ് മി. ചാഴികാടൻ ചെയ്യുന്ന ഉദ്ധരണവും ഇരുകോളങ്ങളിലായി താഴെകാണിക്കുന്നു.)

(മൂലരേഖ.)

"ചങ്ങനാശേരി അരമനയിൽനിന്നു അയച്ചിരുന്ന ഒരു അനുമോദനക്കത്തു.

ചങ്ങനാശേരി അരമന.

17. 7. 1913

ഏ. ശ്ലേ. ബ. അച്ചാ,

അച്ചൻ ന. പി. മെത്രാനച്ചന്റെ പേൎക്കയച്ച "മാൎത്തോമ്മാ ക്രിസ്ത്യാനികൾ" എന്ന പുസ്തകത്തിന്റെ ഒന്നാംഭാഗം (ആദ്യത്തെ ആറു അദ്ധ്യായങ്ങൾ) മുഴുവനും സശ്രദ്ധം മെത്രാനച്ചൻ വായിച്ചുനോക്കി, വളരെ സന്തോഷിക്കുന്നതായും അച്ചന്റെ ഈ അസാമാന്യ പരിശ്രമത്തെക്കുറിച്ചു അച്ചനെ ഹൃദയപൂൎവ്വം അഭിനന്ദിക്കയും ആശീൎവ്വദിക്കയും ചെയ്യുന്നതായും അച്ചനെ അറിയിക്കണമെന്നു എന്നോടു കല്പിച്ചിരിക്കുന്നു.

കല്പനപ്രകാരം

കെ. ജേ. അബ്രാഹം കത്തനാർ.

(ഒപ്പ്)

(മി. ചാഴികാടന്റെ ഉദ്ധൃതം.)

"അച്ചൻ നമ്മുടെ പിതാവു മെത്രാനച്ചന്റെ പേൎക്ക അയച്ച "മാൎത്തോമ്മാക്രിസ്ത്യാനികൾ" എന്ന പുസ്തകത്തിന്റെ ആറു അദ്ധ്യായങ്ങൾ മുഴുവൻ സശ്രദ്ധം മെത്രാനച്ചൻ വായിച്ചുനോക്കി വളരെ സന്തോഷിക്കുന്നതായും അച്ചന്റെ ഈ അസാമാന്യ പരിശ്രമത്തെക്കുറിച്ചു അച്ചനെ ഹൃദയപൂൎവ്വം അഭിനന്ദിക്കയും ആശീൎവ്വദിക്കയും ചെയ്യുന്നതായും അച്ചനെ അറിയിക്കണമെന്നു എന്നോടു കല്പിച്ചിരിക്കുന്നു.

കല്പനപ്രകാരം കേ. ജെ. അബ്രാഹം കത്തനാർ. ഒപ്പ്"

"ഈ കത്തിൽനിന്നും മനസ്സിലാക്കേണ്ടതു "മാൎത്തോമ്മാ ക്രിസ്ത്യാനികൾ" എന്ന ബ. ബെൎണ്ണാൎദച്ചന്റെ പുസ്തകത്തിന്റെ ആദ്യത്തെ ആറു അദ്ധ്യായങ്ങൾ കാലം ചെയ്ത കുഞ്ഞിമാക്കീൽ മെത്രാനച്ചനെ വളരെ സന്തോഷിപ്പിച്ചെന്നും അവയെ സംബന്ധിച്ചു ബ. ബെൎണ്ണാൎദച്ചനെ മെത്രാനച്ചൻ തിരുമനസ്സുകൊണ്ടു അഭിനന്ദിക്കയും ആശീൎവ്വദിക്കയും ചെയ്തുവെന്നും ഏഴാം അദ്ധ്യായം തുടങ്ങിയുള്ള അദ്ധ്യായങ്ങൾ മെത്രാനച്ചനെ സന്തോഷിപ്പിച്ചില്ലെന്നും മെത്രാനച്ചൻ തിരുമനസ്സുകൊണ്ടു ഏഴുമുതൽ അദ്ധ്യായങ്ങൾക്കു അഭിനന്ദനവും ആശീൎവ്വാദവും നൽകുന്നില്ലെന്നുമാണു്."

(അടിവരം എന്റേതു്.)

മി. ജോസഫ് കൃത്രിമ രേഖാനിൎമ്മാണജോലി ഇവിടെയും നടത്തിയിരിക്കുന്നു. മെത്രാനച്ചന്റെ കല്പനപ്രകാരം കയ്യൻപ്ലാക്കൽ അബ്രാഹം അച്ചൻ അയച്ച കത്തിൽ "മാൎത്തോമ്മാ ക്രിസ്ത്യാനികൾ എന്ന പുസ്തക

അപ്പുസ്തകത്തിന്റെ ഉള്ളടക്കം
ത്തിന്റെ ഒന്നാംഭാഗം എന്നു സ്പഷ്ടമായും ആവരണികയിലും കാ
ആദ്യത്തെ ആറുഅദ്ധ്യായങ്ങൾ മാത്രമാണ് എന്നു മനഃപൂർവ്വം ഉപേക്ഷി
ണിച്ചിരിക്കുന്നു. വക്കീലാകട്ടെ ഒന്നാം ഭാഗം എന്നത് മഹാജനസമക്ഷം
ച്ചുംവച്ച്, ഇങ്ങനെ താൻ വ്യംഗീകൃതമാക്കിയ ലേഖനം വെച്ചുകെട്ടി ബ. ബണ്ണാർ
അവതരിപ്പിച്ചിട്ട് എന്തെല്ലാം ദുർവ്യാഖ്യാനങ്ങൾ ഹീനനായി കാണിക്കുന്നു!!!
ദച്ചനെ ബഹുജനങ്ങളുടെമുൻപിൽ ബഹുമാന ടി. പുസ്തകം
ഇവിടെ ടി പുസ്തകത്തെപ്പററി അല്പംകൂടെ അറിയേണ്ടതുണ്ട്. അതിനാൽ ഒന്നാംവാ
രണ്ടുവാല്യങ്ങളായിട്ടാണ് പ്രസിദ്ധം ചെയ്തത്. അതിൽ പതിമൂന്ന് അദ്ധ്യായ
ദ്യമാണ് നമ്മുടെ ആലോചനാവിഷയം. ങ്ങളാണുള്ളത്. അതിന്റെ പ്രസാധകൻ വെ. ബ. കളപ്പുരയ്ക്കൽ അന്ത്ര
യോസ് മല്പാനച്ചനാണ്. അദ്ദേഹത്തിനു അന്ന് സ്വദേശമായ പാലാ
യിലും ജോലിസ്ഥലമായ വരാപ്പുഴ പുത്തൻപള്ളിസെമിനാരിക്കു സമീപവും
രണ്ടു മുദ്രാലയങ്ങൾ ഉണ്ടായിരുന്നു. അതിനാൽ ടി. പുസ്തകത്തിന്റെ ആദ്യ
ത്തെ ആറു അദ്ധ്യായങ്ങൾ—ഈ ഭാഗത്തിനാണ് മേൽകാണിച്ച അഭിനന്ദന
ലേഖനത്തിൽ ഒന്നാംഭാഗം എന്നു പറഞ്ഞിരിക്കുന്നത്— പാലായിലെ പ്ര
സ്സിലും, ബാക്കി ഏഴ്അദ്ധ്യായങ്ങൾ പുത്തൻപള്ളിയിലെ പ്രസ്സിലുമാണ്
മുദ്രണം ചെയ്ത് 1916-ൽ പ്രസിദ്ധപ്പെടുത്തിയത്. ഈ ഇരുഭാഗങ്ങളു
ടെയും അടിപ്പിന്റെ അക്ഷരങ്ങൾ, കടലാസിന്റെ വശങ്ങൾ കടലാ
സിന്റെ തരം ഇവയെല്ലാം വ്യത്യാസപ്പെട്ടാണ് കാണുന്നത്. തന്നിമിത്തം
ഭിന്നങ്ങളായി അച്ചുക്കൂടങ്ങളിലാണ് ഇവയിൽ ഓരോ ഭാഗത്തിന്റെയും
മുദ്രണം നടന്നതെന്ന് പുസ്തകം തുറന്നുനോക്കുന്നവർ ഉടനെ ഗ്രഹിക്കും.
ആറാം അദ്ധ്യായം 198-ാം വശത്ത് അവസാനിക്കുന്നു. ഈ ആറു അദ്ധ്യായ
ങ്ങളും ഉൾക്കൊള്ളുന്ന ഭാഗത്തിന് ഒന്നാം ഭാഗം എന്ന പേരു പ്രത്യേകം
കൊടുത്തിട്ടുമില്ല. ഏഴുമുതൽ അദ്ധ്യായങ്ങൾക്കും ഇതുപോലെ രണ്ടാംഭാഗം
എന്നപേരും കാണിച്ചിട്ടില്ല. എങ്കിലും ഏഴാം അദ്ധ്യായത്തിന്റെ ആദ്യ
പക്ഷം മുൻവശത്തെ തുടർന്ന് 199 എന്നല്ല, പ്രത്യുത 1 എന്നാണ് തുട
ങ്ങിയിരിക്കുന്നത്. ഈ ഒന്നാം ഭാഗത്തിന്റെ പ്രസിദ്ധീകരണാനുമതി
Imprimatur– നി. വ. ദി. ശ്രീ. കയ്യാളശ്ശേരി മെത്രാനച്ചൻ 1913
ജൂലൈ 13-ാംനു- കൊടുത്തു. അതിനും പുറമേയാണ് ടി. മാസം17-നു
വെ. ബ. കയ്യൻപ്ലാക്കലച്ചൻമൂലം മേൽകാണിച്ച അനുമോദനക്കത്തു കൊ
ടുത്തത്. കർമ്മലീത്താസഭയുടെ പ്രിയോർജനറാളച്ചന്റെ അനുമതി1913
ജൂൺ 20-ാംനു- വാങ്ങിച്ചിട്ടുമുണ്ടായിരുന്നു. ബ. ബണ്ണാർദച്ചന്റെ ഈ
കൃതിയുടെ ആദ്യത്തെ ആറു അദ്ധ്യായം എഴുതി ശരിപ്പെടുത്തിയപ്പോഴേയ്ക്കും
മെത്രാനച്ചൻ തിരുമനസ്സിൽനിന്നും റോമായിക്കു പോകുവാൻ നിശ്ചയിച്ചു
ഒരുക്കം പൂർത്തിയാക്കിയിരുന്നു. ആ സന്ദർഭത്തിൽ തീർത്തേടത്തോളം ഭാഗം
അദ്ദേഹത്തെ കാണിച്ച് ആശീസ്സു വാങ്ങിക്കണമെന്ന് ഗ്രന്ഥകർത്താവിനു
ണ്ടായിരുന്ന അഗ്രഹാധിക്യം ഒന്നുമാത്രമാണ് ഇങ്ങനെ ചെയ്യാൻ ഇടയാ
ക്കിയത്. ബാക്കി അദ്ധ്യായങ്ങൾ മുദ്രണം ചെയ്യാൻതക്കനിലയിൽ ഒരുക്കി
യപ്പോഴേക്കും ആണ്ടു് ഒന്നുകഴിഞ്ഞു. മെത്രാനച്ചൻ നാടു വിട്ടുമിരുന്നു. അ
തിനാൽ ആ ഭാഗത്തിനുവേണ്ട അനുവാദം പ്രിയോർ ജനറാളച്ചന്റേതു്

1914-മേയ് 11-ലും മിസത്തിന്റെ അഡ്മിനിസ്ത്രേറ്റർ മോൺസിഞ്ഞോർ കണ്ടങ്കരിയുടേതു് ടി ആണ്ടു ജൂൺ 14-ലും വാങ്ങിച്ചു. ഈരണ്ടാം ഭാഗമാണ് പുത്തൻപള്ളിയിലെ മാർതോമ്മാ പ്രസ്സിൽ അടിച്ചതു്. കാര്യത്തിന്റെ യാഥാർത്ഥ്യം ഇങ്ങനെയിരിക്കെ, സത്യസന്ധനും പുണ്യശ്ലോകനുമായ ബ. ബെണ്ണാർദച്ചന്റെമേൽ ഇത്ര വലുതായ കുററാരോപണം അന്തർഭവിക്കുന്ന പ്രസ്താവനകൾ ചെയ്യത്തക്ക മനസ്ഥിതി മി. ചാഴികാടനു ഉണ്ടായതിൽ ഖേദിക്കുന്നു. ബ. ബെണ്ണാർദച്ചന്റെ പുസ്തകത്തിൽ ക്നാനായക്കാരെപ്പററി പല അബദ്ധങ്ങളും എഴുതിപ്പിടിപ്പിച്ചിട്ടുള്ളതു് 7-ാം അദ്ധ്യായം തുടങ്ങിയുള്ള ഭാഗത്താണു് പോലും!!! ഈ ഏഴാം അദ്ധ്യായത്തിൽ "തോമ്മാശ്ലീഹായുടെ മരണംമുതൽ ക്നായിതൊമ്മൻ വന്നതുവരെ നസ്രാണി സമുദായത്തിന്റെയും സഭയുടെയും സ്ഥിതിയും പ്രധാനസംഭവങ്ങളും" എന്നിവയെപ്പററിയാണ് പ്രതിപാദിക്കുന്നതു്. ഞാൻ മുകളിൽ പലടത്തായി ചെയ്തിരിക്കുന്ന ഉദ്ധാരണങ്ങളിൽ ഭൂരിഭാഗവും ഈ ഏഴാം അദ്ധ്യായത്തിൽ നിന്നാകുന്നു. ബ. ബെണ്ണാർദച്ചൻ ചരിത്രസംഭവങ്ങളെയും ന്യായങ്ങളെയും ആസ്പദമാക്കി യുക്തിപൂർവ്വം എടുത്തുകാണിച്ചിട്ടുള്ള നിഗമനങ്ങളിൽ പലതും മി. ചാഴികാടപ്രഭൃതികളുടെ വാദത്തെ പാടെ ഖണ്ഡിക്കുന്നതിനു പര്യാപ്തമാണ്. അവ ശരിയല്ലെന്നു സയുക്തികം കാണിക്കാൻ യാതൊരു കോപ്പും കൈവശമില്ലായ്കയാൽ, അവയെ ഖണ്ഡിക്കുന്നതിനു യാതൊരു മാർഗ്ഗവുമില്ലായ്കയാൽ, മി. ചാഴികാടൻ "അവ ഓരോന്നും എടുത്തു ഖണ്ഡിക്കണമെന്നു ഇവിടെ ഉദ്ദേശിക്കുന്നില്ല...... ഏഴാം അദ്ധ്യായം തുടങ്ങിയുള്ള ഈഭാഗത്തെ അയഥാർത്ഥങ്ങൾഗ്രഹിച്ച പുണ്യശ്ലോകനായ കുര്യാളശ്ശേരി മെത്രാനച്ചൻ തിരുമനസ്സിൽനിന്നും ബ. ബെണ്ണാർദച്ചനു കൊടുത്തിട്ടുള്ള സർട്ടിഫിക്കേററു ഇരിക്കെ അവയിലെ അബദ്ധങ്ങൾ ഖണ്ഡിക്കപ്പെടണമെന്നില്ല" എന്നുമാത്രം പറഞ്ഞു് സൂത്രത്തിൽ ഒഴിഞ്ഞുമാറുന്നു. മാത്രമല്ല, അസത്യ സൂചനയാൽ യഥാർത്ഥ സംഭവഗതി മാന്യവായനക്കാരിൽനിന്നു മറയ്ക്കുകയും മൂലറിക്കാർട്ടു ഭേദപ്പെടുത്തി ഉദ്ധരിച്ചും ദുർവ്യാഖ്യാനം ചെയ്തും അവരെ തെററിദ്ധരിപ്പിക്കയും ചെയ്തിരിക്കുന്നു. തന്റെ പേരിനെ അന്വർത്ഥമാക്കുവാൻ ഉതകുമാറു മി. ചാഴികാടൻ ഇതാ നിഷ്കളങ്കനായ ബ. ബെണ്ണാർദച്ചന്റെമേൽ പൂതിഗന്ധം വമിച്ചിരിക്കുന്നു. എങ്കിലും ബ. ബെണ്ണാർദച്ചന്റെ യശശ്ചന്ദ്രികക്കു ഇതുകൊണ്ടു യാതൊരു കളങ്കവും പററാനില്ല.

18. മി. ചാഴികാടൻ ഇതുകൊണ്ടും അടങ്ങുന്നില്ല. ബ. ബെണ്ണാർദച്ചനോടുള്ള രോഷ-വിദ്വേഷ-പ്രതികാര പ്രകടനങ്ങൾ ഇവിടംകൊണ്ടവസാനിക്കുന്നില്ല. അദ്ദേഹത്തിന്റെ പേരിലുള്ള അപവാദവ്യവസായം 7-ാം ഖണ്ഡികയിൽ ഇങ്ങനെ തുടരുന്നു: "ഏഴാം അദ്ധ്യായം ഗൊവേന്തയ്ക്കു പുറത്തിറങ്ങിയതു് എങ്ങിനെയെന്നു ബ. ബെണ്ണാർദച്ചന്റെ പുസ്തകം 4-ാം പുറത്തു സാക്ഷിച്ചിട്ടുണ്ടു്. അതിപ്രകാരമാണ്: (ഈ ചെറിയ ഉദ്ധരണത്തിൽപോലും യാതൊരു ശ്രദ്ധയും സൂക്ഷ്മതയും മി. ചാഴികാടൻ പ്രദർശിപ്പിച്ചിട്ടില്ലെന്നു് മൂലറിക്കാർട്ടും മി. ചാഴികാടന്റെ ഉദ്ധരണവും താഴെ ചേർത്തിട്ടുള്ളതിൽനിന്നു കാണാം.

(മൂലരേഖ)

നമ്പർ 399.

11 മേയ് 1914.

ക. നി. മൃ. സ. ബ. ബസ്സാർദച്ചനു,
മാന്നാനം.

ബ. അച്ചാ,

അച്ചൻ എഴുതിയുണ്ടാക്കിയ "മാർതോമ്മാക്രിസ്ത്യാനികൾ" എന്നീ ചരിത്രത്തിന്റെ രണ്ടാം ഭാഗം (ഏഴാം അദ്ധ്യായം) നമ്മുടെ നിയമപ്രകാരം നമ്മുടെ സഭക്കാരായ രണ്ടച്ചന്മാർ പരിശോധിച്ചിരിക്കയാൽ അയത്തു അച്ചടിപ്പിക്കുന്നതിനു ഞാൻ അനുവദിക്കുന്നു.

എന്ന് ക. നി. മൃ. സ.
പ്രിയോർ ജനറാൾ.

[illegible]

[illegible]

മി. ചാഴികാടന്റെ ഉദ്ധൃതം.

"ബ. അച്ചാ, അച്ചൻ എഴുതിയുണ്ടാക്കിയ "മാർത്തോമ്മാക്രിസ്ത്യാനികൾ" എന്ന ചരിത്രത്തിന്റെ 2-ാംഭാഗം (7-ാം അദ്ധ്യായംമുതൽ) നമ്മുടെ നിയമപ്രകാരം നമ്മുടെ സഭക്കാരായ രണ്ടച്ചന്മാർ പരിശോധിച്ചിരിക്കയാൽ അയത്തു അച്ചടിക്കുന്നതിനു നാം അനുവദിക്കുന്നു. എന്നു പ്രിയോർ ജനറാൾ (ഒപ്പ്")

പ്രിയോർജനറാളിന്റെ അനുമതി ലേഖനത്തിൽ പറഞ്ഞിരിക്കുന്ന "ഞാൻ അനുവദിക്കുന്നു" എന്നതു് മി. ജോസഫിന്റെ തൂലികാഗ്രത്തിൽക്കൂടെ കയറി ഇറങ്ങിയപ്പോൾ "നാം അനുവദിക്കുന്നു" എന്നായി. മെത്രാന്മാർ ആദിയായി ഉപരിസ്ഥാനികൾമാത്രം സാധാരണ ഉപയോഗിക്കുന്ന ഈ പൂജക ബഹുവചനം ഉപയോഗിപ്പാൻ പ്രിയോർ ജനറാളച്ചനു അർഹതയില്ല, അദ്ദേഹം ഉപയോഗിച്ചുമില്ല. എന്നാൽ അദ്ദേഹം ഇങ്ങനെ അനർഹമായ ഒരു പദപ്രയോഗം നടത്തിയതായി പ്രസ്താവിച്ചുകൊണ്ടു് വക്കീൽ അദ്ദേഹത്തെ ബഹുജനങ്ങളുടെ അവജ്ഞാപാത്രമാക്കാൻ ശ്രമിക്കുന്നു. പ്രസ്തുത അനുജ്ഞാലേഖനത്തെ വ്യാഖ്യാനിച്ചുകൊണ്ടു് വക്കീൽ പറയുന്നു: "ഈ സർട്ടിഫിക്കേററിൽനിന്നും, എത്രയോ കൌശലത്തിലാണു അബദ്ധസമ്പൂർണ്ണമായ 7-ാം അദ്ധ്യായം പുറത്തുവന്നതെന്നു കാണാം. സർട്ടിഫിക്കേററു കൊടുക്കുന്ന ആൾ പുസ്തകം കണ്ടിട്ടില്ല. അദ്ദേഹത്തിനു പേരില്ല. സ്ഥാനം മാത്രമേയുള്ളു. എന്നാൽ ഏഴാം അദ്ധ്യായം പരിശോധിച്ചതാരാണെന്നില്ല. രണ്ടുമനുഷ്യരാണെന്നു മാത്രം സർട്ടിഫിക്കേററിലുണ്ടു്. മൂലത്തിങ്കലെ ഇത്രമാത്രം വക്രഗതിയിൽ വെളിച്ചത്തിറങ്ങിയ ഏഴാം അദ്ധ്യായത്തിലെയോ ബാക്കി അദ്ധ്യായങ്ങളിലെയോ അബദ്ധങ്ങൾ വിവരിച്ചു് മാന്യവായനക്കാരെ മെനക്കെടുത്തണമെന്നു ഞാൻ വിചാരിക്കുന്നില്ല. ഏഴാംഅദ്ധ്യായം തുടങ്ങിയുള്ള ബാക്കി അദ്ധ്യായങ്ങളെപ്പററി ചങ്ങനാശേരി അഡ്മിനിസ്ത്രേററർ മോൺസിഞ്ഞോർ കുഞ്ഞാക്കോസ് കണ്ടങ്കരി അവർകൾ "ചരിത്രകാരന്മാർക്കു രുചിക്കാത്തവയും" "ഒരു ജാത്യാഭിമാനി താങ്കളെ അനുമോദിക്കുന്നതും" എന്നു പറഞ്ഞിട്ടുള്ളതു പ്രസ്താവയോഗ്യമാണു്."

പ്രിയോർജനറാളച്ചൻെറ ലേഖനം ഒരു അനുവാദപത്രമാണ്. മി. ചാഴികാടൻ അതിനെ പുഛരസദ്യോതകമായി "സർട്ടിഫിക്കേററ്" ആക്കിയിരിക്കുന്നു. ഈവിധത്തിൽതന്നെ കുഞ്ഞാളശ്ശേരി മെത്രാനച്ചൻതിരുമനസ്സിൽനിന്നയച്ചുകൊടുത്ത അനുമോദനലേഖനത്തേയും ഒരു സർട്ടിഫിക്കേററ് ആക്കിയിരിക്കുന്നു. സർട്ടിഫിക്കേററു എന്ന ആംഗ്ലേയ പദത്തിൻെറ അർത്ഥം 'ചെയിംബേഴ്സിൻെറ ഇരുപതാം ശതക ശബ്ദകോശ'ത്തിൽ ഇങ്ങനെ നിശ്ചയിച്ചിരിക്കുന്നു: "a testimonial of character or definite statement of qualifications" "സ്വഭാവത്തെപ്പററിയുള്ള സാക്ഷ്യം അഥവാ യോഗ്യതകളെപ്പററിയുള്ള നിശ്ചിതമായ ആവേദനം." ഇതു മി. ചാഴികാടൻ ഗ്രഹിച്ചിട്ടില്ലാത്തതിനാൽ ആണ് ഇങ്ങനെ എഴുതിയതെന്നു ഞാൻ വിശ്വസിക്കുന്നില്ല. ഇതിനെ തുടന്ന് പ്രസ്തുത ലേഖനത്തെപ്പററി ചെയ്തിരിക്കുന്ന അബദ്ധ വിഷകലുഷിതമായ നിരൂപണം മൂലം മാന്യവായനക്കാരെ വഴിതെററിക്കാൻ ഇതാ മി. ചാഴിക്കാടൻ വീണ്ടും ശ്രമിക്കുന്നു. ഒന്നാമത്തെ അബദ്ധപ്രസ്താവം 'സർട്ടിഫിക്കേററു കൊടുക്കുന്ന ആൾ പുസ്തകം കണ്ടിട്ടില്ല'' എന്നുള്ളതാണ്. ഇതിനാൽ ധ്വനിപ്പിക്കുന്നത് യാതൊരു പുസ്തകം അച്ചടിപ്പിക്കാൻ അനുജ്ഞ നൽകുന്ന അധികാരി ആ പുസ്തകം കണ്ടേതീരു എന്നു 'ലായും വകുപ്പും' ഉണ്ടെന്നാണ്. മെത്രാന്മാരും മററു അധികാരമുള്ള വൈദികശ്രേഷ്ഠന്മാരും Censores ഗുണദോഷവിവേചകന്മാർ അഥവാ പരിശോധകന്മാർ എന്ന ഉദ്യോഗികതാമധാരികളായ വൈദികരേക്കൊണ്ട് പുസ്തകങ്ങൾ പരിശോധിപ്പിച്ചിട്ട് അവരിൽനിന്നു തൃപ്തികരമായ അഭിപ്രായം– Nihil obstat = 'യാതൊരു തടസ്സവുമില്ല' എന്നാണ് ഇതിൻെറ സാങ്കേതികരൂപം– ലഭിച്ചതിനുമേൽ മാത്രമേ ചില ജാതിപുസ്തകങ്ങൾ മുദ്രണം ചെയ്യാൻ അനുജ്ഞ നൽകാവൂ എന്നു നിയമമുണ്ട് (C. 1393) അല്ലാതെ മേലധികാരിതന്നെ പുസ്തകം കാണണമെന്നോ പരിശോധിക്കണമെന്നോ ഇല്ല. മാത്രമല്ല, മേലധികാരി പരിശോധകനായിരുന്നുക്കൂടാ എന്നുക്കൂടെയും 1393–ാം കാനൻ ധ്വനിപ്പിക്കുന്നുമുണ്ട്. രണ്ടാമത്തെ അബദ്ധപ്രസ്താവന അനുവദിച്ച ആളിനുപേരില്ല, സ്ഥാനം മാത്രമേ ഉള്ളു എന്നതാണ്. ഈ അധിക്ഷേപത്തിൻെറ കാരണം മി. ജോസഫിൻെറ അജ്ഞത ഒന്നുമാത്രമാണ്. അനുവദിച്ച ആളിൻെറ പേരും കൊടുത്തിട്ടുണ്ട്. ഒന്നാംഭാഗത്തിനു 1913 ജൂൺ 26– കൊടുത്ത അനുമതിപത്രത്തിൽ സ്ഥാനപ്പേരിനും പുറമേ സ്വന്തപേരും– വി. ത്രേസ്യാബസ്സേലിയോസ് പട്ട. എന്ന്– മലയാളത്തിൽ കൊടുത്തിട്ടുണ്ട്. രണ്ടാംഭാഗത്തിൻെറതിലാകട്ടെ സ്ഥാനപ്പേരു മലയാളത്തിലും പേരു– അതുതന്നെയാണ് ഒപ്പ്– സുറിയാനിലുമത്രെ. പേരും ഒപ്പുമൊക്കെ പുസ്തകം വിരചിതമായ ഭാഷയിലൊ മററുവല്ല പ്രത്യേകഭാഷയിലൊ വേണമെന്നു യാതൊരു നിബന്ധനയുമില്ല. പ്രിയോർ ജനറാളച്ചൻെറക്കൂടെ അനുമതിയോടെ അടിച്ചിട്ടുള്ള മററു ചില പുസ്തകങ്ങളും ഞാൻ പരിശോധിച്ചു. അവയിൽ ഒന്നു 1912–ൽ ക. നി. മൂ. സ. ബ. കെറുബീനച്ചനാൽ സംഭ

ബ. ബസ്സലിയോസച്ചൻെറ
തമായ 'വിസിത്ത'പുസ്തകമാണ്. അതിനു ബ. ബസ്സലിയോസച്ചൻെറ സുറിയാനിയാണ്. Imprimatur
അനുമതിയും പേരും ഒപ്പും എല്ലാം സുറിയാനിയാണ്. Imprimatur
കൊടുത്തിരിക്കുന്ന ശ്രുപതാധികാരിക്കു Vicarius Generalis —വികാരി
ജനറാൾ— എന്നു സ്ഥാനപ്പേരുമാത്രമേ ഉള്ളൂ, പേരില്ല. വേറൊന്നു ക.
നി. മൂ. സ. ബ. മർസ്സലീനോസച്ചൻ ഭാഷാന്തരം ചെയ്തു 1927-ൽ അടി
പ്പിച്ച 'മാലാഖാമാരുടെ വണക്കമാസം' ആണ്. അതിനു പ്രിയോർജന
റാൾ, അ. ത്രേസ്യാ ബസ്സലിയോസ് പട്ടക്കാരൻ എന്നു മലയാളത്തിൽ
പേരും സുറിയാനിൽ ഒപ്പും ഉണ്ട്. ശ്രുപതാധികാരി കൊടുത്ത അനുമ
യിൽ ച. മി. അഡ്മിനിസ്ത്രേറ്റർ അപ്പ. മോൺസിഞ്ഞോർ ജേക്കബ്
കല്ലറയ്ക്കൽ എന്നുപേരു മലയാളത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഒപ്പുകാ
ണുന്നില്ല. മൂന്നാമത്തേത്, 1933-ൽ മാന്നാത്തു അടിച്ച വ. ക. മറിയ
ത്തിൻെറ 'വ്യാകുലതാപ്രാർത്ഥനയാണ്'. അതിൻെറ അനുമതിപത്രത്തിലും
ക. നി. മൂ. സ. പ്രിയോർജനറാൾ എന്ന സ്ഥാനപ്പേരും അ. അലക്സന്ത്രു
യോസ് യെരുസേപ്പുപട്ടക്കാരൻ എന്നു സുറിയാനിയിൽ ഒപ്പുമുണ്ട്. മെത്രാ
നച്ചൻെറ അനുമതിപത്രത്തിൽ പേരും സ്ഥാനപ്പേരും ഒപ്പും എല്ലാം ഇം
ഗ്ലീഷിൽമാത്രം. മി. പാഴികാടൻെറ ഭാഷയിൽ പറയുന്നതായാൽ ഇതിൽ
ഓരോന്നും വളരെ കൌശലത്തിൽ തന്നെയായിരിക്കണം പറ്റിച്ചുവന്നതു്.!!
അനുവാദം കൊടുക്കുന്ന വിഷയത്തിൽ അധികൃതന്മാർ യാതൊരു വ്യവസ്ഥ
യാലും ബന്ധിതരല്ലെന്ന് മേൽകാണിച്ച ദൃഷ്ടാന്തങ്ങൾ ധാരാളം വിശദ
മാക്കുന്നുണ്ട്. ഇനി മൂന്നാമതായി വക്കീൽ പറയുന്ന ആക്ഷേപം: "ഏഴാമ
ദ്ധ്യായം പരിശോധിച്ചതു ആരാണെന്നില്ല" എന്നാണ്. ഒന്നാംഭാഗം പരി
ശോധിച്ചതും ആരാണെന്നും കാണിച്ചിട്ടില്ലാത്ത സ്ഥിതിക്ക് രണ്ടാംഭാഗ
ത്തിനു മാത്രം കാണിച്ചില്ല എന്ന ഒരു കേസ് വക്കീൽ ഉണ്ടാക്കേണ്ട ആവ
ശ്യമില്ലായിരുന്നു. ഏഴാം അദ്ധ്യായം പരിശോധിച്ചവരുടെ മാത്രം പേരു
തിരിച്ചു പറയണമെന്ന് ആവശ്യപ്പെടാൻ എന്താവകാശം? ഒന്നുമുതൽ
ആറും എട്ടുമുതൽ പതിമ്മൂന്നൾപ്പടെയുമുള്ള അദ്ധ്യായങ്ങൾ പരിശോധി
ച്ചവരുടെ പേർ പറയാതിരുന്ന കാരണത്താൽതന്നെ ഏഴാം അദ്ധ്യായം
പരിശോധിച്ചവരുടെ പേർ പറഞ്ഞില്ലെന്നേ ഉള്ളൂ. പരിശോധകൻെറ
പേരു സാധാരണ കൊടുക്കണമെന്നു കാനൻ നിയമം വിധിക്കുന്നുണ്ടെ
ങ്കിലും ചില സാഹചര്യങ്ങളിൽ അവരുടെ പേരു വെയ്ക്കാതിരിക്കുന്ന
തിനും ശ്രേഷ്ഠനു സ്വാതന്ത്ര്യമുണ്ട്. അതു നിശ്ചയിക്കാനുള്ള വിധിയാളനും
ആ ശ്രേഷ്ഠൻതന്നെയാണ്. ഇതിനും പുറമേ ലത്തീൻ കാനൻ ലോയിക്കു
കിഴക്കൻ റീത്തുകാരെ സംബന്ധിച്ചെടത്തോളം നിയമപ്രാബല്യം ഇല്ലെ
ന്നുള്ള വസ്തുതയും ഇവിടെ നാം അനുസ്മരിക്കണം. പരിശോധിച്ചതു രണ്ടു
മനുഷ്യർ ആണ് എന്നുമാത്രം സർട്ടിഫിക്കേററിലുണ്ട് എന്നു പറഞ്ഞിട്ടുള്ളതും
അബദ്ധവും അവജ്ഞാദ്യോതകവുമാണ്. "നമ്മുടെ നിയമകല്പനപ്രകാരം നമ്മുടെ
സഭക്കാരായ രണ്ടച്ചന്മാർ പരിശോധിച്ചിരിക്കയാൽ" എന്നത്രേ അനുമതി
പത്രത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതു്. "രണ്ടുമനുഷ്യർ" ആണെ എന്നു
മാത്രം എവിടെ? മൃഗങ്ങളോ മാലാഖാമാരോ പിശാചുക്കളോ ഈ ജോലി

പഠിക്കയും പഠിപ്പിക്കയുമില്ല. അതിനാൽ രണ്ടുമനുഷ്യർ തന്നെയാണ് പരിശോധിച്ചത്. അനുമതിയിൽ രണ്ടുമനുഷ്യർ എന്നല്ല പറഞ്ഞിരിക്കുന്നത്. "മൂലത്തിങ്കലെ ഇത്രമാത്രം വക്രഗതിയിൽ വെളിച്ചത്തിറങ്ങിയ ഏഴാം അദ്ധ്യായത്തിലെയോ ബാക്കി അദ്ധ്യായങ്ങളിലെയോ അബദ്ധങ്ങൾ വിവരിച്ച് വായനക്കാരെ മെനക്കെടുത്തണമെന്നു ഞാൻ വിചാരിക്കുന്നില്ല" എന്നു വക്കിൽ പറഞ്ഞിരിക്കുന്നതിനാൽ ബ. ബെണ്ണാർദച്ചന്റെ ഈ അദ്ധ്യായങ്ങൾ ആമൂലാഗ്രം അബദ്ധജടിലമാണെന്നും അതു വായിക്കുന്നതു വെറും മെനക്കേടാണെന്നുമുള്ള ധാരണ മി. ചാഴികാടന്റെ വായനക്കാരിൽ അങ്കുരിക്കാൻ എളുപ്പമുണ്ട്. മി. ചാഴികാടൻ ഒന്നോ രണ്ടോ അബദ്ധമെങ്കിലും എടുത്ത് അത് അബദ്ധമാണെന്ന് കാര്യകാരണസഹിതം തെളിയിച്ചശേഷം ഇങ്ങനെ ജല്പിച്ചായിരുന്നെങ്കിൽ അതിനു അല്പമെങ്കിലും വിലയുണ്ടായിരുന്നേനെ. മാന്യവായനക്കാരെ മെനക്കെടുത്താതിരിക്കാൻ ഒരു വലിയ അഭിനിവേശം മിസ്റ്റർ ചാഴികാടൻ പ്രദർശിപ്പിക്കുന്നുണ്ട്. അതു സത്യമാ അഭിനന്ദനീയംതന്നെ. എന്നാൽ മി. ജോസഫ് ചെയ്തിരിക്കുന്ന ഈ പ്രസ്താവങ്ങൾ അയാളുടെ ഈ അഭിനിവേശത്തിനു അനുയോജിച്ചാണോ ഇരിക്കുന്നതെന്നു മാന്യവായനക്കാർതന്നെ വിധിക്കട്ടെ. എന്റെ അഭിപ്രായത്തിൽ അയാൾ മാന്യവായനക്കാരുടെ വിലയേറിയ സമയത്തെ മെനക്കെടുത്തുക മാത്രമല്ല, അവരിൽ അബദ്ധധാരണ ഉല്പാദിപ്പിക്കുകകൂടെ ചെയ്തിരിക്കുന്നു. എന്നിട്ടും സത്യസന്ധത തെളിഞ്ഞുവിളങ്ങുന്ന ബ. ബെണ്ണാർദച്ചന്റെ ഗ്രന്ഥപാരായണത്താൽ മാന്യവായനക്കാർക്കു മെനക്കേടു വരുമെന്ന് നക്രബാഷ്പം ചൊരിഞ്ഞ് ആക്രോശിക്കുകൂടി ചെയ്യുന്നു!!! ചങ്ങനാശേരി അഡ്മിനിസ്ത്രേയിറ്റർ മോൺസിഞ്ഞോർ കണ്ടങ്കരി അവർകളുടെ കത്തിൽ ഇങ്ങനെയാണ് പറഞ്ഞിരിക്കുന്നത്: "ഇതിൽ പാശ്ചാത്യചരിത്രകാരന്മാർക്കു രുചിക്കാത്തവയും അവരെ വിസ്മയിപ്പിക്കുന്നവയുമായി പലഭാഗങ്ങളും കണ്ടേക്കാമെങ്കിലും ഒരുത്തമകത്തോലിക്കൻ താങ്കളുടെ ഈ പരിശ്രമത്തെ അഭിനന്ദിക്കയും ഒരു ജാത്യാഭിമാനി താങ്കളെ അനുമോദിക്കയും ചെയ്യാതിരിക്കയില്ലെന്നു ധൈര്യമായി പറയാൻ കഴിയും." ഇതിനെ അനുസരിച്ച്, തലയും വാലും മുറിച്ച്, "ചരിത്രകാരന്മാർക്കു രുചിക്കാത്തവയും ഒരു ജാത്യാഭിമാനി താങ്കളെ അനുമോദിക്കുന്നതും എന്നു പറഞ്ഞിട്ടുള്ളതു പ്രസ്താവയോഗ്യമാണ്" എന്നുള്ള മി. ചാഴികാടന്റെ പ്രസ്താവനയും സത്യത്തെ സമാദരിക്കുന്ന ഒരാൾക്കു ചെയ്യാൻ സാധിക്കയില്ല.

## 19. മി. കേ. ഇ. ജോബ് അവർകൾ.

ബ. ബെണ്ണാർദച്ചന്റെ ശേഷം മി. കേ. ഇ. ജോബ് അവർകളേയും റവ. ഡോക്ടർ പ്ളാസിഡ് അവർകളേയും പററി മി. ചാഴികാടൻ അഭിപ്രായം രേഖപ്പെടുത്തിയിട്ടുണ്ട്. 8-ാം ഖണ്ഡിക മി. ജോബിനെ നിരൂപണം ചെയ്യുന്നതിനു ചെലവാക്കിയിരിക്കുന്നു. അതു ഇങ്ങനെയാണ്. "മി. കേ. ഇ. ജോബ് എം. ഏ. എൽ. ററി അവർകൾ "കേരളത്തിലെ ക്രിസ്തുമതം" എന്നപേരിൽ 1927-ൽ കേരള ക്രിസ്ത്യാനികളുടെ ചരിത്രം

മുഴുവൻ ഭംഗിയായ ഭാഷയിൽ കാര്യസംപൂർണ്ണമായ വിധത്തിൽ എഴുതിയിട്ടുണ്ട്. അതിൻെറ അവതാരികയിൽ "കേരളസഭാചരിത്രം നിഷ്പക്ഷബുദ്ധിയോടുകൂടി എഴുതിയിട്ടുള്ളവർ ചുരുക്കമാണ്" എന്ന് എഴുതിയിട്ടുണ്ട്. ഇതെഴുതുമ്പോൾ മി. ജോബിൻെറ മനസ്സിൽ ബ. ബെർണ്ണാർദച്ചൻെറ പുസ്തകത്തിലുള്ള ഏഴു മുതൽ അദ്ധ്യായങ്ങളിലെ പ്രസ്താവനകൾ ഉണ്ടായിരുന്നിരിക്കണം." ഈ ഭാഗത്തിനു വല്ല അർത്ഥവുമുണ്ടെങ്കിൽ, പ്രസ്തുതഅവതാരിക എഴുതിയതു്. മി. ജോബ് തന്നെയാണെന്നും, അതിലെ ഉദ്ധൃതഭാഗം ബ. ബെർണ്ണാർദച്ചൻെറ ചരിത്ര നിഷ്പക്ഷതാരാഹിത്യത്തെ സൂചിപ്പിക്കുന്നു എന്നും മാത്രമേ വായനക്കാർക്ക മനസ്സിലാകയുള്ളു. എന്നാൽ പ്രസ്തുത അവതാരിക എഴുതിയതു മി. ജോബല്ല, ബ. ബെർണ്ണാർദച്ചനാണ് എന്ന് മി. ചാഴികാടൻ തുറന്നു സമ്മതിക്കുന്നു. മേൽ ഉദ്ധരിച്ച ഭാഗത്തെ തുടന്ന് അയാൾ ഇപ്രകാരം പറയുന്നു. "മി. ജോബ് അദ്ദേഹത്തിൻെറ പുസ്തകത്തിനു അവതാരിക എഴുതിക്കുന്നതിനു ബ. ബെർണ്ണാർദച്ചനെ ആശ്രയിച്ചതിൻെറ ഫലമായി 472 കുടുംബക്കാർ ക്നായി തൊമ്മനോടുകൂടി മലയാളത്തുവന്നു എന്ന് പറഞ്ഞിട്ടുണ്ട്. മി. ജോബിൻെറ പുസ്തകം 17-ാം പുറത്തു "ക്നായിതൊമ്മനും 472 സിറിയൻ ക്രിസ്ത്യൻ കുടുംബങ്ങളും കൂടാതെ അവരോടുകൂടി ഏതാനും വൈദികരും ഉണ്ടായിരുന്നതായിട്ടാണ് പറയപ്പെടുന്നതു" എന്നു പറഞ്ഞിട്ടുണ്ട്. ആയതിനു ആധാരമായി "നല്ലോരോരോശിലം" എന്നും "ഇന്നു നീ ഞങ്ങളെ കൈവിട്ടോ മാറാനെ" എന്നും തുടങ്ങുന്ന പുരാതന പാട്ടുകളിൽനിന്നും ഏതാനും വരികളെ പതിനേഴാം പുറത്തുതന്നെ ഉദ്ധരിച്ചിട്ടുണ്ട്. എന്നാൽ അതേപാട്ടുകളിൽതന്നെ "ഏഴില്ലമെഴുപത്തിരണ്ടു കുടിയാന്മാരും" എന്നും "രാജമക്കളെല്ലൊന്നാൻപത്തും കുടിപുകിന്തു" എന്നും രേഖപ്പെടുത്തിയിട്ടുള്ളതു് മി. ജോബ് കാണാതിരിക്കയില്ല. ഒരു പക്ഷേ കണ്ടില്ലെന്നും വരാം. എന്നാൽ മി. ജോബ് ഒരു ചരിത്രകാരൻെറ പരിചയവും പാണ്ഡിത്യവും വച്ചുകൊണ്ടു് തെക്കുംഭാഗരെന്നും വടക്കുംഭാഗരെന്നുമുള്ള വിഭാഗത്തെപ്പററി "ഗോവയാ, ഡിസൂസാ, അസ്സേമാൻ മെക്കൻസി, ഹോഫ്, റേയി, ഓഗർ മുതലായ പല ചരിത്രകാരന്മാരും ഈ ജാതിവിഭാഗത്തിൻെറ ഉത്ഭവത്തേപ്പററിയുള്ള ഐതിഹ്യങ്ങളും അഭ്യൂഹങ്ങളും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അവയിൽ ചിലതെല്ലാം അബദ്ധകോടരങ്ങളും വേറെ ചിലവ തെററിദ്ധാരണയുടെ ഫലമാണെന്നും ഉള്ളതു തീർച്ചയാണ്" എന്നു ധൈര്യമായി അദ്ദേഹത്തിൻെറ 22—ാം പുറത്തു അസന്നിഗ്ദ്ധമായ ഭാഷയിൽ പറഞ്ഞിട്ടുണ്ട്."

"കാഞ്ഞിരംകൈക്കും കരിഞ്ഞോട്ടകൈക്കും
കാണരുതാത്തവരെ കാണുമ്പോൾ കൈക്കും"

എന്ന് മലയാളത്തിൽ ഒരു പഴഞ്ചൊല്ലുണ്ട്. മി. കേ. ഇ. ജോബിൻെറ പുസ്തകനിരൂപണത്തിലും ബ. ബെർണ്ണാർദച്ചൻെറ പേരിലാണ് മി. ചാഴികാടനുള്ള കൈപ്പുമുഴുവനും ഛർദ്ദിച്ചു വിട്ടിരിക്കുന്നതു്!! മി. ജോബിനെ കഴിയുന്നതു നി

രപരാധിയാക്കാൻ മി. ചാഴികാടൻ ശ്രമിച്ചിട്ടുണ്ട്. അതിന്റെ ഫല
മാണ് "ഒരുപക്ഷ കണ്ടില്ലെന്നും വരാം" എന്നു പറഞ്ഞു സമാധാനിക്കു
ന്നത്. മി. ജോബ് ടി. പാട്ടുകൾ മുഴുവനും വായിച്ചിട്ടുണ്ട് എന്നാണ്
എന്റെ ദൃഢവിശ്വാസം. എന്നാൽ അവയിൽ അബദ്ധഘോരതരമായിക്കണ്ട
"ഏഴില്ലമെഴുപത്തിരണ്ടു കുടിയാന്മാരും" എന്നും മററുമുള്ള അവാസ്തവ
പ്രസ്താവനകളെ അവ അർഹിക്കുന്ന അവജ്ഞയോടെ ത്യാജ്യകോടി
യിൽ തള്ളിയിരിക്കുന്നു എന്നു മാത്രമേ ഉള്ളൂ. ഏതായാലും മി. ചാഴികാ
ടനു മി. ജോബിനെ വലിയ ഭയമാണെന്നു തോന്നുന്നു. ബ. ബെർണ്ണാർദ
ച്ചൻ സത്ഗുണസമന്വിതനായ ഒരു സന്യാസ വൈദികനാകയാൽ
പ്രതികാരഭയംകൂടാതെ എന്തും പറയാമെന്നുള്ള ഒരു ഭാവംകൂടെയുള്ള
തായി കാണപ്പെടുന്നു. അതുകൊണ്ടുകൂടിയായിരിക്കണം മി. ജോബ് എഴു
തിയതിൽ തനിക്കു പിടികിട്ടാത്ത ഭാഗം ഉള്ളതിന്റെകൂടെ ഉത്തരവാ
ദിത്വം മി. ചാഴികാടൻ ബ. ബെർണ്ണാർദച്ചന്റെ തലയിൽ കെട്ടിവെ
ക്കാൻ പണിപ്പെടുന്നത്. നമ്മുടെ ഈ ഗ്രന്ഥകാരനു പരേംഗിതജ്ഞാന
വിദ്യയിലും അസാമാന്യ പാണ്ഡിത്യമുള്ളതായി തെളിയിച്ചിരിക്കുന്നു. മി.
ജോബിന്റെ പുസ്തകത്തിന്റെ അവതാരികയിൽ "കേരളസഭാചരിത്രം
നിഷ്പക്ഷ ബുദ്ധിയോടുകൂടി എഴുതിയിട്ടുള്ളവർ ചുരുക്കമാണ്" എന്ന് എഴു
തിയപ്പോൾ ബ. ബെർണ്ണാർദച്ചന്റെ പുസ്തകത്തിലുള്ള ഏഴുമുതൽ അദ്ധ്യാ
യങ്ങളിലെ പ്രസ്താവങ്ങൾ മി. ജോബിന്റെ മനസ്സിലുണ്ടായിരുന്നിരിക്കണ
മെന്ന് മി. ചാഴികാടൻ ഗണിച്ചുപറയുന്നു. മി. ജോബിന്റെ പുസ്തകത്തി
ന്റെ അവതാരിക (യിൽ ഇങ്ങനെ) എഴുതിയതാര്? തീർച്ചയായും മി.
ജോബല്ല. എന്തെന്നാൽ മി. ജോബ് അദ്ദേഹത്തിന്റെ പുസ്തകത്തിനു അ
വതാരിക എഴുതിക്കുന്നതിനു ബ. ബെർണ്ണാർദച്ചനെ ആശ്രയിച്ചതിന്റെ
ഫലമായിട്ടാണ് 472 വീട്ടുകാർ ക്നായിത്തൊമ്മനോടുകൂടി മലയാള
ത്തേക്കു വന്നത് എന്നു മി. ജോബ് പറയാനിടയായത് എന്നാണല്ലോ മി.
ചാഴികാടൻ ജല്പിക്കുന്നത്. അതിനാൽ അവതാരികാകർത്താവു ബ.
ബെർണ്ണാർദച്ചനാണെന്നും മി. ചാഴികാടനു നല്ലവണ്ണം അറിയാം. മി. ജോ
ബിന്റെ പുസ്തകത്തിന്റെ അവതാരികയിൽ ii വശത്തു ബ. ബെർണ്ണാർദച്ചൻ
അങ്ങനെ രേഖപ്പെടുത്തിയിട്ടുമുണ്ട്. ബ. ബെർണ്ണാർദച്ചൻ അങ്ങനെ എഴു
തിയനേരത്ത് ജോബിന്റെ മനസ്സിൽ ബെർണ്ണാർദച്ചന്റെ പുസ്തകത്തിലെ
ഏഴുമുതൽ അദ്ധ്യായങ്ങളിലെ പ്രസ്താവങ്ങൾ ഉണ്ടാകുക എന്നതു് ഒരു
വലിയ അത്ഭുത സംഭവംതന്നെയാണ്. അതിനെ കണ്ടുപിടിച്ചത് അതിലും
വലിയ അത്ഭുതം!! പരേംഗിതജ്ഞാനത്തിന്റെ പാരമ്യം!!! നമ്മുടെ വ
ക്കീൽ വക്കാലത്തിലും മററുംമാത്രമല്ല, പരേംഗിതജ്ഞാനവിദ്യയിലും ബഹു
വിദഗ്ദ്ധൻതന്നെ. എന്നാൽ നമ്മുടെ വക്കീൽ The Syrian Church
in Malabar: Its Cultural Contribution എന്ന അഭിധാനത്തിൽ
മി. ജോബ് 1938—ൽ പ്രസിദ്ധം ചെയ്ത പ്രബന്ധം കാണുകയോ വായി
ക്കയോ ചെയ്തിട്ടില്ലായിരിക്കുമോ? അതിന്റെ ആമുഖത്തിൽ ഇങ്ങനെ
കാണുന്നു:

"Probably no other branch of the Oriental section of the Catholic Church has been so sadly misunderstood by the whole of Christendom ast he Syrian Church of Malabar……But it appears to me that most of the current errors could have been corrected, if only the sons of the Malabar Church took greater pains to popularise the truth about the past events of their community……

It is however a matter of gratification to find that in this labour of love, the authors of this handbook do not stand alone. There have been in their own Church, such illustrious predecessors as Very Rev. Fr. Bernard O. C. D. of St. Thomas, and Rt. Rev. Mgr. J. C. Panjikaren."

"ഒരുപക്ഷേ ക്രിസ്തീയലോകം മൊത്തത്തിൽ മലബാറിലെ സുറിയാനിസഭയെ തെററിദ്ധരിച്ചതുപോലെ കത്തോലിക്കാസഭയിലെ പൌരസ്ത്യവിഭാഗത്തിൽപെട്ട മററൊന്നിനേയും തെററിദ്ധരിച്ചിട്ടില്ല. എന്നാൽ എൻെറ അഭിപ്രായത്തിൽ, മലയാളസഭാസന്താനങ്ങൾ തങ്ങളുടെ സമുദായത്തിൻെറ പൂൎവ്വവൃത്താന്തങ്ങളെ ജനതാമദ്ധ്യത്തിൽ പ്രചരിപ്പിക്കുന്നതിനു അല്പംകൂടി കൂടുതൽ ബുദ്ധിമുട്ടുകൾ ചെയ്തിരുന്നെങ്കിൽ ഇപ്പോൾ നിലവിലിരിക്കുന്ന അബദ്ധങ്ങളിൽ ബഹുഭൂരിഭാഗവും തിരുത്താമായിരുന്നു.

"ഈ ഉപവിപ്രവൃത്തിയിൽ ഈ പ്രബന്ധകൎത്താക്കൾ ഏകാകികളായി നിലകൊള്ളുന്നില്ല എന്നതുതന്നെ വളരെ ആശ്വാസകരമായിരിക്കുന്നു. എന്തെന്നാൽ അവരുടെ സഭയിൽതന്നെ വന്ദ്യദിവ്യശ്രീ ബെൎണ്ണാദ് തോമസ് ഓ. സി. ഡി., റൈററ് റവ. മോൺസിഞ്ഞോർ ജെ. സി. പഞ്ഞിക്കാരൻ ഇവരേപോലെയുള്ള വിശ്രുതന്മാരായ പൂൎവ്വഗന്മാർ ഉണ്ടായിട്ടുണ്ടു്."

20. ബ. ബെൎണ്ണാർദച്ചനേപ്പററി മി. ജോബ് എന്തു്, എങ്ങനെ വിചാരിക്കുന്നു എന്നു് മേൽഉദ്ധരിച്ച ഭാഗം വിശദമാക്കുന്നുണ്ടു്. ബ. ബെൎണ്ണാദച്ചൻെറ ചരിത്രകൃതിയുടെ രണ്ടാംപുസ്തകം 1921-ൽ മാന്നാനത്തു് അച്ചടിച്ചു. അതിൻെറ പ്രസ്താവനയിൽ അദ്ദേഹം പറയുന്നതു മി. ചാഴികാടൻ അവധാനപൂൎവ്വം വായിച്ചുനോക്കട്ടെ: "ഈ ചരിത്രം എഴുതുന്നതിനു ഞങ്ങളെ പ്രേരിപ്പിച്ച ഉദ്ദേശ്യത്തെപ്പററി ഇതിനു മുമ്പ് ഒന്നും പറയുവാൻ ഇടയായിട്ടില്ലാത്തതിനാൽ തത്സംബന്ധമായി ഇവിടെ അല്പം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. മലങ്കരയിലെ സുറിയാനിക്കാരെ സംബന്ധിച്ചു് ഇതുവരെ എഴുതപ്പെട്ടിട്ടുള്ള ചരിത്രങ്ങളെ വായിക്കുന്ന സത്യസ്നേഹികളെല്ലാവരും, അതുകൾ അപൂൎണ്ണങ്ങളാണെന്നും അവയിൽ പൂൎവ്വാപരവിരുദ്ധങ്ങളായ അനവധി സംഗതികൾ കാണപ്പെടുന്നുണ്ടെന്നുമുള്ള വസ്തുത സമ്മതിക്കുന്നതാണ്. ഗ്രന്ഥകാരന്മാർ സ്വാഭിപ്രായങ്ങളെ അസ്പദമാക്കി എഴുതിയതിനാലാണ് ഈവിധം സംഭവിച്ചതെന്ന് ഗാഢാലോചന ചെയ്യുന്ന ഏവൎക്കും മനസ്സിലാക്കാം. ഈ ന്യൂനതനിമിത്തം അതിതകാ

ലങ്ങളിൽ ഏതെല്ലാം കാര്യങ്ങളാണ് വാസ്തവത്തിൽ സംഭവിച്ചതെന്നറിയുന്നതിനു നിവൃത്തിയില്ലാതെതീരുന്നു. ഈ വിഷമതയെ പരിഹരിക്കേണ്ടതിനായി തൽവിഷയങ്ങളെല്ലാം എടുത്ത് ഓരോന്നിൻെറയും ഇരുഭാഗങ്ങളെയും ആലോചിച്ചും ഇരുഭാഗങ്ങളിലെയും തെളിവുകൾ പരിശോധിച്ചും ഒരു ചരിത്രമെഴുതണമെന്ന് ദീർഘകാലമായി ഞങ്ങൾ ആലോചിച്ചുകൊണ്ടിരിക്കയായിരുന്നു. പ്രത്യേക ദൈവാനുകൂല്യം നിമിത്തം ഇപ്പോൾ ഞങ്ങളുടെ അഭീഷ്ടം ഇതാ നിവൃത്തിയായിരിക്കുന്നു. ഈ ചരിത്രം ഈ വിധത്തിൽ എഴുതിയിരിക്കകൊണ്ട് പ്രാചീന കാലങ്ങളിൽ നടന്ന സംഭവങ്ങൾ ഏതെല്ലാമെന്ന് അറിയുവാൻ ആഗ്രഹിക്കുന്നവർ ഇതിൻെറ രചനയേപ്പററി സംതൃപ്തിയുണ്ടാകുമെന്ന് ന്യായപൂർവ്വം വിശ്വസിക്കാം. എന്നാൽ ചരിത്രത്തിൽ സംഗതികൾ സ്വാഭിപ്രായം അനുസരിച്ചു പ്രസ്താവിച്ചു കാണണമെന്നു കാംക്ഷിക്കുന്നവർ ഇതിൽ അത്ര അഭിരുചിയുണ്ടാകുമെന്ന് ഊഹിക്കുവാൻ മാർഗ്ഗമില്ലാത്തതാണ്. എങ്കിലും സത്യത്തെ മാത്രം അന്വേഷിക്കയും തെളിവുകളെ പരിശോധിക്കയും ചെയ്യുന്നപക്ഷം ഇതിൽ അടങ്ങിയിരിക്കുന്ന സംഗതികളിൽ ഇവർക്കും സമ്മതം ജനിക്കാതിരിക്കയില്ല." ഇതു് അവധാനപൂർവ്വം വായിച്ചശേഷം മി. ചാഴികാടൻ തൻെറ സമുദായ ചരിത്രസംബന്ധമായി ചെയ്തിരിക്കുന്ന വിക്രിയകളേപ്പററി നല്ലവണ്ണം ഒന്നു ആത്മശോധനചെയ്തു നോക്കട്ടെ. കേരളസഭാചരിത്രം നിഷ്പക്ഷബുദ്ധിയോടുകൂടി എഴുതിയിട്ടുള്ള ചുരുക്കം ചിലരിൽ അഗ്രണി ബ. ബര്ണ്ണാർദച്ചനാണെന്ന് അപ്പോൾ മി. ചാഴികാടനു സ്ഫടികസ്ഫുടം മനസ്സിലാകും. നിഷ്പക്ഷബുദ്ധിയോടുകൂടെ എഴുതാത്തവരുടെ പേരാണ് 22-ാം പുറത്തു മി. ജോബ് പറഞ്ഞിരിക്കുന്നതെന്ന് അപ്പോൾ വിശദമാകും. മി. ചാഴികാടൻെറയും മററും അഭിപ്രായങ്ങൾ അനുസരിച്ച് ബ. ബര്ണ്ണാർദച്ചൻെറ ചരിത്രത്തിൽ സംഗതികൾ പ്രസ്താവിച്ചുകാണാത്തതിനാലാണല്ലൊ അദ്ദേഹത്തോടു അവർക്കു ഇത്ര വെറുപ്പും വിദ്വേഷവും വിരോധവും കൈപ്പും ഉള്ളതു്. ആ വിരോധഭാവം നീങ്ങാനുള്ള പ്രതിവിധി അദ്ദേഹം നിർദ്ദേശിക്കുന്നതു്– സത്യംമാത്രം അന്വേഷിക്കയും തെളിവുകളെ പരിശോധിക്കയും ചെയ്ക എന്നതു്– സ്വീകരിച്ചാൽ ഈ വിദ്വേഷമനോഭാവമൊക്കെ നീങ്ങി അദ്ദേഹം ചരിത്രമെഴുതിയിരിക്കുന്നതു് സത്യസന്ധതയോടുകൂടിയാണെന്നു അനായാസേന ഗ്രഹിക്കും.

472 കുടുംബക്കാർ ക്നായിതൊമ്മനോടുകൂടി മലയാളത്തേക്കു വന്നു എന്നു് മി. ജോബ് പറഞ്ഞതിനു ഉത്തരവാദി ബ. ബര്ണ്ണാർദച്ചൻ– മി. ജോബിൻെറ കൃതിക്കു അവതാരിക എഴുതിയതിനാൽ– അത്രേ. അവതാരികയിലാകട്ടെ അദ്ദേഹം ആ സംഗതിയെപ്പററി യാതൊന്നും പറഞ്ഞിട്ടുമില്ല. ഗ്രന്ഥകാരന്മാർ അന്യരേക്കൊണ്ടു് ആദ്യം അവതാരിക എഴുതിക്കയും ആ അവതാരികയിലെ ആശയങ്ങൾ അനുസരിച്ചു് പിന്നീടു ഗ്രന്ഥരചന നിർവഹിക്കയും ചെയ്യുന്നതായി കേട്ടിട്ടില്ല. മി. ജോബ് 1938-ൽ പ്രസിദ്ധം ചെയ്തു മുകളിൽ പറഞ്ഞ പുസ്തകത്തിൽ ഇങ്ങനെ കാണുന്നു:

"In the year 345, according to a well-attested tradition, there came to Malabar an Edessan merchant by name Thomas Cananeo,......He brought with him 472 families of Mesopatamian Christians.........."

"ധാരാളം സാക്ഷ്യങ്ങളാൽ പ്രമാണീകൃതമായിരിക്കുന്ന ഒരു ഐതിഹ്യപ്രകാരം ക്നാനെയൊതോമ്മാ എന്ന പേരായ ഒരു എദേസ്സാക്കാരൻ വ്യാപാരി മലയാളത്തുവന്നു...അയാൾ തന്നോടുകൂടെ 472 കുടുംബക്കാരായ മെസോപ്പട്ടേമിയൻ ക്രിസ്ത്യാനികളേയും കൊണ്ടുവന്നു". മി. ജോബ് ഇവിടെയും ക്നായിതൊമ്മൻ 472 കുടുംബക്കാരെ കൊണ്ടുവന്നതായി പറയുന്നു. അതിൻെറയും കാരണം ബ. ബെർണ്ണാർദച്ചനായിരിക്കുമോ? മി. ജോബ് ഈ പറഞ്ഞിട്ടുള്ളതിനെ സംബന്ധിച്ച് മി. ചാഴികാടനു യാതൊരു പരിഭവവുമില്ല. ഒരു ചരിത്രകാരൻെറ പരിചയവും പാണ്ഡിത്യവും അദ്ദേഹത്തിനുണ്ടെന്ന് മി. ചാഴികാടൻ സമ്മതിക്കുന്നു. ബ. ബെർണ്ണാർദച്ചനു ഇതൊന്നും ഇല്ലായിരിക്കും!! തെക്കും—വടക്കും—ഭാഗസമുദായങ്ങളുടെ ഉല്പത്തിയേപ്പററി ബ. ബെർണ്ണാർദച്ചൻ 7-ാം അദ്ധ്യായം 11, 12 ലക്കങ്ങളിൽ ഒരു ചരിത്രകാരൻെറ പരിചയവും പാണ്ഡിത്യവും ഉപയോഗിച്ചുകൊണ്ടു തന്നെയാണ് പ്രതിപാദിച്ചിട്ടുള്ളത്. പക്ഷെ മി. ജോബ് മൌനം അവലംബിക്കുന്ന ചില സംഗതികൾ സ്പഷ്ടമായ ഭാഷയിൽ ബ. ബെർണ്ണാർദച്ചൻ പറഞ്ഞിട്ടുണ്ട് എന്ന ഒരു വ്യത്യാസമുണ്ട്. ഈ 472 കുടുംബക്കാരെ ക്നായിതൊമ്മൻ കൊണ്ടുവന്നു എന്നുള്ളത് ബ. ബെർണ്ണാർദച്ചൻ പടഞ്ഞുകെട്ടിയുണ്ടാക്കിയ കഥയൊന്നുമല്ല. മേൽ പ്രസ്താവിച്ചതുപോലെ 19-ാം നൂററാണ്ടിൽ മലയാളത്തുനിന്നു ഒരു മല്പാൻ കത്തനാർ സുറിയാനിച്ചെയ്യുകൾ എഴുതി അയച്ചകൂട്ടത്തിൽ ഇതുമുണ്ട്. ക്നായിതൊമ്മൻെറ ഇരുഭാര്യാ— അഥവാ വെപ്പാട്ടി—വാദത്തെ പരിത്യജിച്ച് തനി സുറിയാനിവാദമായ ഉറഹാപ്പാട്ടം നിർമ്മിച്ചപ്പോൾ പഴയ യഥാർത്ഥചരിത്രത്തിൻെറ ഒരു ഭാഗം അതിലും അടങ്ങിയിരുന്നു. അതാണ് 472 വീട്ടുകാരുടെ കാര്യം. തെക്കുംഭാഗരുടെ "വാടിമനം" എന്ന പാട്ടിലും ഈ നാന്നൂറിൻെറയും എഴുപത്തിരണ്ടിൻെറയും കാര്യം പറഞ്ഞിട്ടുള്ളതായി മുൻ 4-ാം അദ്ധ്യായം 7-ാം ലക്കത്തിൽ ഞാൻ കാണിച്ചിട്ടുമുണ്ടല്ലൊ. കാലാന്തരത്തിൽ അതു പരിഷ്കരിച്ചുണ്ടാക്കിയതാണ് "ഏഴില്ലമെഴുപത്തിരണ്ടു കുടി," നാന്നൂറു ജനം എന്ന വാദം.

## 21. റവ. ഡോക്ടർ പ്ലാസിഡ് അവർകൾ.

ഇങ്ങനെ മി. കെ. ഇ. ജോബ് അവർകളെ വിമർശിച്ചശേഷം മി. ചാഴികാടൻ റവ. ഡോക്ടർ പ്ലാസിഡ് അവർകളെ നിരൂപണവിഷയമാക്കുന്നു. അവിടെയും ഋജുമാർഗ്ഗത്തിൽനിന്നു വ്യതിചലിക്കാതെ കഴിച്ചുകൂട്ടാൻ മി. ജോസഫിനു സാധിക്കുന്നില്ല. The Syrian Church of Malabar "മലയാളസുറിയാനിസഭ" എന്നു പൊതുപ്പേരായി ബ. പ്ലാസിഡച്ചനും മി. ജോബ് അവർകളുംകൂടി 1938-ൽ പ്രസിദ്ധം ചെയ്ത പ്രബന്ധത്തിൻെറ ഒന്നാംഭാഗം Its Catholic Communion "അതിൻെറ

കത്തോലിക്കാ ഐക്യം" എന്ന ഉപാധിയിൽ ഒന്നാംപേരുകാരനാൽ വിരചിതമാണ്. അതിന്റെ അവതാരിക എഴുതിയിരിക്കുന്നത് റവ. ഫാദർ ഹേരാസ് എന്ന സുപ്രസിദ്ധ ചരിത്രപണ്ഡിതനായ ജെസ്യൂറ്റ് വൈദികനാണ്. അതിൽ അദ്ദേഹം ഇങ്ങനെ പറയുന്നു:

"Many documents referring to the Syro-Maabar Church still lie silent in libraries and archives. The present writer has tried to make some of them speak, not always to the satisfaction of everybody. Men have virtues and defects. History therefore must have bright and dark pages. If all were bright, history would not be history, but aeulogy.

This little work of Fr. Placid also has its bright and dark spots. Let the former enlighten its readers; let the latter reveal the pitfalls of the past, so that we may avoid them in future. Thus history will truly be, according to the definition of the great Roman Orator, MAGISTRA. VITAE 'the teacher of life'

"മലയാളസുറിയാനിസഭയെ അധികരിച്ചുള്ള അനവധി രേഖകൾ ഇനിയും പുസ്തകശാലകളിലും ഗ്രന്ഥരക്ഷാഗാരങ്ങളിലും മൂകങ്ങളായി ഒളിഞ്ഞുകിടക്കുന്നതേയുള്ളു. പ്രകൃതഗ്രന്ഥകാരനാകട്ടെ അവയിൽ ചിലതിനെക്കൊണ്ടു സംസാരിപ്പിക്കാൻ ശ്രമിച്ചിട്ടുണ്ട്. എന്നാൽ അതു എല്ലാപ്പോഴും എല്ലാവരെയും സംതൃപ്തിപ്പെടുത്താവുന്നവിധത്തിലല്ല. മനുഷ്യർക്കു ഗുണങ്ങളും ദോഷങ്ങളും ഉണ്ടല്ലൊ. അതിനാൽ ചരിത്രത്തിനും ഭാസുരങ്ങളും അന്ധകാരമയങ്ങളുമായ വശങ്ങൾ ഉണ്ടാകാതെ തരമില്ല. എല്ലാം ഭാസുരമാണെങ്കിൽ ചരിത്രം ചരിത്രമേയല്ല, പ്രത്യുത വെറും പ്രശംസാപത്രം മാത്രമായിരുന്നേനേ.

"ഫാദർ പ്ലാസിഡിന്റെ ഈ ലഘുകൃതിക്കും ദീപ്തിമത്തും തിമിരാവൃതവുമായ സ്ഥാനങ്ങൾ ഇല്ലാതില്ല. ഇവയിൽ ആദ്യത്തേവ പാരായണികന്മാർക്ക് പ്രകാശം നൽകട്ടെ. രണ്ടാമത്തേവ പൂർവ്വഗന്മാർ നിപതിച്ച ശ്വഭ്രകൂപങ്ങളെ വ്യക്തമാക്കി കാണിക്കട്ടെ. ഭാവിയിൽ നമുക്കു അവയെ പരിവർജ്ജിക്കുവാൻ സാധിക്കും. ഇങ്ങനെ ചരിത്രം യഥാർത്ഥത്തിൽ, മഹാനായ ആ റോമൻവാഗ്മിയുടെ നിർവ്വചനപ്രകാരം, "ജീവിതത്തിന്റെ അദ്ധ്യാപിക"യായി ഭവിക്കും.

മി. ചാഴികാടൻ 9-ാം ഖണ്ഡികയിൽ ഇങ്ങനെ പറയുന്നു: "ബ. പ്ലാസിഡച്ചൻ ടി. ഒ. സി. ഡി. പി. എച്ച്. ഡി., ഡി.ഡി., ഡി. സി. എൽ. അവർകൾ1938-ൽ എഴുതിയിട്ടുള്ള The Syrian Church of Malabar (മലബാറിലെ സുറിയാനിസഭ) എന്ന ഇംഗ്ലീഷ് പുസ്തകം 4-ാം പുറത്തു ക്നായി തോമ്മായുടെ വരവിനെയും ക്നാനായ സമുദായത്തേയും പററി പറഞ്ഞിരിക്കുന്നതു ഇപ്രകാരമാണ്.

"The infant Church ot Malabar had to suffer many persecutions until she was re-inforced by a colony of Syrians from abroad, led by a Syrian Christian merchant Thomas Cana and a bishop mar Joseph who landed at Cranganoor in 345. The privileges which Thomas Cana obtained from Cheraman Perumal the ruler of Kerala, for Christians, placed them among the highest nobility of the country. The central fact in this seems undisputed, although there may be difference of views regarding dates and persons. About this time, it is believed, two divisions arose among the Malabar Christians, namely of nordists and the other of suddists. The distingution between nordists and suddists is neither religious nor regional but only racial and social"

ഈ ഉദ്ധരണവും മൂലത്തോടു ഒത്തിരിപ്പാൻ വേണ്ടത്ര ശ്രദ്ധ മി. ചാഴികാടൻ പതിച്ചിട്ടില്ല. മാത്രമല്ല, മൂലത്തിലെ ഒരു കാതലായ ആശയത്തിനു വലുതായ അന്തരം വരത്തക്കവിധം ഒരു ചെറിയ വാക്കു വിട്ടുകളഞ്ഞിട്ടുമുണ്ട്. അതിനാൽ മൂലഗ്രന്ഥകാരന്റെ വാക്കുകളെ ഞാൻ ഇവിടെ പകർത്താം. മി. ചാഴികാടൻ വരുത്തിയിരിക്കുന്ന ചില്ലറ വ്യത്യാസങ്ങളെ അടിവരയിട്ടും സാരഭൂതമായ വിട്ടതലിനെ വലിയ അക്ഷരംകൊണ്ടും മാന്യവായനക്കാരുടെ ദൃഷ്ടിയിൽപെടുത്താം.

"The infant Church of Malabar had to suffer many persecutions until she was re-inforced by a colony of Syrians from abroad, led by a certain Syrian merchant Thomas Cana and a bishop Mar Joseph, who landed at Cranganore in 345. The privileges which Thomas Cana obtained from Cheraman perumal, ruler of Kerala, for THE Christians placed them among the highest nobility of the country. The central fact in this seems undisputed, although there may be differences of views regardingdates and persons. About this time, it is believed, two divisions arose among the Malabar Christians, nemely of Nordists (Vadakkumbhagam) and the other of Suddists (Thekkumbhagam). The distinction between Nordists and Suddists is neither, religious or regional but only racial and social".

മി. ചാഴികാടന്റെ വിവർത്തനം: "ഇതിന്റെ മലയാളവിവർത്തനം ഏകദേശം ഇപ്രകാരമാണു്. ക്രിസ്ത്വാബ്ദം 345-ൽ ഒരു സിറിയൻ വ്യാപാരി ആയ കാനാത്തൊമ്മായുടെയും ഒരു മാർ ജോസഫിന്റെയും നേതൃത്വത്തിൽ വിദേശത്തുനിന്നും ഏതാനും സുറിയാനിക്കാർ കൊടുങ്ങല്ലൂർ

വന്നിറങ്ങി മലങ്കരസഭയെ സംരക്ഷിച്ചു പ്രബലപ്പെടുത്തുന്നതുവരെയും ബാല്യദശയിൽ ഇരുന്നിരുന്ന ഈ സഭക്കു അനവധി വേദനെരുക്കങ്ങൾ സഹിക്കേണ്ടിയിരുന്നു. കേരളാധിപതിയായിരുന്ന ചേരമാൻപെരുമാളിൽനിന്നു കാനാത്തോമ്മാക്കു ലഭിച്ച പദവികൾ ഹേതുവാൽ ക്രിസ്ത്യാനികൾ സാമൂഹ്യമായി ഏററവും ഔന്നത്യനിലയെ പ്രാപിച്ചു. മേൽവിവരിച്ച സംഗതിയിൽ ആളിലോ തീയതിയിലൊ അഭിപ്രായവ്യത്യാസം ഉണ്ടായേക്കാമെങ്കിലും ഈ പ്രസ്താവനയിലെ പ്രധാനസംഗതി അവിതർക്കിതമായിട്ടുള്ളതുതന്നെയാണ്. ഇക്കാലഘട്ടത്തിൽ മലങ്കരക്രിസ്ത്യാനികളുടെ ഇടയിൽ തെക്കുംഭാഗരെന്നും വടക്കുംഭാഗരെന്നും രണ്ടു വ്യത്യസ്തഘടകങ്ങൾ ഉത്ഭവിച്ചു. അവർ തമ്മിലുള്ള വ്യത്യാസം മതസംബന്ധമോ, സ്ഥലസംബന്ധമോ ആയുള്ളതല്ല. ജാതീയവും സാമൂഹ്യവും മാത്രമായുള്ളതാണ്."

ഇതു് ഏകദേശവിവർത്തനം ആണെന്നു് മി. ചാഴികാടൻ പറഞ്ഞിട്ടുണ്ട്. വിവർത്തനം ഏകദേശമായാലും പദാനുപദമായാലും മൂലത്തിന്റെ ആശയം തന്നെയായിരിക്കണം വിവർത്തനത്തിലും എന്നതു അപരിത്യാജ്യമാണ്. A bishop Mar Joseph എന്നാണ് മൂലത്തിൽ കാണുന്നതു്. "ഒരു മാർ ജോസഫിന്റെയും നേതൃത്വത്തിൽ" എന്നാണല്ലൊ മി. ചാഴികാടന്റെ പരിഭാഷ. മാർ എന്ന ബഹുമാനവാചി മെത്രാന്മാരെയും പ്രഭുക്കന്മാരെയും പററി ഉപയോഗിക്കാമെന്നു് മി. ജോസഫ് മുമ്പു പറഞ്ഞിട്ടുള്ള സ്ഥിതിക്കു ഈ മാർ ജോസഫ് ഒരു മെത്രാനാണ് എന്നു അസന്നിഗ്ദ്ധമായി സിദ്ധിക്കുന്നില്ല. മൂലത്തിൽ bishop എന്നുള്ളതിനെ വിവർത്തനത്തിൽ വിട്ടുകളയാൻ യാതൊരു ന്യായവും കാണുന്നില്ല. എന്നാൽ ഇതു് അത്ര സാരമുള്ളതല്ല. until she was re-inforced എന്നതിനാണല്ലൊ മി. ചാഴികാടൻ "സംരക്ഷിച്ചു പ്രബലപ്പെടുത്തുന്നതുവരെ" എന്നു് വിവർത്തനം ചെയ്തിരിക്കുന്നതു്. Re- inforce എന്നുവച്ചാൽ "ശക്തിയെ വർദ്ധിപ്പിക്കുക, പ്രബലീകരിക്കുക" എന്നാണു അർത്ഥം (Apte) "സംരക്ഷിക്ക" എന്ന ആശയം അതിൽ അന്തർഭവിച്ചിട്ടില്ല. അതിനാൽ മി. ജോസഫിന്റെ മനസ്സിൽ ഇരിക്കുന്ന സ്വാർത്ഥപരമായ ഒരുദ്ദേശത്തെ പൊന്തിച്ചുവെക്കാൻ ഈ ആശയംകൂടെ ഇവിടെ പ്രക്ഷേപിച്ചതാണ്. "ചേരമാൻപെരുമാളിൽനിന്നു കാനാത്തോമ്മാക്കു ലഭിച്ച പദവികൾ ഹേതുവാൽ ക്രിസ്ത്യാനികൾ സാമൂഹ്യമായി ഏററം ഔന്നത്യനിലയെ പ്രാപിച്ചു" എന്നു പറഞ്ഞിരിക്കുന്നതും "The privileges which Thomas Cana obtained from Cheraman Perumal for the Christians placed them among the highest nobility of the country" എന്നതിന്റെ ആശയം ശരിക്കു പ്രകാശിപ്പിക്കുന്നില്ല; മാത്രമല്ല ആ വാക്യം ഉന്നയിക്കുന്ന ആശയത്തിൽനിന്നും വളരെ ഭിന്നമായ അർത്ഥത്തെയാണു കുറിക്കുന്നതു്. ഇങ്ങനെ ആശയവ്യത്യാസം വരുത്താൻ മി. ചാഴികാടൻ ഒരു ചെറിയ വിദ്യ മാത്രമേ ഇവിടെ പ്രയോഗിച്ചുള്ളു. "The" Christians എന്നു് ബ. പ്ളാസിഡച്ചൻ എഴുതിയിട്ടുള്ളേടത്തെ The എന്ന—Definite Article എന്നു് ഇംഗ്ലീഷിൽ പറയുന്ന—'ചുട്ടെഴുത്തു്' എടുത്തു ചുട്ടുകളഞ്ഞു. എന്നാൽ

"the" എന്ന ഈ ചെറുശബ്ദത്തിന്റെ സാന്നിദ്ധ്യാസാന്നിദ്ധ്യങ്ങൾ ഇംഗ്ലീഷ് ഭാഷയിൽ വരുത്തുന്ന ആശയവ്യത്യാസം ശരിയായി ഗ്രഹിക്കണമെങ്കിൽ ഇംഗ്ലീഷ് വ്യാകരണം നല്ലവണ്ണം പഠിച്ചിട്ടുണ്ടായിരിക്കണം. ഈ Theയെ വിട്ടുകളഞ്ഞതിന്റെ ഫലമായി "ക്രിസ്ത്യാനികൾ സമൃദ്ധമായി ഏററം ഔന്നത്യനിലയെ പ്രാപിച്ചു" എന്നു വിവർത്തനം ചെയ്യാൻ മി. ചാഴികാടനു സാധിച്ചു. "ക്രിസ്ത്യാനികൾ" എന്നു പൊതുവായി പറഞ്ഞിരിക്കുന്നതിനാൽ കേരളീയരായ മാർതോമ്മാ നസ്രാണികളെയും വന്നവരായ വിദേശക്രിസ്ത്യാനികളേയും ആ സംജ്ഞാപരിധിയിൽ ഉൾപ്പെടുത്താൻ സൌകര്യംകിട്ടി. ഇങ്ങനെ "ക്നാൻതോമ്മായിക്കും അനുയായികൾക്കും ചക്രവർത്തിയിൽനിന്നും ലഭിച്ചിരുന്ന പദവികൾ ഹേതുവാൽ ഇവിടത്തെ നാട്ടുക്രിസ്ത്യാനികൾക്കും തോമ്മായോടുകൂടെ വന്ന ക്രിസ്ത്യാനികളോടൊപ്പം ഉയർന്നസാമൂഹ്യസ്ഥിതിയും നിലയും ലഭിച്ചിരുന്നു" എന്ന് മി. ചാഴികാടൻ 136-ാം വശത്തു് പറഞ്ഞിട്ടുള്ളതിനെ ബ. പ്ലാസിഡച്ചൻ സാധൂകരിക്കയും സ്ഥിരീകരിക്കയും ചെയ്യുന്നതായി കാണിക്കാൻ അയാൾക്കു കഴിഞ്ഞു. എന്നാൽ കേരളീയരായ മാർതോമ്മാനസ്രാണികൾ "വീരരാഘവപ്പട്ടയവും സ്ഥാണുരവിഗുപ്ത- സബരീശോപട്ടയവും മുഖേന മൂന്നാം നൂററാണ്ടുമുതല്ക്കേ ഉൽകൃഷ്ടകുലങ്ങൾ ആയി ഗണിക്കപ്പെട്ടും ഉയർന്ന സാമൂഹ്യനിലയും സ്ഥിതിയും പ്രാപിച്ചുമിരുന്നിരുന്നു. The privileges which Thomas Cana obtained for the Christians എന്ന് ബ. പ്ലാസിഡച്ചൻ പറഞ്ഞിട്ടുള്ളതിന്റെ അർത്ഥം "കാനാത്തോമ്മാ (തന്റെ അനുചരന്മാരായിവന്ന) 'ആ' ക്രിസ്ത്യാനികൾക്കായി വാങ്ങിച്ച പദവികൾ" എന്നു മാത്രമാണ്. ഇവിടെ the എന്ന Definite Article ക്രിസ്ത്യാനികളെ- Christians എന്നപദത്തെ- പരിമിതപ്പെടുത്തുന്നു. അതായതു് a colony of Syrians- സുറിയാനിക്കാരുടെ സംഘം- എന്നു പറഞ്ഞിട്ടുള്ള ആ ക്രിസ്ത്യാനികളെ മാത്രമത്രെ അതു വിവക്ഷിക്കുന്നതു്. ഇങ്ങനെ ക്നായിതോമ്മായിക്കു സിദ്ധിച്ച ചെപ്പേടും പദവികളും മൂലം അയാളെയും കൂടെവന്ന ക്രിസ്ത്യാനികളെയും placed among the highest nobility of the country- കേരളത്തിലെ ഉൽകൃഷ്ടകുലങ്ങളോടു- തന്മൂലം മേല്ക്കുലങ്ങളായ ബ്രാഹ്മണാദികൾക്കു സർവ്വഥാ സമന്മാരായിരുന്ന നാട്ടുക്രിസ്ത്യാനികളോടു്- ഒപ്പമാക്കിത്തീർക്കുന്നതിനും അവരുമായി വേഴ്ചയിൽ ഏർപ്പെടുന്നതിനു തക്ക നില പ്രാപിക്കുന്നതിനും സാധിച്ചു. ഇങ്ങനെ മി. ചാഴികാടന്റെ ഉദ്ധൃതത്തിലെ ഒരു ചെറുതെററു മൂലം ആശയത്തിൽ എത്ര വലുതായ ഭേദമാണ് അയാൾ വരുത്തിക്കൂട്ടിയിരിക്കുന്നതു്. അയാളുടെ സ്വാർത്ഥപരമായ ഉദ്ദേശത്തെ പൊന്തിച്ചുകാണിക്കുവാൻ ഈ ചെറിയ theയെ വിട്ടുകളഞ്ഞതുകൊണ്ടു അയാൾക്കു കഴിഞ്ഞു.

ബ. പ്ലാസിഡച്ചനു മി. ചാഴികാടൻ ഒരു ഒന്നാംതരം സർട്ടിഫിക്കേററും കൊടുത്തിട്ടുണ്ട്. അതു ഇങ്ങനെയാണ്: "മലങ്കരസഭാ സംബന്ധമായി അനേകം രേഖകളുള്ളതിൽ ഏതാനും വായിച്ചിട്ടുള്ള ഗ്രന്ഥകാരൻ" എന്നു മാത്രം തന്റെ പുസ്തകത്തിന്റെ അവതാരികാകർത്താവായ ബ. ഫേ

രാസ് അച്ചൻ എസ്സ്. ജെ. അവർകളിൽനിന്നും അഭിപ്രായം ലഭിച്ചിട്ടുള്ള
ബ. പ്ലാസിഡച്ചൻ." മി. ചാഴികാടൻ ഇങ്ങനെ ഉദ്ധരണചിഹ്നമിട്ടു മല
യാളത്തിൽ കാണിച്ചിരിക്കുന്നത് "The present writer has tried
to make some of them (the many documents referring to
the Syro-Malabar Church still lying silent in libraries
and archives) speak" "പ്രസ്തുത ഗ്രന്ഥകാരൻ അവയിൽ– മലയാള
സുറിയാനിസഭയെ അധികരിച്ചുള്ള അനവധി രേഖകൾ പുസ്തകശാലക
ളിലും ഗ്രന്ഥരക്ഷാഗാരങ്ങളിലും മൂകങ്ങളായി ഒളിഞ്ഞു കിടക്കുന്നവയിൽ–
ചിലതിനെക്കൊണ്ടു സംസാരിപ്പിക്കാൻ ശ്രമിച്ചിട്ടുണ്ട്" എന്നതിൻെറ വി
വർത്തനമായിരിക്കുമല്ലൊ. അങ്ങനെയെങ്കിൽ ഇവിടെ ബ. ഹേരാസച്ചൻ
ബ. പ്ലാസിഡച്ചനെ പ്രശംസിച്ചു ചെയ്തിരിക്കുന്ന ആ പ്രസ്താവനയെ അ
തിനുനേരെ വിപരീതമായ അർത്ഥം ധ്വനിപ്പിക്കത്തക്കവിധത്തിൽ മിസ്റ്റർ
ചാഴികാടൻ ബഹുജനസമക്ഷം അവതരിപ്പിച്ചിരിക്കുന്നു. ബ. പ്ലാസിഡ
ച്ചൻ ഒരു ചരിത്രകാരൻ എന്നും മററുമുള്ള വിവിധനിലകളിൽ കേരളജന
താമദ്ധ്യേ–ജാതിമത ഭേദമെന്നിയേ–സമാർജ്ജിച്ചു കഴിഞ്ഞിരിക്കുന്ന കീ
ർത്തിധാവള്യത്തെ അല്പമെങ്കിലും തമോമയമോ മലീമസമോ ആക്കുവാൻ
സാധിച്ചെങ്കിൽ കൊള്ളാമെന്നുള്ള 'കണ്ണുകടി' കൊണ്ടു പ്രയോഗിച്ച ഒരു
വിദ്യയല്ലയോ ഇതു് എന്നു സംശയിക്കാൻ വകയുണ്ടു്. ബ. ഹേരാസച്ചൻ
അവർകൾ ബ. പ്ലാസിഡച്ചനു കൊടുത്തിരിക്കുന്ന– മി. ചാഴികാടൻെറ ഭാ
ഷയിൽ പറയുന്നതായാൽ—സർട്ടിഫിക്കേററ് അദ്ദേഹത്തിൻെറ യശശ്ച
ന്ദ്രികയുടെ വൃദ്ധിക്കുമാത്രമെ ഹേതുഭൂതമാകുന്നുള്ളു എന്നുള്ള പരമാർത്ഥം ബ.
ഹേരാസച്ചൻ തുടന്നു പറഞ്ഞിട്ടുള്ളതായി ഞാൻ മുകളിൽ കാണിച്ചിട്ടുള്ള
വാക്കുകളിൽനിന്നും വ്യക്തമാകുന്നതിനാൽ ഞാൻ കൂടുതലൊന്നും പറയു
ന്നില്ല.

22. "ക്നാൻതോമ്മായിക്കും അനുയായികൾക്കും ചക്രവർത്തി
യിൽനിന്നും ലഭിച്ചിരുന്ന പദവികൾ ഹേതുവാൽ ഇവിടത്തെ നാട്ടുക്രി
സ്ത്യാനികൾക്കും തോമ്മായുടെകൂടെവന്ന ക്രിസ്ത്യാനികളോടൊപ്പം ഉയന്ന
സാമുദായികസ്ഥിതിയും നിലയും ലഭിച്ചിരുന്നു" എന്ന പ്രസ്താവനയ്ക്കു താങ്ങാ
യി ഡോക്ടർ പ്ലാസിഡിനെ നിറുത്താൻ മി. ചാഴികാടൻ ശ്രമിച്ചിരിക്കുന്ന
തിൻവണ്ണംതന്നെ മി. കെ. ഇ. ജോബ് അവർകളെയും അതിനു ഒരു
തുണയായി നിറുത്തിയിരിക്കുന്നു. മേൽകാണിച്ചിരിക്കുന്ന മി. ചാഴികാടൻെറ
വാക്യത്തോതുടന്നു അയാൾ പറയുന്നു: "ഈ സംഗതികളേപ്പററി "കേരള
ത്തിലെ ക്രിസ്തുമതം" എന്ന ഗ്രന്ഥം 21–ാം പുറത്തു് മി. കെ. ഇ. ജോബ്
എം. എ. എൽ. ടി. ഇപ്രകാരം പറയുന്നു: "ക്നായിതൊമ്മൻെറയും അനു
ചരന്മാരുടെയും കേരളപ്രവേശത്തേയും അവക്കു ചെപ്പേട്ടും പദവികളും
കിട്ടിയതിനേയുംപററി കേരളക്രിസ്ത്യാനികൾ ഇന്നും ബഹുമാനപുരസ്സരമാ
യിട്ടല്ലാതെ പറയാറില്ല......... പാശ്ചാത്യതീരത്തു വസിച്ചിരുന്ന മാർ
തോമ്മാക്രിസ്ത്യാനികൾക്കു രാജകീയ സംരക്ഷണം കൂടുതലായിട്ടുണ്ടായിരുന്ന
തിനാലും, ചോഴമണ്ഡലതീരത്തിലെ ക്രിസ്ത്യാനികളെ അവിടത്തെ നാട്ടു

വാഴികൾ കഠിനമായി ഉപദ്രവിച്ചിരുന്നതിനാലും അനേകമാളുകൾ പശ്ചിമതീരത്തേക്കു പ്രയാണം ചെയ്തിരുന്നതായി നാട്ടുക്രിസ്ത്യാനികളുടെ ഇടയിൽ ഐതിഹ്യമുണ്ടായിരുന്നതായി ഗോവെയാ പ്രസ്താവിക്കുന്നു. ഈ നാട്ടുക്രിസ്ത്യാനികളാകട്ടെ നാട്ടുവാഴികളുടെ സവിശേഷമായ ബഹുമാനത്തിനും ആദരവിനും പാത്രീഭവിച്ചിരുന്നതായും അവക്കു രാജസ്ഥാനത്തുനിന്നും സംരക്ഷണം കിട്ടിയിരുന്നതായും കാണുന്നു. ആയതുമൂലം വിദേശവ്യാപാരികളായ ക്രിസ്ത്യാനികൾ തെക്കേഇൻഡ്യയിൽ വരുന്ന അവസരത്തിൽ കേരളീയക്രിസ്ത്യാനികൾ അവരെ ആദരവോടുകൂടി സ്വീകരിക്കപതിവായിരുന്നു." മി. ചാഴികാടൻ തന്റെ വാദത്തിനു ഒരു അനുകൂലസാക്ഷിയായി ഹാജരാക്കിയിരിക്കുന്ന മി. ജോബിന്റെ ഈ പ്രസ്താവനകൾ വാസ്തവത്തിൽ പ്രതികൂലമാണ്. മി. ജോബ് പറയുന്നതു്. ഈ നാട്ടുക്രിസ്ത്യാനികൾ– ക്നായിതോമ്മായുടെ വരവിനുമുമ്പുള്ള നാട്ടുക്രിസ്ത്യാനികളെപ്പററിയാണു ഇവിടെപറയുന്നതു്– നാട്ടുവാഴികളുടെ സവിശേഷമായ ബഹുമാനത്തിനും ആദരവിനും പാത്രീഭവിച്ചിരുന്നെന്നും അവക്കു രാജസംരക്ഷണം ധാരാളം സിദ്ധിച്ചിരുന്നെന്നും ആണല്ലൊ. ക്നായിതൊമ്മന്റെ വരവിനുമുമ്പുള്ള ക്രിസ്ത്യാനികളെ കേരളരാജാക്കന്മാർ ആദരണീയരും ബഹുമാന്യരും ആയി ഗണിച്ചു് അവക്കു സംരക്ഷണം നൽകിയിരുന്നു എന്നുള്ള ആശയംതന്നെയാണു അവക്കു ചെപ്പേടും പദവികളും നൽകി എന്ന പ്രസ്താവനയിൽ അടങ്ങിയിരിക്കുന്നതു്. ഇങ്ങനെ മുമ്പേതന്നെ ഔന്നത്യനിലയിൽ ഇരുന്നിരുന്ന നാട്ടുക്രിസ്ത്യാനികളോടു പിന്നീടുവന്ന വിദേശക്രിസ്ത്യാനികൾ ചെപ്പേടു ലബ്ധിമൂലം സമന്മാരായി ഭവിച്ചതിനാൽ, നാട്ടുക്രിസ്ത്യാനികൾ അവരോടു ആദരപൂർവ്വം പെരുമാറി. മാത്രമല്ല, ഇവർ രണ്ടുകൂട്ടരും പരസ്പരവേഴ്ചകളാൽ ഒന്നായി തീർന്നതുകൊണ്ടു് മലയാളത്തെ ക്രിസ്ത്യാനികളുടെ ശക്തിയും പ്രാബല്യവും പൂർവ്വോപരി വർദ്ധിതമായി എന്നതിനു സംശയമില്ല.

## 23. പരേതനായ
## നി. വ. ദി. ശ്രീ. നിധിയിരിക്കൽ മാണിയച്ചൻ.

ബ. ബർണ്ണാർദച്ചൻ, ബ. പ്ലാസിഡച്ചൻ, മി. കേ. ഇ. ജോബ് ഇവരേക്കുറിച്ചു മി. ചാഴികാടൻ ചെയ്തിട്ടുള്ള നിരൂപണത്തെപ്പററിയാണല്ലൊ സാമാന്യം ദീർഘമായി ഞാൻ വിമർശനം ചെയ്തതു്. മി. ചാഴികാടൻ 217-ാം വശത്തു് "ഈവക പരമാർത്ഥങ്ങൾ കണ്ടും കേട്ടും അറിഞ്ഞും ഇരുന്ന ബ. ബർണ്ണാർദ് അച്ചൻ 1916-ൽ പ്രസിദ്ധം ചെയ്തിട്ടുള്ള "മാർത്തോമ്മാക്രിസ്ത്യാനികൾ" എന്ന ഗ്രന്ഥത്തിൽ ക്നാനായക്കാരെ സംബന്ധിച്ചു് അനേകം അവാസ്തവപ്രസ്താവനകൾ പുറപ്പെടുവിച്ചിട്ടുണ്ടു്" എന്നുപറഞ്ഞാണു് അദ്ദേഹത്തിന്റെ പേരിൽ തെററായ കുററാരോപണം ചെയ്തിട്ടുള്ളതു്. ഇവിടെപ്പറഞ്ഞിരിക്കുന്ന "ഈവക പരമാർത്ഥങ്ങൾ" എന്തെല്ലാമാണു് എന്ന ഒരു ചർച്ച ഇനി അവശ്യമായിരിക്കുന്നു. 214 അവസാനം മുതൽ 217 വരെയുള്ള പുറങ്ങളിലാണു് ഈ പരമാർത്ഥങ്ങൾ കിടക്കുന്നതു്. അവ ഇവിടെ ചേർത്തുകൊള്ളുന്നു:

"1896-ൽ Quae Rei Sacrae എന്നു തുടങ്ങുന്ന തിരുവെഴുത്തുമൂലം മലങ്കരസുറിയാനിക്കാരെ തൃശ്ശൂർ, എർണാകുളം, ചങ്ങനാശേരി എന്ന മൂന്നു വികാരിയാത്തുകളായി തിരിച്ചു മൂന്നു നാട്ടുമെത്രാന്മാരെ നിയമിച്ചു. "മലങ്കര കൽദായ സുറിയാനിക്കാർ" എന്നായിരുന്നു മലങ്കരസുറിയാനിക്കാരെ അറിഞ്ഞിരുന്നതു്. ബിഷപ്പു ഡോക്ടർ ലവീഞ്ഞിൻെറ ഭരണാന്ത്യത്തോടുകൂടി ഈ പേരിനെ ഒന്നു മാററുന്നതിനായി ശ്രമിച്ചു. കൽദായസുറിയാനിക്കാർ എന്നതിനുപകരം "മലങ്കര" സുറിയാനിക്കാർ എന്നു ഭേദപ്പെടുത്തണമെന്നു് അധികാരസ്ഥാനങ്ങളിൽ ഒരു ആലോചന നടന്നു. ഈ ആലോചന ഉണ്ടായതായി മലയാളത്തെ സുറിയാനിക്കാക്കു അറിവു കിട്ടി. അതിൽ മലയാളത്തെ ജനങ്ങൾ ക്ഷുഭിതരായി. മലയാള സുറിയാനിക്കാക്കു "പാത്രമോനി"യായി ലഭിച്ചിരുന്ന "കൽദായ" എന്ന അവകാശത്തെ എടുത്തുകളയുവാൻ പോകുന്നുവെന്നു മലങ്കരയിൽ അറിഞ്ഞപ്പോൾ അതിനെ പ്രതിഷേധിക്കുന്നതിനു ജനങ്ങളെ ഉൽബോധിപ്പിക്കുന്നതായി ഒരു പുസ്തകം നിധിയിരിക്കൽ മാണിയച്ചൻ മുൻപനായിനിന്നു 1896 ആഗസ്റ്റ് മാസം 30-നു അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി. ആ പുസ്തകം വടക്കുംഭാഗരുടെ തനതായി എഴുതിയിട്ടുള്ളതാണു്. അതിൻെറ പേർ "നസ്രാണിസമുദായ ഗുണകാംക്ഷികളായ— ഉത്തരദേശവൈദിക ലൌകികയോഗം" എന്നായിരുന്നു. ഉത്തരദേശ എന്നുള്ളതു വടക്കുംഭാഗം എന്നുള്ളതിനു അക്കാലത്തെ പ്രയോഗമാണു്. ഈ പുസ്തകത്തിലെ ഒരുഭാഗം താഴെ ഉദ്ധരിക്കുന്നു. അക്കാലത്തു ശീമയ്ക്കു തിരിച്ചുപോയിരുന്ന കാർളോസു് ലവീഞ്ഞുമെത്രാനെയും അദ്ദേഹത്തിൻെറ ഭരണഭൃത്യങ്ങളേയും പററി ധാരാളം വിവരിച്ചശേഷം ഇപ്രകാരം തുടരുന്നു. "കോട്ടയം വികാരിയാത്തിൻെറ അതൃത്തിക്കകത്തുതന്നെയും പലയിടങ്ങളിലായി കൽദായരക്തത്തിൻെറ പൂൎണ്ണവീൎയ്യത്തോടും പൂൎവ്വശ്രേഷ്ഠതയോടുംകൂടി കെടാദീപസമാനം ഏററവും പൂൎവ്വമായുള്ള കൽദായജനം നിവസിക്കുന്നുണ്ടെന്നും അവർ അന്യവിവാഹത്താൽ തങ്ങളുടെ ജാതിമഹത്വവും രക്തവീൎയ്യവും കറയുന്നതിനോ മിശ്രപ്പെടുന്നതിനോ കേവലം അനുവദിക്കുന്നില്ലെന്നും അറിയുന്നു. ശ്രേഷ്ഠത്വമുള്ള ഈ ജനം ധാരണയില്ലാത്തകാലം മുതൽക്കു തങ്ങളുടെ ജാതിയുടെയും പള്ളിയുടെയും ഏകമഹത്വവും മാർത്തോമ്മാശ്ലീഹാ വഴിയായി തങ്ങൾക്കു സിദ്ധിച്ചിട്ടുള്ളതും ഇടമുറിയാതെ തങ്ങളാൽ കാക്കപ്പെട്ടുവരുന്നതും തൻനിമിത്തം മഹാന്മാരായ പല ഗ്രന്ഥകൎത്താക്കളാലും കീൎത്തിപെട്ട ശാസ്ത്രികളാലുംഉന്നതവിധത്തിൽ സ്തുതിക്കപ്പെട്ടും കീൎത്തിപ്പെട്ടുമിരിക്കുന്ന "കൽദായസുറിയാനിക്കാർ" എന്ന നാമവും റീത്തും ഒന്നാകെ കൈവിട്ടു പരദേശത്തുനിന്നും വന്ന ഉത്തമ ജാതി എന്നുള്ളതിനെ അശേഷം ഖണ്ഡിച്ചുനീക്കുന്ന "മലയാളസുറിയാനിക്കാർ" എന്നായി ഇപ്പോൾ നാമകരണം ചെയ്യപ്പെട്ടിരിക്കുന്ന നൂതനവും ഹാസ്യകരവുമായ പേരിനെ ധരിക്കുന്നതിനും തന്നിമിത്തം ശ്രേഷ്ഠത്വമുള്ള തങ്ങളുടെ ജാതി നിന്ദിക്കപ്പെടുന്നതിനും അവരിലുള്ള കൽദായ രക്തവീൎയ്യം സമ്മതിക്കയോ അനുവദിക്കയോ ചെയ്യുകയില്ല എന്നു തീർച്ചയാണു്. മലയാളത്തെ നസ്രാണികൾ കൽദായ സുറിയാനിവംശത്തിലും റീത്തിലും ഉൾപ്പെട്ടവരെന്നു പ്രസിദ്ധമായിരിക്കെ അതിനെ

അവശേഷം മറിച്ചുമലയാള സുറിയാനിക്കാരെന്നു അങ്കിത്തിക്കുന്നതിനു പരിശ്രമിച്ചുവരുന്നതു എന്തിനുവേണ്ടിയാണെന്നും ബുദ്ധിമഹത്തുക്കളായ അവർ ഗ്രഹിക്കാതിരിക്കയില്ല. തങ്ങൾ മലയാള സുറിയാനിക്കാരെന്നു സ്ഥാപിക്കപ്പെട്ടുകഴിഞ്ഞാൽ തങ്ങളുടെ ജന്മദേശമായ ബാബേലിനോടും തങ്ങളുടെ സ്വവംശജന്മാരായ കൽദായക്കാരോടും പിന്നെ എന്തൊരു സംബന്ധമാണു ശേഷിക്കുന്നതു. തങ്ങൾ ഗോത്രപിതാവായ അബ്രാഹത്തിന്റെ ജന്മദേശികളായ കൽദായക്കാരുടെ സന്തതികളെന്നും ലോകരക്ഷിതാവായ ഈശോമിശിഹായാലും തന്റെ പരിശുദ്ധ ജനനിയായ കന്യാസ്ത്രീ മറിയത്തിനാലും തന്റെ പന്ത്രണ്ടു അപ്പസ്തോലന്മാരാലും ജന്മഭാഷയായി സംസാരിക്കപ്പെട്ടുവന്ന കൽദായ സുറിയാനിയത്രെ തങ്ങളുടെ രീത്തുഭാഷ എന്ന മഹത്വത്തെ ജസ്വീത്തരുടെ അത്യാഗ്രഹത്തിനും അതിനനുകൂലികളായി ചേർന്നുനില്ക്കുന്ന വൈദികരുടെ ദുര്യാഗ്രഹത്തിനും പൂജിച്ചുകൊണ്ടു മലയാള സുറിയാനിക്കാരെന്ന നൂതനവും അസംബന്ധവുമായ ഹാസ്യ നാമത്തിനു തങ്ങളെ കീഴ്പ്പെടുത്തുന്നതു ഈ ജനങ്ങൾക്കെങ്കിലും സങ്കടത്തെ ജനിപ്പിക്കാതിരിക്കുമോ?

"ഈ ഉദ്ധരണിയിലുള്ള പുസ്തകം അതിന്റെ പേരിൽനിന്നു തന്നെ നസ്രാണി സമുദായ ഗുണകാംക്ഷികളായ ഉത്തരദേശവൈദിക ലൌകികയോഗം ഒന്നാകെ യോജിച്ചു പുറപ്പെടുവിച്ചിട്ടുള്ളതാണെന്നു പ്രത്യക്ഷമാണല്ലൊ. ഉത്തരദേശ വൈദിക ലൌകികയോഗം എന്നാൽ അതിന്റെ ഗ്രന്ഥകർത്താക്കൾ ഉദ്ദേശിക്കുന്നതു വടക്കുംഭാഗരായ എല്ലാ വൈദികരും അൽമായക്കാരുംകൂടി പ്രസിദ്ധം ചെയ്യുന്നതു എന്നാണു്. ഈ പുസ്തകത്തിലെ ആശയങ്ങൾക്കു ഇന്നുവരെ ഒരു പ്രതിഷേധസ്വരം പുറപ്പെടുവിച്ചിട്ടുള്ളതായി അറിയുന്നില്ല. ഈ പുസ്തകം കാർളോസു ലവീഞ്ഞുമെത്രാനച്ചന്റെയും ജസ്വീത്തരുടെയും ഭരണത്തെ എതിർക്കുന്നതിനു തെക്കുംഭാഗരോടുള്ള ഒരു ആഹ്വാനംകൂടിയായിരുന്നു. അവരെ സ്വപക്ഷത്തിൽ ചേർക്കുന്നതിനു പരമാർത്ഥം സമ്മതിച്ചുകൊടുക്കേണ്ടതു അത്യാവശ്യവുമായിരുന്നതിനാലും വിദേശീയ ശത്രുവിനെ എതിർക്കേണ്ടിവന്നപ്പോൾ അയൽവാസികളോടു ഐക്യമത്യം സംസ്ഥാപിക്കുന്നതിനു താല്പര്യം പ്രദർശിപ്പിച്ചു് മേൽ ഉദ്ധരിച്ചഭാഗങ്ങൾ പുസ്തകത്തിൽ ചേർത്തതാണു്. മേൽചേർത്തിട്ടുള്ള ഉദ്ധൃതഭാഗത്തിൽനിന്നും താഴെ പറയുന്ന സംഗതികൾ സുവിദിതമാകുന്നുണ്ടു്.

"(1) തെക്കുംഭാഗർ കൽദായ രക്തത്തിന്റെ പൂർണ്ണവീര്യത്തോടും പൂർവ്വശ്രേഷ്ഠതയോടുംകൂടി ഒരു നിത്യദീപമായി മലയാളത്തു പ്രശോഭിക്കുന്ന ഒരു സമുദായമാണു്.

(2) അവർ അവരുടെ സമുദായത്തിനുപുറത്തു വിവാഹത്തിൽ ഏർപ്പെടാതെ അവരുടെ സുറിയാനിരക്തം കലർപ്പില്ലാതെ അതിന്റെ പൂർണ്ണ കൽദായ വീര്യത്തോടുകൂടി സംരക്ഷിച്ചുപോരുന്നു.

(3) അവർ അവരുടെ ജാതിമഹത്വവും പ്രതാപവും അഭംഗമായും സ്ഥായിയായും സംരക്ഷിച്ചുപോരുന്നു.

(4) യേശുക്രിസ്തുവിൽനിന്നും പന്ത്രണ്ടു ശ്ലീഹന്മാരിൽനിന്നും നേരിട്ടു സ്വീകരിച്ച ക്രിസ്തീയമതം അവർ അന്നുമുതൽ ഇന്നുവരെയും തുടർച്ച

യായും ഇടമുറിയാതെയും സംരക്ഷിച്ചുപോരുന്നു.

(5) അവരുടെ ജാതിയുടെ മഹത്വം മഹാന്മാരായ പല ഗ്രന്ഥകർത്താക്കളാലും കീർത്തിപ്പെട്ട ശാസ്ത്രികളാലും സ്തുതിക്കപ്പെട്ടും കീർത്തിക്കപ്പെട്ടും ഇരിക്കുന്നതാകുന്നു.

(6) അവരുടെ പൂർവ്വന്മാർ അബ്രാഹത്തിന്റെ സന്തതികളായ ഇസ്രായേൽ വംശജരും, അവരുടെ ഭാഷ യേശുമിശിഹായും പരിശുദ്ധ കന്യാസ്ത്രീ മറിയവും ശ്ലീഹന്മാരും സംസാരിച്ചിരുന്നതുമാണ്. ആ ഭാഷ തന്നെ അവർ മലയാളത്തുകൊണ്ടുവന്ന വേദഭാഷയായി ഉപയോഗിക്കുന്നു."

"ഈവക പരമാർത്ഥങ്ങൾ കണ്ടും കേട്ടും അറിഞ്ഞുമിരുന്ന ബ. ബെണ്ണാർദച്ചൻ...... ക്നാനായക്കാരെ സംബന്ധിച്ച് അനേകം അവാസ്തവപ്രസ്താവങ്ങൾ പുറപ്പെടുവിച്ചിട്ടുണ്ട്."

## 24. ആഭ്യന്തര തെളിവുകളും ടി. രേഖയുടെ കർത്താവു മാണിയച്ചനാണ് എന്നവാദത്തെ അനുകൂലിക്കുന്നില്ല.

മേൽകാണിച്ചിരിക്കുന്ന- മി. ചാഴികാടന്റെ പുസ്തകത്തിൽനിന്നുള്ള സാമാന്യം ദീർഘമായ ഉദ്ധൃതത്തെയും അതിൽനിന്നും മി. ചാഴികാടൻ എടുത്തിരിക്കുന്ന നിഗമനങ്ങളേയും പററി ഞാൻ അവധാനപൂർവ്വവും അവഗാഢവുമായി പര്യാലോചിച്ചതിൽ അതിന്റെ-ഉദ്ധൃതം എടുത്തിരിക്കുന്ന ഗ്രന്ഥത്തിന്റെ- അകൃത്രിമതയേപ്പററി എനിക്കു ബലമായ സംശയം തോന്നുന്നു. സംശയത്തിന്റെ ഒന്നാമത്തെ കാരണം, വടക്കംഭാഗ സമുദായത്തിന്റെ ജീവനാഡിയായി വർത്തിച്ചിരുന്ന വന്ദ്യ ദിവ്യശ്രീമാനായ നിധിയിരിക്കൽ മാണിയച്ചൻ—മാർതോമ്മാ നസ്രാണി സമുദായത്തിന്റെ ആ വീരസന്താനം— ആ സമുദായത്തിന്റെ ശ്രേയോഭിവൃദ്ധികൾക്കായി ഉററുശ്രമിച്ച്, അതിന്റെ ചരിത്രപരമായ നിസ്തുലകീർത്തിധാവള്യത്തെ കളങ്കപങ്കിലമാക്കാൻ മുതിർന്ന ശത്രുവർഗ്ഗത്തിനെതിരായി ധീരധീരം പോരാടി വീരസ്വർഗ്ഗമടഞ്ഞ ആ വടക്കംഭാഗ സൽസൈന്യാധിപൻ—താൻ ഏതു ആദർശലബ്ധിക്കായി തന്റെ സാമുദായികവും ചരിത്രപരവുമായ സേവനത്തെ അനുഷ്ഠിക്കുകയും ഗവേഷണ പര്യേഷണങ്ങളെ നിർവ്വഹിക്കയും ചെയ്തിരുന്നുവോ ആ ആദർശത്തിൽനിന്നു തുലോം വ്യതിചലിച്ചും തന്റെ ബദ്ധവൈരികൾക്കു ഇത്ര നികൃഷ്ടമായി അടിപ്പെട്ടും ഇങ്ങനെ ഒരു തീരാക്കളങ്കം സ്വസമുദായത്തിനു വരുത്തിവെച്ചു എന്നു സ്വപ്നേപി വിചാരിക്കാൻ നിവൃത്തിയില്ല. മേൽകാണിച്ച ഉദ്ധൃതം ഉൾക്കൊള്ളുന്നഗ്രന്ഥം മാണിയച്ചൻ മുമ്പനായോ അദ്ദേഹത്തിന്റെ അറിവോടും സമ്മതത്തോടും കൂടിയോ അച്ചടിച്ചു പ്രസിദ്ധം ചെയ്തതാണെങ്കിൽ തീർച്ചയായും അദ്ദേഹം വടക്കംഭാഗ സമുദായത്തെ ശത്രുഹസ്തങ്ങളിൽ ഒററിക്കൊടുത്തു എന്നും, ചരിത്രപരമായി, പ്രത്യേകിച്ച് കേരളനസ്രാണികളുടെ ചരിത്ര സംബന്ധമായി അദ്ദേഹത്തിനുണ്ടായിരുന്നതായി വിശ്വസിച്ചിരുന്ന പാണ്ഡിത്യം വെറും പൂജ്യമായിരുന്നെന്നും പറയാതെ നിവൃത്തിയില്ല. ഈദൃശമായ ഒരു

മഹാപരാധം ചെയ്യത്തക്ക ദൌരാത്മ്യമോ പാണ്ഡിത്യരാഹിത്യമോ അദ്ദേഹത്തിൽ കുടികൊണ്ടിരുന്നു എന്ന് അദ്ദേഹത്തിൻെറ ശത്രുപക്ഷക്കാർപോലും സമ്മതിക്കയില്ല. റവ. ഫാദർ പീററർ വടശ്ശേരി 1929-ൽ Rev. Fr. Hosten on theFeast of St. Thomas എന്ന പേരിൽ ഒരു പുസ്തകം അച്ചടിപ്പിച്ചിട്ടുണ്ട്. മാർതോമ്മാശ്ലീഹായുടെ തിരുനാളിനെപ്പററി തെക്കുംഭാഗരുടെ ഇടയിൽഉള്ള ഐതിഹ്യം എന്താണ് എന്നും മററും അദ്ദേഹം ടി. സമുദായത്തിലെ കത്തോലിക്കാ മതവിഭാഗക്കാരായ കോട്ടയം രൂപതയിലെ വൈദികരോടു ചോദിച്ചതിന് 'തെക്കുംഭാഗസമുദായം മുഴുവൻെറയും പ്രതിനിധി എന്നനിലയിൽ അവരിൽ പ്രമാണികളുമായി ആലോചിച്ച ശേഷം മലയിൽ ബ. യാക്കോബ് അച്ചൻ 24-11-28 എന്ന തിയ്യതിവച്ച് ഒരെഴുത്തുമൂലം മറുപടി കൊടുത്തു. അതിൽ ഒരുഭാഗത്തു (P. 37.) നിധിയിരിക്കൽ മാണിയച്ചനെപ്പററി ഇങ്ങനെ പറയുന്നു:

"Rev. Fr. Nidiry, a man of great talents and learning and appreciated by all alike, spent a good deal of his time and energy in the study of early Syrians, historical events and records, he had thus collected a large amount of materials by way of original records and new historical facts".

"ബ. നിധിയിരിക്കലച്ചൻ അഗാധബുദ്ധിമാനും പണ്ഡിതനും എല്ലാവരാലും ഒരുപോലെ മതിക്കപ്പെട്ടവനും ആയിരുന്നു. അദ്ദേഹം തൻെറ സമയത്തിൻെറയും മേധാശക്തിയുടെയും ഒരു വലിയ ഭാഗം പുരാതന സുറിയാനിക്കാരേയും ചരിത്രസംഭവങ്ങളേയും ലേഖകളേയും പററിയുള്ള പഠനത്തിനായി വിനിയോഗിച്ചു. ഇങ്ങനെ അദ്ദേഹം മൌലലേഖകളായും ചരിത്രപരങ്ങളായ അഭിനവതത്ത്വങ്ങളായും ധാരാളം വകകളെ സമാർജ്ജിച്ചു വെച്ചിട്ടുണ്ടായിരുന്നു." മതിപ്രഭാവപ്രകർഷത്തിൽ അദ്വിതീയനും അഗാധപണ്ഡിതനും സർവ്വജനസംപൂജ്യനുമായ വന്ദ്യ ദിവ്യശ്രീ മാണിയച്ചൻ രചിച്ചതായി മി. ചാഴികാടൻ എടുത്തു കാണിച്ചിരിക്കുന്ന പുസ്തകത്തിൽ മേൽ കൊടുത്തിട്ടുള്ള ഉദ്ധൃതമുണ്ടെങ്കിൽ ആ കൃതി ഒരു വെറും കൃത്രിമരേഖയാണെന്നു പറയാതെ ഗത്യന്തരമില്ല. എൻെറ ഈ സംശയത്തിൻെറ ഒരു കാരണം അതിലെ ആശയങ്ങളുടെ സ്വഭാവവും ഭാഷാരീതിയുമാണ്. അതിലെ ആശയങ്ങൾ ചരിത്രവസ്തുതകൾക്കു വിരുദ്ധമാണ്. മാണിയച്ചൻ ചരിത്രപണ്ഡിതനും പര്യേഷകനുമായിരുന്നെന്ന് തെക്കുംഭാഗർപോലും സമ്മതിക്കുന്നുണ്ടല്ലൊ. "കോട്ടയം വികാരിയാത്തിൻെറ അതൃത്തിക്കകത്തുതന്നെയും, പലയിടങ്ങളിലായി കൽദായരക്തത്തിൻെറ പൂർണ്ണവീര്യത്തോടും പൂർവ്വശ്രേഷ്ഠതയോടുംകൂടി കെടാദീപസമാനം ഏററവും പൂജ്യമായ കൽദായ ജനം വസിക്കുന്നുണ്ടെന്നും അവർ അന്യവിവാഹത്താൽ തങ്ങളുടെ ജാതിമഹത്വവും രക്തവീര്യവും കുറിയുന്നതിനോ മിശ്രപ്പെടുന്നതിനോ കേവലം അനുവദിക്കുന്നില്ലെന്നും അറിയുന്നു." എന്ന പ്രസ്താവം ചരിത്രത്തിനു തീരെ വിരുദ്ധ

മാണ്. ക്നായിതൊമ്മെൻറകൂടെവന്നവരായ പേഷ്യൻജനസമൂഹത്തിൽപെട്ട 400 കുലീന കുടുംബക്കാർ ഇവിടത്തെ ഉൽകൃഷ്ടകുലജാതരായ നസ്രാണികളോടും, വന്നവരിൽ കുലഹീനരായ ബാക്കി 72കുടുംബക്കാർ ഇവിടത്തെ കുലഹീന– വർഗ്ഗപ്പെട്ടവ–രോടും കൂടി വിവാഹബന്ധത്തിൽ ഏർപ്പെട്ടു മിശ്രമായിതീൎന്നു. ഇപ്പോൾ തെക്കംഭാഗർ എന്നു പറയപ്പെടുന്നവർപോലും ടി. 72 കുടുംബം മുഴുവൻെറയും സന്തതികളല്ല; പ്രത്യുത അവയിൽ ഏതാനും- ഏഴു–കുടുംബക്കാരുടെ മാത്രം അനന്തരഗാമികളാണ്. ഈ ലഘുകൃതിയുടെ ഒടുവിൽ ഞാൻ നൽകാൻപോകുന്ന തെക്കംഭാഗസമുദായ ചരിത്രത്തിൽനിന്നും ആ വസ്തുതകൾ കൂടുതൽ വ്യക്തമാകയും ചെയ്യും. ഇങ്ങനെ ക്നായിതൊമ്മനും കൂട്ടരും കൽദായജനംതന്നെ ആയിരുന്നു എന്നു സമ്മതിച്ചാലും അവരിൽപെട്ട കുലീനകുലഹീനന്മാരൊക്കെയും നാട്ടിലെ കുലീനകുലഹീനന്മാരുമായി വേർപ്പെട്ടു സങ്കരിഭവിച്ചുപോയി. തെക്കം– വടക്കം– ഭാഗസമുദായങ്ങളുടെ ഉല്പത്തിക്കു ഹേതുവായി ക്നായിതോമ്മായുടെ 'വെപ്പാട്ടിവാദം' രേഖപ്പെടുത്തിയിരിക്കുന്ന ഗോവെയാതന്നെയും ടി തോമ്മായുടെ ധർമ്മദാരസന്താനങ്ങളായ തെക്കംഭാഗർ നാട്ടുക്രിസ്ത്യാനികളുമായി വിവാഹംചെയ്തു മിശ്രപ്പെട്ടുപോയി എന്നു തെളിച്ചു പറഞ്ഞിട്ടുണ്ടല്ലൊ. അതിനാൽ "കൽദായരക്തത്തിൻെറ പൂർണ്ണവിശുദ്ധിയോടും പൂർവ്വശ്രേഷ്ഠതയോടും കൂടിയ പൂർവ്വകൽദായജനം" ഇന്നു മലയാളത്തിൽ ഇല്ല. അപ്രകാരംതന്നെ "അന്യവിവാഹത്താൽ ജാതിമഹാത്മ്യവും രക്തവീര്യവും കുറയുന്നതിനോ മിശ്രപ്പെടുന്നതിനോ" ഇടയാകാത്ത ഒരു ക്രൈസ്തവജനസഞ്ചയവും ഇന്നു മലങ്കരെ ഇല്ല. പതിനാറാംനൂറ്റാണ്ടിൽ ഈ ഇരുഭാഗത്തിലുംപെട്ട ആളുകൾ നായർസ്ത്രീകളെ വിവാഹം ചെയ്തിരുന്നതായി മോൺസ്സറാററ് എന്ന ഈശോസഭാവൈദികൻ രേഖപ്പെടുത്തിയിട്ടുണ്ടല്ലൊ. അദ്ദേഹം പറയുന്നത് ഈ മിശ്രവിവാഹംനിമിത്തം അന്നത്തെ കർക്കശമായ സമുദായാചാരപ്രകാരം ആരും അവൎക്കു ഭ്രഷ്ടോ അശുദ്ധിയോ കല്പിക്കുന്നില്ലെന്നും, തന്നിമിത്തം ക്നായിതൊമ്മൻെറ ഇരുഭാര്യമാരും നായർ സ്ത്രീകൾ എങ്കിലും ആയിരുന്നിരിക്കണം എന്നുമത്രെ. (റവ. ഡോക്ടർ പ്ലാസിഡ് 1934-ലെ കേരളകത്തോലിക്കാഡയറിയിൽ ഉദ്ധരിച്ചിരിക്കുന്നതിൽനിന്ന്) ഇതിനും പുറമേ തെക്കംഭാഗർ പോർട്ടുഗീസുകാരുമായി ഏർപ്പെട്ട ബാന്ധവംനിമിത്തം അവരുടെ രക്തം വളരെ ദുഷിക്കയും മിശ്രപ്പെടുകയും ചെയ്തിട്ടുണ്ട്. ഇവരാണ് ഇപ്പോൾ രക്തശുദ്ധിയേയും കലർപ്പില്ലായ്മയേയും പററി പൊണ്ണക്കാര്യം പറയുന്നത്!!! നേരേമറിച്ച് മിശ്രതയുടേയും സങ്കരത്വത്തിൻെറയും ലക്ഷണങ്ങൾ ഇത്രയധികം തികഞ്ഞതായ മററൊരു ജാതി ഈ മലയാളക്കരയിലാകട്ടെ ഇന്ത്യയിൽ മററെവിടെയെങ്കിലുമാകട്ടെ കാണുകയില്ല എന്നാണ് എൻെറ അഭിപ്രായം. ആകയാൽ മി. പാഴികാടൻ നരവംശശാസ്ത്രത്തിൻെറ പേരും പറഞ്ഞുകൊണ്ട് "ക്നാനായക്കാർ മലയാളത്തെ ദ്രാവിഡവർഗ്ഗക്കാരിൽനിന്നു വ്യത്യസ്തപ്പെട്ടവരാണെന്നു പ്രത്യക്ഷത്തിൽ കാണാം" എന്നുപറഞ്ഞിട്ടുള്ളതു ശരിയല്ല. ഇതു മൂന്നാം അദ്ധ്യായം 10-ാംലക്കത്തിൽ പ്രമാണസഹിതം ഞാൻ സ്ഥാപിച്ചുകഴിഞ്ഞു.

എന്നാൽ അവരിൽ ഇതരവർഗ്ഗക്കാരിൽനിന്നുള്ള വ്യത്യസ്തതയെ വ്യക്തമാക്കുന്ന ചില ലക്ഷണങ്ങൾ ദൃശ്യമാകുന്നു എന്നുള്ള വസ്തുത നിഷേധിക്കാൻ പാടില്ല. ഈ വ്യത്യാസങ്ങൾ തങ്കളെ അവർ ഒരു സങ്കീർണ്ണജാതിയാണെന്ന് ഉച്ചൈസ്തരം വിളിച്ചറിയിക്കതന്നെ ചെയ്യുന്നു.

ഈ ദൃശ്യവ്യത്യാസങ്ങളിൽ പ്രധാനമായ ഒന്ന് അവരുടെ നിറമാകുന്നു എന്നത്രെവാദം. തെക്കുംഭാഗർ അവരുടെ രക്തശുദ്ധിവാദത്തിന്റെ തെളിവായി ഇതു എടുത്തുകാണിച്ചിരുന്നു എന്ന് ഉപരി നാലാം അദ്ധ്യായം അഞ്ചാംലക്കത്തിൽ കുര്യൻപാദ്രി രേഖപ്പെടുത്തിയിരിക്കുന്നതു് നാം കണ്ടു കഴിഞ്ഞല്ലൊ. ഇന്നും ചില തെക്കുംഭാഗരിൽ കാണുന്ന നിറം അവരുടെ ഉല്പത്തിയിൽ വിദേശികളുമായുള്ള ബന്ധത്തെ സൂചിപ്പിക്കുന്നു എന്നു പറയുന്നവരുണ്ട്. എന്നാൽ വെറും തൊലിയുടെ നിറംകൊണ്ട് അവൎക്കു മാത്രം പ്രത്യേകമായ ഒരു വിദേശബന്ധത്തെ സ്ഥാപിക്കാൻ സാധിക്കയില്ല. ഞാൻ അന്യത്ര പ്രസ്താവിച്ചിട്ടുള്ളതുപോലെ അവരിൽ തൊലി വെളുത്തവരുണ്ടെങ്കിൽ മലയാളത്തെ മാർത്തോമ്മാനസ്രാണികളിലും മാറു വിവിധ ജാതി ഹിന്ദുക്കളിലും, പ്രത്യേകിച്ച സവൎണ്ണരിലും, ഈ നിറഭേദം ധാരാളം ദൃശ്യമാകുന്നുണ്ട്. മാത്രമല്ല, കറുമ്പന്മാരും ഇരുനിറക്കാരുമൊക്കെ കേരളത്തിലെ ഇതര ജാതികളിലേപ്പോലെതന്നെ തെക്കുംഭാഗരിലും ബഹുലമാണ്. അതിനാലാണ് ഈ ലക്ഷണംമാത്രം തെക്കുംഭാഗരുടെ വിദേശോല്പത്തിബന്ധത്തെ സ്ഥാപിക്കാൻ പൎയ്യാപ്തമല്ലെന്നു ഞാൻ പറയുന്നതു്. എന്നാൽ ഇതരന്മാരിൽ കേവലം വിരളവും ഇവരിൽ ബഹുലവുമായിരിക്കുന്ന ഏതാനും മാറുലക്ഷണങ്ങൾ കൂടെയുണ്ട്. 'പൂച്ചക്കണ്ണു്', ചെമ്പൻമീശ' ആദിയായവയെയാണ് ഞാൻ ഇവിടെ ഉദ്ദേശിക്കുന്നതു്. 'നിറവും ചെമ്പൻമീശ'യും തങ്ങൾക്കാണുള്ളതെന്നും അതു പരദേശോല്പത്തിയുടെ ചിഹ്നമാണ് എന്നും തെക്കുംഭാഗർ പറയുന്നതായി കുര്യൻപാദ്രി കാണിച്ചിട്ടുണ്ടല്ലൊ. ഈ പറയുന്ന നിറം കണ്ണിന്റെ നിറഭേദമാണെങ്കിൽ, അഥവാ പൂച്ചക്കണ്ണാണെങ്കിൽ, അതിനേപ്പററി ഒരു തക്കവുമില്ലതന്നെ. ഇവ പല തലമുറകളായി, പൈതൃപിതാമഹമായി ഇവരിൽ പലരിലും ദൃശ്യമായിക്കൊണ്ടിരിക്കുന്നു. ഇവയാകട്ടെ പൈതൃകഗുണ സംക്രമണനിയമ പരിധിയിൽ പെടുന്നവയാണ് എന്നും നാം അനുസ്മരിക്കണം. The Family Doctor "കുടുംബവൈദ്യൻ" എന്ന ആംഗ്ലേയഭേഷജഗ്രന്ഥത്തിൽ Heredity "പൈതൃകഗുണസംക്രാമണം" എന്ന വിഷയത്തെ അധികരിച്ച് പ്രതിപാദിക്കുന്ന കൂട്ടത്തിൽ ഇങ്ങനെ പറയുന്നു:

"Although the laws of inheritance are not clear as regards many diseases, it is certain that the method is not haphazard. Mendel, an Austrian monk, showed that some of the characteristics which are passed on to progeny are what he called dominant, and appear in hybrids, while others are recessive and, although not evident in hybrids become so in their progeny among which quite definite

proportions can be predicted to possess the dominant or recessive character. This he demonstrated in peas, and it has been found true for other plants and animals, and in HUMAN BEINGS with regard to such characters as the COLOUR of the EYES and HAIR." (Capitals mine.)

ഈ ഉദ്ധരണത്തിന്റെ സാരം ഇതാണ്: പല രോഗങ്ങളെ സംബന്ധിച്ചും പറകയാണെങ്കിൽ, അവ സന്താനത്തിലേക്കു സംക്രമണം ചെയ്യുന്നതിന്റെ നിയമങ്ങൾ വ്യക്തമായിട്ടില്ല. എന്നുവരികിലും അവയുടെ പ്രവൎത്തനപദ്ധതി വെറും യാദൃച്ഛികമല്ല. സന്താനത്തിലേക്കു സംക്രമണം ചെയ്യുന്ന ഗുണങ്ങളിൽ ചിലതു പ്രബലങ്ങൾ ആകുന്നു. അവ സങ്കീൎണ്ണജാതിയിൽ പ്രത്യക്ഷമാകുന്നു. മറ്റുചിലതാകട്ടെ പ്രച്ഛന്നങ്ങൾ അത്രെ. അവ സങ്കരജാതങ്ങളിൽ പ്രസ്പഷ്ടമല്ലെങ്കിലും അവയുടെ സന്താനങ്ങളിൽ സുവ്യക്തമാകുന്നു. ഇവയിൽ ഒരു നിശ്ചിതമായ അനുപാതത്തിനു പ്രബലങ്ങളോ പ്രച്ഛന്നങ്ങളോ ആയ ഗുണങ്ങൾ ഉണ്ടായിരിക്കുമെന്നു മുൻകൂട്ടി പറയാൻ സാധിക്കും. ഇതു് ഒരു ആസ്ത്രിയൻ സന്ന്യാസവൎയ്യനായ മെൻഡെൽ തെളിച്ചിട്ടുള്ളതാണ്. പയറുകളെ സംബന്ധിച്ചേടത്തോളം ഈ സിദ്ധാന്തത്തെ പരീക്ഷണംകൊണ്ടു് അദ്ദേഹം സ്ഥാപിച്ചിട്ടുമുണ്ടു്. ഈ തത്വംതന്നെ ഇതര സസ്യങ്ങളിലും മൃഗജാലങ്ങളിലും, മനുഷ്യരെ സംബന്ധിച്ചേടത്തോളം കണ്ണിന്റെയും രോമത്തിന്റെയും നിറം എന്നിങ്ങനെയുള്ള ഗുണങ്ങളിലും യഥാൎത്ഥീഭവിക്കുന്നതായും കണ്ടിരിക്കുന്നു." തെക്കംഭാഗരിൽ പലൎക്കും പച്ചക്കണ്ണും ചെമ്പൻമീശയും ഉള്ളതിന്റെയും മറ്റുപലൎക്കും ഇല്ലാത്തതിന്റെയും യഥാൎത്ഥകാരണം ഇതാണ്.

ഭിന്നങ്ങളായ പയറുവൎഗ്ഗങ്ങളിലാണ് മെൻഡെൽ പരീക്ഷണം നടത്തിയതെന്നു മുകളിൽ പറഞ്ഞിട്ടുണ്ടല്ലൊ. ശുദ്ധനീളൻപയറും ശുദ്ധമുണ്ടൻപയറും തമ്മിലാണ് അദ്ദേഹം സങ്കരം ചെയ്തതു്. അതിന്റെ ഫലമായുണ്ടായ ഒന്നാം തലമുറസന്താനം Tall hybrids or Tall Short നീളസങ്കരൻ അഥവാ നീളമുണ്ടൻ എന്ന തരമാകുന്നു. അതു കാഴ്ചയിൽ നീളൻ ആണെങ്കിലും മുണ്ടന്റെ ഗുണങ്ങളും അതിൽ അടങ്ങിയിട്ടുണ്ടു്. ഇനിയത്തെ സങ്കരം ഒരേ ജാതിയിൽ പെട്ടവ തമ്മിൽ, എന്നുവച്ചാൽ നീളസങ്കരനും നീളസങ്കരനും ശുദ്ധനീളനും ശുദ്ധനീളനും എന്ന മുറയ്ക്കായിരിക്കണം. നീളസങ്കരന്റെ ഫലമായി രണ്ടാംതലമുറയിൽ ലഭിക്കുന്നതു്: (1) ശുദ്ധനീളൻ, (2) (3) നീളസങ്കരൻ, (4) ശുദ്ധമുണ്ടൻ എന്ന രീതിയിലാണ്. ഇവയിൽ ഒന്നും നാലും ഇനങ്ങൾ അതേ തരങ്ങളെത്തന്നെ, അതായതു്, ശുദ്ധനീളൻ, ശുദ്ധമുണ്ടൻ ഇവയെ അനുസ്യൂതമായി ജനിപ്പിച്ചുകൊണ്ടിരിക്കും. എന്നാൽ രണ്ടും മൂന്നും തരങ്ങളാകട്ടെ കാൽഭാഗം ശുദ്ധനീളൻ, കാൽഭാഗം ശുദ്ധമുണ്ടൻ, പകുതിഭാഗം നീളസങ്കരൻ എന്ന കണക്കിനു തുടൎച്ചയായി ഫലം പുറപ്പെടുവിച്ചുകൊണ്ടിരിക്കും. കളംചെ വെട്ടൻ സൂചിപ്പിക്കുന്ന അനുപാതം ഇങ്ങനെയാണ്. മനുഷ്യരിലും

കൂട്ടെ ഈവിധത്തിൽ തിരിഞ്ഞെടുത്തുള്ള ഇണചേൎപ്പ് നടപ്പില്ലല്ലൊ. തന്നിമിത്തം മേനിയുടെ നിറം മിശ്രമായാണു സംക്രമണം നടക്കുന്നതു്. തൽഫലമായി ഒരേ കുടുംബത്തിൽ, ഒരേ മാതാപിതാക്കന്മാരുടെ സന്താനങ്ങളായി പല നിറക്കാർ ഭൂജാതരാകുന്നു. എങ്കിലും കണ്ണിന്റെയും രോമത്തിന്റെയും നിറം സങ്കീൎണ്ണജാതിയേപ്പറ്റി മെൻഡെൽ കണ്ടുപിടിച്ചു സ്ഥാപിച്ചിട്ടുള്ള നിയമാനുസരണമത്രെ സംക്രമണം ചെയ്യുന്നതു്.

മെൻഡെൽ തന്റെ പരീക്ഷണനിരീക്ഷണങ്ങളുടെ ഫലമായി കണ്ടുപിടിച്ച ഈ തത്വത്തെ Halliday Sutherland ഹാളിഡേ സതേർലാൻഡ് എന്ന പണ്ഡിതൻ Laws of life "ജീവന്റെ നിയമങ്ങൾ" എന്ന ഗ്രന്ഥത്തിൽ ഒരു വംശാവലിപ്പട്ടികയായി ഇങ്ങനെ കാണിച്ചിരിക്കുന്നു. (p. 119):

Pure Tall x Pure Short

First generation

|

Tall Hybrids (that is Tall Short)

Second generation

|

| Pure Tall | Tall Hybrid | Tall Hybrid | Pure short |
|---|---|---|---|
| i. e., Tall Tall | i. e., Tall Short | i. e., Tall Short | i. e., Short Short |
| Will go on produ-cing] Pure Talls | ………………………… | ………………………… | Will go on produ-Pure Short [cing |

Will produce 2nd generation 1/4 Pure Talls, 1/4 Pure Shorts, 1/2 Tall Hybrids ad infinitum.

ഈ പ്രകൃതിനിയമമനുസരിച്ച് തെക്കുംഭാഗർ കലൎപ്പില്ലാത്തവരായിരുന്നെങ്കിൽ ഒരേ (ശുദ്ധ)നിറം തന്നെ എല്ലാവരിലും കണ്ടേനേ. എന്നാൽ അവരിൽ ഒരേ കുടുംബത്തിൽ, ഒരേ മാതാപിതാക്കന്മാരുടെ ഇടയിൽപോലും, വൎണ്ണവൈവിദ്ധ്യം സ്പഷ്ടമായി കാണുന്നുണ്ടു്. വിദേശത്തുനിന്നു വന്നവരായി പറയുന്ന ക്നായിത്തോമ്മായും കൂട്ടരും വൎണ്ണത്തിൽ ഐകരൂപ്യമുള്ളവരായിരുന്നു എന്നു തീർച്ചയാണല്ലൊ. ആ സ്ഥിതിക്കു അവരുടെ സന്താനങ്ങൾ കലൎപ്പില്ലാതെ നിലനിന്നിരുന്നെങ്കിൽ അവരുടെ നിറത്തെ ഇൻഡ്യയിലെ അസഹ്യമായ ചൂടു് എത്രതന്നെ അപഹരിച്ചാലും അവർ എല്ലാവരും നിറത്തിൽ ഐകവിധ്യമുള്ളവരായിരു

ന്നേനേ. ഇതിൻെറ ഏററം പ്രസ്പഷ്ടമായ ദൃഷ്ടാന്തം, ഞാൻ ഉപരി (III-10) കാണിച്ചിട്ടുള്ളതുപോലെ കൊച്ചിയിലെ പരദേശി അഥവാ വെളുത്ത യൂദന്മാരാണ്. ഇൻഡ്യയിലെ ചൂടുകൊണ്ടു അവരുടെ നിറം കുറേ മങ്ങിയിട്ടുണ്ട്. എങ്കിലും അവരെല്ലാവരും ഒരേനിറമുള്ളവരാണ്. അവരുടെ ഇടയിൽ കറുമ്പന്മാരും വെളുമ്പന്മാരും എന്നും മററുമുള്ള വർണ്ണവ്യത്യാസം ഒട്ടുമില്ല. ഇതു് അവർ അന്യജാതികളുമായി മിശ്രവിവാഹത്തിൽ ഏർപ്പെടാത്തതിൻെറ ഫലമാണ്. ഇന്നു തെക്കുംഭാഗർ അന്യജാതികളുമായുള്ള വിവാഹം വർജ്ജിക്കുന്നുണ്ടു്. എന്നാൽ മുൻകാലങ്ങളിൽ അങ്ങനെയല്ലായിരുന്നു എന്ന് ചരിത്രം നൽകുന്ന സാക്ഷ്യങ്ങൾക്കു പുറമേ ഇന്നു അവരിൽ കാണപ്പെടുന്ന നിറഭേദം മുൻപുണ്ടായ കലർപ്പിൻെറ ഒന്നാംതരം ലക്ഷ്യമായി നിലകൊള്ളുകയും ചെയ്യുന്നു. അതിനാൽ മിശ്രവിവാഹത്താൽ തങ്ങളുടെ രക്തവീര്യത്തേയും ശുദ്ധിയേയും മലിനപ്പെടുത്തിയിട്ടില്ല എന്നു വൻപു പറയുന്ന തെക്കുംഭാഗസഹോദരങ്ങൾ തങ്ങളുടെ കൂട്ടത്തിൽ കറുമ്പന്മാരും വെളുമ്പന്മാരും ഇരുനിറക്കാരും ചെമ്പൻമീശക്കാരും പൂച്ചക്കണ്ണന്മാരും ഉരച്ചാന്താടിക്കാരും ധാരാളമുള്ളതിൻെറ കാരണം എന്തെന്ന് അവധാനപൂർവ്വം ആലോചിച്ചുനോക്കട്ടെ. അവരോടൊപ്പം എന്നുവേണ്ടാ അവരിൽ പകുതിപോലും സങ്കരലക്ഷണം പ്രദർശിപ്പിക്കുന്നതായി, ഇൻഡ്യയിൽ വേറെ ഏതുജാതിയാണുള്ളതു്? എന്നിട്ടും നരവംശശാസ്ത്രത്തിൻെറ തണലിൽനിന്നുകൊണ്ടു് രക്തശുദ്ധി, രക്തവീര്യം, കലർപ്പില്ലായ്മ എന്നൊക്കെ വികത്ഥനം ചെയ്തു ജാതിശ്രേഷ്ഠത സമ്പാദിക്കാൻ പണിയുന്നു!!! "ഇസ്രായേലിൻെറയും ദാവീദിൻെറയും ക്രിസ്തുനാഥൻെറയും തോമ്മാശ്ലീഹായുടെയും സിരകളിൽക്കൂടി പ്രവഹിച്ചിരുന്ന അതേ രക്തം അഭംഗുരമായും കലർപ്പില്ലാതെയും ഓരോ ക്നാനായ വ്യക്തികളുടെയും ധമനികളിൽക്കൂടി പ്രവഹിക്കുന്നു" എന്നാണല്ലോ മി. ചാഴികാടൻെറ ഇന്നത്തെ വാദം. അതിനെ സാധൂകരിക്കാൻവേണ്ടിയാണ് ക്രിസ്തുവിൻെറ അപ്പസ്തോലന്മാരിൽ മിക്കവരും അവിടത്തെ രക്തസംബന്ധികളായിരുന്നു; തോമ്മാശ്ലീഹാ കർത്താവിൻെറ സഹോദരൻ എന്നു വിളിക്കപ്പെടുന്ന യൂദാശ്ലീഹാ തന്നെ ആയിരുന്നു; തോമ്മാശ്ലീഹായുടെ ജന്മസ്ഥലം കാനാഗ്രാമമായിരുന്നു. അപ്പസ്തോലന്മാരിൽ മററുപലരും കാനായിലും സമീപപ്രദേശങ്ങളിലും വസിച്ചിരുന്നു; ക്നായിതോമ്മായുംകൂട്ടരും തോമ്മാശ്ലീഹായുടെ ശേഷക്കാർ ആയിരുന്നു എന്നൊക്കെ മി. ജോസഫ് വിതണ്ഡവാദം ചെയ്യുന്നതു്. ഇങ്ങനെ ഇന്നത്തെ തെക്കുംഭാഗരുടെ പ്രപിതാമഹന്മാർ കാനായിലെയും സമീപസ്ഥലങ്ങളിലെയും നിവാസികൾ ആയിരുന്നു എന്ന് മി. ചാഴികാടൻ അവകാശപ്പെടുന്നു.

എന്നാൽ വന്ദ്യ ദിവ്യശ്രീ നിധിയിരിക്കൽ മാണിയച്ചൻേറതായി മി. ചാഴികാടൻ പറയുന്ന പുസ്തകത്തിലെ മേൽകാണിച്ച ഉദ്ധരണത്തിലാകട്ടെ തെക്കുംഭാഗരുടെ ജന്മദേശം ബാബേലും അവർ കൽദായക്കാരുമായിട്ടാണല്ലോ കാണിച്ചിരിക്കുന്നതു്. അതായതു് അവർ ഗോത്രപിതാവായ അബ്രഹാത്തിൻെറ ജന്മദേശികളായ കൽദായക്കാരുടെ സന്തതികളത്രേ.

ഇങ്ങനെ ഒരു ജന്മദേശബന്ധമല്ലാതെ അവൎക്ക അബ്രാഹവുമായി മററു
യാതൊരു ബന്ധവുമുള്ളതായി സൂചിപ്പിക്കുന്നുമില്ല. മി. ചാഴികാടൻെറ കാ
നാവാദത്തിനുമുൻപ് തെക്കുംഭാഗർ നടിച്ചിരുന്നതു് അവരുടെ പ്രപിതാ
മഹന്മാർ ക്നാൻദേശത്തുനിന്നു പോന്നവരാണ് എന്നായിരുന്നല്ലൊ. അ
തിനാൽ ടി ഉദ്ധരണിയിലെ അവരുടെ ജന്മദേശത്തെപ്പററിയുള്ള പ്ര
സ്താവം തെക്കുംഭാഗരുടെ വാദസരണിയിൽനിന്നു വളരെ ഭിന്നവും അതിനു
വിപരീതവുമാണ്. തന്നിമിത്തം തങ്ങളുടേതല്ലാത്ത ഈ ആശയങ്ങളെ സം
ബന്ധിച്ചു തെക്കുംഭാഗർ പ്രതിഷേധസ്വരം പുറപ്പെടുവിക്കേണ്ടതായിരുന്നു.
അങ്ങനെ ചെയ്തിട്ടുള്ളതായി അറിയുന്നില്ല. ഇങ്ങനെ അവർ പ്രതിഷേധം
പുറപ്പെടുവിക്കാഞ്ഞതിൽനിന്നു ചില നിഗമനങ്ങൾ എടുക്കേണ്ടതായുണ്ട്.
അതിൽ ഒന്നു മാണിയച്ചൻ ഇങ്ങനെ ഒരു പുസ്തകം—തീരെ കുറഞ്ഞപക്ഷം
മേൽകാണിച്ച തരത്തിലുള്ള പ്രസ്താവനകൾ അടങ്ങിയ ഒരു പുസ്തകം—അ
ദ്ദേഹം മുൻപനായോ പിൻപനായോ നിന്നു അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി
യിട്ടേ ഇല്ല എന്നാണ്. വേറൊന്ന്, മാണിയച്ചൻ ഈ പുസ്തകം പ്രസിദ്ധം
ചെയ്തു എന്നു വരുന്നപക്ഷം, അഥവാ വാദത്തിനുവേണ്ടി അങ്ങനെ സമ്മ
തിക്കുന്നതായാൽ അതിനു മേൽകാണിച്ച പ്രസ്താവനകൾ ഉണ്ടായിരുന്ന
സ്ഥിതിക്കു അന്നു തെക്കുംഭാഗരുടെ വാദം അതിൽനിന്നു ഭിന്നമല്ലായിരുന്നു
എന്നു വരുന്നു. അങ്ങനെയാണെങ്കിൽ അവരുടെ ചരിത്രനിൎമ്മാണം, അവ
രുടെ ജന്മദേശത്തെപ്പററിയുള്ള അറിവു, ഇന്നു പഴയതിൽനിന്നു ഭിന്നവും
അതിനു വിപരീതവുമായ ഒരു നിലയെ അവലംബിച്ചിരിക്കുന്നു. വേറെ
വാക്കിൽ പറഞ്ഞാൽ, തെക്കുംഭാഗർ ചരിത്രം മാറിയെഴുതുന്നു എന്നു സമ്മ
തിക്കണം.

ഇതിനും പുറമേ, മാണിയച്ചൻേറതായി പറയുന്ന ഉദ്ധൃതത്തിൽ
"തങ്ങൾ ഗോത്രപിതാവായ അബ്രാഹമിൻെറ ജന്മദേശികളായ കൽദായ
ക്കാരുടെ സന്തതികളാണ്" എന്നു സ്പഷ്ടമായി കാണിച്ചിരിക്കുന്ന സ്ഥിതിക്കു
ടി. ഉദ്ധൃതത്തിൽനിന്നു ആറു നിഗമനങ്ങൾ എടുത്തു മി. ചാഴികാടൻ
രേഖപ്പെടുത്തിയിട്ടുള്ളതിൽ ഒടുവിലത്തേതിൽ "അവരുടെ (തെക്കുംഭാഗ
രുടെ) പൂർവ്വന്മാർ അബ്രാഹത്തിൻെറ സന്തതികളായ ഇസ്രായേൽ വംശ
ജരും...ആണ്" എന്നു വാദിക്കുന്നതിനുള്ള അടിസ്ഥാനം എന്തു് എന്ന് എത്ര
ആലോചിച്ചിട്ടും മനസ്സിലാകുന്നില്ല. അതും തൻെറ ഒരു ആശയം പൊ
ന്തിച്ചു കാണിക്കുന്നതിനു മി. ചാഴികാടൻ പ്രയോഗിച്ചിരിക്കുന്ന ഒരു 'മിരട്ടു
വിദ്യ' മാത്രമാണ്. അബ്രാഹം കൽദായദേശക്കാരൻ ആയിരുന്നു. ദൈവ
കല്പനപ്രകാരം അദ്ദേഹം സ്വന്തനാട്ടും വീടും വിട്ട് ക്നാൻദേശത്തുചെന്നു
ഒരു പരദേശിയായി താമസിച്ചിരുന്നു. അവിടെവെച്ചു അദ്ദേഹത്തിൻെറ
ഏകപുത്രനായ ഇസഹാക്ക ജാതനായി. ഇസഹാക്കിൻെറ പുത്രന്മാരിൽ
രണ്ടാമനായിരുന്നു യാക്കോബ്. ഈ യാക്കോബിനു സംഗതിവശാൽ സം
സിദ്ധമായ ഇതരനാമമത്രെ ഇസ്രായേൽ എന്നതു്. ഈ ഇസ്രായേലിൻെറ
അഥവാ യാക്കോബിൻെറ പന്ത്രണ്ടുമക്കളും ക്നാൻ ദേശത്തുതന്നെ പാ
ൎത്തിരുന്നു. ഇവരും ഇവരുടെ സന്താനപരമ്പരകളുമാണു ഇസ്രായേൽജനം

എന്ന പേരിൽ വിശ്വവിശ്രുതരായിത്തീർന്നതു്. ക്നാൻ ദേശവാസികളായിരുന്ന ഇവരെ ഒരു തരത്തിലും കൽദായദേശവാസികൾ ആക്കുവാൻ വയ്യാ. ഇസ്രായേൽമക്കളെ കൽദായക്കാർ എന്നു ആരും ഒരിക്കലും വിളിച്ചിട്ടുമില്ല. അതിനാൽ "അബ്രാഹമിന്റെ ജന്മദേശികളായ കൽദായക്കാരെ" "അബ്രാഹമിന്റെ സന്തതികളായ ഇസ്രായേൽ വംശജർ" ആക്കാൻ മി. ചാഴികാടൻ ശ്രമിച്ചിരിക്കുന്നതു് അയാളുടെ ഒരു ഉദ്ദേശം പൊന്തിച്ചു കാണിക്കാൻ വേണ്ടിമാത്രമാണു്.

25. a) മാണിയച്ചന്റേതായി പറഞ്ഞിരിക്കുന്ന കൃതിയിലെ ആശയങ്ങളിൽ ചിലതു് പരസ്പരവിരുദ്ധവും മറ്റു ചിലതു് മാണിയച്ചൻ കർത്താവാണു് എന്നു സംശയലേശമില്ലാത്ത ഇതര കൃതികളിലെ ആശയങ്ങൾക്കു വിപരീതവുമാണു്. "കോട്ടയം വികാരിയാത്തിന്റെ അതിർത്തിക്കകത്തുതന്നെയും പലയിടങ്ങളിലായി കൽദായ രക്തത്തിന്റെ പൂർണ്ണവിശുദ്ധത്തോടും പൂർവ്വശ്രേഷ്ഠതയോടുംകൂടി കെടാദീപസമാനം ഏറ്റവും പൂർവ്വമായുള്ള കൽദായജനം നിവസിക്കുന്നുണ്ടെന്നും അവർ അന്യവിവാഹത്താൽ തങ്ങളുടെ ജാതിമഹത്വവും രക്തവിശുദ്ധവും കുറയുന്നതിനോ മിശ്രപ്പെടുന്നതിനോ കേവലം അനുവദിക്കുന്നില്ലെന്നും അറിയുന്നു." (P. 215.) എന്ന പ്രസ്തുത ഉദ്ധൃതത്തിലെ ഭാഗത്തെ വ്യാഖ്യാനിച്ചു മി. ചാഴികാടൻ എടുത്തിട്ടുള്ള ഒരു നിഗമനം "തെക്കുംഭാഗർ കൽദായ രക്തത്തിന്റെ പൂർണ്ണവിശുദ്ധത്തോടും പൂർവ്വശ്രേഷ്ഠതയോടുംകൂടി ഒരു നിത്യദീപമായി മലയാളത്തു പ്രശോഭിക്കുന്ന ഒരു സമുദായമാണു്" എന്നാണല്ലോ. അതിന്റെ അർത്ഥം തെക്കുംഭാഗർമാത്രം "കൽദായ സുറിയാനി വംശ"ത്തിൽ പെട്ടവർ ആകുന്നു എന്നും ആണു്. എന്നാൽ ടി ഉദ്ധൃതത്തിൽതന്നെ "മലയാളത്തെ നസ്രാണികൾ കൽദായ സുറിയാനി വംശത്തിലും റീത്തിലും ഉൾപ്പെട്ടവരെന്നു പ്രസിദ്ധമായിരിക്കെ" എന്നുകൂടി കാണുന്നുണ്ടല്ലോ. അതായതു്, മലയാളത്തെ സമസ്തനസ്രാണികളും അതായതു് തെക്കുംഭാഗരും വടക്കുംഭാഗരും കൽദായ സുറിയാനി വംശത്തിൽ പെട്ടവരാകുന്നു എന്നു്. ഇങ്ങനെ ഒരു ഭാഗത്തു തെക്കുംഭാഗർമാത്രം കൽദായസുറിയാനി വംശജർ എന്നു ഖണ്ഡിതമായ ഭാഷയിൽ പറഞ്ഞശേഷം മറ്റൊരിടത്തു മുൻപറഞ്ഞ ആശയത്തിൽനിന്നു ഭിന്നവും അതിനു വിരുദ്ധവുമായ പ്രസ്താവന ചെയ്തിരിക്കുന്നു. ഇങ്ങനെ പൂർവ്വാപരവിരുദ്ധമായ ആശയങ്ങൾ അടങ്ങിയ ഒരു പുസ്തകം മാണിയച്ചൻ പ്രസിദ്ധപ്പെടുത്തി എന്നു വിശ്വസിക്കാൻ നിവൃത്തിയില്ല.

b) ഈ ഉദ്ധൃതത്തിൽ കാണുന്ന "കൽദായ സുറിയാനിവംശം കൽദായ സുറിയാനിരക്തം" എന്ന പ്രയോഗവും വളരെ വിചിത്രമായിരിക്കുന്നു. ഈദൃശമായ ഒരു പ്രസ്താവന മി. ചാഴികാടൻ 36–ാം വശത്തു ചെയ്തിട്ടുണ്ടു്. അതു ഇങ്ങനെയാണു്. "ഇന്നു മലങ്കരയിലെ സാക്ഷാൽ സുറിയാനിക്കാരും കൽദായസുറിയാനിരക്തത്തോടുകൂടിയവരും ക്നാനായ സുറിയാനിക്കാരെന്നു അറിയപ്പെടുന്ന ചെറിയ സമുദായമായ തെക്കുംഭാഗരത്രെ." "കൽദായ സുറിയാനിവംശം," "കൽദായസുറിയാനിരക്തം" എന്നൊക്കെ പറഞ്ഞാൽ അർത്ഥം എന്താണാവോ? "കൽദായസുറിയാനി" എന്നു പറയു

ന്നതു് ഒരു ഭാഷയാണ്. "The Syrian Church of Malabar- "മലയാളസുറിയാനിസഭ" എന്ന പുസ്തകത്തിൻെറ 4-ാം വശത്തു് ഡോക്ടർ പ്ലാസിഡ് ഇങ്ങനെ പറയുന്നു: "The Syriac Language now is East Syriac or West Syriac which differs from each other only in script and vowel sound ......... East Syriac is known as Syro - Chaldaic, Chaldaic and Nestorian." സുറിയാനിഭാഷ ഇന്നു് പൌരസ്ത്യസുറിയാനി, പാശ്ചാത്യസുറിയാനി എന്നിങ്ങനെ രണ്ടായി പിരിയുന്നു. അവ തമ്മിലുള്ള വ്യത്യാസം ലിപിഭേദത്തിലും സ്വരോച്ചാരണത്തിലുമാണു സ്ഥിതിചെയ്യുന്നതു് ......... പൌരസ്ത്യസുറിയാനിയാകട്ടെ കൽദായസുറിയാനി, കൽദായ, നെസ്തോറിയൻ എന്നീപ്പേരുകളിൽ അറിയപ്പെടുന്നു." ആകയാൽ "കൽദായസുറിയാനി" എന്നു പറഞ്ഞാൽ പൌരസ്ത്യസുറിയാനി ഭാഷയെന്നാണർത്ഥം. ആ ഭാഷയോടു രക്തവും വംശവും ഒക്കെ ചേർത്തു പറഞ്ഞാൽ എന്തായിത്തീരുമെന്നു് മനസ്സിലാകുന്നില്ല. ആ പ്രയോഗം അസംബന്ധവും അജ്ഞാനദ്യോതകവും അനർത്ഥകാരിയും ആണു് എന്നല്ലാതെ മറ്റൊന്നും പറയാൻ കാണുന്നില്ല. അഗാധബുദ്ധിമാനും ചരിത്രപണ്ഡിതനും സർവ്വജനസമ്മതനുമെന്നു് തെക്കംഭാഗർതന്നെ സാക്ഷ്യം നൽകുന്ന നിധിയിരിക്കൽ മാണിയച്ചൻ ഈ വിധത്തിൽ അസംബന്ധങ്ങളും അജ്ഞതാപ്രകടനങ്ങളും അടങ്ങിയ ഒരു പുസ്തകം പ്രകാശനം അഥവാ പ്രസാധനം ചെയ്തു എന്നുപറഞ്ഞാൽ ആരാണു വിശ്വസിക്കുക?

c) അതിലെ ഭാഷാരീതിതന്നെ മാണിയച്ചനിൽ കളിയാടിയിരുന്ന സരസ്വതീവിലാസത്തിനു ഒട്ടും അനുയോജിച്ചതല്ല. "അവർ അന്യവിവാഹത്താൽ തങ്ങളുടെ ജാതിമഹത്വവും രക്തവീര്യവും കുറയുന്നതിനോ മിശ്രപ്പെടുന്നതിനൊ കേവലം അനുവദിക്കുന്നില്ലെന്നും അറിയുന്നു" എന്നുംമറ്റുമുള്ള ഭാഗങ്ങൾ കണ്ടാൽ ഇംഗ്ലീഷോ അഥവാ ലത്തീനോ മറ്റെതെങ്കിലും വിദേശീയമോ ആയ ഒരു ഭാഷയിൽനിന്നു ആരോ ചെയ്ത ഒരു തർജ്ജമമാത്രമായി തോന്നുന്നു. വിദേശത്തിരുന്നു് അന്യരുടെ റിപ്പോർട്ടുകൾ വായിച്ചുഗ്രഹിച്ചിട്ടുള്ള ഒരാൾ അല്ലാതെ സംഗതികൾ നടക്കുന്ന സ്ഥലകാലങ്ങളിൽ ജീവിച്ചു നേരിട്ടു കണ്ടറിഞ്ഞിട്ടുള്ള ഒരാൾ ഇങ്ങനെ "അറിയുന്നു" എന്നു് എഴുതുകയില്ല. വിവിധ ഭാഷകളിൽ എന്നവണ്ണം മാതൃഭാഷയായ മലയാളത്തിലും അസാധാരണ വ്യുൽപത്തി സമ്പാദിച്ചിരുന്ന മാണിയച്ചൻെറ തൂലികയിൽനിന്നോ അദ്ദേഹത്തിൻെറ അറിവോടുകൂടിയോ ഇങ്ങനെ ഒരു പുസ്തകം പുറപ്പെട്ടു എന്നു് വിചാരിക്കാൻ മാർഗ്ഗം കാണുന്നില്ല.

d) ടി. പുസ്തകം 1896 ആഗസ്റ്റ് 30—നു മാണിയച്ചൻ അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്തു എന്നാണല്ലൊ. മി. ചാഴികാടൻ പറയുന്നതു്. എന്നാൽ ആ ആണ്ടു് മാർച്ച് 19—ാംനു ഈ മാണിയച്ചനും വേറെ അഞ്ചു വടക്കംഭാഗ വൈദികരുംകൂടി 13-ാം ലെയോൻ മാർപ്പാപ്പായിക്കു ഒരു അപേക്ഷ അയച്ചു. ഇതു് മാർ ളൂയിസ്മെത്രാൻെറ രേഖാസംഹിതയിൽ 196–201 വശങ്ങളിൽ ചേർത്തിട്ടുണ്ട്. ലവീഞ്ഞുമെത്രാനച്ചൻ റോമിലേയ്ക്കു പറ

പ്പെട്ടതു് 1895 സെപ്റ്റംബറിൽ ആയിരുന്നല്ലൊ. അതിനാൽ അദ്ദേഹം പുറപ്പെട്ടിട്ടു ആറാം മാസത്തിലത്രെ മാണിയച്ചൻ മുമ്പനായിനിന്നു ടി. അപേക്ഷ മാർപ്പാപ്പായിക്കയച്ചതു്. പിന്നെയും അഞ്ചാറുമാസംകൂടെ കഴിഞ്ഞിട്ടുമാത്രം അദ്ദേഹം പ്രസ്തുത പുസ്തകം പ്രസിദ്ധപ്പെടുത്തിയതായിട്ടാണു് മി. ചാഴികാടൻ പറയുന്നതു്. ഈ പുസ്തകത്തിലെ പ്രസ്താവനയും ടി. അപേക്ഷയിലെ പ്രസ്താവനയും പരസ്പരവിരുദ്ധമായി കാണപ്പെടുന്നു. പ്രസ്തുത അപേക്ഷ ഇങ്ങനെ ആരംഭിക്കുന്നു:

"With the most profound veneration and with the deepest sentiments of devotion and attachment, we the undersigned, descendents of the Syrians converted in Malabar by St. Thomas, the Chaldaic Syrians who settled in Malabar in 345 from Conon and have from that time been professing the Holy Catholic Faith and adhering to the ordinances of the Eastern Rite and finally those who from that period till A. D. 1599 had been governed by the Patriarch of Babylon and now subject to the jurisdiction of the Vicariate of Cottayam, beg leave to approach Your Holiness to lay at Your Holiness's venerable feet the following grievances for Your Holiness' paternal and gratious consideration and for such redress as may be found necessary for the promotion of our spiritual and temporal welfare"

വി. തോമ്മാ മലയാളത്തു വച്ചു മാനസാന്തരപ്പെടുത്തിയ സുറിയാനിക്കാരുടെയും ക്രി. വ. 345-ൽ കാനോനിൽനിന്നും വന്നു "മലയാളത്തു അധിവാസമുറപ്പിച്ച കൽദായ സുറിയാനിക്കാരുടെയും ആ കാലം മുതൽ കത്തോലിക്കാവിശ്വാസം അനുസരിച്ചും പൌരസ്ത്യറീത്തിന്റെ വിധികളെ അവലംബിച്ചും വന്നിരുന്നവരുടെയും ഇങ്ങനെ ആ കാലഘട്ടം തുടങ്ങി 1599 വരെ ബാബേൽ പാത്രിയർക്കീസിനാൽ ഭരിക്കപ്പെട്ടു വന്നിരുന്നവരുടെയും സന്താനങ്ങളും ഇപ്പോൾ കോട്ടയം വികാരിയാത്തിന്റെ അധികാരത്തിൻകീഴിൽ സ്ഥിതിചെയ്യുന്നവരുമായി താഴെ പേരെഴുതി കൈയൊപ്പിട്ടിരിക്കുന്നവരായ ഞങ്ങൾ അതിവ ഭക്തിബഹുമാനപുരസ്സരം അവിടത്തെ പരിശുദ്ധതയെ അഭിഗമിച്ചു്, താഴെ രേഖപ്പെടുത്തിയിരിക്കുന്ന ഞങ്ങളുടെ സങ്കടങ്ങളെ പൈതൃകമായ കരുണാസമന്വിതം തൃക്കൺപാർത്തു ഞങ്ങളുടെ ആത്മികവും ആധിഭൌതികവുമായ ക്ഷേമത്തിനു ആവശ്യമെന്നുതോന്നുന്ന പ്രതിവിധി ചെയ്തു തരുന്നതിനായി അവയെ അവിടത്തെ പാദാരവിന്ദങ്ങളിൽ സമർപ്പിക്കുന്നതിനു അനുജ്ഞ അഭ്യർത്ഥിച്ചുകൊള്ളുന്നു."

ഈ അപേക്ഷയിൽ ഒപ്പിട്ടിരിക്കുന്ന ഏഴു വൈദികർ. 1 ഫാദർ എമ്മാനുവേൽ നിധിയിരി 2 ഫാദർ ജേക്കബ് തെള്ളി 3 ഫാദർ ജോസഫ്

പിടിയേക്കൽ, 4 ഫാദർ എമ്മാനുവേൽ മാറാമററം, 5 ഫാദർ ജേക്കബ് മേൽവട്ടം, 6 ഫാദർ എമ്മാനുവേൽ പാറങ്കുളങ്ങര, 7 ഫാദർ ജോൺ ചൂരനോലിക്കൽ എന്നിവരാണ്. ഇവർ ഏഴുപേരും വടക്കുംഭാഗരുമാണ്. അവർ സ്വയം സംബോധനംചെയ്തിരിക്കുന്നതു് മാർ തോമ്മാശ്ലീഹാ മലയാളത്തു മാനസാന്തരപ്പെടുത്തിയവരുടെയും 345-ൽ മലയാളത്തു കുടിയേറിപ്പാർത്ത കൽദായസുറിയാനിക്കാരുടെയും സന്താനങ്ങൾ എന്നാണല്ലോ. അപേക്ഷകന്മാർ ഈ ഇരുകൂട്ടരുടേയും സന്താനങ്ങൾ ആകണമെങ്കിൽ അവർ—നാട്ടുക്രിസ്ത്യാനികളും വിദേശക്രിസ്ത്യാനികളും—തമ്മിൽ വിവാഹത്തിൽ ഏർപ്പെടാതെ മററുമാർഗ്ഗമില്ലെന്നു തീർച്ചയാണ്. ആ സ്ഥിതിക്ക തെക്കുംഭാഗർ തങ്ങളുടെ പൂർവ്വപിതാക്കന്മാർ എന്നു് അവകാശപ്പെടുന്ന ആ കൽദായ സുറിയാനിക്കാർ, കൽദായ രക്തത്തിൻെറ പൂർണ്ണവിശുദ്ധിയോടും പവിത്രശ്രേഷ്ഠതയോടുംകൂടി കെടാദീപസമാനം നിവസിക്കുന്ന ഏററവും പൂർവ്വമായുള്ള കൽദായജനം, അന്യവിവാഹത്താൽ തങ്ങളുടെ ജാതിമഹത്വവും രക്തവിശുദ്ധിയും കുറയുന്നതിനോ മിശ്രപ്പെടുന്നതിനോ കേവലം അനുവദിക്കുന്നില്ല എന്നറിയുന്നു എന്നു് മാണിയച്ചൻ പറഞ്ഞിട്ടുണ്ടെങ്കിൽ അതു മേൽ രേഖപ്പെടുത്തിയിരിക്കുന്ന അപേക്ഷയിലെ പ്രസ്താവനയ്ക്കു കടകവിരുദ്ധമാണല്ലോ. ഇങ്ങനെ ഒരേവിഷയത്തെ സംബന്ധിച്ചു് പ്രത്യക്ഷത്തിൽ ഇരുവിരുദ്ധങ്ങളായ പ്രസ്താവനകൾ മാണിയച്ചൻ ചെയ്തു എന്നു് വിചാരിപ്പാൻ യാതൊരു വഴിയും കാണുന്നില്ല. അതിനാൽ എൻെറ വിനീതാഭിപ്രായത്തിൽ, മാണിയച്ചൻേറതായി പറയുന്ന ഈ പുസ്തകം ഉണ്ടെങ്കിൽ, ഒന്നുകിൽ അതു മുഴുവൻ വ്യാജനിർമ്മിതമാണ്; അല്ലെങ്കിൽ, ഇങ്ങനെ ഒരു രേഖ മാണിയച്ചൻ ചമച്ചു എന്നു വന്നാൽ തന്നെയും തെക്കുംഭാഗരുടെ ചരിത്രവാദത്തിനു അനുകൂലമായി അതിൽ ഉള്ളതായി കാണിച്ചിട്ടുള്ള ഭാഗങ്ങൾ മുഴുവനും കൃത്രിമമായി കൂട്ടിച്ചേർത്തതായിരിക്കണം.

e) മേൽപറഞ്ഞ ഹർജിയുടെ 8-ാം ഖണ്ഡികയിൽ മലയാളത്തെ സുറിയാനിക്കാരുടെ മുമ്പിലത്തെ പേരായ "മലയാള കൽദായ സുറിയാനിക്കാർ" എന്നതിനെ "മലയാളസുറിയാനിക്കാർ" എന്നു ഭേദപ്പെടുത്തിയതിനെപ്പററിയും മാണിയച്ചനും മററും സങ്കടം പറഞ്ഞിട്ടുണ്ടു്. ഈ പുതിയ അഭിധാനം മലയാളത്തെ സുറിയാനിക്കാർക്കു പൊതുവെ തൃപ്തികരമായിരുന്നില്ല. റോമിൽനിന്നും വന്നിരുന്ന ഔദ്യോഗിക രേഖകളിൽ ഈ നവീനനാമധേയം ഉപയോഗിച്ചിരുന്നതിനാലും, സാഹചര്യങ്ങളുടെ പ്രാതികൂല്യത അനിവാര്യമായി തോന്നിയതിനാലുമായിരിക്കാം മലയാളത്തെ സുറിയാനിക്കാരും ഈ അഭിധാനം ചിലപ്പോൾ സ്വയം ഉപയോഗിച്ചിട്ടുള്ളതു്. എങ്കിലും "കൽദായ" സംജ്ഞ എടുത്തുകളഞ്ഞതിൽ അവർ ഖേദം പ്രകടിപ്പിക്കയും അതു പുനസ്ഥാപിച്ചുകിട്ടാൻ പരിശ്രമിക്കയും ചെയ്തിരുന്നു. എന്നാൽ ഈ വിഷയത്തിൽ ലത്തീൻ ഭരണാധികാരികളായിരുന്ന ഡോക്ടർ ലവീഞ്ഞും മററും ഒട്ടും അനുകൂലികളായിരുന്നില്ല. തന്നിമിത്തമായിരിക്കണം കൽദായശബ്ദമാററത്തിൻെറ ഉത്തരവാദിത്വം ഡോക്ടർ ലവീഞ്ഞിലും ഹർജിക്കാർ പ്രക്ഷേപിക്കുന്നതു്. ഇതു്, മി. ഐ. സി. ചാക്കോ പറയുന്നതു

പോലെ "ഏവം വിധങ്ങളായ ഹർജികളിൽ കടന്നുകൂടുന്ന അതിശയോക്തികളിൽഒന്നാണെന്നു പറയേണ്ടിയിരിക്കുന്നു."

f) ബാബേൽ പാത്രിയർക്കീസിന്റെ മേധാവിത്വം മലയാളത്തു പുനസ്ഥാപിച്ചു കിട്ടുന്നതിനായി 1899-മാർച്ചു 19-നു "മലയാളത്തെ വികാരിയാത്തുകളായ തൃശ്ശൂർ, എറണാകുളം, ചങ്ങനാശേരി എന്നിവകളിലെ വികാരിമാരും ഇടവകപ്പട്ടക്കാരുമായ മലയാള കൽദായ സുറിയാനിക്കാർ" 13-ാം ലെയോൻ പാപ്പായിക്കു ഒരു ഹർജിയും സത്തോളി കർദ്ദിനാളിനു ഒരു മെമ്മോറിയലും അയച്ചതിന്റെ പകർപ്പു ഗിയാമിലിൽ കാണുന്നുണ്ട്. കർദ്ദിനാളിനു സമർപ്പിച്ച മെമ്മോറിയലിന്റെ 2, 3 ഖണ്ഡികകളിൽ ഇങ്ങനെ കാണുന്നു:

II. That the memorialists forwarded several petitions to the Holy Father......requesting His Holiness to put their churches under the control of the above Patriarch, and to appoint their national Bishops over them.........

III. That the request of the memorialists to the Holy Father became the means of incurring the dislike and the displeasure of their spiritual superiors on them. Whereupon they (sp. superiors) used their influence to thwart their object in being reunited to the Chaldean Patriarchate and make their (sp. superiors) authority permanent on these people. In addition the above superiors recommended to the Sacred Congregation of Propaganda to have the name "Syro-Chaldean" removed; agreeably to this, the Sacred Congregation has styled them "Syro-Malabarists" in the "Missiones Catholique".

ഇതിന്റെസാരം: II "മെമ്മോറിയൽകാർ പരിശുദ്ധ പിതാവിനു പലഹർജികൾ അയച്ചു തങ്ങളുടെ പള്ളികളെ മേൽപറഞ്ഞ പാത്രിയർക്കീസിന്റെ ഭരണത്തിൽ ആക്കണമെന്നും തങ്ങളുടെ മേധാവികളായി സ്വജാതീയരായ മെത്രാന്മാരെ നിയമിക്കണമെന്നും അഭ്യർത്ഥിച്ചു. III "മെമ്മോറിയൽകാരുടെ പ്രസ്തുത അഭ്യർത്ഥനകൾമൂലം തങ്ങളുടെ ആത്മീയാധികാരികളുടെ അപ്രീതിക്കും അതൃപ്തിക്കും അവർ പാത്രീഭൂതരായിഎന്നും; തന്നിമിത്തം അവർ (ആത്മീയാധികാരികൾ) തങ്ങളുടെ സ്വാധീനശക്തി ഉപയോഗിച്ചു അപേക്ഷകന്മാരുടെ പ്രാർത്ഥിതമായിരുന്ന ബാബേൽ പാത്രിയർക്കാ സിംഹാസനത്തോടുള്ള പുനരൈക്യത്തെ തടഞ്ഞു എന്നും; അവർക്കു (ആത്മീയാധികാരികൾക്കു) ഈ ജനങ്ങളുടെ മേലുള്ള അധികാരത്തെ സ്ഥിരമാക്കാൻ ശ്രമിച്ചുഎന്നും; മാത്രമല്ല, "കൽദായസുറിയാനിക്കാർ" എന്നുള്ള തങ്ങളുടെ അഭിധാനത്തെ മാറ്റിക്കളയുന്നതിനു തങ്ങളുടെ ഈ ആത്മീയാധികാരികൾ പ്രൊപ്പഗാന്താ തിരുസ്സംഘത്തോടു ശുപാർശ ചെയ്തെന്നും, തദനുസരണം തിരുസ്സംഘം തങ്ങളെ "സീറോ മലയാളികൾ"

എന്നു "മിസ്ത്യാനെസ് കത്തോലിക്കേ"യിൽ സംബോധനം ചെയ്തു എന്നും ആണു്.

ഈ മെമ്മോറിയലിൽ നാമമാററത്തിൻെറ ഉത്തരവാദിത്വം ലവിഞ്ഞു മെത്രാൻെറമേൽ മാത്രമല്ല ആരോപിച്ചിരിക്കുന്നതു്. എന്നാൽ മാണിയച്ചനും കൂട്ടുവൈദികരും കോട്ടയം വികാരിയാത്തുകാർ ആയിരുന്നു. അവരുടെ ഹർജിയുടെ വിഷയം തങ്ങളുടെ മേധാവിയായ ലവിഞ്ഞു മെത്രാനച്ചൻെറ ഭരണദൂഷ്യം സംബന്ധിച്ചു മാത്രമായിരുന്നു. ആ കൂട്ടത്തിൽ തങ്ങളുടെ റീത്തിൻെറ നാമമാററത്തിൻെറ (തുടർച്ചയുടെ) കാരണക്കാരിൽ ഒരുവൻ എന്നനിലയിൽ ലവീഞ്ഞുമെത്രാൻെറമേൽ ഹർജിക്കാർ കുററം ചുമത്തുന്നു എന്നു മാത്രമേ ഉള്ളു. ഡോക്ടർ മെഡലിക്കോട്ടോ മററു വല്ലവരുമോ ഇതിൽ ലവിഞ്ഞു മെത്രാൻെറ സഹവർത്തികളായിരുന്നെങ്കിൽ ആ വസ്തുത അവരുടെ സങ്കടത്തിൽ പ്രക്ഷേപിക്കേണ്ട ആവശ്യമേ ഉണ്ടായിരുന്നില്ലല്ലൊ

g) ഇനി ടി. പുസ്തകം പുറപ്പെടുവിക്കുന്നതിനുള്ള ഹേതുവായി മി. ചാഴികാടൻ പറയുന്നഭാഗംകൂടെ ഒന്നു പരിശോധിക്കാം. "മലങ്കര കൽദായ സുറിയാനിക്കാർ" എന്നായിരുന്നു മലങ്കര സുറിയാനിക്കാരെ അറിഞ്ഞിരുന്നതു. ബിഷപ്പു ഡോക്ടർ ലവീഞ്ഞിൻെറ ഭരണാന്ത്യത്തോടുകൂടി ഈ പേരിനെ ഒന്നു മാററുവാനായി ശ്രമിച്ചു. "കൽദായ" സുറിയാനിക്കാർ എന്നതിനുപകരം "മലങ്കര" സുറിയാനിക്കാർ എന്നു ഭേദപ്പെടുത്തണമെന്നു അധികാരസ്ഥാനങ്ങളിലും ഒരു ആലോചന നടന്നു. ഈ ആലോചന ഉണ്ടായതായി മലയാളത്തെ സുറിയാനിക്കാർക്കു അറിവുകിട്ടി. അതിൽ മലയാളത്തെ ജനങ്ങൾ ക്ഷുഭിതരായി. മലയാള സുറിയാനിക്കാർക്കു "പത്രമോനി" ആയി ലഭിച്ചിരുന്ന "കൽദായ" എന്ന അവകാശത്തെ എടുത്തുകളയുവാൻ പോകുന്നു എന്നു് മലങ്കരയിൽ അറിഞ്ഞപ്പോൾ അതിനെ പ്രതിഷേധിക്കുന്നതിനു ജനങ്ങളെ ഉൽബോധിപ്പിക്കുന്നതായി ഒരു പുസ്തകം നിധിയിരിക്കൽ മാണിയച്ചൻ മുമ്പനായി നിന്നു 1896 ആഗസ്റ്റ് 30-നു അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി........ഈ പുസ്തകം കാർളോസു ലവിഞ്ഞു മെത്രാനച്ചൻെറയും ജെസുവിത്തരുടെയും ഭരണത്തെ എതൃക്കുന്നതിനു തെക്കുംഭാഗരോടുള്ള ഒരു ആഹ്വാനം കൂടിയായിരുന്നു. അവരെ സ്വപക്ഷത്തിൽ ചേർക്കുന്നതിനു പരമാർത്ഥം സമ്മതിച്ചു കൊടുക്കേണ്ടതു അത്യാവശ്യമായിരുന്നതിനാലും വിദേശീയ ശത്രുവിനെ എതൃക്കേണ്ടി വന്നപ്പോൾ അയൽവാസികളോടു ഐക്യമത്യം സംസ്ഥാപിക്കുന്നതിനു താല്പര്യം പ്രദർശിപ്പിച്ചു് മേൽ ഉദ്ധരിച്ച ഭാഗങ്ങൾ പുസ്തകത്തിൽ ചേർത്തതാണു്:"

h) പ്രസ്തുത ഭാഗത്തെപ്പററി വിമർശനം ചെയ്യുന്ന ഈ സന്ദർഭത്തിൽ "കൽദായ" ശബ്ദത്തിൻെറ ഉല്പത്തി, ഉപയോഗം ഇവയെക്കുറിച്ചു ആദ്യമേതന്നെ ഒരു ചർച്ച ചെയ്യുന്നതു യുക്തമായിരിക്കും.

The National Encyclopedia, vol. 11- "Chaldaea, in ancient geography, the southerly part of Babylonia, or in a wider sense corresponding to Babylonia itself".

നേഷനാൽ എൻസൈക്ലോപ്പീഡിയായിൽ പറഞ്ഞിരിക്കുന്നതു: "കൽദായം, പുരാതന ഭൂമിശാസ്ത്രപ്രകാരം ബാബിലോണിയായുടെ ദക്ഷിണഭാഗം, അഥവാ അല്പംകൂടെ വ്യാപകമായ അൎത്ഥത്തിൽ ബാബിലോണിയാ മുഴവനും" ആണു്. ഈ ഭാഗങ്ങളെ അധിവസിച്ചിരുന്ന സുറിയാനിക്കാരായ ക്രിസ്ത്യാനികളെ "പൌരസ്ത്യസുറിയാനിക്കാർ" അഥവാ "പൌരസ്ത്യർ" എന്നോ, "നെസ്തോറിയർ" എന്നോ ആയിരുന്നു പുരാതനകാലങ്ങളിൽ വിളിച്ചിരുന്നതു്. അതു് "പാശ്ചാത്യ" സുറിയാനിക്കാരിൽനിന്നും അവരെ തിരിച്ചറിയുന്നതിനു വേണ്ടിയായിരുന്നു. "കൽദായ"ശബ്ദമാകട്ടെ ആദ്യം കൽദായദേശവാസികളെ സൂചിപ്പിച്ചിരുന്നു. കാലാന്തരത്തിൽ കൽദായാവാസികളിൽ ആഭിജാത്യം, ജ്യൌതിഷവിദ്യ ഇവയാൽ പ്രകീൎത്തിതന്മാരായവൎക്കായി ഈ സംജ്ഞ സങ്കുചിതമാക്കപ്പെട്ടു. പിന്നീടാകട്ടെ ഐന്ദ്രജാലികന്മാർ, ജ്യൌതിഷികന്മാർ എന്നിവരെ മാത്രം ഉദ്ദേശിച്ചാണത്രെ ഈ ശബ്ദം ഉപയോഗിച്ചിരുന്നതു. നേഷനിൽ എൻസൈക്ലോപ്പീഡിയായിൽ:

"The name Chaldaeans was especially applied latterly to a portion of the Babylonian Magi, who were devoted to the persuit of astronomy and magical sciences"

"കൽദായസംജ്ഞ, പില്ക്കാലങ്ങളിൽ പ്രത്യേകമായി ജ്യോതിശ്ശാസ്ത്രം, ഇന്ദ്രജാലവിദ്യ ഇവകളിൽ പ്രവീണന്മാരായിരുന്ന ബാബിലോണിലെ ജ്യോതിഷ വിദ്വാന്മാരുടെ ഒരു വിഭാഗത്തെ ഉദ്ദേശിച്ചു പറഞ്ഞിരുന്നു" എന്നാണു കാണിച്ചിരിക്കുന്നതു്. പഴയനിയമ-ദാനിയേൽ ദീൎഘദൎശിയുടെ പുസ്തക—ത്തിൽ ഈ പ്രയോഗത്തിന്റെ ദൃഷ്ടാന്തങ്ങൾ സുലഭമാണു്. ഉദാഹരണമായി, ദാനിയേൽ 2-ാം അദ്ധ്യായം 2, 4, 5 മുതലായ വാക്യങ്ങൾ നോക്കുക ടി. 2-ാം വാക്യം ഇങ്ങനെയാണു്.

"Then the king commanded to call together the diviners and the wise men and the magicians and the Chaldaeans: to declare the king's dreams."–

"തന്റെ സ്വപ്നം വെളിപ്പെടുത്തുന്നതിനായി ജ്യോത്സന്മാരെയും ബുദ്ധിശാലികളെയും മാന്ത്രികന്മാരെയും കൽദായക്കാരേയും വിളിച്ചുകൂട്ടുവാൻ രാജാവു കല്പന നൽകി" ഇംഗ്ലീഷ് വേദപുസ്തകം റീംസ്-ഡൂവേ വിവൎത്തനത്തിൽ, Chaldaeans -കൽദായക്കാർ- എന്നതിനു The astrologers that pretended to divine by stars–എന്നും, മംഗലപ്പുഴ സെമിനാരിയിൽനിന്നും (S. H. League) സെയ്ക്രഡ് ഹാർട്ടുലീഗിന്റെ ആഭിമുഖ്യത്തിൽ പുറപ്പെടുവിച്ചിട്ടുള്ള വേദപുസ്തക-പഴയനിയമ–വിവൎത്തനത്തിൽ "ഗ്രഹനിലകളെ ഗ്രഹിച്ചു് ഭാവിഫലങ്ങളെ പ്രവചിക്കുന്നവരെന്നു നടിച്ചിരുന്നവർ" എന്നും വ്യാഖ്യാനം കൊടുത്തിരിക്കുന്നു.

i) ഇപ്പോൾ കൽദായസുറിയാനിക്കാർ എന്നപേരിൽ അറിയപ്പെടുന്ന ക്രിസ്തീയവിഭാഗത്തിനു പണ്ടു് ആ സംജ്ഞ ഇല്ലായിരുന്നു. "കൽദായസുറിയാനി" ഭാഷയെ "നെസ്തോറിയൻ" എന്ന പേരിൽകൂടെയും വിളി

ച്ചിരുന്നു. ഇങ്ങനെയാണ് "കൽദായസുറിയാനി"ക്കാർക്ക് "നെസ്തോറിയൻ" സംജ്ഞകൂടെയും വന്നുകൂടിയതു്. ഈ "നെസ്തോറിയൻ" ശബ്ദത്താൽ ആകട്ടെ അർത്ഥമാക്കപ്പെട്ടിരുന്നതു് "പൌരസ്ത്യ"സുറിയാനിക്കാരൻ എന്നു മാത്രമായിരുന്നതാനും. എന്നാൽ സൈപ്രസിലെ ഒന്നാം തിമോത്തേയോസ് മെത്രാപ്പോലീത്താ നെസ്തോറിയൻ പാഷണ്ഡത ഉപേക്ഷിച്ച് 1445-ൽ കത്തോലിക്കാവിശ്വാസം അവലംബിച്ചപ്പോൾ അവരുടെ താല്പര്യപ്രകാരം നാലാം എവുജേനിയോസ് മാർപ്പാപ്പാ അവരെ മേലാൽ "കൽദായക്കാർ" എന്നു വിളിക്കണമെന്ന് ആജ്ഞാപിച്ചു. ഇതു് അവരെ നെസ്തോറിയൻ പാഷണ്ഡരിൽനിന്നും ഇതര സുറിയാനിവകുപ്പുകളിൽനിന്നും തിരിച്ചറിയുന്നതിനുവേണ്ടി ആയിരുന്നത്രെ. മലയാളത്താകട്ടെ "മാർതോമ്മാ നസ്രാണികൾ" എന്ന പേരുതന്നെ പിന്നെയും ഉപയോഗത്തിൽ ഇരുന്നിരുന്നു. അവർ "കൽദായക്കാർ" എന്നു വിളിക്കപ്പെടാൻ തുടങ്ങിയിട്ടു ദീർഘകാലം ആയിട്ടില്ലെന്നു ഗിയാമിൽ (p 566) പറഞ്ഞിരിക്കുന്നു.– Nonnisi recenter additus est titulus Chaldaeorum"

j) മലയാളത്തെ നസ്രാണികൾ "സുറിയാനിക്കാർ" എന്നു തങ്ങളേപ്പറ്റി സാധാരണ പറയുകയും എഴുതുകയും ചെയ്തിരുന്നില്ല. പറങ്കികൾ ആദിയായ യൂറോപ്യന്മാർ ഇവിടെ ആധിപത്യം ഉറപ്പിക്കയും മാർതോമ്മാ നസ്രാണികളുമായി ഇടപെട്ടു പരിചയം സിദ്ധിക്കയും ചെയ്തതിനോടെ ആവാണ് ഈ മാർതോമ്മാനസ്രാണികളെ, അവരുടെ വൈദികഭാഷയും റീത്തും നിമിത്തം, "സുറിയാനിക്കാർ" എന്നു വിളിക്കാൻ തുടങ്ങിയതു്. "പൌരസ്ത്യസുറിയാനി"ക്കാരെ "കൽദായക്കാർ" എന്നു വിളിക്കാൻ തുടങ്ങിയ ഉടനേ മലയാളനസ്രാണികൾക്കു ആ നാമം സിദ്ധിച്ചില്ല എന്നു ഗിയാമിൽ പറയുന്നതു ശരിയാണ്. എന്നാൽ അപ്പോഴും അവർ "സുറിയാനിക്കാർ" എന്ന സംജ്ഞയാൽ സംബോധനം ചെയ്യപ്പെട്ടിരുന്നതായി അദ്ദേഹം പറയുന്നതു് പിശകാണ്. വിദേശത്തെ "സുറിയാനി"ശബ്ദം ഇവിടെയും നടപ്പിലിരുന്നു എന്ന സങ്കല്പത്തിന്മേലാണ് അദ്ദേഹം അങ്ങനെ പ്രസ്താവിക്കുന്നതു്. എന്റെ ഈ നിഗമനങ്ങളെ സാധൂകരിക്കുന്നതിനു പര്യാപ്തമായ ചരിത്രരേഖകളുണ്ടു്. 1578–ൽ അങ്കമാലിലെ പൌരപ്രമുഖന്മാരായ അബ്രാഹം, യൌസേപ്പു, ഗീവറുഗീസ് എന്നിവർ 13–ാം ഗ്രീഗോരിയോസ് മാർപ്പാപ്പായിക്കു ഒരു അപേക്ഷ സമർപ്പിച്ചു. അതിന്റെ തലക്കെട്ട്: "അത്യുന്നതനായ ദൈവത്തിന്റെ അപ്പസ്തോലനായ വി. തോമ്മായുടെ ഇൻഡ്യയിലെ സമസ്തക്രിസ്ത്യാനികളും: സ്വസ്തി" എന്നത്രെ. ഇവിടെ അങ്കമാലിലെ നസ്രാണിപ്രമാണികൾ "വി. തോമ്മായുടെ ക്രിസ്ത്യാനികൾ" എന്നാണ് സ്വയം സംബോധനം ചെയ്യുന്നതു്. "ക്രിസ്ത്യാനി" എന്നതു "നസ്രാണി" സംജ്ഞയുടെ പര്യായമാണല്ലൊ. ലോകത്തിന്റെ ഇതര ഭാഗങ്ങളിൽ "ക്രിസ്ത്യാനി"ശബ്ദംമാത്രമാണു പ്രചാരത്തിൽ ഇരുന്നിരുന്നതു്. തന്നിമിത്തം വിദേശികളുമായുള്ള കത്തിടപാടുകളിലും മററും "മാർതോമ്മാനസ്രാണി" എന്നതിന്റെ സ്ഥാനത്തു് "മാർതോമ്മാക്രിസ്ത്യാനികൾ" എന്നാണു അവർ പ്രയോഗിച്ചിരുന്നതെന്നു ഇതിനാൽ വിശദമാകുന്നു. ഇവിടെ അവർ "കൽദായ"ശബ്ദമോ "സുറിയാനി" സംജ്ഞയോ തങ്ങ

ളേപ്പററി ഉപയോഗിക്കുന്നില്ല.
രുടെ ഇടയിൽ അവരേ സംബന്ധിച്ച് അതിനാൽ ഈ ശബ്ദദ്വയങ്ങൾ അവ
വ്യക്തമാകുന്നു. പ്രസ്തുത അഃപക്ഷ പ്രചാരത്തിൽ വന്നിരുന്നില്ല എന്ന
ക്ഷമാണ് പാറയമ്മാക്കൽ ഗോവർണ്ണദോരച്ചൻ എഴുതിയിട്ട് 200 വത്സരങ്ങളുടെ ശേ
തിയത്. അതിലും "മാർത്തോമ്മാനസ്രാണികൾ" "വത്തമാനപ്പുസ്തകം" എഴു
മലയാളസുറിയാനിക്കാരെപ്പററി നിരന്തരം എന്ന സംജ്ഞയാണ്
സ്യാനി" ശബ്ദത്തിനു പര്യായമായി പ്രയോഗിച്ചിരിക്കുന്നതു്. "ക്രി
"നസ്രാണി" സംജ്ഞതന്നെയാണ്. അദ്ദേഹം ഉപയോഗിച്ചിട്ടുള്ളതും
അദ്ദേഹം പുരുക്കം ചിലടങ്ങളിൽ "കൽദായസുറിയാനി" ശബ്ദത്തെ
ത്തിൻ" (റീത്തു്) ശബ്ദത്തിൽനിന്നു പ്രയോഗിക്കാതിരുന്നിട്ടില്ല. അതു "ല
അതിനാൽ ടി. ഗോവർണ്ണദോരച്ചൻെറ വ്യാവത്തിച്ചറിയാൻ വേണ്ടിയുമത്രെ.
നി" ഈ ശബ്ദങ്ങൾ പ്രചാരത്തിലാകാൻ കാലത്തു "കൽദായ", "സുറിയാ
അനുമാനിക്കാം. ഈ കാലഘട്ടത്തിനു ശേഷം തുടങ്ങിയിരുന്നു എന്നു നമുക്കു
പ്പററി അവർ തന്നെയും മററുള്ളവരും ചെയ്തിട്ടുള്ള മലയാളീനസ്രാണികളേ
"കൽദായ സുറിയാനി" എന്ന സമസ്തപദമോ എഴുത്തുകുത്തുകളിൽ
ബ്ദം തനിച്ചോ ഉപയോഗത്തിലിരുന്നതായി അഥവാ "സുറിയാനി"ശ
കാണുന്നു.

26. k) പഴേപറമ്പിൽ ളൂയീസ് മെത്രാനച്ചൻെറ രേഖാസം
ഹിതയിൽനിന്നും 1875 മുതൽ 1911വരെയുള്ള അനേകറിക്കാർട്ടുകളിൽ
പ്രധാനമായ 25 എണ്ണം ഞാൻ പരിശോധിച്ചു. അതിൽ 7 രേഖകളിൽ
"കൽദായ സുറിയാനി" ശബ്ദം ഉപയോഗിച്ചിട്ടുണ്ട്. ഇതിൽ 2 ഇൻ
ഡ്യയിലെ യൂറോപ്യൻ മെത്രാന്മാരുടെ മറുപടിക്കത്തുകളാണ്. ബാക്കി
5-ം മലയാളനസ്രാണികൾ തങ്ങളേപ്പററിതന്നെ പ്രയോഗിച്ചിട്ടുള്ളതു
മാണ്. ശേഷിക്കുന്ന 18 രേഖകളിൽ 10 എണ്ണത്തിൽ "കൽദായ"ശബ്ദം
ഉപേക്ഷിച്ച് "മലയാളസുറിയാനി" സംജ്ഞയാണു ടി. സുറിയാനിക്കാർ
തന്നെ തങ്ങൾക്കു നൽകിയിരിക്കുന്നതു്. ബാക്കി 8 രേഖകൾ മാർപ്പാപ്പാ
മുതലായ പരമാധികൃതസ്ഥാനങ്ങളിൽനിന്നും നിർഗ്ഗമിച്ചിട്ടുള്ളവയാണ്.
ഇവയാൽ 9 എണ്ണം 1876മുതൽ 1887വരെയുള്ള 11വത്സരക്കാലത്തിനി
ടയിൽ എഴുതപ്പെട്ടവയുമത്രെ.

(1) ഈ രേഖകളിൽനിന്നും വിശദമാകുന്നതു് മാണിയച്ചൻ പ്ര
സിദ്ധപ്പെടുത്തിയതായി പറയുന്ന പുസ്തകം വെളിക്കുവരുന്നതിനു 20-ൽ
ചില്വാനം കൊല്ലം മുമ്പുമുതല്ക്കുതന്നെ "മലങ്കര" അഥവാ "മലയാള"
അല്ലെങ്കിൽ "മലബാർ" സുറിയാനിക്കാർ എന്നപേരു ഇതരന്മാർ ഉപ
യോഗിച്ചിരുന്നതിനും പുറമേ, ടി സുറിയാനിക്കാർ തന്നെയും തങ്ങ
ളെപ്പററി ഉപയോഗിച്ചിരുന്നു എന്നാണല്ലൊ. അതിനാൽ ഡോക്ടർ
ലവീഞ്ഞിൻെറ ഭരണാന്ത്യത്തോടുകൂടി ഈ (കൽദായ)പേരിനെ മാററാൻ
ഒരു ശ്രമം നടന്നു എന്നു മി. ജോസഫ് പറയുന്നതു ചരിത്രവിരുദ്ധമാണ്.
തന്നിമിത്തം "ഈ ആലോചന (അധികാരികളുടെ ഇടയിൽ) ഉണ്ടായ
തായി മലയാളത്തെ സുറിയാനിക്കാർക്ക് അറിവുകിട്ടി; അതിനു മലയാളത്തെ
ജനങ്ങൾ ക്ഷുഭിതരായി; മലയാളസുറിയാനിക്കാർക്കു "പത്രമോനി"യായി
ലഭിച്ചിരുന്ന "കൽദായ" എന്ന അവകാശത്തെ എടുത്തുകളയാൻ പോകു

ന്നു എന്ന് മലങ്കരയിൽ അറിഞ്ഞപ്പോൾ അതിനെ പ്രതിഷേധിക്കുന്നതിനു ജനങ്ങളെ ഉൽബോധിപ്പിക്കുന്നതായി ഒരു പുസ്തകം നിധിയിരിക്കൽ മാണിയച്ചൻ മുമ്പനായി...... അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി'' എന്ന ഭാഗവും അടിസ്ഥാനരഹിതമായി ഭവിക്കുന്നു. റോമിൽനിന്നും മററു അധികൃതസ്ഥാനങ്ങളിൽനിന്നും 1896-നു വളരെ മുമ്പേതന്നെ പുറപ്പെടുവിച്ചിട്ടുള്ള ഔദ്യോഗികരേഖകളിൽ ഒന്നിൽപോലും "കൽദായ"ശബ്ദം കാണുന്നില്ലാത്തസ്ഥിതിക്കു അതു പണ്ടേതന്നെ അവർ നീക്കിക്കളഞ്ഞിരുന്നു എന്നു തീർച്ചയാണ്. മലയാളികൾ അതു അറിയുകയും അവർതന്നെ ആ പ്രയോഗം അതായതു് ''മലയാളസുറിയാനിക്കാർ'' എന്നപേരു പലപ്പോഴും സ്വീകരിക്കയും ചെയ്തിരുന്നു. കാര്യത്തിന്റെ യാഥാർത്ഥ്യം ഇങ്ങനെയിരിക്കെ, 1896-ൽ "കൽദായ"ശബ്ദം മാററിക്കളയുവാൻ മേലധികാരസ്ഥാനങ്ങളിൽ ആലോചന നടന്നു എന്നും മലയാളികൾ അതറിഞ്ഞു ക്ഷുഭിതരായി എന്നും അതിനെ പ്രതിഷേധിക്കാൻ മാണിയച്ചൻ പുസ്തകമുണ്ടാക്കി എന്നുമൊക്കെപ്പറഞ്ഞാൽ ചരിത്രജ്ഞാനമില്ലാത്തവരെ തെററിദ്ധരിപ്പിക്കാൻ പററുമെന്നല്ലാതെ മറെറാന്നും ഞാൻ പറയുന്നില്ല.

m) "കൽദായ" ശബ്ദത്തിന്റെ ഉത്ഭവം, പ്രയോഗം പ്രചാരം ഇവയേക്കുറിച്ചു് ഉപരി പറഞ്ഞുകഴിഞ്ഞതല്ലൊ. അതിൽനിന്നും നമുക്കു മനസ്സിലാക്കാൻ കഴിയുന്നതു് പ്രസ്തുത ശബ്ദം നമുക്ക് "പത്രമോനി"ആയി കിട്ടിയതാണ് എന്നു പറയുവാൻ നിവൃത്തിയില്ലെന്നത്രെ. "പത്രമോനി" എന്നതിന്റെ അർത്ഥം "പിതൃസ്വത്തു്" എന്നാണല്ലൊ. കേരളനസ്രാണികൾക്ക് അവരുടെ പിതാവായ മാർ തോമ്മാശ്ലീഹായിൽനിന്നു ലഭിച്ചിട്ടുള്ളവയെല്ലാം പിതൃസ്വത്തു് അഥവാ പത്രമോനി ആണെന്നു പറയാം. എന്നാൽ ഈ "കൽദായ"ശബ്ദം പൌരസ്ത്യസുറിയാനിക്കാരേപ്പററി ഉപയോഗിപ്പാൻ തുടങ്ങിയതു 4-ാം എവുജേനിയോസ് മാർപ്പാപ്പായുടെ കല്പനമൂലം, 15-ാംനൂററാണ്ടിന്റെ മദ്ധ്യത്തോടുകൂടിയാണല്ലൊ. കേരളനസ്രാണികളെയാകട്ടെ ഈ നവീനനാമധേയത്താൽ സംബോധനം ചെയ്യാൻ തുടങ്ങിയതു അതിലും വളരെ പിന്നീടുമാണ്.

n) മഹാന്മാരായ പല ഗ്രന്ഥകർത്താക്കളാലും കീർത്തിപ്പെട്ട ശാസ്ത്രികളാലും ഉന്നതവിധത്തിൽ സ്തുതിക്കപ്പെട്ടും കീർത്തിപ്പെട്ടുമിരിക്കുന്ന "കൽദായസുറിയാനിക്കാർ" എന്ന നാമവും റീത്തും ഒന്നാകെ വിട്ടു പരദേശത്തുനിന്നു വന്ന ഉത്തമജാതി എന്നുള്ളതിനെ അശേഷം ഖണ്ഡിച്ചുനീക്കുന്ന "മലയാളസുറിയാനിക്കാർ" എന്നായി ഇപ്പോൾ നാമകരണം ചെയ്യപ്പെട്ടിരിക്കുന്ന നൂതനവും ഹാസ്യകരവുമായ പേരിനെ ധരിക്കുന്നതിനും തന്നിമിത്തം ശ്രേഷ്ഠതയുമുള്ള തങ്ങളുടെ ജാതി നിന്ദിക്കപ്പെടുന്നതിനും അവരിലുള്ള കൽദായ രക്തവീര്യം സമ്മതിക്കയോ അനുവദിക്കയോ ചെയ്യുകയില്ല എന്നു തീർച്ചയാണ്'' എന്ന് ടി. പുസ്തകത്തിൽ പറയുന്ന ഭാഗവും ചരിത്രവിരുദ്ധമാണ് എന്നുള്ളതിനു ഇനി വിശേഷാൽ തെളിവു ആവശ്യമില്ലതന്നെ. മലയാളസുറിയാനിക്കാർ എന്ന പേരു ഈ പുസ്തകം അടിച്ചതായി പറയുന്ന കാലത്തു് പ്രചുരപ്രചാരത്തിൽ ഇരുന്നതാണ്. അതിനാൽ അതു ഒട്ടും നൂതനമല്ലല്ലൊ. അതുപോലെതന്നെ "മലയാളസുറിയാനി

കാർ" മലയാളത്തുതാമസക്കാരും സുറിയാനിറീത്തുകാരും ആയിരിക്കുന്നിടത്തോളം കാലം അതിൽ ഹാസ്യകരമായി യാതൊന്നുമില്ല. ആ നാമം വഹിക്കുന്ന ജനസംഖ്യയും ഒരു വിധത്തിലും നിന്ദിതർ ആയിത്തീരുന്നുമില്ല.

o) "ഈ പുസ്തകം കാർളോസുലവീഞ്ഞുമെത്രാനച്ചൻെറയും ജെസ്വീത്തരുടെയും ഭരണത്തെ എതിർക്കുന്നതിനു തെക്കുംഭാഗരോടുള്ള ഒരു ആഹ്വാനം കൂടിയായിരുന്നു. അവരെ സ്വപക്ഷത്തിൽ ചേർക്കേണ്ടതിനു പരമാർത്ഥം സമ്മതിച്ചുകൊടുക്കേണ്ടതു അത്യാവശ്യമായിരുന്നതിനാലും വിദേശീയശത്രുവിനെ എതിർക്കേണ്ടിവന്നപ്പോൾ അയൽവാസികളോടു ഐകമത്യം സംസ്ഥാപിക്കുന്നതിനു താല്പര്യം പ്രദർശിപ്പിച്ചു മേൽ ഉദ്ധരിച്ച ഭാഗങ്ങൾ പുസ്തകത്തിൽ ചേർത്തിട്ടുള്ളതാണ്" എന്ന് മി. ചാഴികാടൻ പറയുന്നതിലും കഥയും കഴമ്പുമൊന്നുമില്ല.

മാർത്തോമ്മാ നസ്രാണികളെ ലത്തീൻകാർ എന്നു ഭരിക്കാൻ തുടങ്ങിയോ അന്നു മുതൽ തെക്കുംഭാഗർ ഈ നവീനഭരണാധികാരികളെ ആശ്രയിച്ചും സേവിച്ചും സ്വാർത്ഥലാഭത്തിനായി മാത്രമാണ് പ്രവർത്തിച്ചിട്ടുള്ളതു്. മാർ മെനേസീസിനേയും ക്രൂട്ടരേയുംപോലെയുള്ള ബലിഷ്ഠന്മാരായ ശത്രുക്കൾ മാർത്തോമ്മാ നസ്രാണികൾക്കു അതിനു മുമ്പാകട്ടെ പിമ്പാകട്ടെ ഉണ്ടായിട്ടില്ല. ഡോക്ടർ ലവീഞ്ഞും ജെസ്വീത്തരും ശത്രുക്കൾ ആയിരുന്നു എന്നു പറയുന്നതുതന്നെ വളരെ അതിശയോക്തിപരമാണ്. ബാബേൽ പാത്രിയർക്കീസിനു മലങ്കരസഭമേൽ ഉണ്ടായിരുന്ന ന്യായ്യമായ അധികാരാവകാശങ്ങളെ കവർന്നെടുക്കുന്നതിനു മെനേസീസും ക്രൂട്ടരും ചെയ്ത ശ്രമത്തിൽ ഈ തെക്കുംഭാഗർ അവലംബിച്ചനയം ഏതായിരുന്നുഎന്ന് ചരിത്രപണ്ഡിതനായ മാണിയച്ചനു നല്ലവണ്ണം അറിയാമായിരുന്നു. അന്നു വിദേശിയ ശത്രുപക്ഷത്തു ചേർന്നു മലങ്കരസഭയെ ആ ശത്രുക്കൾക്ക് അധീനമാക്കാൻ കഴിയുന്നത്ര സഹായിച്ച ഈ തെക്കുംഭാഗർ ഇന്നു എന്തുചെയ്യുമെന്നും ചെയ്തുകൊണ്ടിരുന്നു എന്നും മാണിയച്ചൻ വേണ്ടപോലെ ധരിച്ചിട്ടുണ്ടായിരുന്നു. ഇവരെ സ്വപക്ഷത്തു ചേർക്കുന്നതിനു ശ്രമിക്കത്തക്ക യാതൊരു ആവശ്യവും വടക്കുംഭാഗസമുദായത്തിനോ മാണിയച്ചനോ ഉണ്ടായിരുന്നുമില്ല. നമ്മുടെ വിചിന്തനത്തിനു വിഷയമായ ഈ ചരിത്രകാലഘട്ടത്തിൽ തെക്കുംഭാഗരുടെ നേതൃസ്ഥാനത്തിൽ മാക്കീൽ മത്തായിഅച്ചൻ കയറിപ്പറ്റിയിരുന്നു. അദ്ദേഹം മുൻപു വരാപ്പുഴെ അധികാരത്തെ എന്നപോലെതന്നെ, വിഭജനാനന്തരം ലവീഞ്ഞുമെത്രാനേയും സേവിച്ചും പ്രീണിപ്പിച്ചും നിന്നിരുന്നു. ഈ വസ്തുതകളൊക്കെ സമ്യക്കായി അനുഭവിച്ചറിഞ്ഞിരുന്ന മാണിയച്ചൻ ഈ പുസ്തകംമൂലം ഇവരെ കൂട്ടുപിടിക്കാൻ ശ്രമിച്ചു എന്നുപറഞ്ഞാൽ ചരിത്രജ്ഞാനമുള്ളവരാരും സമ്മതിക്കയില്ല. ഇങ്ങനെ തെക്കുംഭാഗരെ ആശ്രയിച്ചും പ്രീണിപ്പിച്ചും യാതൊരു കാര്യവും നേടേണ്ട ആവശ്യം അന്നും വടക്കുംഭാഗസമുദായത്തിനു ഇല്ലായിരുന്നു.

p) മാണിയച്ചൻേറതു എന്നു പറയുന്ന ഉദ്ധൃതത്തിൽനിന്നു മി. ചാഴികാടൻ എടുത്തിട്ടുള്ള 6 നിഗമനങ്ങൾ ഞാൻ ഉപരി ചേർത്തിട്ടുണ്ടല്ലൊ. അവയുടെ അന്തസ്സാര വിഹീനതയും എൻെറ ഈ സുദീർഘപ്രതിപാ

മനത്തിൽനിന്നും വിശദമായിരിക്കുമെന്ന വിശ്വസിക്കുന്നു. അതിൽ 6-ാം നിഗമനത്തിൽ സുറിയാനിഭാഷയുടെ മാഹാത്മ്യത്തെപ്പറ്റി പറയുന്നഭാഗം ശരിതന്നെ. അതു ഉദ്ധൃതത്തിൽ ഉള്ളതുമാണ്. എന്നാൽ പ്രസ്തുതനിഗമനാവസാനത്തിൽ "ആ ഭാഷതന്നെ അവർ (തെക്കുംഭാഗർ) മലയാളത്തു കൊണ്ടുവന്ന വേദഭാഷയായി ഉപയോഗിക്കുകയും ചെയ്യുന്നു" എന്ന പ്രസ്താവനയ്ക്കു ആധാരമായി ടി. ഉദ്ധൃതത്തിൽ ഒന്നും കാണുന്നില്ല. അതു വെറും നിരർത്ഥകമായ ഒരു വികത്ഥനം മാത്രമാണ്. ഇതിനേപ്പറ്റി ഇനിയത്തെ ഒരു അദ്ധ്യായത്തിൽ (VII–12) സവിസ്തരം പ്രതിപാദിക്കാനുള്ളതാകയാൽ ഇപ്പോൾ ആ വാദത്തിൻെറ കഥയില്ലായ്മയേ സംബന്ധിച്ചു ഇത്രയുമേ പറയുന്നുള്ളു.

ഞാൻ ഇത്രയും പ്രസ്താവിച്ചതിൽനിന്ന അവിതർക്കിതമായി സിദ്ധിക്കുന്നതു് മാണിയച്ചൻേറതായി മി. ചാഴികാടൻ എടുത്തുകാണിച്ചിരിക്കുന്ന ഭാഗത്തെ ആശയങ്ങളിൽതന്നെ പരസ്പരവൈപരീത്യം ഉണ്ടെന്നും; അവ ഈ കാലഘട്ടത്തിൽ മാണിയച്ചൻ മുമ്പനായിനിന്ന റോമിലേക്കയച്ച ഹർജിയിലെ ആശയങ്ങളിൽനിന്ന ഭിന്നവും അവയ്ക്കു വിരുദ്ധവും ആണ് എന്നുമത്രെ. ഈദൃശമായ ഒരു പുസ്തകം മാണിയച്ചൻ രചിച്ചു എന്നു പറയുന്നതു വിശ്വസനീയമല്ല. അഥവാ "കൽദായ" ശബ്ദമാററത്തെ പ്രതിഷേധിക്കാൻ അദ്ദേഹം ഇങ്ങനെയൊരു പ്രബന്ധം പ്രസിദ്ധപ്പെടുത്തി എന്ന വാദത്തിനായി സമ്മതിച്ചാൽതന്നെയും അതു് ഇത്ര പൂർവ്വാപരവിരുദ്ധമായ ഒരു വികൃതരേഖയായിരുന്നു എന്നു സമ്മതിക്കാൻ വഹിയാ. അങ്ങനെയാണെങ്കിൽ തന്നെയും, ഞാൻ മുകളിൽ സൂചിപ്പിച്ചതുപോലെ ടി. ഉദ്ധൃതത്തിൽ മി. ചാഴികാടൻേറയോ മററാരുടെയോ കൈവിളയാട്ടം നല്ലവണ്ണം നടന്നിട്ടുണ്ട്.

൯) "ഈ ഉദ്ധരണിയിലുള്ള പുസ്തകം അതിൻെറ പേരിൽനിന്നു തന്നെ നസ്രാണി സമുദായ ഗുണകാംക്ഷികളായ ഉത്തരദേശ വൈദിക ലൌകികയോഗം ഒന്നാകെ യോജിച്ചു പുറപ്പെടുവിച്ചിട്ടുള്ളതാണെന്നു പ്രത്യക്ഷമാണല്ലോ. ഉത്തരദേശ വൈദിക ലൌകികയോഗം എന്നാൽ അതിൻെറ ഗ്രന്ഥകർത്താക്കൾ ഉദ്ദേശിക്കുന്നതു വടക്കുംഭാഗരായ എല്ലാ വൈദികരും അൽമായക്കാരുംകൂടി പ്രസിദ്ധം ചെയ്യുന്നതു എന്നാണ്" എന്നു മി. ചാഴികാടൻ ഉദീരണം ചെയ്യുന്നു. ഇങ്ങനെ ഒരു യോഗം വടക്കുംഭാഗരുടെ ഇടയിൽ ഒരിക്കലും കൂടിയിട്ടില്ല, ഉണ്ടായിട്ടുമില്ല, അങ്ങനെയിരിക്കെ താദൃശമായ ഒരുയോഗം ഒന്നാകെ യോജിച്ചു പുസ്തകം പുറപ്പെടുവിച്ചു എന്നുപറഞ്ഞാൽ അതിനു അർത്ഥമില്ല. ഗ്രന്ഥത്തിനു ഒരു കർത്താവല്ല പല കർത്താക്കന്മാർ ഉള്ളതായി മി. ചാഴികാടൻ ഗ്രഹിച്ചിരിക്കുന്നു. ഉത്തരദേശ വൈദിക ലൌകികയോഗം എന്ന 'ഇല്ലാത്തയോഗത്താൽ' അതിൻെറ കർത്താക്കൾ ഉദ്ദേശിച്ചിരിക്കുന്നതു് എന്തെന്നും മി. ചാഴികാടൻ നല്ലവണ്ണം മനസ്സിലാക്കിയിരിക്കുന്നു. വടക്കുംഭാഗരായ എല്ലാവൈദികരും അൽമേനികളുംകൂടി പ്രസിദ്ധം ചെയ്യുന്നതു് എന്നത്രേ ഗ്രന്ഥകർത്താക്കൾ ഉദ്ദേശിച്ചിരിക്കുന്ന അർത്ഥം എന്നു് മി. ചാഴികാടൻ കണ്ടുപിടിച്ചിരിക്കുന്നു. പരേംഗിത

ജ്ഞാനവിദ്യയിൽ അതിനിപുണനായ ഒരാൾ അങ്ങനെ കണ്ടുപിടിച്ചതിൽ ഒട്ടും ആശ്ചര്യത്തിനു വകയുമില്ല. 1896-ൽ ആണല്ലോ ടി. പുസ്തകം പ്രസിദ്ധം ചെയ്തതു. "കോട്ടയം വികാരിയാത്തിൽ ഉൾപ്പെട്ട പള്ളികളുടെയും പട്ടക്കാരുടെയും ഉപയോഗത്തിനായി ഉണ്ടാക്കപ്പെട്ട പഞ്ചാംഗപ്രകാരം 1895-ാം ആണ്ടിൽ "വടക്കേഭാഗം ജനസംഖ്യ 150,000; സ്വദേശപട്ടക്കാർ 306; ഇടവകപ്പള്ളികൾ 108" എന്നു കാണുന്നു. തൃശ്ശൂർ വികാരിയാത്തിലെ കണക്കു ഇതിൽ ഉൾപ്പെടുന്നില്ലല്ലോ. അവർ ഈ പ്രക്ഷോഭണത്തിൽ പങ്കുകൊണ്ടില്ലെന്നു സങ്കല്പിച്ചാലും, ഒന്നരലക്ഷം ജനങ്ങളും മൂന്നൂറ്റിച്ചില്വാനം വൈദികരും ഒരുമിച്ചുചേർന്നു ആ പുസ്തകം പ്രസിദ്ധപ്പെടുത്തിയതായിട്ടാണത്രെ ഗ്രന്ഥകർത്താക്കൾ ഉദ്ദേശിക്കുന്നതു! തൽഗ്രന്ഥകർത്താക്കളുടെ ഉദ്ദേശം ഇത്ര വിശദമായി ഗ്രഹിച്ചിരിക്കുന്ന മി. ചാഴികാടൻതന്നെയോ അല്ലെങ്കിൽ തെക്കുംഭാഗചരിത്രനിർമ്മാതാക്കളിൽ ആരെങ്കിലുമല്ലയോ ഇതിന്റെ- ഇങ്ങനെ ഒരു പുസ്തകമുണ്ടായിട്ടുണ്ടെങ്കിൽ-കർത്താവു എന്നു ബലമായി ശങ്കിക്കുന്നു. വടക്കുംഭാഗരേപ്പറ്റി "ഉത്തരദേശ"ശബ്ദം മറ്റൊരിടത്തും അവർതന്നെയോ ഇതരന്മാരോ പ്രയോഗിച്ചിട്ടുള്ളതായി കേട്ടുകേൾവിപോലുമില്ല.

27. ഇങ്ങനെ ആ ഉദ്ധൃതത്തിൽനിന്നുള്ള ആഭ്യന്തര തെളിവുകളാൽ ആ പുസ്തകം മാണിയച്ചൻ പ്രസാധനം ചെയ്തതല്ല എന്നു ഞാൻ സ്ഥാപിച്ചു എന്നു വിശ്വസിക്കുന്നു. ഇനി ഇതിനെ ബലമായി പിൻതാങ്ങുന്ന ബാഹ്യതെളിവുകളുമുണ്ട്. അവയേപ്പറ്റി പ്രതിപാദിക്കുന്നതിനു മുമ്പായി മാണിയച്ചനും സഹപ്രവർത്തകരായ വൈദികരുംകൂടി അയച്ച അപേക്ഷയിലെ ഒരു ആശയത്തെപ്പറ്റി ഒരു ചെറിയ നിരൂപണം ചെയ്യുന്നതിനായി അല്പം ഒന്നു വ്യതിചലിച്ചുകൊള്ളട്ടെ.

പ്രസ്തുത അപേക്ഷയിൽ അവസാനമായി പ്രാർത്ഥിച്ചിരിക്കുന്നതു. "To give us a Bishop of our own nationality from the Patriarchate of Babylon"- "ബാബേൽ പാത്രിയാർക്കേറ്റിൽനിന്നും ഞങ്ങളുടെ സ്വജാതീയനായ ഒരു മെത്രാനെ ഞങ്ങൾക്കു നൽകണമേ" എന്നാണ്. ഇതിലെ ആശയം നമുക്ക് ഇന്ന് ആശ്ചര്യാവഹമായി തോന്നിയേക്കാം. മലയാളികളായ നാമും ബാബേലിലെ കൽദായക്കാരും സജാതീയർ, ഏകവംശജർ ആണോ? മാണിയച്ചൻ അതു അങ്ങനെയാണെന്നു വിശ്വസിച്ചിരുന്നോ? തീർച്ചയായും അദ്ദേഹം അങ്ങനെതന്നെ വിശ്വസിച്ചിരുന്നു. അദ്ദേഹം മുമ്പനായിനിന്നു അയച്ച അപേക്ഷയിൽ അവർ സ്വയം നാമകരണം ചെയ്യുന്നതു: the descendants of the Chaldaic Syrians who settled in Malabar in 345"— "345-ൽ മലയാളത്തു കുടിയേറിയ കൽദായസുറിയാനിക്കാരുടെ സന്താനങ്ങൾ" എന്നുകൂടെയാണല്ലോ. കൽദായ ജനത്തിന്റെ സന്താനങ്ങളാണ് അവർ എങ്കിൽ അവരും കൽദായക്കാരും ഏകവംശജന്മാർ ആണ് എന്നതിൽ എന്താണു സംശയം.?

ഈ വിശ്വാസം അഥവാ അഭിപ്രായം മാണിയച്ചനും കൂട്ടരും

പുത്തനായി കണ്ടുപിടിച്ച ഒന്നല്ല. 345-ാമാണ്ടു മെസോപ്പൊത്തമിയാ, അസ്സീറിയാ, ബാബിലോണിയാ ഈ പ്രദേശങ്ങളിൽനിന്നുവന്ന 400 കൽദായകുടുംബക്കാർ നാട്ടുക്രിസ്ത്യാനികളുമായി മുറയ്ക്കു ധാൎമ്മ്യമായ വിവാഹബന്ധങ്ങളിൽ ഏൎപ്പെട്ടു; തങ്ങൾ അസ്സീരിയൻ അഥവാ കൽദായ എന്ന ഒരേ രീതിയിലും വംശത്തിലും പെട്ടവരാണ് എന്നധാരണയിലത്രെ ഇങ്ങനെ ചെയ്തതു എന്നു ശ്മൂയേൽഗിയാമിൽ പറഞ്ഞിട്ടുള്ളതു 3-ാം അദ്ധ്യായം 20-ാം ലക്കത്തിൽ ഞാൻ ഉദ്ധരിച്ചിട്ടുള്ളതു ഇവിടെ അനുസ്മരിക്കണം. അതിനുപുറമേ കൽദായക്കാരുടെ സംരക്ഷകനായിരുന്ന കാർഡിനൽ കാരഫാ വഴി, ബാബേൽ പാത്രിയൎക്കീസിന്റെ പ്രതിപുരുഷനായി മലയാളത്തു താമസിച്ചിരുന്ന മാർ ഏലിയാ മെത്രാപ്പോലീത്താ 1580-ൽ പരിശുദ്ധ സിംഹാസനത്തുങ്കൽ സമൎപ്പിച്ച റിപ്പോർട്ടിന്റെ സാരം ബ. ബർണ്ണാർദച്ചൻ "Brief sketch of the History of the St. Thomas Christians" മാർത്തോമ്മാക്രിസ്ത്യാനികളുടെ ചരിത്രസംക്ഷേപം എന്ന കൃതിയിൽ (Document VIII) പറയുന്നു: "Since the Christians of Malabar are Chaldeaus, they are not willing to accept the Portuguese or Latin Bishops. They want Bishops of their own language and nation"– മലയാളത്തെ ക്രിസ്ത്യാനികൾ കൽദായക്കാർ ആകയാൽ പോർത്തുഗീസുകാർ അഥവാ ലത്തീൻമെത്രാന്മാരെ സ്വീകരിപ്പാൻ അവൎക്കു മനസ്സില്ല. അവർ സ്വന്തഭാഷ സംസാരിക്കുന്നവരും സ്വജാതിയിൽ പെട്ടവരുമായ മെത്രാന്മാരെയത്രെ ആവശ്യപ്പെടുന്നതു്."

കൽദായ പാത്രിയൎക്കീസന്മാൎക്കു മലങ്കരസഭയിന്മേൽ മുമ്പുണ്ടായിരുന്നതും സംഗതിവശാൽ ഇടക്കാലത്തു നിന്നുപോയതുമായ അധികാരം സ്ഥാപിച്ചുകിട്ടുവാനായി അവിടത്തെ പാത്രിയൎക്കീസും മെത്രാന്മാരുംകൂടി 1920 ഏപ്രിൽ 6-നു റോമ്മാസിംഹാസനത്തുങ്കൽ ബോധിപ്പിച്ച അപേക്ഷയിൽ ഇങ്ങനെ കാണുന്നു: "ബാബേൽ മെത്രാന്മാരെ ലഭിക്കുന്നതിനായി മലബാർ ക്രിസ്ത്യാനികൾ നിരന്തരമായി പരിശ്രമിച്ചതു് അവർ കൽദായറീത്തുകാർ ആണു് എന്ന ഏക കാരണത്താൽ മാത്രമല്ല, പിന്നെയോ കൽദായദേശത്തുനിന്നുള്ള ഉത്ഭവം കൊണ്ടുകൂടെയാണ്. മലബാർ ക്രിസ്ത്യാനികളുടെ പൂൎവ്വീകന്മാർ ബാബേലിൽനിന്നു കുടിയേറി പാൎത്തവരാണ് എന്നാണ് വിശ്വസിച്ചുപോരുന്നതു്…………………

"ജെസ്വീറ്റു സഭാംഗങ്ങളിൽ ഒരുവനായ ജെറോളമോ എന്ന ചരിത്രകാരൻ 1610-ൽ അങ്കമാലിൽവച്ച് എഴുതിയ എഴുത്തിൽ മലബാർ ക്രിസ്ത്യാനികളെപ്പറ്റി ഇങ്ങനെ പറയുന്നു: "പലയിടങ്ങളിലായി മലബാറിൽ അധിവസിക്കുന്ന അസംഖ്യം തോമ്മാക്രിസ്ത്യാനികൾ അപ്പസ്തോലന്മാരുടെ കാലംമുതൽക്കുതന്നെ ക്രിസ്ത്യാനികളാണ്. അവർ ഈ ദേശവാസികൾ അല്ല. പിന്നെയോ പരദേശങ്ങളിൽനിന്നും കൂട്ടമായികുടികയറി പാൎത്തവരാണ്. അവർ പോർത്തുഗീസുകാരുടെ കാലംവരെ ബാബേൽ അധികാരത്തിനു കീഴ്പെട്ടിരിക്കയും 1599 വരെ ബാബേൽ മെത്രാന്മാരാൽ ഭരിക്കപ്പെടുകയും ചെയ്തിരുന്നു.

"ദൂരസ്ഥരായിരുന്നിട്ടും മലബാർ ക്രിസ്ത്യാനികളും ബാബേൽ നിവാസികളും തമ്മിൽ ഉണ്ടായിക്കൊണ്ടിരുന്ന പരമ്പരയായ മൈത്രിയും ഐക്യവും മലബാർ ക്രിസ്ത്യാനികൾ ബാബേലിൽനിന്നു കുടിയേറി പാർത്തവരാണ് എന്നുള്ള അഭിപ്രായത്താലല്ലാതെ മററുപ്രകാരം വ്യാഖ്യാനിച്ചുകൂടാ. ഞങ്ങളുടെ അഭിപ്രായത്തിൽ മലബാർ ക്രിസ്ത്യാനികളുടെ ഇടയിലുള്ള വടക്കുംഭാഗരെന്നും തെക്കുംഭാഗരെന്നുമുള്ള ജാതിവ്യത്യാസം ഈ പരമ്പര വിശ്വാസത്തെ അടിസ്ഥാനപ്പെടുത്തി വ്യാഖ്യാനിക്കയായിരുന്നാൽ അതു വാസ്തവവിരുദ്ധമായിരിക്കയില്ല."

കൽദായ വൈദിക മേലദ്ധ്യക്ഷന്മാരുടെ അഭ്യർത്ഥനയിൽ പ്രകടിതങ്ങളായിരിക്കുന്ന ആശയങ്ങളും അവർ ഉദ്ധരിക്കുന്ന ചരിത്രരേഖകളും വ്യക്തമാക്കുന്നതു് മലയാള സുറിയാനിക്കാരുടെ ഉത്ഭവം കൽദായദേശത്തുനിന്നാണ്, അവർ ബാബേലിൽനിന്നു കുടിയേറിപ്പാർത്തവരാണ് എന്നൊക്കെയാണല്ലൊ. മലയാള നസ്രാണികളെ ആസകലം ഉൾപ്പെടുത്തിയാണ് അവർ പറയുന്നതു്. അവരിൽ ഏതെങ്കിലും ഒരുഭാഗം മാത്രമാണ് ബാബേലിൽനിന്നു കുടിയേറിയതു എന്നു ഒരു സൂചനപോലുമില്ല. അതിനാൽ തെക്കുംഭാഗരുടെ ആധുനികവാദത്തെ ടി. രേഖ ഒട്ടുംതന്നെ അനുകൂലിക്കുന്നില്ല. മാത്രമല്ല, വടക്കുംഭാഗരും തെക്കുംഭാഗരുമെന്നു് മലബാർ ക്രിസ്ത്യാനികളുടെ ഇടയിലുള്ള വ്യത്യാസം ജാതിവ്യത്യാസം ആണെന്നും അതിനെ ബാബേലിൽനിന്നുണ്ടായ കുടിയേററത്തെ അടിസ്ഥാനപ്പെടുത്തിയേ ശരിയായി വ്യാഖ്യാനിക്കാൻ നിവൃത്തിയുള്ളു എന്നുംകൂടി അവർ സമർത്ഥിക്കുന്നുണ്ടല്ലൊ. ഇതു വടക്കുംഭാഗരുടെ പരമ്പരാഗതമായ ചരിത്രവാദത്തെ ബലമായി പിൻതാങ്ങുന്നുണ്ടു്. മലയാളക്രിസ്ത്യാനികൾ ബാബേലിൽനിന്നു കുടിയേറിപ്പാർത്തവർ മാത്രമായിരുന്നെങ്കിൽ ജാതീയമായ ഒരു വ്യത്യാസം അവരിൽ ഉണ്ടാകാൻ നിവൃത്തിയില്ലായിരുന്നു. അതിനാൽ മലബാറിലെ സുറിയാനിക്രിസ്ത്യാനികൾ, ബാബേലിൽനിന്നു കുടിയേറിയവരുടെയും മലയാളത്തെ നാട്ടുക്രിസ്ത്യാനികളുടെയും സമാഗമഫലമായി ഉത്ഭവിച്ച ഒരു ജനസഞ്ചയമെന്നുള്ളതു തീർച്ചയാണ്. ഇരുഭാഗക്കാരും തമ്മിലുള്ള വ്യത്യാസം ജാതിയമോ സാമൂഹികമോ അല്ല, വെറും സ്ഥാലികമാണു എന്നത്രെ മി. ചാഴികാടനും മററും വാദിക്കുന്നതു്. "തെക്കുംഭാഗരെന്നും വടക്കുംഭാഗരെന്നും ഉള്ള വ്യത്യാസം ആ പേരിൽനിന്നുതന്നെ യാതൊരു സ്ഥലത്തിൻെറയോ തെക്കും വടക്കും ഭാഗങ്ങളിൽനിന്നുണ്ടായതാണ് എന്നു തീർച്ചയാണ്" എന്നു മി. ചാഴികാടൻ ഖണ്ഡിച്ചുപറയുന്നു. (P. 142) "പുരാതനപാട്ടു" കളിലെ കല്യാണവിവരണത്തിൻെറ അടിക്കുറിപ്പിൽ, "ക്രിസ്ത്വാബ്ദം 345-ൽ പൌരസ്ത്യസുറിയാനി ക്രിസ്ത്യാനികൾ കൊടുങ്ങല്ലൂർ പട്ടണത്തിൽ കുടിയേറി പട്ടണത്തിൻെറ തെക്കുഭാഗത്തു അങ്ങാടി സ്ഥാപിച്ചു വസിച്ചതോടെ അതേവരെ വടക്കുവശത്തു താമസിച്ചിരുന്ന മാർത്തോമ്മാ നസ്രാണികൾക്കു വടക്കുംഭാഗരെന്നും തെക്കുഭാഗത്തു താമസിച്ചിരുന്നവർക്കു തെക്കുംഭാഗരെന്നുമുള്ള പേർ നടപ്പായി" എന്നും പ്രസ്താവിച്ചിരിക്കുന്നു. അതുകയാൽ തെക്കുംഭാഗരുടെ അഭിമതപ്രകാരം ഈ ഇരുഭാഗക്കാരും തമ്മിലുള്ള

വ്യത്യാസം വെറും സ്ഥലസംബന്ധമായ ഒന്നാണത്രേ. വടക്കുംഭാഗരാകട്ടെ പ്രസ്തുത വ്യത്യാസം പ്രധാനമായി അധിഷ്ഠിതമായിരിക്കുന്നത് സ്ഥലത്തിന്മേൽ അല്ല, വടക്കും തെക്കും പ്രതികളിൽ (അങ്ങാടികൾ അല്ല) താമസമുറപ്പിച്ചവരുടെ കുലീനതാ കുലഹീനതകളിന്മേൽ ആയിരുന്നു എന്നു വാദിക്കുന്നു. റവ. ഡോക്ടർ പ്ലാസിഡിന്റെ സാക്ഷ്യം മി. ചാഴികാടൻ 202-ാം പേജിൽ ഉദ്ധരിച്ചിട്ടുണ്ടല്ലൊ. അതിൽ പറയുന്നത് "The distinction between Nordists and Suddists is neither religious nor regional, but only social and racial- അവർ തമ്മിലുള്ള വ്യത്യാസം മതസംബന്ധമോ സ്ഥലസംബന്ധമോ ആയുള്ളതല്ല. ജാതീയവും സാമൂഹ്യവും മാത്രമായുള്ളതാണ്''' എന്നാകുന്നു. ഈ വ്യത്യാസം ജാതീയമാണെന്നു കൽദായമെത്രാന്മാരുടെ മേലുദ്ധരിച്ച രേഖയിലും ഖണ്ഡിതമായി പറഞ്ഞിരിക്കുന്നു. ആ സ്ഥിതിക്കു ഈ ജാതീയ വ്യത്യാസത്തെ ശരിയായിവ്യാഖ്യാനിക്കുന്നതിനു ബാബേലിൽനിന്നുള്ള കുടിയേററവും ഇങ്ങനെ കുടിയേറിയവരിലും അവരുമായി വിവാഹ ബന്ധവാദികളാൽ ഒന്നായിച്ചേർന്നവരുമായ നാട്ടുക്രിസ്ത്യാനികളിലും നിലനിന്നിരുന്ന കുലീന കുലഹീന വ്യത്യാസങ്ങളും ഉൾക്കൊള്ളുന്ന ഒരു സിദ്ധാന്തത്തിനു മാത്രമേ സാധിക്കയുള്ളു. വടക്കുംഭാഗരുടെ സിദ്ധാന്തമാകട്ടെ അതുമാത്രമാണ്.

## 28. ബാഹ്യതെളിവുകൾ.

മാണിയച്ചൻ മുമ്പനായിനിന്നും പല കത്താക്കൾക്കൂടിയും പ്രസ്തുത കൃതി പുറത്തിറക്കി എന്നു പറയുന്ന സ്ഥിതിക്കു മാണിയച്ചനോടു ഏററം അടുത്തുനിന്ന് അദ്ദേഹത്തിന്റെ സാമുദായികവും സാഹിത്യപരവുമായ സംരംഭങ്ങളിൽ സഹകരിച്ചിട്ടുള്ള വൈദികരും അല്മേനികളും എങ്കിലും ഈ പുസ്തകത്തേപ്പററി അറിഞ്ഞിരിക്കണം. അതിനാൽ ഊഹാപോഹങ്ങൾകൊണ്ടും യുക്തിവാദങ്ങൾകൊണ്ടും മാത്രം ഞാൻ തൃപ്തനാകാതെ, മേൽപ്രസ്താവിച്ചതരത്തിൽപെട്ടവരായി ഇന്നു ജീവിച്ചിരിക്കുന്ന ആളുകൾ ആരെന്നു ആരാഞ്ഞറിഞ്ഞ് അവരെ അഭിഗമിച്ചു. വീടിയേക്കൽ ബ. കൊച്ചേപ്പച്ചൻ എന്ന നാമത്തിൽ വിഖ്യാതനായിരിക്കുന്ന വൃദ്ധവൈദികനും മാണിയച്ചനുമായുണ്ടായിരുന്ന മൈത്രീബന്ധം ശക്തിമത്തായിരുന്നു. മാണിയച്ചന്റെ സാമുദായികപരിശ്രമങ്ങളിൽ ബ. കൊച്ചേപ്പച്ചൻ ആത്മാർത്ഥമായി പങ്കുകൊണ്ടിരുന്നു. ഇന്നു അദ്ദേഹത്തേപ്പോലെ കേരളീയസുറിയാനിക്കാരുടെ ചരിത്രം അറിയാവുന്നവർ വളരെ ചുരുക്കമായെങ്കിലും ഉണ്ടോ എന്നു സംശയിക്കുന്നു. ഈ 84-ാം വയസ്സിൽപോലും അദ്ദേഹം 'കൊച്ചേപ്പച്ചൻ' എന്ന പേരിനെ അന്വർത്ഥമാക്കുമാറും യൌവനയുക്തന്മാരേപ്പോലും അധഃകരിക്കുമാറും അത്ര വീറോടും താല്പര്യത്തോടുംകൂടി ചരിത്രപരമായ ഗവേഷണങ്ങളിലും ഗ്രന്ഥനിർമ്മാണത്തിലും സർവ്വോപരി ഗ്രന്ഥപാരായണത്തിലും നിരന്തരം വ്യാപൃതനായിരിക്കുന്നു. അദ്ദേഹത്തേ ഞാൻ ചെന്നു കണ്ടു് മി. ചാഴികാടൻ പറയുന്ന പുസ്തകത്തേയും അതിൽ പറയുന്ന കാര്യങ്ങളേയും പററി ചോദിച്ചു. അദ്ദേഹത്തിൽനിന്നും ലഭിച്ച മറുപടി: ചെ.

ബ. നിധിയിരിക്കൽ മാണിയച്ചനോ വടക്കുംഭാഗരിൽ മററാരെങ്കിലുമോ ഇങ്ങനെ ഒരു പുസ്തകം പുറപ്പെടുവിച്ചതായി യാതൊരറിവുമില്ലെന്നും, മി. ചാഴികാടൻെറ പ്രസ്താവനയിൽനിന്നു മാത്രമാണ് പ്രസ്തുത ഗ്രന്ഥത്തെപ്പററി ആദ്യം കേൾക്കുന്നതെന്നും; മാത്രമല്ല, ഈ ഗ്രന്ഥം വെളിക്കിറക്കുന്നതിനു കാരണമായിപ്പറഞ്ഞിരിക്കുന്ന സംഭവങ്ങളെപ്പററി, എന്നുവച്ചാൽ, "കൽദായസുറിയാനിക്കാർ" എന്നതിനെ ഭേദപ്പെടുത്തുന്നതിനായി ഡോക്ടർ ലവീഞ്ഞിൻെറ ഭരണകാലത്തു് മേലധികാരസ്ഥാനങ്ങളിൽ ആലോചനനടന്നതായോ, അതറിഞ്ഞു മലയാളത്തെ ജനങ്ങൾ പ്രക്ഷുബ്ധരായതായോ തനിക്കു യാതൊരറിവും കിട്ടിയിട്ടില്ല എന്നും ആയിരുന്നു. ലവീഞ്ഞുമെത്രാനച്ചൻെറ ഭരണാരംഭംമുതൽ ഉണ്ടായ വിവിധങ്ങളായ സാമുദായികസംരംഭങ്ങളിൽ മാണിയച്ചൻെറ സഹകാരിയായി സജീവവും ഊർജ്ജസ്വലവുമായ പ്രവൃത്തിപദ്ധതികളിൽ ഏർപ്പെട്ടിരുന്നതിനും പുറമേ ലവീഞ്ഞുമെത്രാനച്ചൻെറ സ്നേഹാദരവിശ്വാസങ്ങൾക്കും മററും പലരേയും അപേക്ഷിച്ചു കൂടുതൽ പാത്രീഭവിച്ചിരുന്ന ഉന്നതനായ ഈ വൃദ്ധവൈദികൻ, മേൽപ്രസ്താവിച്ചതരത്തിലുള്ള കാര്യങ്ങളിൽ എന്തെങ്കിലും അന്നു നടന്നെങ്കിൽ, അതു തീർച്ചയായും അറിയാതിരിക്കയില്ലായിരുന്നു. പിടിയേക്കൽ ബ. കൊച്ചേപ്പച്ചൻ ഈ ഗ്രന്ഥത്തെയോ അതിൻെറ രചനയ്ക്കു പ്രേരകങ്ങളായി ഭവിച്ചതായി പറയുന്ന കാരണങ്ങളെയോ പററി ഏതാവൽപര്യന്തം യാതൊന്നും അറിഞ്ഞിട്ടില്ലെങ്കിൽ ആ ഗ്രന്ഥത്തിൻെറ അകൃത്രിമതയെപ്പററി സംശയിക്ക മാത്രമല്ല, അതു ഒരു കൃത്രിമരേഖയാകുന്നെന്നു തീർച്ചയാക്കുകതന്നെ വേണം.

29. ഇനി ഇന്നു ജീവിച്ചിരിക്കുന്ന അൽമായ പ്രമുഖരിൽ ശ്രീമാൻ പി. സി. ജോർജ്ജ് ബി. ഏ. എൽ. ററി. അവർകളെപ്പോലെ ശൈശവം മുതല്ക്കേ മാണിയച്ചനുമായി അടുത്തുപെരുമാറുകയും അദ്ദേഹത്തിൻെറ സവിശേഷമായ വിശ്വാസത്തെ സമാർജ്ജിക്കയും അദ്ദേഹത്തിൻെറ എഴുത്തുകുത്തുകളിൽ പ്രധാന സഹകാരിയും കൈപ്പടക്കാരനുമായി വർത്തിക്കയും ചെയ്തിട്ടുള്ളവർ ഇന്നു നിധിയിരിക്കൽ കുടുംബത്തുപോലും കാണുകയില്ല. ബ. കൊച്ചേപ്പച്ചനാകട്ടെ ഈ കാര്യത്തെപ്പററി മി. പി. സി. ജോർജ്ജിനോടു എഴുതിച്ചോദിച്ചു. വയോവൃദ്ധനായ അദ്ദേഹത്തിൻെറ ഓർമ്മശക്തിക്കു ശൈഥില്യം സംഭവിച്ചു എന്നുള്ള ശങ്ക അന്യരിൽ ഉൽഭൂതമായേക്കാമെന്നുള്ള വിചാരത്താലായിരിക്കാം അദ്ദേഹം ഇങ്ങനെ എഴുതിയതും തൻമൂലം എൻെറ ഭാരം ലഘൂകൃതമായതും. മി. ജോർജ്ജിൻെറ മറുടിയാകട്ടെ മി. ചാഴികാടിൻെറ പുസ്തകത്തിൽ പറയുന്നതായ ഒരു ഗ്രന്ഥം പ്പ, ബ. മാണിയച്ചൻ രചിച്ചതായി താൻ അറിഞ്ഞിട്ടില്ല; അദ്ദേഹത്തിൻെറ പല കൃതികളുടെയും പല ഭാഗങ്ങൾ കയ്യെഴുത്തിലും അച്ചടിയിലും കണ്ടിട്ടുണ്ടെങ്കിലും ആ കൂട്ടത്തിൽ ഇപ്രകാരം ഒരു ഗ്രന്ഥത്തിൻെറ കാര്യം സൂചിപ്പിക്കുന്നതായ യാതൊന്നും കാണാൻ സാധിച്ചിട്ടില്ല; ആ സ്ഥിതിക്കു മി. ചാഴികാടിൻെറ അറിവു തനിക്കു വിസ്മയജനകമായിരിക്കുന്നു എന്നാ

യിരുന്നു. ഈ രണ്ടു് ആളുകളുടെയും മറുപടി എന്റെ സംശയത്തെ ദൂരീകരിച്ച് എന്റെ ഊഹത്തെ ദൃഢീകരിക്കയാണു ചെയ്തതു്.

30. സത്യം കണ്ടുപിടിക്കുന്നതിനു ഇനി മി. ചാഴികാടനെ സമീപിക്കുക എന്ന മാർഗ്ഗം മാത്രമേ ശേഷിച്ചിരുന്നുള്ളു. എന്റെ ഒരു ബഹുമാന്യമിത്രം വഴി ലേഖനദ്വാരാ അതു ഞാൻ സാധിച്ചു. ലേഖനസാരം: പ്രസ്തുത പുസ്തകത്തിന്റെ ഒരു പ്രതി കൈവശമുണ്ടെങ്കിൽ ഒന്നു നോക്കാൻ തരാമോ? അതിനു സാധിക്കയില്ലെങ്കിൽ അതു് എവിടെയാണു് അച്ചടിച്ചതു? എവിടെകിട്ടും? എന്നൊക്കെ ആയിരുന്നു. മി. ജോസഫിന്റെ മറുപടി: പ്രസ്തുത ലഘുലേഖ ബ. വട്ടക്കളത്തിലച്ചന്റെ ഗ്രന്ഥശേഖരത്തിൽനിന്നും കണ്ടതാണു്. ഉപയോഗശേഷം തിരിച്ചുകൊടുത്തു; പുസ്തകം എവിടെ അച്ചടിച്ചതാണെന്നു ഓർക്കുന്നില്ല; ഈ വിവരങ്ങൾ വട്ടക്കളത്തിലച്ചൻ ശേഖരിച്ചു എഴുതിയിട്ടിരുന്ന ഒരു പകൎപ്പു് ഇപ്പോൾ മലയിൽ ചാക്കോച്ചൻവശം ഉണ്ടു്; അദ്ദേഹത്തിന്റെ പക്കൽ വട്ടക്കളത്തിലച്ചന്റെ ൨൦൦ എണ്ണം പുസ്തകങ്ങളുമുണ്ടു്. ആ കൂട്ടത്തിൽ ഉണ്ടോ എന്നു തിരക്കിയാലറിയാം എന്നു കാണിച്ചിരുന്നു. ഇതിങ്കൽ ഞാൻ ഭഗ്നാശനാകാതെ പിടിയേക്കൽ ബ. കൊച്ചേപ്പച്ചൻ വഴി എഴുത്താൽ കൈപ്പുഴ മലയിൽ ബ. ചാക്കോച്ചനേ സമീപിച്ചു. അതിനു കിട്ടിയ മറുപടി കൂട്ടാൽ ഇച്ഛാഭംഗം എന്നിൽ ഉളവാക്കാതിരുന്നില്ല. അതിന്റെ താല്പര്യം ഇങ്ങനെ ആയിരുന്നു: കത്തിൽപറയുന്ന രേഖ താൻ കണ്ടിട്ടുള്ളതും അതിന്റെ ചില ഭാഗങ്ങൾ പകർത്തിയെടുത്തിട്ടുള്ളതുമാണു്; ബ. വട്ടക്കളത്തിലച്ചന്റെ ശേഖരത്തിലാണു് കണ്ടിട്ടുള്ളതു്; അവ ഇപ്പോൾ കൈവശമില്ല; കോട്ടയത്തു കത്തോലിക്കാപ്രസ്സിൽ മി. പി. യൂ. ലൂക്കോസിന്റെ പക്കൽ അന്വേഷിച്ചാൽ അറിയാം. ഇതുകൊണ്ടും ഞാൻ മടുത്തില്ല. മിസ്റ്റർ ചാഴികാടനു എഴുതിയ ആളേക്കൊണ്ടുതന്നെ മി. ലൂക്കോസുമായി കത്തിടപാടു ആരംഭിച്ചു. അതിന്റെ മറുപടി ഇങ്ങനെ ആയിരുന്നു: മി. ജോസഫ് ചാഴികാട്ടു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള "നസ്രാണിസമുദായ ഗുണകാംക്ഷികളായ— ഉത്തരദേശവൈദികലൌകികയോഗം" എന്ന ലഘുപത്രിക (വലിയ പുസ്തകമൊന്നുമല്ല) 1917-ൽ മരിച്ച ബ. വട്ടക്കളത്തിൽ മത്തായിഅച്ചൻ അവർകളുടെ റിക്കാർട്ടുകൾ അക്കാലത്തു പരിശോധിച്ചപ്പോൾ കണ്ടുകിട്ടിയതാണു്. പ്രസ്സിന്റെ പേർ വച്ചിട്ടില്ല. അക്ഷരങ്ങളുടെ വടിവു നോക്കിയാൽ മനോരമപ്രസ്സിലേ അക്ഷരങ്ങളോടു സാമ്യമുള്ളതായിട്ടാണു് ഓർമ്മ. അയതു മുഴുവൻ വായിച്ചശേഷം അന്നു ഇടയ്ക്കാട്ടുപള്ളി വികാരി ആയിരുന്ന മലയിൽ ബ. ചാക്കോച്ചനു കൊടുത്തു. അദ്ദേഹത്തെ ഏല്പിച്ചിട്ടു ഇപ്പോൾ 25 കൊല്ലക്കാലമായിരിക്കുന്നു. ഏതായാലും ചരിത്രകാരന്മാൎക്കു പലവിധത്തിൽ ഉപയോഗമുള്ളതായിരുന്ന ആ അമൂല്യരേഖ അദ്ദേഹം നഷ്ടപ്പെടുത്തി എന്നു കാണുന്നതിൽ ഖേദമുണ്ടു്. ആകെ ഒരു പ്രതിയെ ഉണ്ടായിരുന്നുള്ളു. അതുസംബന്ധമായി മറുരേഖകളൊന്നും കൈവശമില്ല. അതിന്റെ ഒരു പ്രതിയെങ്കിലും മാന്നാനം റിക്കാർട്ടുശേഖരിപ്പിൽ കാണുമെന്നാണു് തന്റെ വിശ്വാസം. ബ. മലയില

ച്ചൻ ഏതുവിധമെങ്കിലും പ്രസ്തുത ലഘുപത്രിക നോക്കി എടുക്കത്തക്കവണ്ണം അദ്ദേഹത്തെ അറിയിക്കുന്നതാണ്'– ഈ മൂന്നു മറുപടികളുടെയും വരികളുടെ ഇടയിൽക്കൂടി വായിച്ചാൽ പലതും ഗ്രഹിപ്പാനുണ്ട്. അച്ചുക്കൂടത്തിന്റെ പേരു വച്ചിട്ടില്ല, അക്ഷരം നോക്കിയാൽ മനോരമയുടേതുപോലെ ഇരിക്കുന്നു എന്നും മറ്റുമുള്ള സംഗതികൾ 25 വത്സരങ്ങൾ കഴിഞ്ഞിട്ടും മി. ലൂക്കോസിന്റെ ഓർമ്മയിൽ ദൃഢമായി പതിഞ്ഞു് ഇന്നും കിടക്കുന്നു! ബ. മലയിലച്ചന്റെ പക്കൽവച്ചു് നഷ്ടപ്പെട്ടുപോയതിൽ ഖേദം പ്രദർശിപ്പിച്ചുംവച്ചു് അതു എങ്ങനെയെങ്കിലും നോക്കിയെടുക്കാൻ അദ്ദേഹത്തെ അറിയിക്കാം എന്നൊക്കെപ്പറയുന്നതിൽനിന്നും മനസ്സിലാക്കേണ്ടതു ലഘുപത്രിക നഷ്ടപ്പെട്ടിട്ടില്ലെന്നും ബ. മലയിലച്ചൻവശം അതു് ഉണ്ടെന്നും മി. ലൂക്കോസ് വിശ്വസിക്കുന്നു എന്നാണല്ലോ. അതിനാൽ ഈ മറുകത്തു കിട്ടിയിട്ടു രണ്ടാഴ്ചയിലധികം കഴിഞ്ഞപ്പോൾ വീണ്ടും മി. ലൂക്കോസിനു എഴുതി. ബ. മലയിലച്ചനെക്കൊണ്ടു പുസ്തകം നോക്കിയെടുപ്പിച്ചോ എന്നു ചോദിച്ചതിൽ, ഇല്ലാ അടുത്തുതന്നെ താൻ കൈപ്പുഴയ്ക്കുപോകുന്നുണ്ടു്, അപ്പോൾ ടി. ചരിത്രരേഖയുടെ സ്ഥിതിയെപ്പറ്റി അച്ചനുമായി കണ്ടശേഷം വിവരം അറിയിക്കാം എന്നായിരുന്നു മറുപടി. ഇതെഴുതിയതു് കഴിഞ്ഞ– 1942– ഫെബ്രുവരി 2–ാംനു–ആയിരുന്നു. മാർച്ചിന്റെ അവസാന ആഴ്ചവരെ പ്രതീക്ഷിച്ചിരുന്നിട്ടും മി. ലൂക്കോസ് വാഗ്ദാനം ചെയ്തതനുസരിച്ചുള്ള വിവരം ലഭിച്ചില്ല. അതിനാൽ ഇങ്ങനെ വ്യക്തികളുമായുള്ള കത്തിടപാടുകളും അന്വേഷണങ്ങളും അവസാനിപ്പിക്കാൻ ഞാൻ നിർബന്ധിതനായി. മാർച്ചു 24–ാംനു– മി. ചാഴികാടന്റെ ഉദ്ധൃതം എടുത്തുകാണിച്ചുകൊണ്ടു് "ഈ പുസ്തകം എവിടെ കിട്ടും?" എന്ന അഭിധാനത്തിൽ 'ദീപിക'യിൽ ഒരു കുറിപ്പു ചേർത്തു ബഹുജനശ്രദ്ധയെ ഈ കാര്യത്തിലേക്കു ക്ഷണിക്കുന്നതിനു 'ദീപികാ'ധിപരോടു അഭ്യർത്ഥിച്ചു. ഏപ്രിൽ 18–ാംനു– അവർ അതു പ്രസിദ്ധപ്പെടുത്തി. ഇങ്ങനെ 'ദീപികാ' പംക്തികൾ വഴിയെങ്കിലും വല്ലതും തുമ്പു കിട്ടിയേക്കുമെന്നു ഞാൻ പ്രത്യാശിച്ചിരുന്നു.

എന്നാൽ നാളിതുവരെ യാതൊരു തുമ്പും കിട്ടിയിട്ടില്ല. അതു വടക്കുംഭാഗരായ എല്ലാ വൈദികരും അത്മായരുംകൂടി പ്രസിദ്ധം ചെയ്തതായി മി. ചാഴികാടൻ അർത്ഥമാക്കിയിരിക്കുന്ന സ്ഥിതിക്കു മിക്കവാറും എല്ലാപ്രധാന വടക്കുംഭാഗകുടുംബങ്ങളിലെങ്കിലും അതിന്റെ പ്രതികൾ കാണേണ്ടതാണ്. ഇതിനുംപുറമേ, ടി. പുസ്തകം കാർളോസുലവീഞ്ഞുമെത്രാനച്ചന്റെയും ജെസ്വീത്തരുടെയും ഭരണത്തെ എതിർക്കുന്നതിനു തെക്കുംഭാഗരോടുള്ള ഒരു ആഹ്വാനംകൂടിയായിരുന്നു എന്നാണല്ലോ വെപ്പ്. അതിനാൽ ഈ പുസ്തകത്തിന്റെ പ്രതികൾ മിക്കവാറും എല്ലാ പ്രധാന തെക്കുംഭാഗകുടുംബങ്ങൾക്കും അയച്ചുകൊടുത്തിട്ടുണ്ടായിരിക്കണം. തെക്കുംഭാഗരോടു പരമാർത്ഥം സമ്മതിച്ചുപറഞ്ഞുംകൊണ്ടു വിദേശശത്രുവിനെ എതിർക്കുന്നതിനായി അവരേക്കൂടെ വശത്താക്കുന്നതിനുദ്ദേശിക്കപ്പെട്ടിരുന്ന പുസ്തകം ഉദ്ദിഷ്ടഫലം പുറപ്പെടുത്തണമെങ്കിൽ ആ പുസ്തകം അവർ വായി

ഴ്് കാര്യം ഗ്രഹിക്കേണ്ട താല്പര്യങ്ങളായിരുന്നല്ലോ. അവക്കു അത്ര പ്രത്യേക താല്പര്യം ഒന്നും ജനിപ്പിക്കാൻ വകയില്ലാത്ത ആ പുസ്തകം അവർ വില കൊടുത്തു് വാങ്ങി വായിക്കും എന്നും പ്രത്യാശിക്കാൻ മാർഗ്ഗമില്ലായിരുന്നു. അതിനാലത്രെ മി. പുസ്തകം തെക്കുംഭാഗരിൽ പ്രധാനികളായ പലക്കെങ്കിലും അയച്ചുകൊടുത്തിരുന്നിരിക്കണം എന്നു ഞാൻ ഊഹിക്കുന്നതു്. ഈ കാരണങ്ങളാൽ അതിന്റെ പ്രതികൾ ഇരുഭാഗക്കാരിൽനിന്നും കിട്ടുന്നതിനു യാതൊരു പ്രയാസവും ഉണ്ടായിക്കൂടാത്തതാണ്. അതു ഒരു അമൂല്യ രേഖയായിരിക്കെ സ്ഥിതിക്കു അതിനെ സൂക്ഷക്കുറവുമൂലം നശിക്കുന്നതിനു അനുവദിച്ചു എന്നും വിചാരിക്കാൻ വഹിയാ. എന്നുവരികിലും എന്റെ വിനീതമായ അഭ്യർത്ഥനയെ സദയം സ്വീകരിച്ച് 'ദീപികാ'ധിപർ ചെയ്ത അന്വേഷണത്തിനു ഇതുവരെ ആരും മറുപടി കൊടുക്കാത്തതു ഒരു വലിയ ആശ്ചര്യംതന്നെ. പുസ്തകം എവിടെകിട്ടും എന്ന ചോദ്യത്തിനു പുസ്തകം കൈവശമുള്ളവർക്കോ അഥവാ ഇന്നിടത്തുകിട്ടും എന്നറിവുള്ളവർക്കോ മാത്രമേ മറുപടിപറയാൻ അവകാശമുള്ളല്ലോ. അതിനാൽ മാണിയച്ചന്റേതായി പറയുന്ന ഉദ്ധൃതം ഉള്ളടക്കിക്കൊള്ളുന്ന പുസ്തകത്തെപ്പറ്റി അറിയാവുന്നവർ ഇല്ലെന്നുതന്നെ തീർച്ചയാക്കേണ്ടിയിരിക്കുന്നു. ഇതും എന്റെ ഊഹത്തെ സാരമായി ബലപ്പെടുത്തുകതന്നെ ചെയ്യുന്നു.

# അദ്ധ്യായം 7.

## A. തെക്കുംഭാഗരും വേദപ്രചാരണവും.

1. ഈ വിഷയത്തെ പരാമർശിച്ചു മി. ചാഴികാടൻ 34-ാം വശത്തു് ഇങ്ങനെ പറയുന്നു. "മറ്റെല്ലാക്രിസ്തീയ വകുപ്പുകാരേയും അപേക്ഷിച്ചു മലയാളത്തെ ക്നാനായക്കാർക്കു ഒരു വലിയ വ്യത്യാസമുണ്ടു്. ഇവർ അന്യമതസ്ഥരെ ക്രിസ്തുമാർഗ്ഗത്തിൽ ചേർക്കയും അവർക്കായി പണം ചെലവു ചെയ്യുകയും പള്ളികൾ പണിയിച്ചു കൊടുക്കയും ചെയ്യുന്നുണ്ടെങ്കിലും പുതുതായി ജ്ഞാനസ്നാനംചെയ്തു ചേർന്നവരെ അവരുടെ സമുദായത്തിൽ ഉൾപ്പെടുത്തുകയില്ല. ക്നാനായ സമുദായത്തിനു മാർത്തോമ്മാ സമുദായവുമായി രക്തസംബന്ധമുണ്ടെന്നു പറയുന്ന ചരിത്രകാരന്മാരായ ബ. ബെർണ്ണാർദച്ചൻ, ബ. പീടിയേക്കൽ ജോസഫച്ചൻ മുതലായവർ, സുറിയാനിക്കാരും ഇസ്രായേൽക്കാരും അല്ലാത്ത വിശുദ്ധന്മാരുടെയോ പുണ്യവതികളുടേയോ പേരുകൾ ക്നാനായക്കാർ അവരുടെ സമുദായത്തിൽ അടുത്തകാലംവരെയും കലർത്തിയിട്ടില്ലെന്നുള്ള രഹസ്യം അറിഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല."

ലോകത്തിന്റെ ഏതു ഭാഗത്തുമുള്ള ക്രിസ്തീയവകുപ്പുകാരെ പരിശോധിച്ചാലും അവരിലാരിലും കാണാൻ സാധിക്കാത്ത ഒരു വലിയവ്യത്യാ

സം മലയാളത്തെ തെക്കംഭാഗക്കുണ്ടെന്നു എല്ലാവരും തലകുലുക്കി സമ്മതിച്ചിട്ടുള്ളതാണ്. അതെന്താണെന്നുവെച്ചാൽ, അവർ അന്യമതസ്ഥരെ ക്രിസ്തുമാർഗ്ഗത്തിൽ ചേർക്കയോ അവർക്കായി പണം ചെലവുചെയ്യുകയോ പള്ളികൾ പണിയിച്ചു കൊടുക്കയൊ ചെയ്യുന്നില്ല എന്നുള്ളതാണ്. ഇവയൊക്കെ അവർ ചെയ്യുന്നുണ്ടെന്നു മി. ചാഴികാടൻ നിശ്ശങ്കം തട്ടിവിട്ടിരിക്കുന്നതിൽ അനല്പമായ ആശ്ചര്യമാണു ശേഷംപേർക്കുള്ളതു്. പുതുതായി ജ്ഞാനസ്നാനം ചെയ്യുന്നവരെ തങ്ങളുടെ സമുദായത്തിലുൾപ്പെടുത്തുന്നതിനു അവർ പ്രദർശിപ്പിക്കുന്ന വൈമനസ്യം, എന്നുവച്ചാൽ അവരുടെ സമുദായത്തിന്റെ രക്തശുദ്ധിയെ സംരക്ഷിച്ചുകൊണ്ടു പോകുന്നതിനുള്ള അക്രൈസ്തവ-ക്രിസ്തുമത വിരുദ്ധ-മായ ആകാംക്ഷ ഒന്നുമാത്രമാണ് ഇതിന്റെ കാരണം!!! പരമാർത്ഥം ഇതാണെങ്കിലും മി. ചാഴികാടൻ ധൈര്യസമേതം പറയുന്നു: അവർ അന്യമതസ്ഥരെ ക്രിസ്തുമാർഗ്ഗത്തിൽ ചേർക്കയും അവർക്കായി പണം ചെലവുചെയ്യുകയും പള്ളി പണിയിച്ചു കൊടുക്കയും ചെയ്യുന്നുണ്ടെന്ന്. ക്രൈസ്തവ ധർമ്മത്തിന്റെ ഏററം പ്രധാനമായ ഈ കർത്തവ്യത്തെ തങ്ങളനുഷ്ഠിക്കുന്നില്ല എന്നുള്ളതു് തങ്ങളുടെ ക്രിസ്ത്യാനിത്വത്തിന് പററിയിരിക്കുന്ന വലിയ അപജയവും അപചയവുമാണെന്നു മനസ്സാക്ഷിയിൽ ഉത്തമബോദ്ധ്യമുണ്ടെങ്കിലും അതിനെ ബഹുജനസമക്ഷം ഏററുപറയുകയെന്നതു് അസാദ്ധ്യം തന്നെയെന്നു മി. ചാഴികാടപ്രഭൃതികളുടെ ഈ പ്രവൃത്തി വിളിച്ചറിയിക്കുന്നു. വിമതസ്ഥരെ സംബന്ധിച്ചു് അവർ പറയുന്നതുപോലെയുള്ള വേദപ്രചാരണജോലി അവർ നിർവ്വഹിക്കുന്നുണ്ടെങ്കിൽ അതിന്റെ ഒരു വിവരണം—അതു് എവിടെയെല്ലാമാണ്, അവർക്കായി പണിയിച്ചിട്ടുള്ള പള്ളികൾ ഏതെല്ലാം, അവരുടെ ഓരോ ഇടവകയിലുള്ള പുതുക്രിസ്തുവരുടെ സംഖ്യയെത്ര എന്നൊക്കെയുള്ള വിവരങ്ങൾ—അവരുടെ രൂപതവകയായി പ്രതിവത്സരം പ്രസിദ്ധം ചെയ്യുന്ന കല്ലന്താരി (-കലണ്ടർ-) അഥവാ ഡയറക്ടറിയിൽ രേഖപ്പെടുത്താതെ ഇരിക്കയില്ലല്ലോ. രൂപതയിലെ നാനാതര പ്രവർത്തനങ്ങളെപ്പററിയും മററും പൊതുജനങ്ങൾക്കു വേണ്ട അറിവു സംക്ഷിപ്തമായിട്ടെങ്കിലും പ്രദാനം ചെയ്യുന്നതിനുള്ള പ്രധാനമാർഗ്ഗമാണു രൂപതവക കലണ്ടർ അഥവാ ഡയറക്ടറി. ഉദാഹരണമായി കോട്ടയം വികാരിയാത്തുവകയായി ലവീഞ്ഞുമെത്രാൻ 1895-ൽ പ്രസിദ്ധംചെയ്ത കല്ലന്താരിയിൽ മററു പല ഇനങ്ങളുടെക്കൂടെ "പ്രായംചെന്ന അജ്ഞാനി മാമ്മോദീസാ 200" എന്നു കാണുന്നു. ഇതു വടക്കെഭാഗം സംബന്ധിച്ചുള്ള വിവരണത്തിലുൾപ്പെട്ടതാണ്. തെക്കേഭാഗം സംബന്ധിച്ചങ്ങനെയൊന്നും കാണുന്നുമില്ല. ഇനി ചങ്ങനാശ്ശേരി രൂപതവക 1942-ലെ കല്ലന്താരി പരിശോധിക്കാം. അതിന്റെ ഏഴാംവശത്താണു പൊതുവിവരണങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നതു്. അതിൽ അദ്യമേ ചേർത്തിരിക്കുന്ന വിവരങ്ങൾ നോക്കണം.

| | |
|---|---|
| കത്തോലിക്കവീടുകൾ | 47819 |
| കത്തോലിക്കർ | 321841 |
| പുതുക്രൈസ്തവവീടുകൾ | 6351 |

| | |
|---|---|
| പുതുക്രൈസ്തവജനം | 52302 |
| പള്ളികൾ | |
| ഇടവകപ്പള്ളികൾ | 152 |
| കരിശുപള്ളികൾ | 25 |
| കപ്പേളകൾ | 120 |
| മിഷ്യൻപള്ളികൾ | 21 |

ഈ പൊതുവിവരണത്തിനും പുറമെ "ഇടവകപ്പള്ളികൾ" എന്ന ഇനത്തിൻകീഴ് ഓരോ ഇടവകയിലേയും കത്തോലിക്കാവീടുകൾ, കത്തോലിക്കജനം, ഇവയുടെസംഖ്യ, ഇവസ്സം പുറമെ പുതുക്രൈസ്തവ വീടുകൾ, പുതുക്രൈസ്തവ ജനം, ഇവയുടെ (സംഖ്യ) പ്രത്യേകമായും രേഖപ്പെടുത്തിയിരിക്കുന്നു.

ചങ്ങനാശ്ശേരി രൂപതയിൽ മിഷ്യൻ പള്ളികൾ 21 ഉള്ളതിൽ മിക്കവാറും എല്ലായിടത്തുംതന്നെ അക്രൈസ്തവരുടെ മാനസാന്തരവേലയാണല്പ്രധാനമായി ഉദ്ദേശിച്ചിരിക്കുന്നത്. 152 ഇടവകപ്പള്ളികളിൽവച്ചു അക്രൈസ്തവരുടെ മാനസാന്തരജോലിയിൽ ഏർപ്പെടാത്തതും പുതുക്രൈസ്തവജനമില്ലാത്തതുമായ പള്ളികൾ കൈവിരലേൽ എണ്ണാൻ കാണുകയില്ല. സമീപത്തു മിഷ്യൻ പള്ളികൾ ഉള്ളതിനാലാണ് ഈ തരത്തിൽ കുറെ പള്ളികൾ കാണാനിടവരുന്നതും. എറണാകുളം, തൃശ്ശൂർ എന്ന സുറിയാനി രൂപതകൾവക കല്ലന്തറികളിലും അക്രൈസ്തവരുടെ ഇടയിൽ നടത്തുന്ന മാനസാന്തര ജോലിയേപ്പററി പ്രസ്താവിച്ചിട്ടുണ്ട്. കോട്ടയം രൂപതവക 1942–ലെ ഡയറക്ടറി ഞാൻ പരിശോധിച്ചു. പുതുക്രിസ്ത്യാനികളുടെ എന്നുവച്ചാൽ അന്യമതസ്ഥരെ മാനസാന്തരപ്പെടുത്തിയെടുത്ത് ക്രിസ്ത്യാനികളാക്കിയവരുടെ സംഖ്യയോ, അവക്കായി പണിയിച്ചിട്ടുള്ള ഒററപ്പള്ളിയുടെപോലും പേരോ അതിൽ കാണാൻ കിട്ടിയില്ല. അവരുടെ വേദപ്രചാര പരിശ്രമം മുഴുവനും യാക്കോബായ, നവീകരണം മുതലായ ഇതര ക്രിസ്റ്റീയ വകുപ്പുകളിലുള്ള തെക്കുംഭാഗരുടെ മാനസാന്തരത്തിനായി മാത്രമാണ്. അവരെ ഉദ്ദേശിച്ച പണിചെയ്യിരിക്കുന്ന ഏതാനും പള്ളികളെ 'മിഷ്യൻപള്ളികൾ' എന്നപേരിൽ കലണ്ടറിൽ കൊള്ളിച്ചിട്ടുമുണ്ട്. തെക്കുംഭാഗർ പൊതുവേ അക്രൈസ്തവരുടെ മാനസാന്തരത്തിനായി പരിശ്രമിക്കുന്നുണ്ടെന്ന് കടലാസിൽ രേഖപ്പെടുത്തിയതുകൊണ്ടു മാത്രമായില്ല. വിമതസ്ഥർ മാനസാന്തരം ചെയ്യുന്നവരെ തങ്ങളുടെ സമുദായത്തിൽ ചേക്കയില്ലെന്നുള്ളത് അവരുടെഇടയിൽ രൂഢമൂലമായിരിക്കുന്ന ഒരു വലിയ ന്യൂനതയാണ്. ഇതിനെപ്പററി അവർ പ്രശംസിക്കയും ചെയ്യുന്നു!! Sunt qui de iis glorientur quorum maxime eos pudere deberet ചിലയാളുകൾ അതീവ ലജ്ജാവഹങ്ങളായവയെപ്പോലും പ്രശംസാവഹമായി ഗണിക്കുന്നു എന്നുള്ള ലത്തീൻ പഴമൊഴി ഇവിടെ അന്വത്ഥമായിക്കാണുന്നു!!! രക്തശുദ്ധി, രക്തവീഴ്ച, കലഷ്ടില്ലായ്മ ഇത്യാദി കേവലം നിസ്സാരങ്ങളായ ഭൌതികമേന്മകളെ ഇച്ഛിച്ചുകൊണ്ടു അവർ സ്വർഗ്ഗീയനന്മകളെ ആർജ്ജിക്കാനുള്ള മാർഗ്ഗങ്ങളെ തിരസ്കരിക്കയല്ലയോ ചെയ്യുന്നത്? എന്റെ ഈ പ്ര

സ്വാവം കുറെ കടന്നതായി തോന്നിയേക്കാം. എന്നാൽ അതു വെറും പര മാർത്ഥം മാത്രമാണു്. "Go ye into the whole world and preach the gospel to every creature" "ലോകമെങ്ങും പോയി സകലസൃഷ്ടിയിലും എന്റെ സുവിശേഷം അറിയിക്കുവിൻ (വി. മർക്കോസു് 16-15) നിങ്ങൾ പോയി സകല ജാതികളേയും ഉപദേശിച്ചു പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവരെ സ്നാനപ്പെടുത്തി, ഞാൻ നിങ്ങളോടു കല്പിച്ചതെല്ലാം ആചരിക്കുവാൻ അവരെ പഠിപ്പിക്കുവിൻ" (വി. മത്തായി 28, 19, 20,) എന്നുള്ള നമ്മുടെ ദിവ്യരക്ഷകന്റെ ആജ്ഞാപനങ്ങളെ തെക്കുംഭാഗർ തങ്ങളുടെ ശക്തിക്കും പരിതസ്ഥിതികൾക്കും അനുരൂപമായ വിധത്തിൽ അതനുസരിക്കുന്നുണ്ടോ? യാക്കോബായരാലിയായി സ്വന്തവംശത്തിൽ പെട്ടവരെമാത്രം മാനസാന്തരപ്പെടുത്താൻ ശ്രമിച്ചാൽ ഈ കല്പന നിർവ്വഹിക്കപ്പെട്ടതായി ഗണിച്ചു സംതൃപ്തി അടയാമോ? അറിവും പഠനവും കുറവായും ജാതിശ്രേഷ്ഠചിന്ത അധികമായും ഇരുന്ന പഴയകാലങ്ങളിൽ മാർത്തോമ്മാ നസ്രാണികൾ മറ്റുള്ളവരുടെ മാനസാന്തരകാര്യത്തിൽ അശ്രദ്ധരായിരുന്നെന്നു ഇന്നു ലോകം പഴിക്കുന്നു. എന്നാൽ ഇപ്പോൾ വടക്കുംഭാഗരെ സംബന്ധിച്ചിടത്തോളം ആ ദുരവസ്ഥ ഒരുവിധം പരിഹൃതമായിരിക്കുന്നു. തെക്കും ഭാഗരാകട്ടെ ഇന്നും നിരർത്ഥകങ്ങളായ ജഡരക്തശ്രേഷ്ഠതകളെ മുറുകെപ്പിടിച്ചുനില്ക്കുന്നു. "അവസാനമില്ലാത്തവയായി, ദൈവത്തിലുള്ള വിശ്വാസത്തിൽ ആത്മീയവർദ്ധനമല്ല, കുതർക്കങ്ങളായി തർക്കങ്ങളുണ്ടാക്കുന്നവയായിരിക്കുന്ന കെട്ടുകഥകളും വംശങ്ങളുടെ ചരിത്രങ്ങളും ശ്രദ്ധിക്കരുതെന്നും കല്പിക്കുവാൻ ഞാൻ ഉപദേശിച്ചിരുന്നല്ലോ" എന്നു 1. തിമോ: 1—4ലും; "കിഴവികളുടെ അർത്ഥശൂന്യങ്ങളായ കെട്ടുകഥകളിൽനിന്നൊഴിഞ്ഞു നീതിയിൽ നിന്നെത്തന്നെ പരിശീലിപ്പിക്കുക" എന്നു ടി. 4-7-ലും; "പഠിപ്പില്ലാത്തവയായ മൂഢതർക്കങ്ങളിൽ നിന്നൊഴിഞ്ഞു മാറുക. അവ ശണ്ഠകളെ ജനിപ്പിക്കുന്നുവെന്നു നീ അറിയുന്നുവല്ലോ" എന്നു IIതിമോ II–23 ലും; "എന്നാൽ ബുദ്ധിശൂന്യമായ അന്വേഷണത്തിൽനിന്നും വംശങ്ങളുടെ ചരിത്രങ്ങളിൽനിന്നും... നീ ഒഴിഞ്ഞുമാറുക. എന്തുകൊണ്ടെന്നാൽ അവകൊണ്ടു പ്രയോജനമില്ല. അവ വ്യർത്ഥങ്ങളുമാകുന്നു" എന്നു തീത്തോസ് III-9-ലും വി. പൌലോസ് നൽകുന്ന ഉപദേശത്തെ "ശുദ്ധരക്തവാദികളും ക്നാൻ വംശജന്മാരു"മായ തെക്കുംഭാഗ സഹോദരൻ അല്പംകൂടി അവധാനപൂർവ്വം പര്യാലോചിച്ചാൽ കൊള്ളാം. റോമാ, കാണ്ടി, മംഗലപ്പുഴ, മംഗലാപുരം ആദിയായ വൈദിക കോളേജുകളിൽ പഠിച്ചു വേണ്ട പാണ്ഡിത്യവും ഉന്നതബിരുദങ്ങളും സമ്പാദിച്ചിട്ടുള്ള വൈദികർ ഇന്നു അവരുടെ ഇടയിൽ ധാരാളമുണ്ടല്ലോ. ഇവർക്കു സിദ്ധിച്ചിട്ടുള്ള ഈ അറിവിനും പഠനത്തിനും അനുസാരമായി അജ്ഞാനികളുടെ മാനസാന്തരത്തിനായി തെക്കുംഭാഗരുടെ ഇടവകകളിൽ പരിശ്രമിക്കുന്ന വൈദികർ വല്ലവരുമുണ്ടോ? തത്വത്തിൽതന്നെ ഇതു അവർക്കു പരിവർജ്ജ്യമല്ലയോ? ഇതിനെപ്പറ്റി മനസ്സാക്ഷിക്കടിയുള്ള ഏതാനും ബ. ... ചില അൽമേനികളും ഇവരുടെ ഇടയിലും

ള്ളതായി എനിക്കറിയാം. ഒടുവിൽപറഞ്ഞവരാകട്ടെ വടക്കുംഭാഗരുടെ ഇട യിൽ താമസക്കാരും അവരുടെ പള്ളികളിൽ സാധാരണ ക്രൂടുതൽ സൌ കയ്യം പ്രമാണിച്ചുപോയി അവിടുത്തെ പ്രസംഗങ്ങൾ കേട്ടും വേദപ്രചാര പരമായ മററു സംരംഭങ്ങൾ കണ്ടും കേട്ടും വേണ്ടപ്രചോദനം ലഭിച്ചിട്ടുള്ള വരാണു്. അജ്ഞാനികളുടെ മാനസാന്തരത്തിനായി പരിശ്രമിക്കുവാനുള്ള അഭിവാഞ്ഛയുണ്ടെങ്കിലും അതിനുള്ള സൌകയ്യം ഇവരുടെ വൈദികക്കു് ലഭിക്കുന്നില്ല. യാക്കോബായക്കാരാദിയായ സ്വവംശജരെ മനസ്സുതിരിച്ചാൽ മതിയെന്നുള്ള വെല്ലുനിമിത്തം ഉപരി ശ്രമത്തിനുള്ള ദ്വാരം കാണാതെ അവർ കഴിഞ്ഞുകൂടുന്നത്രെ. ഇപ്പോൾ ചില തെക്കുംഭാഗ വൈദികർ ല ത്തിൻ മിസ്സങ്ങളിൽ ചേൎന്നു ജോലിചെയ്യുന്നുണ്ടു്. മുൻപറഞ്ഞതരത്തിൽ പെട്ട അൽമേനിമാർ അധഃകൃതരുടെ മാനസാന്തരത്തിനായി മനഃസാക്ഷി പ്രചോദനംനിമിത്തം സ്വഃമധ്യാ വല്ലതും ചെയ്യുമ്പോയാൽ പിന്നെ അതുനിമിത്തം അവക്കുളവാകുന്ന ക്ലേശങ്ങളും മററും വിവരിപ്പാൻ വി ഷമം. ഞാൻ കുറെ മാസങ്ങൾക്കുമുമ്പു് എൻെറ ഒരു മാന്യമിത്രത്തി ൻെറ വസതിയിൽ ഇരിക്കയായിരുന്നു. അവിടെ ധമ്മം യാചിച്ചു ഒരു പുതു ക്രീസ്തവ കിഴവൻവന്നു. ആ വയോധികനുമായി ഞാൻ സംഭാഷണത്തിലേ പ്പെട്ടു. അയാളുടെ ഇടവക ഏതാണു്, എവിടെയാണു് മാൎഗ്ഗംകൂടിയതു് എന്നു ഞാൻ ചോദിച്ചു. 85-ാം വയസ്സിൽ നടക്കുന്നവനും 5 വയസ്സിൽ ജ്ഞാനസ്നാനം സ്വീകരിച്ചവനുമായ ആ പടുകിഴവൻ സ്വദേശം കൈപ്പു ഴയാണു്, എന്നാൽ ഇടവക മാന്നാനമാണു് എന്നുപറഞ്ഞു. ഇത്ര സൌക യ്യമായി അവരുടെ താമസസ്ഥലത്തിന്നടുത്തു പള്ളിയുള്ളസ്ഥിതിക്കു എന്തി നാണു ദൂരസ്ഥലത്തുപോയികൂടി എടവക ചേൎന്നതെന്നു ഞാൻ ചോദിച്ചു. അതിനു ആ കിളവൻ എൻെറ അജ്ഞതയിൽ ആശ്ചയ്യം പ്രദർശിപ്പിക്കുന്നു എന്നു തോന്നുമാറു മന്ദസ്മിതം ചെയ്തുകൊണ്ടു പറഞ്ഞു. "കൈപ്പുഴപ്പള്ളി തെക്കുംഭാഗരുടേതല്ലേ? അവരുണ്ടോ അന്യജാതിക്കുള്ള മാൎഗ്ഗം കൂട്ടുകയോ, അന്യജാതികൾ അവരുടെകൂടെ കൂടുകയോ ചെയ്യുകയുള്ളു"? ഞായറാഴ്ചയും കടമുള്ള ദിവസങ്ങളിലും എവിടെയാണു കുർബാനകാണുന്നതെന്നു ഞാൻ തുടൎന്നുചോദിച്ചു. യോഹന്നാനെന്നു പേരായ ആ വയോവൃദ്ധൻ പറഞ്ഞു: "ദൂരെപോകാൻ നിവൃത്തിയില്ലാത്തവർ കൈപ്പുഴെപോകും. പഴെ കാലങ്ങ ളിൽ പള്ളിയിൽ കയററുകയില്ലായിരുന്നു. വെയിലോ മഴയോകൊണ്ടു പള്ളിമിററത്തിരുന്നു കുർബാന കാണാനേ സാധിക്കുമായിരുന്നുള്ളു." ഈ വൃദ്ധൻ വളരെനാൾ മൂപ്പനായും ആശാനായും ജോലിനോക്കിയിട്ടുണ്ടെന്നും എഴുത്തും വായനയും അറിയാമെന്നും വേദകാൎയ്യങ്ങളും പ്രാൎത്ഥന നമസ്കാ രാദികളും നല്ലവണ്ണം അറിയാമെന്നും എനിക്കു ഗ്രഹിക്കുവാൻ കഴിഞ്ഞു. എന്നാൽ ഈ കിളവൻ അക്കാലത്തു ഒരു ദിവസം മാക്കിൽ ബ. ലൂക്കാച്ച നോടുചോദിച്ചു. "അച്ചാ, തിരുമുറിവിൻെറ നമസ്കാരം രണ്ടാം രഹസ്യം എന്തെന്നാണു പറയുന്നതു്? "തിരുസ്സഭയിലുൾപ്പെട്ട സമസ്ത ജനങ്ങളും നി ൻെറ വേദപ്രമാണത്തിൻെറ വഴിയിൽ വ്യത്യാസംകൂടാതെ നടന്നു സ്ഥിര മായിരിപ്പാൻ കൃപചെയ്യേണമെ" എന്നല്ലേ? തിരുസ്സഭയിലുൾപ്പെട്ടവരെ

ക്കെ വ്യത്യാസംകൂടാതെ നടക്കണമെന്നു! "പിന്നെ നിങ്ങളെന്താണു ഈ വ്യത്യാസം കാണിക്കുന്നതു്? ഞങ്ങളും തിരുസ്സഭയിലുൾപ്പെട്ടവരെല്ലേ? ഞ ങ്ങൾക്കെന്തുകൊണ്ടാണു നിങ്ങളുടെ പള്ളിയിൽ കയറാൻ പാടില്ലാത്തതു്?" ഈ ചോദ്യത്തിനു ബ. ലൂക്കാച്ചൻ എന്തുമറുപടി പറഞ്ഞുവെന്നു കിളവൻ പറഞ്ഞില്ല. എങ്കിലും പിന്നീടു പള്ളിയിൽ പ്രവേശനം നിരോധിക്കപ്പെ ട്ടില്ലെന്നും ഇപ്പോഴും നിരോധനമൊന്നുമില്ലെന്നും പറഞ്ഞു. ഇത്രയും ഞാൻ ഇവിടെ പ്രസ്താവിച്ചതു് തെക്കംഭാഗർ വിമതസ്ഥരുടെ വേദപ്രചാരം നിഷ്ഫ ലിപ്പിച്ചിരുന്നില്ല എന്നുമാത്രമല്ല, അവരുടെ അടിയാന്മാരായവരെ വടക്കം ഭാഗർ മാർഗ്ഗംകൂട്ടിയാൽ അവരെ യാതൊരുതരത്തിലും സഹായിക്കയും പ്രോ ത്സാഹിപ്പിക്കയും പോലും ചെയ്തിരുന്നില്ലെന്നുമുള്ള പരമാർത്ഥം വെളിപ്പെട്ടു ത്താനാണു്.

"എന്നാൽ എൻെറ സഹോദരരെ, ശരീരത്തിനും രക്തത്തിനും സ്വർഗ്ഗരാജ്യത്തെ അവകാശപ്പെടുത്താൻ സാധിക്കയില്ല" എന്നു വി. പൌ ലോസ് കോറിന്ത്യാക്കാർക്കുള്ള ഒന്നാംലേഖനം 15-ാം അദ്ധ്യായം 50-ാം വാക്യത്തിൽ പറഞ്ഞിട്ടുള്ളതു ഇവർ അറിഞ്ഞിട്ടുള്ള മട്ടേയില്ല. കടശിയി ലത്തെ വിധിയിൽ നല്ലവരേയും ദുഷ്ടന്മാരേയും ദിവ്യന്യായാധിപൻെറ ഇടത്തും വലത്തും വശത്തായി തിരിക്കുന്നതിൻെറ മാനദണ്ഡം രക്തശു ദ്ധി പാലിച്ചോ ഇല്ലയോ- ദാവീദിൻെറയും ക്രിസ്തുവിൻെറയും തോമ്മാശ്ലി ഹായുടെയും സിരകളിൽക്കൂടി പ്രവഹിച്ചിരുന്ന അതേ രക്തംതന്നെ അഭം ഗമായും കലർപ്പില്ലാതെയും പാലിച്ചോ ഇല്ലയോ- എന്നുള്ളതാണു് എന്നു ഇവർ വിശ്വസിക്കുന്നതുപോലെ തോന്നുന്നു. അധഃകൃതർ ഉൾപ്പെടെ യുള്ള അന്യമതസ്ഥരെ മാനസാന്തരപ്പെടുത്തി സ്വന്തം പള്ളികളിൽ അ വർക്കു പ്രവേശനം അനുവദിക്കുന്നതുകൊണ്ടു രക്തത്തിനു കലർപ്പുണ്ടാകുമെന്നു ഭയപ്പെടാൻ എന്താവശ്യമാണുള്ളതു്? അവരോടു വിവാഹബന്ധത്തിലേർപ്പെ ടാതിരുന്നാൽ മാത്രം മതിയല്ലോ. മി. ചാഴികാടൻ കൊട്ടിഘോഷിക്കുന്നതു് ഈ ഒടുവിൽ പറഞ്ഞ തരത്തിലാണു് അവരുടെ നടപടിയെന്നാണു്. എന്നാൽ പ്രസംഗത്തിൽ മാത്രമല്ലാതെ പ്രവൃത്തിയിൽ തെക്കംഭാഗസ മുദായം മൊത്തത്തിൽ ഈ നിലയെ പാലിക്കുന്നുയെന്നു അയാൾക്കു തെളിയിക്കാമോ?

തെക്കംഭാഗർ അക്രൈസ്തവരുടെ മാനസാന്തരാർത്ഥം പണം ചെ ലവുചെയ്യുന്നു, പള്ളിപണിയിച്ചുകൊടുക്കുന്നു എന്നൊക്കെ മി. ചാഴികാ ടൻ വ്യർത്ഥവികത്ഥനം ചെയ്യുന്നു!! അവർ ഇതിലേക്കു നാളതുവരെ എത്ര പണം പിരിച്ചിട്ടുണ്ടു്, എത്ര പള്ളിപണിയിച്ചിട്ടുണ്ടു്. എവിടെയെല്ലാമാ ണു ഈ വേദപ്രചാരണജോലി നടക്കുന്നതു എന്നൊക്കെ ഒന്നു തെളിയി ക്കട്ടെ!!!

പൂർവ്വം മുതൽ ആധുനികകാലംവരെ ഹിന്തുക്കൾ ജാതിക്കോട്ടയുടെ കെട്ടിൽ കുടുങ്ങി ജീവിച്ചിരുന്നു. ഒരുവൻ ജനിക്കുന്ന ജാതി ഏതോ അതിൽ നിന്നു മാറാൻ നിർവ്വാഹമില്ലായിരുന്നു. രക്തശുദ്ധി കാക്കുന്നതിൽ അവർ അതീതല്പരന്മാർ ആയിരുന്നു. എന്നാൽ ക്രൈസ്തവ സംസ്കാരമെന്നതല്ലും അവരുടെ സമുദായമാകുന്ന മഹാപിണ്ഡത്തേയും അവരറിയാതെ തന്നെ

പുളിപ്പിച്ചു കഴിഞ്ഞിരിക്കുന്നു. ജാതിഭേദം ഇതാ തകർന്നുകിടക്കുന്നു. അധഃ കൃതരേയും അവർണ്ണരേയും ഉൽകൃഷ്ടരും സവർണ്ണരും എന്ന നിലയിലേക്കു കയററിത്തുടങ്ങിയിരിക്കുന്നു. എന്നിട്ടും നമ്മുടെ ഈ തെക്കുംഭാഗ സഹോദരങ്ങൾ ഹിന്തുക്കളേക്കാൾ നിഷ്കൃഷ്ടാപൂർവ്വം ആ പഴയ തത്വത്തെ മുറുകെപ്പിടിച്ചുകിടക്കുന്നു!!! സുവിശേഷമാകുന്ന ആ കാരോത്തരത്തിന് അവരുടെ സമുദായപിണ്ഡത്തെ ഇനിയും പുളിപ്പിക്കാൻ സാധിച്ചിട്ടില്ല എന്നതാണ് ഒരു മഹാശ്ചര്യം. ഇന്നത്തെപ്പോലെ കണ്ടു വിധിക്കുകയാണെങ്കിൽ ഒരുനാളും പുളിപ്പിക്കയുമില്ല.

## "2. തെക്കുംഭാഗരുടെ രക്തശുദ്ധിവാദം"

എവിടെനിന്നു ലഭിച്ചു എന്നുകൂടെ ഒന്നന്വേഷിക്കുന്നതു് രസാവഹമായിരിക്കും. ഇവർ യൂദായുടെ ഗോത്രത്തിലും ദാവീദിന്റെ വംശത്തിലുമൊക്കെപ്പെട്ടവരാണ് എന്നാണല്ലൊ പറയുന്നതു്. "അഴകിയവനെക്കണ്ടു അപ്പനെന്നു വിളിക്കുന്നു" എന്നുള്ള പഴഞ്ചൊല്ലുപോലെയാണ് ഈ വാദം. അതിൽ കഴമ്പൊന്നുമില്ലെന്നു നാം മുമ്പേ കണ്ടുകഴിഞ്ഞു. എന്നാലും വാദത്തിനായി അതൊന്നു സമ്മതിക്കാമെന്നുവയ്ക്കാം. അങ്ങിനെയെങ്കിൽ ഈ രക്തശുദ്ധിയെപ്പററിയുള്ള നിർബന്ധം ഇവർക്കു യൂദന്മാരിൽനിന്നു ലഭിച്ചതായിരിക്കണം. എന്നാൽ യൂദന്മാർക്കു അങ്ങനെ ഒരു നിർബന്ധമേയുണ്ടായിരുന്നില്ല. അവർ വിജാതികളെ ധാരാളം വിവാഹം ചെയ്തിരുന്നു. വിജാതികളെ യൂദമതത്തിൽ ചേർക്കയും ചെയ്തിരുന്നു. സൃഷ്ടി 24-ാ മദ്ധ്യായം 2–4–ൽ അബ്രഹാം തന്റെ വീട്ടധികാരിയായ വേലക്കാരനെ വിളിച്ചു: "എന്റെ മകനു എന്റെ ചുറ്റും പാർക്കുന്ന ക്നാനായക്കാരുടെ പുത്രിമാരിൽനിന്നു ഭാര്യയെ നീ എടുക്കയില്ലെന്നു ആകാശത്തിന്റെ ദൈവവും ഭൂമിയുടെ ദൈവവുമായ കർത്താവിന്റെ നാമത്തിൽ നിന്നെക്കൊണ്ടു ഞാൻ സത്യം ചെയ്യിക്കും. എന്നാൽ എന്റെ നാട്ടിലേക്കും എന്റെ ഗോത്രക്കാരുടെ പക്കലേക്കും നീ ചെന്നു എന്റെ മകനായ ഇസഹാക്കിനു ഭാര്യയെ എടുക്കുക" എന്നു ആജ്ഞാപിക്കുന്നതായും, ടി 28-1-ൽ, "ക്നാനിലെ പുത്രിമാരിൽനിന്നു നീ ഭാര്യയെ എടുക്കരുതു്" എന്നു ഇസഹാക്ക് യാക്കോബിനോടു നിഷ്കർഷിച്ചതായും കാണുന്നുണ്ടു. എന്നിരുന്നാലും സൃഷ്ടി 38– 1–3–ൽ നാം ഇങ്ങനെ വായിക്കുന്നു: "അക്കാലത്തു സംഭവിച്ചതായതു്: യൂദാ തന്റെ സഹോദരന്മാരെ വിട്ടിറങ്ങി അർമാലേയക്കാരനായ ഒരു മനുഷ്യന്റെയടുക്കൽചെന്നു. അവന്റെ പേരാകട്ടെ ഹീരാ (എന്നായിരുന്നു.) അപ്പോൾ ക്നാൻകാരനായ ഒരു മനുഷ്യന്റെ പുത്രിയെ യൂദാ അവിടെക്കണ്ടു. അവളുടെ പേരു ശോ (എന്നായിരുന്നു). അവൻ അവളെ പരിഗ്രഹിച്ചു. അവളുടെ അടുക്കൽചെന്നു. അവൾ ഗർഭംധരിച്ചു. അവനു ഒരു പുത്രനെ പ്രസവിച്ചു" അബ്രാഹവും ഇഹാക്കും ക്നാൻസ്ത്രീകളെ തങ്ങളുടെ പുത്രന്മാർ പരിഗ്രഹിക്കരുതെന്നു മുടക്കിയെങ്കിലും യാക്കോബിന്റെ പുത്രനായ യൂദാ ഇതാ ക്നാൻകാരിയെ പരിഗ്രഹിക്കുന്നു. ഇതിൽനിന്നും സിദ്ധിക്കുന്നതു് പുറജാതികളെ യൂദന്മാർ വിവാഹം

ചെയ്തിരുന്നെന്നും അതു തീരെ നിഷേധമല്ലായിരുന്നു എന്നുമാണ്. പുറപ്പാട് 34–16–ൽ, "അവരുടെ (നാട്ടിലെ നിവാസികളുടെ) പുത്രികളിൽ നിന്നു നിന്റെ പുത്രന്മാർക്കു (ഭാര്യമാരെ) സ്വീകരിക്കയും, അവരുടെ പുത്രന്മാർക്കു നിന്റെ പുത്രികളെ കൊടുക്കയും, നിങ്ങളുടെ പുത്രിമാർ അവരുടെ ദേവന്മാരുടെ പിന്നാലെ തെററിനടന്നു തങ്ങളുടെ ദേവന്മാരുടെ പിന്നാലെ നിന്റെ പുത്രന്മാരെ വശീകരിക്കയും ചെയ്യാതിരിപ്പാൻവേണ്ടി നീ അവരോടു ഉടമ്പടി ചെയ്യരുത്" എന്നും, ആവർത്തനം 7–3–4–ൽ "നിങ്ങൾ അവരുമായി വിവാഹസംബന്ധം ചെയ്യരുത്. അവരുടെ പുത്രികളെ നിങ്ങളുടെ പുത്രന്മാർക്കു എടുക്കയുമരുത്. (ഇതു) നിങ്ങളുടെ പുത്രന്മാരെ അവർ എന്നിൽ നിന്നകററുകയും, അവർ അന്യദേവന്മാരെ സേവിക്കയും അപ്പോൾ കർത്താവിന്റെ കോപം നിങ്ങളുടെമേൽ ജ്വലിച്ചു നിങ്ങളെ വേഗത്തിൽ അവൻ നശിപ്പിക്കയും ചെയ്യാതിരിപ്പാൻവേണ്ടിയത്രെ" എന്നും ഒരു വിലക്കു വെച്ചിട്ടുണ്ട്. എന്നാൽ അതു വിഗ്രഹാരാധനയെ ഭയന്നു മാത്രമാണെന്നു ടി വേദവാക്യങ്ങൾതന്നെ വിശദമാക്കുന്നു. സ്ത്രീ യഹൂദമതം സ്വീകരിക്കുന്നപക്ഷം വിഗ്രഹാരാധനയെപ്പററി ശങ്കിക്കേണ്ട ആവശ്യമില്ലാതിരുന്നതിനാൽ വിവാഹം മുടക്കപ്പെട്ടിരുന്നില്ല. യുദ്ധത്തിൽ അടിമയാക്കിയ (വിജാതി) സ്ത്രീയെ വിവാഹം ചെയ്വാൻ ആവർത്തനം 21–ൽ അനുവദിക്കുന്നു. ഉത്തമന്മാരായ ആളുകളുടെ പ്രവൃത്തികൊണ്ടും ഇതു വിശദമാകുന്നുണ്ട്. സൽമോൻ ക്നാൻകാരിയായ റാഹാബിനേയും (മത്തായി 1-5); ബോവസ് മോവാബ്യകാരിയായ റൂത്തിനെ (രൂത്തിനേ)യും (റൂത്ത് 4–13); ശെമ്ശോൻ പ്ലെശ്ത്തായക്കാരിയേയും ശ്ലേമ്മോൻ ഫെറഓൻറെ പുത്രിയേയും (3 രാജാ: 3–1), മോവാബ്യ, അമ്മോൻ, അദോം മുതലായ മററു വിജാതി സ്ത്രീകളേയും; എസ്തേർ അന്യമതസ്ഥനായ അഹ്ശീറോശ് (അസുവേരൂസ്) നെയും വിവാഹം ചെയ്തതായി പഴയനിയമ ഗ്രന്ഥങ്ങൾ സാക്ഷ്യംവഹിക്കുന്നു. തെക്കുംഭാഗർ തങ്ങളുടെ പൂർവ്വപിതാമഹന്മാരെന്നു വികത്ഥനം ചെയ്യുന്ന ആ യഹൂദന്മാർ തന്നെയും വിജാതികളുമായി ന്യായരഹിതമായ വിവാഹബന്ധത്തിലേർപ്പെട്ടു തങ്ങളുടെ ജാതിയെ മിശ്രപ്പെടുത്തിയതായും രക്തശുദ്ധിക്കു ഹാനി വരുത്തിയതായും വി. വേദപുസ്തകത്തിൽതന്നെ അവർ സമ്മതിച്ചു ഏററുപറയുന്നുണ്ട്. എസ്രാ (എസ്ദ്രായുടെ ഒന്നാം പുസ്തകം) 9-ാം അദ്ധ്യായം 1–2-ൽ നാം ഇങ്ങനെ കാണുന്നു: "അതിനുശേഷം പ്രമാണികൾ ഇപ്രകാരം പറഞ്ഞുകൊണ്ട് എന്റെ സമീപം വന്നു. ഇസ്രായേൽ ജനവും പുരോഹിതന്മാരും ലേവായക്കാരും സ്ഥലനിവാസികളിൽനിന്നും, ക്നാനായക്കാരുടെയും, ഹേസായക്കാരുടേയും, അമ്മോനായക്കാരുടെയും, പെർസായക്കാരുടെയും, യാബൂസായക്കാരുടെയും, മെസ്രേൻകാരുടേയും, മോവാബ്യകാരുടെയും അമോറായക്കാരുടേയും മ്ലേച്ഛതകളിൽനിന്നും വിട്ടുമാറിയിട്ടില്ല. എന്തുകൊണ്ടെന്നാൽ, അവരുടെ പുത്രിമാരെ ഇവർ

തങ്ങൾക്കും തങ്ങളുടെ പുത്രന്മാർക്കും ഭാര്യമാരായി സ്വീകരിച്ചു. ഇങ്ങനെ ഇവർ വിശുദ്ധ സന്തതിയെ സ്ഥലനിവാസികളുമായി സമ്മിശ്രപ്പെടുത്തി. പ്രമാണികളുടെയും ഭരണാധിപന്മാരുടേയും കൈ തന്നെ ഈ അപരാധത്തിൽ ഒന്നാമതായിരുന്നു.” പുതിയ നിയമകാലത്തും ഈ പതിവ് ധാരാളം നടപ്പുണ്ടായിരുന്നു. ഉദാഹരണമായി അപ്പ: നടപടി 16-1-ൽ: “അനന്തരം അവൻ (പൌലോസ്) ദെർബേപട്ടണത്തിലും ലുസ്ത്രായിലുമെത്തി. അവിടെ വിശ്വാസിനിയായ ഒരു യൂദസ്ത്രീയുടെ മകനായി തിമോത്തേയോസ് എന്നു പേരുള്ള ഒരു ശിഷ്യനുണ്ടായിരുന്നു. അവന്റെ അപ്പൻ പുറജാതിക്കാരനായിരുന്നു” എന്നു നാം വായിക്കുന്നു. അതിനാൽ യൂദായുടെയും ദാവീദിന്റെയും ഒക്കെ സന്താനങ്ങളാണു തങ്ങളെന്നു വികത്ഥനം ചെയ്യുന്ന തെക്കുംഭാഗരുടെ “ശുദ്ധരക്തവാദം” യഹൂദപാരമ്പര്യത്തിൽനിന്നു സിദ്ധിച്ചതല്ല. ഇതു് യഹൂദപാരമ്പര്യത്തിനു നേരെ വിരുദ്ധവുമാണല്ലൊ. ആ സ്ഥിതിക്കു വംശാവലിയിൽ അവർക്കു യൂദന്മാരുമായി യാതൊരു ബന്ധവുമില്ലെന്നുള്ള എന്റെ നിഗമനത്തെ ഇതൊന്നുകൂടെ സ്ഥിരീകരിക്കുന്നു.

## 3. യഹൂദന്മാർ മതപരിവർത്തനത്താൽ വിമതസ്ഥരെ യഹൂദന്മാരാക്കുന്നുണ്ടു്.

രവിവർമ്മ ചക്രവർത്തി, മാർ ജോസപ്പുറമ്പാനും യഹൂദന്മാർക്കുമായി നൽകിയ ചെപ്പേട്ടു ഉറഹാ മാർ യൌസേപ്പിനും തെക്കുംഭാഗർക്കും കിട്ടിയതാണെന്നു വരുത്താൻ മി. ചാഴികാടൻ കുറെയധികം പണിപ്പെട്ടിട്ടുണ്ടു്. അതിലേക്കു് ആഭ്യന്തരതെളിവായി ഹാജരാക്കിയിരിക്കുന്ന ഒരു രേഖ ഇതാണു്. “മാർ ജോസപ്പുറമ്പാനെ മലയാളത്തെ ജനങ്ങളെ മതപരിവർത്തനം ചെയ്യാൻ ചെമ്പേടുമൂലം അധികാരപ്പെടുത്തുന്നു. മതപരിവർത്തനം ക്രിസ്ത്യാനികൾക്കല്ലാതെ യഹൂദർക്കില്ല. യഹൂദർ യാതൊരുത്തരേയും മതപരിവർത്തനത്താൽ യഹൂദരാക്കുന്നില്ല. യഹൂദർ മതപരിവർത്തനം ചെയ്യുമെന്നു അവർക്കുതന്നെ വാദമില്ല.” (P. 26.) നമ്മുടെ വക്കീലിനു യഹൂദന്മാരുടെ വക്കാലത്തുകൂടെ കിട്ടിയിട്ടുണ്ടെന്നു തോന്നുന്നു. അങ്ങനെയെങ്കിൽ സ്വന്തം കക്ഷിക്കു വിരുദ്ധമായാണു വക്കീലിന്റെവാദം. യഹൂദന്മാർ മതപരിവർത്തനത്താൽ അന്യമതസ്ഥരെ യഹൂദന്മാരാക്കുന്നുണ്ടെന്നു യഹൂദന്മാരുടെ വേദപുസ്തകമായ പഴയനിയമം സാക്ഷ്യം വഹിക്കുന്നു. അതിനാൽ യഹൂദന്മാർ മതപരിവർത്തനം ചെയ്യുന്നുണ്ടെന്നു അവർ ബലമായി വാദിക്കുകയും സമ്മതിക്കുകയും ചെയ്യുന്നു.

ദൈവം അബ്രാഹത്തെ വിളിച്ചപ്പോൾ അയാളോടു ചെയ്ത ഉടമ്പടിയെപ്പറ്റി സൃഷ്ടി 17—ാമദ്ധ്യായം 10–13—ൽ നാം ഇങ്ങനെ വായിക്കുന്നു. “എന്റെയും നിങ്ങളുടെയും ഇടയിലും, നിന്റെ ശേഷം നിന്റെ സന്തതിയുടെ ഇടയിലും നിങ്ങൾ അനുസരിക്കേണ്ടതായ എന്റെ ഉടമ്പടി

എല്ലാ പുരുഷന്മാരേയും നിങ്ങൾ പരിച്ഛേദനം ചെയ്യണമെന്നുള്ളതാകുന്നു. നിങ്ങളുടെ അഗ്രചർമ്മത്തിന്റെ മാംസം നിങ്ങൾ പരിച്ഛേദിക്കണം. ഇതു് എനിക്കും നിങ്ങൾക്കും മദ്ധ്യേ ഉടമ്പടിയുടെ അടയാളമായിരിക്കട്ടെ. വീട്ടിൽപിറന്നതും നിന്റെ സന്തതിയിൽനിന്നല്ലാത്ത അന്യരിലാരിലെങ്കിലുംനിന്നു പണത്തിനു വാങ്ങിക്കപ്പെട്ടതുമായി നിങ്ങളിൽ എട്ടുദിവസമായ എല്ലാ ആൺകുട്ടികളും നിങ്ങളുടെ തലമുറകൾതോറും പരിച്ഛേദനം ചെയ്യപ്പെടണം. നിന്റെ വീട്ടിൽ പിറന്നവനും നിന്റെ പണംകൊണ്ടു വാങ്ങിക്കപ്പെട്ടവനും പരിച്ഛേദനം ചെയ്യപ്പെടുകതന്നെവേണം.'' ഈ വാക്യങ്ങളിൽനിന്നു നാം ഗ്രഹിക്കുന്നതു്. അബ്രാഹമിന്റെ സന്തതികൾ മാത്രമല്ല, വിജാതിയരായ അടിമകളും മറ്റും പരിച്ഛേദനത്തിനു വിധേയരാക്കപ്പെട്ടു എന്നാണു്. പരിച്ഛേദനമാകട്ടെ പ്രായേണ ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനത്തിന്റെ എന്നു വച്ചാൽ യഹൂദന്മാരുടെ പ്രത്യേകമായ ചിഹ്നവുമാകുന്നു.

പുറപ്പാടു 12, 37, 38,-ൽ ഇങ്ങനെ കാണുന്നു: "ഇങ്ങനെ ഇസ്രായേൽമക്കൾ, കുട്ടികളൊഴികെ കാലാൾ പടയാളികളായ ആറുലക്ഷം പുരുഷന്മാർ റാംസീയിൽനിന്നു സൂക്കൊത്തിലേക്കു പുറപ്പെട്ടു. ഒരു വലിയ സമ്മിശ്രജനക്കൂട്ടവും......... അവരോടൊന്നിച്ചുപോയി.'' സമ്മിശ്രജനക്കൂട്ടമെന്നു ഇവിടെ പറഞ്ഞിരിക്കുന്നതു യഹൂദമതം സ്വീകരിച്ചോ അല്ലാതെയോ ഇസ്രായേൽക്കാരോടു ചേർന്നുനിന്ന നിരവധി മെസ്രേൻകാരായിരുന്നെന്നു ടി വാക്യത്തിന്റെ വ്യാഖ്യാനത്തിൽ ക. നി. മൂ. സ. ബ. മാണിക്കത്തനാർ പറയുന്നു. ഈ തരക്കാരായ ആളുകൾ ഇസ്രായേൽ മക്കളുടെകൂടെയുണ്ടായിരുന്നു എന്നതിനു താഴെചേർക്കുന്ന വാക്യം തെളിവുതരുന്നു. പുറപ്പാടു XII 43: "കർത്താവു വീണ്ടും മൂശയോടും അഹറോനോടും അരുളിച്ചെയ്തതായതു്: പെസഹായുടെ നിയമം ഇതാകുന്നു: അന്യന്മാരിൽ ആരും അതിൽ യാതൊന്നും ഭക്ഷിക്കരുതു്. എന്നാൽ ഒരുത്തന്റെ വിലക്കുവാങ്ങിയ ഏതു അടിമയും, നീ അവനെ പരിച്ഛേദനം ചെയ്തശേഷം അതിൽനിന്നു ഭക്ഷിച്ചുകൊള്ളട്ടെ. പരദേശിയും കൂലിക്കാരനും അതിൽ യാതൊന്നും ഭക്ഷിക്കരുതു്. ഒരു പരദേശി നിങ്ങളോടുകൂടെ പാർത്തു് കർത്താവിന്റെ പെസഹാ ആചരിക്കണമെങ്കിൽ അവൻ ആണുങ്ങളെയെല്ലാം പരിച്ഛേദനം ചെയ്തശേഷം മാത്രം അതു് ആചരിക്കുവാൻ അടുക്കട്ടെ. അവൻ നാട്ടിലെ സ്വദേശിയെപ്പോലെ ആയിരിക്കും. സ്വദേശികൾക്കും നിങ്ങളുടെ ഇടയിൽ പാർക്കുന്ന പരദേശികൾക്കും ഒരേനിയമം ആയിരിക്കട്ടെ.'' പെസഹാ ആചരിക്കണമെന്നാഗ്രഹിക്കുന്ന വിജാതികൾ പരിച്ഛേദനം സ്വീകരിച്ചു യഹൂദരായതിനുമേൽ മാത്രമേ അതിനനുവദിക്കപ്പെട്ടിരുന്നുള്ളു എന്നു ഈ വാക്യങ്ങൾ തെളിയിക്കുന്നു. ആവർത്തനം 23, 1, 8, ൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "വ്യഭിചാരി കർത്താവിന്റെ കൂട്ടത്തിൽ പ്രവേശിക്കരുതു്. വ്യഭിചാരപുത്രനും കർത്താവിന്റെ കൂട്ടത്തിൽ പ്രവേശിക്കരുതു്. പത്തുതലമുറവരെയും അവൻ കർത്താവിന്റെ കൂട്ടത്തിൽ പ്രവേശിച്ചുകൂടാ. അമ്മോൻകാരനോ മോവാബ്യകാരനോ കർത്താവിന്റെ കൂട്ടത്തിൽ പ്രവേശിക്കരുതു്.

പത്താം തലമുറവരെയും, ഒരിക്കലും, അവർ കത്താവിൻെറ കൂട്ടത്തിൽ പ്രവേശിക്കരുത് ···...ആദോംകാരനെ നീ തള്ളിക്കളയരുത്. അവൻ നിൻെറ സഹോദരൻ ആണല്ലോ. മെസ്രേൻകാരനെയും നീ തള്ളിക്കളയരുത്. അവൻെറ ദേശത്തു നീ പരദേശിയായിരുന്നല്ലോ. മൂന്നാം തലമുറയിൽ അവക്കു ജനിക്കുന്ന മക്കൾ കത്താവിൻെറ കൂട്ടത്തിൽ പ്രവേശിച്ചുകൊള്ളട്ടെ.

“ക്നശ്ത്തേദ്മറിയാ,” “കത്താവിൻെറ കൂട്ടം” എന്നു സുറിയാനിയിൽ കാണുന്നതിനു “കത്താവിൻെറ പള്ളി” എന്നാണു ലത്തീനിൽ കൊടുത്തിരിക്കുന്നതു.— Ecclesia Dominti ഇതിനു തിരീനി നൽകുന്ന വ്യാഖ്യാനം ഇവിടെ ഉദ്ധരിക്കുന്നതു ഉപകാരപ്രദമായിരിക്കും.

“Per ecclesiam hic non intelligitur religio Judaica, aut locus tabernaculi vel templi, quia ad haec patebat statim aditus cuivis alienigenae; dummodo circumcisus esset, et proselytus: sed jus civium seu populi Israelitici. Sicut enim apud Romanos maximi fiebat jus civium, quo speciali gratia subinde exteri donabantur, atque ita capaces fiebant munerum et dignitatum publicarum perinde atque Romani nati fuissent: ita voluit Deus etiam apud Judaeos esse peculiaria jura et privilegia civium Judaeorum, quibus alienigenae subinde donari quidem possent, sed certis tantum casibus; ac tum perinde accensebantur illi Judaeis, ac si ex illis aut patriarchis oriundi fuissent, atque adeo instar reliquorum civium adibant hereditatem et possessionem agrorum in terra sancta, et capaces erant omniun munerum publicorum ac dignitaum. Et quidem Idumei propter consanguinitatem, utpote ex eodem communi cum ipsis parente Isaaco prognati; item Aegyptii, propter peculiaria beneficia olim Israelitis collata, permittuntur tertia geneartione a suscepta religione Judaica, hoc modo adscribi populo Dei. De scroto publico nati alienigenae (de quibus solis hic agitur) quia apud suos hoc nomine viles et contemptibiles esse solent, non nisi post longun tempus, abolita jam macula et infamia, nempe post decimam demum generationem, adscribi permittuntur. Moabitae et Ammonitae propter frequentia maleficia, et eandem verisimiliter ob causam Amalecitae quoque et Chanaanaei, numquam adscribi potuerunt uti neque eunuchi, quacumque demum causa virilitatem exuissent. Et hoc ad alienigenas solas spectabat. Judaeis, licet omnis ipsis castratio seu hominum seu animantiun vetita essent, teste Josepho

si quo tamen casu vel a natura, vel a latrone aut tyranno castrari contigisset, id fraudi non erat.

Intellige vero praedicta cum hac exceptione, nisi tam praeclara essent alicujus alienigenae merita, ut populo Dei adcensendus judicari possit. Sic contigit Rahab meretrici (Josue V 10), et Achior Ammonitae (Judith XIV), et aliis qui subinde jura civium adepti sunt".

"ദൈവത്തിന്റെ പള്ളി എന്നുവെച്ചാൽ യഹൂദ മതമെന്നോ
തല്ക്കാല കൂടാരത്തിന്റെയോ ദേവാലയത്തിന്റെയോ സ്ഥലമെന്നോ
അല്ല മനസ്സിലാക്കേണ്ടതു്. എന്തുകൊണ്ടെന്നാൽ ഏതു പരദേശിയും പരി
ച്ഛേദനം സ്വീകരിച്ചു മതാന്തരഗ്രാഹി ആയാലുടനെ അയാൾക്കു ഇവ
യിലേക്കു പ്രവേശം അനർഗ്ഗളമായി കിട്ടുന്നിരുന്നു, പ്രത്യുത, പൌരാവ
കാശം അഥവാ ഇസ്രായേൽ ജനത്തിന്റെ പൌരസ്വാതന്ത്ര്യം എന്നാണു
ഗ്രഹിക്കേണ്ടതു്. പൌരാവകാശത്തെ റോമന്മാർ വളരെ കാര്യമായി
മതിച്ചിരുന്നു. ചില്ക്കാലത്തിൽ ഈ വിശേഷവരം വൈദേശികന്മാർക്കും
പ്രദാനം ചെയ്യപ്പെട്ടിരുന്നു. തന്നിമിത്തം അവർ റോമയിൽ ജാതന്മാ
രെന്ന കണക്കേ ഉദ്യോഗങ്ങളും സ്ഥാനമാനങ്ങളും വഹിക്കുന്നതിനു് പ
ര്യാപ്തന്മാരായി ഭവിച്ചിരുന്നു. ഇപ്രകാരം തന്നെ യഹൂദന്മാരുടെ
ഇടയിലും വിശേഷവരങ്ങളും അവകാശങ്ങളുമുണ്ടായിരിക്കണമെന്നും ചില
പ്രത്യേകാവസരങ്ങളിൽ അവ പരദേശികന്മാർക്കും പിന്നീടു നൽകാ
മെന്നും ദൈവം തിരുമനസ്സായി. അപ്പോൾ ഈ വിമതസ്ഥർ യൂദന്മാരിൽ
നിന്നുതന്നെയോ ഗോത്രപിതാക്കന്മാരിൽനിന്നോ സംജാതന്മാരായിരു
ന്നാലെന്നപോലെ യഹൂദന്മാരായി പരിഗണിക്കപ്പെട്ടിരുന്നു. ഏതൻമൂലം
മററുപൌരന്മാരെപ്പോലെ വിശുദ്ധ നാട്ടിൽ അവകാശത്തിൽ അംശഭാ
ക്കുകളും ഭൂസ്വത്തുടമസ്ഥന്മാരും ആകുവാനും സമസ്ത ഉദ്യോഗങ്ങളും സ്ഥാ
നമാനങ്ങളും പ്രാപിക്കുന്നതിനും അർഹന്മാരായും ഭവിച്ചിരുന്നു. എന്നാൽ
ആദോംകാർ യൂദന്മാരോടൊപ്പം ഒരേ പ്രപിതാമഹനായ ഇസഹാക്കിൽ
നിന്നുള്ള സന്താനങ്ങളാകയാലും; മൊസ്രേൻകാർ പൂർവ്വകാലത്തു് ഇസ്രാ
യേൽ ജനങ്ങൾക്കു നൽകിയിരുന്ന പ്രത്യേകോപകാരങ്ങൾ നിമിത്തവും
യഹൂദമതം അനുസരിച്ചിട്ടു മൂന്നാം തലമുറക്കു ശേഷം യഹൂദജനതയോടു
ഇങ്ങനെ ചേരുന്നതിനനുവദിക്കപ്പെട്ടിരുന്നു. എന്നാൽ മോവാബ്യകാരും
അമ്മോൻകാരും അവരുടെ ക്ഷുദ്രപ്രയോഗാധിക്യം നിമിത്തം— അമലെ
ക്കിത്തന്മാരും ക്നാനായക്കാരും മിക്കവാറും അതേകാരണത്താൽത
ന്നെയും— ദൈവജനത്തോടു ചേർക്കപ്പെടുന്നതിനു ഒരിക്കലും കഴിഞ്ഞിരു
ന്നില്ല. ഇപ്രകാരംതന്നെ ഷണ്ഡന്മാരും, എന്തുകാരണം മൂലം ഷണ്ഡത
സംഭവിച്ചാലും അനുവദിക്കപ്പെട്ടിരുന്നില്ല. എന്നാൽ ഇതും വിമതസ്ഥരെ
സംബന്ധിച്ചുമാത്രമായിരുന്നു. എന്തെന്നാൽ യഹൂദന്മാർക്കു് മനുഷ്യരുടേയും
മൃഗങ്ങളുടെയും വൃഷണഛേദം ഒരുപോലെ വിലക്കപ്പെട്ടാണിരുന്നതെ
ങ്കിലും— ജോസഫു് ഇതിനു സാക്ഷ്യം വഹിക്കുന്നു— യാദൃശ്ചികമായി, ജാത്യാ

അഥവാ തസ്കരന്മാരാലോ യാവനൊരുത്തൻ നിർവ്വക്ഷനാക്കപ്പെട്ടാൽ അതു ഒരു പ്രതിരണമായി പരിഗണിക്കപ്പെട്ടിരുന്നില്ല.

"മേൽ പ്രസ്താവിച്ചവക്ക് ഈ ഒരപവാദം അരവശിച്ചിരുന്ന എന്ന കൂടിഗ്രഹിക്കേണ്ടതുണ്ട്. അതായത് ഈദേശന്മാരിലാരെങ്കിലും ദൈവജനത്തോടു യോജിപ്പിക്കപ്പെടേണ്ടവരാണെന്ന പ്രത്യക്ഷമാകത്തക്ക വിധത്തിൽ അത്രവലിയയോഗ്യത അവരിൽ പരിലസിക്കുന്നുവെന്ന സ്പഷ്ടമാകുമ്പോൾ അവരേയും സ്വീകരിക്കാമായിരുന്നു. കുലടയായ റാഹാബ്, അമ്മോൻകാരനായ ആക്കിയോർ, പില്ക്കാലങ്ങളിൽ പൌരാവകാശം സമ്പാദിച്ച മററു പലരും ഇതിനു ദൃഷ്ടാന്തങ്ങളത്രെ."

4. ഈ ഒടുവിൽ സൂചിപ്പിച്ച രണ്ടു ദൃഷ്ടാന്തങ്ങളെ എടുത്ത് അല്പം സവിസ്തരം പ്രതിപാദിക്കുന്നതു കൂടുതൽ ഉപകാരപ്രദമെന്ന വിചാരിക്കുന്നു.

റാഹാബ്. മോശയുടെ നിര്യാണാനന്തരം ഇസ്രായേൽ ജനത്തിന്റെ നായകനായി ഭവിച്ച ഈശോബർനോൻ— യോഷാ—ദേശപരിശോധനാർത്ഥം രണ്ടു ചാരന്മാരെ ജെറിക്കോയിലേക്കയച്ചു. ഈ വർത്തമാനം അവിടത്തെ രാജാവിന്റെ ചെവിയിലെത്തി. പ്രസ്തുത ചാരന്മാർ റാഹാബ് എന്ന വേശ്യയുടെ ഭവനത്തിലുണ്ട് എന്നുകേട്ട് രാജസേവകന്മാർ അവിടെ വന്നന്വേഷിച്ചു. എങ്കിലും റാഹാബ് അവരെ ഒററിക്കൊടുക്കാതെ പരിരക്ഷിച്ചു. അതിനാൽ വേശ്യയായ റാഹാബിനേയും അവളുടെ പിതൃഭവനത്തേയും അവൾക്കുണ്ടായിരുന്ന സമസ്തവും ഈശോബർനോൻ രക്ഷിച്ചു. അവർ ഇന്നും ഇസ്രായേൽക്കാരുടെ ഇടയിൽ പാർത്തുവരുന്നു. എന്തുകൊണ്ടെന്നാൽ ജറീക്കോ ഒററുനോക്കുന്നതിനായി അദ്ദേഹമയച്ച ചാരന്മാരെ ഒളിപ്പിച്ചതു അവളായിരുന്നു." എന്ന് ജോഷാ 6-ാം മദ്ധ്യായത്തിൽ (25) രേഖപ്പെടുത്തിയിട്ടുണ്ട്. അതിന്റെ അർത്ഥം റാഹാബിനും അവളുടെ സ്വന്തപ്പെട്ടവക്കും ഇസ്രായേൽ ജനങ്ങളുടെ പൌരാവകാശം പ്രദാനം ചെയ്യപ്പെട്ടു എന്നാണ്.

## 5. ആക്കിയോർ (അഹിയോദ്.)

അസ്സീറിയാക്കാരുടെ രാജാവായ നബുക്കദ്നോസർ അയാളുടെ സേനാനായകനായ (എൾഫർണായെ) ഹൊളൊഫെർണസിനെ അയച്ച് അവിടെനിന്ന പടിഞ്ഞാറുഭാഗത്തായി കിടന്നിരുന്ന അനേകരാജ്യങ്ങളെ കൊള്ളിവെച്ചും കൊള്ളചെയ്തും കീഴ്പെടുത്തി. ഇസ്രായേൽ ജനം അവനു വിധേയരാകുന്നതിനു വിസമ്മതിച്ചു. ഏലിയാക്കിം എന്ന പ്രധാനാചാര്യന്റെ ഉപദേശപ്രകാരം അവർ തങ്ങളുടെ പാപങ്ങളെക്കുറിച്ച് അനുതപിച്ച് തപസ്സും പ്രായശ്ചിത്തപ്രവൃത്തികളും ചെയ്തതിനു പുറമെ, ശത്രു തങ്ങളുടെ രാജ്യത്തു പ്രവേശിക്കാതിരിക്കാനായി പുറത്തോട്ടുള്ള മാർഗ്ഗങ്ങളും മലയിടുക്കുകളും കാവൽസൈന്യങ്ങളെ ഏല്പെടുത്തിയും മററും സുരക്ഷിതമാക്കാൻ ശ്രമിച്ചു. ഇസ്രായേലിന്റെ ഈ ധിക്കാരത്താൽ രോഷാകുലനായി ഭവിച്ച ഹൊളോഫെർണസ് മോവാബ്, അമ്മോൻ എന്നി

ജനങ്ങളുടെ നേതാക്കന്മാരെ വിളിച്ചുവരുത്തി ഇസ്രായേൽ ജനങ്ങളെപ്പററി ഒരു വിവരണം ആവശ്യപ്പെട്ടു. അപ്പോൾ അമ്മോൻകാരുടെ നായകനായ അക്കിയോർ ഇസ്രായേൽജനങ്ങളുടെ ഒരു യഥാൎത്ഥചരിത്രം സംക്ഷേപമായി നൽകി. അയാൾ ഒരു സംഗതി പ്രത്യേകം ഹൊളോഫെർണസിൻെറ ശ്രദ്ധയിൽപെടുത്തി. ഇസ്രായേലിൻെറ ദൈവം ആകാശത്തിലെ ഏക ദൈവമാണെന്നും, ഈ ദൈവത്തെ അവർ വിശ്വസ്തതയോടെ സേവിച്ചിരുന്നപ്പോഴൊക്കെയും അവരുടെ ദൈവം അവരെ സവ്വതിന്മകളിൽനിന്നും ഭദ്രമായി സംരക്ഷിച്ചിരുന്നെന്നും, എന്നാൽ ഈ ദൈവത്തെ ഉപേക്ഷിച്ച് അവർ വിഗ്രഹാരാധനയിൽ നിപതിച്ചപ്പോഴൊക്കെയും അവരുടെ ദൈവവും അവരെ കൈവിട്ടുവെന്നും, അവർ ശത്രുക്കളാൽ പരാജിതരാക്കപ്പെടുകയും നാനാതരത്തിൽ പീഡിപ്പിക്കപ്പെടുകയും ചെയ്തിരുന്നു എന്നും ഉള്ള വിവരങ്ങൾ അസ്സീറിയൻ സേനാനിയെ അറിയിച്ചശേഷം, ഈ സന്ദർഭത്തിൽ ഇസ്രായേൽ ജനം അവരുടെ ദൈവത്തിൻെറ മുമ്പാകെ കുററക്കാരായിട്ടാണോ നില്ക്കുന്നതെന്നു കണ്ടുപിടിക്കണമെന്നും, അങ്ങിനെയെങ്കിൽ അവരോടു യുദ്ധത്തിനു പുറപ്പെടണമെന്നും തീർച്ചയായും അവരുടെ ദൈവം അവരെ തങ്ങളുടെ കരങ്ങളിൽ വിട്ടുകൊടുക്കുമെന്നും; പ്രത്യുത അവർ തങ്ങളുടെ ദൈവഹിതമനുസരിച്ചു പ്രവൎത്തിച്ച് അദ്ദേഹത്തിൻെറ പ്രസാദത്തിൽ സ്ഥിതിചെയ്യുന്നു എങ്കിൽ ദൈവം അവരെ സംരക്ഷിക്കും, ഒരിക്കലും അവരെ പരാജിതരാക്കാൻ സാധിക്കുകയുമില്ല എന്നും അയാൾ പ്രസ്താവിച്ചു. ഉദ്ധതമനസ്കനായ ഹൊളോഫെർണസിനു അക്കിയോറിൻെറ ഈ പ്രസംഗം ഒട്ടും രുചിച്ചില്ല. നബുക്കദനോസർ ഒഴികെ മറെറാരു ദൈവവുമില്ല; ഇസ്രായേല്ക്കാർ തീർച്ചയായും പരാഭൂതരാകും; അവരുടെ കൂട്ടത്തിൽ അക്കിയോറും വധിക്കപ്പെടണം; എന്നു വിധി കല്പിച്ചുകൊണ്ട് അക്കിയോറിനെ ഇസ്രായേൽ ജനങ്ങളുടെ കരങ്ങളിൽ ബെത്തുലിയായിൽ കൊണ്ടുചെന്നു ഏല്പിച്ചുകൊടുക്കുന്നതിനു ആജ്ഞാപിച്ചു. ഉടനെ കിങ്കരന്മാർ അക്കിയോറിനെ പിടിച്ചുകൊണ്ടുപോയി. മാൎഗ്ഗമദ്ധ്യേ ഇസ്രായേൽക്കാരായ കവണായുധന്മാരെ കണ്ടുമുട്ടി. അവരെ ഭയന്നു് കിങ്കരന്മാർ ഒഴിഞ്ഞുമാറി. തദനന്തരം ഇസ്രായേൽക്കാരുടെ കാവൽസേനയുടെ ദൃഷ്ടിയിൽ അനായാസേനപെടത്തക്കവണ്ണം ഒരു വൃക്ഷത്തേൽ അവർ അക്കിയോറിനെ ബന്ധിച്ചുനിറുത്തി ഇസ്രായേൽഭടന്മാർ അക്കിയോറിനെകണ്ടുമുട്ടി കാൎയ്യമെല്ലാംഗ്രഹിച്ചു. ഇസ്രായേൽക്കാർ അയാൾക്ക് അഭയസ്ഥാനം നൽകുകയും ചെയ്തു. എസ്ദ്രാലോൺ സമഭൂമിക്കു എതിരെവന്നു പാളയമടിച്ചിരുന്ന ഹോളോഫെർണസുംസൈന്യവും ഇസ്രായേല്ക്കാരുടെ വകയും ഒരു ഗിരി ശൃംഗത്തിൽ പണിതിരുന്നതുമായ ബെത്തുലിയാ എന്ന പട്ടണത്തെ വളഞ്ഞു. അപ്പോൾ ബെത്തുലിയായിൽ ഉണ്ടായിരുന്ന ഒരു വല്ലഭ വനിതാരത്നം— മനാസ്സെസ് എന്നയാളിൻെറ ഭാൎയ്യയും വിധവയുമായിരുന്ന ഒരു ഭക്തയായ മഹിളാമണി— ദൈവനാമം പ്രാൎത്ഥിച്ചുകൊണ്ട് ഹൊളോഫെർണസിൻെറ പാളയത്തിലെത്തി തന്ത്രമായി അയാളുടെ ശിരച്ഛേദനം ചെയ്തു. അസ്സീറിയൻ സൈന്യം ഈ വിവരമറിഞ്ഞും ബത്തുലിയായിലെ കോട്ടയുടെ മുകളിൽ ഹൊളോഫർണസി

ൻെറ ശിരസ്സു തൂങ്ങിക്കിടക്കുന്നതു കണ്ടും ഭയഗ്രസ്തരും സന്ത്രസ്തരുമായി പലായനം ചെയ്തു. "ഇസ്രായേലിൻെറ ദൈവം പ്രവൎത്തിച്ച ഈ അത്ഭുതം കണ്ടിട്ടു അക്കിയോർ പുറജാതികളുടെ മതം ഉപേക്ഷിച്ചു ദൈവത്തിൽ വിശ്വസിച്ചു; പരിഛേദനം സ്വീകരിച്ചു; അവൻെറ സ്വന്തപ്പെട്ടവരെല്ലാവരോടുംകൂടെ ഇസ്രായേൽ ജനത്തോടുചേൎന്നു; ഇന്നും ആ നിലയിൽ നില്ക്കുന്നു" എന്നാണ് ജൂദിത്തു് 14–6-ൽ പറഞ്ഞിരിക്കുന്നതു്.

ഇങ്ങനെ യൂദന്മാർ ആരംഭംമുതൽ പരിഛേദനംമൂലം അന്യമതസ്ഥരെ സ്വീകരിക്കമാത്രമല്ല, തങ്ങളുടെ പൌരാവകാശംകൂടി നല്കി അവരെ പലപ്പോഴും പൂൎണ്ണയൂദന്മാരാക്കുകകൂടി ചെയ്തിരുന്നു. ഇങ്ങനെ പരിഛേദന സ്വീകരണംമൂലം യഹൂദരായി തീൎന്നവരുടെ സംഖ്യ ഒട്ടും ചെറുതല്ലായിരുന്നു. നാളാഗമം ഒന്നാംപുസ്തകം 22, 2 ൽ നാം ഇങ്ങനെ വായിക്കുന്നു: "Et praecpeit (David) ut congregarentur omnes proselyti de terra Israel, et constituit ex eis latomos ad caedendos lapides et polliendos, ut aedificaretur Domus Dei- ഇസ്രായേൽ രാജ്യത്തുള്ള മതാഗതരെ എല്ലാം വിളിച്ചുകൂട്ടുന്നതിനു അവൻ (ദാവീദ്) കല്പിച്ചു. ദൈവത്തിൻെറ ആലയം പണിയുന്നതിലേക്കു കല്ലുവെട്ടുന്നതിനും ചെത്തി മിനുസപ്പെടുത്തുന്നതിനും വേണ്ട കല്ലുപ്പണിക്കാരെ അവരിൽനിന്നു നിയമിച്ചു." ഈ ഭാഗംകൊണ്ടു അവരുടെസംഖ്യ വിശദമാകുന്നില്ല. അതു നാളാഗമം രണ്ടാംപുസ്തകം 2, 17–ൽ നിന്നുകാണാം "Numeravit igitur Salomon omnes viros proselytos, qui erant in terra Israel, post dinumerationem, quam dinumeravit David pater ejus' et inventi sunt centum quinquaginta millia, et tria millia sexcenti- ഇസ്രായേൽ രാജ്യത്തുള്ള എല്ലാമതാഗതരേയും ശ്ലേമോൻ തൻെറ പിതാവായ ദാവീദ് എണ്ണിയതുപോലെ എണ്ണി. അവരുടെ എണ്ണം ഒരു ലക്ഷത്തി അൻപത്തിമൂവായിരത്തി അറുനൂറുആയിരുന്നു." ഇത്രയേറെ പുരുഷന്മാർതന്നെ ഉണ്ടായിരുന്നെങ്കിൽ സ്ത്രീകളും കുട്ടികളുമുൾപ്പെടെയുള്ള സംഖ്യ ഇതിൽ ഒരു നാലിരട്ടിയെങ്കിലുംകൂട്ടാം

നമ്മുടെ കൎത്താവിൻെറ കാലത്തും വിമതസ്ഥരെ യഹൂദമാൎഗ്ഗത്തിൽ ചേൎക്കുന്ന ഈ പതിവു ലോപം കൂടാതെ നിലനിന്നിരുന്നു....വി. മത്തായി 23, 15-ൽ നാം ഇങ്ങനെ വായിക്കുന്നു. "കപടഭക്തരായ നിയമജ്ഞരെ, പ്രീശരെ, നിങ്ങൾക്കു ഹാ കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾ ഒരുത്തനെ മതാവലംബിയാക്കുന്നതിനു കടലും കരയും ചുററിസ്സഞ്ചരിക്കുന്നു. അവൻ (അങ്ങനെ) ആയശേഷം നിങ്ങൾ അവനെ നിങ്ങളെക്കാൾ ഇരട്ടിയായി നരകപുത്രനാക്കുകയും ചെയ്യുന്നു." അപ്പസ്തോലനടപടികളിൽ (II. 10) പന്തക്കുസ്താദിവസം പരിശുദ്ധാരൂപിയുടെ ആഗമനഫലമായി ന. ക. ശിഷ്യന്മാർ വിവിധ ഭാഷകളിൽ സംസാരിക്കുന്നതു കേട്ട വിവിധരാജ്യക്കാരും ജാതിക്കാരുംആയ ജനങ്ങളുടെ പട്ടികയിൽ "യൂദന്മാരും യൂദവേദമനുസരിച്ചവരു"മെന്നു പറഞ്ഞിരിക്കുന്നു. പുറജാതികളെ യൂദവേദത്തിൽ ചേൎക്കുന്ന പതിവു് എല്ലാദേശത്തും എല്ലാക്കാലത്തും ഉണ്ടായിരുന്നു. ഇന്നും ഉണ്ടു

താനും. മി. ചാഴികാടൻ യൂദന്മാരെക്കണ്ടു രേഖ സമ്പാദിക്കാൻ കൊച്ചി വരെ പോയല്ലോ. അവിടെയുള്ള വെളുത്ത-പരദേശി-യൂദന്മാരെക്കൂടാതെ "കറുത്തയൂദന്മാർ" എന്ന പേരിലറിയപ്പെടുന്ന ഒരു സാമാന്യം വലുതായ സമുദായം അവിടെയുള്ളതായി അദ്ദേഹമറിഞ്ഞിട്ടില്ലെന്നോ? "യൂദന്മാർ ആരേയും മതപരിവർത്തനം ചെയ്യുന്നില്ല, ഉണ്ടെന്നു അവർ വാദിക്കുന്നുമില്ല" എന്നുള്ള മി. ചാഴികാടന്റെ വാദം ഡോക്ടർ സൈമന്റെ ദൃഷ്ടിയിൽ പെടുത്തിയപ്പോൾ, നമ്മുടെ വക്കീലിന്റെ അജ്ഞതാപാരമ്യം കണ്ടു അയാൾ ആശ്ചര്യഭരിതനായി, സഹതാപസൂചകമായ ഒരു മന്ദസ്മിതത്തോടെ പറഞ്ഞു: "കൊച്ചിയിലെ കറുത്ത യഹൂദസമുദായം വക്കീലിന്റെ ഈ വാദത്തിനു എന്നും സജീവമായ ഒരു പ്രതിഷേധമായി നിലകൊള്ളുന്നു."

6. വടക്കുംഭാഗർ തങ്ങളുടെ കുട്ടികൾക്കു മാമ്മോദീസായിൽ ഇടുന്ന പേരുകളെല്ലാം തെക്കുംഭാഗരുടെ കുട്ടികൾക്കു ഇടുന്നില്ല എന്നതു നേരു തന്നെയാണ്. എന്നാൽ സുറിയാനിക്കാരും ഇസ്രായേല്ക്കാരുമായ വിശുദ്ധന്മാരുടേയും വിശുദ്ധകളുടേയും പേരു മാത്രമേ അവർ ഇട്ടിരുന്നുള്ളു എന്നു പറയുന്നതു് ശരിയല്ല. പുന്നൻ, കോര, നയിത്തി, ഉണിച്ചി, കുഞ്ഞാണ്ട എന്നിങ്ങനെയുള്ള പേരുകൾ മുൻപ്- പ്രത്യേകം ലത്തീൻ ഭരണത്തിനു മുൻപു —മാമ്മോദീസായിൽ ഇടുകയും വിളിക്കയും ചെയ്തിരുന്നു. പുന്നൻ, നയിത്തി, ഉണിച്ചി എന്നൊക്കെയുള്ളതു് സുറിയാനിക്കാരും ഇസ്രായേല്ക്കാരുമായ ഏതു പുണ്യവാന്മാരുടെയും പുണ്യവതികളുടേയും പേരാണു എന്നറിഞ്ഞാൽകൊള്ളാം. അനേകകൊല്ലം തെക്കുംഭാഗരുടേയും വടക്കുംഭാഗരുടേയും സംയുക്ത ഇടവകകളിൽ വികാരിജോലി നോക്കി തെക്കുംഭാഗരുടെ കാര്യങ്ങളെപ്പറ്റി ധാരാളം ജ്ഞാനം സമ്പാദിച്ചിട്ടുള്ള ബ. കൊച്ചേപ്പച്ചനും മറ്റും അറിഞ്ഞിട്ടില്ലാത്ത ഏതോ അരമനരഹസ്യമായിട്ടാണു മി. ചാഴികാടൻ തെക്കുംഭാഗരുടെ പേരുകളുടെ പരിമിതിയെപ്പറ്റി വിചാരിക്കുന്നതു്. അതു് അങ്ങാടിപ്പരസ്യമാണ്. ക്നായിതൊമ്മന്റേയും ഭാര്യയുടേയും സംരക്ഷണയിൽ ഇരുന്ന രജകസ്ത്രീ മാർഗ്ഗം കൂടിയവളായിരുന്നു. ആ സ്ത്രീയുടെ പ്രസവാനന്തരം കുട്ടിക്കു മാമ്മോദിസാ നൽകുന്നതിനും പേരിടുന്നതിനുമുള്ള സന്ദർഭം വന്നപ്പോൾ ക്നായിതൊമ്മന്റെ ഭാര്യ, നിജസന്താനങ്ങളുടെ പേരു ഒരിക്കലും അവളുടെ സന്താനങ്ങൾക്ക് ഇട്ടുകൂടാ എന്നു നിർബന്ധിക്കയും അങ്ങനെ ചെയ്യുന്നതല്ല എന്ന് ഒരു ശപഥം അവളെക്കൊണ്ടു ചെയ്യിക്കയും ചെയ്തതിന്റെ ഫലമാണ് ഇന്നും തെക്കുംഭാഗരും വടക്കുംഭാഗരുടെ ഇടയിൽ സ്ത്രീ പുരുഷന്മാർ ധരിക്കുന്ന പല പേരുകളും ഇല്ലാത്തതെന്നു് വടക്കുംഭാഗസ്ത്രീകൾക്കുപോലും അറിയാവുന്ന ഒരു പാരമ്പര്യമാണെന്നു് മി. ചാഴികാടൻ ഗ്രഹിച്ചിട്ടില്ലായിരിക്കും.

## 7. ക്രിസ്തുമതത്തിന്റെ സർവ്വപ്രധാനമായ തത്വം

വേദപ്രചാരണംമൂലം വിജാതികളെ സ്വർഗ്ഗരാജ്യത്തിലേക്കു ആനയിക്കുക എന്നുള്ളതാണല്ലൊ. ഇതു് തങ്ങൾ അനുഷ്ഠിക്കുന്നില്ലെന്നുള്ള

വസ്തുത അന്യരുടെ ദൃഷ്ടിയിൽ ആക്ഷേപകരമായിരിക്കുമെന്നു അറിയാവുന്നതിനാലാണു മി. ചാഴികാടൻ തങ്ങളും അന്യമതസ്ഥരെ ക്രിസ്തുമാർഗ്ഗത്തിൽ ചേർക്കുന്നുണ്ടു്, അവർക്കു വേണ്ടി പണം ചെലവു ചെയ്യുന്നുണ്ടു്, പള്ളികൾ വെയ്ക്കുന്നുണ്ടു്, എന്നൊക്കെ രേഖപ്പെടുത്തുകയും വിദേശങ്ങളിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നതു്. എന്നാൽ ഇതു് വെറും അവാസ്തവമാണെന്നു നാം ഉപരിചെയ്ത പരിശോധനാഫലമായി കണ്ടുകഴിഞ്ഞതല്ലോ. അന്യമതസ്ഥരെ തങ്ങളുടെ സമുദായത്തിൽ ഉൾക്കൊള്ളുകയില്ലെന്നുള്ളതു് അത്ര ശ്രേഷ്ഠവും പ്രശംസാവഹവുമായ ഒരു നടപടിയായി അവർ കരുതുന്നു!! എന്നാൽ പരമാർത്ഥം പറയുന്നതായാൽ ഇതു് ഒട്ടും പ്രശംസാവഹമല്ല. ഇവർ ആരിൽനിന്നതഭ്യസിച്ചു എന്നു പറയുന്നുവോ ആ യൂദജനങ്ങളുടെ ഇടയിൽ ഈ നടപടി തീരെ അജ്ഞാതമായിരുന്നു. യൂദന്മാർ വിജാതികളെ വിവാഹം ചെയ്തിരുന്നു, പൌരസമത്വം അനുവദിച്ചു തങ്ങളുടെ സമുദായത്തിൽ സ്വീകരിച്ചിരുന്നു. ഈ വിവാഹബന്ധംമൂലം തങ്ങളുടെ രക്തം അശുദ്ധമായതായി യൂദന്മാർ ഗണിച്ചിരുന്നുമില്ല. ഉത്തമമായതിന്റെ ലക്ഷണം ഇതുതന്നെയാണു്. നീചമായതു് അതിനോടു ചേർന്നാൽ അതിന്റെ നീചത്വം നീക്കി അതിനേയും ഉത്തമമാക്കും. കേരളീയ മാർത്തോമ്മാനസ്രാണികളായ വടക്കുംഭാഗരുടെ സ്ഥിതി ഇപ്രകാരം തന്നെയാണു്. അവരുടെ പൂർവ്വപിതാമഹന്മാരിൽ ബഹുഭൂരിപക്ഷവും ഉൽകൃഷ്ടകുലജാതന്മാരായ ഹിന്ദുക്കളായിരുന്നു. അവർ ഹിന്ദുമതമുപേക്ഷിച്ചു് ക്രിസ്തുമതം സ്വീകരിച്ചപ്പോൾ അതു് പൂർണ്ണമായി അവലംബിച്ചു. അന്യമതസ്ഥരെ മാനസാന്തരപ്പെടുത്തരുതെന്നും സ്വജാതിയിൽ ചേർക്കരുതെന്നുമുള്ള ഹിന്ദുമതതത്വത്തെ അവർ പരിത്യജിച്ചു. ഹിന്ദുക്കളേ സവർണ്ണാവർണ്ണഭേദമെന്യേ അവർ സ്വീകരിച്ചിട്ടുണ്ടു്. "ഇതു് ഹീനത്വമെന്നു അവർ വിചാരിക്കുന്നില്ല. മറ്റുള്ള സത്യക്രിസ്ത്യാനികളാരും തന്നെയും വിചാരിക്കയുമില്ല. അവർ തങ്ങളുടെ നാഥന്റെ കല്പനയനുസരിച്ചു എല്ലാവരേയും ക്രിസ്ത്യാനികളിൽ ചേർക്കുന്നതിനുത്സാഹിക്കയും, അങ്ങനെ ചേരുന്നതിൽ സന്തോഷിക്കയും ചെയ്യുന്നു. മാർഗ്ഗത്തിൽ ചേർന്നാൽ ഉപദേശങ്ങളിലും ആചാരങ്ങളിലും പരിജ്ഞാനവും കാലക്രമംകൊണ്ടും സജ്ജനസഹവാസംകൊണ്ടും സൽകർമ്മങ്ങളിൽ പരിചയവും സമ്പാദിച്ചു എന്നു നിശ്ചയപ്പെട്ടപ്പോൾ മാത്രം അവരെ സുറിയാനി സമുദായത്തിൽ അംഗീകരിക്കയും തമ്മിൽ സംബന്ധപ്പെടുകയും ചെയ്യുന്നു. സുറിയാനി സമുദായം ഒഴുകിക്കൊണ്ടിരിക്കുന്ന ഒരു നിർമ്മലനദിയാണു. അല്പമായ മലങ്ങൾ അതിൽചേർന്നാൽ അതിന്റെ നിർമ്മലതക്കു ഹാനിവരുത്തുവാൻ കഴിയുന്നതല്ല. നേരെമറിച്ചു എന്താണോ അതിൽ ചേരുന്നതു അതിനേക്കൂടി ശുദ്ധീകരിക്കയെ ഉള്ളു. എന്നാൽ പരിപ്രതാഭംഗംകൊണ്ടും മറ്റും ക്നാനായ സമുദായത്തിനു പററുന്നദോഷം കുളത്തിൽ മലംചേർന്നതുപോലെ എന്നേവരൂ..." ഈ ഉദ്ധൃതം "ക്നാനായോത്ഭവം"– (1–ാം പുസ്തകം "രജകവിലാസം" മാനേജർ രാ. ശ്രീ. സ്വഭാനു അവർകൾക്കു്– രാഹുദ്ധ്വംസി എഴുതിയതു്. ഇ. ജെയിക്കബ്ബ് പ്രസിദ്ധകൻ–1890") എന്ന പ്രബന്ധത്തിൽ നിന്നെടുത്തതാണു്. തെക്കുംഭാഗർ ആരേയും തങ്ങളുടെ സമുദായത്തിൽ സ്വീകരിക്കയില്ലെന്നു നടി

ക്കുന്നതു പണ്ടു, കുറുക്കൻ മുന്തിരിങ്ങാപ്പഴം കണ്ടു പറിച്ചു പശിതീർക്കാൻ ചാടിമടുത്തപ്പോൾ "ഛീ, അതുപുളിക്കും എനിക്കുവേണ്ടാ" എന്നു പറഞ്ഞതു പോലെ തന്നെയാണ്. മററാരും അവരിൽ ചേർന്നു ലയിക്കാൻ മനസ്സാകുന്നില്ല; അതുകൊണ്ടു തങ്ങൾ മററാരേയും ചേർക്കുകയില്ലെന്നു അവർ വൻപു പറയുന്നുവെന്നു മാത്രമേയുള്ളൂ. 'താറെഡപാംസി' പ്രയോഗിച്ചിരിക്കുന്ന 'സുറിയാനിക്കാരെ'ന്നശബ്ദം ആരെക്കുറിക്കുന്നുവെന്നു നോക്കണം. അതു വടക്കുംഭാഗരെ ഉദ്ദേശിച്ചാണു പറഞ്ഞിരിക്കുന്നതു്. ആ പദം പ്രചാരത്തിൽ വന്നതുമുതലുള്ള പ്രയോഗവും അതുതന്നെയായിരുന്നു. പണ്ടു തെക്കുംഭാഗരെന്ന ഈ സമുദായത്തെ ആരും വകവെച്ചിരുന്നില്ല. ബഹുഭൂരിഭാഗമായ വടക്കുംഭാഗരുടെ ഗീതഭാഷയായ സുറിയാനി ഇവരും ഉപയോഗിച്ചിരുന്നതുകൊണ്ടു സുറിയാനിക്കാർ എന്നശബ്ദം കേരളനസ്രാണികളെപ്പററി വിദേശികളുപയോഗിക്കാൻ തുടങ്ങിയപ്പോൾ ഇവരും അതിലുൾപ്പെട്ടവരായി വന്നുപോയി എന്നേയുള്ളൂ. എങ്കിലും ഇന്നിതാ സാക്ഷാൽ സുറിയാനിക്കാർ തങ്ങളാണെന്നു മി. ചാഴികാടൻ പറയാൻ തുടങ്ങിയിരിക്കുന്നു!!! ക്നാനായ സമുദായത്തിനു മാർത്തോമ്മാ നസ്രാണികളുമായി രക്തബന്ധമുണ്ടായിട്ടുണ്ടെന്നു ചരിത്രകാരന്മാരായ ബ. ബെർണ്ണാർദച്ചനും ബ. പീടികയക്കലച്ചനും പറയുന്നതായി മി. ചാഴികാടൻ പാദിക്കുന്നുണ്ടു്. ക്നാനായ സമുദായവും കൂടികലർന്നുണ്ടായതാണെന്നു അവർ പറഞ്ഞിട്ടുള്ളൂ. ആരുമായി കൂടികലർന്നു എന്നു അവർ തെളിച്ചു പറയുന്നില്ലാ എന്നേയുള്ളൂ. അഭിജാത്യത്തിൽ അദ്വിതീയന്മാരായിരുന്ന പൂർവ്വമാർത്തോമ്മാ നസ്രാണികളുടെ ദൃഷ്ടിയിൽ തെക്കുംഭാഗർ അവരുടെ ഉത്ഭവദശയിൽതന്നെ അപകൃഷ്ടരായിരുന്നു. ഇന്നു തെക്കുംഭാഗർ സ്വയമുയർത്തുന്നതിനായി "രാജനന്ദനന്മാർ", "അരചപുത്രന്മാർ" എന്നൊക്കെ തങ്ങളെപ്പററി പറയാൻ തുടങ്ങിയിട്ടുണ്ടു്. എന്നാൽ ജനനാൽ തന്നെ അവർ ഏതുജാതി "നന്ദനന്മാരും" പുത്രന്മാരും ആണെന്നുള്ള വസ്തുത ശരിക്കു ഗ്രഹിച്ചിരുന്നതിനാൽ വടക്കുംഭാഗർ അവരുമായി ഒരിക്കലും വിവാഹബന്ധത്തിലേർപ്പെട്ടില്ല. "ഇന്നു മിശ്രവിവാഹം ഇല്ലാത്ത ഈ സമുദായം മിശ്രവിവാഹം എന്നു തുടങ്ങിയെന്നോ ആയതെന്തുകാരണത്താൽ എന്നു ഉപേക്ഷിച്ചുവെന്നോ ആ ചരിത്രകാരന്മാർ- (മിശ്രവിവാഹമുണ്ടായിരുന്നെന്നു രേഖപ്പെടുത്തിയിട്ടുള്ളവർ)- പറയുന്നില്ല" എന്നും മി. ചാഴികാടൻ ആക്രോശിക്കുന്നു. മോൺസ്സെറാററു എന്ന ജസ്വീററു വൈദികൻ രേഖപ്പെടുത്തിയിരിക്കുന്നതു 16-ാം നൂററാണ്ടിൽ ഇവർ നായർ സ്ത്രീകളെ വിവാഹം കഴിച്ചിരുന്നു എന്നാണല്ലോ. അതിനാൽ ഈ സമുദായം എന്നു തുടങ്ങിയോ അന്നുമുതൽ ടി നൂററാണ്ടുവരെ ഇവർ മിശ്രവിവാഹം ചെയ്തിരുന്നുവെന്നതു തീർച്ചയാണു്. പൂർവ്വകേരളീയ നസ്രാണികൾ ബ്രാഹ്മണരോളുൽകൃഷ്ടകുലജാതർക്കു സമാനന്മാരായിരുന്നെന്നും നായന്മാരെ തൊട്ടാൽപോലും കുളിക്കുന്ന സമ്പ്രദായം അവരുടെയിടയിൽ നടപ്പിലിരുന്നെന്നുമുള്ള വസ്തുത ഞാൻ മുന്നൊരലക്കത്തിൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. എന്നാൽ ഈ ദേശങ്ങളായ പലപഴയ ആചാരങ്ങളും ഉദിയമ്പേരൂർ സൂനഹദോസ് അക്രൈസ്തവമെന്ന വിധികല്പിച്ചു കറിസമുക്കിൽ പെടുത്തി. സൂനഹദോസിന്റെ

യോ കഴിപ്പിക്കയോ ചെയ്യുന്നുവെങ്കിൽ അവരുടെ അശ്ശിപ്രവൃത്തികൾ നാം
മുടക്കുകയും ചെയ്യും. ബഹുമാനപ്പെട്ട വികാരിമാരേ ഈ നമ്മുടെ കല്പന
യുടെ മുഖ്യമായ ഒരു പെർപ്പു എടുത്തതിനെ ആയ പെർപ്പു ഉണ്ടാകുന്നു എന്നു വി
കാരിമാര അതിൽ സാക്ഷിച്ചു അവിടെയും പെർപ്പു എടുത്ത വിചാരത്തി
ങ്ങളിലും അവരുടെ കഴിയുന്നേടത്തോളം വച്ചു കടമുള്ള ഒരു ദിവസം വികാരി
കുർബ്ബാനയ്ക്കു പള്ളിയിൽ പരസ്യപ്പെടുത്തി അതിന്റെ നിശ്ചയപ്പെട്ട ഒ
ന്നു ആ പെർപ്പു പള്ളിയുടെ മേനാട്ടിൽ കൂട്ടിവച്ചു സൂക്ഷിച്ചുകൊള്ളുന്നതു
മല്ലാതെ ആർക്ക് എങ്കിലും പെർപ്പിനു ആവശ്യം ഉണ്ടായിരുന്നാൽ അവർ അതു
പകർത്തി എടുത്തുകൊള്ളുന്നതിനു അനുവദിച്ചുകൊള്ളുകയുംവേണം.
ഈ നമ്മുടെ വരാപ്പുഴനിന്നും [illegible] കാലം കന്നിമാസം [illegible]-നു

9. "പുരാതനപാട്ടുകൾ" എന്ന പുസ്തകത്തിന്റെ അച്ചുപതിപ്പി
ന്റെ അടിയിൽ "തെക്കുംഭാഗസുറിയാനി ക്രിസ്ത്യാനികളുടെ കല്യാണവി
വരണം" ചേർത്തിരിക്കുന്നതിന്റെ അവസാനത്തിൽ ഒരു കുറിപ്പുകൊടുത്തി
ട്ടുണ്ട്. അതു് ഇങ്ങനെയാണ്: "സുറിയാനിക്രിസ്ത്യാനികളുടെ ഇടയിൽ ത
ങ്ങളുടെ കല്യാണക്രമങ്ങളിലും മറ്റും ചില ഹിന്ദുമര്യാദകൾ ഉള്ളതാ
യി കാണുന്നതു്, ഹിന്ദുക്കളെ ക്രിസ്തീയ വിശ്വാസത്തിലേക്ക് ആകർഷിക്കു
ന്നതിനുവേണ്ടി ക്രിസ്തീയനടപടികൾക്ക വിരോധമല്ലാത്തവിധത്തിൽ ചില
ഹിന്ദുമര്യാദകൾ കാലക്രമംകൊണ്ടു സ്വീകരിച്ചുപോന്നിട്ടുള്ളതുകൊണ്ടായിരി
ക്കണം. ഇതുപോലെ റോമിലെ ആദിമനിവാസികളായ പുറജാതികളുടെ
ഇടയിലുണ്ടായിരുന്ന ചില ആചാരനടപടികളെയും മാറ്റംഭേദപ്പെടുത്താ
തെ ക്രിസ്ത്യാനികൾ പരിഷ്കരിച്ചു സ്വീകരിച്ചിരുന്നതായി അറിയപ്പെടുന്നു."
ഇവിടെ 'സുറിയാനിക്രിസ്ത്യാനികൾ' എന്നു പറഞ്ഞിരിക്കുന്നതു "മാർതോ
മാനസ്രാണികളോ" എന്നോ അല്ലെങ്കിൽ കുറഞ്ഞപക്ഷം അവരെക്കൂടി
ഉൾപ്പെടുത്തിയിട്ടുണ്ടെന്നോ പ്രഥമ ശ്രവണത്തിൽ തോന്നിയേക്കാം. എ
ന്നാൽ "മലയാളത്തെ സാക്ഷാൽ സുറിയാനിക്രിസ്ത്യാനികൾ" തെക്കുംഭാഗ
രാണെന്നു മി. ചാഴികാടൻ ചെയ്തിരിക്കുന്ന തരത്തിലുള്ള ഒരു പ്രസ്താവന
യാണു ഇതു്. ഇവിടെ വിവക്ഷിതം തെക്കുംഭാഗർ എന്നായിരിക്കാനേ തര
മുള്ളു. വിജാതികൾ ക്രിസ്തുമതം സ്വീകരിക്കുമ്പോൾ അവരുടെ ദേശീയവും
ജാതീയവുമായ ആചാരമര്യാദകളിൽ വിശ്വാസത്തിനും സന്മാർഗ്ഗത്തിനും
വിപരീതമായിട്ടുള്ളവയല്ലാതെ മറ്റൊന്നും ഭേദപ്പെടുത്തരുതെന്നാണു തിരു
സ്സഭയുടെ നയം. കേരളീയ മാർത്തോമ്മാനസ്രാണികൾ പ്രധാനമായി ഹി
ന്ദുക്കൾ മാനസാന്തരപ്പെട്ടവരുടെ സന്താനങ്ങളാകയാൽ അവരുടെ ഇട
യിൽ ഈദേശങ്ങളായ ആചാരങ്ങൾ ആദ്യംമുതല്ക്കേ ഉണ്ടായിരുന്നു,
ഇപ്പോഴും പലതും ഉണ്ടുതാനും. അതിനാൽ അവരെ സംബന്ധിച്ചിട
ത്തോളം ഹിന്ദുമര്യാദകൾ കാലക്രമേണ സ്വീകരിച്ചതാണെന്നു പറയാൻ
നിവൃത്തിയില്ലതന്നെ. പ്രത്യുത, തെക്കുംഭാഗർ, ക്നാനായക്കാർ— കാനാ
യിൽനിന്നുവന്നവർ— യൂദായുടെയും, ദാവീദിന്റെയും ക്രിസ്തുനാഥന്റെയും
മാർത്തോമ്മാശ്ലീഹായുടെയും സിരകളിൽക്കൂടിയൊഴുകിയിരുന്ന അതേരക്തം
തന്നെ കലർപ്പില്ലാതെ അഭംഗമായി തങ്ങളുടെ ധമനികളിൽക്കൂടി സ

നാം പ്രവഹിച്ചുകൊണ്ടിരിക്കുന്ന വ്യക്തികൾ മാത്രം ഉൾപ്പെടുന്ന ഒരു
സമുദായം— ആകയാൽ അവരുടെ ഇടയിൽ ഹിന്ദുമര്യാദകൾ ആദ്യം
ഉണ്ടായിരുന്നുവെന്നുവരാൻ നിവൃത്തിയില്ലല്ലോ. അതിനാൽ ഹിന്ദുക്കളെ ക്രി
സ്തീയവിശ്വാസത്തിലേക്ക് ആകർഷിക്കുക എന്ന മഹത്തമമായ— വേദപ്ര
ചാരപരമായ— ഉദ്ദേശ്യസാദ്ധ്യാർത്ഥം ചില ഹിന്ദുനടപടികളെ കാലാന്ത
രത്തിൽ അവർ സ്വീകരിച്ചിട്ടുള്ളതാണപോലും!!! ഇവരുടെ ഈ വേദപ്ര
ചാരപരിശ്രമം ഒന്നുകൊണ്ടല്ലേ ഇന്ന് കേരളത്തിൽ ഇൻഡ്യയുടെ മറ്റേതു
ഭാഗത്തുമുള്ളതിനേക്കാൾ ക്രിസ്ത്യാനികളുള്ളതു"!!! ഇത്തരം പ്രസ്താവനകൾ
ചെയ്യു "നല്ലപിള്ള ചമയാൻ" ശ്രമിക്കുന്നതു കാണുമ്പോൾ "രാഹുദ്ധപം
സി" 10-ാംവശത്തു "കപ്പൽ മടക്കി അയച്ചപ്പോൾ ലജ്ജകൂടെ കൊടു
ത്തയച്ചുകളഞ്ഞോ?" എന്നു ചോദിച്ചിരിക്കുന്നതുതന്നെ ചോദിക്കാൻ തോ
ന്നുന്നു. ഇതുപോലെ "റോമായിലെ ആദിമനിവാസികളായ പുറജാതിക
ളുടെ ഇടയിലുണ്ടായിരുന്ന ചില ആചാരനടപടികളേയും മറ്റും ഭേദ
പ്പെടുത്താതെ ക്രിസ്ത്യാനികൾ പരിഷ്കരിച്ചു സ്വീകരിച്ചിരുന്നതായി അറിയ
പ്പെടുന്നു" എന്ന് അവരുടെ വാദതെളിവിലേക്കായി കൊണ്ടുവന്നിരിക്കുന്ന
ഈ ദൃഷ്ടാന്തത്താൽ എന്താണ് വിവക്ഷിക്കപ്പെടുന്നതെന്നു ഗ്രഹിക്കാൻ വി
ഷമം. ഗ്രന്ഥകാരന്റെ വളച്ചുകെട്ടിയുള്ള പറച്ചിൽ കണ്ടിട്ട്, റോമായിലെ
ആദിമനിവാസികളായ പുറജാതികളും അവരുടെ ആചാരങ്ങളെ പരി
ഷ്കരിച്ചു സ്വീകരിച്ച ക്രിസ്ത്യാനികളും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു
തോന്നുന്നു. ഉദാഹരണം അസ്ഥാനത്താകാതിരിക്കണമെങ്കിൽ അങ്ങനെ
തന്നെവേണം. അതായതു ക്നാനായക്കാർ തങ്ങൾക്കു യാതൊരു ബന്ധവു
മില്ലാതിരുന്ന ഹിന്ദുക്കളുടെ ആചാരങ്ങളെ കാലക്രമേണ സ്വീകരിച്ചതു
പോലെ റോമായിലെ ആദിമനിവാസികളുടെ ഇടയിൽ എവിടെനിന്നോ
വന്നുചേർന്ന ക്രിസ്ത്യാനികൾ അവരുടെ (റോമാക്കാരുടെ) ആചാരങ്ങളെ
ഭേദപ്പെടുത്താതെ പരിഷ്കരിച്ചു സ്വീകരിച്ചത്രെ. ഇതു ശരിയല്ല. അജ്ഞാ
നികളായ റോമാക്കാർ ക്രിസ്തുമതം സ്വീകരിച്ചപ്പോൾ നിർദ്ദോഷങ്ങളായ
പല പൂർവ്വാചാരങ്ങളേയും ഭേദപ്പെടുത്താതെ പരിഷ്കരിച്ചു സ്വീകരിച്ചെന്നു
പറഞ്ഞാൽ അതു ശരിയാണ്.

## B. 10. തെക്കുംഭാഗരുടെ ആചാരാദികളിലെ വ്യത്യാസങ്ങൾ.

ലോകത്തിലുള്ള മറ്റെല്ലാ സമുദായ
തെക്കുംഭാഗ സമുദായത്തെ ആചാരങ്ങളിൽ ഒന്നാമത്തേതു
ങ്ങളിൽനിന്നും വ്യത്യസ്തമാക്കിത്തീർക്കുന്ന വിവാഹബന്ധത്തിലേർപ്പെടുകയില്ല
അവർ യാതൊരന്യസമുദായവുമായി മി. ചാഴികാടൻ ആ പ്രസ്താവത്തിനു താ
എന്നതാണെന്ന് എന്നു പറഞ്ഞശേഷം ഇവർ "ഇസ്രായേൽ വംശ
ങ്ങായി ഒരു ചരിത്ര ന്യായംകൊണ്ടുവരുന്നു: ദാവീദിന്റെ ഗോത്ര
ത്തിൽ ദാവീദിന്റെ ഗോത്രത്തിൽ പെട്ടവരാണ്. അവർ രാജവംശജന്മാരുമായിരുന്നതി
ക്കാർ യൂദായുടെ ഗോത്രക്കാരും വിവാഹബന്ധത്തിലേർപ്പെട്ടിരുന്നില്ല."
നാൽ മറ്റൊരു ഗോത്രക്കാരുമായി യൂദാ തന്നെ ക്നാൻകാരിയായ ശോ
(P. 15.) ഈ ഗോത്ര പിതാവായ

എന്ന സ്ത്രീയെ വിവാഹം ചെയ്തതായി സൃഷ്ടി 38-ൽ കാണുന്നകാര്യം ഉപരി സൂചിപ്പിക്കപ്പെട്ടിട്ടുണ്ടല്ലോ. യൂദായുടെ ഗോത്രക്കാരനായ ദാവിദാകട്ടെ ഭാര്യയായി സ്വീകരിച്ചത് ബെന്യാമിൻ ഗോത്രക്കാരനായ ശാവോൽ രാജാവിന്റെ പുത്രിയായ മിക്കോളിനെ ആണെന്നുള്ളവിവരം രാജാക്കളുടെ ഒന്നാംപുസ്തകം 18 —ാമദ്ധ്യായത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. പുതിയനിയമകാലത്തും ഇങ്ങനെ ഗോത്രം മാറിയുള്ള വിവാഹം ദാവിദിന്റെയും യൂദായുടേയും വംശക്കാർ ചെയ്തിരുന്നതായി തെളിവുണ്ട്. വി. യോഹന്നാൻ മാംദാനായുടെ മാതാവായ ഏലീശബായെപ്പറ്റി വി. ലൂക്കാ സുവിശേഷകൻ പറഞ്ഞിരിക്കുന്നത് അവൾ "അഹറോന്റെ പുത്രിമാരിലൊരുവൾ," അതായത് ലേവിയുടെ ഗോത്രത്തിൽ പെട്ടവൾ, ആയിരുന്നു എന്നാണല്ലോ. ഈ ഏലീശബായും വ. കന്യകമറിയവും തമ്മിൽ എന്തോ രക്തസംബന്ധമുണ്ടായിരുന്നതായും ടി സുവിശേഷകൻ പറയുന്നു. ഇതിനെപ്പറ്റി Fillion Vol. I, P. 550 ഫിലിയൻ ഇങ്ങനെ രേഖപ്പെടുത്തുന്നു. That relationship came simply from a marriage between a member of the family of David to which the Mother of Christ belonged and a descendant of Aaron– "അ സംബന്ധം ഉൽഭൂതമായതു ക്രിസ്തുവിന്റെ മാതാവുൾപ്പെട്ടിരുന്ന ദാവീദിന്റെ ഗോത്രത്തിലെ ഒരംഗവും അഹറോന്റെ സന്താനങ്ങളിലൊരാളും തമ്മിൽ ചെയ്ത വിവാഹത്തിൽ നിന്നു മാത്രമാണല്ലോ." ഹിന്തുമതത്തിൽമാത്രം കാണുന്നതും ക്രിസ്തുമതതത്വങ്ങൾക്കു വിരുദ്ധവുമായി തെക്കുംഭാഗരുടെ ഇടയിലുള്ള ഈ ദുരാചാരത്തെ സാധൂകരിക്കാൻ മി. ചാഴികാടൻ യൂദഗോത്രക്കാരേയും ദാവീദു വംശജന്മാരേയും കൂട്ടുപിടിക്കാൻ ശ്രമിക്കുന്നു!!! അവരതിനു വഴിപ്പെടുകയില്ല.

## 11. തെക്കുംഭാഗരുടെ രണ്ടാമത്തെ വ്യത്യാസം.

"അവർ സിറിയായിൽനിന്നുകൊണ്ടുവന്നതും ഇവിടത്തെ മാർത്തോമ്മാക്രിസ്ത്യാനികൾക്കു ദാനം ചെയ്തതുമായ അവരുടെ ദായക്രമമാണ്;"

സ്വത്തിന്റെ മുഴുവൻ അവകാശവും കുടുംബത്തലവനായ പിതാവിൽ സ്ഥിതിചെയ്യുകയും ജനനംകൊണ്ടു മക്കളിലാർക്കും പിതാവിന്റെ സ്വത്തിനവകാശമില്ലാതിരിക്കയും ചെയ്യുന്ന റോമൻ ദായക്രമം സുറിയാനിക്കാർക്കു അവരുടെ സ്വദേശമായ സിറിയായിൽ ആദിമുതലേ ഉണ്ടായിരുന്നതാണ്. ഈ ദായക്രമം ഇൻഡ്യയിലും മലയാളത്തും വിദേശ്യംതന്നെയാണ്. നായന്മാർക്കു മരുമക്കത്തായവും, ബ്രാഹ്മണരാദിയായ മറ്റു ഹിന്ദുക്കൾക്കു മിതാക്ഷരാവഴിയും ഇൻഡ്യയിൽ പൗരാണികകാലംമുതൽ ഇന്നുവരെ നിലനില്ക്കുന്ന സമ്പ്രദായങ്ങളാണ്. നിയമത്തിൽ റോമൻ ദായക്രമമെന്നറിയപ്പെടുന്നതും സിറിയായിൽ പ്രാബല്യത്തിലിരുന്നതുമായ ഇന്നത്തെ സുറിയാനിക്രിസ്ത്യാനികളുടെ അവകാശക്രമം ഇൻഡ്യയിൽനിന്നു പകർത്തിയതാണെന്നു ആരും വാദിക്കുമെന്നു തോന്നുന്നില്ല. ക്നാൻതോമ്മാ വരുന്നതിനു മുമ്പ് മലയാളത്തിൽ മാർതോമ്മാശ്ലീഹായാൽ മാർഗ്ഗത്തിൽ ചേർക്കപ്പെട്ട ക്രിസ്ത്യാനികളുണ്ടായിരുന്നു. അവർ ബ്രാഹ്മണരിൽനിന്നും നായന്മാരിൽ

നിന്നും മറ്റുമറിന്ദ,ക്കളിൽനിന്നും ക്രിസ്തുമതം സ്വീകരിച്ചവരായിരുന്നു.
ത്തോമ്മാശ്ലീഹാ ജ്ഞാനസ്നാനപ്പെടുത്തിയ ക്രിസ്ത്യാനികളുടെ സ്വത്തവ
കാശം നിർണ്ണയിക്കുന്ന നിയമങ്ങൾ മാർത്തോമ്മാശ്ലീഹാ നിർമ്മിച്ചതാണെന്നോ
യതെന്നു വിചാരിക്കുന്നതു ശരിയല്ല. അടുത്ത മുന്നൂറാണ്ടുകളിൽ കരുങ്ങളിൽ
നായന്മാരിൽനിന്നും തിരുവിതാംകൂറിലും മലബാറിലും ക്രിസ്തുമതവും മറ
മ്മട്ടമതവും സ്വീകരിച്ചിട്ടുള്ളവരുടെ സ്വത്തവകാശം ഇന്നും മരുമക്കത്തായ
വഴിയിൽതന്നെ ഇരിക്കുന്നുണ്ട്. സിറിയായിൽനിന്നും ക്നാനായക്കാർ മല
യാളത്തു കൊണ്ടുവന്ന ദായക്രമമാണ് അവരും, അവരെയനുകരിച്ചു മററു
സുറിയാനി ക്രിസ്ത്യാനികളും ഇന്നും അനുസരിച്ചുപോരുന്നതു്. മലയാളത്തു
വന്നു കുടിയേറിപ്പാർത്ത എഴുപത്തിരണ്ടു കുടുംബക്കാർ മലയാളത്തെ മുഴു
വൻ ക്രിസ്ത്യാനികളുടേയും ദായക്രമം ഏകീകരിക്കാൻ എങ്ങനെ സാധിച്ചു
എന്നു ജിജ്ഞാസുക്കൾ സംശയിച്ചേക്കാം. സ്വത്തവകാശം ഭേദപ്പെട്ടു
ത്തുക ഒരു കാലത്തും ഒരു രാജ്യത്തും എളുപ്പമായോ യാദൃശ്ചികമായോ നട
ക്കുന്ന ഒരു സംഗതിയല്ലെന്നു നിയമശാസ്ത്രവും ലോകചരിത്രവും പഠിപ്പി
ക്കുന്നു. മക്കൾക്കോ അവകാശികൾക്കോ പിതാവു രേഖാമൂലം കൊടുത്തി
ട്ടോ അഥവാ പിതാവു മരണശാസനംകൂടാതെ മരിച്ചിട്ടോ അല്ലാതെ സ്വ
ത്തവകാശം ഇല്ലെന്നുള്ളതാണ് ക്നാനായ സമുദായത്തിലെ അവകാശ
ക്രമം. ഈ അവകാശം ഒരു കാലത്തും മലയാളത്തും ഇൻഡ്യയിലും ഉണ്ടാ
യിരുന്നില്ല. ക്രിസ്ത്വാബ്ദം നാലാംനൂററാണ്ടിൽ മലയാളത്തെ ദായക്രമം ഇപ്ര
കാരമായിരുന്നില്ലെന്നും, അതിനുശേഷം മലയാളത്തിലെ ക്രിസ്ത്യാനികളൊ
ഴിച്ചുള്ള മററു സമുദായക്കാർക്ക് ഇപ്രകാരമുള്ള ഒരവകാശക്രമം ഉണ്ടായിട്ടി
ല്ലെന്നും ചരിത്രം സാക്ഷിക്കുന്നു. ആകയാൽ ഇൻഡ്യയിൽ നടപ്പില്ലാതി
രുന്ന പ്രസ്തുത ദായക്രമം ക്നാനായക്കാരുടെ സ്വന്തവും അവർ സിറിയാ
യിൽനിന്നും കൊണ്ടുവന്നതുമാണെന്നുള്ളതു തീർച്ചയാണ്. കോൺസ്റ്റൻറ
യിൻ ചക്രവർത്തിയുടെ പുത്രനായ കോൺസ്റ്റൻറീനസ് സിറിയായുൾപ്പടെ
പേർഷ്യാവരെയുള്ള റോമൻ സാമ്രാജ്യം ഭരിച്ചിരുന്ന കാലത്താണ ക്നായി
ത്തോമ്മായും അനുയായികളും മലയാളത്തിൽ കുടികയറിയതു്. റോമൻനി
യമവും റോമൻഭരണവും ക്രിസ്തുവിൻെറ കാലംമുതൽ സിറിയായിൽ നട
പ്പായിരുന്നു. സുറിയാനിക്കാരുടെ ഇടയിൽ മുമ്പിനാലെ നടപ്പിലിരുന്നതും
ക്രിസ്ത്വാബ്ദത്തിൻെറ ആരംഭംമുതൽ നാനൂറു കൊല്ലത്തോളം സിറിയായിലു
ണ്ടായിരുന്ന റോമൻ ഭരണത്താൽ സ്ഥിരീകരിക്കപ്പെട്ടതുമായ റോമൻദായ
ക്രമമാണ ക്നാൻ തോമ്മായും കൂട്ടരും അവരോടുകൂടി മലയാളത്തേക്കു
കൊണ്ടുവന്നതു്. ഈ ദായക്രമമാണു ഇന്നു മലയാളത്തെ സകല സുറിയാ
നിക്രിസ്ത്യാനികളും അനുസരിച്ചുപോരുന്നതും. ഇന്നു സുറിയാനിക്രിസ്ത്യാനി
കൾക്കുള്ള റോമൻ ദായക്രമം ക്നാൻ തോമ്മായിൽനിന്നും മലയാളത്തു
കിട്ടിയതായിരിക്കാനല്ലാതെ ഇടയില്ല." (pp. 16- 17.)

ദായക്രമം ഓരോ രാജ്യത്തേയും നിയമാധീനമായ ഒരുവിഷയമാ
ണല്ലോ. വക്കീലന്മാരെന്നു പറയപ്പെടുന്നവരാകട്ടെ നിയമപാണ്ഡിത്യം സ
മ്പാദിച്ചിട്ടുള്ളവരുമാണ്. ആകയാൽ തിരുവിതാംകൂർ രാജ്യനിയമം സംബ
ന്ധിച്ച പ്ലീഡർഷിപ്പുപരീക്ഷ പാസ്സായി വക്കാലത്തുപറഞ്ഞു പഴക്കവും തഴ

ക്കവും സിദ്ധിച്ചിട്ടുള്ള മി. ചാഴികാടന്റെ ഈ സൂത്രികമായ പ്രസ്താവനകളെ വിമർശിക്കുന്നതിനു എനിക്കു-നിയമപാണ്ഡിത്യലേശം പോലും സമ്പാദിച്ചിട്ടില്ലാത്ത വെറും സാധാരണക്കാരനായ എനിക്ക്-എന്തവകാശം? നിയമം നിയമചരിത്രം ഇവസംബന്ധിച്ചും മററും മി.ചാഴികാടൻ പ്രസ്താവിക്കുന്നവയഥാർത്ഥമാണോ എന്നു ഞാൻ പരിശോധിക്കയോ മററുവക്കീലന്മാരിൽനിന്നു ഇതേപ്പററിയുള്ള ജ്ഞാനം സമ്പാദിക്കയോ ചെയ്തിട്ടില്ല. അയാൾ മററു കൃതികളിൽനിന്നും ചെയ്തിട്ടുള്ള ഉദ്ധരണങ്ങൾ ക്രിത്രിമരഹിതമായി ചെയ്തിട്ടില്ലാത്തസ്ഥിതിക്കു നിയമസ്പർശിയായും ചരിത്രത്തിന്റെയും ലായുടേയും പേരിൽ വെറുതെ ചെയ്യുന്ന പ്രസ്താവനകളെ വിശ്വസിക്കാൻ തീരെ നിവൃത്തിയില്ല. മി. ചാഴികാടന്റെ വക്രഗതിയിലുള്ള യുക്തിവാദംകൊണ്ടു അയാൾ സ്ഥാപിക്കാനുദ്ദേശിക്കുന്നതും സ്ഥാപിച്ചു എന്നു നടിക്കുന്നതുമായ നിഗമനം അയാളുടെ പൂർവ്വപക്ഷങ്ങളിൽനിന്നു സിദ്ധിക്കുന്നില്ല എന്നാണു എന്റെ അഭിമതം. കേരള സുറിയാനിക്കാരുടെ ഇടയിൽ ഇന്നു നിലവിലിരിക്കുന്ന ദായക്രമം ഇൻഡ്യയിലും മലയാളത്തും വിദേശ്യമാണെന്നുള്ള വക്കീലിന്റെ പ്രസ്താവം വാദത്തിനുവേണ്ടി സമ്മതിച്ചേക്കാം. ആ സ്ഥിതിക്കു ഇതു മറെറവിടെനിന്നെങ്കിലും ഇറക്കുമതി ചെയ്തതാണെന്നു വരുന്നു. ഇതിന്റെപേരു റോമൻ ദായക്രമമെന്നു വക്കീൽ പറയുന്നു. ക്രിസ്തുവിനുമുമ്പു 64-ാം വത്സരത്തിലാണു് സിറിയായും പലസ്തീനായും റോമാ സാമ്രാട്ടിനു് അധീനമായതു്. അതിനാൽ ആ കാലഘട്ടം മുതൽതന്നെ റോമൻനിയമവും ഭരണവും ഏതദ്രാജ്യങ്ങളിൽ നടപ്പിൽ വന്നിരുന്നു എന്നുവരാം. ഈ ദായക്രമം ക്നായിതൊമ്മനും കൂട്ടരും സിറിയായിൽനിന്നു ഇവിടെകൊണ്ടുവന്നു് മാർത്തോമ്മാനസ്രാണികൾക്കു ദാനം ചെയ്തുവെന്ന വാദം ശരിയല്ല. ക്നായിതൊമ്മനും അനുയായികളും നാലാം നൂററാണ്ടിൽവന്നുവെന്നു പറയുന്നതു ശരിയെന്നു തൽക്കാലത്തേക്കു സമ്മതിച്ചാലും അവർ സിറിയായിൽനിന്നു വന്നുവെന്നു പറയുന്നതു് ചരിത്രപരമായും ഭൂമിശാസ്ത്രപരമായും ശരിയല്ലെന്നു് ഞാൻ മുമ്പെ സമർത്ഥിച്ചിട്ടുണ്ടല്ലോ. അതിനാൽ റോമൻ ദായക്രമം ഇവിടെ ആർക്കും സിറിയായിൽനിന്നും ദാനം കിട്ടിയിട്ടില്ല. ക്രിസ്ത്വാബ്ദം നാലാം നൂററാണ്ടിൽ മലയാളത്തെ ദായക്രമം ഇപ്രകാരമായിരുന്നില്ലെന്നു ചരിത്രം സാക്ഷിക്കുന്നു എന്നു മി. ചാഴികാടൻ പറയുന്നു. ന. കർത്താവിന്റെ ശ്ലീഹന്മാരിലൊരാൾ യൂദാ ആയിരുന്നു എന്നു തെളിയിക്കാൻ ഗിബ്ബന്റെ ചരിത്രം വാല്യവും വശവും എടുത്തുകാണിച്ച വക്കീൽ എന്താണു് അങ്ങനെ ഒന്നും ഇവിടെ കാണിക്കാത്തതു്. ഇന്ന ചരിത്രകാരൻ ഇന്നടത്തു പറഞ്ഞിരിക്കുന്നു എന്നു കാണിച്ചു ഉദ്ധൃതം ചേർത്താൽ തന്നെയും വിശ്വസിക്കാൻ നിവൃത്തിയില്ലാത്ത വക്കീൽ ഇങ്ങനെ പൊതുവായിമാത്രം പറഞ്ഞിരിക്കുന്നതു ഒട്ടും വിശ്വാസയോഗ്യമല്ല എന്നു ഞാൻ തുറന്നു പറഞ്ഞുകൊള്ളുന്നു. ക്രിസ്തുവിനു മുമ്പു 64-ൽ റോമാക്കാർ പലസ്തീനാ കീഴടക്കി അവരുടെ നിയമഭരണാദികൾ ഉറപ്പിച്ചിരുന്നു. ആ പലസ്തീനായിൽനിന്നാണു് മാർതോമ്മാശ്ലീഹാ കേരളക്കരയിൽവന്നു വേദം പ്രസംഗിച്ചു ക്രിസ്തീയസഭ സ്ഥാപിച്ചതു്. "മാർതോമ്മാശ്ലീഹാ ജ്ഞാനസ്നാനപ്പെടുത്തിയ ക്രിസ്ത്യാനികളുടെ സ്വത്തവകാശം നിർണ്ണയിക്കുന്ന നിയമങ്ങൾ മാർതോമ്മാ നിർമ്മിച്ചിട്ടാണു പോയതെന്നു വി

ചാരിക്കുന്നതു ശരിയല്ല." (P. 16) എന്നു വക്കീൽ പറയുന്നതു ഒട്ടും ശരി
യല്ല. ഹിന്ദുക്കൾ, അതും ബ്രാഹ്മണാദ്യുൽകൃഷ്ട ജാതിഹിന്ദുക്കൾ, അന്യ
മതം മാറുക എന്ന അതിഗൌരവവും വിഷമതരവുമായ കൃത്യത്തിനു സന്ന
ദ്ധരായെങ്കിൽ അവരുടെ ഹൃദയത്തിൻെറ അടിത്തട്ടുവരെയുൾപ്രവേശിച്ച്,
"ലോകം മുഴുവൻ നേടിയാലും ആത്മാവു നശിച്ചാലെന്തുഫലം" എന്നുള്ള
ദിവ്യരക്ഷകൻെറ വചനത്തെ അനുസ്മരിച്ച് ലോകത്തിൽ അവർ കാര്യ
മായി മതിച്ചിരുന്ന സമസ്തവും സംത്യജിച്ച് ശക്തിമത്തായ ദൈവ വരപ്ര
സാദപ്രേരണങ്ങൾക്കു വശംവദരായി ധൈര്യസമേതം മുന്നോട്ടുവന്ന ഇവർക്കു കേ
വലം രണ്ടാം തരത്തിൽ പെട്ടതും പൈതൃകാധികാരത്തിനു കൂടുതൽ പ്രാ
ധാന്യം നൽകുന്നതിനാൽ ക്രിസ്തുമത തത്വങ്ങൾക്കു കൂടുതലനുയോജ്യമായി
കാണപ്പെട്ടതുമായ ആ അവകാശക്രമം തോമ്മാശ്ലീഹാ പ്രദാനം ചെയ്തു
വെന്നും അവർ സസന്തോഷം സ്വീകരിച്ചുഎന്നും ഉള്ളതിൽ എന്താണശരി
കേട്? ക്നായിതോമ്മാ ഈ ദായക്രമം മാർത്തോമ്മാ നസ്രാണികൾക്കു ദാനം
ചെയ്തുഎന്നു പറയുന്ന മി. ചാഴികാടൻ, അദ്ദേഹം അതു പുത്തനായി നി
ർമ്മിച്ചു ദാനം ചെയ്തു എന്നു പറയുന്നില്ലല്ലോ. അതേ ന്യായത്താൽ തന്നെ
തോമ്മാശ്ലീഹായ്ക്കും അതു നിർമ്മിക്കേണ്ട ആവശ്യമില്ലായിരുന്നു. പലസ്തീനാ
യിൽ അടിമകാലംമുതല്ക്കേ ആയാലും കൊള്ളാം, റോമൻ അധികാര
ത്തിനു വിധേയമായശേഷം മാത്രമായാലും കൊള്ളാം, ക്രിസ്തുവിൻെറ
കാലത്തു നിലവിലിരുന്ന ആ ദായക്രമം തോമ്മാശ്ലീഹാ ക്രിസ്തുമതത്തോടു
കൂടെത്തന്നെ കേരളത്തിലെ അഭിനവ നസ്രാണികൾക്കു പ്രദാനം ചെയ്തു.
ബ്രാഹ്മണാദ്യുൽകൃഷ്ട വർഗ്ഗക്കാരുടെ ദായക്രമം മരുമക്കത്തായമല്ലാ മക്കത്താ
യമാണല്ലോ. ക്രിസ്ത്യാനികൾക്കു തോമ്മാശ്ലീഹാ നൽകിയതും മക്കത്തായം
രണ്ടുംതമ്മിൽ ചില വ്യത്യാസങ്ങളുണ്ടെങ്കിലും അവ അത്ര സാരമുള്ള
വയല്ല. ആ സ്ഥിതിക്കു ബ്രാഹ്മണർ മുതലായ ഉൽകൃഷ്ട വർഗ്ഗക്കാ
രിൽനിന്നു ക്രിസ്തു വേദം സ്വീകരിച്ച അടിമനസ്രാണികൾക്കു പുതിയ
ദായക്രമം— അതിൽ പുതിയതായി അധികമെന്നുമില്ലല്ലോ - സ്വീകരിക്കുന്ന
തിനു വലിയ വിഷമമൊന്നുമില്ലായിരുന്നു. പ്രസ്തുത മൂന്നുനാലു നൂററാണ്ടു
കാലത്തേക്കു പഴയ ഹിന്ദുനിയമപ്രകാരം നസ്രാണികൾ ജീവിച്ചു തഴങ്ങി
യിരുന്നെങ്കിൽ, ക്നായിതോമ്മാ കൊണ്ടുവന്നു ദാനം ചെയ്ത ആ ദായ
ക്രമം അവർ സ്വീകരിക്കയില്ലായിരുന്നു, സ്വീകരിക്കേണ്ട ആവശ്യവുമില്ലാ
യിരുന്നു. നസ്രാണികളുടെ സാമൂഹ്യമായനില അന്നു അത്ര ഉൽകൃഷ്ടമായി
രുന്നു. മൂന്നുനാലു നൂററാണ്ടുകൾക്കുമുമ്പു തിരുവിതാംകൂറിലും മലബാറിലും
ക്രിസ്തുമതവും മഹമ്മദുമതവും സ്വീകരിച്ച നായന്മാരുടെ ഉദാഹരണം
എൻെറ ഈ വാദത്തെ ശക്തിപ്പെടുത്തുകയും മി. ചാഴികാടൻേറതിനെ
ദുർബ്ബലപ്പെടുത്തുകയുമത്രെ ചെയ്യുന്നതു്. സ്വത്തവകാശം ഭേദപ്പെടുത്തുക
ഒരുകാലത്തും ഒരുരാജ്യത്തും എളുപ്പമായോ യാദൃശ്ചികമായോ നടക്കുന്ന
ഒരു സംഗതിയല്ലെന്നുള്ളതും പരമാർത്ഥമാണ്. മതം മാററത്തിൽ അന്തർഭ
വിച്ചിരിക്കുന്നതുപോലെയുള്ള മൌലികവും സാരഭൂതവുമായ ഒരു പ്രേരക
ശക്തിക്കുമാത്രമേ ദായക്രമഭേദത്തിനു വഴിതെളിക്കാൻ സാധിക്കയുള്ളു. മല
യാളത്തുവന്നു കുടിയേറിപ്പാർത്ത 72 വീട്ടുകാർക്കു മലയാളത്തെ മുഴുവൻ

ക്രിസ്ത്യാനികളുടേയും ദായക്രമം ഏകീകരിക്കുവാൻ എങ്ങിനെ സാധിച്ചു എന്നു ജിജ്ഞാസുക്കൾ സംശയിച്ചേക്കാമെന്നു മി. ചാഴികാടൻ സമ്മതിക്കുന്നു. എങ്കിലും ജിജ്ഞാസുക്കളുടെ ന്യായമായ ആ സംശയത്തിനു നിവാരണം വരുത്തത്തക്കതായി അയാൾ യാതൊന്നും പറയുന്നില്ല. മാത്രമല്ല, തുടർന്നു പറയുന്നഭാഗം സംശയത്തെ ദൃഢപ്പെടുത്താൻമാത്രം പര്യാപ്തമാണ്. ആകയാൽ മലയാളനസ്രാണികളുടെ ദായക്രമം ക്നായിതോമ്മാ കൊണ്ടുവന്നു ദാനം ചെയ്തതാണെന്നുള്ള മി. ചാഴികാടന്റെ പ്രസ്താവന വെറും നിരർത്ഥകമായ വികത്ഥനവും വിതണ്ഡവാദവുമത്രെ.

## 12. കൽദായസുറിയാനിഭാഷ തെക്കുംഭാഗരുടെ സ്വന്തമാണോ?

“ദായക്രമം വ്യത്യസ്തമായിരിക്കുന്നതുപോലെതന്നെ ക്നാനായക്കാരുടെ വേദഭാഷയും വേദമുറകളും കൽദായസുറിയാനിയാണെന്നുള്ളതു അവരുടെ ഒരു പ്രത്യേകതയാണ്. സുറിയാനിക്കാരെന്നപേരും സുറിയാനിഭാഷയും മലയാളത്തു അവർ കൊണ്ടുവന്നതാണ്. സുറിയാനി വേദഭാഷയായി അത്, എന്നു മുതൽ മലബാറിൽ നടപ്പിലാക്കി എന്നുള്ളതു ഒരു വിവാദവിഷയമായിട്ടാണു ചരിത്രങ്ങളിൽ കാണുന്നതു്. മാർതോമ്മാശ്ലീഹാതന്നെ സുറിയാനിഭാഷയിൽ വേദക്രമങ്ങൾ ഇവിടെ നടപ്പാക്കി എന്നു പറയുന്നവരുമുണ്ട്. ഈ അഭിപ്രായം ശരിയായിരിക്കാൻ ഇടയില്ല” എന്നു പറഞ്ഞുകൊണ്ട് 18,19,20, ഈ പുറങ്ങളിൽ അതിലേക്കുള്ള തെളിവെന്നമട്ടിൽ മി. ചാഴികാടൻ പലതും പറയുന്നുണ്ട്. അതു മുഴുവനും ഇവിടെ ഉദ്ധരിച്ചാൽ തൻമൂലം ഞാൻ വായനക്കാരെ വൃഥാ മിനക്കെടുത്തുകയായിരിക്കും എന്നു ഇനിക്കു തോന്നുന്നതിനാൽ മാർതോമ്മാശ്ലീഹാ മലയാളത്തു ദൈവാരാധനക്രമം സ്ഥാപിച്ചതു് സുറിയാനിഭാഷയിലായിരുന്നു എന്നുള്ളതിനെ തെളിയിക്കാൻ പ്രധാനമായി ചരിത്രകാരനായ ബ. ബർണ്ണാദച്ചൻ “മാർതോമ്മാക്രിസ്ത്യാനികൾ” 6-ാമദ്ധ്യായത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന ന്യായങ്ങളെ ഇവിടെ കഴിയുന്നത്ര ചുരുക്കമായി കാണിക്കാം:

“വി. ശ്ലീഹാ ദക്ഷിണേന്ത്യയിൽ ദൈവാരാധനക്രമം സ്ഥാപിച്ചതു കൽദായസുറിയാനിയിലായിരുന്നു എന്നതിനു തെളിവു നൽകുന്ന അനേകം സ്മാരകലക്ഷ്യങ്ങളും അവയെ പിന്താങ്ങുന്ന പാരമ്പര്യൈതിഹ്യങ്ങളും കേരളത്തിൽ സുലഭമാണ്. കേരളീയ സുറിയാനിക്കാർ സ്വന്തസഭാസ്ഥാപകനെ “മാർതോമ്മാശ്ലീഹാ” എന്നാണല്ലൊ വിളിക്കുന്നതു്. “മാർ” “ശ്ലീഹാ” ഈ രണ്ടുപദങ്ങളും സുറിയാനി ഭാഷാ ശബ്ദങ്ങളാകുന്നു. വി. പ്രേഷകന്റെ ചരമതിരുനാളിനെ ഉദ്ദേശിച്ചുപറയുന്ന “ദുക്റാനാ” എന്ന നാമവും സുറിയാനിതന്നെ. കൂടാതെയും കൂദാശ, മാമ്മോദീസ, കുബ്ബാന,

റുശ്മാ, സ്ലീവാ, റൂഹാദക്കുദശാ, ഈശോമിശിഹാ ഇവയെല്ലാം സുറിയാനി ശബ്ദങ്ങളാകുന്നു. ഈ സുറിയാനിവാക്കുകളെല്ലാം തോമ്മാശ്ലീഹാ ദക്ഷിണ ഭാരതത്തിൽ ഏർപ്പെടുത്തിയ ആരാധനക്രമം സുറിയാനി ഭാഷയിൽ തന്നെ യാണെന്നുള്ളതിനെ തെളിയിക്കുന്ന സ്മാരക ലക്ഷ്യങ്ങളാണ്. പ്രത്യുത ക്നായിത്തൊമ്മനാണ സുറിയാനി കൊണ്ടുവന്നിരുന്നതെങ്കിൽ അതുവരെ വേദഭാഷയായി ഉപയോഗിച്ചിരുന്ന ദേശ്യഭാഷയിലെ ഏതാനും പദങ്ങളെങ്കിലും—ഗ്ലനായത്തെ ലത്തീൻ ക്രമത്തിൽകാണുന്ന ഗ്രീക്കുപോലെ— ഇന്നും ഉപയോഗത്തിലിരിക്കുമായിരുന്നു. മാത്രമല്ല, വി. തോമ്മാശ്ലീഹാ വി. മത്തായിയുടെ സുവിശേഷം നിരണത്തു വച്ചിരുന്നു എന്നും അത് സുറിയാനിയിലാണ എഴുതപ്പെട്ടിരുന്നതെന്നുള്ളതും ഈ തെളിവിനെ ഒന്നുകൂടി ദൃഢീകരിക്കുന്നു.

13. "സുറിയാനിഭാഷയും ആരാധനക്രമവും തോമ്മാശ്ലീഹായാൽ സ്ഥാപിതമായവയാണെന്ന സുറിയാനിക്കാർ അനുസ്യൂതമായി വിശ്വസിച്ചുപോരുന്നു. 16-ാം നൂറ്റാണ്ടിൽ ഈ വിശ്വാസം സുറിയാനിക്കാരുടെയിടയിൽ പ്രബലപ്പെട്ടിരുന്നതായി 1578-ൽ കേരളത്തിൽ നിന്ന 13-ാം ഗ്രിഗോരിയോസ് പാപ്പായിക്കയച്ചതായി മുൻകാണിച്ച ഹർജിയിൽനിന്ന വ്യക്തമാകുന്നു. അതിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു: "എല്ലാ ജനങ്ങളുടേയും മഹാ പിതാവെ, ഇൻഡ്യാനിവാസികളും പാപികളും അയോഗ്യരുമായ ഞങ്ങൾ കത്താവിന്റെ ശിഷ്യനും ഞങ്ങളുടെ നാഥനുമായ വി. തോമ്മാശ്ലീഹായുടെ കാലംമുതൽ ക്രിസ്ത്യാനികളും മാമ്മോദീസായുടെ സന്തതികളും ക്രൂശാകളേയും നമ്മുടെ കത്താവും ദൈവവുമായ ആളിന്റെ തിരുശ്ശരീരത്തെയും പങ്കുകൊള്ളുന്നവരും ആണെന്നും ഞങ്ങളുടെ നാഥനായ വി. തോമ്മായാൽ ഞങ്ങൾ ഞങ്ങളുടെ ജപങ്ങൾ സുറിയാനി അല്ലെങ്കിൽ കൽദായഭാഷയിൽ രചിക്കപ്പെട്ട ക്ക നൽകപ്പെട്ട ഞങ്ങളുടെ പട്ടക്കാരും ഈ ഭാഷയിൽ അഭ്യസിക്കപ്പെട്ട വയാണെന്നും ഞങ്ങളുടെ മെത്രാന്മാരും മെത്രാപ്പോലീത്താമാരും കിഴവരാകുന്നവെന്നും ഞങ്ങളുടെ മെത്രാന്മാരും മെത്രാപ്പോലീത്താമാരും കിഴക്കെ ദിക്കിലെ അസ്സീറിയാക്കാരിൽനിന്നാണ ഇവിടേയ്ക്ക എപ്പോഴും അയക്കപ്പെട്ടുവരുന്നതെന്നും ഗുരുപ്പട്ടവും ആറാംപട്ടവും ഞങ്ങൾക്ക അവരാൽ നൽകപ്പെടുന്നു എന്നും ഉള്ള വസ്തുത ദൈവമായ കത്താവിൽ നിങ്ങൾക്കുള്ള സ്നേഹത്തോടു ഞങ്ങൾ അറിയിച്ചുകൊള്ളുന്നു."

കേരളീയസുറിയാനിക്കാരായ അൽമേനികൾപോലും അവരുടെ അനുദിനജപങ്ങൾ സുറിയാനിയിലാണ് അഭ്യസിച്ചിരുന്നതു് എന്നും, ഫ്രാൻസിസ് റോസ് എന്ന ജസ്യൂട്ട് വൈദികനാണ "ആകാശങ്ങളിലിരിക്കുന്ന" "നന്മനിറഞ്ഞ മറിയമെ" ഇത്യാദിജപങ്ങൾ മലയാളത്തിലാക്കിയതെന്നും The Jesuits in Malabar "മലയാളത്തെ ഈശോസഭക്കാർ" എന്ന ഗ്രന്ഥത്തിൽ റവ. ഫാദർ ഫെറോളി പറയുന്നു. പോർത്തുഗീസുകാർ ഇവിടെ ആധിപത്യം കരസ്ഥമാക്കുന്നതിനുമുമ്പ് ബാബേലിൽനിന്നും ധാരാളം ഗുരുക്കന്മാർ ഇവിടെ തുടർച്ചയായി വന്ന വൈദികരേയും അൽമേനികളെയും സുറിയാനിഭാഷയിൽ സുശിക്ഷിതരാക്കിവന്നിരുന്നു. ബാബേലിൽനിന്നുള്ള

മെത്രാന്മാരുടെയും വൈദികരുടെയും വരവ് പോർത്തുഗീസുകാർ തടയാനും സുറിയാനിയെ ബഹിഷ്കരിച്ച് ലത്തീൻ തൽസ്ഥാനത്ത് പ്രതിഷ്ഠിക്കാനും തുടങ്ങിയതിനോടെയാണ് സുറിയാനിഭാഷയുടെ പ്രചാരം ഇവിടെ കുറഞ്ഞു തുടങ്ങിയത്.

14. പൌരസ്ത്യപാശ്ചാത്യസഭകളുടെ ആരാധനക്രമങ്ങളെപ്പററി എഴുതിയിട്ടുള്ള ഗ്രന്ഥകാരന്മാർ ശ്ലീഹന്മാരുടെ സഞ്ചാരസ്ഥലങ്ങളിലെല്ലാം ഉപയോഗിച്ചിരുന്ന ഭാഷ ഗ്രീക്കും സുറിയാനിയുമാണെന്നു പൊതുവെ സമ്മതിച്ചിരിക്കുന്നു. യൂറോപ്പിൽ മുഴുവനിലും ഏഷ്യയുടെ പശ്ചിമഭാഗങ്ങളിലും ഗ്രീക്കു മാത്രവും ബാക്കിയുള്ള ഏഷ്യൻ പ്രദേശങ്ങളിൽ സുറിയാനിയുമാണു അവർ ഉപയോഗിച്ചിട്ടുള്ളത്. എന്നാൽ വി. പ്രേഷകന്മാർ അതതു സ്ഥലത്തെ ഭാഷകളിലാണു ആരാധനക്രമങ്ങൾ ഏർപ്പെടുത്തിയതെന്നു വാദിക്കുന്ന ഗ്രന്ഥകാരന്മാരും ഇല്ലാതില്ല. എങ്കിലും ഇവരെല്ലാം പുരാതന വസ്തുശാസ്ത്ര (Archeology) പ്രതിപാദനത്തിൽ ഗ്രീക്കു, സുറിയാനി എന്നീ ഭാഷകളിൽ മാത്രമേ ശ്ലീഹന്മാർ ആരാധനക്രമങ്ങളേർപ്പെടുത്തിയിരിക്കാൻ ഇടയുള്ളു എന്നഭിപ്രായപ്പെടുന്നുണ്ട്. കാരണം റോമാസാമ്രാജ്യത്തിലെ സ്വ ഭാഷ ലത്തീൻ ആയിരുന്നിട്ടും വി. പത്രോസ് അവിടെ ആരാധനക്രമങ്ങൾ സ്ഥാപിച്ചതു ഗ്രീക്കുഭാഷയിലായിരുന്നു. “In the first ages of the Church the principal lauguage of Christian worship was Greek even at Rome itself; Latin was first used during the third centurny, and began not at Rome but in North Africa”- (The Mass-its various forms–by Donald Attwater, p. 2) “കുർബാന- അതിന്റെ വിവിധരീതികൾ–” എന്ന ഗ്രന്ഥത്തിന്റെ കർത്താവായ ഡൊനാൾഡ് ആററ്വാട്ടർ പറയുന്നു: “സഭയുടെ ആദിമശതകങ്ങളിൽ ക്രിസ്തീയാരാധയുടെ പ്രധാന ഭാഷ, റോമിൽതന്നെയും, ഗ്രീക്കായിരുന്നു. ലത്തീൻ ആദ്യമുപയോഗിച്ചതു് മൂന്നാംനൂററാണ്ടിലാണു്; അതു തുടങ്ങിയതോ റോമിലല്ല, ഉത്തരാഫ്രിക്കയിലത്രെ.” റോമിലെ ഗ്രീക്കാരാധനക്രമം കോൺസ്റ്റന്റയിൻ ചക്രവർത്തിയുടെ ഭരണദശാവസാനംവരെ നിലനില്ക്കുകയുംചെയ്തു. ഫാബിയൻ, യൂചിയസ്, യൂററിക്കിയാനസ് മുതലായി മൂന്നാംശതകത്തിലെ മാർപ്പാപ്പാമാരുടെ ശവകുടീരങ്ങളിന്മേൽ എഴുതപ്പെട്ടിരിക്കുന്ന ഗ്രീക്കുശബ്ദങ്ങൾ ഇതിനു ദൃഷ്ടാന്തവുമാണ്. ലത്തീനിൽ ഇപ്പോഴും സംരക്ഷിക്കപ്പെട്ടുപോരുന്ന ‘ബപ്റ്റീസം’, കീരിയെലായിസോൻ’, ‘അഗിയോസ്’, ‘അത്തനാത്തോസ്’ ഇത്യാദി ഗ്രീക്കുവാക്കുകൾ, ഒരിക്കൽ റോമായിലെ പള്ളിഭാഷ ഗ്രീക്കുതന്നെയായിരുന്നു എന്നാണല്ലോ ചൂണ്ടിക്കാണിക്കുന്നത്. വസ്തുത ഇങ്ങനെയിരിക്കെ മി. ചാഴികാടൻ 20-ാംവശത്ത് “ചരിത്രത്തിൽനിന്നു നമുക്കു അറിയാവുന്നപ്രകാരം വി. പത്രോസ് ഏർപ്പെടുത്തിയ ആരാധനക്രമം അതതുനാട്ടിലെ ഭാഷകളിലായിരുന്നു. അതായതു ഓർശ്ലത്തു കൽദായസുറിയാനിഭാഷയിലും, അന്ത്യോഖ്യായിൽ അന്നവിടെ പ്രാബല്യത്തിലിരുന്ന ഗ്രീക്കുഭാഷയിലും, റോമായിൽ അന്നവിടെ ഉപയോഗത്തിലിരുന്ന ലത്തീൻ ഭാഷയിലുമാണ്,” എന്നു ലേശംപോലും കൂസലെന്നിയെ

തട്ടിവിട്ടിരിക്കുന്നത് അയാളുടെ പണ്ഡിതമ്മന്യത്വത്തിനു വേറൊരു തെ
ളിവാണ് എന്നുമാത്രം പറഞ്ഞുകൊള്ളുന്നു. ഏതായാലും ഈ അവാസ്തവപ്ര
സ്താവനമൂലം അയാളുടെ വാദം— വി. തോമ്മാശ്ലീഹാ അന്നിവിടെ നട
പ്പിലായിരുന്ന മലയാളഭാഷയിലാണു ആരാധനാക്രമം സ്ഥാപിച്ചതെന്ന
വാദം— ഈ വിഷയങ്ങളിൽ പാണ്ഡിത്യം സിദ്ധിച്ചിട്ടില്ലാത്ത സാധാരണ
വായനക്കാരിൽ തെററായ ധാരണ സംജാതമാകുന്നതിന് വഴിയാക്കുമായി
ട്ടുണ്ട്. ആ കാലഘട്ടത്തിൽ ഇവിടത്തെ ഭാഷ തമിഴായിരുന്നു, മലയാളഭാ
ഷ അന്നു ഭൂജാതം ചെയ്തിട്ടില്ലായിരുന്നുവെന്ന വസ്തുതയും ഭാഷാചരിത്ര
ത്തിൽ അല്പമെങ്കിലും ജ്ഞാനം സമ്പാദിച്ചിട്ടുള്ളവർക്ക് മാത്രമേ ഗ്രഹി
പ്പാൻ നിവൃത്തിയുള്ളുവല്ലൊ. ഗ്രീക്കു, ലത്തീൻ, സുറിയാനി എന്നിവ അന്നു
പരിഷ്കൃത ഭാഷകളായിരുന്നതിനാൽ ശ്ലീഹന്മാരുടെ ജീവിതകാലത്തു
റോമാസാമ്രാജ്യത്തിൽ പ്രസ്തുത ആദ്യത്തെ രണ്ടുഭാഷകളും, ഏകദേശം അ
മഹാരാജ്യത്തോടു തുല്യശക്തി പ്രാപിച്ചിരുന്ന പാർത്ത്യൻ പ്രദേശങ്ങളിൽ
സുറിയാനിയും ഗ്രീക്കും പ്രബലപ്പെട്ടിരുന്നു. ഏതൻമൂലം പാർത്ത്യൻസാമ്രാ
ജ്യത്തോടു സമീപിച്ചു കിടന്നിരുന്ന ഭൂഭാഗങ്ങളിലും സുറിയാനി പ്രയോഗ
ത്തിലിരുന്നു. ഈ മൂന്നുഭാഷകളും കേവലം വൈദികവും ശാസ്ത്രീയവുമാ
യിരുന്ന സംസ്കൃതവുമൊഴിച്ചാൽ ശേഷമുള്ള നാട്ടുഭാഷകളൊന്നും പരി
ഷ്കൃതാവസ്ഥയിലെത്തിയിട്ടില്ലായിരുന്ന സ്ഥിതിക്കു അവയിൽ കൂദാശകൾ
മുതലായ ദിവ്യകർമ്മങ്ങൾ നടത്തിയിരുന്നു എന്ന് ഊഹിക്കുന്നതു ഒട്ടും സം
ഭാവ്യമായിരിക്കുകയില്ല: ഇംഗ്ലണ്ട്, അയർലണ്ടു മുതലായ രാജ്യങ്ങളിൽ
ദിവ്യപൂജ തുടങ്ങിയുള്ള ആരാധനക്രമങ്ങൾ നാട്ടുഭാഷകളിൽ ഒരുകാല
ത്തും നടത്തപ്പെട്ടിരുന്നതായി യാതൊരു ലക്ഷ്യവുമില്ലതന്നെ. ദിവ്യപൂജ,
കൂദാശകൾ എന്നിവയുടെ അനുഷ്ഠാനങ്ങളിൽ ഉപയോഗിക്കുന്ന എല്ലാ
വാക്കുകളും സാരസമ്പൂർണ്ണങ്ങളാകയാലും ദേശഭാഷകളിൽ അവക്കു തുല്യാ
ത്ഥമുളവാകുന്ന വാക്കുകൾ ദുർല്ലഭമാണെന്നു വരാവുന്നതിനാലും ആദ്ധ്യാ
ത്മികകാര്യങ്ങളിൽ പ്രയോഗിച്ചിരുന്ന ശബ്ദങ്ങളും മന്ത്രങ്ങളും ശ്ലീഹന്മാർ
പ്രസ്തുത ഗ്രീക്കു, സുറിയാനിഭാഷകളിൽ പഠിച്ചു മനഃപാഠമാക്കുകയും മററു
ള്ളവരെ പഠിപ്പിക്കുകയും ചെയ്യുവെന്നല്ലാതെ ദേശഭാഷകളിൽ അപ്ര
കാരം പ്രവർത്തിച്ചിരുന്നതായി വിശ്വസിക്കുന്നതിലേയ്ക്കു വേണ്ട രേഖക
ളൊന്നുംതന്നെ ഇല്ല. ഇപ്പോൾ കത്തോലിക്കാസഭയിലുള്ള പ്രാചീനാരാ
ധനക്രമങ്ങളിൽ ലത്തീൻ മൂന്നാംശതാബ്ദത്തിൽ ആഫ്രിക്കയിലാണ് സമാ
രബ്ധമായതെന്നു പറഞ്ഞുകഴിഞ്ഞല്ലോ. അർമ്മേനിയൻ, അബിസീനിയൻ,
കോപ്റ്റിക്കു എന്നീ ആരാധനക്രമങ്ങൾ നാലും അഞ്ചും ശതാബ്ദങ്ങളിൽ
മാത്രം സ്ഥാപിക്കപ്പെട്ടവയാകുന്നു. ശ്ലീഹന്മാർ നാട്ടുഭാഷകളിൽ ആരാധ
നക്രമമേർപ്പെടുത്തി എന്നു പറയുന്നവരുടെ വാദം എത്രമാത്രം ദുർബലമാ
ണെന്നു കാണിക്കുന്ന ലക്ഷ്യങ്ങൾ ഈ ആരാധനക്രമങ്ങൾതന്നെയാകുന്നു.

15. ഇൻഡ്യൻസഭ ആരംഭകാലം തുടങ്ങി പേർഷ്യൻസഭയോടു സം
ബന്ധപ്പെട്ടിരുന്നു എന്നതു നിർവ്വിവാദമായ ഒരു സംഗതിയാണല്ലോ. സാര
ജ്ഞനായ ഒരു പേർഷ്യൻസഭാദ്ധ്യക്ഷൻ ഇൻഡ്യയിലെ പരസ്യാരാധനക്രമം
പ്രാരംഭംമുതൽക്കുതന്നെ കൽദായസുറിയാനിയായിരുന്നു സ്വന്തസഭയിലെ

പാരമ്പര്യങ്ങളേയും നടപടികളേയും പ്രമാണങ്ങളേയും അസ്പദമാക്കി സ്ഥാപിച്ചിട്ടുണ്ട്. ക്രൈസ്തവമതത്തിന്റെ ആവിർഭാവം തുടങ്ങി സുറിയാനി ദിവ്യകർമ്മങ്ങളിൽ പള്ളിഭാഷയായി ഉപയോഗിച്ചിരുന്നതാണെന്നും വിശിഷ്യാ അതു സുറിയാനിസഭയിലുൾപ്പെട്ടിരുന്ന ഭൂരിപക്ഷം ജനങ്ങളുടേയും മാതൃഭാഷകൂടിയാണെന്നും; എന്നാൽ മതംകൊണ്ടും ആദ്ധ്യാത്മികകാര്യങ്ങൾ ആ ഭാഷയിൽമാത്രം അനുഷ്ഠിക്കപ്പെടുന്നതുകൊണ്ടുംമാത്രം സാജാത്യം കാണപ്പെട്ട മററു ജാതി ജനങ്ങളേയും സുറിയാനിക്കാരെന്നു വിളിച്ചുവന്നിരുന്ന എന്നും, അങ്ങനെ വിളിച്ചുവന്നതു അവരുടെ നാട്ടുഭാഷ സുറിയാനിയായിരുന്നതിനാലല്ല, നാട്ടുഭാഷ ലത്തീനല്ലാതിരിക്കയും ലത്തീൻഭാഷയെ പള്ളിഭാഷയായി മാത്രം ഉപയോഗിക്കയും ചെയ്യുന്ന ജനങ്ങളെ ലത്തീൻകാർ എന്നു സംജ്ഞ ചെയ്യുന്നതുപോലെ മാത്രം ആയിരുന്നതേയുള്ളു എന്നും അദ്ദേഹം സാക്ഷിക്കുന്നു. സുറിയാനിക്കാർ എന്നുവച്ചാൽ സുറിയാദേശക്കാരെന്നല്ല (ഈ അർത്ഥത്തിൽ സുറിയാക്കാർ അഥവാ സിറിയാക്കാർ എന്നാണു പറഞ്ഞു വരുന്നത്) നാം സാധാരണ ഗ്രഹിക്കുന്നത്, പ്രത്യുത സുറിയാനിഭാഷ (പ്രത്യേകം പള്ളിക്രമങ്ങളിൽ) ഉപയോഗിക്കുന്നവർ എന്നാണെന്നു ഞാൻ ഉപരി (5- 18-ൽ) സൂചിപ്പിച്ചിട്ടുള്ളതു ശരിയാണെന്നു ഈ സാക്ഷ്യം തെളിയിക്കുന്നു. സുറിയാനിശബ്ദം കേരളിയനസ്രാണികളെ സംബന്ധിച്ച് ഉപയോഗിപ്പാൻ തുടങ്ങിയതു് പോർട്ടുഗീസാധിപത്യകാലംപോലും കഴിഞ്ഞശേഷമാണ്. അതു റീത്തിനെക്കുറിക്കാൻമാത്രം, ജാതിയേയോ ദേശത്തേയോ സൂചിപ്പിക്കുന്നതിനുവേണ്ടിയല്ല ഉപയോഗിച്ചിരുന്നതു എന്നും ഇവിടെ ഒന്നുകൂടെ ഊന്നിപ്പറഞ്ഞുകൊള്ളട്ടെ. അപ്പലിശോകയ്യാത്തു എന്ന ബാബേൽപാത്രിയർക്കീസ് 1896 ഫെബ്രുവരി 5-ാംനു- പ്രസിദ്ധീകരിച്ച ഒരു ലഘുലേഖയിൽ: "Restat egitur ut ille (Ritus Malabaricus) origine et substantia idem sit cum Chaldaico. Antiqituus enim Malabaricum propruim Ritum non exstitisse nec potuisse existere evidens est." മലങ്കരസുറിയാനിസഭയിലെ ആരാധനക്രമം പ്രാരംഭകാലംമുതൽക്കുതന്നെ കൽദായ സുറിയാനിയിലല്ലാതെ മറെറാരു ഭാഷയിലായിരുന്നില്ലെന്നും അങ്ങനെ വരാനിടയില്ലെന്നും സാക്ഷിക്കുന്നു.

16. ക്രിസ്ത്വാബ്ദാരംഭത്തിൽ സുറിയാനിഭാഷ പ്രബലപ്പെട്ടിരുന്ന പാർത്ഥ്യൻ സമ്രാജ്യത്തിൽ വടക്കെ ഇൻഡ്യാകൂടെയുൾപ്പെട്ടിരുന്നു. അക്കാലത്തിൽ ഇൻഡ്യയുടെ ദക്ഷിണോത്തരഭാഗങ്ങൾ തമ്മിൽ ഗതാഗതവും വ്യാപാരസംസർഗ്ഗവും നടന്നുകൊണ്ടാണിരുന്നതു്. തൻമൂലം ദക്ഷിണേൻഡ്യയിലും സുറിയാനിഭാഷാപരിജ്ഞാനമുള്ളവർ ഉണ്ടാകുന്നതിനു സംഗതിയായി. കൂടാതെയും ഇൻഡ്യാനിവാസികൾക്കു സുറിയാനിക്കാരായ പേർഷ്യാ മുതലായ രാജ്യങ്ങളിലെ ജനങ്ങളുമായി അത്യശതാബ്ദങ്ങളിൽ ധാരാളം കൂട്ടുകെട്ടും പോക്കുവരവും കച്ചവടവുമുണ്ടായിരുന്നു. ഇതിനും പുറമെ തോമ്മാശ്ലീഹായിൽ നിന്നു ജ്ഞാനസ്നാനം സ്വീകരിച്ച യൂദന്മാരും തെ

ക്കെ ഇൻഡ്യയിൽ നിവസിച്ചിരുന്നു. അന്നു യഹൂദജനത്തിൻെറ മാതൃഭാ
ഷ അറാമ്മായ എന്നുകൂടെ പേരുള്ള കൽദായസുറിയാനിയായിരുന്നതി
നാൽ അവക്കു ആ ഭാഷയിൽ നല്ല വ്യുല്പത്തിയുമുണ്ടായിരുന്നു. ഇവയിൽ
നിന്നു സിദ്ധിക്കുന്നതു ക്രിസ്തുമതാരംഭത്തിൽ സുറിയാനിഭാഷക്കും തദ്ദേശി
യരായ ജനങ്ങൾക്കും ദക്ഷിണേന്ത്യയുമായി സംസർഗ്ഗബന്ധമുണ്ടായിരുന്നു
എന്നാണല്ലോ. ആകയാൽ തെക്കെഇൻഡ്യയിൽ തോമ്മശ്ലീഹാ കൽദായ
സുറിയാനി ഭാഷയിൽ ദൈവാരാധനക്രമം സ്ഥാപിച്ചു എന്നു പറയുമ്പോൾ
ഏതൽഭാഷയിൽ തീരെ അജ്ഞന്മാരും അപരിചിതരുമായ ഒരു ജനതയെ
(അദ്ദേഹം) പുത്തനായി ആ ഭാഷ പഠിപ്പിച്ചു എന്നല്ല അർത്ഥമാക്കേണ്ടതു്.
ഇവിടെയുള്ളവക്കു് ആവശ്യത്തിനുമാത്രം സുറിയാനിഭാഷ അറിയാമായിരു
ന്നതിനാലാണു വി. തോമ്മാ ആ ഭാഷയിൽ വേദക്രമം ഏൎപ്പെടുത്തിയതു്.
സുറിയാനി അവരെ പഠിപ്പിക്കേണ്ട ആവശ്യമൊട്ടും നേരിട്ടില്ല. അതി
നാൽ "അവിടത്തെ ജനങ്ങളെ മാർത്തോമ്മാശ്ലീഹായുടെ ഭാഷയായ സു
റിയാനികൂടെ പഠിപ്പിച്ചിരുന്നു എന്നു വിചാരിക്കുന്നതു യുക്തിക്കു ചേരുന്ന
തല്ല" എന്നു മി. ചാഴികാടൻ (p. 18) പറഞ്ഞിരിക്കുന്നതാണു യുക്തി
ക്കൊട്ടും ചേരാതെ വന്നിരിക്കുന്നതു്. "മാർ തോമ്മാശ്ലീഹാ മലയാളത്തിൽ
സുറിയാനിഭാഷയിൽ പള്ളിക്രമങ്ങൾ പഠിപ്പിച്ചിരുന്നെങ്കിൽ അതേവിധം
പക്ഷപാതരഹിതമായി പേർഷ്യാ, വടക്കെഇൻഡ്യാ, മൈലാപ്പൂർ, മലാക്കാ,
ചൈനാ, ഈ നാടുകളിൽ സുറിയാനിഭാഷയിൽ പള്ളിക്രമങ്ങൾ സ്ഥാപി
ക്കുമായിരുന്നു. മലാക്കായിലോ, മൈലാപ്പൂരിലോ, ചൈനായിലോ സുറി
യാനി ഭാഷയിൽ പള്ളിക്രമങ്ങൾ നടത്തിയിരുന്നതായും നടത്തുന്നതായും
നമുക്കറിവില്ല" എന്നും മി. ചാഴികാടൻ പറഞ്ഞിരിക്കുന്നതു ചരിത്രജ്ഞാ
നത്തിൻെറ അഭാവം നിമിത്തമാണെന്നു കരുതാനേ നിവൃത്തിയുള്ളു. പേ
ർഷ്യായിലും, പാർത്ഥ്യൻ രാജ്യസീമയിൽപെട്ടുകിടന്നിരുന്ന വടക്കെഇൻഡ്യ
യിലും വി. തോമ്മാ ആരാധനക്രമം സ്ഥാപിച്ചിട്ടുണ്ടെങ്കിൽ അതു സുറിയാ
നിയിലാണെന്നുള്ളതു നിസ്സംശയമാണു്. ചൈനാ, മലാക്കാ മുതലായ ഇതര
രാജ്യങ്ങളിൽ തെക്കെഇൻഡ്യയിലെപ്പോലെ സുറിയാനി ഉപയോഗിക്കത്ത
ക്ക സാഹചര്യങ്ങളുണ്ടായിരുന്നെങ്കിൽ ആ ഭാഷതന്നെ ഉപയോഗിച്ചു എ
ന്നതു തീർച്ചയാണു്. ആ സഭകളൊക്കെ പണ്ടേ നാമാവശേഷമായിപ്പോയി.
അതിനാൽ അവിടങ്ങളിൽ സുറിയാനിഭാഷയിൽ പള്ളിക്രമങ്ങൾ നടത്തി
യിരുന്നതായും ഇന്നു നടത്തുന്നതായും നമുക്കറിവില്ലെന്നുള്ള കാരണത്താൽ
അങ്ങനെ പണ്ടു നടത്തിയിട്ടില്ല എന്നു പറയുന്നതു് യുക്തിക്കു ചേരുന്നതല്ല.
ഏററം പരിമിതമായ നമ്മുടെ അറിവിൽപെടാത്ത യാതൊന്നുമുണ്ടായി
ട്ടില്ല എന്നു പറയുന്നവരെ ഉന്മത്തന്മാരെ അന്വേഷിച്ചാലും ഗുണമൊന്നുമുണ്ടാകാ
നില്ലായിരിക്കും. Psychological suggestibility എന്നു ഡോക്ടർ സൈ
മൺ പേരുകൊടുത്തിരിക്കുന്ന തരം സുഖക്കേടാണതു്. അതിനു ചികിത്സ
യൊന്നുമില്ലത്രെ. "മലയാളത്തുമാത്രം പക്ഷപാതത്തോടുകൂടി സുറിയാനി
ഭാഷയിൽ മാർത്തോമ്മാശ്ലീഹാ പള്ളിക്രമം ഏൎപ്പെടുത്തിയെന്നു പറയുന്നതു ദുര
ഭിമാനം മൂലമായിരിക്കാം" എന്നുള്ള മി. ചാഴികാടൻെറ ഉദീരണംതന്നെ
ക്നാനായക്കാരാണു് സുറിയാനിഭാഷയും ആരാധനക്രമവും മലയാളത്തു

കൊണ്ടുവന്നതെന്നു വരുത്തി മേന്മനേടുന്നതിനായി ശ്രമിക്കുന്ന അതിജുഗുപ്സാവഹമായ ദുരഭിമാനത്തള്ളലിന്റെ ഫലമാണ്.

17. ഇത്രയും എഴുതിക്കഴിഞ്ഞശേഷം ചൈനായിലും വേദഭാഷയായി കൽദായസുറിയാനി പൂർവ്വകാലത്തുപയോഗിച്ചിരുന്നു എന്നു തെളിയിക്കുന്ന ചരിത്രരേഖകൾ കണ്ടുകിട്ടി. കൽദായ നെസ്തോറിയന്മാരുടെയിടയിൽ വി. കർമ്മങ്ങൾക്കായി സുറിയാനിഭാഷ പ്രയോഗിച്ചിരുന്നതിനെപ്പറ്റി Renaudotius റെനവുഡോട്ടു് എന്ന ഗ്രന്ഥകാരൻ "Liturgiarum Orientalium Collectio" "പൌരസ്ത്യാരാധനക്രമസമാഹാരം" എന്ന കൃതിയുടെ രണ്ടാംവാല്യം 851–2 വശങ്ങളിൽ പറയുന്നു:

"In extrema Tartaria et Taequestania multas quoque Ecclesias habuerunt(Chaldaei - Nestoriant) atque illic Episcopales et Metropolitanas sedes novas erexerunt, ubi non aliter quoque quam Syriaca sacra officia celebrabantur, quod de Sinensi illorum Ecclesia judicari non sine ratione potest. Nam lapis effosus anno 1625 Sinicis Syriacisque litteris insullptus is ipse est quo primae ad Sinas Evangelii praedicandi causa missionis memoria consignata fuit. Subscriptio cum sacerdotum aliorumque Ecclesiasticorum nominibus Syriacis litteris exarata est, nec aliam ob causam, quam quod sacra et ecclesiastica esset lingua Syriaca, in qua illos rem divinam fecisse non dubitandum videtur, quandoquidem ita fecerunt Nestoriani in India. Ecclesia enim Malabarica sacros libros alios non habuere, quam Syriacos ..." (S. Giamil, pp. 570 - 1)

ടാർട്ടറിയുടെയും ടക്കിസ്ഥാന്റെയും ഏററവും വിദൂര ഭാഗങ്ങളിൽ കൽദായ നെസ്തോറിയന്മാക്കു വളരെ പള്ളികൾ ഉണ്ടായിരുന്നു. അവിടെ പുതിയ മെത്രാസനങ്ങളും അതിമെത്രാസനങ്ങളും അവർ സ്ഥാപിച്ചുമിരുന്നു. അവിടെ വിശുദ്ധ കർമ്മങ്ങൾ അനുഷ്ഠിച്ചിരുന്നതു് സുറിയാനിയിൽ അല്ലാതെ മററൊരു ഭാഷയിലും അല്ലായിരുന്നു. അവരുടെവക ചൈനായിലെ പള്ളികളുടെസ്ഥിതിയും ഇതുതന്നെ ആയിരുന്നു എന്നു വിധിക്കാൻ തക്ക ന്യായങ്ങളുണ്ടു്. എന്തെന്നാൽ 1625–ൽ ഭൂമി കുഴിച്ചപ്പോൾ കണ്ടുകിട്ടിയ ഒരു ശിലാസ്തംഭത്തിന്മേൽ, അവിടെ ആദ്യമായി സുവിശേഷ പ്രസംഗം നടത്തിയ വിവരം ചീനാഭാഷയിലും സുറിയാനി ഭാഷയിലും രേഖപ്പെടുത്തിയിരിക്കുന്നു. അതിന്റെ അടിയിൽ വൈദികരുടെയും മററു വൈദികസ്ഥാനികളുടെയും പേരെഴുതിയിരിക്കുന്നതു് സുറിയാനിയിൽ ആകുന്നു. അതിന്റെകാരണം, അവരുടെ വിശുദ്ധമായ വൈദികഭാഷ സുറിയാനി ആയിരുന്നു എന്നതല്ലാതെ മറെറാന്നുമല്ല. ആ ഭാഷയിലാണ് അവർ മതകർമ്മങ്ങൾ അനുഷ്ഠിച്ചിരുന്നതു് എന്നു സംശയരഹിതമായി കാണപ്പെടുന്നു. ഇൻഡ്യയിലെ നെസ്തോറിയന്മാരും ഇപ്രകാരമത്രെ ചെയ്തിരുന്നതു്. എന്തെന്നാൽ മലയാളസഭയ്ക്കു സുറിയാനിഭാഷയിൽ അല്ലാതെ വേറെ വിശുദ്ധ പുസ്തകങ്ങൾ ഇല്ലായിരുന്നു."

ഈവിഷയം സംബന്ധിച്ചുതന്നെ "Christianity in China, Tartary and Tibet" "ചൈനായിലെയും ടാർട്ടറിയിലെയും ടിബെററിലെയും ക്രിസ്തുമതം" എന്ന പുസ്തകത്തിന്റെ ഒന്നാം വാല്യം രണ്ടാം അദ്ധ്യായം 44-6 വശങ്ങളിൽ അതിന്റെ പ്രണേതാവായ M. L' Abbe Huc എം. ലാബേ ഹൂക്ക് ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

"In 1625, some Chinese workmen, engaged in digging a foundation for a house, outside the walls of the city of Si-gnan-Fou, the capital of the province of Chen-Si, found, buried in the earth, a large monumental stone, resembling those which the Chinese are in the habit of raising to preserve to posterity the remembrance of remarkable events and illustrious men. It was a dark coloured marble tablet, ten feet high and five broad, and bearing on one side an inscription in ancient Chinese and also some other characters quite unknown in China. The discovery excited much attention among the mandarins and the population of the country. The stone was publicly exhibited, and visited by crowds of curious persons; and amongst others, some Jesuit missionaries, who were at that time scattered about China, in various missions, went to examine it. The first who saw it was Father Alvares Semedo; then came Martin Martini, auther of the Chinese Atlas, and Michael Boym, a Pole who, with the assistance of a Chinese man of letters, underfook the interpretation of the inscription.

At the news of this curious discovery, the government of Pekin sent to demand a copy of the inscription, and the Emperor gave orders that the original should be placed in a celebrated pagoda, about a quarter of a league from Si-gnan-Fou, where, doubtless, it may still be found.

Several exact tracings from the stone were sent to Europe by the Jesuits who saw it. The library of their house at Rome had one of the first, and it attracted numerous visitors; subsequently, another authentic copy. of the dimensions of the tablet, was sent to Paris, and deposited at the library in the Rue Richelieu, where it may still be seen in the Gallery of MSS.

This monument, discovered by chance amidst rubbish, in the environs of an ancient capital of the Chinese Empire, excited a great sensation; for, on examining the stone, and endeavouring to interpret the inscription, it was with surprise, discovered that the Christain religion had numerous apostles in China, at the beginning of the seventh century, and that it had for a long time flourished there. The strange characters proved to be those called Estrangellos, which were in use among the ancient inhabitants of Syria, and will be found in most Syriac manuscripts of earlier date than the eighth century.

People had been accustomed hitherto to regard China as having been, up to a recent period, kept entirely apart from all contact with the nations of the West; when, in 1583, Father

Ricci announced in that country the glad tidings of the Gospel, it was imagined that the name of Jesus was then pronounced for the first time in that sequestered land. No little astonishment, therefore, was created, when a voice from antiquity, issuing from the bowels of the earth, proclaimed that Christianity had been preached from the beginning among the remotest nations; that even for the Chinese, the Dayspring from on high had shone forth; and that if they were still in darkness, it was not because Providence never afforded them an opportunity of seeing the light".

"ചെൻ—സി എന്ന പ്രവിശ്യയുടെ തലസ്ഥാനമായിരുന്ന സി-ഞ്ഞാൻ-ഫൂ പട്ടണത്തിന്റെ പ്രാകാരങ്ങൾക്കു പുറത്തു് കുറെ ചൈനാക്കാരായ വേലക്കാർ 1625-ാമാണ്ടു് ഒരു വീട്ടിനു അടിസ്ഥാനം മാന്തിക്കൊണ്ടിരിക്കെ മണ്ണിനടിയിൽ ഒരു വലിയ സ്മാരകശില കണ്ടുപിടിച്ചു. സ്മരണാർഹങ്ങളായ സംഭവങ്ങളുടെയും വിഖ്യാതന്മാരായ പുരുഷകേസരികളുടെയും ഓർമ്മയെ തങ്ങളുടെ സന്താനങ്ങളുടെ ഇടയിൽ നിലനിറുത്തുന്നതിനായി ചൈനാക്കാർ സ്ഥാപിക്ക പതിവായിരുന്ന സ്മാരക ചിഹ്നങ്ങളോടു അതു സാദൃശ്യം വഹിച്ചിരുന്നു. പത്തടിനീളവും അഞ്ചടി വീതിയുമുള്ള ഒരു കൃഷ്ണമാർബിൾ ഫലകമായിരുന്നു അതു്. അതിന്റെ ഒരു വശത്തു് പുരാതന ചീനഭാഷയിലും അന്നു ചൈനായിൽ തീരെ അജ്ഞാതമായിരുന്ന വേറെ ഏതോ അക്ഷരങ്ങളിലും തക്ഷണം ചെയ്യപ്പെട്ട ഒരു ലിഖിതവും ഉണ്ടായിരുന്നു. ഈ കണ്ടുപിടുത്തം അവിടത്തെ ജനങ്ങളുടെയും ഉദ്യോഗസ്ഥന്മാരുടെയും ഇടയിൽ ഒരു വലിയ അഭിനിവേശം ഉളവാക്കി. അവർ ഈ ശിലാസ്തംഭത്തെ ഒരു പരസ്യപ്രദർശനവസ്തു ആക്കി. ജിജ്ഞാസുക്കളായ അനവധി ആളുകൾ അതിനെ സന്ദർശിച്ചു. അന്നു ചൈനാ ഒട്ടുക്കു പല മിഷ്യൻരംഗങ്ങളിലുമായി നിക്ഷിപ്തരായി വസിച്ചിരുന്ന ഏതാനും ഈശോസഭാംഗങ്ങളും ഈ സന്ദർശകഗണത്തിൽ ഉൾപ്പെട്ടിരുന്നു. ഇവരിൽ ആദ്യമായി അതു ദർശിച്ചതു് ഫാദർ അൽവാരെസ് സെമേദോ ആയിരുന്നു. പിന്നീടു, ചൈനീസ് അറ്റ്ലസ് ഗ്രന്ഥകാരനായ മാർട്ടിൻ മർട്ടീനിയും, പോളണ്ടു ദേശീയനായ ബോയിം എന്നവരും അതു ദർശിച്ചു. ഈ ഒടുവിൽ പറഞ്ഞ ആൾ വിദ്യാവിചക്ഷണനായ ഒരു ചൈനാക്കാരന്റെ സഹായസമേതം അതിന്റെ അർത്ഥപ്രകാശനജോലി നിർവ്വഹിച്ചു.

അപൂർവ്വമായ ഈ ഉപലബ്ധിയെപ്പറ്റി അറിവുകിട്ടിയ ഉടനെ പെകിനിലെ ഗവർമ്മെണ്ടു് ഈ ലേഖയുടെ ഒരു പ്രതി ആവശ്യപ്പെട്ടു. ചക്രവർത്തിയാകട്ടെ സി-ഞ്ഞാൻ-ഫൂവിൽനിന്നു ഏകദേശം കാൽമൈൽ ദൂരെ സ്ഥിതിചെയ്യുന്ന ഒരു സുപ്രസിദ്ധ ദേവാലയത്തിൽ മൂലലേഖ വച്ചു സൂക്ഷിക്കുന്നതിനു ആജ്ഞനൽകി. അതു് ഇന്നും അവിടെ കാണാമെന്നുള്ളതിൽ സംശയമില്ല.

ആ ശിലാശകലം ദർശിച്ച ജെസ്വിറ്റു വൈദികർ അതിലെ ബാഹ്യരേഖകളെ സൂക്ഷ്മമായി പകർത്തിയെടുത്തു് പല പ്രതികൾ യൂറോപ്പിലേക്കു അയച്ചുകൊടുത്തു. റോമയിൽ അവരുടെ വകയായി ഉള്ള സദന

ത്തിൻെറ ഗ്രന്ഥശാലയിൽ ഈ ആദ്യപ്രതികളിൽ ഒന്നു ഉണ്ടായിരുന്നു. അതു ഒട്ടധികം സന്ദർശകന്മാരെ സമാകർഷിച്ചു. കുറെ കഴിഞ്ഞപ്പോൾ അതിൻെറ പ്രമാണയുക്തമായ ഒരു പ്രതി ആ കല്ലിൻെറ വലിപ്പത്തിൽ എടുത്ത് പാരീസിലേയ്ക്കു അയച്ചു. അത് റൂവേ റിഷലിയിലെ ഗ്രന്ഥശാലയിൽ നിക്ഷിപ്തമായി. ഹസ്തലേഖകളുടെ കോഷ്ഠാഗാരത്തിൽ അത് ഇന്നും അവിടെ കാണാവുന്നതാണത്രെ.

ചൈനാ സാമ്രാജ്യത്തിൻെറ ഒരു പുരാതന തലസ്ഥാനത്തിൻെറ പരിസരങ്ങളിൽ കുപ്പക്കുഴിയിൽനിന്ന് യാദൃച്ഛികമായി കണ്ടുകിട്ടിയ ഈ സ്മാരകചിഹ്നം എല്ലാവരിലും അപാരമായ ആശ്ചര്യം ജനിപ്പിച്ചു. എന്തുകൊണ്ടെന്നാൽ ആ ശിലയെ പരിശോധിച്ച് അതിലെ ലേഖ്യത്തെ വ്യാഖ്യാനിക്കുന്നതിനു നടത്തിയ ശ്രമത്തിൻെറ ഫലമായി, ഏഴാം ശതാബ്ദത്തിൻെറ ആരംഭഘട്ടത്തിൽ ചൈനായിൽ ക്രിസ്തുമതത്തിനു അനേകം അപ്പസ്തോലന്മാർ ഉണ്ടായിരുന്നായും അത് ദീർഘകാലത്തേക്ക അവിടെ പ്രാബല്യത്തിൽ ഇരുന്നതായും ഗ്രഹിച്ചതിൽ എല്ലാവരും വിസ്മയഭരിതരായി ഭവിച്ചു. വിചിത്രങ്ങളായ ആ അക്ഷരങ്ങൾ ആകട്ടെ സിറിയായിലെ പുരാതന നിവാസികളുടെ ഇടയിൽ പ്രചാരത്തിൽ ഇരുന്നിരുന്നതും എട്ടാംശതവത്സരത്തിന് മുൻപായി വിരചിതമായ മിക്ക സുറിയാനി കൈയെഴുത്തു ഗ്രന്ഥങ്ങളിലും കാണുന്നതുമായ 'എസ്ത്രൻഗെലാ' എന്നു പറയപ്പെടുന്ന അക്ഷരങ്ങൾ ആകുന്നു എന്നും വ്യക്തമായി.

ഇദാനീന്തനകാലംവരെ പാശ്ചാത്യരാജ്യങ്ങളുമായി യാതൊരു സമ്പർക്കവും കൂടാതെയാണ് ചൈനാ കഴിച്ചുകൂട്ടിയതു് എന്ന ഒരു ധാരണ ഇതുവരെ ജനങ്ങളിൽ കടന്നുകൂടിയിരുന്നു. പ്രസ്തുത രാജ്യങ്ങളിൽ സുവിശേഷമെന്ന സന്തോഷവാർത്ത ഫാദർ റിച്ചി 1583-ൽ അറിയിച്ചപ്പോൾ ആണ് പൃഥക്ത്വമായിരുന്ന ആ ദേശത്തു ഈശോയുടെ നാമം ഇദംപ്രഥമമായി ഉച്ചരിക്കപ്പെട്ടതു് എന്നത്രെ അവർ സങ്കല്പിച്ചിരുന്നതു്.

ആകയാൽ ക്രിസ്തുമതം ഏററം വിദൂരസ്ഥങ്ങളായിരുന്ന ജനതകളുടെ ഇടയിൽപോലും ആരംഭംമുതല്ക്കേ പ്രഖ്യാപനം ചെയ്യപ്പെട്ടിരുന്നു എന്നും; ചൈനാക്കാർക്കുകൂടെയും ഉന്നതത്തിൽ നിന്നുള്ള അരുണോദയം പ്രകാശക്കതിരുകളെ വീശിയിരുന്നു എന്നും; അവർ ഇന്നും അന്ധകാര നിമഗ്നരായി കിടക്കുന്നുഎങ്കിൽ അതു പ്രകാശത്തെ ദർശിക്കുവാനുള്ള അവസരം അവർക്ക ദൈവപരിപാലന നല്കാഞ്ഞിട്ടല്ല എന്നും ഭൂഗർഭത്തിൽ നിന്നും ബഹിർഗ്ഗമിച്ച ഒരു പൂർവ്വകാലശബ്ദം ഉൽഘോഷം ചെയ്യുമ്പോൾ ഉൽഭൂതമായ ആശ്ചര്യം ചില്ലറയല്ലായിരുന്നു."

"മലാക്കായിലൊ മൈലാപ്പൂരിലൊ, ചൈനായിലൊ സുറിയാനി ഭാഷയിൽ പള്ളിക്രമങ്ങൾ നടത്തിയിരുന്നതായും നടത്തുന്നതായും നമുക്കറിവില്ല." (P. 18.) എന്ന് മി. ജോസഫ് ഖണ്ഡിതമായി ചെയ്തിട്ടുള്ള പ്രസ്താവന ചൈനായെ സംബന്ധിച്ചെടത്തോളമെങ്കിലും അത്ര ശരിയല്ലെന്നു കാണിക്കാൻ ഞാൻ മേൽ ഉദ്ധരിച്ച രേഖകൾ ധാരാളം മതിയാകുമെന്നു വിചാരിക്കുന്നു. ചൈനായിൽ അതിപ്രാചീനമായ ഒരു കാലത്തു് സുറിയാനിഭാഷയിൽ—അതെ; നമ്മുടെ കൽദായ സുറിയാനി ഭാഷയിൽ—പള്ളിക്രമ

ങ്ങൾ നടത്തിയിരുന്നു. സി-ഞ്ഞാൻ-ഫൂവിലെ ശിലാസ്തംഭത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതു് ക്രിസ്തുമത പ്രസംഗകൻ 635-ൽ അവിടെ ചെന്നു എന്നും 781-ൽ ടി സംഘം സ്ഥാപിതമായി എന്നുമാണ്. അബേ ഹ്യൂക്ക് ഒന്നാം വാല്യം മൂന്നാം അദ്ധ്യായത്തിൽ ഇങ്ങനെ പറയുന്നു:

"The inscription of Si-ngan-Fou has, then, furnished us with authentic information on the propagation of the Christian Faith in Upper Asia from the year 636 till 781. We found, however, in the tradition of the Syrian Chureh, traces of evangelical preaching in China previous to that period".-

"സീ-ഞ്ഞാൻ-ഫൂവിലെ ശിലാലേഖനമാകട്ടെ ക്രിസ്തീയ വിശ്വാസം ഉത്തരെഷ്യായിൽ 636 മുതൽ 781 വരെ പ്രചാരത്തിൽ ഇരുന്നു എന്നുള്ളതിനു ഒരു പ്രമാണരേഖയെ നമുക്കു പ്രദാനം ചെയ്യുന്നു. എന്നാൽ സുറിയാനി സഭയുടെ പാരമ്പര്യത്തിൽനിന്നും ആ കാലഘട്ടത്തിനു മുൻപുതന്നെ ചൈനായിൽ സുവിശേഷ പ്രസംഗം നടന്നിട്ടുള്ളതിന്റെ ലക്ഷ്യങ്ങൾ നാം കണ്ടിട്ടുണ്ട്." പാശ്ചാത്യ ചരിത്രകാരന്മാർ പൊതുവിൽ സമർത്ഥിക്കുന്നതു് ചൈനായിലും ഉത്തരെഷ്യൻ പ്രദേശങ്ങളിലും ക്രിസ്തുമാർഗ്ഗം ആദ്യം പ്രസംഗിച്ചതു് നെസ്തോറിയൻ മിഷ്യനറിമാർ ആകുന്നു എന്നത്രെ. കേരളീയ നസ്രാണിമാരായ നമ്മുടെ പാരമ്പര്യമാകട്ടെ നമ്മുടെ പിതാവായ മാർത്തോമ്മാ ചൈനായിലും സുവിശേഷം പ്രസംഗിച്ചു എന്നാണ്. മാത്രമല്ല, അദ്ദേഹം പള്ളിക്രമങ്ങൾ സുറിയാനി ഭാഷയിൽതന്നെ അവിടെ ഏർപ്പെടുത്തി എന്നുമത്രെ. അഞ്ചാം നൂറ്റാണ്ടിനുശേഷം നെസ്തോറിയൻ മെത്രാന്മാർ ചൈനായിലും മറ്റും സുറിയാനിയിൽ മതകർമ്മങ്ങൾ നടത്തിയതായി സംവദിക്കപ്പെടാമെങ്കിൽ, വി. തോമ്മാ അവിടെ പരസ്യാരാധനക്രമം സുറിയാനിയിൽ സ്ഥാപിച്ചു എന്നു പറയുന്നതിലും സംവദിക്കുന്നതിലും യാതൊരു അസാംഗത്യവും ഈയുള്ളവർ കാണുന്നില്ല. ചൈനായിലെ ക്രിസ്തീയസഭ തൈമൂറിനാൽ നിശ്ശേഷം നിർമ്മാജ്ജനം ചെയ്യപ്പെട്ടതിനാൽ അവിടത്തെ പൂർവ്വാരാധനാസമ്പ്രദായങ്ങളെപ്പറ്റി അല്പമെങ്കിലും വല്ലതും ഗ്രഹിക്കുന്നതിനുള്ള ഏകമാർഗ്ഗം പ്രസ്തുതശിലാരേഖയാണ്. എങ്കിലും മാർ തോമ്മാശ്ലീഹാ ചൈനായിലും വേദംപ്രസംഗിച്ചു എന്നുള്ളതു് പുരാതന ചൈനീസ് ക്രിസ്ത്യാനികളും വിശ്വസിച്ചിരുന്നു എന്ന വസ്തുതയെ തെളിയിക്കുന്നതിനു മറ്റുരേഖകളും ഇല്ലാതില്ല.

യബാലാഹാ തൃതിയൻ എന്ന നാമത്തിൽ 1281മുതൽ 1317വരെ നെസ്തോറിയൻസഭയെ ഭരിച്ചിരുന്ന വിഖ്യാതനായ പാത്രിയർക്കീസ് ഒരു ചൈനാക്കാരൻ ആയിരുന്നു. പേർഷ്യാ, മെസോപ്പൊട്ടേമിയാ, തുർക്കിസ്ഥാൻ, ചൈനാ തുടങ്ങിയ അതിവിസ്തൃതങ്ങളായ ഭൂവിഭാഗങ്ങളിൽ ഇദ്ദേഹത്തിന്റെ കീഴിൽ ഇരുപത്തഞ്ചു മെത്രാപ്പോലീത്താന്മാരും ഇരുനൂറിൽപരം മെത്രാന്മാരും ഉണ്ടായിരുന്നത്രെ. അന്നു് ഉത്തരെഷ്യൻ പ്രദേശങ്ങളെ ഭരിച്ചിരുന്നതു് ആർഗൻഖാൻ എന്ന മംഗോളിയൻ ചക്രവത്തിയായിരുന്നു. പാശ്ചാത്യചക്രവത്തിയുടെയും മാർപ്പാപ്പായുടെയും

മററും പക്കലേക്ക് ഒരു ദൂതനെ അയയ്ക്കണമെന്നുള്ള അഭിപ്രായം അദ്ദേഹത്തിനുണ്ടായി. ഈ ദൂതൻ ഒരു ക്രിസ്ത്യാനി ആയിരിക്കുന്നത് സർവ്വപ്രകാരേണയും സമുചിതമായിരിക്കുമെന്ന് അദ്ദേഹം തീർച്ചയാക്കി. ഉത്തമനായ ഒരു ദൌത്യവാഹകനെ കണ്ടുപിടിക്കുന്നതിനുള്ള ചുമതല അദ്ദേഹം യബാലാഹായിൽ അർപ്പിച്ചു. പാത്രിയർക്കീസാകട്ടെ ചൈനായിലെ പെക്കിൻ നഗരത്തിൽനിന്നു തന്നെ അനുഗമിച്ച് തന്റെകൂടെ താമസിച്ചിരുന്ന സൌമ്മാ എന്നുപേരുള്ള ഒരു റമ്പാനെ തെരഞ്ഞെടുത്തു. അർഗൻഖാന്റെ ദൌത്യവും വഹിച്ചുകൊണ്ട് സൌമ്മാറമ്പാൻ റോമിൽ എത്തി. ഹൊനോരിയോസ് ചതുർത്ഥൻ മാർപ്പാപ്പാ അയിടെ കാലംചെയ്തിരുന്നതിനാൽ പരിശുദ്ധസിംഹാസനം അന്ന് ഒഴിഞ്ഞുകിടക്കയായിരുന്നു. താൻ മൊംഗോളിയൻ ചക്രവർത്തിയുടെയും പൌരസ്ത്യകാസോലിക്കായുടെയും ദൌത്യവുമായി ആഗതനായിരിക്കുന്ന വിവരം അദ്ദേഹം റോമൻ കർദ്ദിനാളന്മാരെ അറിയിച്ചു. കർദ്ദിനാളന്മാരാകട്ടെ അദ്ദേഹത്തിന്റെ സഭയുടെ സ്ഥാപകൻ ആരാകുന്നു എന്നു ചോദിച്ചു. അതിനു സൌമ്മാറമ്പാൻ പ്രതിവചിച്ചു. "മാർ തോമ്മ, മാർ അദ്ദായി, മാർ മാറി, അവരുടെ റീത്താണ് ഞങ്ങൾ ആചരിക്കുന്നത്." (A. Fortescue: The Lesser Eastern Churches, Pp. 97 ff.) ചൈനാക്കൂടെയും ഉൾപ്പെട്ടു ഒന്നായി കിടന്നിരുന്ന മഹാഭൂവിഭാഗത്തിലെ ക്രൈസ്തവസഭയുടെ സ്ഥാപകൻ ആരെന്നു ചോദിച്ചപ്പോൾ സൌമ്മാറമ്പാൻ മൂന്നുസ്ഥാപകന്മാരെയത്രെ ചൂണ്ടിക്കാണിക്കുന്നത്. ഇവർ മൂവരും ഒരുമിച്ച് ആ മഹാഭൂവിഭാഗങ്ങളിൽ സുവിശേഷം അറിയിച്ചു എന്നല്ല അർത്ഥമാക്കേണ്ടത്. അന്നു ബാബേൽപാത്രിയർക്കീസിന്റെ ഭരണസീമയിൽ പെട്ടിരുന്ന വിവിധപ്രദേശങ്ങളിലെ സഭകൾക്കു മൂന്നു ഭിന്നസ്ഥാപകന്മാരാണുള്ളത് എന്നാണു സൌമ്മാ പറഞ്ഞതിന്റെ സാരം. ഇവരിൽ ആദ്യപേരുകാരനായ മാർ തോമ്മാ നമ്മുടെ പിതാവായ മാർ തോമ്മാശ്ലീഹാ അല്ലാതെ മററാരുമല്ല. രണ്ടാമത്തെ ആളായ അദ്ദായി മിശിഹായുടെ 72 ശിഷ്യന്മാരിൽ ഒരാളും, മാർതോമ്മാശ്ലീഹായാൽ മെത്രാൻപദത്തിലേയ്ക്കു ഉയർത്തപ്പെട്ടശേഷം അബ്ഗാർ രാജാവിനെ സുഖപ്പെടുത്തുന്നതിനും അദ്ദേഹത്തിന്റെ രാജ്യത്ത് സുവിശേഷബീജാവാപം ചെയ്യുന്നതിനുമായി എദേസ്സായിലേയ്ക്കു അയയ്ക്കപ്പെട്ടവനും ആയ ദേഹമായിരുന്നു. മൂന്നാംപേരുകാരനായ മാറി എന്നദ്ദേഹം അദ്ദായിയുടെ ഒരു ശിഷ്യനായിരുന്നു. നിസിബി മുതലായ പൂർവ്വദേശങ്ങളിലേയ്ക്കു സുവിശേഷപ്രചരണാർത്ഥം അദ്ദായി ഇദ്ദേഹത്തെ അയച്ചു. അകയാൽ അന്നത്തെ ബാബേൽ പാത്രിയർക്കീസിന്റെ കീഴിൽ ഇരുന്നിരുന്ന സഭയുടെ പശ്ചിമഭാഗങ്ങളിൽ ആദ്യം സുവിശേഷബീജാവാപം ചെയ്തത് അദ്ദായി, മാറി എന്ന രണ്ടുശ്ലീഹന്മാർ ആയിരുന്നു. ഈ വസ്തുത ആ ഭാഗങ്ങളിലുള്ള നെസ്തോറിയൻ സഭ ഇന്നും സമ്മതിച്ച് ഏററു പറയുന്നുണ്ട്. നെസ്തോറിയൻ പാത്രിയർക്കീസിന്റെ മുദ്രയുടെ മദ്ധ്യത്തിൽ "പൌരസ്ത്യപാത്രിയർക്കീസായ എളിയ ശെമഓൻ" എന്നും, അതിന്റെ ചുററും "മാർ അദ്ദായിശ്ലീഹായുടെ സിംഹാസനത്തിൽ ഉപവിഷ്ടനായിരിക്കുന്ന മാർ ശെമഓൻ" എന്നും (op. cit. p. 131.) കാണുന്നു. നെസ്തോറിയന്മാരുടെ കർബാന

വേണ്ടി സമ്മതിച്ചുകൊണ്ടു നമുക്കു പരിശോധന തുടരാം. അങ്ങനെ സമ്മ
തിക്കുന്നപക്ഷവും അതിൽനിന്നു ലഭിക്കുന്ന അനുമാനം ഈ നാട്ടിൽ സുറി
യാനിഭാഷ അറിയാവുന്നവർ ഉണ്ടായിരുന്നില്ല എന്നും തന്നിമിത്തമാണ്
വി. ശ്ലീഹാ ആരാധനാ സമ്പ്രദായം തമിഴിൽ ഏർപ്പെടുത്തിയതു് എന്നു
മാണ്. മേൽപ്രകാരം സുറിയാനി ഭാഷാഭിജ്ഞന്മാർ ഇവിടെ ഇല്ലാതിരുന്ന
സ്ഥിതിക്കു തമിഴിൽ ഏർപ്പെടുത്തപ്പെട്ടക്രമം മാററി തൽസ്ഥാനത്തു സുറി
യാനി സ്ഥാപിച്ചതു് എന്നായിരിക്കാം? ഇതിന്റെ മറുപടി നാലാം നൂററാ
ണ്ടിൽ അത്യന്തം വിസ്തീർണ്ണമായിരുന്ന പേഷ്യാരാജ്യത്തുനിന്ന്—മി. ചാഴി
കാടന്റെ അഭിപ്രായത്തിൽ കാനായിലും സമീപപ്രദേശങ്ങളിലും നിന്ന്—
ഏതാനും സുറിയാനിക്കാർ അഭയംതേടി ഇവിടെ എത്തി കുടിപാർക്കയും
അവർ അന്നു നാട്ടിലുണ്ടായിരുന്ന തമിഴക്രമം മാററി പകരം സുറിയാനി
ആരാധനക്രമം പ്രതിഷ്ഠിക്കയും ചെയ്തു എന്നാണ്.

ഈ പ്രസ്താവം സാധുവല്ല. നാട്ടുകാർ സ്വ ഭാഷയിൽ സ്ഥാപിത
മായി മൂന്നു നൂററാണ്ടുകാലം ഉപയോഗിച്ചു് തങ്ങൾക്കു നിത്യപരിചയമായ
ആരാധനക്രമം വെടിഞ്ഞു് അവർക്കു നൂതനവും അഗ്രാഹ്യവുമായ സുറിയാ
നിയിൽ ആരാധനക്രമം നിർമ്മിക്കുവാൻ സമ്മതിച്ചു എന്നു പറയുന്നതിനു താ
ഴെകുറിക്കുന്ന കാരണങ്ങൾ പ്രതിബന്ധങ്ങളാകുന്നു:

1) സ്വഭാഷയിൽ മാമ്മോദീസാ മുതലായ കൂദാശകളും പൂജാമന്ത്ര
ങ്ങളും ഉള്ളപക്ഷം അവയെല്ലാം ഉപേക്ഷിച്ചു് ഒരു പുതിയ ഭാഷയിൽ അ
തൊക്കെ നടത്തുക എന്നുള്ളതു് ഈ നാട്ടുകാർക്കെന്നല്ല ആർക്കും സാദ്ധ്യമല്ലാ
ത്തതാണ്.

2) തമിഴാരാധനക്രമം തോമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതും
പരിപൂർണ്ണമായ ഒന്നും ആയിരുന്നെങ്കിൽ അതിനെ നിക്കിക്കളയുന്നതിനു യാ
തൊരു കാരണവും ഉണ്ടായിരിക്കാൻ ഇടയില്ല. നേരെമറിച്ചു് അതേപ്പററി
ആദരവും ബഹുമാനവും പ്രദർശിപ്പിക്കുന്നതും ആ ആരാധനക്രമം മാററിക്ക
ളയാതിരിപ്പാൻ യാവനും പരിശ്രമിക്കുന്നതുമായിരിക്കും. തങ്ങളുടെ പിതാ
വായ മാർതോമ്മാശ്ലീഹാ തങ്ങൾക്കു പ്രദാനം ചെയ്തതിനെ തിരസ്കരിച്ചും
വച്ച് ഒരു വരത്തനായ ക്നായിതോമ്മായോ മററോ കൊണ്ടുവന്നതിനെ
സമാശ്ലേഷിക്കത്തക്ക വകതിരിവുകേടും നന്ദിയില്ലായ്മയും മാർതോമ്മാന
സ്രാണികൾക്കു ഉണ്ടായിരുന്നു എന്ന് ഒരിക്കലും സമ്മതിക്കാൻ വഹിയാ.

3) വളരെക്കാലമായി ഉപയോഗിച്ചുപോന്ന സ്വഭാഷയിലെ ക്രമം
പരിത്യജിച്ചുകൊണ്ടു് പകരം അപരിചിതമായ അന്യഭാഷയിൽ ഒരു അ
രാധനക്രമം സ്വീകരിക്കയെന്നതു് പ്രകൃതിവിരുദ്ധമാകുന്നു. പ്രബലന്മാരായ
പോർട്ടുഗീസുകാർ നമ്മുടെ പ്രപിതാമഹന്മാരുടെ സുറിയാനിക്രമം മാററി
തൽസ്ഥാനത്തു് ലത്തീൻ ആരാധനക്രമം പ്രതിഷ്ഠിക്കുന്നതിനു ഭഗീരഥപ്ര
യത്നം ചെയ്തിട്ടും സാധിച്ചില്ലാ എന്നു് മൊത്തത്തിൽ പറയാം. പണ്ഡിത
നായ റവ. ഡോക്ടർ പ്ലാസിഡ് "നമ്മുടെറീത്തു്" "കൽദായറീത്തു്" എന്ന
വിശിഷ്ട ലേഖനപരമ്പരമൂലം വിശദമാക്കിയിരിക്കുന്നതുപോലെ നമ്മുടെ
പഴയ കൽദായ തക്സായിലെ ചില പ്രാർത്ഥനകളേയും ക്രിയകളേയും
സ്ഥാനംമാററി വെക്കുന്നതിനും കൂദാശക്രമങ്ങൾ ലത്തീൻ ക്രമത്തിന്റെ

ഒരു വികൃതരൂപമായി സുറിയാനിയിൽ വെച്ചുകെട്ടുന്നതിനും, കല്പന്താരിക്രമം മുഴുവനും ലത്തീൻ ആക്കുന്നതിനും തന്നിമിത്തം കർബാനയും കാനോൻജപവും തമ്മിലുള്ള പൊരുത്തം നശിപ്പിക്കുന്നതിനും, കാനോനാനമസ്കാരത്തിലെയും മറ്റും പല പൗരസ്ത്യ വിശുദ്ധന്മാരുടെ നാമങ്ങളെ ബഹിഷ്കരിച്ച് തൽസ്ഥാനത്ത് പാശ്ചാത്യ വിശുദ്ധന്മാരെ പ്രവേശിപ്പിക്കുന്നതിനും അവർക്കു സാധിച്ചു. ഇങ്ങനെ നമ്മുടെ റീത്ത് ഇപ്പോൾ ഒരു ഒന്നാന്തരം കോവർകഴുത അഥവാ hybrid ‘സങ്കീർണ്ണജാതി’ എന്നമട്ടിൽ ആയിത്തീരുകയും, അതിനെ അങ്ങനെ ആക്കിത്തീർത്തവർക്ക് ഇന്നും അതിനെ അങ്ങനെതന്നെ കണ്ണടച്ച് ഉപയോഗിക്കുന്നവർക്കും ഒന്നുപോലെ അഭിമാനിക്ക ഹേതുവായി നിലകൊള്ളുകയും ചെയ്യുന്നു. ഈ വികൃതരൂപത്തെ ദൂരതഃ പരിത്യജിച്ചിട്ടു അതിനെ അതിസംപൂജ്യമായ പുരാതന രൂപത്തിലേക്കും പൂർവ്വമഹിമയിലേക്കും പുനരാനയിക്കുന്നതിനുവേണ്ട മാർഗ്ഗങ്ങളൊക്കെ തുറന്നുകിടന്നിട്ടും ഇന്നത്തെ ആളുകൾക്കു മനം മടുപ്പായി കാണപ്പെടുന്നു. പാമ്പായാലും പഴകിയതാണെങ്കിൽ അതാണ് നന്ന് എന്നുള്ള പഴമൊഴിയെ അവർ മുറുകെപ്പിടിക്കുന്നു. മാത്രമല്ല, റോമായിൽ അച്ചടിച്ച അവരുടെ തക്സായിൽ കടന്നുകൂടിയിട്ടുള്ള വ്യാകരണസംബന്ധമായ വൈകല്യങ്ങളെപോലും തിരുത്താൻ സമ്മതിക്കാതെ അവ നാട്ടിലടിക്കുന്ന തക്സാകളിൽപോലും അതേപടി കിടക്കേണമെന്നു ശാഠ്യം പിടിക്കുകയും ചെയ്യുന്നു. തെറ്റുണ്ട്, സങ്കീർണ്ണജാതിയാണ്, ശരിതന്നെ. എന്നുവരുകിലും മൂന്നു നൂറ്റാണ്ടുകാലത്തെ പഴക്കവും പരിചയവും ഉണ്ട് എന്ന കാരണത്താൽ ഇന്നുള്ളവർ ഇങ്ങനെ നിർബന്ധബുദ്ധികളായി കാണപ്പെടുന്നു എങ്കിൽ, നാലുനൂറ്റാണ്ടോളം ഇവിടെ പ്രാബല്യത്തിലിരുന്ന തമിൾക്രമത്തെ ഇവിടെ അഭയാർത്ഥികളായി വന്നു കുടിയേറിപ്പാർത്ത ഏതാനും സുറിയാനിക്കാർ ബഹിഷ്കരിച്ച് തൽസ്ഥാനത്ത് സുറിയാനിക്രമം നടപ്പിലാക്കി എന്നു ആരോടുപറയാൻകൊള്ളാം?

4) സുറിയാനി ആരാധനക്രമം 4–ാംശതകത്തിൽ ഇവിടെ സ്ഥാപിതമാണെന്നതിനെപ്പറ്റി ഈ നാട്ടിൽ യാതൊരു ലക്ഷ്യവുമില്ലെന്നിരുന്നാലും അതിന്റെ പ്രതിഷ്ഠാപകന്മാരായ പേർഷ്യസാമ്രാജ്യത്തിലെ സുറിയാനിക്കാരുടെ ഇടയിലെങ്കിലും ഇതേസംബന്ധിച്ചു വല്ല ലക്ഷ്യങ്ങളുമുണ്ടായിരിക്കേണ്ടതാണ്. എന്നാൽ അവരുടെ ഇടയിലും താദൃശമായ തെളിവൊന്നുമില്ലെന്നുതന്നെയല്ല, മുകളിൽ പ്രസ്താവിച്ചിരിക്കുന്നതുപോലെ അവർ ബലമായി വാദിക്കുന്നതു തോമ്മാശ്ലീഹാ ഇവിടെ സ്ഥാപിച്ച ദൈവാരാധനക്രമം കൽദായസുറിയാനി ഭാഷയിലായിരുന്നു എന്നുമാണ്. ആകയാൽ തോമ്മാശ്ലീഹാ മലയാളത്ത് സ്ഥാപിച്ച ആരാധനക്രമം നാട്ടുഭാഷയിൽ— അതും മലയാളത്തിൽ— ആണെന്നുള്ളവാദം അടിസ്ഥാനരഹിതമാണ്.

സുറിയാനിക്കാർ എന്നപേരും ക്നാനായക്കാർകൊണ്ടുവന്നു ദാനം ചെയ്ത കൂട്ടത്തിൽപെട്ടതാണെന്നുള്ളവാദം ഇത്രയും പറഞ്ഞകൂട്ടത്തിൽ— കളംകഴിക്കുമ്പോൾ താനേ കുററിയും പറിയുന്നതുപോലെ— ഖണ്ഡിക്കപ്പെട്ടിട്ടുള്ളതിനാൽ തത്സംബന്ധമായി, ഇനിയൊന്നും പറയുന്നില്ല.

## C 19. തെക്കുംഭാഗരുടെ വിവാഹച്ചടങ്ങുകൾ.

തെക്കുംഭാഗരുടെ കല്യാണത്തിനുള്ള അന്തംചാർത്തു, മൈലാഞ്ചി ഇടിൽ, നടവിളി, കുരവ, അടച്ചുതുറ, എന്നിങ്ങനെ ചില വിശേഷാചാരങ്ങൾ തെക്കുംഭാഗരുടെ സ്വന്തംവകയോ, അട്ടിപ്പേറോ ആണെന്നമട്ടിൽ മി. ചാഴികാടൻ പറഞ്ഞിട്ടുണ്ട്. ഇവയൊക്കെയും വടക്കുംഭാഗരുടെ കല്യാണത്തിലും മുമ്പുണ്ടായിരുന്നു. ചിലവ ഇന്നുമുണ്ടുതാനും. കാലചക്രത്തിന്റെ തിരിച്ചിലനുസരിച്ചു പഴയവയെ പരിത്യജിച്ചു പുതിയ പരിഷ്കാരങ്ങൾ (എന്നപേരിലറിയപ്പെടുന്നവയെ) സ്വീകരിക്കുന്നതിനുള്ള സന്നദ്ധത അഥവാ ഉല്പതിഷ്ണുത്വം വടക്കുംഭാഗരിലാണു കൂടുതൽ കാണുന്നതു്. തെക്കുംഭാഗർ തികഞ്ഞ യാഥാസ്ഥിതികന്മാർതന്നെ എന്നമട്ടിലാണു പുറമെ കാണപ്പെട്ടിരുന്നതു്. എന്നാൽ കാലത്തിനൊപ്പിച്ചു ചരിത്രം മാറുന്നതിനുള്ള ഉല്പതിഷ്ണുത്വത്തിൽ അവർ അദ്വിതീയന്മാരായിരുന്നു. അവരുടെ പഴയ ആചാരക്കോട്ടയ്ക്കും ശൈഥില്യം സംഭവിച്ചുവരുന്നു. ഇങ്ങിനെ പഴയ ചിറമുറിഞ്ഞു തള്ളിക്കയറിവരുന്ന പരിഷ്കാരപ്രവാഹത്തെ കഴിയുന്നത്ര തടയാനും, അതിനു കഴിഞ്ഞില്ലെങ്കിൽ ഒരു പരിമിതി കല്പിക്കുവാനും "പുരാതനപാട്ടുകളുടെ" രണ്ടാംപതിപ്പിൽ അതിന്റെ പ്രസാധകൻ ശ്രമിക്കുന്നുണ്ടു്.

ഒരു മദ്ധ്യവയസ്കനായ എന്റെ ബാല്യകാലത്തു വടക്കുംഭാഗരുടെ വിവാഹങ്ങൾക്കു അന്തംചാർത്തു, നടവിളി, മധുരംകൊട, അടച്ചുതുറ ഇവയൊക്കെയുണ്ടായിരുന്നു. എന്നാൽ കല്യാണം ഒരു ദിവസമെന്നനിലയിൽ വന്നെത്തിയതിനോടെ പലതും കുറയ്ക്കേണ്ടതും, കുറയേണ്ടതും, ആയിത്തീർന്നു. എങ്കിലും അന്തംചാർത്തും മധുരംകൊടയും ഇന്നും മിക്കവാറും സർവ്വത്ര ആചരിക്കപ്പെടുന്നുണ്ടു്. മൈലാഞ്ചിഇടീൽ, കുരവ ഇവ നിറുത്തൽചെയ്തിട്ടു കാലങ്ങൾ വളരെയായി. "ഈ മൈലാഞ്ചിഇടീൽ പശ്ചിമ ഏഷ്യയിലെ ഒരു പതിവാണെന്നു ഡോക്ടർ പി. ജെ. തോമസ് അദ്ദേഹത്തിന്റെ 'കേരളത്തിലെ ക്രിസ്തീയസാഹിത്യത്തിൽ' പറഞ്ഞിട്ടുണ്ട്." എന്നു മി. ചാഴികാടൻ (p. 31) പറയുന്നു. എവിടെ പറഞ്ഞിരിക്കുന്നു എന്നു കാണിച്ചിട്ടില്ല. പുസ്തകം ഒന്നാംഭാഗം 19-ാംവശത്തു: "വരനു അന്തം ചാർത്തുന്നതുപോലെ വധുവിനു 'മൈലാഞ്ചി ഇടൽ' എന്നൊരു സമ്പ്രദായവും പണ്ടുണ്ടായിരുന്നു. ഇപ്പോഴും തെക്കുംഭാഗരുടെ ഇടയിൽ അതു നടപ്പുണ്ട്.... ഈ സമ്പ്രദായം തമ്പുരാക്കന്മാരുടെ പള്ളിക്കെട്ടിനുമുള്ളതാണല്ലോ." ഇത്രയുമാണ് ഡോക്ടർ തോമസ് പറഞ്ഞിരിക്കുന്നതു്. ഇവിടെ പശ്ചിമ ഏഷ്യയിലെ കാര്യമൊന്നും കാണുന്നില്ല. "കല്യാണത്തിനുമുമ്പ് മൈലാഞ്ചിഇടാതെ" തെക്കുംഭാഗസമുദായത്തിലെ പെണ്ണുങ്ങളെ കെട്ടിക്കാറില്ല. "മൈലാഞ്ചി ഇടൽ" മലയാളത്തിൽ ബ്രാഹ്മണരുടെ ഇടയിലും രാജകുടുംബങ്ങളിലും നടപ്പുണ്ടെങ്കിലും ആ പതിവു ക്നാനായക്കാർ മലയാളത്തിൽ വന്നതിനുശേഷം അനുകരിച്ചിട്ടുള്ളതല്ല." എന്നു മി. ചാഴികാടൻ 31-ാംവശത്തു പറഞ്ഞിട്ടുണ്ട്. അതിനു ഒരു താങ്ങുനില്ക്കാനാണ് ഡോക്ടർ പി. ജെ.

തോമ്മസിനെ കൊണ്ടുവന്നിരിക്കുന്നതു്. തെക്കുംഭാഗരുടെ ഇടയിൽ പ്രചാരത്തിലിരിക്കുന്ന പല ആചാരങ്ങളും വെറും ഹിന്ദു ആചാരങ്ങളാണ്. ഇന്നും ഹിന്ദുക്കളുടെ ഇടയിൽ അവ നടപ്പിലിരിക്കുന്നതാണും. ഈദൃശാചാരങ്ങൾ ഹിന്ദു ആചാരങ്ങളല്ലായെന്നു വരുത്താൻവേണ്ടി അവയെ അവർ കാനായിൽനിന്നും സിറിയായിൽനിന്നും, ബഗ്ദാദിൽനിന്നുമൊക്കെ കൊണ്ടുവന്നതാണെന്നു പറയുന്നു. ഇതു സംശയലേശമെന്യേ മാന്യവായനക്കാർ വിശ്വസിക്കുന്നതിനുവേണ്ടി ഇതാ ചരിത്രപണ്ഡിതനായ ഡോക്ടർ തോമ്മസ് പറയാത്ത ഒരു കാര്യം പറഞ്ഞു എന്നും പറഞ്ഞ് ഡോക്ടർ തോമ്മസിൻെറ പുസ്തകത്തിൽ ഇല്ലാത്തതു കൂട്ടിച്ചേർത്തു ഹാജരാക്കിയിരിക്കുന്നു!!!

## 20. അന്തംചാർത്ത്. –

“പതിനേഴുപരിഷയ്ക്കുമേലുള്ള മാളോർ” – മൈലാഞ്ചി ഇടൽപോലെതന്നെ കല്യാണംകഴിക്കുന്ന പുരുഷൻ “അന്തം ചാർത്തുക” ഇന്നും ക്നാനായക്കാരുടെ ഇടയിൽ നടക്കുന്ന ഒരു സാമുദായികനടപടിയാണ്...... ഈ പതിവു ക്നാനായക്കാർ കാനായിൽനിന്നു കൊണ്ടുവന്നിട്ടുള്ളതാണ്.... അന്തംചാർത്തും മൈലാഞ്ചി ഇടലും കല്യാണത്തിൻെറ ഓരോ പ്രധാന ഭാഗങ്ങളായി മലയാളത്തെ ക്രിസ്ത്യാനികളിൽ ക്നാനായക്കാർ മാത്രം ആചരിച്ചുപോരുന്നു. ഈ രണ്ടു ചടങ്ങുകളും അവരുടെ കല്യാണങ്ങളിൽ രണ്ടു പ്രധാനസംഗതികളാകുന്നു.” “കല്യാണത്തിനു തലേദിവസം നടക്കുന്ന അന്തംചാർത്തുകർമ്മത്തിൽ ചെറുക്കൻെറ അന്തംചാർത്തു ആരംഭിക്കുന്നതിനു മുമ്പായി കത്തിച്ച കോൽവിളക്കു കൈയിൽപിടിച്ചുകൊണ്ടു ക്ഷുരകൻ, കല്യാണപ്പന്തലിൽ ഇരിക്കുന്നവരെ അഭിസംബോധനം ചെയ്തുകൊണ്ട്: പതിനേഴുപരിഷയ്ക്കുമേലുള്ള മാളോരോട് ചോദിക്കുന്നു. അന്തം ചാർത്താൻ കയറി ഇരിക്കട്ടെ” എന്നു ചോദിക്കുന്ന പതിവു ക്നാനായക്കാരുടെ ഇടയിൽ മാത്രമേ കണ്ടിട്ടുള്ളു. ക്നാൻതോമ്മായേയും അനുയായികളേയും ചേരമാൻപെരുമാൾ ചക്രവർത്തി മലയാളത്തുണ്ടായിരുന്ന പതിനേഴുപരിഷകളുടെ (സമുദായങ്ങളുടെ) മേൽ ഭരണകർത്താക്കളായി ചെപ്പേട്ടുമൂലം കല്പിച്ചുനിയമിച്ചതിൻെറ ഓർമ്മയ്ക്കായിട്ടാണു ഇന്നും “പതിനേഴു പരിഷയ്ക്കുമേലുള്ള മാളോർ” എന്നു ക്നാനായക്കാർ അഭിസംബോധനം ചെയ്യപ്പെടുന്നതു്” എന്നു മി. ചാഴികാടൻ 31-2-35 ഈ പുറങ്ങളിൽ പറയുന്നു.

ഈ വിഷയം സംബന്ധിച്ച “പുരാതന പാട്ടുകൾ” ആദ്യപതിപ്പിൽ കാണുന്ന വിവരണംകൂടെ അറിയേണ്ടതാണ്: “ക്ഷണിക്കപ്പെട്ടവരെല്ലാം പുരുഷൻെറ വീട്ടിൽവന്നു രാത്രി സദ്യകഴിഞ്ഞതിനുശേഷം പന്തലിൽകൂടുന്നു. ഈ സമയം പുരുഷൻെറ സഹോദരി കോടിവസ്ത്രം വിരിച്ച ഒരു പ്രത്യേകപീഠം (പാവാട) കൊണ്ടുവന്നു പന്തലിൻെറ മദ്ധ്യഭാഗത്തു വെക്കയും, അപ്പോൾ പുരുഷനെ ആഭരണങ്ങളും മററും ധരിപ്പിച്ചു തൻെറ അളിയൻ ആ പീഠത്തിൽ പിടിച്ചിരുത്തുകയും ചെയ്യുന്നു. ഉടനെ പന്ത

ലിൻെറ മുൻഭാഗത്തു വിളക്കിത്തലയൻ ക്ഷൗരകൻവന്നു് വളരെ ആചാര
ത്തോടുകൂടി നിന്നുകൊണ്ടു് പതിനെമ്പരിഷമാളോരോടു ചോദി
ക്കുന്നു; അന്തം ചാത്താൻ കയറി ഇരിക്കട്ടെ" എന്ന മൂന്നുപ്രാവശ്യം ചോ
ദിക്കുന്നു. അപ്പോൾ അവിടെ കൂടിയിരിക്കുന്നവരിൽ മൂപ്പനായ ഒരാൾ ശേ
ഷമുള്ളവരുടെ സമ്മതം വാങ്ങി ക്ഷൗരകൻ അകത്തു പ്രവേശിക്കുവാൻ അ
ജ്ഞാപിക്കുന്നു."

പ്രസ്തുത പുസ്തകം രണ്ടാം പതിപ്പിലാകട്ടെ പതിനേഴ പരി
ഷമാളോരോടു ചോദിക്കുന്നു എന്നു കൂടെക്കൂടി പരിഷ്കരിച്ചിട്ടുണ്ടു്.

തെക്കുംഭാഗരുടെ ചരിത്ര പരിണാമത്തിൻെറ ഗതിയും വേഗ
തയും ഇവിടെ സുസ്പഷ്ടമായിക്കാണുന്നു. 1910-ൽ അടിച്ച "മലയാളത്തെ
സുറിയാനി ക്രിസ്ത്യാനികളുടെ പുരാതന പാട്ടുകൾ" എന്ന പുസ്തകത്തിൽ
"തെക്കുംഭാഗം സുറിയാനി ക്രിസ്ത്യാനികളുടെ കല്യാണവിവരണം" കൊടു
ത്തിരിക്കുന്നതിൽ പതിനേമ്പരിഷമാളോരോടു ചോദിക്കുന്നു എന്നായിരുന്നു.
എന്നാൽ 25 വത്സരക്കാലശേഷം അതിൻെറ രണ്ടാം പതിപ്പു വെളിക്കിറ
ങ്ങിയപ്പോൾ പതിനേഴ പരിഷമാളോരോടു ചോദിക്കുന്നു എന്നു രൂപാന്തര
മുണ്ടായി പുഷ്ടിപ്പെട്ടു. ഇതിൻെറ ശേഷം അഞ്ചു കൊല്ലക്കാലംകൊണ്ടു അ
തിനുണ്ടായ വളർച്ച അത്ഭുതാവഹമാണ്. മി. ചാഴികാടൻ 1940-ൽ അ
ടിപ്പിച്ച തെക്കുംഭാഗ സമുദായ ചരിത്രം എന്ന പുസ്തകത്തിൽ പതി
നേഴ പരിഷക്കുമേലുള്ള മാളോരോടു ... എന്നായിത്തീർന്നിരിക്കുന്നു. എത്ര
വേഗത്തിലാണ് അവരുടെ ചരിത്രം കരിക്കലും അശയവികാസവും സം
ഭവിക്കുന്നതെന്നു ഈ ഒററദൃഷ്ടാന്തം ധാരാളം തെളിവുനൽകുന്നു. 1910-ലെ
"പതിനേമ്പരിഷ" എന്നതും മുമ്പിലുണ്ടായിരുന്ന വേറൊന്നിൻെറ പരിണാ
മമാണ് എന്നതിനു സംശയമില്ല. അതു എന്തായിരുന്നു എന്നു നമുക്കറി
യാൻ തൽക്കാലം രേഖ ഒന്നും കണ്ടുകിട്ടിയിട്ടില്ല. എങ്കിലും തെക്കുംഭാഗ
രെ ഉദ്ദേശിച്ചു "പയിനമ്പുഴമാപ്പിള" എന്നൊരു പ്രയോഗം ഉണ്ടായിരു
ന്നതായി കേട്ടിട്ടുണ്ടു്. ആകയാൽ "പതിനേമ്പരിഷയുടെ" പൂർവ്വരൂപം
"പയിനമ്പുഴ" യായിരുന്നു എന്നനുമാനിക്കാം. അതിനാൽ ഈ "പയി
നമ്പുഴ"

1910—ൽ "പതിനെമ്പരിഷ" മാളോരും
1935—ൽ "പതിനേഴപരിഷ" മാളോരും
1940—ൽ "പതിനേഴപരിഷക്കുമേലുള്ള" മാളോരും ആയി

ത്തീർന്നിരിക്കുന്നു.!!!

21. "കേരളത്തിലെ ക്രിസ്തീയസാഹിത്യം" ഒന്നാംഭാഗം "നസ്രാ
ണിമാപ്പിളമാരുടെ കല്യാണപ്പാട്ടുകൾ" എന്ന രണ്ടാമദ്ധ്യായത്തിൽ ഡോക്ടർ
പി. ജെ. തോമസ് ഇങ്ങനെ എഴുതിയിരിക്കുന്നു:—

"നസ്രാണികളുടെ കല്യാണങ്ങൾ പണ്ടു ഞായറാഴ്ചയാണു നടന്നിരുന്നതു്. ശനിയാഴ്ചതന്നെ സംബന്ധികളും കുടുംബക്കാരും എത്തിക്കൂടും........ശനിയാഴ്ച വൈകുന്നേരം ഊണിനു മുമ്പായി പന്തലിൽ എല്ലാവരും എത്തി യഥാസ്ഥാനം ഇരിക്കും. അപ്പോൾ ആദ്യത്തെ ചടങ്ങു് ഗുരുദക്ഷിണയാണു്. അതുകഴിഞ്ഞു് അന്തംചാത്തു് എന്ന പ്രധാന ക്രിയ നടക്കും. (വടക്കൻ ദിക്കുകളിൽ ചന്തം ചാത്തു് എന്നും പറയും.) അന്തം ചാത്തുന്നതു കരയിലെ ക്ഷൗരകനാണു്. അമ്പട്ടൻ, വിളക്കിത്തലയൻ, പ്രാണോപകാരി എന്നെല്ലാം പേരുകളും ക്ഷൗരകനുണ്ടു്. "പതിനമ്പരിഷമാളോർ," "പതിനമ്പരിഷയച്ചന്മാർ" എന്നെല്ലാം വേണം വിളക്കിത്തലയനും അമ്പട്ടനും നസ്രാണി മാപ്പിളമാരെ സംബോധനചെയ്യാൻ (പതിനേഴു പരിഷയ്ക്കു ഉടയവൻ എന്നർത്ഥം?) "പതിനമ്പരിഷ മാളോരോടു ചോദിക്കുന്നു. അന്തം ചാത്താൻ കയറിയിരുത്തട്ടെ" എന്നു മൂന്നുപ്രാവശ്യം ക്ഷൗരകൻ സദസ്യരോടു ചോദിക്കണം." മി. ചാഴികാടനും കൂട്ടരും സ്വജാതികൾക്കു മാത്രമുള്ള ഒരു ചടങ്ങെന്നനിലയിൽ കാണിച്ചിരിക്കുന്ന അന്തംചാത്തു ഇന്നും വടക്കുംഭാഗരുടെ വിവാഹത്തിൽ ആചരിച്ചു വരുന്നുണ്ടു്. മൈലാഞ്ചി ഇടീൽപോലെ അതു നാമാവശേഷമായിട്ടില്ല. നസ്രാണികളുടെ വിവാഹത്തിൽ പുരുഷനു അന്തം ചാത്തു, സ്ത്രീക്കു മൈലാഞ്ചി ഇടൽ, കുരവയിടുക എന്നിങ്ങനെ അനേക വിശേഷാചാരങ്ങൾ പുരാതനകാലങ്ങളിൽ ഉണ്ടായിരുന്നു. ഇവയെല്ലാം കേവലം ഹൈന്ദവാചാരങ്ങളുമാണു്". എങ്കിലും "അന്തംചാത്തുന്ന പതിവു ക്നാനായക്കാർ കാനായിൽനിന്നു കൊണ്ടുവന്നിട്ടുള്ളതാണു്. (P. 31.) "കല്യാണത്തിൽ കുരവ യിടുന്ന പതിവു് മുൻകാലങ്ങളിലുണ്ടായിരുന്നു. ചേരമാൻ പെരുമാളിൽനിന്നു ക്നായി തൊമ്മനു ലഭിച്ച പദവികളിലൊന്നു കുരവയാണു്. കുരവ ഹിന്ദുക്കൾ അവരുടെ കമ്മാളികളിൽ ഉപയോഗിച്ചിരുന്നതിനാൽ അതു ഒരു ഹിന്ദു നടപടിയാണെന്നും അതു ക്രിസ്ത്യാനികൾക്കു ചേരുന്നതല്ലെന്നും പോർട്ടുഗീസുകാർ ധരിച്ചു ഉദയമ്പേരൂർ സൂനഹദോസുമുതൽ കുരവ നിറുത്തിക്കളകയാണു ചെയ്തതു്. എന്നാൽ പോർത്തുഗീസ് ഭരണത്തെ എതിർത്ത പുത്തൻകൂർ ക്നാനായക്കാരുടെ ഇടയിൽ കുരവ ഇന്നും നടപ്പിലിരിക്കുന്നതുമാണു്. കുരവ ക്നാനായക്കാർക്കു മലയാളത്തുനിന്നും ലഭിച്ചതല്ല. അവർ അതു സിറിയായിൽനിന്നു കൊണ്ടുവന്നതും, കല്യാണത്തിനു കുരവ യിടുന്ന പതിവു് ഇന്നും സിറിയായിലും ബഗദാദിലും ഉള്ളതുമാണു്," (P. 33–4) എന്നു മി. ചാഴികാടൻ പറയുന്നു. തെക്കുംഭാഗർക്കു കാനാ, സിറിയാ ബഗദാദ് മുതലായ സ്ഥലങ്ങളുമായി ബന്ധമുണ്ടായിരുന്നതായി കാണിക്കാൻ പെടുന്നപാടു് അഥവാ എടുക്കുന്ന വിദ്യയാണിതു്. മാർത്തോമ്മാ നസ്രാണികളുടെ പൂർവ്വഹൈന്ദവാചാരങ്ങളിൽ പെട്ടവയാണു കുരവ, മൈലാഞ്ചി ഇടീൽ മുതലായവ. തെക്കുംഭാഗരുണ്ടായതും വളർന്നതും മാർത്തോമ്മാ നസ്രാണികളുടെ ഇടയിലാണല്ലോ. ആ സ്ഥിതിക്കു അവരുടെ ആചാരാനു

സ്ഥാനങ്ങളിൽ മികച്ചും, മാർത്തോമ്മാ നസ്രാണികളായ വടക്കുംഭാഗരുടേ
തിനോട്ട സാമ്യം വഹിക്കുന്നതിൽ അത്ഭുതത്തിനവകയില്ല. ഇങ്ങനെ വട
ക്കുംഭാഗരുടെ ആചാരങ്ങൾ കാലാന്തരത്തിൽ പകർത്തിയെടുത്തവയാണ്
അന്തം ചാർത്തും മൈലാഞ്ചി ഇടലും കുരവയുമൊക്കെ. എന്നിട്ടും തെക്കുംഭാ
ഗരുടെ അന്തം ചാർത്ത് കാനായിൽനിന്നും കുരവ സിറിയായിൽനിന്നും
ബഗദാദിൽനിന്നും കൊണ്ടുവന്ന ചരക്കുകളാണെന്നു വാദിക്കാൻ ധൈര്യ
പ്പെടുന്നു!!

22. അന്തം ചാർത്തിലുപയോഗിക്കുന്ന "പതിനേഴുപരിഷ" പദ
പ്രയോഗത്തെപ്പറ്റി "രാഷ്ട്രധ്വാസി" 10–ാം വശത്തു ചെയ്തിരിക്കുന്ന വി
മർശനം ശ്രദ്ധേയമാണ്.

"പതിനേഴുപരിഷ— പണ്ടുണ്ടെന്നു പറഞ്ഞാൽ 65–ാമാണ്ടു ഇട
വത്തിൽ എന്നാണോ അർത്ഥം? അതിനുമുമ്പു ഈ കഥ കേട്ടിട്ടില്ലാഞ്ഞു് ചോ
ദിക്കയാണ്. ക്ഷുരകന്മാരിലൊരുവനു പകലേ കള്ളുകൊടുത്തു സ്വാധീന
പ്പെടുത്തി ഇടവം 27–ാംനു- നടന്ന ഒരു കല്യാണത്തിനു പതിനേഴുപരിഷ
അച്ചന്മാർ എന്നു ഒന്നു പറയിച്ചതും മേലാലും ഇങ്ങനെ പറയാനായി മററി
നജാതിക്കാർക്കു ക്ഷൌരം ചെയ്യുന്നതാൽ ക്ഷുരക സമുദായത്തിൽ നിന്നു തള്ള
പ്പെട്ട ഒരുവനെ സേവിച്ചു വരുന്നതും ശരിതന്നെ. ഈ വിളിക്കർഹരാ
ല്ലാത്ത ക്നാൻകാരോട്ട് പതിനേഴു പരിഷയിലുൾപ്പെടാത്ത പാണ്ടികാ
രനായ ക്ഷുരകൻ അനുവാദം അപേക്ഷിച്ചതിനെപ്പറ്റി പാണന്റെയും
മററും കലശൽ അറിഞ്ഞിട്ടും ഇത്ര പ്രസ്താവിച്ചുകളയാമെന്നു ധൈര്യപ്പെട്ട
തെങ്ങിനെ? കല്പനകൾ അയച്ചപ്പോൾ ലജ്ജകൂടെ കൊടുത്തയച്ചു കള
ഞ്ഞോ? ഇപ്പോൾ എല്ലാംകൊണ്ടും ക്നാനായക്കാരുടെ സങ്കേതപുരിയായ
കൈപ്പുഴ മുതലായ സ്ഥലങ്ങളിൽ ഈ നടപ്പുണ്ടോയെന്നു വ. ദി. ശ്രീ.
വികാരിജനറാളച്ചനോട്ട ഒന്നു ചോദിച്ചുകളയൂ. പതിനേഴു പരിഷഅച്ച
ന്മാരെന്നു വിളിക്കുന്നതു മലയാളത്തുള്ള നസ്രാണികളെയാണെന്നു ക്ലൻ
പാദ്രി എഴുതിയിരിക്കുന്നതു വായിച്ചിട്ടില്ലയോ? ഇടയ്ക്കു ഒന്നു ചോദിച്ചുകൊ
ള്ളട്ടെ. സുറിയാനിക്കാരുടെ കല്യാണപ്പന്തലിന്റെ വാതുക്കൽ ഉരുളയ്ക്കായി
മുരടനാക്കി കാത്തുനില്ക്കുന്ന പാണൻ (ചെപ്പേടിലെ തിരുവരങ്കൻ) ക്നാ
നായക്കാരുടെ ഉരുളവാങ്ങുന്നുണ്ടോ? അവന്റെ പട്ടികൂടെ വാങ്ങുകയില്ല.
ചെപ്പേടിന്റെ ഉടമസ്ഥന്മാർ ഇന്നാരെന്നു നിശ്ചയിക്കുന്നതിനു കള്ളുകൊടു
ത്തു പാണ്ടിക്കാരനെക്കൊണ്ടു പറയിക്കുന്നതിനേക്കാൾ മുമ്പിലെ നടന്നുവരുന്ന
ഈ ആചാരം എത്രമേൽ പ്രബലമായ സാക്ഷ്യമായിരിക്കുന്നു." (ഇവിടെ സൂ
ചിപ്പിച്ചിരിക്കുന്ന വികാരിജനറാൾ മാക്കിൽ വെ. ബ. മത്തായി അച്ച
നാണ്.

ഈ രേഖയിൽനിന്നു വിശദമാകുന്ന ഒരു ചരിത്രവസ്തുത, "പതി
നെമ്പരിഷ" എന്ന പദം ക്ഷുരകന്റെ ചോദ്യവാചകത്തിൽ കൂട്ടിച്ചേ
ർത്തതു 1890 (കൊല്ലവർഷം 1065) മുതൽ മാത്രമാകുന്നു എന്നാണ്. ആദ്യം
ഇതു കോട്ടയത്തു പുത്തൻകൂറു ക്നാനായക്കാരുടെ ഇടയിലാണ് തുടങ്ങി
യത്. കാലക്രമേണ മാത്രമേ മററു തെക്കുംഭാഗകേന്ദ്രങ്ങളിൽ പ്രയോഗ

ത്തിൽ വന്നൊള്ളു. തന്നിമിത്തമാണ് അന്നു തെക്കുംഭാഗരായ കരോതാലിക്കരുടെ വികാരിജനറാളായ മാക്കീൽ പെ. ബ. മത്തായി അച്ചന്റെ എടവകയായ കൈപ്പുഴയും മററും ഈ നടപ്പ് അന്നില്ലായിരുന്നു എന്നു "രാഹ്ളഡാംസി" സൂചിപ്പിക്കുന്നതു്. കൈപ്പുഴ ഭാഗത്തും ക്ഷുരകന്റെ ഈ ചോദ്യം നടപ്പിലായശേഷം അതിന്റെ സമീപസ്ഥമായ ഒരു കരയിൽ ഒരു തെക്കുംഭാഗന്റെ വീട്ടിൽ നടന്ന കല്യാണത്തിൽ നവീനമായ ഈ ചോദ്യവാചകം ഉപയോഗിക്കാൻ ക്ഷുരകൻ വിസമ്മതിച്ചു. അതിനാൽ അന്നു മുറപ്രകാരമുള്ള അന്തംചാർത്തുകർമ്മം നടന്നില്ല. പിറേറദിവസം പ്രഭാതമാകുന്നതിനു മുമ്പായി കൈപ്പുഴക്കാരനായ ഒരു ക്ഷുരകനെകൊണ്ടുവന്നാണു ചെറുക്കന്റെ മുഖം വടിപ്പിച്ചതു്. ഈ വസ്തുത ഇങ്ങനെ മുഖം വടി നടത്തിക്കൊടുത്ത കൈപ്പുഴക്കാരൻ ക്ഷുരകനിൽനിന്നു നേരിട്ടറിഞ്ഞതാണ്. ഇക്കാലത്തു തെക്കുംഭാഗർ അധികമുള്ള സ്ഥലങ്ങളിൽ ക്ഷുരകന്മാരെ നിർബന്ധിച്ചും ചൊല്ലിക്കൊടുത്തും ഈ ചോദ്യം നടത്തുന്നുണ്ട്. ഒരു മൂന്നു പ്രാവശ്യം ചോദ്യവാചകം ചൊല്ലിക്കൊടുക്കുമ്പോൾ അതിനോടൊപ്പിച്ചു അവർ ചോദിക്കയാണു പതിവെന്നും ഒരു ക്ഷുരകൻ പറഞ്ഞറിഞ്ഞു. എന്നാൽ ഇപ്പോൾ പലെടത്തും അന്തംചാർത്തു ക്രിയയെ നടക്കുന്നില്ല. കൈപ്പുഴ ഇടവകയിൽപെട്ട രണ്ടു ആൺ കല്യാണം ഈയിടെ നടന്നതിനു അന്തംചാർത്തു കർമ്മം ഇല്ലായിരുന്നു എന്നു ദൃക്സാക്ഷികൾ പറഞ്ഞറിയുന്നു.

ക്ഷുരകന്റെ ചോദ്യത്തിൽ കോട്ടയംകാരായ യാക്കോബായ ക്നാനായക്കാർ നവീനമായി ഏർപ്പെടുത്തിയ ഈ വ്യത്യാസത്തെപ്പററി. വീടിയേക്കൽ ബ. കൊച്ചുപ്പച്ചൻ എഴുതിവെച്ചിട്ടുള്ള ഒരു കയ്യെഴുത്തു ചരിത്രത്തിലും പ്രസ്താവിച്ചിട്ടുണ്ട്. പഴയക്കൂററുകാരും പുത്തൻക്കൂററുകാരുമായ വടക്കുംഭാഗരുടെ ഇടയിൽ ക്ഷുരകന്റെ ചോദ്യം "മാളോരെല്ലാവരോടുംക്കൂടെ ചോദിക്കുന്നു—അന്തം ചാർത്താനിരിക്കട്ടെ" എന്നു മാത്രമായിരുന്നു എന്നു "പരിഷ്കാരപ്പാതി" പത്താമദ്ധ്യായത്തിൽ കാണുന്നു. "പതിനേമ്പരിഷ"യെന്നോ, "പതിനേഴ പരിഷയ്ക്കുമേലുള്ള" എന്നോ ഉള്ള പദങ്ങൾ വടക്കുംഭാഗരുടെ കല്യാണം പ്രമാണിച്ചു ക്ഷുരകൻ പറയുക പതിവില്ലായിരുന്നു. ഇല്ല—എന്നു ബ. വീടിയേക്കൽ കൊച്ചുപ്പച്ചനിൽ നിന്നു ഈ എഴുത്തുകാരൻ നേരിട്ടറിഞ്ഞിട്ടുണ്ട്. അങ്ങനെയിരിക്കെ ഡോക്ടർ പി. ജെ. തോമ്മസ് എന്തുകൊണ്ടാണു ആ നടപ്പുണ്ടായിരുന്നതായി സൂചിപ്പിക്കുന്നതെന്നൊരു സംശയം എന്നിൽ ബലമായി കുടികൊള്ളുന്നു. "കേരളക്രൈസ്തവസാഹിത്യ"ത്തിലെ "നസ്രാണിമാപ്പിളമാരുടെ കല്യാണപ്പാട്ടുകൾ" എന്ന അദ്ധ്യായം മി. പി. യു. ലൂക്കോസ് പ്രസാധനം ചെയ്ത "മലയാളത്തെ സുറിയാനിക്രിസ്ത്യാനികളുടെ പുരാതനപാട്ടുകൾ" എന്ന പുസ്തകത്തെ പ്രധാനമായി ഉപജീവിച്ചാണു എഴുതിയതെന്നത്രെ എന്റെ ഊഹം. അവിടെകണ്ട ഭാഗം വടക്കുംഭാഗരെക്കൂടെ ഉൾപ്പെടുത്തി "നസ്രാണിമാപ്പിളമാർ" എന്നു പറഞ്ഞതാണെന്നു തോന്നുന്നു.

## 23. കല്യാണങ്ങളിൽ തെക്കുംഭാഗർക്കു മാത്രമുള്ള ചടങ്ങുകൾ.

ചാരംകെട്ട്, അച്ഛൻ വരവ്, വാഴപിടുത്തം, മണവാളനേയും
മണവാട്ടിയേയും അമ്മാച്ചന്മാർ എടുത്തുകൊണ്ടുചെന്നു പന്തലിൽ നിറുത്തു
ക എന്നിത്യാദിയായിരുന്നു. കല്യാണങ്ങളിൽ മാത്രമല്ല. മറ്റു സാമൂഹിക
മായ പല നടപടികളിലും പണ്ടു ഭിന്നങ്ങളായ ആചാരങ്ങളുണ്ടായിരുന്നു.
ഇവയൊക്കെ ക്നായിതൊമ്മൻ ഇരുകൂട്ടർക്കും നിശ്ചയിച്ചുകൊടുത്തതായിട്ടാ
ണ് ഐതിഹ്യം. (Vide അ: 3 – ല: 29). ഇട്ടൂപ്പ് റൈട്ടരുടെ പുസ്തകം
92–ാം വശത്തു ഇവയിൽ ഏതാനും ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:
"പെരിയോർ എന്നു വിളിക്കപ്പെട്ട വടക്കുംഭാഗർക്കു പിതൃവഴിയും ചെറി
യോർ എന്നു വിളിക്കപ്പെട്ടിരിക്കുന്ന തെക്കുംഭാഗർക്കു മാതൃവഴിയും; ചെറി
ഭാഗരുടെ പെൺകെട്ടു നിന്നുകൊണ്ടും തെക്കുംഭാഗരുടെ പെൺകെട്ട്; വടക്കും
മുട്ടിന്മേൽ നിന്നും: വടക്കുംഭാഗർക്കു കുരിശും തെക്കുംഭാഗർക്കു ചലവും; വട
ക്കുംഭാഗർക്കു വിരിപ്പാവിട്ടു മണവാട്ടിയുടെ തലമുഴുവനും മൂടുകയും തെക്കും
ഭാഗർ മുട്ടാക്കിട്ടു ഉരം മാത്രം മൂടുകയും; വടക്കുംഭാഗർ ചമയത്തിനുശേഷം
മധുരം കൊടുക്കുകയും തെക്കുംഭാഗർ ചമയത്തിനു മുമ്പ് മധുരം കൊടുക്കു
കയും; വടക്കുംഭാഗർക്കു അയനിഅപ്പം തെക്കുംഭാഗർക്കു കാരിക മഞ്ഞളിച്ചതും;
വടക്കുംഭാഗർ പിതാമടിയിലും തെക്കുംഭാഗർ മാതാമടിയിലും കുഞ്ഞിനെ
ഇരുത്തി പറവുകൊട കഴിച്ചു വരുന്നതുമാകുന്നു. ഇങ്ങിനെ വചിപ്പച്ചെപ്പേ
മായി ചില വ്യത്യാസങ്ങളെ ക്നായിതൊമ്മൻ നിശ്ചയിപ്പാനുള്ളതിന്റെ
കാരണം നോക്കിയാൽ, കൊച്ചിയിൽ വടക്കൻപറവൂർ, ചേന്നമംഗലം
മുതലായ ദേശങ്ങളിൽ പരദേശകാരായ വെളുത്ത യൂദന്മാരും നാട്ടുകാ
രായ കറുത്ത യൂദന്മാരും ഇങ്ങനെ ഒരു മതത്തിൽ തന്നെ രണ്ടു വകക്കാ
രും അവരിൽ അനാസ്ഥാഭേദങ്ങളും വ്യത്യാസങ്ങളും കാണുകയാൽ (തല്ക്കാ
ലം പിറുപിറുപ്പു കൂടാതിരിപ്പാൻവേണ്ടി) ഇപ്രകാരം സുറിയാനിക്കാരിലും
നിശ്ചയിച്ചതായിരിക്കണമെന്നേ തോന്നുവാനുള്ളു". (ഉപരി iV.–7.)

## 24. "മധുരംവെക്ക–എച്ചിപ്പാടു എടുക്ക."

വടക്കുംഭാഗരുടെ കല്യാണങ്ങളിൽ മണവാളനും മണവാട്ടിക്കും
നുള്ളിത്തിന്നാൻ കൊണ്ടുവന്നുവെക്കുന്ന പലഹാരത്തിനു "മധുര"മെന്നാ
ണ് പേരു. അതു നുള്ളിക്കൊടുത്തശേഷം അതിൽ ശേഷിച്ചതിനു "എ
ച്ചിപ്പാടു" എന്നു മാത്രമേ പറയൂ. തെക്കുംഭാഗക്കാരുടെ "ഇച്ചപ്പാട്"
വെക്കയും എടുക്കയുമാണു ചെയ്യുന്നതു്. ഈ ഇച്ചപ്പാട് വടക്കുംഭാഗരുടെ
എച്ചിപ്പാട് പരിഷ്കരിച്ചതാണെന്നുള്ളതിനു സംശയമില്ല. ഈ വിഷയം
സംബന്ധിച്ചു 'രാഷ്ട്രധ്വാനി' ചെയ്തിരിക്കുന്ന വിമർശനം കണ്ടാലും (p.39).
"സുറിയാനിക്കാരും ക്നാനായക്കാരും ഉള്ള പള്ളികളിൽ രണ്ടുകൂട്ടരുടേയും
കല്യാണം ഒരു ദിവസം തന്നെ ഉണ്ടായിരുന്നാൽ സുറിയാനിക്കാരുടെ കല്യാ
ണം നടത്തിക്കൊടുത്തശേഷം ക്നാനായക്കാരുടെ കല്യാണം നടത്തി

വരുന്നതുകൊണ്ടും ശ്രേഷ്ഠത ഒട്ടൊട്ടു ഗ്രഹിക്കരുതോ? മാത്രമല്ല, സുറിയാനിക്കാരുടെ കല്യാണത്തിനു മണവാളന്റേയും മണവാട്ടിയുടേയും മുമ്പിൽ "മധുരം വെക്കയും" നള്ളികൊടുത്തു കഴിഞ്ഞതിന്റെ ശേഷം "എച്ചിപ്പാടെടുക്കയും" ക്നാനായക്കാരുടെ ഇടയിൽ "എച്ചിപ്പാടു വെക്കയും", "എച്ചിപ്പാടു എടുക്കയും" ചെയ്യുവരുന്നതിൽനിന്നും അനുമാനിക്കാവുന്നതെന്തു? "എച്ചിപ്പാടു" എന്ന പദം അറബിയോ സുറിയാനിയോ അല്ലായ്കയാൽ ഇതു പരദേശവാചല്ലെന്നു സിദ്ധമാണല്ലോ. പിന്നെ ഇതെങ്ങിനെ ഉണ്ടായി എന്നുവച്ചാൽ ഇവർ സുറിയാനിക്കാരുടെ പരിചാരകന്മാരായിരുന്ന കാലത്തു യജമാനമണവാളനു നള്ളിക്കൊടുത്തുകഴിഞ്ഞ എച്ചിൽ ഭൃത്യനായ മണവാളന്റെ മുമ്പിൽവച്ചു നള്ളിക്കൊടുത്തുവന്നതിന്റെ പാരമ്പര്യമാണ്. വടക്കും–തെക്കും–ഭാഗരുടെ സംയുക്ത ഇടവകകളായിരുന്ന പള്ളികളിൽ ഒരേ ദിവസം ഇരുഭാഗക്കാരുടേയും കല്യാണം കെട്ടിക്കാൻ ചെറുക്കന്മാരും പെണ്ണുങ്ങളും വന്നിട്ടുണ്ടെങ്കിൽ, വടക്കുംഭാഗം കല്യാണം കെട്ടിക്കുന്ന ചടങ്ങുകളെല്ലാം കഴിഞ്ഞേ തെക്കുംഭാഗരുടേതു കെട്ടിക്കാവൂ എന്നൊരു പതിവു് നടപ്പിലിരുന്നു എന്നു കേൾക്കുന്നതു ഇന്നു ഇരുകൂട്ടർക്കും ആശ്ചര്യാവഹമാണ്. ഒന്നുരണ്ടു തലമുറയ്ക്കു മുമ്പുണ്ടായിരുന്ന ആചാരങ്ങൾ എന്തെല്ലാമായിരുന്നെന്നു ഇന്നത്തെ പരിഷ്കാരഭ്രമികളായ തലമുറ ഗ്രഹിച്ചിട്ടില്ല. ഇവയിൽ ഏതാനുമെങ്കിലും ഗ്രഹിക്കുന്നതിനു ഇന്നുള്ള സുലഭമായ മാർഗ്ഗം കുന്നുകുഴിയിൽ കൊച്ചുതൊമ്മൻ അപ്പോത്തിക്കിരിയുടെ "പരിഷ്കാരപ്പാതി" വായിക്കയാണ്. ഞാൻ ഇന്നത്തെ തലമുറയുടേയും പഴയ തലമുറകളുടേയും മദ്ധ്യത്തിലുള്ള ഒരാളാണെന്നു പറയാം. കല്യാണം കെട്ടിക്കുന്നതിൽ അനുഷ്ഠിക്കുന്നതായി രാഹുലാംസി പറഞ്ഞിട്ടുള്ള ഈ വ്യത്യാസം ഇനിക്ക അജ്ഞാതമായിരുന്നു. സംയുക്ത ഇടവകകളിലുള്ളവർ മാത്രമേ ഈ വ്യത്യാസം ഗ്രഹിക്കേണ്ട ആവശ്യവും സന്ദർഭവും ഉണ്ടായിരുന്നുള്ളു എന്നും പറയേണ്ടിയിരിക്കുന്നു. എന്നാൽ അതിരംപുഴ ഒരു സംയുക്ത എടവകയായിരുന്നു. അവിടെ ഇരുഭാഗക്കാരുടെയും കല്യാണങ്ങൾ ധാരാളം കെട്ടിച്ചു പഴക്കവും തഴക്കവും സിദ്ധിച്ചിട്ടുള്ള ഇന്നത്തെ ഒരു വൃദ്ധവൈദികനാണു പീടിയേക്കൽ ബ. കൊച്ചേപ്പച്ചൻ. ഈ പതിവുണ്ടായിരുന്നു എന്നു അദ്ദേഹത്തിൽനിന്നു കേട്ടതിൽപിന്നെയെ എന്റെ ആശ്ചര്യം വിട്ടുമാറിയുള്ളു.

## 25. "പാവാട."

പുരാതന പാട്ടിൽ കല്യാണവിവരണത്തിൽ അന്തം ചാർത്തു, മൈലാഞ്ചി ഇടൽ ഈ ചടങ്ങുകളെപ്പറ്റി പ്രതിപാദിക്കുമ്പോൾ, "പുരുഷന്റെ സഹോദരി കോടിവസ്ത്രം വിരിച്ച ഒരു പ്രത്യേകപീഠം, (പാവാട) കൊണ്ടുവന്നു പന്തലിന്റെ മദ്ധ്യത്തുവെക്കുകയും അപ്പോൾ പുരുഷനെ ആഭരണങ്ങളുംമറ്റും ധരിപ്പിച്ചു തന്റെ അളിയൻ ആ പീഠത്തിന്മേൽ പിടിച്ചിരുത്തുകയും ചെയ്യുന്നു" എന്നും, കുളിയും മറ്റും കഴിച്ചു നേരത്തെ ശുദ്ധമായിരിക്കുന്ന സ്ത്രീയെ ആഭരണങ്ങൾ മുതലായവ ധരിപ്പിച്ചു പൊതുജനമദ്ധ്യേ "പാവാട" എന്നു പറയുന്ന ഒരു പ്രത്യേക പീഠത്തിന്മേൽ ഇരുത്തുകയും...

ചെയ്യുന്നു'' എന്നും (P. 5) പറഞ്ഞിരിക്കുന്നു. തെക്കുംഭാഗരുടെ ഉൾദ്ദേശ ചട
ങ്ങുകളിൽ മുക്കാലും വടക്കുംഭാഗരുടേതിന്റെ അനുകരണം മാത്രമാണല്ലോ.
എന്നാൽ അനുകരണത്തിൽ ചിലപ്പോൾ കഥയറിയാതെ ചില പിശക
കളും പററാറുണ്ട്. അതുപോലെയുള്ള ഒരു പിശകാണു "പാവാട" എന്നു
പറയുന്നതു് ഒരു പ്രത്യേകപീഠം ആണെന്നു അർത്ഥനിർണ്ണയം ചെയ്തിരിക്കു
ന്നതു്. പാവട എന്നുവച്ചാൽ "ഒരുവകവസ്ത്രം—രാജാക്കന്മാരും മററും വരു
മ്പോൾ ബഹുമാനസൂചകമായി നിലത്തു വിരിക്കുന്ന വസ്ത്രം" എന്നാണർത്ഥം.
(ഷു. ആർ. പി. ഭാഷാനിഘണ്ടു) വടക്കുംഭാഗർ ചെറുക്കനെ അഥവാ
പെണ്ണിനെ ഇരുത്താൻ വെക്കുന്ന പീഠത്തിന്മേൽ വിവരിക്കുന്ന കോടി വസ്ത്ര
ത്തിനാണു പാവാട എന്നു പറയുന്നതു്. തെക്കുംഭാഗരാകട്ടെ വസ്ത്രംവിരി
ക്കുന്ന പീഠമാണ് പാവാടയെന്നു തെററിദ്ധരിച്ചുവശായി. നടപ്പിലിരിക്കുന്ന
ഒന്നു തെററായാലും മാററാൻ കുഴപ്പമാണ്. പുരാതനപാട്ടുകൾ ആദ്യപ
തിപ്പിലെ "പതിനേഴുപരിഷ" രണ്ടാം പതിപ്പിൽ "പതിനേഴ പരിഷ"
യായി മാറിയല്ലോ. മൂന്നാമത്തെ പതിപ്പിൽ അത്യാവശ്യമായ ഈ മാററം
ഉണ്ടാകുമെന്നു വിശ്വസിക്കാം.

## 26. ബറുമറിയം.

എന്ന സുറിയാനിഗീതം തെക്കുംഭാഗരുടെ വിവാഹത്തിൽ പള്ളി
ച്ചടങ്ങുകളുടെ കടശി പാടുന്നു എന്നൊരു വിശേഷമുണ്ട്. ഇതു കർത്താവി
ന്റെ ദനഹാത്തിരുനാൾ സംബന്ധമായുള്ള ഒരു സ്തുതിപ്പാണ്. ഇതുമുൻ
കാലങ്ങളിൽ കൊറവലങ്ങാട്ടും മററും ദനഹാത്തിരുനാൾദിവസം ഉച്ചക്കു
മ്പാനസ്സൂപ്പ് കുരിശിനു ചുററി കഴിച്ചുവന്നിരുന്ന പ്രദക്ഷിണവേളയിൽ
പാടിയിരുന്നു. വിവാഹവുമായി യാതൊരു ബന്ധവുമില്ലാത്ത ഈ ഗീതം
തെക്കുംഭാഗർ ഇങ്ങനെ വിവാഹാവസരത്തിൽ പാടുന്നതുകൊണ്ടു അവ
രുടെ വിവാഹത്തിനു എന്തു വൈശിഷ്ട്യമാണു കൈവരുന്നതെന്നു മനസ്സി
ലാകുന്നില്ല. വടക്കുംഭാഗരുടേതിൽനിന്നു ഭിന്നമായ ഒരു കൂടുതൽ ചടങ്ങു
എന്നൊരു മേന്മപറയാൻ മാത്രം ഉപകരിക്കുന്നു.

# അദ്ധ്യായം 8.

## തെക്കുംഭാഗസമുദായ ചരിത്രസംക്ഷേപം.

1. തെക്കുംഭാഗസമുദായ ചരിത്രമാണ് ഈ അദ്ധ്യായത്തിലെ പ്ര
തിപാദ്യവിഷയം. എന്റെ ഈ ഉദ്യമം ഒരുവിധത്തിൽ പറഞ്ഞാൽ വൈ
ഷമ്യസംപൂർണ്ണവും അപകടനിബിഡവുമാണെന്നു് ഇനിക്കു തോന്നുന്നു. തെ
ക്കുംഭാഗരുടെ ഉത്ഭവചരിത്രം പണ്ടുമുതല്ക്കേ വിവാദവിഷയമാണ്. പ്ര
കൃതം സംബന്ധിച്ചു് അല്പജ്ഞനായ എന്റെ അറിവിലും എത്തിലും പെ
ട്ടിടത്തോളം പുരാതനരേഖകളെ മൂന്നും നാലും അദ്ധ്യായങ്ങളിൽ ഞാൻ

എടുത്തുകാണിച്ചുകഴിഞ്ഞു. മിക്കവാറും അന്ധകാരാവൃതമായിത്തന്നെ ഇന്നും സ്ഥിതിചെയ്യുന്ന എന്നു ഗണിക്കപ്പെടേണ്ട ഈ പ്രശ്നത്തെപ്പററി പര്യേഷണം നടത്തുന്നതിനു പ്രസ്തുത രേഖകൾ നൽകുന്ന മന്ദപ്രഭ മാത്രമേ നമുക്കു സുലഭമായിട്ടുള്ളു.

മലയാളത്തെ സുറിയാനിക്രിസ്ത്യാനികൾ അവരുടെ ചരിത്രം അറിയപ്പെടുന്ന കാലംമുതൽ വടക്കുംഭാഗരെന്നും തെക്കുംഭാഗരെന്നും രണ്ടു ഭിന്നസമുദായങ്ങളായി പിരിഞ്ഞു നിലകൊള്ളുന്നു. എന്നാൽ വടക്കുംഭാഗരുടെ ഉത്ഭവചരിത്രത്തെപ്പററി ന്യായമായി അശേഷം സംശയിക്കാൻ വകയില്ല. അത്രയ്ക്കു അതു സുസ്പഷ്ടമാകുന്നു. മാർ തോമ്മാശ്ലീഹാ ഇൻഡ്യയിൽ– പ്രത്യേകിച്ചു മലയാളത്തിൽ– വന്നു ഒരു ക്രിസ്തീയസഭയെ സ്ഥാപിച്ചു എന്നുള്ള വസ്തുത ഇന്നു എല്ലാവരുംതന്നെ സമ്മതിക്കുന്നുണ്ടല്ലോ. അക്കാലത്തു മലയാളത്തു ധാരാളമായി കുടിപാർത്തിരുന്ന യഹൂദന്മാരിൽനിന്നും, ഹിന്ദുക്കളിൽ ബ്രാഹ്മണാദ്യുൽകൃഷ്ടവർഗ്ഗങ്ങളിൽനിന്നും വളരെയാളുകൾ ചേർന്നാണു ആദിമമലയാളസഭ സംജാതമായതു. തദനന്തരം ഒന്നിലധികം പ്രാവശ്യം വിദേശീയരായ സുറിയാനിക്രിസ്ത്യാനികൾ മലയാളത്തു കുടിയേറി താമസിക്കയും നാട്ടുക്രിസ്ത്യാനികളുമായി സങ്കരീഭവിച്ചു ഏകജനതയായിത്തീരുകയും ചെയ്തു. ഇതിനുംപുറമേ മേല്പറഞ്ഞവരുടെ ക്രിസ്തീയവിശ്വാസമാകുന്ന കാരോത്തരം കാലാന്തരത്തിൽ ഉൽകൃഷ്ടരും അപകൃഷ്ടരും സവർണ്ണരും അവർണ്ണരുമടങ്ങിയ ഹിന്ദുസമുദായ മഹാപിണ്ഡത്തിൽ പ്രവേശിച്ചു അതിനെ പുളിപ്പിച്ചുകൊണ്ടിരുന്നതിനാൽ അവരിൽനിന്നും മാനസാന്തരം പ്രാപിച്ചവരും ഈ സമുദായത്തിൽ വളരെയധികം ലയിച്ചിട്ടുണ്ടു, ഇന്നും ലയിച്ചുകൊണ്ടുമിരിക്കുന്നു. ഈ മൂന്നുകൂട്ടരും ഒന്നായി ചേർന്നവരുടെ സന്താനമാണു ഇന്നത്തെ വടക്കുംഭാഗസമുദായം. മലയാളസുറിയാനിക്കാരിൽ തെക്കുംഭാഗരല്ലാതുള്ള എല്ലാവരും വടക്കുംഭാഗരാകുന്നു എന്നു മി. ചാഴികാടൻ പറഞ്ഞിട്ടുള്ളതു ശരിതന്നെയാണു.

2. ഈ ഇരുസമുദായങ്ങളുടെയും ഉല്പത്തിയെപ്പററി പോർട്ടുഗീസുകാലത്തും അതിനുശേഷവും കമ്പോറി, ഗോവെയാ, റോളിൻ, ജോസഫ് സെബസ്ത്യാനി മുതലായ വിദേശീയഗ്രന്ഥകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നതു ക്നായിതോമ്മായുടെ ഇരുഭാര്യാ– അഥവാ വെപ്പാട്ടി– വാദമാണല്ലോ. അതായതു; ഇരുഭാഗക്കാരും തങ്ങൾ ക്നായിതോമ്മായുടെ ധർമ്മദാരസന്താനങ്ങൾ ആകുന്നു എന്നു സ്വയം പ്രശംസിച്ചും അപരന്മാർ വേശ്യാസന്താനങ്ങൾ ആകുന്നു എന്നു അവരെ താഴ്ത്തിയും പറഞ്ഞിരുന്നതായിട്ടാണു അവർ രേഖപ്പെടുത്തിയിരിക്കുന്നതു. നാട്ടിൽവന്നു അനേകനാൾ ഇരുഭാഗക്കാരുടെയും ഇടയിൽ വസിച്ചിരുന്ന കമ്പോറിയും സെബസ്ത്യാനിയും രേഖപ്പെടുത്തിയിട്ടുള്ളതു അവരുടെ അനുഭവജ്ഞാനത്തെ അസ്പദിച്ചുതന്നെയാണു എന്നുവേണം വിചാരിപ്പാൻ. ഇരുഭാഗക്കാരുടെയും മേല്പറഞ്ഞ ഉത്ഭവവൃത്താന്തത്തിൽനിന്നു വ്യത്യസ്തമായ ഒരു വിവരണം അന്നു നിലവിൽ അവർ രേഖപ്പെടുത്തിയിട്ടില്ലാത്തതിനാലും തെക്കുംഭാഗരുടെ ഉത്ഭവത്തെപ്പററി ഇന്നും വടക്കുംഭാഗരുടെ ഇടയിൽ പ്രചാരത്തിൽ ഇരിക്കുന്ന ഐതിഹ്യത്തിനു അതുമായി ഒട്ടൊക്കെ സാമ്യം കാണുന്നതിനാലും,

ആരംഭംമുതല്ക്കേ ഉണ്ടായിരുന്ന യഥാർത്ഥവൃത്താന്തത്തിൻെറ ഒരു പാഠാന്തരം തന്നെയാണ് അവർ രേഖപ്പെടുത്തിയതു് എന്താവരുന്നു. എന്നാൽ ഈ പോർട്ടുഗീസുഗ്രന്ഥകാരന്മാരും മറ്റും വടക്കുംഭാഗരുടെ ഉത്ഭവത്തെ ടി വെപ്പാട്ടിവാദത്തിൽ സ്ഥാപിച്ചു പറയുന്നതു് ഒരു തരത്തിലും സ്വീകാര്യമല്ല. പണ്ടു തിരുവിതാംകൂർ റെസിഡണ്ടായിരുന്ന മി. ജി. റി. മെക്കൻസി തിരുവിതാംകൂർ സ്റ്റേയിററുമാനുവലിൽ ചേർക്കാനായി രചിച്ച "തിരുവിതാംകൂറിലെ ക്രിസ്തുമതം" Christianity in Travancore എന്ന ഗ്രന്ഥത്തിൻെറ 61-ാംവശത്തു് 14-ാംനമ്പർ നോട്ടിൽ ഈ വിഷയം സംബന്ധിച്ചു് ഇങ്ങനെ പറയുന്നു:- "The explanation given by Portuguese writers is that the Northerners are the descendants of Thomas Cana by his first wife and that the Southerners are the descendants of the second wife, a Malabar woman who was baptised and then married Thomas. This explanation cannot be accepted because there were Christians here before the arrival of Thomas Cana and his followers also had children, so that all the Syrian Christians cannot be the descendants of Thomas Cana".

"പോർട്ടുഗീസ് ഗ്രന്ഥകാരന്മാർ നല്കുന്ന സമാധാനം വടക്കുംഭാഗർ കാനാതോമ്മായുടെ പ്രഥമ ഭാര്യയിൽനിന്നുള്ള സന്താനങ്ങളും, തെക്കുംഭാഗരാകട്ടെ ദ്വിതീയ ഭാര്യയുടെ-മാമ്മോദീസാമുങ്ങി പിന്നീടു തോമ്മായെ വിവാഹംചെയ്ത ഒരു മലയാളിസ്ത്രീയുടെ- മക്കളും ആകുന്നു എന്നാണല്ലോ. എന്നാൽ ഈ വ്യാഖ്യാനം ഒട്ടും തന്നെ സ്വീകാര്യമല്ല. എന്തുകൊണ്ടെന്നാൽ കാനാതോമ്മായുടെ വരവിനും അദ്ദേഹത്തിൻെറ അനുഗാമികൾക്കു സന്താനങ്ങൾ സംജാതമാകുന്നതിനും മുൻപിൽ ഇവിടെ ക്രിസ്ത്യാനികൾ ഉണ്ടായിരുന്നു. തന്നിമിത്തം സുറിയാനിക്രിസ്ത്യാനികൾ എല്ലാവരും കാനാതോമ്മായുടെ സന്തതിയാകുവാൻ ഒരു നിവൃത്തിയുമില്ല." മി. മെക്കൻസിയുടെ ഈ പ്രസ്താവനയിൽ ഇരുഭാഗക്കാരുടെയും ഉത്ഭവത്തെപ്പററിയുള്ള ഭാഗം ഞാൻ ഉദ്ധരിച്ചിട്ടുള്ള പോർട്ടുഗീസു ഗ്രന്ഥകാരന്മാരുടേതിൽനിന്നും അല്പം ഭിന്നമാണ്. ഗോവെയാ പ്രഭൃതികൾ പറയുന്നതു് വടക്കുംഭാഗർ വെപ്പാട്ടിമക്കൾ ആകുന്നു എന്നാണല്ലോ. മി. മെക്കൻസിയാകട്ടെ വടക്കുംഭാഗർ തോമ്മായുടെ ആദ്യഭാര്യാ സന്താനങ്ങളും തെക്കുംഭാഗർ ദ്വിതീയ ഭാര്യയിൽനിന്നു ജനിച്ചവരുമായി ടി ഗ്രന്ഥകാരന്മാർ പറയുന്നതായിട്ടാണ് രേഖപ്പെടുത്തിയിരിക്കുന്നതു്. മി. മിൽനീറേയ് ചെയ്തിരിക്കുന്ന പ്രസ്താവനയും മിക്കവാറും ഈവിധം തന്നെയാണെന്ന് 3 അ. 29. ലക്കത്തിൽ നാം കണ്ടുകഴിഞ്ഞു. വടക്കുംഭാഗരുടെ വാദത്തിൻെറ ഒരു പാഠഭേദമാണ് ഇവർ കൊടുത്തിരിക്കുന്നതു്. അതിൽ കേറെ പരമാർത്ഥമില്ലാതില്ലതാനും. ഞാൻ ഉപരി സൂചിപ്പിച്ചതുപോലെ, വിദേശത്തുനിന്നും കാലാന്തരത്തിൽ കുടിയേറിപാർത്തവരിൽ കുലീനരും മാർതോമ്മാ നസ്രാണികളിൽ ഇല്ലക്കാരും തമ്മിൽ പരസ്പര വിവാഹത്താൽ കൂടിക്കലർന്നു പോയിരുന്നതിനാൽ, കമ്പോറി, ഗോവേയാ മുതലായവർ തങ്ങളുടെ കൃതികൾ എഴുതിയകാലത്തെ മാർതോമ്മാ

നസ്രാണികൾ, കുടിയേറി പാർത്തവരായി പറയപ്പെടുന്ന ക്നായിതൊമ്മാ പ്രഭൃതികളുടെയുംകൂടെ സന്താനങ്ങൾ ആയിരുന്നല്ലൊ. നിധിയിരിക്കൽ മാണിയച്ചൻ മുതൽപേർ തങ്ങളെ ഈ അഭിധാനത്തിൽ – ക്നായിതൊമ്മാ മുതൽപേരുടെയും സന്താനങ്ങൾ എന്ന സംജ്ഞയാൽ— സ്വയം അഭിസംബോധനം ചെയ്തിട്ടുള്ളതായി 6 അ. 25. d യിൽ നാം കണ്ടുമിരിക്കുന്നു. മലയാളത്തെ അതി പുരാതനമായ സുറിയാനിസഭയിൽ പരസ്പര വിവാഹം വർജ്ജിച്ചും ഭിന്നങ്ങളായ സാമുദായികാചാരങ്ങളോടും കൂടെ വിയുക്തഘടകങ്ങളായി, ഹൈന്ദവരുടെ ഇടയിലേതുപോലെയുള്ള ജാതി വ്യത്യാസം ആചരിച്ചു വരുന്ന രണ്ടു ഭാഗങ്ങൾ നിലകൊള്ളുന്നതു കമ്പോറി മുതലായ വിദേശിയർക്കു തീർച്ചയായും ആശ്ചര്യവിഷയമായിരുന്നു. അതി വിചിത്രമായ ഈ വർഗ്ഗവ്യത്യാസത്തിന്റെ ചരിത്രഹേതു എന്തെന്നു കണ്ടുപിടിക്കാൻ അവർ ചെയ്ത പരിശ്രമത്തിന്റെ ഫലമായി കിട്ടിയതായിരിക്കണം ക്നായിതൊമ്മായുടെ ഭാര്യാ-അഥവാ വേശ്യാ-വാദം. ഈ വാദം അത്ര ശരിയായിരിക്കാൻ വഴിയില്ലെന്ന് കമ്പോറിയും സൂചിപ്പിക്കുന്നുണ്ട്. "The best and the greater part of these Christians descend from those whom St. Thomas baptised". ഈ ക്രിസ്ത്യാനികളിൽ ശ്രേഷ്ഠവും ബഹുതരവുമായ ഭാഗം മാർതോമ്മായിൽനിന്നു ജ്ഞാനസ്നാനം സ്വീകരിച്ചവരുടെ സന്താനമാകുന്നു എന്ന് അദ്ദേഹം (കമ്പോറി) തുറന്നുസമ്മതിക്കുന്നതിൽനിന്നു സിദ്ധിക്കുന്നത് അദ്ദേഹം വെപ്പാട്ടിവാദത്തെ അപ്പടി സ്വീകരിക്കുന്നില്ല എന്നാകുന്നു. അതിനാൽ തെക്കംഭാഗരുടെ വാദം വെറും മിഥ്യാകഥയും വികത്ഥനവുമാണെന്നും അദ്ദേഹത്തിനു തോന്നിയിരിക്കാം.

3. ഇൻഡ്യയിൽ പൊതുവെ എന്നപോലെതന്നെ നമ്മുടെ മാതൃരാജ്യമായ തിരുവിതാംകൂറിലും അധഃസ്ഥിതരും അധഃകൃതരുമായ അനേകം ജനവിഭാഗങ്ങൾ ഉണ്ടല്ലൊ. അവരെല്ലാം ഈ അധോഗതിയിൽ നിന്ന് ഉയരുന്നതിനു ഇന്നു ശ്രമിക്കുന്നതായി നാം കാണുന്നു. ഉൽകൃഷ്ടകുലജാതരായ ക്രിസ്ത്യാനികളാകട്ടെ അവരെ ഈ അധഃസ്ഥിതിയിൽനിന്നുദ്ധരിച്ച് ആദ്ധ്യാത്മികവും ആധിഭൗതികവുമായ സമുന്നതിയിലേക്ക അവരെ ആനയിക്കുന്നതിനു പണ്ടുമുതല്ക്കേ ചെയ്തിരുന്ന പരിശ്രമഫലമാണ് ഇന്നു നാം പ്രത്യക്ഷദർശിക്കുന്ന ഈ ഉണർവ്വ് എന്നതു നിസ്തർക്കമായ സംഗതിയാണ്. എന്നാൽ ഇന്ന് ഗവമ്മെണ്ടും സവർണ്ണരും ഇവരുടെ നിലയെ ഉയർത്തുന്നതിനു ശ്രമം ആരംഭിച്ചിട്ടുണ്ട്. എങ്കിലും അധഃകൃതരെന്ന് ഇന്ന് ഇതരന്മാർ കരുതുന്ന ഇക്കൂട്ടർ തങ്ങളുടെ അധഃസ്ഥിതിയെ തുറന്നു സമ്മതിക്കുന്നില്ല. പുരാതനകാലംമുതൽ അവർ ഏതു പേരുകളിൽ അറിയപ്പെട്ടിരുന്നുവോ ആ പേരുകളെ പരിഷ്കരിച്ചും ഭേദപ്പെടുത്തിയും ഒരോതരം പുതിയപേരുകൾ സ്വീകരിക്കയും തദ്വാരാ അവരുടെ പുരാതന കുലീനതയേയും ശ്രേഷ്ഠാവസ്ഥയേയും നടിക്കയും പ്രഖ്യാപനം ചെയ്കയും ചെയ്തുവരുന്നു. ഇന്നത്തെ തെക്കംഭാഗ സമുദായത്തിന്റെ നിലയും ഇതിൽനിന്ന് ഭിന്നമല്ലെന്നു കാണുന്നു. തെക്കംഭാഗരുടെ ഉത്ഭവസംബന്ധമായ അധമാവസ്ഥയെ ഗോപനംചെയ്യുന്നതിനു അവർ ആദ്യം കണ്ടുപിടിച്ച മാർഗ്ഗം അവർ ക്നായിതൊ

മ്മായുടെ ധർമ്മദാര സന്താനങ്ങൾ ആയിരുന്നു എന്നാണല്ലോ. എന്നാൽ വടക്കുംഭാഗർ ഇതു് ഒരിക്കലും സമ്മതിച്ചുകൊടുത്തിരുന്നില്ല. തെക്കുംഭാഗരുടെ ഉത്ഭവത്തിൽ രജക കുലവുമായുള്ള ബന്ധം അവർ ചൂണ്ടിക്കാണിച്ചിരുന്നു. ഇതു് അവരിൽ വടക്കുംഭാഗരോടു വിദ്വേഷം ജനിപ്പിക്കുന്നതിനു കാരണമായി എന്നു വിശേഷാൽ പറയേണ്ടതില്ലല്ലോ. അതിനാൽ വടക്കുംഭാഗരോടു വൈരനിര്യാതനം ചെയ്യുന്നതിനുവേണ്ടി തെക്കുംഭാഗർ നിർമ്മിച്ചതാണു് വടക്കുംഭാഗർ ക്നായിതോമ്മായുടെ വെപ്പാട്ടിമക്കൾ ആകുന്നു എന്ന വാദം. എങ്കിലും പ്രസ്തുത വാദം അതിന്റെ പ്രണേതാക്കൾ ഉദ്ദേശിച്ചതുപോലെ ഫലപ്രദമായില്ല, എന്നുമാത്രമല്ല അതു അവർക്കു വളരെ ഉപദ്രവകരമായി ഭവിച്ചിരിക്കുന്നു എന്നു് അവർക്കു കാലാന്തരത്തിൽ അനുഭവവേദ്യമായി; വടക്കുംഭാഗർ മാർത്തോമ്മാ നസ്രാണികൾ ആയ പൂർവ്വിക നാട്ടുക്രിസ്ത്യാനികളുടെ സന്താനപരമ്പരയാണെന്നു കരതലാമലകംപോലെ എല്ലാവർക്കും വിശദമായിരുന്നതിനാൽ അവരുടെ ഉത്ഭവത്തെ കളങ്കപങ്കിലമാക്കിക്കാണിക്കാൻ തെക്കുംഭാഗർ തേടിപ്പിടിച്ചു പ്രയോഗിച്ച ഈ വിദ്യ അവരുടെ (വടക്കുംഭാഗരുടെ) ആഭിജാത്യത്തിനു യാതൊരു ഹാനിയും ചെയ്യുവാൻ പ്രാപ്തമായില്ല; പ്രത്യുത, ഈ വാദം നിമിത്തം തെക്കുംഭാഗർ തങ്ങളുടെ ഒരു പ്രപിതാമഹൻ എന്നു പ്രഘോഷണം ചെയ്യുന്ന ക്നായിതോമ്മായെ ഒരു പരസ്ത്രീ വ്യഭിചാരിയായി പ്രഖ്യാപനം ചെയ്യുന്നു എന്ന തീരാക്കളങ്കം തങ്ങളുടെമേൽതന്നെ അവർ വരുത്തിവെക്കയും ചെയ്തു. ഈ ദുരവസ്ഥയെ കഴിയുന്നതു നിവാരണം ചെയ്തു പരിഹരിക്കുന്നതിനായി തെക്കുംഭാഗർ പിന്നീടു കണ്ടുപിടിച്ച സിദ്ധാന്തമാണു് അവരുടെ ക്നാനായോത്ഭവ--അഥവാ ഉറഹാ--വാദം. ഈ നവീനവാദപ്രകാരം അവർ ക്നായിതോമ്മായുടെ മാത്രമല്ല അദ്ദേഹത്തെ അനുഗമിച്ചു മലങ്കരെ കുടിയേറിപ്പാർത്ത ഏഴില്ലം ഏഴുപത്തിരണ്ടു കുടുംബക്കാരായ മിഷ്യനറികളുടെ മക്കളാണത്രെ. ഈ വാദത്തിന്റെ ഉള്ളടക്കം പരിശോധിച്ചാൽ അതു് തെക്കുംഭാഗരുടെ നിർമ്മാണ വൈദഗ്ദ്ധ്യഫലമാണെന്നു് അനായാസേന ബോദ്ധ്യമാകും. ഈ വാദത്തിന്റെ സാരം മാർത്തോമ്മാശ്ലീഹാ മലയാളത്തു സ്ഥാപിച്ച സഭയാകുന്നതോട്ടത്തിൽ അദ്ദേഹത്തെ തുടർന്നുവേല ചെയ്യുന്നതിനു അതേ വിധത്തിലുള്ള ജോലിക്കാരും കർത്തവ്യക്കാരും ഇല്ലാതെ വന്നതിനാൽ ക്രമേണ ക്രിസ്തീയമതം ക്ഷയിച്ചു തുടങ്ങിയെന്നും, മാർത്തോമ്മാശ്ലീഹാ സ്വർഗ്ഗത്തിൽ ഇരുന്നു ഇതു കണ്ടപ്പോൾ തനിക്കു പററിയ അബദ്ധത്തെപ്പററി പശ്ചാത്തപിച്ചുകൊണ്ടു് ഉറഹാ മാർ യൌസേപ്പിനും മററും പ്രത്യക്ഷനായി തന്റെ വിയർപ്പാലെയും രക്തത്താലെയും നട്ടുവളർത്തിയ മലയാളസഭയെ സമൂലനാശത്തിൽനിന്നും സമുദ്ധരിക്കുന്നതിനു സമുചിതമായ നടപടികൾ ഉടനേ സ്വീകരിക്കണമെന്നു് അഭ്യർത്ഥിച്ചു എന്നും തൽഫലമായി ഉറഹാ മാർ യൌസേപ്പും ഏതാനും വൈദികരും രാജമക്കൾ എണ്ണൂറൻപതു കുടുംബവുമായി പുറപ്പെട്ടുവന്നു് മലങ്കരെ കുടിയേറി വേദപ്രചാരവേല നിർവ്വഹിച്ചു് മലങ്കരസഭയെ സംരക്ഷിച്ചു എന്നുമാണല്ലോ. ഇതു വടക്കുംഭാഗരുടെ ഐതിഹ്യത്തിനു ബലവിരുദ്ധമാണു്. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച മലയാളസഭയെ ഭരിച്ചു സംരക്ഷിക്കുവാൻ വേണ്ടപ്പെട്ട മെത്രാന്മാർ, റമ്പാന്മാർ,

വൈദികർ ആദിയായവരെ യഥാവിധി അദ്ദേഹം കല്പിച്ചാക്കിയിരുന്നു എന്നും, അവർ പിൻഗാമികളെ യഥാവസരം നിയമിച്ചിരുന്നതിനാൽ മലയാള സഭയാകുന്ന മേഷയൂഥത്തെ മേയിക്കുന്നതിനു അജപാലന്മാരുടെ അഭാവം ഉണ്ടായിരുന്നില്ലെന്നുമാണല്ലോ വടക്കുംഭാഗർ വാദിച്ചുവരുന്നതു്. അതിനാൽ ഈ ഉറഹാവാദത്തിൻെറ നിർമ്മാതാക്കൾ വടക്കുംഭാഗരല്ല. അതിൻെറ ഉത്ഭവസ്ഥാനം ഉറഹായല്ല, മലയാളംതന്നെയാണെന്നു ഫൊർട്ടെസ്ക്യു ചൂണ്ടിക്കാണിക്കുന്നു. ആ സ്ഥിതിക്കു ഈ വാദത്തിൻെറ പ്രണേതാക്കൾ തെക്കുംഭാഗർ തന്നെയാണെന്നുള്ളതിനു സംശയമില്ല.

4. വർത്തകപ്രഭുവായ തോമ്മായും കൂട്ടരും പുരാതനകാലത്തു് കനാൻ എന്നു വിളിക്കപ്പെട്ടിരുന്ന ഭൂവിഭാഗത്തിൽനിന്നു വന്നതിനാൽ തദനുയായികളായ തങ്ങൾക്കു ക്നാനായക്കാർ എന്നപേരുണ്ടായി എന്ന തെക്കുംഭാഗരുടെ പഴയ പാഠത്തെ മി. ചാഴികാടൻ പരിത്യജിച്ചുകൊണ്ടു് തൽസ്ഥാനത്തു് കാനാവാദത്തെ സൃഷ്ടിച്ചു പ്രതിഷ്ഠിച്ചിരിക്കുന്നു. ഈ നവീനവാദസ്ഥാപനയത്നത്തിൽ ചരിത്രരേഖകളെ കൃത്രിമംചെയ്തു് ഉദ്ധരിക്കുന്നതിനുപോലും അദ്ദേഹം മടിച്ചില്ല. തൽഫലമായി: ക്നായിത്തോമ്മായും കൂട്ടരും കാനാഗ്രാമത്തെയും സമീപപ്രദേശങ്ങളെയും അധിവസിച്ചിരുന്നു; മാർ തോമ്മാശ്ലീഹായുടെ ജന്മഭൂമി കാനാ ആയിരുന്നു; അദ്ദേഹം (തോമ്മാശ്ലീഹാ) ക്രിസ്തുവിൻെറ അടുത്ത ചാർച്ചക്കാരൻ ആയിരുന്നു; ക്നായിത്തൊമ്മനും കൂട്ടരും തോമ്മാശ്ലീഹായുടെ സന്താനപരമ്പരയിൽപെട്ടവരായിരുന്നു; തോമ്മാശ്ലീഹായും മിശിഹായുമൊക്കെ ദാവീദിൻെറ ഗോത്രത്തിൽപെട്ടവരാകയാൽ ക്നായിതോമ്മാപ്രഭൃതികളുടെ സിരകളിൽക്കൂടി പ്രവഹിച്ചിരുന്ന രക്തം യൂദാഗോത്രത്തിൽപെട്ട ദാവീദിൻെറയും ശ്ലേമ്മോൻെറയും മിശിഹായുടെയും തോമ്മാശ്ലീഹായുടെയും രക്തനാഡികളിൽക്കൂടി ഒഴുകിയിരുന്ന അതേരക്തംതന്നെയാണു എന്നു സ്ഥാപിച്ചതായി അഭിമാനിച്ചുകൊണ്ടു് ക്നാനായക്കാരുടെ രക്തശുദ്ധിയെയും രക്തവിശുദ്ധത്തെയുംപററി മി. ചാഴികാടൻ വൻപു പറയുന്നു. ഇങ്ങനെ അതിയായി സ്വയം പ്രശംസിക്കുന്നതു് തങ്ങളെ പ്രശംസിക്കുവാൻ മററാരുമില്ലാത്തവരാണു് എന്ന ആപ്തവാക്യം എത്ര അർത്ഥവത്താണു് എന്നു് നാം ഇവിടെ കാണുന്നു. കൃത്രിമരേഖകളേയും മററും അടിസ്ഥാനമാക്കി സൃഷ്ടിച്ചിരിക്കുന്ന ശുദ്ധരക്തവാദം വെറും ജലരേഖകൾക്കു സമമാണെന്നു് പറയാതെ തരമില്ല. മി. ചാഴികാടൻ കാനാവാദവുമായി മുന്നോട്ടു വരുന്നെങ്കിലും ക്നാനായസംജ്ഞയെ അദ്ദേഹവും മുറുകെപ്പിടിച്ചിരിക്കയാണു്. അതിനു പതിനാറു ശതാബ്ദത്തിൽ കൂടുതൽ പഴക്കമുണ്ടെന്നു വാദിക്കയും ചെയ്യുന്നു. ഇത്ര പഴയതെന്നു പറയുന്ന ഈ പേരു തെക്കുംഭാഗർ ധരിക്കാൻ തുടങ്ങിയിട്ടു സാക്ഷാൽ ഒരു ശതാബ്ദംപോലും തികഞ്ഞിട്ടില്ലെന്നുള്ളതാണു് ബഹുവിചിത്രം. 1910-ൽ ആദ്യം അച്ചടിച്ച അവരുടെ പുരാതനപാട്ടുകൾ എന്ന കൃതിയിലോ മാക്കിൽമെത്രാനച്ചൻെറ നാളാഗമ(ം മി. ചാഴികാടൻെറ കൃതിയുടെ 256-7 വശങ്ങളിൽ ഉദ്ധരിച്ചിട്ടുള്ള ഭാഗ)ത്തിലോ ഒരിടത്തും ക്നാനായശബ്ദം കാണുന്നില്ല. അവിടെയെല്ലാം തെക്കുംഭാഗശബ്ദംമാത്രമാണു പലപ്രാവശ്യം കാണുന്നതു്. യാക്കോബായക്കാരായ തെക്കുംഭാഗരാണു് ഇടവഴി

ക്കൽ പീലിപ്പോസ് എന്നയാളുടെ നേതൃത്വത്തിൽ സമുദായോന്നമന
ത്തിനായുള്ള പരിശ്രമമദ്ധ്യേ ഒരു പുതിയ കലഹം നിമിത്തം ക്നാനാ
യോത്ഭവവാദം വാർത്തുവിട്ടതും ക്നാനായകമ്മിറ്റി ഏറ്റെടുത്തിരുന്നതും. ക
ത്തോലിക്കരായ തെക്കുംഭാഗർ വളരെക്കഴിഞ്ഞു മാത്രമാണ് യാക്കോബായ
സഹോദരങ്ങളെ അനുകരിക്കാൻ തുടങ്ങിയത്. തന്നിമിത്തമാണ പുരാത
നപാട്ടുകളുടെ ആദ്യപതിപ്പിലും മറ്റും ക്നാനായശബ്ദത്തിനു പ്രവേ
ശം ലഭിക്കാഞ്ഞത്.

5. തെക്കുംഭാഗർ ക്നാനായോത്ഭവവാദം പരസ്യമായി പുറപ്പെടു
വിക്കുവാൻ ആരംഭിച്ചപ്പോൾ വടക്കുംഭാഗർ അതിനെ ശക്തിയുക്തം പ്ര
തിഷേധിക്കാനും തുടങ്ങി. ഈ വസ്തുതയെ പരാമർശിച്ച് ടി. വാഴികാടൻ
261-ാംവശത്ത് പറഞ്ഞിട്ടുള്ള ഭാഗം ഞാൻ ഇവിടെ ഉദ്ധരിക്കുന്നു: "കോ
ട്ടയം പഴയസെമിനാരിക്കേസിൽ തിരുവിതാംകൂർ ഹൈക്കോടതിവിധി
മൂലം വിജയം പ്രാപിച്ച മലങ്കര (യാക്കോബായ) ഇടവകയുടെ പരേത
നായ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ
തിരുമേനിയെ അനുമോദിക്കുന്നതിനായി 1890 മകരം 8-ാംനു- വെളിയ
നാട്ടുകവർച്ചപ്പാടത്തുപള്ളിയിൽവച്ചുകൂടിയ യോഗത്തിൽ യാക്കോബാ
യ ക്നാനായ സമുദായത്തിന്റെ പ്രാതിനിധ്യം വഹിക്കുന്ന ക്നാനായ
കമ്മിറ്റിയിൽനിന്നു ഒരു മംഗളപത്രവും ഒരു സപ്ലസ്സിബായും തിരുമനസ്സി
ലേക്ക സമർപ്പിക്കയുണ്ടായി. പ്രസ്തുതമംഗളപത്രത്തിലും അതിനുള്ള മറുപടി
യിലും ക്നാനായക്കാർ ക്രിസ്ത്വബ്ദം 345—ൽ മലങ്കരെ കുടിയേറിയവ
രുടെ സന്തതി പരമ്പരകളാണെന്ന് എടുത്തു പറഞ്ഞിരുന്നതിനാൽ ചില
വടക്കുംഭാഗർ അതൊരു വാദവിഷയമാക്കി ആയിടെയാരംഭിച്ച മലയാള
മനോരമപത്രത്തിൽ ക്നാനായ കമ്മിറ്റിയോടായി ചില ചോദ്യങ്ങൾ പ്ര
സിദ്ധപ്പെടുത്തി. കമ്മിറ്റി സെക്രട്ടറിയായിരുന്ന ഇടവഴിക്കൽ പീലിപ്പോസ്
അവർകൾ തക്കം അധികരിക്കാതിരിക്കത്തക്കവിധം ശാന്തമായ ഒരു മറു
പടി നൽകി. അനന്തരം ഈ വാദപ്രതിവാദം മനോരമയുടെ ഏതാനും
ലക്കങ്ങളിൽക്കൂടി ദീർഘിച്ചു. തത്സമയം വടക്കൻ സർക്കിട്ടിലിരുന്ന മെത്രാ
പ്പോലീത്താ കോട്ടയത്തു തിരിച്ചെത്തി തക്കം കഠിനമായി വിരോധിച്ചു
കല്പനകൊടുത്തു എങ്കിലും ക്നാനായ സമുദായത്തെയും ചില വ്യക്തിക
ളെയും ആക്ഷേപിച്ച് മനോരമ ഒരു ഉപപത്രം പ്രസിദ്ധപ്പെടുത്തുകയും,
മെത്രാപ്പോലീത്തായുടെ നിരോധനാജ്ഞ അടിസ്ഥാനപ്പെടുത്തി മേലിൽ
ഇതുസംബന്ധമായി മനോരമയിൽ യാതൊന്നും പ്രസിദ്ധപ്പെടുത്തുകയി
ല്ലെന്നു ഒരു കുറിപ്പു ചേർക്കുകയും ചെയ്തു. ഉടനെ ഉപപത്രത്തിനു തക്കതായ
ഒരു മറുപടി തയാറാക്കി മനോരമയ്ക്കു അയച്ചു. കൂലി കൊടുക്കാമെന്നു പറ
ഞ്ഞിട്ടും അച്ചടിക്കയില്ലെന്നു മനോരമ ശാഠ്യം പിടിച്ചു. ഉടനേ കോട്ടയം
സി. എം. എസ്സ് പ്രസ്സിൽ ഏല്പിച്ച് അക്ഷരം ചേർത്തു തീർന്നപ്പോൾ എതിർ
കക്ഷികളുടെ സ്വാധീനബലത്താൽ അവിടെയും അച്ചടിനിഷേധിക്കപ്പെട്ടു.
മറ്റു പലപ്രസ്സുകളും എതിർ കക്ഷി സ്വാധീനത്തിലാക്കി. ഒടുവിൽ ആല
പ്പുഴ കടപ്പുറത്തുണ്ടായിരുന്ന ഒരു ലത്തീൻകാരന്റെ പ്രസ്സിൽ ലഘുപത്രിക
രഹസ്യത്തിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി. ഇതിനു മറുപടിയായി

ഏതാനും മാസങ്ങൾ കഴിഞ്ഞ് ഒരു ലഘുലേഖ വടക്കുംഭാഗർ കൊച്ചിയിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി. ഇക്കാലത്തു ക്നാനായ സമുദായത്തിൽനിന്നു പണം പിരിച്ച് "ക്നാനായപ്രദീപിക" എന്നപേരിൽ ഒരു അച്ചുക്കൂടം കോട്ടയത്തു വലിയപള്ളിമാളികയിൽ സ്ഥാപിക്കയും അതിൽനിന്നും മി. ഇ. എം. ഫിലിപ്പോസിന്റെ പത്രാധിപത്യത്തിൽ "മലയാളവിനോദിനി" എന്നപേരിൽ ഒരു പത്രം 1066 കന്നി 15-ാംനു മുതൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. സമുദായത്തിനു സ്വന്തമായുണ്ടായ ഈ പ്രസ്സിൽനിന്നും മുൻലഘുലേഖയെ ഖണ്ഡിച്ച് ഒരു മറുപടി പ്രസിദ്ധപ്പെടുത്തുകയും ഇതിനോടെ തർക്കം അവസാനിക്കയും ചെയ്തു."

6. ഇങ്ങനെ അവസാനിച്ചതായി മി. ചാഴികാടൻ പറയുന്ന തർക്കമാണ് അദ്ദേഹം തന്റെ ഗ്രന്ഥംമൂലം ഇപ്പോൾ കുത്തിപ്പൊക്കിക്കൊണ്ടു വന്നിരിക്കുന്നത്. വാദവിഷയം പഴയതു ആയിരിക്കുന്നതുപോലെ അതിന്റെ പ്രത്യുത്തരവും പഴയതുതന്നെ ആകാനേ മാർഗ്ഗമുള്ളൂ. അതിനാൽ ഇവിടെ പുത്തനായി യാതൊന്നും പറയുന്നില്ല. ഞാൻ മൂന്നും നാലും അദ്ധ്യായങ്ങളിൽ എടുത്തുകാണിച്ചിട്ടുള്ള വിദേശികളും സ്വദേശികളും ആയ ചരിത്രകാരന്മാരുടെ രേഖകളിൽ തെക്കുംഭാഗ സമുദായത്തിന്റെ ആരംഭം സൂചിപ്പിക്കപ്പെട്ടിട്ടുണ്ട്. ആദ്യമായി നമുക്കു വിദേശചരിത്രകാരന്മാരുടെ വെപ്പാട്ടിവാദം എടുക്കാം. ഇവർ പറയുന്നതു വടക്കുംഭാഗർ ക്നായിതോമ്മായുടെ ദ്വിതീയ ഭാര്യയോ വെപ്പാട്ടിയോ ആയിരുന്ന ഒരു നായർസ്ത്രീയുടെ സന്താനങ്ങൾ ആകുന്നു എന്നാണല്ലോ. ഇതു ശരിയല്ലെന്നു സമ്മതിക്കാത്തതായി ഇന്നു ആരും തന്നെ ഇല്ല. ആ സ്ഥിതിക്കു ആ വാദത്തിൽ വല്ല വാസ്തവവുമുണ്ടെങ്കിൽ അതു തെക്കുംഭാഗരെത്തന്നെ ബാധിക്കുന്നതായിരിക്കണം. വടക്കുംഭാഗരുടെ ഐതിഹ്യപ്രകാരമാകട്ടെ അതു തെക്കുംഭാഗരെമാത്രമത്രെ സംബന്ധിക്കുന്നത്. അതായതു തെക്കുംഭാഗസമുദായം ക്രിസ്തുമാർഗ്ഗം അവലംബിച്ച ഒരു വെളുത്തേടത്തു നായർസ്ത്രീയുടെ സന്താനപരമ്പരയാണെന്ന്. ഗോവയാ കമ്പോറി മുതലായവർ നായർസ്ത്രീ എന്നു പറഞ്ഞിരിക്കുന്നതു വെളുത്തേടസ്ത്രീയെ ഉദ്ദേശിച്ചാണ്. അടിമകാലങ്ങളിൽ വെളുത്തേടന്മാർ നായർജാതിയിൽപെട്ടിരുന്നു. ഇന്നുള്ളതായി ഗണിക്കപ്പെടുന്ന അധഃസ്ഥിതി അന്നവരെ ബാധിച്ചിരുന്നില്ല. തിരുവിതാംകൂർ സ്റ്റേറ്റ് മാനുവൽ-പുതിയതു -ഒന്നാംവാല്യം 866-ാം പശത്തു വെളുത്തേടത്തേപ്പറ്റി പറഞ്ഞിരിക്കുന്നതു 'വെളുത്തേടത്തു നായർ' എന്നാണ്. ആ ഭാഗം ഞാൻ ഇവിടെ ഉദ്ധരിക്കാം:

The Veluthadathunayars are washermen by occupation. They are believed to have been once within the Nayar community. In course of time they became a distinct caste of inferior social status on account of their occupation. They wash clothes for the caste Hindus. They resemble the Nayars in their manners and social customs. The Nayar Regulation applies to them"—

"വെളുത്തേടത്തു നായന്മാർ തൊഴിലിൽ അലക്കുകാരാകുന്നു.

അവർ ഒരു കാലത്തു നായർ സമുദായത്തിൽ ഉൾപ്പെട്ടിരുന്നതായി വിശ്വ
സിച്ചുവരുന്നു. കാലാന്തരത്തിൽ അവരുടെ ഉപജീവികാനിമിത്തം അവർ
താണനിലയിൽപെട്ട ഒരു ഭിന്നജാതിയായിത്തീർന്നു. സവർണ്ണ ഹിന്ദുക്കൾക്കു
തുണിഅലക്കുന്നതു അവരാണ്. അവരുടെ സാമുദായികാചാരമര്യാദി
കൾ നായന്മാരുടേതുപോലെ തന്നെയാണ്. നായർ റെഗുലേഷൻ അവ
രെയും ബാധിക്കുന്നു." ക്നായി തോമ്മായുടെ കാലത്തു വെളുത്തേടത്തുനാ
യന്മാരുടെ സാമുദായികനില നായന്മാരുടേതിൽനിന്നു ഒട്ടും താണതല്ലാ
യിരുന്നുഎന്നു തോന്നുന്നു. പോർട്ടുഗീസു ഗ്രന്ഥകാരന്മാർ പറയുന്ന നാ
യർസ്ത്രീ വെളുത്തേടത്തിതന്നെ ആയിരുന്നു എന്നതിനു മതിയായതെളിവു
എറണാകുളം പള്ളിവികാരി എഴുതിയതും ബ്രിട്ടീഷ് മ്യൂസിയത്തിൽ ഇരിക്കു
ന്നതുമായി ഞാൻ മുൻഉദ്ധരിച്ച രേഖയുംമററുമാണ്. ക്നായിതോമ്മായിക്കു
ദ്വിഭാഷിയും പാചകസ്ത്രീയുമായി ചക്രവർത്തി അനുവദിച്ചുകൊടുത്തതു ഒരു
മൈനാത്തു് ആയിരുന്നു എന്നും അവളുടെ തൊഴിൽ അലക്കായിരുന്നു എന്നും
തന്നിമിത്തം അവൾ ഹീനജാതിയിൽ പെട്ടവൾ ആയിരുന്നുവെന്നും, ക്നാ
യിതോമ്മാ ഇവളെ ക്രിസ്തുമാർഗ്ഗത്തിൽ ചേർത്തു എന്നും ഇവളുടെ സന്താന
ങ്ങൾ അത്രെ തെക്കുംഭാഗരുടെ പ്രപിതാമഹന്മാർ എന്നും ആണല്ലൊ. പ്ര
സ്തുത രേഖയിൽ കാണുന്നതു്. "മൈനാത്തു്" എന്നുവച്ചാൽ "അലക്കുകാ
രനു ചിലദിക്കുകളിൽ പറയുന്നപേരു" എന്നു് എ.ആർ. വി. ഭാഷാനിഘണ്ടു
വിൽ കാണുന്നു. ആകയാൽ മൈനാത്തും വെളുത്തേടനും ഒന്നുതന്നെയെ
ന്നു സിദ്ധിക്കുന്നു. പ്രസ്തുത രേഖനിർമ്മിച്ച കാലത്തു വെളുത്തേടന്മാരുടെ സാ
മുദായികനില അധഃപതിച്ചിരുന്നു എന്നും അതിൽനിന്നു വ്യക്തമാകുന്നുണ്ടു്.
മി. പല്ലം ഇ. ഐ. ചാണ്ടി പ്രസിദ്ധപ്പെടുത്തിയ രേഖയും വീരടിയാന്മാ
രുടെ പാട്ടിലെഭാഗവും തെക്കുംഭാഗസമുദായത്തിന്റെ ഉത്ഭവം മാർഗ്ഗംകു
ടിയവളും ക്നായിതോമ്മായുടെ ദാസിയുമായിരുന്ന ഒരു സ്ത്രീയിൽനിന്നാ
കുന്നുഎന്നു വ്യക്തമാക്കുന്നു. അവളുടെ ജാതി ഏതെന്നു തിരിച്ചുപറയുന്നില്ല.
എങ്കിലും അവൾ ഒരു സംഗീതപാല—മാരാ—നെയാണു് വിവാഹം ചെ
യ്തതെന്ന വസ്തുത എടുത്തുകാണിച്ചിട്ടുണ്ടു്.

7. തെക്കുംഭാഗരായ യാക്കോബായക്കാർ മാർ ദീവന്നാസ്യോസിനു
സമർപ്പിച്ച മംഗളപത്രത്തിൽ ഉന്നയിച്ചിരുന്ന ക്നാനായോത്ഭവവാദ
ത്തെപ്പററി തുടർച്ചയായുണ്ടായ വാദപ്രതിവാദമദ്ധ്യേ വടക്കുംഭാഗർ കൊ
ച്ചിയിൽ അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്തതായ ഒരു ലഘുലേഖയുടെ കാര്യം
മി. ചാഴികാടൻ സൂചിപ്പിച്ചിട്ടുണ്ടല്ലൊ. "ക്നാനായോത്ഭവം" ഒന്നാംപു
സ്തകം എന്നപേരിൽ "രാഹുദ്ധ്വംസി" എഴുതി ഒരു മി. ഇ. ജെയിക്കബ്
കൊച്ചിയിലെ വെസ്റ്റേൺസ്റ്റാർ പ്രസ്സിൽ 1890-ൽ അച്ചടിപ്പിച്ചു "രജ
കവിലാസം" മാനേജർ രാ. ശ്രീ സ്വഭാനു അവർകൾക്കു പ്രത്യുത്തരം
നൽകുന്നതായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ലഘു ലേഖനത്തെ അതെന്നു
ഞാൻ വിചാരിക്കുന്നു. അതിന്റെ ആരംഭത്തിൽ ഇങ്ങനെ പറയുന്നു:
"ക്നാനായകമ്മട്ടിയാർ നി. വ. ദി. ശ്രീ മലങ്കര ഇടവകയുടെ മാർ ദീവ
ന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു സമർപ്പിച്ച മംഗളപത്ര
ത്തിൽ തങ്ങളുടെ സമുദായത്തിന്റെ ഉത്ഭവത്തെയും പൊതുസംഗതിക

ളിൽ ഞങ്ങൾ ചെയ്തിട്ടുള്ള പ്രയത്നം മുതലായ ചില വിഷയങ്ങളെയും
പററി സൂചിപ്പിച്ചിട്ടുള്ള സംഗതികളുടെ വാസ്തവത്തെ സംശയിച്ച് "ചി
ത്രഭാനു," "സുറിയാനിസമുദായം" എന്നവരുടെ ചോദ്യങ്ങളും "ഒരുത്തൻ,"
"വേറൊരുത്തൻ" എന്നവരുടെ തർക്കങ്ങളും, "സുറിയാനിക്കാരൻ," "വി
ചിത്രഭാനു" എന്നവരുടെ ഉത്തരങ്ങളും മനോരമപ്പത്രികമുഖാന്തിരം മിക്ക
ആളുകളും ഗ്രഹിച്ചിട്ടുണ്ടല്ലോ. ഈയിടെ ക്നാനായ സമുദായത്തിന്റെ
ഒരു അംഗമായ "സ്വഭാനു" എന്ന ഒരാൾ മേലെഴുതിയ സംഗതികളെ
അവസാനമായി തീരുമാനിച്ച് ഒരു ചെറിയ പുസ്തകം പ്രസിദ്ധപ്പെടു
ത്തിയിട്ടുള്ളതിൽ സുറിയാനിക്രിസ്ത്യാനികളെപററിയുള്ള അപവാദങ്ങൾ
കുറെമൂത്തുപോയി എന്ന് ഗ്രന്ഥകർത്താവുതന്നെ സമ്മതിച്ചിട്ടുള്ളതായി കാ
ണുന്നസ്ഥിതിക്കു സമുദായങ്ങൾതമ്മിൽ കടലാസു മുഖാന്തിരമെങ്കിലും കല
ഹത്തിനിടയായേക്കുമെന്നു ശങ്കിച്ചിട്ടും "സഹോദരന്മാർ ഐകമത്യത്തോ
ടെയിരിക്കുന്നത് എത്ര നന്മയും എത്ര സന്തോഷവും ആകുന്നു" എന്നു
സ്വഭാനു പകർത്തിയിട്ടുള്ള വേദവാക്യത്തിനു ഭംഗമുണ്ടായേക്കുമോ എന്നു
ഭയന്നിട്ടും ഈ സമാധാനപത്രം എഴുതുവാൻ ഇടവന്നിട്ടുള്ളതാകുന്നു.

"ചിത്രഭാനുവിന്റെ ചോദ്യങ്ങൾക്കു കാരണവും അവയുടെ ഉദ്ദേ
ശ്യവും എന്തായിരിക്കാം. സ്വഭാനു പറയുന്നതുപോലെ ക്നാനായ സമുദാ
യത്തിന്മേൽ പതിത്വം ആരോപിക്കുന്നതിനോ?

"ക്നാനായ സമുദായത്തിന്റെ ഉത്ഭവത്തെക്കുറിച്ചുള്ള തർക്കം പു
ത്തനല്ല. അടുത്തകാലങ്ങളിൽ മലയാളത്തിൽ ഉണ്ടായിട്ടുള്ള സുറിയാനിക്രി
സ്ത്യാനികളുടെ ചരിത്രങ്ങളിൽ ഈ തർക്കം കുറേക്കാലമായിട്ടുള്ളതെന്നു പ്രസ്താ
വിക്കയും ഗ്രന്ഥകർത്താക്കന്മാർ എല്ലാവരും ഒരേ സമുദായത്തിൽനിന്നുള്ള
വരാകയാൽ മറെറാരു സമുദായത്തിലെ ആക്ഷേപയോഗ്യങ്ങളായ സംഗ
തികൾ യഥാർത്ഥങ്ങളായിരുന്നാലും വെളിപ്പെടുത്തി പറയുന്നതു വിഹിതമ
ല്ലെന്നുകണ്ടു (വിരുത്തു പ്രകരണങ്ങൾക്കുള്ള പരസ്യം നോക്കുക) വായന
ക്കാർ അവരവർക്കുതന്നെ തർക്കവിഷയം തീർച്ചപ്പെടുത്തുന്നതിനായി ഇരുക
ക്ഷിയുടെയും വാദമുഖങ്ങളെ വ്യക്തമായി വ്യവഹരിക്കയും ചെയ്തിട്ടുണ്ട്.
ഈ സ്ഥിതിക്കു ക്നാനായസമുദായം തങ്ങളുടെ ഉത്ഭവം ഇന്നവിധമെന്നു
മംഗളപത്രത്തിൽ ക്ലിപ്തപ്പെടുത്തിയതു ഇരു സമുദായങ്ങളിലും അതേവരെ
ഉണ്ടായിരുന്ന സമാധാന വിചാരത്തെ ലംഘിക്കയായിരുന്നുവെന്നുള്ളതിനു
തർക്കമില്ല. മംഗളപത്രം അച്ചടിപ്പിച്ചു സുറിയാനി സമുദായത്തിൽ അനേക
അംഗങ്ങൾക്കു ഓരോ പ്രതി അയച്ചുകൊടുത്തതിനാൽ ഈ സമാധാനലം
ഘനം പൂർത്തിയാക്കി. ഈ സന്ദർഭത്തിലാണു ചിത്രഭാനുവിന്റെ ചോദ്യ
ങ്ങൾ. ഈ ചോദ്യങ്ങൾക്കു അറിവുള്ളവർ ആരെങ്കിലും ഉത്തരം പറയണ
മെന്നല്ലാതെ ക്നാനായ സമുദായംതന്നെ ഉത്തരം പറയണമെന്നു അ
പേക്ഷയില്ലാതെയും ചോദ്യങ്ങൾക്കുത്തരം പറഞ്ഞു തങ്ങളെത്തന്നെ സമാ
ധാനപ്പെടുത്തിക്കൊൾവാൻ സുറിയാനിക്കാരിൽ അനേകംപേർ ഉണ്ടായും
ഇരിക്കെ ക്നാനായക്കാർതന്നെ ഉത്തരം പറയാൻ ഭാവിച്ചു പുറപ്പെട്ടതും
അതിൽ വൈരാഗ്യസൂചകങ്ങളായ വാചകങ്ങളെ ഉപയോഗപ്പെടുത്തി
യതും നന്നായില്ലെന്നേ വിചാരിച്ചുകൂടു. വെളുത്തേടത്തേക്കാൾ ഹീനജാ

ത്തികൾ ക്രിസ്ത്യാനിമാർഗ്ഗം അനുസരിച്ചു സുറിയാനി സമുദായത്തിൽ ഉൾപ്പെട്ടിരിക്കുന്ന സ്ഥിതിക്കു ക്നാനായ സമുദായക്കാർ രജകസ്ത്രീയുടെ സന്തതിയെന്നു പറയുന്നതു ഇവരുടെമേൽ പതിത്വം ആരോപിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടിയല്ലല്ലോ. അങ്ങിനെയെങ്കിൽ തീരെ ഹീനജാതിക്കാരായ പറയിയുടെയോ പുലയിയുടെയോ സന്തതിയെന്നു പറയേണ്ടിയിരുന്നു. .........ക്നാനായ സമുദായം ഒരു രജകസ്ത്രീയുടെ സന്തതിയെന്നു സബ്ബ്രാന്നു സമ്മതിക്കേണ്ടിവരുന്നപക്ഷവും ഇതിനാൽ അവക്കു ഒരു പതിത്വം വന്നുകൂടുമെന്നു ശങ്കിപ്പാനില്ല. ഇവർ വിചാരിക്കുന്നതുപോലെ രജകൻ അത്ര ഹീനജാതിക്കാരനുമല്ല."

8. ഇങ്ങനെ യാക്കോബായക്കാരായ തെക്കുംഭാഗർ അരനൂററാണ്ടിനു മുൻപു് ഒരു പരസ്യരേഖവഴി ക്നാനായോത്ഭവവാദം പുറപ്പെടുവിക്കയും വടക്കുംഭാഗരായ യാക്കോബായക്കാർ അതിനെ ശക്തിയുക്തം പ്രതിഷേധിച്ചു മറുപടിപറയുകയും അങ്ങനെ അതു ഒരു ചെറിയ വാദപ്രതിവാദകോലാഹലമായി പരിണമിക്കയും ഒടുവിൽ ശാന്തമാകയും ചെയ്തു. ഈ ശാന്തത പിന്നീടു ഒരു അദ്ധശതാബ്ദകാലത്തേക്കു നീണ്ടുനിന്നു. ഇങ്ങനെ ശാന്തമായിക്കിടന്ന സമുദായാന്തരീക്ഷത്തെ ഇതാ ഇപ്പോൾ തെക്കുംഭാഗം കത്തോലിക്കനായ മി. ചാഴികാടൻ എഴുതി ഒരു കത്തോലിക്കാ ശ്രുപതാപക പ്രസ്സിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയ "സുറിയാനിക്കാരുടെ കേരളപ്രവേശനം അഥവാ തെക്കുംഭാഗസമുദായചരിത്രം" എന്ന ക്ഷുദ്രകൃതിമൂലം പ്രക്ഷുബ്ധമാക്കാൻ ഉദ്യമിച്ചിരിക്കുന്നു. എങ്കിലും സമാധാനപ്രിയന്മാരായ വടക്കുംഭാഗം കത്തോലിക്കർ ഇതുകൊണ്ടൊന്നും ഇളകി വശാകയില്ലെന്നു ഈ കഴിഞ്ഞ മൂന്നാലുകൊല്ലത്തെ അനുഭവം സ്പഷ്ടമാക്കുന്നു. മി. ചാഴികാടൻ സ്വസമുദായ ചരിത്രമെഴുതിയതിനു് ഇവിടെ ആക്കും യാതൊരു പരിഭവവുമില്ല. എന്നാൽ അതിൽ തെക്കുംഭാഗസമുദായത്തിൻെറ ഉത്ഭവത്തെപ്പററി യഥാത്ഥത്തിൽ അടിസ്ഥാനമില്ലാത്ത വാദസൌധം കെട്ടിപ്പൊക്കുകയും അതിനു താങ്ങായി കൃത്രിമരേഖകൾ നിമ്മിക്കയും, വടക്കുംഭാഗസമുദായത്തെ ഇടിച്ചുപറഞ്ഞുകൊണ്ടു് സ്വന്തശ്രേഷ്ഠതയേയും രക്തശുദ്ധിയേയുംപററി വികത്ഥനം ചെയ്കയും ചെയ്തിരിക്കുന്നതു ഒട്ടും ക്ഷന്തവ്യമല്ലതന്നെ. എന്നുംവെച്ചു് സമുദായത്തിൽ ക്ഷോഭം ഉണ്ടാകയോ ഉണ്ടാക്കയോ ചെയ്യേണ്ട യാതൊരു ആവശ്യവുമില്ല. എന്നാൽ മി. ചാഴികാടൻെറ വാദങ്ങളെ പ്രതിഷേധിക്കയും അവയിലെ ന്യൂനതകളെയും കൃത്രിമങ്ങളെയും പൊതു
ചൂണ്ടിക്കാണിക്കയും ചെയ്യാതിരിക്കുന്നതും യുക്തമല്ല. അ
ജനസമക്ഷം
അവലംബിച്ചാൽ ടിയാൻെറ വാദങ്ങളെ
ങ്ങനെ ചെയ്യാതെ മൌനം
സ്വീകരിച്ചതായി പിന്നീടു കൊട്ടിഘോഷിക്കാൻ അവ
എല്ലാവരുംതന്നെ
ടി മൌനത്തിൻെറ ഫലം.
സരം നൽകുകയായിരിക്കും
ഒരു അവസരം നൽകരുതു എന്ന ഉദ്ദേശം മാത്രമാണു്
ഇങ്ങനെ
ഈ കൃതിനിമ്മാണത്തിനു പ്രേരിപ്പിച്ചതു്. എൻെറ
കിഞ്ചിജ്ഞനായ എന്നെ
അനുരൂപമായ വിധത്തിൽ ഞാൻ അതു മുൻ
അല്പശക്തിക്കും പ്രാപ്തിക്കും
എന്നു വിചാരിക്കുന്നു. ഈ അദ്ധ്യായ
അദ്ധ്യായങ്ങളിൽ സാധിച്ചുകഴിഞ്ഞു
ഉല്പത്തിയേപ്പററി ഞാൻ എടുത്തു
ത്തിലാകട്ടെ ഇരുസമുദായങ്ങളുടെയും

കാണിച്ച രേഖകളെ ഒന്നുകൂടി പ്രത്യവലോകനം ചെയ്യുകയും വടക്കുംഭാഗരുടെ ഇടയിൽ പൂർവ്വകാലം മുതല്ക്കേ പ്രചാരത്തിൽ ഇരുന്നിട്ടുള്ള ഐതിഹ്യമത്രെ കൂടുതൽ സത്യസങ്കാശമെന്നു സൂചിപ്പിക്കുകയും ചെയ്തുകഴിഞ്ഞിരിക്കുന്നു. ഇനി ആ ഐതിഹ്യമെന്തെന്നു് ചുരുക്കമായി പറയാം. അതിൻപ്രകാരം തെക്കുംഭാഗരുടെ ഉത്ഭവത്തിനു ക്നായിതോമ്മായുമായി പറയത്തക്ക സാരമായ ബന്ധമൊന്നുമില്ല. നായർസ്ത്രീയെന്നു ഗോവെയായും മററും പറയുന്നതു് ഒരു വെളുത്തേടത്തുനായർസ്ത്രീ അഥവാ രജകസ്ത്രീയായിരുന്നു. അവൾ ക്നായിതോമ്മായുടെ ഒരു ദാസിയായിരുന്നു. അദ്ദേഹത്തിന്റെ വേശ്യയോ വെപ്പാട്ടിയോ അല്ലായിരുന്നു. അദ്ദേഹം സുചരിതനും ചാരിത്രകവചനുമായ ഒരു വണിഗ്വരൻ ആയിരുന്നു. ക്രിസ്തുമതപ്രചാരണമെന്ന ആദ്ധ്യാത്മികവാണിജ്യവൃത്തിയിലും ദത്തശ്രദ്ധനായിരുന്ന അദ്ദേഹം ടി ദാസിയെ മാർഗ്ഗംകൂട്ടി താദൃശനായ ഒരു സംഗീതപാല–മാരാ–നെക്കൊണ്ടു വിവാഹം കഴിപ്പിക്കുകയും കൊടുങ്ങല്ലൂരിൽ കുലഹിനരായ 72കുടുംബക്കാർ താമസിച്ചിരുന്ന തെക്കേപന്തിയുടെ കിഴക്കേ അററത്തു ഒരു വീടുകൂടെ പണിയിച്ചു് അവരെ അവിടെ താമസിപ്പിക്കയുംചെയ്തു. ഈ സ്ത്രീക്കു് ഏഴു പെൺമക്കൾ മാത്രമേ ഉണ്ടായിരുന്നുള്ളു. അവരെ ക്നായിതോമ്മായുടെ ഉദാരമായ സഹായംകൊണ്ടും മററും പ്രലോഭകമായ സ്ത്രീധനം കൊടുത്തു തെക്കേ പന്തിയിലെ ഏഴുവീടുകളിലെ യുവാക്കന്മാരെക്കൊണ്ടു കെട്ടിച്ചു് അവർക്കു കാലയാപനത്തിനുള്ള മാർഗ്ഗം ഉണ്ടാക്കികൊടുത്തു. എന്നാൽ ടി രജകസ്ത്രീ ക്രിസ്തുമതം സ്വീകരിക്കുന്നതിനുമുൻപു് ഭ്രഷ്ടയായി ഭവിച്ചിരുന്നത്രേ. കേവലം ദ്രവ്യാഗ്രഹംമൂലം ഇവളുടെ പെൺകുട്ടികളെ പാണിഗ്രഹണം ചെയ്തു തെക്കേ പന്തിയിലെ യുവാക്കന്മാരെയും അവരുടെ കുടുംബങ്ങളെയും അതേ പന്തിയിൽപെട്ട ബാക്കി 65 വീട്ടുകാരും ഒരു വിധം വർജ്ജ്യരായി ആരംഭംമുതൽ കരുതുകയും അവരുമായി വിവാഹബന്ധത്തിൽ ഏർപ്പെടാതിരിക്കയുംചെയ്തു. ഈ ഏഴുകുടുംബങ്ങളത്രെ ഇന്നത്തെ തെക്കുംഭാഗരുടെ പ്രപിതാമഹന്മാർ. തെക്കേപന്തിയിലെ മററുകുടുംബങ്ങൾ കാലാന്തരത്തിൽ– കൊടുങ്ങല്ലൂർ പട്ടണനാശാവസരത്തിൽ ഇരുഭാഗക്കാരും പട്ടണം വിട്ടുപോയതിനോടേ– വടക്കേപന്തിക്കാരായിരുന്ന കുലീനന്മാരുടെയും മററുതോമ്മാനസ്രാണികളുടെയും സന്താനങ്ങളുമായി ക്രമേണ വിവാഹബന്ധത്തിൽ ഏർപ്പെട്ടു ഒന്നായിത്തീർന്നുപോയി.

ഇന്നത്തെ തെക്കുംഭാഗർക്കു ക്നായിതോമ്മായും കൂട്ടരുമായുള്ള സാക്ഷാത്തായ ബന്ധം മുകളിൽ കാണിച്ചതുമാത്രമാണു്. അവർ ഇന്നു വലിയ കാര്യമായി കരുതി ഏതോ വിശേഷഭാഷാരൂപത്തിൽ പറയുന്ന ഏഴു ഇല്ലപ്പേരുകളും അവർക്കു കല്പിച്ചുകൊടുത്തതു് തോമ്മാമുതലാളിയാണു്. എങ്ങനെയെന്നാൽ ഇവരുടെ ഉത്ഭവവിവരം ഭാവിതലമുറയ്ക്കും വ്യക്തമാകുന്നതിനു ഉതകുമാറു ടി ഏഴുവീട്ടുകാർക്കും ക്രമത്താലെ "അവി, തുറ, കല്ലു്, കടവു്, പുത്തോ, വട്ടി, വിഞ്ചെടയ്ക്കാ" എന്ന ഏഴുപേരുകൾ ക്നായിതോമ്മാതന്നെ കല്പിച്ചുകൊടുത്തു. തങ്ങളുടെ ഉത്ഭവവിവരം ശരിയായി അറിഞ്ഞിരുന്ന അവർക്കു അന്നു് ആ പേരുകൾ യാതൊരു വിധത്തിലും അവമാനകരമായി തോന്നിയിരുന്നുമില്ല. ഈ ഇല്ലപ്പേരുകൾക്കും പുറമേ ക്നായിതോമ്മാ

ഇവർക്ക് ഇതരന്മാരിൽനിന്നും ഭിന്നമായ സമുദായികാചാരങ്ങളും മറ്റും കൂടെ നിശ്ചയിച്ചു കൊടുത്തു എന്ന് ഇപ്പറയപ്പെട്ടതുകളുടെ ചരിത്രവും സി. എം. എസ്സ്. റിപ്പോർട്ടും സാക്ഷ്യം വഹിക്കുന്നതായി നാം [illegible] കണ്ടതാണല്ലൊ.

ഈ വിവരങ്ങളും ഇനി പറയാൻ പോകുന്നതിൽ പലതും ഞാൻ ശേഖരിച്ചതു് മാന്നാനം കൊവേന്തവക ഗ്രന്ഥശാലയിൽ സൂക്ഷിക്കപ്പെടുന്ന ഒരു കൈയ്യെഴുത്തുപുസ്തകത്തിൽനിന്നാകുന്നു. നിധിയിരിക്കൽ മാണിക്കത്തനാർ പ്രസിദ്ധം ചെയ്യുമായി മി. ചാഴികാടൻ പറയുന്നതും ചരിത്രകാരന്മാർക്ക് പലവിധത്തിലും ഉപകാരപ്രദമെന്നു മി. പി. യു. ലൂക്കോസ് അഭിപ്രായപ്പെടുന്നതുമായ ആ രേഖ മാന്നാനത്തെ ഗ്രന്ഥസഞ്ചയത്തിൽ കാണാതിരിക്കയില്ലെന്നു് ടിയാൻ എന്നെ അനുസ്മരിപ്പിച്ചതനുസരിച്ച് ഞാൻ ആ ഗ്രന്ഥശേഖരം മുഴുവനും തപ്പിത്തിരഞ്ഞുനോക്കിച്ചു. ഞാൻ തേടിയ പുസ്തകം അവിടെയില്ല. എന്നാൽ മറുപക്ഷത്തിന്റെയും കൂട്ടത്തിൽ സാക്ഷാൽ അമൂല്യരേഖയായ ഒരു കൈയെഴുത്തുപുസ്തകം അവിടെ കണ്ടുകിട്ടി. അതിന്റെ പേരു "തെക്കുംഭാഗചരിത്രം" എന്നാകുന്നു. "അങ്കമാലിച്ചെപ്പുകൾ," "പകലോമററം കുടുംബത്തിലെ ഗ്രന്ഥവരി," 1668-ൽ മെത്രാഭിഷിക്തനായ കൊറവലങ്ങാട്ടുവക കുടക്കശ്ശേരിൽ ചാണ്ടിമെത്രാനച്ചന്റെ സമകാലീനനായിരുന്ന കടുത്തുരുത്തിയിടവക കടവിൽ ചാണ്ടിക്കത്തനാരാൽ വിരചിതമായ "ശർബാ ദ്ശർബ്സാ തൈമ്നായിത്താ—" "തെക്കുംഭാഗസമുദായചരിത്രം" എന്ന സുറിയാനിഗ്രന്ഥം— ഈ പുരാതനകൃതികളുടെ സാരവും അതിൽ കൊടുത്തിട്ടുണ്ടു്. ഇവയെ പ്രധാനമായി ഉപജീവിച്ചാണ് ഞാൻ തെക്കുംഭാഗരുടെ ഉത്ഭവവൃത്താന്തം ഉപരി രേഖപ്പെടുത്തിയതു്. ഇനി പറയാൻപോകുന്നതിൽ പലതും അവയിൽനിന്നു സമാഹരിച്ചിട്ടുള്ളതുമാകുന്നു.

9. തെക്കുംഭാഗരുടെ ഇല്ലപ്പേരുകൾ സംബന്ധിച്ച് അല്പംകൂടെ പറയാനുണ്ടു്. അവ തെക്കുംഭാഗരുടെ ഉത്ഭവത്തെ സൂചിപ്പിക്കുന്നതിനു എങ്ങനെ ഉതകുന്നു എന്നു ഊഹിച്ചെടുക്കാൻ മാന്യവായനക്കാരിൽ ചിലർക്കെങ്കിലും സാധിക്കയില്ലായിരിക്കാം. അതിനാൽ രാഹ്ബധാംസി (pp 3–4) കൊടുത്തിരിക്കുന്ന വിവരണം ഇവിടെ ഉദ്ധരിക്കാം: "ക്നാനായ സമുദായം ഒരു രജകസ്ത്രീയുടെ സന്തതിയെന്നു സങ്കല്പം, സമ്മതിക്കേണ്ടിവരുന്ന പക്ഷവും ഇതിനാൽ അവർക്ക് ഒരു പതിതത്വം വന്നുകൂടുമെന്നു ശങ്കിപ്പാനില്ല. ഇവർ വിചാരിക്കുന്നതുപോലെ രജകൻ അത്ര ഹീനജാതിക്കാരനുമല്ല. എന്തെന്നാൽ അവൻ അലക്കി കഞ്ഞിപിഴിയുന്ന വസ്ത്രം ദേവൻ, ബ്രാഹ്മണൻ മുതലായവർ വിശേഷാൽ ശുദ്ധി കൂടാതെതന്നെ ധരിച്ചുകൊള്ളുന്നു. ഈ തൊഴിൽ നീചമെന്നു വെള്ളത്തേടൻതന്നെ ഒരിക്കലും വിചാരിക്കുന്നേയില്ല ......... വെള്ളത്തേടത്തിയും എവിടെയും മടിയിനടന്ന മടലോ ഇത്തിക്കണ്ണിയോ മുൾച്ചാരമെടുത്തു മുണ്ടിൽകെട്ടി മറയ്ക്കണമെന്നുള്ള വിചാരം അശേഷം ഇല്ലാതെ ബഹുജനങ്ങളുടെ ഇടയിൽ സഞ്ചരിക്കയും ആരോടും മുഷിച്ചുവാങ്ങിപ്പാനും അലക്കി തിരികെ ഏല്പിക്കുവാനും സൗകര്യമുള്ള "കടവ്" തെരിഞ്ഞെടുത്തു "കല്ലി"ന്റെ ചുവട്ടിൽതന്നെ നിന്നു

അലക്കിക്കൊള്ളുകയും "അവിക്ക" വെക്കുകയും നല്ല "പൂഞ്ചെ"നെല്ലു കുത്തികഞ്ഞിവെച്ചു "വട്ടി"കെട്ടി കഞ്ഞിയും നീലവും പിഴിയുകയും "പിഞ്ചെടസ്സാ"യോ ചേക്കുരുവോകൊണ്ടു അടയാളമിടുകയും അനേകമാളുകൾ സഞ്ചരിക്കുന്ന അറവുമണക്കു അലക്കി വിരിച്ചുണക്കി മടക്കി എണ്ണംതിരിച്ചു കെട്ടി ഏൽപ്പിക്കയും ചെയ്യുന്നു."

10. ഇങ്ങനെ തെക്കുംഭാഗരുടെ ഉത്ഭവത്തെ സമഗ്രമായി സൂചിപ്പിക്കുന്നതിനു പര്യാപ്തമായിരുന്ന ഈ പച്ചമലയാളപ്പേരുകളെ ഇപ്പോൾ കുറേക്കാലമായിട്ടു അവർ മാററി വേറെ ഏതോ ഒരുഭാഷയിൽ ആക്കിയിട്ടുണ്ടു്. "പുരാതനപാട്ടു"പുസ്തകത്തിൽ തെക്കുംഭാഗസുറിയാനിക്രിസ്ത്യാനികളുടെ കല്യാണവിവരണത്തിൻെറ ഒടുവിൽ 20-ാംവശത്തു ഇങ്ങനെ കാണുന്നു: "തെക്കുംഭാഗർ ഏഴില്ലക്കാരാണ്. ഒരില്ലത്തിൽപെട്ടവർ തമ്മിൽ ചാർച്ചക്കാർ എന്നനിലയിൽ കല്യാണം കഴിക്കുക പതിവില്ല. മററില്ലങ്ങളിൽനിന്നു മാത്രമേ നടത്തുക പതിവുള്ളു............ ഇല്ലപ്പേർ: ബജി, ബെത്ക്കൂത്തു്, ഹദായി, കുജലിക്ക്, കോജാ, മജമൂത്തു്, തെജമൂത്തു് എന്നിവയാണ്." മി. ചാഴികാടൻെറ പുസ്തകം 7-ാം അദ്ധ്യായത്തിലും ഈ പേരുകൾ കൊടുത്തിട്ടുണ്ടു്. ഇല്ലപ്പേരുകളെപ്പററി രാഹബോംസി 17-18-32-33 വശങ്ങളിൽ പറഞ്ഞിരിക്കുന്നവ കൂടി കാണേണ്ടതാണ്: "ഇല്ലപ്പേരു— കുഴുൻപാദ്രി ഇല്ലപ്പേരുകളായി കുറേവാക്കുകൾ പറഞ്ഞിട്ടുണ്ടു്. ഇതിനാധാരം തെക്കുംഭാഗരുടെ പെൺപാട്ടുകൾ എന്നുകൂടി പറഞ്ഞിട്ടുണ്ടു്. പാട്ടിൻെറ വിശ്വസ്തതയേപ്പററി മുമ്പേ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. * വിശ്വാസയോഗ്യമല്ലാത്ത ആധാരം തെളിവിലേക്കു ഉപയോഗപ്പെടുത്തുന്നതു എങ്ങനെ? തെക്കുംഭാഗരുടെ പെൺപാട്ടു ഇപ്പോൾ നടപ്പുള്ളതിലെങ്ങും ഈ പേരുകൾ കാണ്മാനില്ല. കുഴുൻപാദ്രിക്കു ഈ അറിവു കിട്ടിയ പരമാർത്ഥം പറഞ്ഞാൽ കഴിഞ്ഞുപോയ ഇടവഴിക്കൽ പീലിപ്പോസുകത്തനാരോടാണ് എന്നു പാദ്രിതന്നെ പറഞ്ഞു അറിഞ്ഞിട്ടുണ്ടു്. ക്നാനായക്കാരിൽ ഈ പേരുകൾ കേട്ടിട്ടുള്ളവർ ചുരുക്കമാണ്. ആകയാൽ ഇതു് അദ്ദേഹത്തിൻെറ കൃതിയാണെന്നു ഊഹിക്കാം. എന്തെന്നാൽ ഇതു് അറബിപ്പേരുകൾ ആണെന്നു സ്വഭാവം പറയുന്നുണ്ടല്ലൊ. കുടിയേററം ഉണ്ടായതായി

* ടി പുസ്തകം 8-9വശങ്ങളിൽ പറഞ്ഞിട്ടുള്ളതിനെയാണ് ഇവിടെ സൂചിപ്പിക്കുന്നതു്. അതുകൂടെ മാന്യവായനക്കാർ അറിയുന്നതു യുക്തമെന്നു തോന്നുന്നതിനാൽ ആ ഭാഗംകൂടി ഇവിടെ പ്രക്ഷേപിച്ചുകൊള്ളട്ടെ. "ക്നാനായ സമുദായം ചൊല്ലിവരുന്ന പാട്ടുകൾ തങ്ങളുടെ പരദേശ ഉത്ഭവത്തെ തെളിയിക്കുന്നതെന്നാണ സ്വഭാവം പറഞ്ഞിരിക്കുന്നതു്. പാട്ടിൻെറ വിശ്വസ്തത നിരാക്ഷേപമാണെന്നാണുഭാവം. ഒരു പാദംമാത്രം എടുത്തുനോക്കാം "ചെങ്കടൽ കരിങ്കടൽ തിരയൂടെ കപ്പലോട്ടുന്നു." തങ്ങൾ പുറപ്പെട്ടുപോന്നുവെന്നു പറയുന്ന ദിക്കിൽനിന്നു കൊടുങ്ങല്ലൂരു എത്തുന്നതിനു ഈ കടലുകളിൽകൂടി കപ്പലോടിയെന്നു പറയുന്നതുകൊണ്ടുതന്നെ ഈ പാട്ടു ഒട്ടും വിശ്വാസയോഗ്യമല്ലെന്നു പ്രത്യക്ഷമാകുന്നു. എന്നുതന്നെയല്ല പാട്ടിൻെറ ഭാഷാരീതി നോക്കിയാലും ഇതു അടുത്ത കാലങ്ങളിലെ ഒരു കൃതിയാണെന്നുകൂടികാണാം."
("പുരാതനപാട്ടുകൾ" ആദ്യപതിപ്പിൽ "നാലുപള്ളിയുടെ പാട്ടു" p. 84-ഏഴാം പാദത്തിലാണ് മേലുദ്ധരിച്ച ഭാഗം കാണുന്നതു്.)

പറയുന്ന 345-ാമാണ്ടു സുറിയാദേശത്തുണ്ടായിരുന്ന അളുകൾ ഈ ഭാഷ
യുടെ ശബ്ദംപോലും കേട്ടിരുന്നില്ലെന്നു "ചരിത്രത്തിൽക്കൂടെ വഴികടന്നി
ട്ടുള്ള"വക്കു അറിയാവുന്ന സംഗതിയാണ്. മഹമ്മദുനിബിയുടെ പിൻഗാ
മികളായ കാലിഫന്മാരുടെ കാലത്തു് മാത്രമേ അറബിഭാഷ സുറിയായിൽ
പ്രവേശിച്ചിട്ടുള്ളു. (പോപ്പുലർ എൻസൈക്ലോപ്പീഡിയാ എന്ന ശാസ്ത്രവ
ലയം നോക്കുക.) ഇതിനു നാനൂററിൽപരം വത്സരങ്ങൾക്കു മുമ്പ് അവിടെ
നിന്നു പോന്നുവെന്നു പറയുന്നവരുടെ ഇല്ലങ്ങൾക്കു അന്നു ഈ അറബി
പ്പേരുകൾ ഉണ്ടായിരുന്നു എന്നു അപ്പാപ്പനോടോ കൊച്ചിന്റെ തള്ളയോ
ടോ കേവലം അനാക്ഷരകുക്ഷികളായശേഷം ക്നാനായക്കാരോടോ തനി
ച്ചുപറയാതെ ഈ മടത്തരവുംകൊണ്ടു വെളിക്കു ചാടിയതു കഷ്ടംതന്നെ.
കുടിയേറിയ പരദേശികളുടെ ഇല്ലപ്പേരു ഇതായിരുന്നാൽതന്നെ എന്തു്?
ക്നാനായ സമുദായം പരദേശികളുടെ സന്താനം എന്നു തീർച്ചപ്പെടാ
തിരിക്കുന്ന കാലത്തു് ഈ പേരുകൾകൊണ്ടു് അവക്കു എന്തുപയോഗം?
കുഴ്ഞൻപാദ്രി അവർകൾ മലയാളത്തിൽ ചില പേരുകൾ പറഞ്ഞിട്ടുണ്ടു്.
അതു പൃഞ്ഞ- വട്ടി- മൊട്ട- നെല്ലി- പെച്ചര- വെള്ളക്കൂടം- ഇങ്ങനെ
ആറാണ്. ഇതു സമുദായക്കാരുടെ ഇല്ലപ്പേരുകൾ എന്നു സമ്മതിക്കുന്നോ?
ക്നാനായസമുദായക്കാക്കു ഏഴു ഇല്ലപ്പേരുണ്ടാവാൻ കാരണം 345-ൽ
ഇവിടെ കുടിയേറിയ പൂർവ്വപിതാക്കന്മാർ പരദേശത്തു ഒരു രാജാവിന്റെ
വംശത്തിലുള്ള ഏഴുഗോത്രങ്ങളുടെ സന്തതികൾ ആകയാൽ ആ ഗോത്ര
പ്പേരുകൾ തങ്ങൾക്കു സിദ്ധിച്ചതാകുന്നുവെന്നാണു പറയുന്നതു്. ഇവർ ഒരു
രാജാവിന്റെ ഗോത്രങ്ങളിലുള്ളവരായിരുന്നാൽ ഒരു ഗോത്രപ്പേരല്ലാതെ
ഏഴു വരാൻ ഇടയില്ല......" "ഇല്ലപ്പേരു- സ്വർഗ്ഗീയനവിന്റെ കൃതിയിൽ
പറഞ്ഞിട്ടുള്ള ഏഴുവാക്കുകൾ അറബിയോ സുറിയാനിയോ എന്നു സംശ
യസ്ഥിതിയിൽ ഒരു ടിക്കിൽ പറഞ്ഞിരിക്കുന്നതിനാൽ അവയുടെ അർത്ഥവും
ശരിയായ ശബ്ദവുംകൂടി സ്വർഗ്ഗീയനവിനുതന്നെ അറിഞ്ഞുകൂടാ എന്നുള്ള
തിനു വേറെ തെളിവു ആവശ്യമില്ല. എല്ലാ ഭവനക്കാരും അവരവരുടെ
ഇല്ലപ്പേരും അതാതിന്റെ ശരിയായ ശബ്ദവും അർത്ഥവും അറിഞ്ഞിരിക്കേ
ണ്ടതുമാണ്. അതിനാൽ ഇല്ലപ്പേരുകൾ ഇതുതന്നെ നടപ്പാക്കണമെ
ങ്കിൽ അറബിയോ സുറിയാനിയോ ഏതെങ്കിലും ഭാഷ അറിയാവുന്ന മുൻ
ഷിയെ എല്ലാ ഭവനങ്ങളിലും അയച്ചു് ഇല്ലപ്പേരുകളും അവയുടെ താല്പ
ര്യവും മനസ്സിലാക്കിക്കൊടുക്കേണ്ട ഭാരം സ്വർഗ്ഗീയ വഹിക്കേണ്ടിയിരിക്കുന്നു.
പരദേശത്തുനിന്നു വന്നവർ ഏഴു ഇല്ലക്കാരാണ് എന്നു പറയുന്നതു ശരിയാ
ണെന്നിരിക്കട്ടെ. അവർ മക്കൾവഴിക്കാരും സ്വത്തും സ്ഥാനമാനങ്ങളും
മക്കൾക്കുമാത്രം അവകാശപ്പെട്ടവരും ആയിരിക്കണം. ഗോത്രപ്പേരു
പെണ്ണുങ്ങൾക്കെന്നോ അവക്കുമാത്രമെന്നോ വരികയില്ല. ക്നാനായ സ
മുദായക്കാക്കു നേരേമറിച്ചു ഇല്ലപ്പേരു സ്ത്രീകൾക്കാണ്. എന്തെന്നാൽ ഇട്ടൂ
പ്പുറൈട്ടർ തന്റെ ചരിത്രത്തിന്റെ 94-ാം പുറത്തു പറയുന്നതു്: "തെക്കം
ഭാഗർ അമ്മവഴി പ്രമാണമായി കുലംനോക്കി മാത്രം വിവാഹം ചെയ്യുന്നു."
ഇതുകൊണ്ടാണ് ഒരു വീട്ടിൽ പല ഇല്ലക്കാർ ഉണ്ടായിരിക്കുന്നതു്. അപ്പ
ൻ മററില്ലവും മകൻ വേറൊരില്ലവുമായി ഒരു
പ്പൻ ഒരില്ലവും അപ്പൻ

വീട്ടിൽതന്നെയുള്ളതു ഈവർ മൂവരുടെയും തള്ളമാർ വെവ്വേറെ ഇല്ലക്കാരാകകൊണ്ടാണ്. ഇങ്ങനെ പെൺവഴിയായിരിക്കുന്നതു മരുമക്കൾവഴിക്കാരായ ഹിന്ദുക്കളുടെ നടപ്പല്ലയോ?

ആവിയും കല്ലും ത്തുറയും
കടവോടും പുഞ്ചവട്ടി
പിഞ്ചാകുമടസ്ഥാ തെക്കേ
കൊഞ്ചത്തോക്കില്ലങ്ങളേഴാം.

ഇങ്ങനെ ഏഴില്ലങ്ങൾ ഉള്ളതിൽ 'ആവിയും' 'ത്തുറയും' തമ്മിലും 'വട്ട'യും 'പുഞ്ച'യും തമ്മിലും 'കല്ലും' 'കടവും' തമ്മിലും പ്രത്യേകിച്ചു 'പിഞ്ചടസ്ഥാ' ശേഷം എല്ലാ ഇല്ലക്കാരോടും ആണല്ലൊ ബന്ധുത കൂടിവരുന്നതു്. വെളുത്തേടങ്ങളുടെ ഇല്ലപ്പേരുകളെയും തിരിക്കിപ്പഠിച്ചു ക്നാനായ സമുദായത്തിന്റെ ഇല്ലപ്പേരുകളും അവയുടെ തുകയുംകൂടെ ഒത്തുനോക്കിയിരുന്നു എങ്കിൽ നിശ്ചയമില്ലാത്ത ഇല്ലപ്പേരുകളെ സംഭ്രാന്ത പറകയില്ലായിരുന്നു. എന്നാൽ ഇല്ലപ്പേരുകളെക്കൊണ്ടുള്ള ആവശ്യം പ്രത്യേകിച്ചു സ്ത്രീകൾക്കാകയാൽ സ്വഭ്രാവിനു നിശ്ചയമില്ലാതെ വന്നേക്കാം. അങ്ങനെയാണെങ്കിൽ അമ്മാമ്മയോടോമറ്റോ ചോദിച്ചാൽ മുമ്പിനാലെ നടപ്പുള്ള പേരുകൾ പറഞ്ഞുതരും. അത്രയുമല്ല, കുടിയേറിയ പരദേശികൾ ഒരു രാജാവിന്റെ ഗോത്രവഴിക്കാരെങ്കിൽ ഏഴു ഇല്ലപ്പേരുകൾ വരുവാൻ ഇടയില്ലെന്നു മുമ്പേ പറഞ്ഞുപോയല്ലൊ. ഒരുവേള ഭാഗംകൊണ്ടോ മറ്റോ ഏഴു ഭവനക്കാരായി തിരിഞ്ഞവർക്കു ഏഴില്ലപ്പേരുകൾ ഉണ്ടായി എന്നിരിക്കട്ടെ. അങ്ങനെയാണെങ്കിൽ 72 ഭവനക്കാർക്കു 72 ഇല്ലപ്പേരുകൾ കൂടിയേ മതിയാവൂ. ആ മുറയ്ക്കു ക്നായി തൊമ്മൻ ഉൾപ്പടെ 73 ഇല്ലപ്പേരുകൾ വേണ്ടിയിരിക്കുന്നു. പരദേശത്തുവച്ചു ഒരില്ലം ഏഴില്ലം ആയിരിക്കുന്നമുറയ്ക്കു 1500 സംവത്സരത്തിനിടയിൽ ക്നാനായ സമുദായക്കാർക്കു എത്ര ഇല്ലപ്പേരുകൾ ഉണ്ടായിരിക്കേണ്ടതാണ്."

"ഒരില്ലത്തിൽ പെട്ടവർ തമ്മിൽ ചാർച്ചക്കാർ എന്ന നിലയിൽ കല്യാണം കഴിക്കുക പതിവില്ല. മറ്റില്ലങ്ങളിൽ നിന്നുമാത്രമേ നടത്തുക പതിവുള്ളു" എന്നു "കല്യാണവിവരണ"ത്തിൽ "ഇല്ലപ്പണം" സംബന്ധിച്ചുള്ള ഒരുനോട്ടിൽ പറഞ്ഞിട്ടുണ്ടു്. ടി. വിവരണത്തിന്റെ മുഖവുരയിൽ "തെക്കുംഭാഗർ തങ്ങളുടെ കുലത്തിൽനിന്നല്ലാതെ അന്യവംശത്തിൽനിന്നു കല്യാണം നടത്തുവാൻ ഒരിക്കലും അനുവദിക്കുന്നില്ല......തങ്ങൾ യഹൂദവംശക്കാരാണെന്നു വിശ്വസിക്കപ്പെടുന്നതിനാൽ........ ആണു് മേൽപ്രകാരം ചെയ്തുപോരുന്നതു. ഇതുനിമിത്തം തെക്കുംഭാഗരുടെ ഇടയിൽ അവസ്ഥാനുസരണം ബന്ധുത കൂടുവാൻ പ്രയാസമായി വരുമ്പോൾ (സംഖ്യ 36-6-ൽ കാണുംപ്രകാരം) ചിലർ ശ്രേഷ്ഠാനുമതിയോടുകൂടി സംബന്ധം പിരിച്ചും ദ്രവ്യസ്ഥന്മാർ തങ്ങളുടെ വംശത്തിലുള്ള സാധുക്കളിൽ നിന്നും വിവാഹം നടത്തിവരുന്നു." എന്നു പറഞ്ഞിട്ടുണ്ടു്. തങ്ങൾ യഹൂദവംശക്കാരാണ് എന്നു് തെക്കുംഭാഗർ വിശ്വസിക്കുന്നു. എന്നാൽ അവരുടെ പരമ്പരാഗതമായ നടപടികൾ, ഏഴാം അദ്ധ്യായത്തിൽ ഞാൻ കാണിച്ചിരിക്കുംപ്രകാരം

യഹൂദവംശത്തിന്റെ നടപടികളിൽനിന്നു തുലോം ഭിന്നം. കുലത്തിൽ പെട്ടവർതമ്മിൽ ചാർച്ചക്കാർ എന്നനിലയിൽ കല്യാണം കഴിക്കാൻ തെക്കുംഭാഗരെ സമുദായനിയമം അനുവദിക്കുന്നില്ല. ഇതു യഹൂദ നടപടിയുമായി യോജിക്കുന്നില്ല. സംഖ്യ 36-6 നെ തങ്ങളുടെ നടപടിക്കു ആധാരമായി കാണിക്കുന്നു. എന്നാൽ അതു അവരെ ഒട്ടും അനുകൂലിക്കുന്നില്ല. പ്രസ്തുത വാക്യം ഇങ്ങനെയാണ്: "സ്ലെലപ്പ്ഹദിന്റെ പുത്രിമാരേപ്പറ്റി കർത്താവു കല്പിച്ചകാര്യം ഇതാണ്: അവൻ അരുളിച്ചെയ്തു: അവരുടെ കണ്ണുകളിൽ ഇഷ്ടപ്പെടുന്നവനു അവർ ഭാര്യമാരായിരിക്കട്ടെ. എങ്കിലും അവർ അവരുടെ പിതാവിന്റെ വംശത്തിലെ ഗോത്രത്തിനു ഭാര്യമാരായിരിക്കണം." തെക്കുംഭാഗരുടെ വാക്കുകളിൽ പറഞ്ഞാൽ, അവരുടെ ഇല്ലത്തിൽപെട്ടവർക്കുമാത്രം ഭാര്യമാരായിരിക്കണം എന്നാണു ഇതിന്റെ സാരം. അപ്പോൾ യൂദന്മാർക്കു ദൈവം കല്പിച്ചു നിശ്ചയിച്ച നടപടി 'ഒരില്ലത്തിൽ പെട്ടവർ തമ്മിലെ കല്യാണം കഴിക്കാവു എന്നാണു'. തെക്കുംഭാഗരുടെ നടപടി ഇതിനു തീരെ വിപരീതമല്ലയോ? യഹൂദന്മാരുടെ സാരവത്തായിരുന്ന നടപടിയിൽനിന്നു തുലോം ഭിന്നമായ നടപടിയോടുകൂടിയ ഇവർ യഹൂദവംശക്കാരാണ് എന്നു വിശ്വസിക്കുന്നതിൽ അടിസ്ഥാനമൊന്നുമില്ല.

11. മേൽ രേഖപ്പെടുത്തിയിരിക്കുന്ന ഏഴു പുത്തൻ ഇല്ലപ്പേരുകൾ അറബിഭാഷാ പദങ്ങളാണ് എന്നത്രെ ആദ്യം പറഞ്ഞിരുന്നതു്. രാഹുദ്ധംസി കാണിച്ചിരിക്കുന്നതുപോലെ അതു ചരിത്ര വിരുദ്ധമാണെന്നു പിന്നീടു മനസ്സിലായപ്പോൾ മുതൽ "സുറിയാനി" വാക്കുകളാണ് എന്നാണ് വാദം. മി. പി. യൂ. ലൂക്കോസുമായി ഒരു മൂന്നാമൻവഴി ഞാൻ നടത്തിയ എഴുത്തുകുത്തിൽ ഈ ഇല്ലപ്പേരുകൾ ഏതു ഭാഷയിലെ പദങ്ങളാണ് എന്നു ചോദിച്ചിരുന്നു. അതിനുള്ള മറുപടിയിൽ ടി. യാൻ ഇങ്ങനെ പറയുന്നു: ഇല്ലപ്പേർ അഥവാ ഗോത്രനാമം, ആ പേരിന്റെ അവകാശികളായവർ സുറിയാനിക്കാരായതുകൊണ്ടും സുറിയാനി ഭാഷ സംസാരിച്ചിരുന്നതുകൊണ്ടും അതേ ഭാഷയിൽനിന്നു ഉത്ഭവിച്ചിട്ടുള്ളതാണ്......നമ്മുടെ നാട്ടിലെ സ്ഥിതി പറകയാണെങ്കിൽ, ജോൺ നിധീരി, തോമസ് മാക്കീൽ എന്നിവർ നിധീരി, മാക്കീൽ എന്നീ കുടുംബത്തിൽ പെട്ടവരാണ്. നിധീരി, മാക്കീൽ എന്നീപേരുകൾ ഏതു ഭാഷയാണ് എന്നു ചോദിച്ചാൽ മലയാളമാണെന്നല്ലാതെ പറകയില്ലല്ലോ......അവർ (തെക്കുംഭാഗർ) ഇന്നത്തെപ്പോലെ അന്നും സുറിയാനിക്കാരായിരുന്നതുകൊണ്ടു അവർ സംസാരിച്ചിരുന്ന സുറിയാനി ഭാഷയിൽ അവരുടെ കുടുംബപ്പേരും ഗോത്രനാമവും ഉണ്ടായി എന്നേ ന്യായമായി അനുമാനിക്കാൻ നിവൃത്തിയുള്ളു." അറബി വാക്കുകളാണെന്നു പറഞ്ഞിട്ടു കുഴപ്പമായതിനാലാണല്ലോ സുറിയാനിയാണെന്നു വാദിക്കാൻ തുടങ്ങിയതു. അതിനും കുഴപ്പം കുറവല്ല. എനിക്കു ഈ ഭാഷകൾ രണ്ടും അറിയാൻവയ്യാ. സുറിയാനിക്കബ്ബാനസ്സു കൂടാൻ ഞാൻ ചെറുപ്പത്തിൽ പഠിച്ചായിരുന്നു. ബ. വൈദികർ സുറിയാനി വായിക്കുന്നതും സുറിയാനിപ്പാട്ടുകളും ധാരാളം കേട്ടിട്ടുണ്ടു്, കേൾക്കുന്നുമുണ്ടു്. 'ഞ' കാരം ചേർന്നുള്ള ഒററവാക്കും ഇതുവരെ കൽദായ സുറിയാനിയിൽ കേട്ടിട്ടില്ല' സുറിയാനി പഠിച്ചിട്ടുള്ളവരോടു ചോ

ദിച്ചതിൽ 'ച, വർഗ്ഗത്തിൽ പെട്ട ഒററവർണ്ണംപോലും സുറിയാനിയിൽ ഇല്ല എന്നും അറിയുന്നു. തെക്കുംഭാഗരുടെ ഏഴു ഇല്ലങ്ങളുടെ പരിഷ്കരിച്ചപേരുകളിവിടെ ഒന്നുകൂടെ എടുത്തുപറയാം. ബജി, ബൽക്കൂത്ത്, ഹൊദായി, കുജലിക്ക്, കോജാ, മജമൂത്ത്, തെജമൂത്ത് ഇവയാണ്. ഈ ഏഴിൽ രണ്ടാമത്തേയും മൂന്നാമത്തേയും നീക്കിയുള്ള അഞ്ചുപേരുകളിലും ജ കാരം കാണുന്നു. അതിനാൽ ഈ ശബ്ദങ്ങൾ സുറിയാനി ഭാഷയിൽ പെട്ടവയല്ലെന്നു തീരുമാനിക്കാൻ ആ ഭാഷയിൽ ഒട്ടും അഭിജ്ഞനല്ലാത്ത ഇനിക്കുപോലും സാധിക്കുന്നു. മി. ലൂക്കോസു ഈ കുഴപ്പമൊന്നും ഗ്രഹിച്ചിട്ടില്ലെന്നു തോന്നുന്നു. അതിനാൽ പ്രസ്തുത ഇല്ലപ്പേരുകൾ സുറിയാനി വാക്കുകളല്ല. "ജ" കാരം അറബിയിലുണ്ടോ എന്നു ഞാൻ അന്വേഷിക്കാതിരുന്നില്ല. അതിനു അറബി വിദഗ്ദ്ധന്മാരിൽനിന്നു കിട്ടിയ മറുപടി "ഉണ്ട്" എന്നാണ്. പൌരസ്ത്യഭാഷകളിൽ വ്യുൽപന്നനായ എന്റെ ഒരു ബഹുമാന്യമിത്രം, Grammatica Aramaica seu Syriaca എന്നപേരിൽ Clemens Joseph David ക്ലെമെൻറു ജോസഫ് ദാവീദ് മെത്രാപ്പോലീത്തായും റഹമ്മാനി മെത്രാപ്പോലീത്തായുംകൂടി രചിച്ചു മൂസലിൽ 1896-ൽ അച്ചടിച്ച സുറിയാനി വ്യാകരണത്തിന്റെ 181-ാം പുറത്തു "ܓ-ഗാമൽ എന്ന അക്ഷരത്തിന്റെ ഉച്ചാരണ വ്യത്യാസങ്ങളെപ്പററി പ്രതിപാദിക്കുന്ന ഭാഗം എന്റെ ദൃഷ്ടിയിൽ കൊണ്ടുവന്നു. അതു ഇങ്ങനെയാണ്: ܓ G. Hujus litterae sonus durus est g Europaeum in 'gallina' (ഗല്ലീനാ). Sonus durus hujus litterae qui erat linguis Semiticis communis in lingua Arabica mutatus est, extra Aegyptum, in sonum dulciorem, eum scilicet quem habet gi Italorum in giro gesso. ഇതിന്റെ സാരം സുറിയാനിയിലെ 'ഗാമലി'ന്റെ ക്രൂരോച്ചാരണം "ഗല്ലീനാ" എന്ന യൂറോപ്യൻ പദത്തിലേ 'ഗ' പോലെയാണ്. സെമിററിക്കു ഭാഷകൾക്കു പൊതുവായിരുന്ന ഈ ക്രൂരശബ്ദം അറബിയിൽ, ഏജിപ്തു ഒഴിച്ചു മററു ഭാഗങ്ങളിൽ, "ജീറോ", "ജെസ്സോ" എന്ന ഇററാലിയൻ പദങ്ങളിലെ 'ജ' ശബ്ദംപോലെ മാറിയിരിക്കുന്നു എന്നാണ്. അതിനാൽ ടി. ഇല്ലപ്പേരുകൾക്കു രൂപത്തിൽ അറബി വേഷമുണ്ട്; അവ അറബി ശബ്ദങ്ങളുടെ ഒരു അനുകരണം മാത്രമാണ്. സാക്ഷാൽ അറബി ശബ്ദങ്ങളല്ലെന്നാണ് അറബി വിദഗ്ദ്ധന്മാരിൽനിന്നു അറിയുന്നതു. കാൽഡി പദങ്ങളോട് ഇവയ്ക്കു ചില സാമ്യമില്ലാതില്ലതാനും.

തെക്കുംഭാഗരുടെ ചരിത്രത്തെപ്പററി ചുരുക്കമായി പ്രതിപാദിക്കാൻ ആരംഭിച്ച ഞാൻ അവരുടെ ഇല്ലപ്പേരുകളെ സംബന്ധിച്ചുള്ള ചർച്ച കുറേ ദീർഘമായി ചെയ്തെങ്കിലും അതു ഒരു വ്യതിയാനമായി മാന്യവായനക്കാർ വിചാരിക്കയില്ലെന്നു വിശ്വസിക്കുന്നു.

12. മേൽപ്രസ്താവിച്ച ഏഴുവീട്ടുകാരുടെ സന്താന പരമ്പരയിൽ പെട്ടവരാണ് ഇന്നു "അരചപുത്രർ", "രാജനന്ദനന്മാർ" എന്നൊക്കെ വികത്ഥന രൂപേണ സ്വയം പ്രശംസിച്ചു ക്നാനായക്കാരെന്നു തങ്ങളേ

പ്പററി പൂർവ്വാഭിമാനം കൊള്ളുന്ന തെക്കുംഭാഗർ. തെക്കുംഭാഗസമുദായത്തിൻെറ ഉത്ഭവത്തെപ്പററി പറയുന്ന വടക്കുംഭാഗ ചരിത്രകാരന്മാരായ ബ. ബെർണ്ണാർദച്ചൻ, ബ. പ്ലാസിഡച്ചൻ, മി. കേ. ഇ. ജോബ് എന്നിവർ ഈ വസ്തുതകളൊന്നും തുറന്നു പറയുന്നില്ല. എന്നാൽ മി. ചാഴികാടൻ വടക്കുംഭാഗസമുദായത്തിന്മേൽ അതിനില്ലാഞ്ഞ ഹീനത്വവും അധഃകൃതത്വവും കെട്ടിവെച്ചിരിക്കുന്ന ഈ സന്ദർഭത്തിലെങ്കിലും സംഗതികൾ തുറന്നുപറയാതിരിക്കുന്നതു് ആ മഹനീയ സമുദായത്തോടു ചെയ്യുന്ന ഒരു അപരാധവും ധർമ്മഭീരുത്വവുമായാണു് ഞാൻ ഗണിക്കുന്നതു്. അതുകൊണ്ടാണു് വലിയ ഗ്രന്ഥശാലകളിൽ മൂകമായി മറഞ്ഞുകിടക്കുന്ന ഈദൃശ ചരിത്രവിവരങ്ങൾ വെളിപ്പെടുത്തി ബഹുജനസമക്ഷം അവതരിപ്പിക്കേണ്ടതായി വന്നതു്. തെക്കുംഭാഗസമുദായത്തേയോ അതിലെ ഏതെങ്കിലും അംഗങ്ങളേയോ അവഹേളിക്കയോ ആക്ഷേപിക്കയോ അവർക്കു മനോവേദന വരുത്തുകയോ ചെയ്യണമെന്ന യാതൊരു ദുരുദ്ദേശവും എനിക്കില്ല. ഇത്രയും തുറന്നു വാസ്തവം പറയാൻ മി. ചാഴികാടൻ തൻെറ പുസ്തകംമൂലം നിർബന്ധിക്കുന്നതുകൊണ്ടു മാത്രം പറയുന്നതാണു്.

13. ഇനി നമുക്കു ചരിത്രം തുടരാം. കൊടുങ്ങല്ലൂർ പട്ടണത്തിൻെറ അന്ത്യനാശകാലമായ 9—ാം നൂററാണ്ടുവരെ ടി. ഏഴുകുടുംബങ്ങളിൽനിന്നും ജാതരായ തെക്കുംഭാഗർ അവിടെ താമസിച്ചിരുന്നു. പട്ടണനാശത്തോടേ കുടിപുറപ്പെട്ടു പോയവരിൽ കുലീനരും കുലഹീനരുമായി വടക്കോട്ടുപോയവർ തങ്ങളോടുകൂടി ഈ ഏഴുവീട്ടുകാരുടെ സന്താനങ്ങളെ കൊണ്ടുപോയില്ല. അപ്രകാരംതന്നെ കുലീന കുലഹീനന്മാരിൽ തെക്കോട്ടു പോയവരും ഈ ഏഴുവീട്ടുകാരിൽനിന്നുത്ഭവിച്ചവർ തങ്ങളോടുകൂടി പോകുവാനും അനുവദിച്ചില്ല. ഇതിനാലാണു് കൊല്ലത്തും സമീപ പ്രദേശങ്ങളിലും അവർ ചെന്നെത്താൻ സംഗതിയാകാഞ്ഞതു്. കൊടുങ്ങല്ലൂരിൻെറ ഈ നാശാവസരത്തിൽ കുലീന കുലഹീനന്മാരായ എല്ലാവരും അവിടെനിന്നു കുടിപുറപ്പെട്ടു പോയില്ല. എന്നാൽ പ്രസ്തുത ഏഴുകുടുംബസന്താനങ്ങളായി തെക്കുംഭാഗർ എന്നു പറയപ്പെടുന്ന എല്ലാവരും കൂട്ടത്തോടേ സ്ഥലംവിട്ടു ഉദിയംപേരൂർ, കടുത്തുരുത്തി, കോട്ടയം മുതലായ സ്ഥലങ്ങളിൽപോയി വാസമുറപ്പിക്കയും; ആ ഭാഗങ്ങളിൽ പണ്ടേതന്നെ കുടിപാർത്തിരുന്ന മാർതോമ്മാ നസ്രാണികളാകട്ടെ, അധഃകൃതരെങ്കിലും മിശിഹായിൽ തങ്ങളുടെ സഹോദരന്മാരായ ഇവരെ സദയം സ്വീകരിച്ചു് അവരുടെ പള്ളികളിൽ ചേർന്നുനടന്നു ആത്മീകാവശ്യങ്ങൾ നിർവ്വഹിക്കുന്നതിനു സമ്മതിക്കയും ചെയ്തു. മഹാനായ ക്നായിതോമ്മായുടെ അനുചരന്മാരായി വന്നവരിൽ "പെരിയവർ" എന്നു നാമത്തിൽ അറിയപ്പെട്ടിരുന്ന കുലീനന്മാരും നാട്ടുക്രിസ്ത്യാനികളിൽ "ഇല്ലക്കാർ" എന്ന ഉൽകൃഷ്ട നാമത്താൽ സംബോധനം ചെയ്യപ്പെട്ടിരുന്നവരായി കൊടുങ്ങല്ലൂരും ഇതരസ്ഥലങ്ങളിലും വസിച്ചിരുന്ന മാർതോമ്മാ ക്രിസ്ത്യാനികളും തമ്മിൽ ആരംഭംമുതല്ക്കേ വിവാഹം ചെയ്തു സമ്മിശ്രമായി. അതുപോലെതന്നെ വന്നതിൽ "അടിമ" പ്പെട്ടവരും നിന്നതിൽ "പഴുപ്പെട്ടവ" (രജകസ്ത്രീയുടെ സന്താനങ്ങളെ വിവാഹം ചെയ്തതിനാൽ ഭ്രഷ്ടരായി ഗണിക്കപ്പെട്ടിരുന്ന ഏഴുവീട്ടുകാർ നീക്കിയുള്ള 65 വീട്ടു

കാരും തമ്മിൽ മാത്രമേ ആദ്യം ബന്ധുത ചേൎന്നു കൂടികലൎന്നുള്ളു. എങ്കിലും
കാലാന്തരത്തിൽ ഈ കുലീന കലൎന്ന വ്യത്യാസം ഗണിക്കാതെ പര
സ്പരം വിവാഹം ചെയ്തു അവരെല്ലാം ഒന്നായി തീൎന്നതാണു് ഇന്നത്തെ
വടക്കുംഭാഗ സമുദായത്തിൽ ബഹുഭൂരിപക്ഷവും. മേല്പറഞ്ഞ ഏഴുവീട്ടു
കാർ പെരുകി വൎദ്ധിച്ചു് ആദ്യം കൊടുങ്ങല്ലൂരും പിന്നീടു ഉദിയം
പേരൂർ, കടുത്തുരുത്തി ആദിയായ സ്ഥലങ്ങളിലും അധിവസിച്ചിരുന്നവർ
വടക്കുംഭാഗ സമുദായത്തിൽനിന്നും വിവാഹം കഴിക്കുക നിഷിദ്ധമായിരു
ന്നതിനാൽ അവർ തങ്ങളിൽമാത്രം പരസ്പരം വിവാഹം ചെയ്തു് ഒരു ഭിന്ന
സമുദായമായി പരിണമിച്ചു. എന്നാൽ വൎണ്ണത്തു വിദ്യയാക്കാനാണു് അവ
രുടെ ഇന്നത്തെ ശ്രമം. തങ്ങൾ ക്നായി തൊമ്മൻ പ്രഭൃതികളുടെ സന്ത
തികളാണു്; യൂദവംശജരാണു്—യൂദായുടെയും ദാവീദിന്റെയും ക്രിസ്തുവി
ന്റെയും തോമ്മാശ്ലീഹായുടെയും സിരകളിൽക്കൂടി പ്രവഹിച്ചിരുന്ന അതേ
ശുദ്ധരക്തം— ഈ രക്തത്തിനു എന്തുമാത്രം കലൎപ്പുണ്ടായിട്ടുണ്ടെന്നു് ഞാൻ
ഉപരി വിശദപ്പെടുത്തിയിട്ടുണ്ടല്ലോ-അതേ കൽദായ സുറിയാനിരക്തം!!!—
ആണു് ഓരോ ക്നാനായ വ്യക്തികളുടെയും ധമനികളിൽക്കൂടെ ഇന്നു
പായുന്നതു്; തന്നിമിത്തം മററാരോടും വിവാഹബന്ധത്തിൽ ഏൎപ്പെടുക
യില്ലെന്നു് അവർ ഇന്നു വമ്പുപറയുന്നു!! മററാരും അവൎക്കു പെണ്ണുകൊടുക്കാ
ത്തതിനാലാണു് ഈ പതനത്തിൽ അവർ എത്തിച്ചേൎന്നതെന്ന വസ്തുത
അവർ ഗോപനം ചെയ്യുന്നു.!!!

14. ആദിമകാലങ്ങളിൽ ഇവരിൽനിന്നു പട്ടത്തിനു ആളുകളെ
സ്വീകരിച്ചിരുന്നില്ല. മലങ്കരസഭ വിശുദ്ധന്മാരായി ഗണിച്ചു് "കന്തീശ
ങ്ങൾ" എന്ന നാമത്തിൽ സംപൂജ്യരായി വണങ്ങിവന്നിരുന്ന മാർ സാ
ബോർ, മാർ പ്രോത്തു് എന്ന മെത്രാന്മാരുടെ കാലത്തു— 9-ാം നൂററാണ്ടിൽ—
ആണു് ഈ സ്ഥിതിക്കു അല്പം ഭേദഗതിയുണ്ടായതു്. വടക്കുംഭാഗരാൽ അ
ധഃകൃതരും പരിത്യക്തരും ആയി ഗണിക്കപ്പെട്ടിരുന്ന ഇവരുടെമേൽ മാർ
സാബോർ മെത്രാപ്പോലീത്തായിക്കു അനുകമ്പതോന്നി കടുത്തുരുത്തിൽ
നിന്നു രണ്ടു തെക്കുംഭാഗം കുട്ടികളെ എടുത്തു പഠിപ്പിച്ചു പട്ടം കൊടുത്തു.
ഇതുങ്കൽ വടക്കുംഭാഗരുടെ ശക്തിമത്തായ പ്രതിഷേധസ്വരം പുറപ്പെ
ടാതിരുന്നില്ല. എങ്കിലും പുണ്യവാനായി അവർ ഗണിച്ചിരുന്ന സാബോർ
മെത്രാപ്പോലീത്തായുടെ അഭീഷ്ടത്തിനു അവർ ഒടുവിൽ വിധേയരായി. ഇ
ങ്ങനെയാണു് തെക്കുംഭാഗരുടെ ഇടയിൽ ആദ്യം പട്ടക്കാരുണ്ടായതു്. എ
ന്നാൽ പിൽക്കാലങ്ങളിൽ അവരിൽനിന്നു ധാരാളം വൈദികർ ഉണ്ടായ
തായി കാണുന്നില്ല. അനന്തരം 16-ാം ശതാബ്ദത്തിൽ മാർ അബ്രാഹം
മെത്രാൻ കോട്ടയത്തുനിന്നു് ഇവരുടെ രണ്ടുമൂന്നു യുവാക്കന്മാൎക്കു പട്ടംകൊ
ടുത്തതായി കാണുന്നുണ്ടു്. അതിങ്കലും വടക്കുംഭാഗർ ക്ഷോഭിച്ചു് പ്രതി
ഷേധം പ്രകടിപ്പിച്ചു. അപ്പോൾ തെക്കുംഭാഗം പട്ടക്കാരോടു യോജിച്ചു
ഇടപെടുകചേൎന്നിരിപ്പാൻ മനസ്സില്ലാത്തവർ വേറെ പള്ളിവച്ചു പിരിഞ്ഞു
പൊയ്ക്കൊള്ളണമെന്നു അദ്ദേഹം കല്പിച്ചു. ജാതിമഹത്വത്തിന്മേൽ അതി
തല്പരന്മാരായിരുന്ന അവർ കുലഹീനന്മാരോടു യോജിപ്പാൻ കഴികയി
ല്ലെന്നു ശഠിച്ചുകൊണ്ടു തങ്ങളുടെ പഴയപള്ളി ഉപേക്ഷിച്ചുംവച്ചു് കോ

ട്ടയത്തു് "ചെറിയപള്ളി" എന്ന നാമത്തിൽ ഇന്നറിയപ്പെടുന്ന പള്ളി വെച്ചു മാറി നടന്നുവരുന്നു. ഇതുപ്രകാരമായ വേറൊരു കാരണത്താൽ കടുത്തുരുത്തിയിലും വേറൊരു പള്ളിവെച്ചു വടക്കുംഭാഗർ മാറിപ്പോകയും തന്നിമിത്തം പഴയതായിരുന്ന "വലിയപള്ളി" തെക്കുംഭാഗക്ക തനിച്ചുകിട്ടുകയും ചെയ്തു. ഈ മാററത്തിന്റെ കാരണം ബ. ബര്ന്നാർദച്ചൻ രേഖപ്പെടുത്തിയിരിക്കുന്നതു ഇവിടെ ചേർക്കുന്നതു യുക്തമെന്നു തോന്നുന്നു: "കൊടുങ്ങല്ലൂർപട്ടണം ഒമ്പതാംനൂററാണ്ടിൽ...... അധഃപതിച്ചതോടുകൂടി അവിടത്തെ ക്രിസ്ത്യാനികൾ നാനാദേശങ്ങളിലേക്കും ചിതറിയപ്പോൾ അതിലെ കുടിപാർപ്പുകാരായിരുന്ന തെക്കുംഭാഗർ കടുത്തുരുത്തി, ചുങ്കം, ഉദിയംപേരൂർ മുതലായ സ്ഥലങ്ങളിൽ എത്തി സ്ഥിരവാസം ഉറപ്പിച്ചു. അതു മുതൽ കടുത്തുരുത്തി വലിയ പള്ളിയിൽ വടക്കുംഭാഗർ മുന്നണിയിലും തെക്കുംഭാഗർ പിന്നണിയിലുമായി മുട്ടുകുത്തുക നടപ്പായി. അക്കാലത്തു് ദക്ഷിണഭാരതസഭയെ ഭരിച്ചിരുന്ന മാർ യോഹന്നാൻ ആ രീതിയെ ഭേദപ്പെടുത്തി, പള്ളിയിൽ സകല ജനങ്ങളും സമസ്ഥിതിയിൽ മുട്ടുകുത്തേണ്ടതാണു് എന്നു് ആജ്ഞാപിച്ചു. പുരുഷന്മാർ അതിനെ അനുസരിച്ചുവെങ്കിലും സ്ത്രീകൾവിരോധിക്കയാണുണ്ടായതു്. മാലാനാ എലിയാമ്മ എന്നൊരു പ്രഭുസ്ത്രീയായിരുന്നു അവരുടെ നായിക. ആ ആജ്ഞാനുസാരം പ്രവൎത്തിപ്പാൻ മനസ്സില്ലാത്തവർ വേറൊരുപള്ളിവെച്ചു മാറിക്കൊള്ളണമെന്നായിരുന്നു മാർ യോഹന്നാന്റെ രണ്ടാമത്തെ കല്പന. അന്നിനാൽ പ്രഭ്വി സ്വന്ത ചെലവിന്മേൽ ചെറിയപള്ളി പണിയിക്കയും അതിലേക്ക മാറുകയും ചെയ്തു. കടുത്തുരുത്തിയിൽ തുലോം അടുത്തടുത്തു രണ്ടു പള്ളികൾ ഉണ്ടാകുന്നതിനുള്ള കാരണം ഇതാണു്. ചെറിയപള്ളിക്കാക്ക വലിയപള്ളിയെ സംബന്ധിച്ചു പല അവകാശങ്ങളും ഉണ്ടായിരുന്നു എന്നതിലേക്കുള്ള രേഖകൾ കുറെ അടുത്ത കാലംവരെ കടവിൽ കത്തനാരന്മാരുടെ കൈവശം ഉണ്ടായിരുന്നു...... നി. വ. ദി. ശ്രീ. കാർളോസു ലവീഞ്ഞു മെത്രാനവർകൾ....കോട്ടയം മിസ്സത്തിലെ പള്ളികളുടെ സ്ഥാപന വത്സരങ്ങൾ....1890—ലെ പഞ്ചാംഗത്തിൽ ചേർത്തിട്ടുണ്ട്. അതിൽ വലിയപള്ളി നാലാം ശതാബ്ദത്തിലും ചെറിയപള്ളി പത്താംശതവത്സരത്തിലും സ്ഥാപിക്കപ്പെട്ടു എന്നാണു പറഞ്ഞിരിക്കുന്നതു" (p. p. 308-9) കടുത്തുരുത്തിലും കോട്ടയത്തും ഉണ്ടായിരുന്ന വടക്കുംഭാഗരുടെ തനതു വകയായിരുന്നതും തെക്കുംഭാഗരുടെ ആഗമനാനന്തരം അവർക്കുകൂടെയും ചേർന്നു് നടന്നു് ആത്മികാവശ്യങ്ങൾ നിവൎത്തിച്ചുകൊള്ളുവാൻ അനുവദിച്ചതിനാൽ കാലാന്തരത്തിൽ ഇരുകൂട്ടരുടെയും ആയിത്തീന്നതുമായ പ്രസ്തുത പഴയ പള്ളികളിൽനിന്നും വടക്കുംഭാഗർ മാറി തനതുപള്ളികൾ വച്ചപ്പോൾ പഴയപള്ളിക്ക് "വലിയപള്ളി" എന്നും പുത്തൻപള്ളിക്ക "ചെറിയപള്ളി" എന്നും നാട്ടുനടപ്പനുസരിച്ചു പേരുപറഞ്ഞു തുടങ്ങി. വെറും ആകസ്മികം എന്നനിലയിൽ ഉണ്ടായ ഈ സംഭവങ്ങളെ ആസ്പദിച്ച് മി. ചാഴികാടൻ 167—ാം വശത്തു കെട്ടിച്ചമച്ചിരിക്കുന്ന ആക്ഷേപം കോട്ടു കണ്ടാലും.

15. "തെക്കുംഭാഗരുടെ വകയായ പ്രധാനപ്പെട്ട അഞ്ചുപള്ളികളിൽ രണ്ടുകൂട്ടക്കും പള്ളികളുണ്ടായിരുന്ന സ്ഥലങ്ങളിൽ തെക്കുംഭാഗരുടെ

പള്ളിക്ക ആദ്യകാലംമുതലെ "വലിയപള്ളി" എന്നാണ പേർവിളിക്കപ്പെട്ടു വരുന്നതു്. എന്നാൽ ഈ പള്ളിയുടെ കെട്ടിടത്തിൻെറ വലിപ്പംകൊണ്ടു വലിയപള്ളി എന്ന പേർ ഉണ്ടായതായി വിചാരിപ്പാൻ ന്യായമില്ല. ഇതിൻെറ കാരണമെന്തെന്നു ചരിത്രപ്രിയന്മാക്ക ചിന്താവിഷയമാണു് 'വലിയ' എന്ന സ്ഥാനത്തിനു തിരുവിതാംകൂറിൽ വളരെ പ്രാധാന്യമുണ്ടു്. രാജ്യംഭരിക്കുന്ന രാജാവും അദ്ദേഹത്തിൻെറ ഇളമുറയായി വേറൊരാളും ഉള്ളപ്പോൾ ഭരണാധികാരിയെ 'വലിയ' രാജാവെന്നു വിളിക്കുന്നു. കോയിത്തമ്പുരാക്കന്മാർ ഒന്നിലധികം ഉള്ളപ്പോൾ അതിൽ പ്രധാനിയെ "വലിയകോയിത്തമ്പുരാൻ" എന്നുവിളിക്കുന്നു. സേനാനായകൻ ഡിലെനായിക്ക അന്നത്തെ രാജാവു കല്പിച്ചു കൊടുത്ത ഏററം വലിയസ്ഥാനം "വലിയ കപ്പിത്താൻ" എന്നാണു്. വി. ശെവരിയാർ പുണ്യവാൻ അദ്ദേഹത്തിൻെറ തപശ്ശക്തിമൂലം ഒരു കുരിശടയാളംകൊണ്ടു വടുകപ്പടയെ തോല്പിച്ചു് തിരുവിതാംകൂർ രാജ്യത്തെ രക്ഷിച്ചതിൻെറ സന്തോഷസൂചകമായും കൃതജ്ഞതയായും അന്നത്തെ മഹാരാജാവു അദ്ദേഹത്തിനു "വലിയപാതിരി" എന്നസ്ഥാനം നൽകി. ഇതൊക്കയും ചരിത്രവാസ്തവങ്ങളാണു്. ഇന്നത്തെപ്പോലെ പ്രവീണൻ, നിപുണൻ, കുശലൻ, കുശല മുതലായ സ്ഥാനപ്പേരുകൾ മുമ്പുണ്ടായിരുന്നില്ല......സ്ഥാനപ്പേരുകൾ അക്കാലത്തു ഇന്നത്തെപ്പോലെ സുലഭവുമല്ലായിരുന്നു. ആകയാൽ പ്രമുഖജനങ്ങളുടെ പള്ളികൾ മററുള്ളവരുടേതിൽനിന്നു തിരിച്ചറിയുന്നതിനായി അക്കാലത്തു "വലിയപള്ളി" എന്ന പേർ വിളിക്കപ്പെട്ടതായിരിക്കണം."

ഭ്രാന്തന്മാരും വളരെ യുക്തിപൂർവ്വം ചിലപ്പോൾ സംസാരിക്കാറുണ്ടു്. ഒരിക്കൽ ഒരു ഭ്രാന്താസ്പത്രിയിലെ നിവാസികളുടെ കാര്യം അന്വേഷിപ്പാൻ വന്ന ഡോക്ടരോടു ഒരു ഭ്രാന്തൻ പറഞ്ഞു: "ഞാൻ ആരാണെന്നു താങ്കൾ മനസ്സിലാക്കിയിട്ടില്ലെന്നു തോന്നുന്നു. ഞാൻ ജൂലിയസ് സീസറാണു്." "താങ്കൾ ഇന്നലെ പറഞ്ഞതു," ഡോക്ടർ പ്രതിവചിച്ചു, "താങ്കൾ മഹാനായ അലക്സാണ്ടർ ആകുന്നു എന്നല്ലയോ?" "ശരി, അതു വേറൊരു തള്ളവഴിയത്രേ" എന്നു ഭ്രാന്തൻ മറുപടി നൽകി. അവൻെറ ഈ പ്രത്യുത്തരം വളരെ യുക്തിപൂർവ്വമായ ഒന്നാണെന്നുള്ളതിനു യാതൊരു സംശയവുമില്ല. നമ്മുടെ വക്കീലും വളരെ യുക്തിപൂർവ്വംതന്നെ സംസാരിക്കുന്നു. "വലിയ," "ചെറിയ" ഈ രണ്ടു പദങ്ങളുടെ ഉപയോഗത്തെ സംബന്ധിച്ചു ചെയ്തിരിക്കുന്ന പ്രസ്താവനകളിൽ ഒരു പതിരുമില്ലെന്നു് ആരും സമ്മതിക്കും. പക്ഷെ വക്കീലിനും ഏതോ ഒരു തകരാറുപിണഞ്ഞിട്ടുണ്ടു്. ഡോക്ടർ എ. എ. സൈമൺ അതു കണ്ടുപിടിച്ചു. അതിൻെറ പേരു Psychological suggestibility എന്നത്രേ. അത്തരം മനോരോഗബാധിതരല്ലാതെ മററാരും "വലിയ," "ചെറിയ" എന്ന പദങ്ങളേക്കൊണ്ടു് ഇത്ര വലിയ ആകാശക്കോട്ട കെട്ടിയുണ്ടാക്കുകയില്ല. "വലിയ" പ്പൻ "വലിയജ്യേഷ്ഠൻ," "ചെറിയ" ച്ചൻ എന്നൊക്കെ നാം സാധാരണ പറയാറുണ്ടല്ലൊ. നാം തിരുവിതാംകൂറുകാരുമാണു്. ആകയാൽ ടി സമസ്തപദങ്ങളിലെ "വലിയ" ഒരു സ്ഥാനവും അതിനു വലിയ പ്രാധാന്യതയും ഉണ്ടായിരിക്കണം. കൊച്ചിയിലോ മലബാറിലോ ഈ ചരക്കിനു ഇത്ര വലിയ വിലയില്ല

പോൽ. കൊറവലങ്ങാട്ട്, പാലാ, അതിരമ്പുഴ, ചങ്ങനാശേരി ഇവിടങ്ങളിലൊക്കെ "വലിയപള്ളി"യും "ചെറിയപള്ളി"യുമുണ്ട്. വലിയവരുടെ അഥവാ പ്രമുഖജനങ്ങളുടെ പള്ളികൾ മറ്റുള്ളവരുടെ– ചെറിയവരുടെ– പള്ളികളിൽനിന്ന തിരിച്ചറിയനായിട്ടായിരിക്കുമോ അവിടങ്ങളിലും "വലിയപള്ളി" എന്ന പറഞ്ഞുവരുന്നത്? മേൽകാണിച്ച കഥയിലെ ഭ്രാന്തൻെറ യുക്തിപൂർവ്വമായ മറുപടിക്കു പ്രത്യുത്തരമൊന്നും പറയേണ്ട ആവശ്യമില്ലാത്തതുപോലെതന്നെ മി. ചാഴികാടൻെറ ഈ യുക്തിയേയും പരിഗണിച്ചാൽ മതി.

16 "അതിരമ്പുഴപ്പള്ളിയിലും തെക്കുംഭാഗക്ക് ഒന്നുപകുതി അവകാശം ഉണ്ടായിരുന്നതാണ്. അതിരമ്പുഴയിലെ ചെറിയപള്ളി, കരിയാററിൽമെത്രാനെ (?) പണം കൊടുത്തു റോമ്മായ്ക്കയച്ച നീണ്ടൂർ പൂവത്തിൽ ഇട്ടിക്കരുവിളതരകൻെറ കുടുംബത്തിൽനിന്നും പണിയിച്ചിട്ടുള്ളതാണ്" എന്ന മി. ജോസഫ് 164–ാം വശത്തു പറയുന്നു. ഇങ്ങനെ തെക്കുംഭാഗർ സ്വന്തം പണംകൊണ്ടു പണിയിച്ചതാണ് അതിരമ്പുഴചെറിയപള്ളി എങ്കിൽ അതും അവരുടെ തനതുവക ആയിരുന്നിരിക്കണം. അങ്ങനെയെങ്കിൽ, മി. ജോസഫിൻെറ വാക്കുകളിൽ, അതു "പ്രമുഖജന"ങ്ങളുടെ വകയായിരുന്നു. ആ സ്ഥിതിക്കു മി. ജോസഫിൻെറ ന്യായപ്രകാരം അതിനു "വലിയ പള്ളി" എന്നല്ലായിരുന്നോ പേരുവരേണ്ടതു? പിന്നെ എങ്ങനെയാണ് അതു "ചെറിയപള്ളി"യായിപ്പോയതു?

തെക്കുംഭാഗക്കുകൂടി ഒന്നുപകുതി അവകാശം ഉണ്ടായിരുന്ന വേറൊരുപള്ളി പുനത്ര ആയിരുന്നല്ലൊ. അവിടെയും "വലിയ"തും "ചെറിയ"തുമായ രണ്ടുപള്ളികൾ ഉണ്ടായിരുന്നു. വലിയപള്ളി ഇപ്പോൾ തെക്കുംഭാഗരുടെ കൈവശമാണ്. അങ്ങനെ വരാനുള്ളതിൻെറ കാരണം 1895 കുംഭം 28–നു കാർളോസുലവീഞ്ഞുമെത്രാനച്ചൻതിരുമനസ്സുകൊണ്ടു അയച്ച വിഭജനകല്പന മി. ചാഴികാടൻ 161 മുതൽ പുറങ്ങളിൽ കൊടുത്തിട്ടുള്ളതിൻെറ (1), (6), (8) ഖണ്ഡികകൾ വ്യക്തമാക്കുന്നുണ്ട്: "(1) വടക്കേ ഭാഗക്കാർ വലിയപള്ളിയും സങ്കിത്തിയും ചായിപ്പും ഒരു ഭാഗത്തും, ചെറിയപള്ളി, ഇപ്പോൾ നില്ക്കുന്ന വലിയമുറിയും ഒരു ഭാഗത്തിലുമായി വിഭാഗിച്ചുവയ്ക്കുകയും തെക്കേഭാഗക്കാർ വലിയപള്ളിയും സങ്കിത്തിയും ചായിപ്പും എടുത്തുകൊണ്ട് ചെറിയപള്ളിയും വലിയമുറിയും വടക്കേ ഭാഗക്കാർക്കു വിട്ടുകൊടുക്കയും ആയതിനെ വടക്കേ ഭാഗക്കാർ സമ്മതിച്ചു കൈക്കൊൾകയും ചെയ്കയാൽ അവരുടെ സമ്മതത്തിനു അനുസരണമായി ആയതിനെ നാം ഉറപ്പിക്കുന്നു."

"(6) എന്നാൽ സ്ഥാവരവസ്തുക്കളെ തെക്കേഭാഗക്കാർ ഭാഗിച്ചുവയ്ക്കുകയും വടക്കേ ഭാഗക്കാർ അല്പ്യം എടുക്കയും വേണം."

"(8) വടക്കേ ഭാഗക്കാർ ജംഗമവസ്തുക്കളൊക്കെയും അതാതു ഭാഗത്തുനിന്നു വയ്ക്കപ്പെട്ടതൊഴികെ മററെല്ലാം രണ്ടായി ഭാഗിച്ചുവയ്ക്കയും തെക്കേഭാഗക്കാർ അല്പ്യം എടുക്കയുംവേണം."

തെക്കുംഭാഗരും വടക്കുംഭാഗരും ഒരുമിച്ച് അംഗങ്ങളായിരുന്ന സംയുക്ത ഇടവകകൾ ഓരോ കാലത്തു ഓരോ കാരണവശാൽ പങ്കുപിരി

ഞ്ഞും വേറേ മാറിയും പോയിട്ടുണ്ടു്. വലുതും ചെറുതുമായ പള്ളികൾ ഉണ്ടായിരുന്ന ഇടങ്ങളിൽ ഓരോന്നു ഓരോകൂട്ടർ എടുക്കയോ അവൎക്കു കിട്ടുകയോ, അഥവാ ഏതെങ്കിലും ഒരു ഭാഗക്കാർ പള്ളി എടുത്തു് പ്രതിഫലം കൊടുത്തു് മറുഭാഗക്കാരെ വേറേവിട്ടോ അല്ലെങ്കിൽ പ്രതിഫലം വാങ്ങാതെ അവർ തന്നെ പള്ളി വെക്കയോ ചെയ്തിരുന്നു. തെക്കുംഭാഗൎക്കു തന്നെതായും സംയുക്തമായും വളരെ കുറച്ചുപള്ളികൾ മാത്രമേ ഉണ്ടായിരുന്നുള്ളു. തനതായി ഉണ്ടായിരുന്ന പള്ളികളുടെ ഒരു ലിസ്റ്റ് മി. ചാഴികാടൻ 160-വശത്തു് അഞ്ചരപ്പള്ളിക്കാർ" എന്ന അദ്ധ്യായത്തിന്റെ അന്ത്യഖണ്ഡികയിൽ കൊടുത്തിട്ടുണ്ടു്. ആ കൂട്ടത്തിൽ കടുത്തുരുത്തിയും കോട്ടയവും ഉൾപ്പെടുത്തിയിരിക്കുന്നതു ശരിയല്ല. ഈ ഇരു സ്ഥലങ്ങളിലെയും പുരാതന നിവാസികളായിരുന്ന വടക്കുംഭാഗർ തങ്ങളുടെ പഴയ പള്ളിവിട്ടു പുതിയ പള്ളിവെച്ചു മാറിപ്പോയതിന്റെ കാരണം ഞാൻ മുകളിൽ പറഞ്ഞിട്ടുണ്ടല്ലോ. സംയുക്ത ഇടവകകളിൽ ഒന്നായ പുന്നത്രയുടെ വിഭജനരീതിയാണല്ലോ മേൽകാണിച്ചിരിക്കുന്ന കല്പനയിൽ നിർദ്ദേശിച്ചിരിക്കുന്നതു്. പുന്നത്രയിലും "വലിയപള്ളി"യും "ചെറിയപള്ളി"യും ഉണ്ടായിരുന്നു. അവ രണ്ടും ഇരുകൂട്ടരുടെയും പൊതുവകയുമായിരുന്നു. മി. ചാഴികാടന്റെ ന്യായം ശരിയാണെങ്കിൽ "വലിയപള്ളി" പ്രമുഖജനമെന്നു വികത്ഥനം ചെയ്യുന്ന തെക്കുംഭാഗരുടെ തനതുവകയായിരിക്കേണ്ടിയിരുന്നു. പങ്കിടീലിൽ ഇരുകൂട്ടരും അഭിനയിച്ച ഭാഗംതന്നെയും പ്രമുഖജനം ഏതുഭാഗമാണെന്നു സ്പഷ്ടമാക്കുന്നുണ്ടു്. പള്ളികൾ, സ്ഥാവരവസ്തുക്കൾ, ജംഗമവസ്തുക്കൾ എന്നു മൂന്നായിട്ടാണു അവർ വിഭജിക്കാനുള്ള വകകളെ തിരിച്ചതു. ഇതിൽ പള്ളികളാണല്ലോ സൎവ്വപ്രധാനമായ ഇനം. അവ വിഭജിക്കുന്നതിനുള്ള അവകാശാധികാരങ്ങൾ വടക്കുംഭാഗരിലാണു നിക്ഷിപ്തമായതെന്നു മേൽ കല്പന ഒന്നാം ഖണ്ഡികയിൽനിന്നു കാണാം. ഇതിനുംപുറമേ, വിഭജിക്കേണ്ട ഇനങ്ങൾ ആകെ മൂന്നുള്ളതിൽ രണ്ടെണ്ണത്തിന്റെയും വിഭജനകർത്തൃത്വം വടക്കുംഭാഗരാണു് വഹിച്ചതു്. അതിനാൽ പ്രമുഖജനം വടക്കുംഭാഗരാണെന്നു തെക്കുംഭാഗരും പരോക്ഷമായിട്ടെങ്കിലും സമ്മതിച്ചതായിവരുന്നു. വടക്കുംഭാഗൎക്കു വലിയ പള്ളികിട്ടണമെന്നു് ആഗ്രഹവും കിട്ടുമെന്നു പ്രതീക്ഷയുമുണ്ടായിരുന്നു. അതു സാധിക്കുന്നതിനുള്ള ഒരു സമുചിതമാൎഗ്ഗമായിട്ടാണു് അവർ ചെറിയ പള്ളിയും വലിയ മുറിയും ഒരു ഭാഗത്തിൽ ചേർത്തതു്. അന്നു വടക്കുംഭാഗരിൽ വൈദികർ കുറവും തെക്കുംഭാഗരിൽ കൂടുതലുമായിരുന്നു. അതിനാൽ കൂടുതൽ വൈദികരുള്ള തെക്കുംഭാഗർ തങ്ങളുടെ വൈദികൎക്കു താമസത്തിനു വേണ്ട മുറികളും കൂടുതൽ സൌകൎയ്യവുമുള്ള വലിയ മുറി ഉൾപ്പെടുന്ന ഭാഗം സ്വീകരിച്ചേക്കുമെന്നാണു് വിഭജകന്മാരായ വടക്കുംഭാഗർ കണക്കാക്കിയതു്. എന്നാൽ അവരുടെ ഈ പ്രതീക്ഷ അസ്ഥാനത്തായിത്തീൎന്നു. തെക്കുംഭാഗർ വലിയമുറിക്കു പകരം വലിയ പള്ളിയുള്ള ഭാഗം തിരിഞ്ഞെടുത്തു. ഈ നഷ്ടത്തിന്റെ ഏതാണ്ടൊരു പരിഹാരം സ്ഥാവര വസ്തുക്കളുടെ സ്വീകരണംകൊണ്ടു വരുത്തിയതായി വടക്കുംഭാഗർ അനുമാനിച്ചു. സ്ഥാവരവസ്തുക്കളുടെ വിഭജകന്മാർ തെക്കുംഭാഗർ ആയിരുന്നല്ലോ.

വടക്കുംഭാഗക്ക് കിട്ടിയ വലിയ മുറിയുടെ പരിസരത്തിലുള്ള വസ്തുക്കൾ പ്രധാനമായി ഉൾപ്പെടുന്നതു ഒരു ഭാഗമായും, കൂടുതൽ നൽപ്പുള്ള വസ്തുക്കൾ വേറൊരു ഭാഗമായും, അവർ തിരിച്ചു. വലിയ മുറിയെ സ്വാതന്ത്ര്യമായും സൌകര്യമായും ഉപയോഗിക്കുന്നതിനു അതിനോടു തൊട്ടുള്ള വസ്തുക്കൾ വടക്കുംഭാഗർ തിരിഞ്ഞെടുക്കുമെന്നായിരുന്നു തെക്കുംഭാഗരുടെ പ്രതീക്ഷ. അവരുടെ ഈ പ്രതീക്ഷയും അസ്ഥാനത്തായിത്തീൎന്നു. ഇപ്പോഴത്തെ വടക്കുംഭാഗം പള്ളിയിരിക്കുന്ന വെള്ളാപ്പിള്ളിപ്പുരയിടം മുതലായവ ഉൾപ്പെടുന്ന ഭാഗമാണു് അവർ തിരിഞ്ഞെടുത്തതു്.

ഇങ്ങനെ ഓരോ കാലത്തു് ഓരോ കാരണവശാൽ തെക്കുംഭാഗക്കു കിട്ടിയ പള്ളികളിൽ ഏതാനും "വലിയപള്ളി"കൾ. ചെന്നുചേന്നതിനെ ആസ്പദമാക്കി, അവർ വലിയവർ അഥവാ പ്രമുഖജനമാണു് എന്ന നിഗമനം എടുക്കാൻ ശ്രമിക്കുന്നതു വെറും ബാലിശവും യഥാൎത്ഥചരിത്രവസ്തുതകൾക്കു വിരുദ്ധവുമാണു എന്നു കാണിക്കാൻ ഇത്രയും പറഞ്ഞു എന്നേ ഉള്ളു.

17. "അതിരമ്പുഴപള്ളിയിലെ അറയുടെ മൂന്നു താക്കോലുകളിൽ ഒന്നും, കൈസ്ഥാനങ്ങളിൽ ഒന്നും, ഏതാനും കൊല്ലങ്ങൾക്കു മുമ്പുവരെ തെക്കുംഭാഗക്കു അവകാശമായി ഉണ്ടായിരുന്നതാണു്. അതിരമ്പുഴപ്പള്ളിക്കടുത്തുള്ള തെക്കുംഭാഗകുടുംബമായ മന്നാകുളം എന്ന കുടുംബത്തിലെ ഒരാളായിരുന്നു അതിരമ്പുഴപ്പള്ളിയിലെ ഒടുവിലത്തെ തെക്കുംഭാഗ കൈക്കാരൻ. അയാൾ ഏതോ കാരണവശാൽ പള്ളിയോഗത്തിൽ ഉണ്ടായ ഒരു തക്കത്തിൽ നീതിവിരുദ്ധമായി അന്നത്തെ യോഗക്കാർ ഏതോ പ്രവൎത്തിക്കയാൽ കൈസ്ഥാനവും താക്കോലും ആവശ്യമില്ലെന്നു പറഞ്ഞു നിവൎത്തനം അനുഷ്ഠിച്ചു്, താക്കോൽ യോഗസമക്ഷം എറിഞ്ഞിട്ടു ഇറങ്ങിപ്പോകയും, അതിനുശേഷം തെക്കുംഭാഗർ ആ അവകാശം ആവശ്യപ്പെടാതിരിക്കയുമാണു ഉണ്ടായിട്ടുള്ളതു്" എന്നു മി. ജോസഫ് 164-ാം വശത്തു് രേഖപ്പെടുത്തിയിരിക്കുന്നു. മി. ജോസഫിന്റെ ഈ വിവരണത്തിൽനിന്നും മനസ്സിലാക്കേണ്ടതു് അതിരമ്പുഴപ്പള്ളി യോഗത്തിന്റെ നീതിവിരുദ്ധമായ നടപടികളെ പ്രതിഷേധിച്ചുകൊണ്ടു് തെക്കുംഭാഗർ തങ്ങളുടെ അവകാശം വലിച്ചെറിഞ്ഞുകളഞ്ഞു എന്നാണല്ലോ. ഇതു് അത്ര വിശ്വസനീയമായി ആക്കും തോന്നുമെന്നു എനിക്കു തോന്നുന്നില്ല. ഞാൻ അതിരമ്പുഴെ ഇതിനെപ്പററി അന്വേഷണം നടത്തിയതിൽ ബ. വീട്ടിയേക്കൽ കൊച്ചേപ്പച്ചനിൽനിന്നുകിട്ടിയ വിവരം ഇങ്ങനെയാണു്. ഏതോ ഒരു ന്യായ രഹിതമായ കാരണത്താൽ മന്നാകുളത്തു ചുമ്മാരു എന്നയാൾ അതിരമ്പുഴപ്പള്ളിയുടെ ബ. വികാരി അച്ചന്റെയും മററും പേരിൽ വൈക്കം കോടതിയിൽ ഒരു അന്യായം ബോധിപ്പിച്ചു. ഇങ്ങനെ ചെയ്യുന്നതു് മേലാവിലെ അനുവാദസഹിതമല്ലെന്നു മാത്രമല്ല, അവിടത്തെ മുടക്കിനെ അവഗണിച്ചുമായിരുന്നു. അതിനാൽ അന്നത്തെ വരാപ്പുഴ മെത്രാപ്പോലീത്താ അയാളെ മഹറോൻ ചൊല്ലി. എന്നാൽ ഏതോ ഒരു പൊതുജൂബിലി വത്സരം വന്നതിനാൽ അതിന്റെ അനുഗ്രഹങ്ങൾ അയാൾക്കു നഷ്ടപ്പെടാതിരിപ്പാൻ വേണ്ടി അദ്ദേഹം ദയാപൂൎവ്വം അയാളുടെ മഹറോൻ പോക്കി. എങ്കിലും

അയാൾ വരുത്തിയ 'ഉതപ്പിനു' പരിഹാരമായി അയാളുടെ മരണംവരെ അയാൾക്കു അതിരമ്പുഴയും, അയാൾ മററുവല്ലെടത്തും എടവക മാറിച്ചേരുന്നതായാൽ അവിടെയും കൈസ്ഥാനം, കപ്പിത്താം അദിയായി പള്ളിസംബന്ധമായ യാതൊരു ജോലിയും കൊടുക്കരുതെന്നു കല്പിച്ചു. മന്നാകുളത്തിന്റെ കൈസ്ഥാനം പോയതിന്റെ യഥാർത്ഥകാരണം ഇതാണ്. അള്ളു അയാളല്ല വലിച്ചെറിഞ്ഞതു്. മേലധികാരി ഒരു ശിക്ഷയായി അളു അനാളിൽനിന്നു എടുത്തു വലിച്ചെറിഞ്ഞു കളഞ്ഞതാണ്. മെത്രാപ്പോലീത്തായുടെ പ്രസ്തുത മുടക്കുകല്പനയുടെ പകൎപ്പ് അതിരമ്പുഴ പള്ളിവക പുരാതനറിക്കാർട്ടു ശേഖരത്തിൽ കാണുന്നുണ്ടു്. അതു് അതേപടി ഞാൻ ഇവിടെ പകൎത്തിക്കൊള്ളുന്നു.

"നാം മലയാളത്തിന്റെ വിഗാരി അപ്പസ്തോലിക്കാ ആയ മാർ ഫ്രാംസിസ്സ ശവ്യാര ദെസാന്ത ആണ സാധനിയാണ എന്ന മെത്രാപ്പോലീത്താ എഴുതുന്ന

നമ്മുടെ സ്നേഹപ്പെട്ട അതിരംമ്പിഴെ പള്ളിയുടെ വിഗാരി കൊച്ചുപറമ്പിൽ ബെഹുമാനപ്പെട്ട യാക്കോക്കത്തനാരും ബെഹുമാനപ്പെട്ട ദെശത്തു പട്ടക്കാരും എണങ്ങരെല്ലാവരുംകൂടി കണ്ടെന്നാൽ നിങ്ങളുടെ എടവകക്കാരനായ മന്നാകുളത്തിൽ ചുമ്മാരെന്ന അവൻ ശുദ്ധമാനപള്ളിയുടെ മുടക്കു മറുത്ത പള്ളിക്കടുത്തതും ക്രദാശസ്സുടുത്തതുമായ ചിലകാൎയ്യത്തുംമ്മേൽ പട്ടക്കാരുടെമെൽ സക്കാരുമുതലായ സ്ഥലങ്ങളിൽ കാൎയ്യരുടെ മുമ്പാകെ അന്യായം ബോധിപ്പിച്ച സംങ്ങതിസ്സു ശുദ്ധമാനപള്ളി കല്പിച്ചിരിക്കുംന്നതിനാപോലെ മെലെഴുതിയ ചുമ്മാറിനെ മഹറോൻ ചൊല്ലുവാൻ ഞായമായിരിക്കുന്നു എന്ന ഈ ഞായത്തിനു തക്കവണ്ണം കല്പിച്ചു പരസ്യപ്പെടുത്തുന്നു എങ്കിൽ മനഗുണത്തിന്നുടെ മാതാവാകുംന്ന ശുദ്ധമാനപള്ളി ഇപ്പോൾ കല്പിച്ചിരിക്കുന്ന ദൊഷംപൊറുതി കൈക്കൊള്ളുന്നതിനു വശഹീനനായിട്ടുവന്നു പോകുംന്നതാകകൊണ്ടും ആയത വരാതെ ഇരിപ്പാൻ ഇപ്പോൾ മനഗുണമായിട്ടു മെലെഴുതിയ ചുമ്മാരിന്റെ ഏററിക്കപ്പെട്ടകുററം നാം പൊറുത്തിരിക്കുംന്നു എങ്കിലും ചുരുങ്ങിയതിൽ ഒരു പ്രാച്ഛിത്വമെങ്കിലും അവന്നു നാം കല്പിച്ചില്ലാ എങ്കിൽ ഇവനെപ്പോലെഉള്ളാ മറവു പൊല്ലാപ്പുകാൎക്കു അടക്കാത്ത കണ്ടുപടിത്വത്തിന്നു എടയുണ്ടാകുംന്നതാകകൊണ്ടും അയത വരാതെ ഇരിപ്പാൻ കല്പിക്കുന്നു. മേലെഴുതിയ മന്നാകുളത്തിൽ ചുമ്മാരെന്ന അവനു അവന്റെ മരണംവരെ പള്ളിയിൽ കയിസ്ഥാനം മുതലായിട്ടു പള്ളിഅടിച്ചു തുത്തപെടിപ്പുവരുത്തുംന്നോ കപ്പിത്താം വരെയുള്ള യാതൊരു അധികാരങ്ങളും വേലകളും കൊടുത്തുകൂടാ എന്നും വിഗാരിമുതലായവരെല്ലാവരൊടും ഈ സാധനത്താൽതന്നെ നാം പ്രമാണിച്ചു മുടക്കുന്നു. നമ്മുടെ ഈ മുടക്കു നിങ്ങളുടെ അതിരംമ്പിഴെ യിടവകയിലും വാച്ചസംങ്ങതിയാലും ഈ ചുമ്മാരെന്ന അവൻ മറുവാച്ചു എടവകയിൽ പോയിക്കൂടുന്നുവെങ്കിൽ അവിടെയും ചുമ്മാരിന്റെ മരണംവരെ നില്ക്കപ്പെട്ടതായിട്ടു നാം കല്പിച്ചിരിക്കകൊണ്ടു ഈ സാധനം പള്ളിയിൽ പരസ്യപ്പെടുത്തിയതിന്റെ ശേഷം പള്ളിയുടെമേൽ പൂട്ടിൽകൂടെവെച്ചു സൂക്ഷിച്ചുകൊള്ളുകയും വേണം. ഉടയതമ്പുരാന്റെ മനഗുണവും നമ്മുടെവാഴ്വും

ചെമ്മൊത്തും നിങ്ങളുടെമേൽ ഉണ്ടായിരിക്കട്ടെ—എന്നാൽ മഹാവ്യാധാകാലം കന്നിമാസം ൯-നു." (1842 കന്നിമാസം 9-ാംനു-)

അതിരമ്പുഴ ഇടവകയിൽപെട്ട തെക്കംഭാഗരിൽ കുറെ വീട്ടുകാർ ഒന്നു കൈപ്പുഴപള്ളിവച്ചു വേറെ മാറിയിരുന്നെങ്കിലും, കോട്ടയ്ക്കുപുറം, ഏറ്റുമാന്നൂർ മുതലായ സ്ഥലങ്ങളിലെ തെക്കംഭാഗർ അതിരമ്പുഴഇടവകയിൽതന്നെ നിന്നിരുന്നു. മുടക്കിൽനിന്നു രക്ഷപെടാൻ ടി ചുമ്മാരു കൈപ്പുഴെ എടവകചേരാൻ പാടുണ്ടായിരുന്നതിനാലാണു മററു വല്ലെടത്തും എടവകചേർന്നാലും ആമരണം അയാൾക്കു പള്ളിജോലികളിൽ ഒന്നിലും പ്രവേശിക്കാൻ അർഹതയില്ല എന്നു പ്രത്യേകം എടുത്തു പറഞ്ഞിട്ടുള്ളതു്. ടി. മുടക്കുകൊണ്ടു് മന്നാകുളം ചുമ്മാരു മാത്രമേ കൈസ്ഥാനാദി പള്ളിജോലികളിൽനിന്നു പ്രത്യാദിഷ്ടനായിരുന്നുള്ളല്ലൊ. എന്നാൽ തെക്കംഭാഗരുടെ ദുസ്സുക്ക്ങ്ങളും പൊല്ലാപ്പുകളും നിമിത്തം അവരിൽ ആരുംതന്നെ മേലിൽ അതിരമ്പുഴ ഇടവകക്കാരായി നില്ക്കണ്ടാ എന്ന അഭിപ്രായം വടക്കംഭാഗരിൽ പ്രബലമായി. അപ്പോൾ അവർ ഐകമാനം തങ്ങൾക്കു പട്ടം, കൈസ്ഥാനം മുതലായ യാതൊരവകാശാധികാരങ്ങളും വേണ്ടാ എന്നും തങ്ങൾ ഇടവകചേർന്നു നില്ക്കുന്നതിനു അനുവദിച്ചാൽ മാത്രം മതിയെന്നും സമ്മതിച്ചു എഴുതിവച്ചു. തന്നിമിത്തമാണു് തെക്കംഭാഗരുടെ പ്രസ്തുതാവകാശങ്ങൾ നഷ്ടീഭവിച്ചതു്. ഇതും ബ. കൊച്ചേപ്പച്ചൻ പറഞ്ഞറിഞ്ഞതാണു്.

18. ഇനി നമുക്കു ചരിത്രം തുടരാം. ഇങ്ങനെയിരിക്കെ 16-ാം നൂററാണ്ടിന്റെ ആരംഭത്തിൽ പോർത്തുഗീസുകാർ അഥവാ പറങ്കികൾ കൊച്ചിയിൽ വന്നുകയറി അധിവാസവും ആധിപത്യവും ഉറപ്പിച്ചു. അവരെ നസ്രാണികൾ സസന്തോഷം സ്വീകരിച്ചു. അവരും നസ്രാണികളുമായി ഒരേവിശ്വാസത്തിൽ സഹോദരന്മാർ എന്ന നിലയിൽ രമ്യതയിലും സ്നേഹത്തിലും വർത്തിച്ചുവന്നു. അങ്ങനെയിരിക്കെ കുലീനരും ശ്രേഷ്ഠവംശജരുമായ സുറിയാനിക്കാരുമായി വിവാഹബന്ധത്തിൽ ഏൎപ്പെടണമെന്നു—നസ്രാണി സ്ത്രീകളെ പാണിഗ്രഹണം ചെയ്യണമെന്നു—പറങ്കികൾക്കു അതിനിവേശമുണ്ടായി. അന്നുനസ്രാണികളുടെ പട്ടണമായിരുന്ന മട്ടാഞ്ചേരിയിലെ സുറിയാനിപ്പള്ളിയിൽ ഒരു യോഗം വിളിച്ചുകൂട്ടി പറങ്കികൾ അവരുടെ അഭിലാഷം ആ സദസ്സിൽ അറിയിച്ചു. എന്നാൽ ജാതിവ്യത്യാസം, രീതിഭേദം ഇത്യാദികാരണങ്ങളാൽ പറങ്കി സഹോദരങ്ങളുടെ അഭിവാഞ്ഛയെ സംതൃപ്തിപ്പെടുത്തുവാൻ തങ്ങൾക്കു നിവൃത്തിയില്ലെന്നു നസ്രാണികൾ അവരെ മനസ്സിലാക്കി. ഇതിങ്കൽ കുപിതരായി പറങ്കികൾ യോഗം അവസാനിപ്പിച്ചു. എന്നാൽ അവരുടെ ഉദ്ദേശ്യസിദ്ധിക്കായി ഋജുമാൎഗ്ഗത്തിലൂടെ പരിശ്രമിച്ചിട്ടു പരാജയമടഞ്ഞു എന്ന ഇശ്ചാഭംഗ ഫലമായി മട്ടാഞ്ചേരി തെരുവിൽനിന്നും നസ്രാണി യുവതികളെ ബലാൽകാരേണ അപഹരണംചെയ്തു കൊച്ചിക്കോട്ടയിലേയ്ക്കു കൊണ്ടുപോകുന്നതിനു ഒരു ആലോചനനടന്നു. ഇതറിഞ്ഞു നസ്രാണികളിൽ പലരും മട്ടാഞ്ചേരിൽനിന്നു കുടിപുറപ്പെട്ടു പോയിട്ടുണ്ടത്രെ.

ഇങ്ങനെ ഇൻഡ്യായിൽ നേതാക്കന്മാരായിവന്ന പറങ്കികൾ തങ്ങളുടെ അഭീഷ്ടാനുസരണം നസ്രാണിബാന്ധവം ലഭിക്കാഞ്ഞതിനാൽ

ഉള്ളവായ വലിയ ഐശ്വൎയ്യഭംഗ നിവാരണത്തിനുള്ള ഇതരമാൎഗ്ഗങ്ങൾ ആലോചിക്കയിൽ, നസ്രാണികളുടെ ഇടയിൽ അവരാൽ അധഃകൃതസമാനം പരിവൎജ്ജിതരും തന്നിമിത്തം അവരോടു വിദ്വേഷബുദ്ധ്യാ പെരുമാറിയിരുന്നവരുമായി തെക്കുംഭാഗർ എന്ന നാമത്തിൽ അറിയപ്പെടുന്ന ഒരു ഗണം ഉദിയംപേരൂർ, കടുത്തുരുത്തി, കോട്ടയം മുതലായ സ്ഥലങ്ങളിൽ ഉണ്ടെന്നും അവൎക്കു വല്ലസഹായവും വാഗ്ദാനം ചെയ്താൽ അവരെ സ്വാധീനപ്പെടുത്താമെന്നും അവൎക്കു അറിവുലഭിച്ചു. ഉടനേ അനേകം പറങ്കി യുവാക്കന്മാർ നസ്രാണികൾ ഉപയോഗിച്ചുവന്ന ധാരാളം വസ്ത്രങ്ങളും ആഭരണങ്ങളും അനവധിപണവുംകൊണ്ടും പ്രസ്തുത സ്ഥലങ്ങളിൽ എത്തി സൎവ്വപ്രകാരേണയും അവരെ വശീകരിക്കാൻ ശ്രമിച്ചു. തെക്കുംഭാഗരാകട്ടെ വടക്കുംഭാഗൎക്കു എതിരായി ഇത്ര പ്രബലന്മാരായ ഒരു കൂട്ടരെ മിത്രങ്ങളായി കിട്ടാൻ സൌകൎയ്യം നൽകിയ ഈ സന്ദൎഭത്തെ നല്ലവണ്ണം ഉപയോഗിച്ചു. പറങ്കികളുടെ അഭിലാഷങ്ങൾക്കു അവർ വശംവദരാകയും ഏതാനും യുവതിമാരെ കൊച്ചീകോട്ടയിൽ കൊണ്ടുപോയി പാൎപ്പിക്കുന്നതിനുപോലും അവർ അനുവദിക്കയും ഇങ്ങനെ അവരുമായി ധാരാളം കൂട്ടിക്കലൎച്ചയുണ്ടാകയും ചെയ്തു. എന്നാൽ ഇവരുടെ സഹവാസം വിവാഹബന്ധം കൂടാതെ ആയിരുന്നതിനാൽ അന്നത്തെ മെത്രാനായിരുന്ന മാർയൌസേപ്പ് (മാർ അബ്രാഹത്തിൻെറ മുൻഗാമി) ഇവരുടെ ഈ വ്യഭിചാര ജീവിതം നിവൃത്തിയില്ലെങ്കിൽ മഹറോൻ എന്ന മഹാശിക്ഷയ്ക്കു അവരെ വിധേയരാക്കുമെന്നു ഭീഷണിപ്പെടുത്തിയപ്പോൾ ഏതാനും യുവതികൾ പറങ്കികളേ വിവാഹം ചെയ്തു കൊച്ചീക്കോട്ടയിൽ താമസിക്കയും മററു ചിലർ സ്വദേശങ്ങളിലേക്കു പിന്തിരിയുകയും ചെയ്തു.

ഈ പറങ്കി- തെക്കുംഭാഗബന്ധം ആരംഭിച്ചകാലത്തു്, തങ്ങൾക്കു മാർ സബോർ മെത്രാപ്പോലീത്തായുടെ കാലം വരെ ഗുരുപ്പട്ടമില്ലായിരുന്നുഎന്നും, അന്നു ഉണ്ടായിട്ടും തങ്ങളുടെ ഒരു പ്രധാന കേന്ദ്രമായ കടുത്തുരുത്തിൽ മാത്രവും അതും വളരെ വിരളമായിട്ടും ആയിരുന്നു എന്നും, തങ്ങളുടെ കൂട്ടത്തിൽപെട്ടവൎക്കു ധാരാളമായി പട്ടം കൊടുക്കുന്നതിനു വടക്കുംഭാഗരായ പകലോമററത്തു അൎക്കദിയാക്കോനും പ്രധാനികളും സമ്മതിക്കുന്നില്ലെന്നും, അതിനാൽ മേലാൽ തങ്ങളുടെ സമുദായത്തിൽനിന്നും ധാരാളം പേൎക്കു പട്ടംകൊടുത്തു് ഈ അവശതയ്ക്കു പരിഹാരം വരുത്തുവാൻ കൽദായ മെത്രാപ്പോലീത്തായുടെ പക്കൽ ശുപാൎശ ചെയ്യണമെന്നും തെ തെക്കുംഭാഗർ പറങ്കികളുടെ അടുക്കൽ സങ്കടം പറഞ്ഞു. ഇതിനുംപുറമേ, തങ്ങൾ ഒരു വെളുത്തേടത്തു നായർസ്ത്രീയുടെ സന്താനങ്ങളാകുന്നു എന്നു വടക്കുംഭാഗർ ആക്ഷേപം പറയുന്നു എന്നും അതിനും ഒരു നിവാരണമുണ്ടാക്കി കൊടുക്കണമെന്നും അപേക്ഷിച്ചു. തെക്കുംഭാഗരുടെ ഈ അപേക്ഷകളെ സാധിച്ചുകൊടുക്കാമെന്നു പറങ്കികൾ വാഗ്ദാനവും ചെയ്തു. ഇതനുസരിച്ചു പോൎത്തുഗീസുകാർ ചെയ്ത ശുപാൎശപ്രകാരമത്രെ മാർ അബ്രാഹം മെത്രാൻ കോട്ടയത്തു ഏതാനും തെക്കുംഭാഗൎക്കു പട്ടം കൊടുത്തതും വടക്കുംഭാഗർ പ്രതിഷേധിച്ചു ചെറിയപള്ളിവെച്ചു മാറിപ്പോയതും.

19. തെക്കുംഭാഗരിൽ വൈദികരുടെ കുറവിനെ പരിഹരിപ്പാൻ ശ്രമം നടന്നതിനോടൊപ്പംതന്നെ അവർ വെളുത്തേടത്തിയുടെ മക്കൾ എന്നുള്ള കീർത്തിദോഷത്തെ നിമാർജ്ജനം ചെയ്യുന്നതിനും മാർഗ്ഗങ്ങൾ ആരാഞ്ഞുതുടങ്ങി. തെക്കുംഭാഗരുടെ ഇന്നത്തെ ഉറഹാവാദം അന്നു ഉദയം ചെയ്തിട്ടില്ലായിരുന്നു. അതിനാൽ വേറൊരു വഴിക്കാണു പണ്ടേതന്നെ അവരുടെ ആലോചന പോയിരുന്നതു്. തങ്ങൾ ക്നായിതൊമ്മൻെറ ധർമ്മദാര സന്താനങ്ങൾ ആണെന്നും വടക്കുംഭാഗർ ടി യാൻെറ വെപ്പാട്ടിമക്കൾ ആണെന്നും സ്ഥാപിച്ചുകിട്ടിയാൽ വിജയം കരഗതമായതായി അവർ അഭിമാനിച്ചു. പോർട്ടുഗീസുകാരുടെ ഉദാരമായ സഹായങ്ങളും അവർ ഈ വിഷയത്തിൽ സിദ്ധിച്ചു. അതിലേക്കു വേണ്ട രേഖകൾ അവർ ഇങ്ങനെ നേരത്തെ നിർമ്മിച്ചിട്ടു. തെക്കുംഭാഗർ ക്നായിതോമ്മായുടെ ധർമ്മപത്നി സന്താനങ്ങളും വടക്കുംഭാഗർ അയാളുടെ വേശ്യാ സന്തതികളുമാണെന്നു ഗോവാ, പോർത്തുഗാൽ ഈ സ്ഥലങ്ങളിലേക്കു എഴുതി അയച്ചു ആ ആശയങ്ങൾക്കു അവിടങ്ങളിൽ പ്രചാരംവരുത്തി. ഒരു ഗൌരവമേറിയ ചരിത്രകൃതിയിൽ ഇവയ്ക്കു ആദ്യം പ്രവേശനം നൽകിയതു ഗോവെയാ ആണു്. തെക്കുംഭാഗർക്കു സാക്ഷാൽ ഉണ്ടായിരുന്നതും തന്നിമിത്തം വടക്കുംഭാഗർ അവരിൽ ആരോപിച്ചിരുന്നതുമായ വൈജാത്യത്തെ അവരിൽ നിന്നുമാററി അതു വടക്കുംഭാഗരുടെമേൽ ചുമത്തിക്കൊണ്ടു ഗോവെയാ 1606—ൽ പ്രസിദ്ധം ചെയ്തു ജോർണ്ണാദാ എന്ന ചരിത്ര പുസ്തകത്തിൽ എഴുതിച്ചിടിപ്പിച്ചു. ഈ ജോർണ്ണാദാ മൂലം ഈ കള്ളച്ചരിത്രകഥ യൂറോപ്പിലെല്ലാം പരന്നു. ഈ വാദത്തിൻെറ കഥയില്ലായ്മ ക്രമേണ തെക്കുംഭാഗരും മനസ്സിലാക്കി. അതിനാൽ കാലക്രമേണ അതുപേക്ഷിച്ചും വച്ചാണു ഉറഹാ വാദത്തെ അവർ വകഞ്ഞുണ്ടാക്കി ഇന്നു അതിനെ മുറുകെപ്പിടിച്ചിരിക്കുന്നതു്. തന്നിമിത്തമത്രെ തെക്കും—വടക്കും ഭാഗങ്ങളുടെ ഉത്ഭവചരിത്രത്തിൽ മി. ചാഴികാടനും മററും ഇന്നു ക്നായിതോമ്മായുടെ ദ്വിഭാര്യാ അഥവാ വെപ്പാട്ടിവാദത്തിനു ഒരു സ്ഥാനവും അനുവദിക്കാഞ്ഞതു്. ഗോവയായും അദ്ദേഹത്തെ അനുഗമിച്ചു റോളിനും മററും ഈ അസത്യപ്രസ്താവനയെ അല്പാല്പവർണ്ണനാഭേദത്തോടുകൂടി അവരുടെ ചരിത്രങ്ങളിൽ രേഖപ്പെടുത്തിയിട്ടുള്ളതു മി. ചാഴികാടനുംമററും കണ്ടഭാവമേഇല്ല. ഗോവേയായുടെയും റോളിൻെറയും മററും വിവരണങ്ങൾ ഞാൻ ഉപരി രേഖപ്പെടുത്തിയിട്ടുണ്ടല്ലോ.

20. ബാബേലിലെ കത്തോലിക്കാ പാത്രിയർക്കീസായിരുന്ന മാർ അവ്ദിശോയിക്കും അദ്ദേഹത്താൽ അയയ്ക്കപ്പെട്ടവരായിരുന്ന മാർ യൌസേപ്പ്, മാർ അബ്രാഹം എന്ന കൽദായ മെത്രാന്മാർക്കും ഈ മലയാളദേശത്തെ പള്ളികളിന്മേലുണ്ടായിരുന്ന സമസ്താധികാരങ്ങളെയും ഖണ്ഡിച്ചു്, ഗോവയിലെ ലത്തീൻമെത്രാപ്പോലീത്തായുടെ മേലധികാരത്തിനു ഈ സുറിയാനിക്കാരെ കീഴ്പെടുത്താനുള്ള മാർഗ്ഗങ്ങൾ എന്തെന്നു അലെക്സ്സിസ് മെനേസ്സീസ്, എന്ന ഗോവമെത്രാപ്പോലീത്താ ആലോചിച്ചപ്പോൾ, തങ്ങൾക്കു സ്നേഹത്താലും രക്തത്താലും സംബന്ധപ്പെട്ട ഒരു കൂട്ടം സുറിയാനിക്കാർ ഉദിയംപേരൂർ, കടുത്തുരുത്തി, കോട്ടയം മുതലായ സ്ഥലങ്ങ

ളിൽ ഉണ്ടെന്നും അവർ തങ്ങൾക്കു സ്വാധീനം നില്ക്കുമെന്നും കൊച്ചിയി ലുള്ള പറങ്കികൾ അദ്ദേഹത്തിനു ഉറപ്പുനൽകി. മെനേസിസ് അനായാ സേന അവരെ വശത്താക്കുകയും ചെയ്തു. ഇങ്ങനെ മെനേസിസിന്റെ ഈ അധികാരാപഹരണ നാടകത്തിന്റെ ആദ്യരംഗം കടുത്തുരുത്തിയിലും, ഒടുവിലത്തേതു ഉദിയംപേരൂരും അഭിനയിക്കാൻ അദ്ദേഹത്തിനു സാധിച്ചു.

മി. ചാഴികാടൻ 197-ാം വശത്തു: "സൂനഹദോസു നടത്തേണ്ട സ്ഥലത്തേപ്പററി അർക്കദിയാക്കോനും ഡോക്ടർ മെനേസീസും തമ്മിൽ വ ലിയ വടംവലി ഉണ്ടായി. അർക്കദിയാക്കോനു കൂടുതൽ സ്വാതന്ത്ര്യമുണ്ടായിരു ന്ന ആലങ്ങാട്ടു പള്ളിയിൽവച്ചു സൂനഹദോസു നടത്തണമെന്ന് അർക്കദിയാ ക്കോനും, പോർത്തുഗീസുകാർക്ക് ശക്തികൂടുതലുള്ള കൊച്ചിയിൽവച്ചുവേണം സൂനഹദോസു നടത്തുവാൻ എന്നു മെനേസീസും വാദിച്ചു. മലങ്കരയി ലെ സാക്ഷാൽ സുറിയാനിക്കാരായ ക്നാനായക്കാരുടെ അന്നത്തെ തല സ്ഥാനവും രാജകീയ നഗരവുമായിരുന്ന ഉദിയംപേരൂർവച്ച് സൂനഹദോ സു നടത്തേണ്ടതാണെന്ന് ക്നാനായക്കാർ വാദിച്ചു. ക്നാനായക്കാരുടെ ഈ വാദത്തെ എതൃക്കുന്നതിനു ഡോക്ടർ മെനേസീസോ അർക്കദിയാക്കോ നോ മുതിർന്നില്ല. അന്നു ക്നാനായക്കാരുടെ ശക്തിയും പ്രാബല്യവും നാട്ടു ക്രിസ്ത്യാനികളും പറങ്കികളും ഒന്നുപോലെ വകവെച്ചിരുന്നു. ആകയാൽ മല ങ്കരസഭയുടെ സാർവ്വത്രിക സൂനഹദോസ് ഒരു കാലത്തു രാജകീയ ദേവാ ലയമായിരുന്ന ഉദിയംപേരൂർ പള്ളിയിൽവച്ചുതന്നെ നടത്തുന്നതിനു തീരു മാനിച്ചു" എന്നു നിശ്ശങ്കം തട്ടിവിട്ടിരിക്കുന്നു.

"The Syrian Church in Malabar– മലയാളത്തെ സുറിയാ നിസഭ" എന്ന പ്രബന്ധത്തിൽ റവ. ഫാദർ ജെ. സി. പഞ്ഞിക്കാരൻ എം. ഏ. ഏതദവിഷയകമായി ഇങ്ങനെ പറയുന്നു: "Angamale was to have had the honour of giving this name to the Synod, but for interested motives Diamper, commonly kuown as Udiamperur, within an easy distance of Cochin and its Portuguese garrison, was finally chosen"— (p. 54) സൂനഹദോസിന്റെ നാ മ ധാരിയാകുക എന്ന ബഹുമതി അങ്കമാലിക്കായിരുന്നു സിദ്ധിക്കേണ്ടതു്. എ ന്നാൽ സ്വാർത്ഥപരമായ കാരണങ്ങളാൽ, സാധാരണ ഉദിയംപേരൂർ എന്നു അറിയപ്പെടുന്ന ദിയാംപേർ ഒടുവിൽ തിരിഞ്ഞെടുക്കപ്പെട്ടു. അവിടെനിന്നും കൊച്ചിയിലേയ്ക്കും അവിടെ കിടന്നിരുന്ന പോർത്തുഗീസു സൈന്യത്തി ന്റെ സങ്കേത സ്ഥാനത്തേക്കുമുള്ള ദൂരം അല്പമാത്രമായിരുന്നു." അർക്കദിയാ ക്കോൻ സൂനഹദോസുകൂടാനുള്ള സ്ഥലമായി അങ്കമാലിയാണ്, ആലങ്ങാ ടല്ല നിർദ്ദേശിച്ചതു്. അതിൽ മെനേസീസും അർക്കദിയാക്കോനുമായി യാതൊരു വടംവലിയും തത്സംബന്ധമായി നടന്നുമില്ല. ആലങ്ങാട്ടുപള്ളി അർക്കദിയാക്കോനു കൂടുതൽ സ്വാധീനമുള്ളതായിരുന്നു എന്നു മി. ജോസ ഫു പറയുന്നതും ശരിയല്ല. "കൂനൻകുരിശിനുമുമ്പ്" എന്ന പുസ്തകം 258-ാം പുറത്തു് റവ. ഡോക്ടർ പ്ലാസിഡ് പറയുന്നു: "മെനേസീസിന്റെ പത്തു വ്യവസ്ഥകൾ കണ്ടപ്പോൾ അർക്കദിയാക്കോൻ കുറേ വിഷമതകൾ പ്രദർശിപ്പിച്ചു. എല്ലാം സമ്മതിക്കാമെങ്കിലും തല്ക്കാലം ആലങ്ങാട്ടുരാജാവി

നെ കണ്ടിട്ടു ഒരു പ്രത്യേകകാൎയ്യമുണ്ടെന്നു മെനേസീസിനെ അദ്ദേഹം അറിയിച്ചു. അൎക്കദിയാക്കോനെ ഉടൻ തന്റെ പക്കൽ അയച്ചുകൊള്ളണമെന്നും അല്ലാത്തപക്ഷം പോർട്ടുഗീസുരാജാവിന്റെ പ്രീതി നഷ്ടപ്പെട്ടുമെന്നും മെനേസീസ് ആലങ്ങാട്ടു രാജാവിനു അറിവുകൊടുത്തു.” “മാർ തോമ്മാക്രിസ്ത്യാനികൾ” രണ്ടാംപുസ്തകം 18-ാം വശത്തു് ഇങ്ങനെയും കാണുന്നു: “മെനേസിസ് കൊച്ചിയിൽ എത്തിയശേഷം രാജാവിനെ കണ്ടു നസ്രാണികളെ തനിക്കു സ്വാധീനപ്പെടുത്തികൊടുക്കണമെന്നു അദ്ദേഹത്തോടു ആവശ്യപ്പെടുകയും രാജാവു അനുകൂലമായ മറുപടി കൊടുക്കയും ചെയ്തു. ഈ കാൎയ്യത്തെപ്പററി ആലങ്ങാട്ടുരാജാവിനു എഴുതി അയക്കണമെന്നുകൂടി മെനേസിസു കൊച്ചിരാജാവിനോടു പറകയുണ്ടായി. അൎക്കദിയാക്കോൻ അവിടെ (ആലങ്ങാട്ട്) താമസിച്ചിരുന്നതുകൊണ്ടു മെത്രാപ്പോലീത്തായുടെ ആഗ്രഹംപോലെ ചെയ്യാമെന്നു അദ്ദേഹം സമ്മതിച്ചു.” ഇങ്ങനെ മെനേസിസുപക്ഷത്തേയ്ക്കു മറിഞ്ഞിരുന്ന ആലങ്ങാട്ടു രാജാവിന്റെ അതിൎത്തിയിൽ സുന്നഹദോസു നടത്തണമെന്നു് അൎക്കദിയാക്കോൻ ആവശ്യപ്പെടാൻ ഇടയില്ല. ആലങ്ങാട്ടു അൎക്കദിയാക്കോനു കൂടുതൽ സ്വാധീനമുണ്ടായിരുന്നെന്നും അവിടെ യോഗം കൂട്ടാൻ അദ്ദേഹം ആവശ്യപ്പെട്ടു എന്നും മി. ചാഴികാടൻ പറയുന്നതു് ചരിത്രം അറിയാഞ്ഞിട്ടാണെ എന്നു വിചാരിക്കാനും മാൎഗ്ഗം കാണുന്നില്ല. “കൊച്ചി, ഇടപ്പള്ളി, ആലങ്ങാട്ട്, ഈ രാജ്യങ്ങളിലെ രാജാക്കന്മാരെ കണ്ടു് അവരെ സ്വാധീനപ്പെടുത്തി, സുറിയാനിക്കാർ ഡോക്ടർ മെനേസിസിനെ അംഗീകരിക്കണമെന്നും അൎക്കദിയാക്കോനെ അംഗീകരിക്കരുതെന്നും രാജശാസനങ്ങൾ അയപ്പിച്ചിരുന്നു” എന്നു് മി. ജോസഫ് 196-ാം വശത്തു പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ അങ്കമാലിയാകട്ടെ സുറിയാനിക്കാരുടെ അതിമെത്രാസനസ്ഥാനമായിരുന്നു. സുറിയാനിക്കാരെ ഉദ്ദേശിച്ചു സുന്നഹദോസു കൂട്ടുന്നെങ്കിൽ അതിനു ഏററം പററിയതും അർഹവുമായ സ്ഥലം അവരുടെ അതിമെത്രാസനസ്ഥാനംതന്നെ, സംശയമില്ല. മെനേസീസു കൊച്ചിയിൽ വച്ചു സുന്നഹദോസുകൂട്ടുവാൻ വാദിച്ചു എന്നു മി. ചാഴികാടൻ പറയുന്നതും അബദ്ധമാണു്. അന്നു കൊച്ചി പോർട്ടുഗീസുകാരുടെ കേന്ദ്രസ്ഥാനമായിരുന്നു. സുറിയാനിക്കാൎക്കു അവിടെ പറയത്തക്ക സ്ഥാനമൊന്നുമുണ്ടായിരുന്നില്ല. സുറിയാനിക്കാരെ ഉദ്ദേശിച്ചു കൂട്ടുന്ന സുന്നഹദോസു സുറിയാനിജനങ്ങളുടെ ഇടയിൽ ഒരു സുറിയാനിപ്പള്ളിയിൽവച്ചുതന്നെ നടത്തപ്പെടണമെന്നു ഗ്രഹിക്കാൻ തക്ക സാമാന്യബുദ്ധി മെനേസിസിനുണ്ടായിരുന്നു. എന്നാൽ ആ സുറിയാനിജനതയും പള്ളിയും തന്റെ പാൎശ്വവൎത്തിയായ കൊച്ചിരാജാവിന്റെ രാജ്യത്തും തങ്ങളുടെ ആസ്ഥാനവും പട്ടാളം കിടന്നിരുന്നതുമായ കൊച്ചിപട്ടണത്തിൽനിന്നു വിദൂരമല്ലാത്ത ഒരു സ്ഥലത്തും എല്ലാററിലും ഉപരിയായി തങ്ങളുടെ ആശ്രിതന്മാരും മിത്രങ്ങളുമായ തെക്കംഭാഗർ ധാരാളം ഉള്ള ഒരു സ്ഥലവുമായിരിക്കണമെന്നു് മെനേസിസിനു നിർബന്ധമുണ്ടായിരുന്നു. ഈ ലക്ഷണങ്ങൾ എല്ലാം തികഞ്ഞതായി മെനേസിസിന്റെ ദൃഷ്ടിയിൽപെട്ടതു് ഉദിയംപേരൂർ മാത്രമാണു്. സുന്നഹദോസു കൂടുന്നതിനായി അങ്കമാലിക്കുള്ള അവകാശം മെനേസിസിന്റെ

ദൃഷ്ടിമുമ്പാകെ ചിലർകൊണ്ടുവന്നപ്പോൾ: "നെസ്തോറിയൻ ബാധയുടെ
പ്രചാരകനായ മാർ അബ്രാഹം അവിടെ താമസിച്ചിരുന്നതിനാൽ അവി
ടെ വേണ്ടെന്നു മെനേസീസ് തീരുമാനിച്ചു (കൂനൻകുരിശുമുമ്പു-p. 265)"
ഈ സ്വാർത്ഥപരമായ ഉദ്ദേശങ്ങളെ മുൻനിറുത്തി മെനേസീസ് തന്നെ
യാണ് സ്ഥലം തിരിഞ്ഞെടുത്തതു്. നാട്ടുക്രിസ്ത്യാനികളും പറങ്കികളും വക
വെച്ചുകൊടുക്കത്തക്കതായ യാതൊരു പ്രാബല്യവും ശക്തിയും അന്നു തെ
ക്കുംഭാഗർക്കുണ്ടായിരുന്നില്ല. പറങ്കികളെ ആശ്രയിച്ചും സേവിച്ചും അവ
രുടെ അഭിലാഷങ്ങളെ നിവർത്തിച്ചുകൊടുത്തും വന്നിരുന്നതുകൊണ്ടു് പോർ
ട്ടുഗീസുകാരുടെ ന്യായരഹിതമായ ചില സഹായങ്ങൾക്കൂടെയും അവർ
സമ്പാദിച്ചിരുന്നു എന്ന ഒരു പ്രാബല്യമേ അവർക്കുണ്ടായിരുന്നുള്ളു. സൂന
ഹദോസു കൂട്ടേണ്ടസ്ഥലം ഉദയംപേരൂരായിരിക്കണമെന്നു അവർ പ
രസ്യമായി യാതൊരു വാദവും ചെയ്തില്ല, ചെയ്യത്തക്ക നില അവർക്കില്ലാ
യിരുന്നുതാനും. ഉദയംപേരൂർ ആയാൽ കൊള്ളാമെന്നും അതുകൊണ്ടു
തങ്ങൾക്കും പറങ്കികൾക്കും ചില ഗുണങ്ങളെല്ലാമുളവാകുമെന്നുള്ള വി
വരങ്ങൾ ഒരുപക്ഷേ അവർ പറങ്കികളിൽ ചിലരെ ചെവിയിൽമന്ത്രം
കൊണ്ടു ധരിപ്പിച്ചിരിക്കാം.

21. തെക്കുംഭാഗർക്കു പോർട്ടുഗീസുബാന്ധവവും സംസർഗ്ഗവുംകൊ
ണ്ടു രണ്ടു വിശേഷതലഭിച്ചിട്ടുണ്ടു്. ഒന്നാമത്തേതു പൂച്ചക്കണ്ണു്, ചെമ്പൻ
മീശ, ഇൻഡ്യയിലെ ഉഷ്ണമേഖലയിൽ താമസിച്ചിട്ടും തീർത്തുനഷ്ടപ്പെട്ടില്ല
എന്നു മി. ചാഴികാടൻ പ്രശംസിക്കുന്നതായ അവരിൽ ചിലർക്കുള്ള നിറം
മുതലായ പരദേശജന്മചിഹ്നങ്ങളത്രെ. ഇതുകൊണ്ടാണു ചില സായി
പ്പന്മാർ അവർ കുറെക്കൂടെ നിറക്കൂടുതലുള്ളവരാണെന്നു സർട്ടിഫിക്കേ
റ്റുകൊടുത്തിട്ടുള്ളതു്. മറെറ പ്രത്യേകത കാലാന്തരത്തിൽമാത്രം പ്രത്യ
ക്ഷമായ ഒന്നാണ്. തെക്കുംഭാഗരുടെ ശ്രേഷ്ഠതയെ വർണ്ണിച്ചു് യൂറോപ്പി
ലും മററും രേഖകൾ നിർമ്മിച്ചുവിട്ടതു് ആദ്യം പോർത്തുഗീസുകാർ മൂലമാ
യിരുന്നല്ലൊ. അന്നു തെക്കുംഭാഗർക്കു അതു തനിച്ചു നടത്തുവാൻ പ്രാപ്തി
യില്ലായിരുന്നു. എന്നാൽ പറങ്കിഗുരുക്കന്മാരിൽനിന്നും അഭ്യസിച്ച ആ
വിദ്യയിൽ അവർ ക്രമേണ നിപുണന്മാരായി തീരുകയും സൌകര്യം കിട്ടി
യപ്പോഴൊക്കെ അതിനെ പ്രായോഗികമാക്കുകയും ചെയ്തിട്ടുണ്ടു്. അതായതു,
യൂറോപ്പ് അമേരിക്കാ മുതലായ അതിവിദൂരസ്ഥലങ്ങളായ ക്രിസ്തീയ രാജ്യങ്ങ
ളിൽനിന്നു പ്രസിദ്ധം ചെയ്യുന്ന പലേ ഗ്രന്ഥങ്ങളിലും പത്രമാസികകളിലും
തങ്ങളുടെ ആഭിജാത്യത്തെയും മററുംപററി അവർ എഴുതി ഫലിപ്പിച്ചുവ
രുന്നു. ഉദാഹരണമായി "കാത്തലിക് എൻസൈക്ലോപ്പീഡിയാ"യിൽ,
തെക്കുംഭാഗർ 345-ൽ വിദേശത്തുനിന്നും കുടിയേറിപ്പാർത്തവരുടെ സന്ത
തികളാണെന്നു ഫാദർ വട്ടക്കളം എഴുതിപ്പിടിപ്പിച്ചു. "ഇല്ലസ്റ്റ്റെയിറ്റേ
ഡ് കാത്തലിക്മിഷ്യൻസ്" എന്നപേരിൽ ലണ്ടനിൽനിന്നും പ്രസിദ്ധം
ചെയ്തിരുന്ന മാസികത്തിന്റെ 1893 മാർച്ച് മാസത്തിലെ 8-ാംവാല്യം
83-ാംലക്കം 161-ാംപുറത്തു് താഴെ പറയുംപ്രകാരം എഴുതിയിരിക്കുന്നു
എന്നു് മി. ചാഴികാടൻ പറയുന്നു: "തെക്കുംഭാഗരുടെ ജനസംഖ്യ ഇന്നു
ഇരുപതിനായിരത്തോളംവരും. അവർ ശ്ലീഹന്മാരുടെ കാലത്തുതന്നെ

സത്യവിശ്വാസം കൈക്കൊണ്ട യൂദായുടെ ഗോത്രക്കാരായ യൂദവംശജരും നാലാംനൂററാണ്ടിൻെറ മദ്ധ്യത്തിൽ മാർ ക്നാൻ തോമ്മായോടുകൂടി ഇൻഡ്യയിലേക്ക വന്നവരുമാണ്. ഇക്കാലംവരെ അവരുടെ സ്വന്തജാതിയിൽനിന്നല്ലാതെ വിവാഹം ചെയ്യിട്ടില്ലാത്തതിനാൽ അവരുടെ വദ്ധനവു വളരെ മന്ദമായിട്ടാണ്. മെത്രാന്മാർക്കുള്ള അധികാരത്തോടുകൂടിയ ഒരു വികാരിജനറാളെ അവക്കു ശുദ്ധ: മാപ്പാപ്പാ അനുവദിച്ചുകൊടുത്തുകൊണ്ടു അവക്കു ഒരു വക വേദസ്വയംഭരണം നൽകിയിരിക്കുന്നു." (p. 232.)

"നമ്മേപ്പററി മററുള്ളവർ" എന്ന അദ്ധ്യായത്തിലാണ് ഈ ഉദ്ധൃതം ചേത്തിരിക്കുന്നതു്. ലേഖകൻ ആരെന്നു കാണിച്ചിട്ടില്ല. പറങ്കികളിൽനിന്നും ഇവർ പഠിച്ച സ്വയം പ്രഘോഷണത്തിൻെറ ഒരു ഉദാഹരണംമാത്രമാണ് ഇതു്. ടി. മാസികയുടെ അധിപന്മാരിൽ ആരും ഇക്കൂട്ടരുടെ ചരിത്രം പഠിച്ചേച്ചു് എഴുതിയിട്ടുള്ളതല്ല പ്രസ്തുത ലേഖനമെന്നു സുവിദിതമാണല്ലൊ. അനേകായിരം മൈൽദൂരെ കിടക്കുന്ന ഗ്രന്ഥകാരന്മാരും പത്രപത്തകന്മാരും വിദേശങ്ങളിൽനിന്നു ലഭിക്കുന്ന ഈവക ലേഖനങ്ങളിൽ കൌതുകം പ്രദശിപ്പിക്കയും ഉത്തമവിശ്വാസത്തോടെ പരസ്യപ്പെടുത്തുകയും ചെയ്യുന്നു എന്നു മാത്രമല്ലാതെ ഒന്നുമില്ല. തെക്കുംഭാഗർതന്നെ ഇങ്ങനെ തക്കംനോക്കി സ്വയം പ്രശംസാപരമായമായി പ്രഘോഷണം ചെയ്തു. എഴുതിയിട്ടശേഷം, ഇന്ന വിദേശ ഗ്രന്ഥത്തിൽ അഥവാ പത്രത്തിൽ തങ്ങളേപ്പററി ഇന്നവിധം പറഞ്ഞിരിക്കുന്നു എന്നു പറഞ്ഞു അഭിമാനം കൊള്ളുന്നതുകാണുന്ന വടക്കുംഭാഗക്കു സാക്ഷാൽ പുഛരസദ്യോതകമായ ഒരു പുഞ്ചിരിയേ ഉണ്ടാകാറുള്ളു.

മേൽ കാണിച്ചിരിക്കുന്ന രണ്ടു രേഖകളിലും "തെക്കുംഭാഗ" ശബ്ദം മാത്രമാണ് പ്രയോഗിച്ചിരിക്കുന്നതു്. അന്നു് "ക്നാനായ" ശബ്ദം തെക്കുംഭാഗരുടെ പര്യായമായി ലോകരംഗത്തു പ്രത്യക്ഷപ്പെട്ടിട്ടില്ലായിരുന്നു എന്നുംകൂടി നാം ഇവിടെ അനുസ്മരിക്കുന്നതുകൊള്ളാം.

22. എന്നാൽ തെക്കുംഭാഗർ കലർച്ചയില്ലാത്ത പരദേശസന്താനങ്ങൾ ആകുന്നു എന്ന പ്രസ്താവന പോർത്തുഗീസുകാരുമായുള്ള മൈത്രിബന്ധകാലത്തോ അതിൻെറശേഷം ഉടനേയോ വിദേശഗ്രന്ഥങ്ങളിൽ— ഉദാഹരണമായി, ഗോവെയ, സ്സോളിൽ— ഇവരുടെ ചരിത്രത്തിൽ— രേഖപ്പെടുത്തിക്കുന്നതിനു് കഴിഞ്ഞില്ലല്ലൊ എന്നൊരു പശ്ചാത്താപം ഇന്നു അവക്കു തീർച്ചയായും കാണാതിരിക്കയില്ല. ഏതായാലും ആ പോരായ്മയെ കഴിയുന്നത്ര പരിഹരിക്കാനായിരിക്കും ഇന്നു സൌകൎയ്യം കിട്ടുന്ന വിദേശ ഗ്രന്ഥ- പത്ര- മാസികളിലൊക്കെ ഈ ചരിത്രവിരുദ്ധമായ കഥക്കു പ്രചാരണം നടത്തുന്നതു്. ഇപ്പോൾ വിദേശങ്ങളിൽ മാത്രമല്ല, നാട്ടിലെ പ്രമാണപ്പെട്ട ചില രേഖകളിലും, ഉദാഹരണമായി പറഞ്ഞാൽ 1901-ലെ സെൻസ് റിപ്പോർട്ടിലും ഇവരുടെ തനിസ്സുറിയാനി- കലർച്ചയില്ലാ- രക്തവാദം സ്ഥലം പിടിച്ചിട്ടുണ്ടു്. എങ്കിലും ഈ വാദത്തിൻെറ അടിസ്ഥാനരാഹിത്യം ഗ്രഹിച്ചതിനാൽ 1911മുതൽ ഉള്ള സെൻസസ് റിപ്പോർട്ടുകളിൽ അതിനു പ്രവേശം അനുവദിച്ചിട്ടില്ല. മാർതോമ്മാനസ്രാണികളായ നാട്ടുക്രിസ്ത്യാനികൾ, എന്നുവച്ചാൽ വടക്കുംഭാഗർ, ഈ തെക്കുംഭാഗ

രുടെ തണലിൽ ജീവിക്കുന്നതു അഭിമാനകരവും അഭ്യുദയഹേതുകവുമാണെന്ന് കരുതിയിരുന്നു എന്നും; വടക്കുംഭാഗർ ഈ തെക്കുംഭാഗർ മതപരമായും, സാമുദായികമായുമുള്ള എല്ലാ കാര്യങ്ങളിലും സമത്വം അനുവദിച്ചുകൊടുത്തു എന്നും; കൊടുങ്ങല്ലൂരിന്റെ നാശത്തിനുശേഷവും സഭാഭരണം ഏറിയകുറും പോർട്ടുഗീസുകാരുടെ കാലംവരെ സിറിയായിൽനിന്നും ബഗദാദിൽനിന്നും ക്നാനായക്കാർവഴി വന്നുകൊണ്ടിരുന്ന മെത്രാന്മാരിൽ ആയിരുന്നെന്നും; മെത്രാന്മാരെ വരുത്തിയിരുന്നവർ എന്ന ക്നാനായക്കാർക്ക ഒരു പ്രത്യേക മേന്മയുണ്ടായിരുന്നു എന്നും; തെക്കുംഭാഗർക്കുണ്ടായിരുന്ന ഈ മേന്മയും പ്രാബല്യവും ഹേതുവാലാണ് മലയാളത്തു നടന്ന അദ്യസാർവ്വത്രിക സൂനഹദോസ് തെക്കുംഭാഗരുടെവകയായ ഉദിയംപേരൂർ പള്ളിയിൽവച്ചു നടത്തുവാൻ ഇടയായതെന്നും; അതുപോലെതന്നെ പറമ്പിൽ ചാണ്ടികത്തനാരെ മെത്രാനായി വാഴിപ്പാൻ സെബസ്ത്യാനിമെത്രാൻ തീരുമാനിച്ചപ്പോൾ അദ്ദേഹത്തിന്റെ ഇടവകയായിരുന്ന കൊറവലങ്ങാട്ടു പള്ളിയിൽ വച്ചു വാഴിക്കാതെ തെക്കുംഭാഗരുടെ തലപ്പള്ളിയായ കടുത്തുരുത്തിപ്പള്ളിയിൽവച്ച്, ഇന്നു കാൻഡിയിലോ റോമിലൊവച്ചു മെത്രാന്മാരെ വാഴിക്കുന്നതുപോലെ, വാഴിക്കയാണു ചെയ്തതെന്നും; തെക്കുംഭാഗർക്ക മററു ക്രിസ്ത്യാനികളിൽനിന്നും ഒരു ഔന്നത്യം എന്നും വകവെച്ചിരുന്നതിനാൽ അവരെ ഒരു പ്രത്യേകവിഭാഗമായിത്തന്നെ അവരും മററുള്ളവരും കരുതിയിരുന്നു എന്നും (pp 29– 150– 1) മി. ചാഴികാടൻ പുലമ്പിയിരിക്കുന്നതു ഡോക്ടർ സൈമൺ രോഗനിദാനം ചെയ്തിരിക്കുന്ന psychological suggestibility എന്ന ഉന്മാദം ഒന്നുകൊണ്ടു മാത്രമാകയാൽ അവയ്ക്കു സമാധാനം പറയേണ്ട ആവശ്യമില്ലതന്നെ.

23. ഇവർ പച്ചസുറിയാനിക്കാരായി ഇവിടെ ജീവിച്ചിരുന്നെങ്കിൽ പിന്നെ എന്തിനാണ് മെത്രാന്മാരെ കൊണ്ടുവരുവാൻ സിറിയായിക്കും ബഗദാദിനുമൊക്കെ പോകേണ്ടിവന്നതു? ഇത്ര മേന്മയുള്ള ഈ കൂട്ടർ– തനിസ്സുറിയാനിക്കാർ– മററു ക്രിസ്ത്യാനികളേക്കാൾ ഉപരിയായ ഔന്നത്യവും വഹിച്ചുകൊണ്ടു ഇവിടെ കിടന്നപ്പോൾ പിന്നെ എന്തുകൊണ്ടാണ് മലങ്കരസഭാ ഭരണാധികാരികളായ അർക്കദിയാക്കോന്മാർ– പേരിനു ഒരാൾ പോലുമെങ്കിലും– ഇവരിൽ നിന്നുണ്ടാകാഞ്ഞതു? ഇട്ടുപ്പു റൈട്ടർ പറഞ്ഞിരിക്കുന്നതു കണ്ടാലും (p. 95): "(ക്നായി)തൊമ്മൻ സഭാകാര്യങ്ങളും പള്ളിക്കടുത്ത ചട്ടവട്ടങ്ങളുമൊക്കെ ക്രമപ്പെടുത്തിയശേഷം മാർ തോമ്മാശ്ലീഹാ മുൻപു പട്ടംകൊടുത്തിരുന്ന ആ തറവാട്ടിൽനിന്നു അനന്തരം അഴിച്ചുകൂടാ എന്നു താനും മാർ യൌസേപ്പു എപ്പിസ്കോപ്പായും മററു എല്ലാവരുംകൂടി നിശ്ചയിച്ച് പകലോമററത്തു തറവാട്ടിൽതന്നെ മലയാളസഭയെയും അതിലെ ജനങ്ങളെയും ഭരിക്കുന്നതിനു മുഖ്യരെപ്പെട്ട അർക്കദിയാക്കോന്റെയും മററു തറവാടുകളിൽ പട്ടക്കാരുടെയും സ്ഥാനങ്ങൾ കൊടുത്തു. മാർ യൌസേപ്പു എപ്പിസ്കോപ്പായുടെ കാലശേഷം മലയാളത്തുള്ള സുറിയാനിക്കാർ ഒക്കെയും പകലോമററത്തു അർക്കദിയാക്കോൻ വേദതലവനായി സഭാകാര്യങ്ങൾ അന്വേഷിച്ചുവന്നു." ഇത്ര വലിയ മേന്മയും ഔന്നത്യവും നടിക്കുന്ന ഈ തനിസ്സുറിയാനിക്കാർക്ക മാർ യൌസേപ്പു മെ

ത്രാന്റെ കാലശേഷം മെത്രാൻപട്ടം കിട്ടിയില്ല! അർക്കദിയാക്കോന്റെ സ്ഥാനമെങ്കിലും ലഭിച്ചോ? അതുമില്ല!! അതു പോകട്ടെ, വെറും വൈദിയിതോമ്മാ എഴുപ്പാട്ടു ചെയ്യുന്നില്ല!!! ഇതു ഹീനമായ പാരമ്പര്യത്തോടുകൂടി യവരാണ് യുഗങ്ങളുടെശേഷം ഇന്നു തങ്ങളുടെ ആഭിജാത്യ- ഔന്നത്യ- മേന്മകളേക്കുറിച്ച് വികത്ഥനം ചെയ്യുന്നത്!!! അതിനാൽ തെക്കുംഭാഗക്ക മററു ക്രിസ്ത്യാനികളിൽനിന്നും ആധിക്യമാണുണ്ടായിരുന്നത്'. അതു എല്ലാ വരും വകവച്ചുതന്നെ കൊടുത്തിരുന്നു. അതിനാൽ സാമുദായികകാര്യങ്ങളിൽ അവരെ ഒരു പ്രത്യേക വിഭാഗമായി അവരും മററുള്ളവരും കരുതിയിരുന്നതാനും. ഇനി പതിനേഴാം നൂററാണ്ടിൽ മാർ ജോസഫ് സെബസ്ത്യാനി എന്ന കൊമ്മിസറി അപ്പസ്തോലിക്കാ നാടുവിടുന്നതിനു ഡച്ചുകാരാൽ നിർബന്ധിതനായ അവസരത്തിൽ നാട്ടുകാരിൽനിന്നു ഒരു മെത്രാനെ വാഴിക്കാൻ തിരിഞ്ഞെടുത്തതു ഈ ഔന്നത്യം നടിക്കുന്ന യൂദായുടെ ഗോത്രത്തിലെ ദാവീദിന്റെ വംശജന്മാരിൽ നിന്നാണോ? അതു'ല്ല.

24. തെക്കുംഭാഗരുടെ മേന്മയെ കാണിക്കാൻ ഉതകുന്ന ഒരു ഭാഗം മി. ചാഴികാടന്റെ ഗ്രന്ഥത്തിന്റെ 204-ാം വശത്തു് ഇങ്ങനെ കാണുന്നു: "കൂനൻകുരിശുസത്യത്തിലേക്കു മലങ്കരസുറിയാനിക്കാരെ നയിച്ചവരിൽ പ്രമുഖൻ ഒരു ക്നാനായക്കാരനായ ഇട്ടിത്തൊമ്മൻ കത്തനാരായിരുന്നു. പറങ്കികളും മലങ്കര നസ്രാണികളുമായുള്ള യുദ്ധത്തിൽ മലങ്കര നസ്രാണികളുടെ സേനാനായകൻ ഈ ഇട്ടിത്തൊമ്മൻ കത്തനാർ തന്നെ ആയിരുന്നു...... കൂനൻകുരിശുസത്യം കഴിഞ്ഞയുടനെ മലങ്കരയിലെ സകല സുറിയാനിക്കാരും ആലങ്ങാട്ടു കൂടിക്കൊള്ളണമെന്ന് ഇട്ടിത്തൊമ്മൻ കത്തനാർ അറിയിച്ചു. അദ്ദേഹത്തിന്റെ നിർദ്ദേശാനുസരണം സുറിയാനിക്കാർ ആലങ്ങാട്ടുപള്ളിയിൽ ഒരു മഹായോഗം കൂടി. യോഗനടപടികളുടെ സൂത്രധാരത്വം വഹിച്ചതു് ഇട്ടിത്തൊമ്മൻ കത്തനാരായിരുന്നു. അഹത്തള്ളായിക്കു സ്ഥലത്തുവന്നു മെത്രാനെ വാഴിക്കാൻ സാധിക്കാതെ വന്നാൽ പന്ത്രണ്ടു പട്ടക്കാർകൂടി അന്നത്തെ തോമ്മാ അർക്കദിയാക്കോനെ മെത്രാനായി വാഴിച്ചുകൊള്ളുവാൻ റോമായിൽനിന്നും കല്പനയുണ്ടെന്നു ഇട്ടിത്തൊമ്മൻ കത്തനാർ ഉജ്ജ്വലമായ ഒരു പ്രസംഗത്താൽ സദസ്യരെ വിശ്വസിപ്പിക്കുയും, ചുങ്കം പള്ളിക്കു പരിശുദ്ധ റോമാസിംഹാസനത്തിൽനിന്നും നൽകിയിരുന്ന "അൾത്താരപ്രിവിലെജിയാത്തും" എന്ന ലത്തീനിലുള്ള ദണ്ഡവിമോചനപത്രത്തെ- പരിശുദ്ധപിതാവിന്റെ മുദ്രയുള്ളതു- ജനങ്ങളെ പരസ്യമായി കാണിക്കയും ചെയ്തു. ഇക്കാലത്തു ഇട്ടിത്തൊമ്മൻ കത്തനാർ ചുങ്കം പള്ളി വികാരി ആയിരുന്നു. യോഗനിശ്ചയമനുസരിച്ചു ആലങ്ങാട്ടുപള്ളിയിൽവച്ചു പന്ത്രണ്ടു പട്ടക്കാർ തോമ്മാ അർക്കദിയാക്കോനെ മെത്രാനായി വാഴിച്ചു .."

കുപ്രസിദ്ധമായ ഈ കൂനൻകുരിശുസത്യത്തിനും, അതിനെ തുടന്നു ഇന്നുവരെ അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന നാനാ തരത്തിലുള്ള അതിശോചനീയങ്ങളായ ഫലങ്ങൾക്കും പ്രധാനകാരണക്കാരൻ ഈ ഇട്ടിത്തൊമ്മൻ കത്തനാരായ ക്നാനായക്കാരൻ ആണ് എന്നുള്ള മി. ചാഴികാട

ന്റെ വീരവാദം സമ്മതിച്ചുകൊടുത്തേക്കാം. എന്നാൽ ആലങ്ങാട്ടുയോഗം കൂടാൻ ഇട്ടിത്തൊമ്മൻ കത്തനാർ അറിയിച്ചു എന്നു പറയുന്നതിൽ കഴമ്പൊന്നുമില്ല. അങ്ങനെ അറിയിച്ചുകൊടുക്കുന്നതിൽ അർഹതയും അധികാരവുമുള്ള ആൾ അർക്കദിയാക്കോൻ മാത്രമായിരുന്നു. മി. ജോസഫ് ചരിത്രസംഭവങ്ങളെ കൂട്ടിക്കുഴയ്ക്കുന്നു. അഹത്തല്ലായിക്കു സ്ഥലത്തുവന്ന് മെത്രാനെ വാഴിക്കാൻ സാധിക്കാത്തപക്ഷം പന്ത്രണ്ടു പട്ടക്കാർകൂടി തോമ്മാ അർക്കദിയാക്കോനെ മെത്രാനായി അഭിഷേകം ചെയ്യാൻ റോമായിൽനിന്നു കല്പനയുണ്ടെന്ന് ഇട്ടിത്തൊമ്മൻ കത്തനാർ ജനങ്ങളെ തെറ്റിദ്ധരിപ്പിക്കയും അതിനു ഒരു കള്ളരേഖ ഹാജരാക്കുകയും ചെയ്തു എന്നതു നേരുതന്നെ. കള്ളരേഖ കാണിച്ചു തൻകാര്യം കാണാൻ ഈ ക്നാനായക്കാരൻ അനന്യസാധാരണമായ സാമർത്ഥ്യം പ്രകടിപ്പിച്ചു. ആ പാരമ്പര്യം ഇന്നും ചിലരിൽ നിലനില്ക്കുന്നതായി നാം അനുഭവിച്ചറികയും ചെയ്യുന്നു. അർക്കദിയാക്കോനെ ഇങ്ങനെ മെത്രാൻ വേഷം കെട്ടിച്ചതു 1653—ൽ ആയിരുന്നല്ലൊ. തൽഫലമായി ഉളവായ ശീശ്മയും, ഗാർസ്യാ മെത്രാപ്പോലീത്തായും സുറിയാനിക്കാരും തമ്മിലുള്ള ഭിന്നതയും തീർക്കുന്നതിനായി റോമിൽനിന്നും അയയ്ക്കപ്പെട്ട കർമ്മലീത്താ മതബോധകന്മാർ 1657—ൽ മലങ്കരെ എത്തി. ഇവരുടെ നേതാവു യൌസേപ്പു മരിയാ അഥവാ സെബസ്ത്യാനി എന്ന വൈദികൻ ആയിരുന്നു. ആ ആണ്ടു അമ്പതാം തിരുനാൾ ദിവസം ഇടപ്പള്ളിൽ ഒരു യോഗംകൂടി അപ്പസ്തോലിക്കു കൊമ്മിസറിയായ ജോസഫ് സെബസ്ത്യാനിയും അർക്കദിയാക്കോനുമായി ഒരു ആലോചന നടന്നു. എന്നാൽ അതു ശുഭപര്യവസായി ആയില്ല. എങ്കിലും ആ യോഗത്തിൽ വച്ചും അതിനുമുമ്പിലും അതിൽ പിന്നെയും നടന്ന പല സംഭവങ്ങൾ മൂലം ശീശ്മയ്ക്കു ഉടവുതട്ടുകയും അർക്കദിയാക്കോന്റെ ശക്തി ക്ഷയോന്മുഖമായി ഭവിക്കയും ചെയ്തു. ഇതിൽ ഒരു സംഭവം ഇട്ടിത്തൊമ്മൻ കത്തനാരുടെ അനന്തിരവന്റെ മാനസാന്തരമായിരുന്നു. പന്ത്രണ്ടു വൈദികർ ചേർന്നു അർക്കദിയാക്കോനെ മെത്രാനാക്കുന്നതിനുള്ള അധികാരം നൽകുന്നതും മാർ അഹത്തല്ലാ അയച്ചു കൊടുത്തതുമായി പ്രസിദ്ധപ്പെടുത്തിയ എഴുത്ത് കാരണവൻ ഇട്ടിത്തൊമ്മൻ കത്തനാർ വകഞ്ഞുണ്ടാക്കിയതാണെന്ന് മാനസാന്തരപ്പെട്ട ഈ ശമ്മാശു പരസ്യമാക്കി. എന്നാൽ അതു ചുങ്കംപള്ളിക്കു മാർപ്പാപ്പാ നൽകിയ ദണ്ഡവിമോചന സാക്ഷിപത്രമല്ലായിരുന്നു. പ്രസ്തുത സാക്ഷിപത്രം ഇട്ടിത്തൊമ്മൻ കത്തനാർ മാർപ്പാപ്പായുടെ അധികാരപത്രമായി എടുത്തു പരസ്യമായി കാണിച്ചു എന്നതു വാസ്തവംതന്നെ. എന്നാൽ അതു പിന്നീടാണ്. അതിന്റെ സന്ദർഭം ഇതാണ്. മലയാളത്തെ സ്ഥിതിഗതികൾ മാർപ്പാപ്പായെ ധരിപ്പിക്കുന്നതിനു കൊമ്മിസറി ജോസഫ് സെബസ്ത്യാനി 1658 ജനുവരിയിൽ കപ്പൽകയറി. പോർട്ടുഗീസ് കോയ്മമുഖേന പുതിയ കൊമ്മിസറി ആയി അയയ്ക്കപ്പെട്ട യസീന്തും സഹചരനും 1658 മാർച്ചുമാസത്തിൽ മലയാളത്ത് എത്തി. ജോസഫ് സെബസ്ത്യാനിയുടെ റോമായാത്ര മൂലം തങ്ങളുടെ സങ്കടങ്ങൾക്കു ഒരു നിവൃത്തിയുണ്ടാകുമെന്ന് നസ്രാണികളെല്ലാം വിശ്വസിച്ചിരുന്നതുകൊണ്ട് ശീശ്മ പ്രതിദിനം ക്ഷയിച്ചു വന്നിരുന്നു. ശീശ്മയെ ഉന്മൂലനം ചെയ്യുന്നതിനായി പുതിയ കൊമ്മിസറി

യായ യസിന്തു് പലസ്ഥലങ്ങളിൽ സംഘങ്ങൾ വിളിച്ചുകൂട്ടി 1658, 1659 എന്നയാണ്ടുകളിൽ പല പള്ളിക്കാർ മുഴുവനും ചില പള്ളികളുടെ ഭാഗങ്ങളും കത്തോലിക്കാ ഐക്യത്തിലേക്കു തിരിച്ചുവന്നു. അർക്കദിയാക്കോനോടു അദ്ദേഹം സ്വയമേ സ്വീകരിച്ച മെത്രാൻ പദം ഉപേക്ഷിക്കണമെന്നും, അങ്ങനെ ചെയ്യുന്നപക്ഷം കാര്യങ്ങൾ അദ്ദേഹത്തിനു ഗുണമായി പര്യവസാനിക്കുമെന്നും ജോസഫ് സെബസ്ത്യാനി പലപ്പോഴും ഗുണദോഷിച്ചെങ്കിലും ആ സദുപദേശം അനുസരിച്ചു പ്രവർത്തിക്കുന്നതിനു അദ്ദേഹം അന്നു വഴിപ്പെട്ടില്ല. ഇപ്പോഴാകട്ടെ തന്റെ കക്ഷി പ്രത്യഹം ക്ഷയിച്ചു വരുന്നതുകണ്ടും, പുതിയ കമ്മിസറിയുടെ ഉപദേശവും, സാരജ്ഞന്മാരും സ്നേഹിതന്മാരുമായ ചില വൈദികരുടെ ആലോചനയും അനുസരിച്ചു് മെത്രാന്റെ സ്ഥാനചിഹ്നങ്ങളെല്ലാം നീക്കിവെച്ചു് പഴയപടി വെറും അർക്കദിയാക്കോൻമാത്രം ആയിരിക്കുന്നതിനു അദ്ദേഹം തീർച്ചയാക്കി. മെത്രാൻസ്ഥാനം ഉപേക്ഷിച്ചു് അർക്കദിയാക്കോൻ എന്ന നിലയിൽ മാത്രം അദ്ദേഹം പ്രവർത്തിച്ചുതുടങ്ങിയപ്പോൾ, ഗാർസ്യമെത്രാപ്പോലീത്താ ശീശ്മയുടെ ആരംഭത്തിൽ അതിൽ ചേരാതെ നിന്നിരുന്നവർക്കും മറ്റുമായി നിശ്ചയിച്ചിരുന്ന പുതിയ അർക്കദിയാക്കോൻ—ഇദ്ദേഹം ആ ജോലിയിൽ പ്രവേശിക്കുന്നതിനു സൌകര്യമില്ലാതെ കൊച്ചിയിൽ താമസിക്കയായിരുന്നു—ആരുടെയോ ദുരുപദേശം നിമിത്തം കൊച്ചിയിൽനിന്നു കടുത്തുരുത്തിൽ എത്തി അർക്കദിയാക്കോന്റെ അധികാരം നടത്തുവാൻ ആരംഭിച്ചു. ഇതു കണ്ടു് പഴയ അർക്കദിയാക്കോൻ ആ സ്ഥാനംകൂടി തനിക്കു ഇതുമൂലം നഷ്ടപ്പെട്ടുമെന്നു ഭയപ്പെടുകയാൽ മെത്രാന്റെ സ്ഥാനചിഹ്നങ്ങളെല്ലാം വീണ്ടും ധരിക്കയും താൻ മെത്രാനാണു് എന്നുള്ളതിലേയ്ക്കു പുതിയ ചില ലക്ഷ്യങ്ങൾ എടുത്തുകാണിക്കയും ചെയ്തു. ഇട്ടിത്തൊമ്മൻ കത്തനാർ അദ്ദേഹത്തെ സഹായിച്ചിരുന്നു.

ഇങ്ങനെ അർക്കദിയാക്കോൻ മെത്രാനാണു് എന്നു കാണിക്കാൻ ഹാജരാക്കിയ പുതിയരേഖയാണു് ചുങ്കത്തുപള്ളിയുടെ ബന്ധവിമോചന സാക്ഷിപത്രം. അതിന്റെ ചരിത്രം ഇതാണു്; ഏസുപ്പാനോസു് എന്നാപേരുള്ള ഒരു സിറിയൻ വ്യാപാരി കുരുമുളകു വാങ്ങാനായി 1659—ന്റെ ആരംഭത്തിൽ കൊച്ചിയിൽ വന്നിറങ്ങി. ഇട്ടിത്തൊമ്മൻ കത്തനാർ അയാളുടെ അടുക്കൽചെന്നു് താൻ ആറാം പട്ടമുള്ള ഒരാളെന്നു ജനങ്ങളെ ധരിപ്പിക്കണമെന്നും ഏഴാമത്തെ അലക്സാണ്ടർ മാർപ്പാപ്പാ പരേതനായിത്തീരുകയും തൽസ്ഥാനത്തു് സ്വന്തകാരണവൻ നിയമിക്കപ്പെടുകയും ചെയ്തെന്നും തോമ്മാ അർക്കദിയാക്കോനെ മലങ്കരയുടെ മെത്രാപ്പോലീത്തായായി നിയമിച്ചിരിക്കുന്നു എന്നും അതിലേക്കുള്ള ലക്ഷ്യങ്ങൾ തന്റെ കൈവശമുണ്ടെന്നും ബഹുജനസമക്ഷം പ്രസ്താവിക്കണമെന്നും ആവശ്യപ്പെടുകയും അങ്ങനെ ചെയ്യുന്നപക്ഷം ഒട്ടുവളരെ പണം കൊടുക്കാമെന്നും മറ്റുംവാഗ്ദാനം ചെയ്കയും ചെയ്തു. മാത്രമല്ല, ചുങ്കത്തുപള്ളിയിൽ വി. മത്തിയോസിന്റെ തിരുനാളിൽ മാർപ്പാപ്പാ കല്പിച്ചു നൽകിയിരുന്ന ബന്ധവിമോചനത്തെ സംബന്ധിച്ചുള്ള തിരുവെഴുത്തു ഇട്ടിത്തൊമ്മൻ കത്തനാർ കൈക്കലാക്കി ആ കച്ചവടക്കാരനെ ഏല്പിച്ചുകൊണ്ടു് അതു് തോമ്മാ അർക്കദി

യാക്കോബ് മാപ്പ്ളാ അയച്ചുകൊടുത്തിരിക്കുന്ന തിരുവെഴുത്താണെന്നു പ്രസ്താവിക്കണമെന്നു അവനെ ഉപദേശിക്കയും ചെയ്തു. തദനുസാരം ആ കച്ചവടക്കാരൻ ഇടപ്പള്ളിയിൽ ചെന്ന് ഇട്ടിത്തൊമ്മൻ കത്തനാരിൽനിന്നു പഠിച്ചതൊക്കെയും അറബിഭാഷയിൽ ചൊല്ലിക്കേൾപ്പിച്ചു. ഒരു യൂദൻ അവയെല്ലാം മലയാളത്തിലേക്കു പരിഭാഷപ്പെടുത്തി. അനന്തരം അർക്കദിയാക്കോൻ തിരുവെഴുത്തു മുത്തുകയും ഇട്ടിത്തൊമ്മൻ കത്തനാർ സൂർപ്ളേസും ഉറാലയും ധരിച്ച് ഒരു പ്രസംഗം ചെയ്തശേഷം സന്നിഹിതരായിരുന്ന ജനങ്ങളെക്കൊണ്ട് അതു മുത്തിക്കയും ചെയ്തു. ഇതാണു യഥാർത്ഥസംഭവം. ചരിത്രസംഭവങ്ങളെപ്പററി ശരിയായി പഠിച്ചറിയാതെ വെറും കേട്ടുകേൾവിയെ മാത്രം അടിസ്ഥാനമാക്കി ചരിത്രമെഴുതാൻ മുതിന്നാൽ ഈദൃശങ്ങളായ കൂട്ടിക്കുഴച്ചിലുകളും മറിച്ചിലുകളും തിരിച്ചിലുകളും വന്നുപററാതെ ഇരിക്കയില്ല.

25. ജോസഫ് സെബസ്ത്യാനി അപ്പസ്തോലിക്ക കമ്മിസറിയായി നിയമിക്കപ്പെട്ടതിനേയും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളേയും പററി മി. ചാഴികാടൻ 206-7 പുറങ്ങളിൽ ഇങ്ങനെ പറയുന്നു: “കൂനൻകുരിശു സത്യത്തെയും മലങ്കരയിലെ മതവിപ്ളവത്തെയും പററി റോമ്മായിൽ അറിഞ്ഞയുടനെ റോമ്മായിൽനിന്നും ജോസഫ് സെബസ്ത്യാനി എന്ന ഒരു ഇററാലിയൻ കർമ്മലീത്താ സഭക്കാരനായ സന്യാസിയെ കമ്മീസറായി (കമ്മീഷൻ) മലങ്കരക്കയച്ചു. ഇദ്ദേഹം മലങ്കരയിൽ ചുററി ഇവിടത്തെ വിവരങ്ങൾ ശേഖരിച്ച് ഒരു റിപ്പോർട്ടോടുകൂടി റോമ്മായിൽ എത്തി വിവരമറിയിച്ചു. അവിടെനിന്നും അദ്ദേഹത്തെ മലങ്കരയുടെ മെത്രാനായി നിയമിക്കയാൽ അദ്ദേഹം തിരിച്ചു വീണ്ടും മലങ്കരയിലെത്തി. ഇദ്ദേഹം മാർത്തോമ്മായെ എതിർത്തു കീഴ്പെടുത്തുന്നതിനു ശ്രമം തുടങ്ങി. മാർത്തോമ്മായുടെ പട്ടത്വത്തിന്റെ അസാധുത്വം അദ്ദേഹത്തിനും അദ്ദേഹത്തിന്റെ കക്ഷിയിൽപെട്ടവർക്കും ആരംഭംമുതലേ ഒരു ശങ്കാവിഷയമായിരുന്നു. സെബസ്ത്യാനി മെത്രാന്റെ തുടർച്ചയായുള്ള യോഗങ്ങളും പ്രസംഗങ്ങളും ഈ ശങ്കാവിഷയത്തിനു ഉഗ്രതകൂട്ടി. മാർത്തോമ്മായുടെ കക്ഷിയിൽ പെട്ടവർ ഓരോന്നായി അദ്ദേഹത്തെ ഉപേക്ഷിക്കാൻ തുടങ്ങി. ആദ്യമായി മാർത്തോമ്മായുടെ ആലോചനക്കാരിൽ രണ്ടു ചാണ്ടി കത്തനാരന്മാരും അവരുടെ ഗുരുവിനെ ഉപേക്ഷിച്ചു സത്യത്തിലേക്കു പിന്തിരിഞ്ഞു. മാർത്തോമ്മായുടെ പിൻഗാമികൾ ദൈനംദിനം ചുരുങ്ങിത്തുടങ്ങി. അങ്കമാലി, ആലങ്ങാട്ടു മുതലായ സ്ഥലങ്ങളിൽ അവർക്കു താമസിക്കുന്നതിനുപോലും നിവൃത്തിയില്ലെന്നായി. ഇട്ടിത്തൊമ്മൻ കത്തനാരും മാർത്തോമ്മായുംകൂടി പച്ചിക്കര തരകന്റെ സംരക്ഷണയിൽ ചുങ്കത്തിൽ പള്ളിയിൽപോയി കുറേനാൾ താമസിച്ചു. പരമാർത്ഥം ഗ്രഹിച്ചപ്പോൾ ചുങ്കം പള്ളിക്കാരും മാർത്തോമ്മായെ ഉപേക്ഷിച്ചു........സെബസ്ത്യാനി മെത്രാന്റെ പിടിമുറുക്കുകയും മാർത്തോമ്മായുടെ പട്ടം അസാധുവെന്നു തെളിയുകയും ചെയ്കയാൽ മാർത്തോമ്മയും ഇട്ടിത്തൊമ്മൻ കത്തനാരും ചുങ്കം വിടേണ്ടതായിവന്നു. ചുങ്കത്തിൽനിന്നും അവർ ക്നാനായക്കാരുടെ വകയായിരുന്ന മുളന്തുരുത്തു പള്ളിയിലേക്കു താമസം മാററി, സെബസ്ത്യാനി മെത്രാനെ ആദരിച്ചു സ്വീകരിക്ക

ന്നതിനു മലയാളത്തെ പ്രധാനപള്ളികൾ വൈമുഖ്യം പ്രദർശിപ്പിച്ചു.
മോൺസിഞ്ഞോർ സെബസ്ത്യാനിയുടെ അഭയസ്ഥാനം കടുത്തുരുത്തി വലി
യപള്ളിയും അദ്ദേഹത്തിന്റെ പ്രധാനസഹായക്കാർ കടുത്തുരുത്തി
വലിയ പള്ളിയിടവകക്കാരുമായിരുന്നു. സെബസ്ത്യാനിമെത്രാന്റെ അ
സ്ഥാനം കടുത്തുരുത്തിയിലും മാർതോമ്മായുടെ ആസ്ഥാനം കടുത്തുരുത്തി
യിൽനിന്നു പോയി ക്നാനായക്കാർ വസ്സിച്ച മുളന്തുരുത്തിപ്പള്ളിയി
ലുമായിരുന്നു. മുളന്തുരുത്തിയിൽ മാർതോമ്മായുടെ ശക്തി വദ്ധിക്കുന്നുവെന്നു
വെന്നു കണ്ടപ്പോൾ കടുത്തുരുത്തി വലിയപള്ളിക്കാരുടെ സഹായത്തോടു
കൂടി ഉദിയംപേരൂർ പള്ളിക്കാരുടെ സഹായംകൂടി ലഭിച്ചാൽ മാർതോമ്മാ
യെ കിഴ്പെടുത്താമെന്നു കരുതി സെബസ്ത്യാനിമെത്രാന്റെ വാസം
ഉദിയംപേരൂരേയ്ക്കു മാററി. അക്കാലത്തു ന്യായമായും ന്യായരഹിതമായുംഉള്ള
അധികാരങ്ങളുടെ ആസ്ഥാനങ്ങൾ തെക്കുംഭാഗരുടെ സ്വന്തമായുള്ള പള്ളി
കളായിരുന്നു. സെബസ്ത്യാനി മെത്രാനെയും മാർതോമ്മായേയും സഹായിച്ചു
പുലത്തിക്കൊണ്ടിരുന്നതു തെക്കുംഭാഗരും അവരുടെ പള്ളികളുമായിരുന്നു.
ഇക്കാലത്ത് സാമുദായികമായും മതപരമായും, ശക്തിയും നേതൃത്വവും
തെക്കുംഭാഗരിലായിരുന്നുവെന്നു പ്രത്യക്ഷമാണു്."

ഈ ഉദ്ധൃതത്തിലെ പ്രസ്താവനകളിൽ ഭൂരിഭാഗവും മി. ചാഴികാടന്റെ സ്വാർത്ഥപരമായ ഒരു ഉദ്ദേശത്തെ– ഈ ഉദ്ധൃതത്തിന്റെ കടശിയിലത്തെ വാക്യങ്ങളിൽ പ്രകാശിപ്പിച്ചിരിക്കുന്ന ആശയങ്ങളെ–പൊന്തിച്ചു കാണിക്കുന്നതിനായി ചരിത്രവസ്തുതകളിൽ പലതിനെയും അവഗണിച്ചും ചില വസ്തുതകളുടെ കാലവും സന്ദർഭവും മാററി കൂട്ടിക്കുഴച്ചും നിർമ്മിച്ചിട്ടുള്ളതായി കാണുന്നു.

കൊമ്മിസറിയായ ജോസഫ് സെബസ്ത്യാനിയേപ്പററി "ഇദ്ദേഹം മലങ്കരയിൽ ചുററി ഇവിടത്തെ വിവരങ്ങൾ ശേഖരിച്ച് ഒരു റിപ്പോർട്ടോടുകൂടി റോമ്മായിൽഎത്തി വിവരമറിയിച്ചു" എന്നു മാത്രംപറഞ്ഞിട്ടുള്ളതിൽനിന്നു ധ്വനിക്കുന്നതു് അദ്ദേഹത്തെ പ. സിംഹാസനത്തിൽനിന്നും അയച്ചതും തദനുസാരം അദ്ദേഹം ചെയ്തതും മലയാളത്തു ചുററി നടന്നു വിവരം ശേഖരിച്ചു റിപ്പോർട്ടു സമപ്പിക്കുകമാത്രമാകുന്നു എന്നാണു്. റിപ്പോർട്ടു സമപ്പിക്കുന്നതിനുവേണ്ട ആളുകൾ അന്നു മലയാളത്തു ഒട്ടും കുറവല്ലായിരുന്നു. ഗാർഡ്യാ മെത്രാപ്പോലീത്താതന്നെ ശീശ്മയുടെ ആരംഭത്തിൽ യസിന്തു എന്ന ഒരു വൈദികനെ റോമ്മായിലയച്ചു സമസ്ത വിവരവും ധരിപ്പിച്ചായിരുന്നു. മി. ജോസഫ് പറയുന്നവസ്തു ആധാരം എന്തെന്നു സൂചിപ്പിക്കപോലും ചെയ്തിട്ടില്ല. മി. ചാഴികാടന്റെ പ്രസ്താവനകളെ ഖണ്ഡിച്ചുകൊണ്ടു ഞാൻ താഴെ കാണിക്കുന്ന വസ്തുതകളിൽ മിക്കവാറും എല്ലാംതന്നെ Eustachia di S. Maria എവുസ്താക്കിയാദി സാന്തമറിയാ എന്ന കർമ്മലീത്തൻ 1719–ൽ റോമ്മായിൽ പ്രസിദ്ധീകരിച്ച ജോസഫ് സെബസ്ത്യാനി കമ്മിസറിയുടെ ജീവചരിത്രത്തിൽനിന്നും അദ്ദേഹത്തിന്റെകൂടെ മലയാളത്തു വരികയും അദ്ദേഹത്തോടൊരുമിച്ചു രണ്ടും റോമ്മായാത്ര ചെയ്കയും ചെയ്ത വിൻസെൻറു മരിയാ 1672—ൽ റോമ്മായിൽ പ്രസിദ്ധീകരിച്ച Viaggio del India Orientali "വിയ

ജിയോ ദെൽ ഗ്രാൻഡിയം ഒരിയെന്താലി" എന്ന ഗ്രന്ഥത്തിൽനിന്നും സമാഹരിച്ച് ബ. ബർണ്ണാർദച്ചൻ "മാർതോമ്മാക്രിസ്ത്യാനികൾ" 2-ാം പുസ്തകം 15-ാം അദ്ധ്യായത്തിൽ ചേർത്തിട്ടുള്ളതിൽനിന്നാണ്.

26. (1653) ജനുവരി 3-ാംനു മട്ടാഞ്ചേരിയിൽ സത്യം ചെയ്തതു് സുറിയാനിക്കാരിൽ പ്രബലന്മാർ മാത്രമായിരുന്നു. എങ്കിലും ഗാർസ്യാമെത്രാപ്പോലീത്തായുടെ കീഴിൽനിന്നു മിക്ക സുറിയാനിക്കാരും വിട്ടുമാറിയതിനാൽ ആ സത്യത്തെ മിക്ക സുറിയാനിക്കാരും സ്വീകരിച്ചതായിരുന്നു. നസ്രാണികളിൽ ഭൂരിപക്ഷം മെത്രാപ്പോലീത്തായെ ഉപേക്ഷിച്ചതു് അഹത്തള്ളായെ പോർത്തുഗീസുകാർ നാടുകടത്തിയതുകൊണ്ടും അദ്ദേഹം മാർപ്പാപ്പായിൽനിന്നും അധികാരം പ്രാപിച്ച ഒരു മതാദ്ധ്യക്ഷനായിരുന്നെന്നും (അദ്ദേഹത്തിന്റെ എഴുത്തനുസരിച്ച്) അവർക്കുണ്ടായിരുന്ന വിശ്വാസംമൂലവും ആയിരുന്നെങ്കിലും, പിന്നീട് ആലങ്ങാട്ടു പള്ളിയിൽവച്ച് അർക്കദിയാക്കോനെ വൈദികർകൂടി മെത്രാൻ വേഷം കെട്ടിച്ചതിനാൽ പലർക്കും ഈ കാര്യത്തിൽ സംശയം ജനിക്കാതിരുന്നില്ല. അതിനാൽ ഗാർസ്യാമെത്രാപ്പോലീത്തായുടെ ഭാഗത്തു നിന്നവരുടെ സംഖ്യ വർദ്ധിക്കുവാനിടയായി. അനവധി വൈദികർ കൂടിയാലും ഒരു വൈദികനെ അഭിഷേകം ചെയ്തു മെത്രാനാക്കുവാൻ സാധിക്കയില്ലെന്നുള്ള ബോധം കാര്യവിചാരമുള്ളവരിൽ ശക്തിപ്പെട്ടതിനാൽ അവർ ഗാർസ്യായുടെ പക്കലേക്കു തിരിച്ചുചെല്ലുവാൻ സംഗതിയായി. അദ്ദേഹം അവർക്കായി ഒരു അർക്കദിയാക്കോനെ നിയമിക്കയും മെത്രാൻപദം സ്വീകരിച്ച തോമ്മാ അർക്കദിയാക്കോനെ മഹറോനിൽ ഉൾപ്പെടുത്തുകയും ചെയ്തു. തോമ്മാ അർക്കദിയാക്കോന്റെ ആലോചനാസഭാംഗങ്ങളായി നിയമിക്കപ്പെട്ടിരുന്ന കടവിൽ ചാണ്ടിക്കത്തനാരും പള്ളിവീട്ടിൽ ചാണ്ടിക്കത്തനാരും അദ്ദേഹത്തിനു കൊടുക്കപ്പെട്ട മെത്രാൻ പട്ടത്തിന്റെ സാധുതയെപ്പററി ബലമായ സംശയം ജനിക്കയാൽ അവർ ഇരുവരും അദ്ദേഹത്തെ പരിത്യജിച്ചുകൊണ്ടു തങ്ങളുടെ സ്വാധീനത്തിൽപെട്ട വളരെ ജനങ്ങളോടുകൂടി ഗാർസ്യായുടെ അടുക്കലേക്കു പിന്തിരിഞ്ഞുവന്നു. ഇങ്ങനെ രണ്ടു വത്സരങ്ങൾക്കിടയിൽ പല അവസരങ്ങളിലായി ഉദ്ദേശം 25 പള്ളികൾ മെത്രാപ്പോലീത്തായ്ക്കു കീഴ്പെടുകയും അർക്കദിയാക്കോന്റെ ശീശ്മഭാഗം ഉപേക്ഷിക്കയും ചെയ്തു. അതിനാൽ ശീശ്മയാരംഭിച്ചിട്ടു മൂന്നാമത്തെ വത്സരമായ 1655-ാമാണ്ട് അവർ ഇടപ്പള്ളിയിൽകൂടി ഗോവയിൽ താമസിച്ചിരുന്ന കർമ്മലീത്താക്കാരെ മലയാളത്തേക്കു ക്ഷണിക്കയും അവരെ മലയാളത്തേക്കു അയക്കണമെന്നു അപേക്ഷിക്കുന്ന ഹർജികൾ റോമയിലെ സ്സാളകൊലവേന്തയുടെ പ്രിയോരിനും അദ്ദേഹംവഴി മാർപ്പാപ്പായ്ക്കും അവർ മുഖേന റോമായിലേക്കു അയക്കയും ചെയ്തു. അന്നു പത്രോസിന്റെ സിംഹാസനത്തിൽ ഉപവിഷ്ടനായിരുന്ന ഏഴാം അലക്സാണ്ടർ മാർപ്പാപ്പാ സുറിയാനിക്കാരുടെ അപേക്ഷ കൈപ്പററിയശേഷം ജോസഫ് മരിയാ, വിൻസെന്റു മരിയാ മുതലായ ഏതാനും കർമ്മലീത്തരെ തിരഞ്ഞെടുത്തു് വേണ്ട അധികാരങ്ങൾ നൽകി 1656—ൽ അവരെ മലയാളത്തേക്കു് അയച്ചു. ഇവരിൽ ജോസഫ് മരിയാ അഥവാ ജോസഫ് സെബസ്ത്യാനി എന്നു അറിയപ്പെട്ട

ദ്ദേഹത്തെ മാർപ്പാപ്പായുടെ പൂർണ്ണാധികാരത്തോടുകൂടിയ സ്ഥാനപതി (Ahostolic Commissary) ആയിട്ടും മറ്റുള്ളവരെ അദ്ദേഹത്തിന്റെ സഹായികളായിട്ടുമത്രെ അയച്ചതു്.

ഇവരെ മലയാളത്തേക്കു അയച്ചപ്പോൾ പ്രസ്തുതമാർപ്പാപ്പാ പലർക്കായി പല തിരുവെഴുത്തുകളും ഇവർവശം അയച്ചിരുന്നു. അതിൽ ഒന്നാമതേതുമൂലം ജോസഫ് സെബസ്ത്യാനിക്കു അദ്ദേഹത്തിന്റെ ഉദ്യോഗനിർവ്വഹണത്തിൽ അവശ്യപ്പെടുന്ന സമസ്ത അധികാരങ്ങളും അനുവാദങ്ങളും നൽകിയിരുന്നു. അതിലെ പ്രതിപാദ്യവിഷയം മറ്റുപലതിന്റെ കൂട്ടത്തിൽ: 1) അങ്കമാലി അർക്കദിയാക്കോനായ തോമ്മാ ലക്ഷത്തി അമ്പതിനായിരം ജനങ്ങളോടുകൂടി സ്വന്ത മെത്രാപ്പോലീത്തായുടെ ആജ്ഞകളെ അനുസരിക്കാതെ വിട്ടുമാറിക്കൊണ്ടു മെത്രാൻസ്ഥാനം സ്വയം സ്വീകരിച്ചു് തദനുരൂപമായ പ്രവൃത്തികളെ ന്യായരഹിതമായും അസാധുവായും നടത്തുകയും തന്നിമിത്തം ആ പള്ളിയിൽ വലിയ കുഴപ്പങ്ങൾക്കിടയാകയും ചെയ്തിരിക്കുന്നതായി അറിഞ്ഞു ഖേദിക്കുന്നു എന്നും, 2) തോമ്മായേയും, അനുഗാമികളേയും അവരുടെ മെത്രാനോടു ശ്ലൈഹികമായ അധികാരത്താൽ രഞ്ജിപ്പിക്കയും തിരിച്ചുവരുന്നവരെ രക്ഷാകരമായ ശിക്ഷ നിശ്ചയിച്ചുകൊണ്ടും മേലിലേക്കു ഉറപ്പുവാങ്ങിക്കൊണ്ടും കഴിഞ്ഞ ശീശ്മയുടെ കുറ്റത്തിൽനിന്നും സകലവിധ പള്ളിമുടക്കുകളിൽനിന്നും അതേ അധികാരത്താൽ വിമോചിക്കയും ശിക്ഷകളെ അവരോടു ക്ഷമിക്കയും ഈ വിഘ്നങ്ങൾക്കു മുമ്പു് ഇരുന്നിരുന്ന സ്ഥിതിയിൽ അവരെ വീണ്ടും സ്ഥാപിക്കയും പ്രസ്തുതാധികാരത്താൽ വിശുദ്ധപള്ളിയിലേക്കു അവരെ സ്വീകരിക്കയും ചെയ്യുന്നതിനു ആവശ്യമായ സകല സംഗതികളും, സഭാനിയമങ്ങളും, സൂനഹദോസ് നിർണ്ണയങ്ങളും അനുസരിച്ചു ചെയ്യുന്നതിനും തിരുമനസ്സുകൊണ്ടു സെബസ്ത്യാനിയെ അധികാരപ്പെടുത്തുന്നു എന്നും പറഞ്ഞിരുന്നു. അതിനാൽ മലങ്കര ചുറ്റിനടന്നു വിവരം ശേഖരിച്ചു റിപ്പോർട്ടുചെയ്യുന്നതിനു മാത്രമല്ല സെബസ്ത്യാനി നിർദ്ദിഷ്ടനായിരുന്നതു് എന്നു സ്പഷ്ടമാകുന്നു. ശീശ്മയെ അമർത്തുന്നതിനായി അദ്ദേഹം വളരെ പരിശ്രമങ്ങൾ ചെയ്തു. അദ്ദേഹം വന്നയുടനെ ഇടപ്പള്ളിൽ എത്തി അർക്കദിയാക്കോനെകണ്ടു് മാർപ്പാപ്പാ അദ്ദേഹത്തിനു അയച്ചിരുന്ന തിരുവെഴുത്തു കൊടുത്തു. മറ്റു തിരുവെഴുത്തുകൾ അപഹരിക്കുന്നതിനു അർക്കദിയാക്കോൻ ആലോചിക്കുന്നതറിഞ്ഞു് അദ്ദേഹം കാവലങ്ങാട്ടുപോയി മൂന്നുനാലു മാസം താമസിച്ചു. ശീശ്മയിൽ ചേർന്നവർക്കും ചേരാതെ നിന്നവർക്കുമായി മാർപ്പാപ്പാ അയച്ചിരുന്ന തിരുവെഴുത്തുകൾ കാവലങ്ങാട്ടും അയൽപള്ളികളിലും അദ്ദേഹം പ്രസിദ്ധപ്പെടുത്തി. തന്നിമിത്തം മുട്ടുചിറ, കടുത്തുരുത്തി, മുട്ടം ആദിയായ പള്ളികൾ കൊമ്മിസറിക്കു വിധേയരായി. ഇങ്ങനെ അദ്ദേഹത്തിനു വളരെ ജനസ്വാധീനവുമുണ്ടായി. പിന്നെ ഇടപ്പള്ളിൽ ഒരു യോഗംവിളിച്ചുകൂട്ടി. അതു് ശുഭപര്യവസായി ആയില്ലെങ്കിലും, അതിനുശേഷം 20പള്ളിക്കാർ കൊമ്മിസറിക്കു കീഴ്പെട്ടു. 1657-ൽ മട്ടാഞ്ചേരി, ആലങ്ങാടു, കൊച്ചി ഈ പള്ളികളിലും യോഗങ്ങൾകൂട്ടി. അനേക പള്ളിക്കാർ അർക്കദിയാ

സെബസ്ത്യാനിയെ മാർപ്പാപ്പായുടെ

പുരുഷനായി സ്വീകരിച്ചു. കൊടുങ്ങല്ലൂർ മെത്രാപ്പോലീത്തായുടെ അധികാരത്തിനു കീഴ്പെട്ടിരിക്കുവാൻ എല്ലാപള്ളിക്കാരോടും കൊമ്മിസറി ഉപദേശിച്ചെങ്കിലും, ചുങ്കം, കടുത്തുരുത്തി (വലിയപള്ളി), കോട്ടയം (വലിയ പള്ളി), ഉദിയംപേരൂർ എന്ന നാലു തെക്കുംഭാഗംപള്ളികൾ മാത്രമേ കൊടുങ്ങല്ലൂർ മെത്രാപ്പോലീത്തായുടെ അധികാരത്തിനു കീഴ്പെട്ടിരിക്കാൻ സമ്മതിച്ചുള്ളു. മററുപള്ളിക്കാരെല്ലാം റോമ്മായിൽനിന്നു ഒരു തീരുമാനം ഉണ്ടാകുന്നതുവരെ കർമ്മെലീത്താക്കാരുടെ ഭരണാധികാരത്തിൽ ഉൾപ്പെട്ടിരിക്കാനാണു തീർച്ചയാക്കിയതു്. മാർത്തോമ്മായിൽനിന്നു അസാധുവായി പട്ടം സ്വീകരിച്ചിരുന്ന പല ശെമ്മാശന്മാരെയും കൊച്ചിയിലെ സംഘത്തിനു ഏതാനും ദിവസങ്ങൾക്കുമുമ്പ് കൊമ്മിസറി കൊടുങ്ങല്ലൂർ മെത്രാപ്പോലീത്തായുടെ അടുക്കൽ അയച്ച് യഥാവിധി പട്ടം ഏല്പിക്കയും അവരെക്കൊണ്ട് വിശ്വാസസത്യം ചെയ്യിക്കയും ചെയ്തു. ശീശ്മയുടെ ആരംഭംമുതൽ വൈപ്പിക്കോട്ടു സെമിനാരിയിലെ പഠനം നിന്നുപോയിരുന്നു. സുറിയാനിക്കാരനായ യാതൊരു വൈദികവിദ്യാർത്ഥിയും ആ വിദ്യാന്ദിരത്തിലേയ്ക്കു അയക്കപ്പെട്ടിരുന്നില്ല. എന്നാൽ കൊച്ചിയിലെ സംഘം കഴിഞ്ഞയുടനെ 20 ശെമ്മാശന്മാർ അവിടേയ്ക്കു അയക്കപ്പെടുകയും അഞ്ചുവത്സരങ്ങളോളം പൂട്ടികിടന്നിരുന്ന ആ വൈദികവിദ്യാലയത്തിൽവീണ്ടും പഠനം തുടങ്ങുകയും ചെയ്തു. ഇത്രയുമൊക്കെ സാധിച്ചതിനുശേഷമാണു മലയാളത്തിലെ സ്ഥിതിഗതികൾ മാർപ്പാപ്പായെ ധരിപ്പിക്കുന്നതിനായി കൊമ്മിസറി 1658 ആരംഭത്തിൽ റോമായിലേയ്ക്കു മടങ്ങിപ്പോയതു്.

27. റോമായിൽനിന്നും കൊമ്മിസറി സെബസ്ത്യാനിയെ മലങ്കരയുടെ മെത്രാനായി നിയമിച്ചു എന്നു മി. ചാഴികാടൻ പറയുന്നതും ശരിയല്ല. അദ്ദേഹത്തെ ഹിയെറാപ്പോലീസിന്റെ (Hereapolis) മെത്രാനായിട്ടാണു അഭിഷേകം ചെയ്തതു്. അദ്ദേഹം മലയാളത്തേക്കു അയക്കപ്പെട്ടതു് മലയാളത്തിന്റെ "കൊമ്മിസറി അപ്പസ്തോലിക്കും അഡ്മിനിസ്ട്രെററു"മായിട്ടാണു്.

ചാണ്ടികത്തനാരന്മാർ രണ്ടുപേരും സെബസ്ത്യാനി കൊമ്മിസറി ആയി ആദ്യം വരുന്നതിനു മുമ്പുതന്നെ അർക്കദിയാക്കോനെ ഉപേക്ഷിച്ച് ഗാർഡ്യാമെത്രാപ്പോലീത്തായിക്കു വിധേയരായി എന്നു നാം മുമ്പു കണ്ടുകഴിഞ്ഞല്ലൊ. അതിനാൽ സെബസ്ത്യാനിമെത്രാൻ പട്ടമേററുവന്നശേഷമാണു പ്രസ്തുതസംഭവം നടന്നതെന്ന് മി. ജോസഫ് വ്യഞ്ജിപ്പിക്കുന്നതും പിശകാണു്.

സെബസ്ത്യാനിമെത്രാനെ ആദരിച്ചു സ്വീകരിക്കുന്നതിനു മലയാളത്തെ പ്രധാനപള്ളികൾ വൈമുഖ്യം പ്രദർശിപ്പിച്ചു; മോൺസിഞ്ഞോർ സെബസ്ത്യാനിയുടെ അഭയസ്ഥാനം കടുത്തുരുത്തി വലിയപള്ളിയും അദ്ദേഹത്തിന്റെ പ്രധാനസഹായക്കാർ കടുത്തുരുത്തി വലിയ പള്ളിയിടവകക്കാരുമായിരുന്നു എന്നും മററുമുള്ള വക്കീലിന്റെ പ്രസ്താവനകളാണു ഇനി നമുക്കു നിരൂപണം ചെയ്യേണ്ടതു്. അവയ്ക്കു ചരിത്രത്തിൽ അടിസ്ഥാനമൊന്നുമില്ല. സെബസ്ത്യാനി മെത്രാനായി തിരിച്ചു മലങ്കരെ എത്തിയതു മുതലുള്ള സംഭവങ്ങളാണു താഴെ ഞാൻ ചേർത്തിരിക്കുന്നതു്.

സെബസ്ത്യാനിമെത്രാൻ കൊച്ചിയിലെത്തിയത് 1661 മേയ് മാസം 14-ാംനു- ആയിരുന്നു. ഗാർഡ്യാമെത്രാപ്പോലീത്താ 1659 സെപ്റ്റംബർ 3-ാംനു- ചരമം പ്രാപിച്ചിരുന്നു. അതിനാൽ പെസഹാക്കാലം കഴിഞ്ഞിട്ടായിരുന്നെങ്കിലും അദ്ദേഹത്തിനു സിദ്ധിച്ചിരുന്ന പ്രത്യേകാനുമതിപ്രകാരം അവിടെയുള്ള പോർട്ടുഗീസുപള്ളിയിൽവച്ച് സൈത്തുക്കൂദാശ ചെയ്കയും അക്കദിയാനിൽ നിന്നു അസാധുവായി പട്ടം ഏററിരുന്നവർക്കു പട്ടംകൊടുക്കയും ചെയ്തു. അദ്ദേഹം കടുത്തുരുത്തിക്കു പോകുന്നതിനുമുമ്പ് സന്ദർശിച്ചതും അദ്ദേഹത്തെ ആദരിച്ചു സ്വീകരിച്ചതുമായ പ്രധാനപള്ളികളെയാണ് ഞാൻ (1) മുതലുള്ള സംഖ്യകൊണ്ടു താഴെ വ്യഞ്ജിപ്പിച്ചിരിക്കുന്നത്. അനന്തരം അവിടെ (കൊച്ചിയിലെ പോർട്ടുഗീസുപള്ളിയിൽ) നിന്ന് അങ്കമാലി മഹാമെത്രാസനംവകയായി കൊച്ചീകോട്ടയ്ക്കു പുറത്തുണ്ടായിരുന്ന അരമനയിലേയ്ക്കു വളരെ ആഘോഷപൂർവ്വം പോയി. (1). മുട്ടത്തുപള്ളിയിലേക്കായിരുന്നു പിന്നത്തെയാത്ര (2). അവിടെ അത്യാഘോഷസമേതം അദ്ദേഹം സ്വീകരിക്കപ്പെട്ടു. അവിടെയും സൈത്തുക്കൂദാശ ചെയ്തശേഷം അക്കദിയാക്കോൻ അസാധുവായി പട്ടം കൊടുത്തിരുന്ന പല ശെമ്മാശന്മാർക്കും പട്ടം കൊടുത്തു. ഞാറയ്ക്കൽ, കരിങ്ങാച്ചിറ, ചൊവ്വര, കാഞ്ഞൂർ, കല്ലൂക്കാട്ടു, കടമാറ്റൂർ, ചേന്നമംഗലം ആദിയായി 52 പള്ളികളിലേക്കു കൊച്ചിയിൽനിന്നു അദ്ദേഹം പരസ്യക്കല്പന അയച്ചിരുന്നു. അവരെല്ലാം നേരിട്ടും പ്രതിനിധികൾ മൂലമായും അദ്ദേഹത്തെ മാർപ്പാപ്പായുടെ കൊമ്മിസറി ആയി സ്വീകരിച്ച് അദ്ദേഹത്തിനു വിധേയരായി. ജോസഫ് മെത്രാൻ മുട്ടത്തുനിന്ന് ചമ്പക്കുളത്തു എത്തി. (3) അവിടെ അക്കദിയാക്കോൻെറ പക്ഷപാതികളായ ചില യോഗക്കാർ ഉണ്ടായിരുന്നു. ആ പള്ളിയിൽ വികാരിമാരായി അക്കദിയാക്കോൻ മൂന്നു വൈദികരെ നിശ്ചയിച്ചിരുന്നു. ജോസഫ് മെത്രാൻ അവരെയെല്ലാം നീക്കി വേറൊരാളെ ആ ജോലിക്കു സ്ഥിരമായി നിശ്ചയിച്ചു. ശീശ്മക്കാർ പലഹളക്കൂട്ടാതിരുന്നില്ലെങ്കിലും, കത്തോലിക്കർക്ക് പുറക്കാട്ടു രാജാവിൻെറ സഹായമുണ്ടായിരുന്നതിനാൽ അതു വേഗത്തിൽ ഒതുങ്ങി ശാന്തമായി. കൊച്ചിയിലെ പോർട്ടുഗീസുഗവൺമെൻറിന്റെ വിരോധികളായിരുന്ന കോട്ടയത്തു രാജാവിൻെറയും വടക്കുംകൂർ രാജാവിൻെറയും രാജ്യാതിർത്തികളിലുള്ള പള്ളികളെ സന്ദർശിക്കാതെ ജോസഫു സെബസ്ത്യാനി ചമ്പക്കുളത്തുനിന്നും നേരെ ഉദിയംപേരൂർക്കു തിരിച്ചു (4). കണ്ടനാട്ടും അയൽപള്ളികളിലും ഇരുകക്ഷികളും ഉണ്ടായിരുന്നു. ജോസഫ് മെത്രാൻെറയും അക്കദിയാക്കോൻെറയും പിടിപാടുകൾ ഇരുഭാഗങ്ങളിലെയും യോഗ്യന്മാർ കണ്ടു പരിശോധിക്കുന്നപക്ഷം വഴക്കുകൾ അവസാനിക്കുമെന്ന് ശീശ്മക്കാരും കത്തോലിക്കരും യോജിച്ചു നടത്തിയ ഒരാലോചനയിൽ തീരുമാനിച്ചു. വിവരം കൊമ്മിസറിയെ അറിയിക്കയും അദ്ദേഹം അതിനു സമ്മതിക്കയും ചെയ്തു. സെബസ്ത്യാനിമെത്രാൻ ഉദിയംപേരൂരും അക്കദിയാക്കോൻ കണ്ടനാട്ടും ഇരിക്കണമെന്നു ഇരുഭാഗക്കാരും നിശ്ചയിച്ചു. അക്കദിയാക്കോൻ കണ്ടനാട്ടു ഇരിക്കാമെന്ന് ആദ്യം സമ്മതിച്ചെങ്കിലും ഒടുവിൽ മുളന്തുരുത്തിയിലെ താൻ ഇരിക്കയുള്ളു എന്നു ശഠിച്ചു. ശീശ്മക്കാരുടെ മുമ്പു സമ്മതിച്ചിരുന്നതിനു വിരോധമായി പിടിപാടുക

ളുടെ പരിശോധന തൃപ്പൂണിത്തുറെ അമ്മറാണിയുടെ കച്ചേരിയിൽവച്ചു നടത്തണമെന്നു നിബന്ധിച്ചു. അക്കിദിയാക്കോനു അവിടെ വളരെ സ്വാധീനമുണ്ടായിരുന്നതുകൊണ്ടു അവിടെവച്ചു ജയം പ്രാപിക്കാമെന്നു ഇട്ടിത്തൊമ്മൻ കത്തനാർ മുതൽപേർ കരുതിയിരുന്നു. ഇതിനും ഒടുവിൽ കൊമ്മിസറി വഴിപ്പെട്ടു. അതിനാൽ കൊമ്മിസറി അപ്പസ്തോലിക്കാതൻെറ അധികാരത്തെ സംബന്ധിക്കുന്നതും നസ്രാണികൾക്കയച്ചതുമുള്ള മാർപ്പാപ്പായുടെ തിരുവെഴുത്തുകളെ ഒരു വെള്ളിത്തട്ടത്തിൽവച്ചു് സ്വന്തം പ്രതിനിധികളായ വൈദികരും ജനങ്ങളും മുഖേന തൃപ്പൂണിത്തുറക്കച്ചേരിയിൽ ഹാജരാക്കി. അക്കിദിയാക്കോൻെറ ഭാഗത്തു് ഇട്ടിത്തൊമ്മൻ കത്തനാർ മുതലായി ചുരുക്കം ചില വൈദികരും ഒട്ടുവളരെ ജനങ്ങളും ഇരുനൂറു പടയാളികളുമുണ്ടായിരുന്നു. അവർ തങ്ങളുടെ വകയായി യാതൊരു ലക്ഷ്യവും ഹാജരാക്കിയില്ല. അതിനാൽ കൊമ്മിസറി സകല വിവരവും കൊച്ചിയിലെ ഗവർണർക്കു എഴുതി അയച്ചു. അദ്ദേഹം ഉടനേ തൃശ്ശൂർ താമസിച്ചു സാമൂതിരിയോടു യുദ്ധം ചെയ്തിരുന്ന കൊച്ചിരാജാവിനെ വിവരം അറിയിച്ചു. അദ്ദേഹം ഉടനേ സഹോദരൻ ഗോദവർമ്മനെ കൊമ്മിസറിക്കു വേണ്ട സഹായങ്ങൾ ചെയ്യുന്നതിനായി തൃപ്പൂണിത്തുറയ്ക്കയച്ചു. ശീശ്മക്കാർ ലക്ഷ്യം ഒന്നും ഹാജരാക്കാഞ്ഞതിനാൽ ഗോദവർമ്മൻ ഇട്ടിത്തൊമ്മൻ കത്തനാർ മുതലായ അക്കിദിയാക്കോൻെറ പാർശ്വക്കാരെ ഒരുവിധ ബന്ധവസ്സിലാക്കി. മൂന്നു നാലു ദിവസം കഴിഞ്ഞു ഗോദവർമ്മൻ തൃപ്പൂണിത്തുറ നിന്നുപോയി. ആ തരം പിടിച്ചു് ഇട്ടിത്തൊമ്മൻ കത്തനാർ അഹത്തള്ളാ പാത്രിയർക്കീസിൻെറ എഴുത്തു ഹാജരാക്കി. അതിൻെറ മൂലപ്രതി ഉദയംപേരൂർ പള്ളിവികാരി മുതലായ എതിർകക്ഷികൾ കട്ടെടുത്തുകൊണ്ടു് ഹാജരാക്കിയിരിക്കുന്ന ലേഖനം മൂലപ്രതിയല്ലെന്നും വേറൊരു തിരുവെഴുത്തുകൂടി തങ്ങൾക്കുണ്ടെങ്കിലും അതു ഉദയംപേരൂർ പള്ളിവികാരി തരുമെന്നു തോന്നുന്നില്ലെന്നും അദ്ദേഹം അറിയിച്ചു. ഒരു വലിയ മന്ത്രവാദിയെന്നു കുപ്രസിദ്ധി നേടിയിരുന്ന ഇട്ടിത്തൊമ്മൻ കത്തനാർ ഒരു ഓല എഴുതി വിരലിൽ ചുററിക്കെട്ടി ചില ക്ഷുദ്രപ്രയോഗവും നടത്തി. ഗോദവർമ്മൻെറ അനുജനായ വീരകേരളനെയും കൊച്ചിയിലെ പ്രധാനികളായ ചില രാജകീയോദ്യോഗസ്ഥന്മാരെയും ശീശ്മക്കാർ ഈ ഘട്ടത്തിൽ സ്വാധീനത്തിലാക്കി.

അനന്തരം മാർപ്പാപ്പാ ചുങ്കത്തുപള്ളിക്കു ദണ്ഡവിമോചനം കല്പിച്ചു നൽകുന്നതായി അയച്ചിരുന്ന തിരുവെഴുത്തു് ഇട്ടിത്തൊമ്മൻ കത്തനാർ കൊണ്ടുവന്നു കാണിക്കയും ഏഴാമത്തെ അലക്സാണ്ടർ പാപ്പാ അക്കിദിയാക്കോനെ മെത്രാപ്പോലീത്താ ആയി നിയമിച്ചതു് ആ തിരുവെഴുത്തുമൂലമാണെന്നു പ്രസ്താവിക്കയും അതു കൽദായസുറിയാനിയിൽ വായിച്ചു് ഉദ്ദേശ്യം സാധിക്കത്തക്കവിധം അർത്ഥം പറകയും ചെയ്തു. വീരകേരളനാകട്ടെ അതിനെ സ്വീകരിച്ചുറപ്പിച്ചു. ഉടനെതന്നെ അക്കിദിയാക്കോൻ താനാണു് ശരിയായ മെത്രാൻ എന്നു പ്രസിദ്ധം ചെയ്തുകൊണ്ടു കൊമ്മിസറിയുടെ ഭാഗത്തുള്ള എല്ലാവർക്കും മഹറോൻ ചൊല്ലി. ആ സമയം ഒട്ടുവളരെ വെടികൾ വെക്കയും എല്ലാവരും അക്കിദിയാക്കോൻെറ കൈമുത്തി

ഓരോ പണം ദക്ഷിണവെക്കയും ചെയ്തു. പിന്നെ അൎക്കദിയാക്കോനും ഇട്ടിത്തൊമ്മൻ കത്തനാരും തങ്ങളുടെ അധികാരം പ്രബലീകരിക്കുവാനുള്ള ശ്രമമായി. കത്തോലിക്കരെ തങ്ങളുടെ കീഴാക്കിക്കൊടുക്കുന്നതിനു പതിനെണ്ണായിരം പണം അമ്മറാണിക്കും വീരകേരളനുമായി സംഭാവന ചെയ്യുകയും ചെയ്തു. നടന്ന കാൎയ്യങ്ങളെല്ലാം കൊമ്മിസറി കൊച്ചിയിലേ പോൎത്തുഗീസു സൈന്യാധിപനെ അറിയിക്കയാൽ അദ്ദേഹം ഉടനേ ഏതാനും യോദ്ധാക്കളുമായി ഉദയംപേരൂരിൽ എത്തി. അതിനിടയ്ക്കു സംഗതികളൊക്കെയും ഇളയരാജാവായ ഗോദവൎമ്മൻ അറിഞ്ഞ് ആയുധഭടന്മാരുമായി മുളന്തുരുത്തിയിൽ എത്തി പള്ളിക്കു ചുറ്റും കാവലിട്ടു. അൎക്കദിയാക്കോനും ഇട്ടിത്തൊമ്മൻ കത്തനാരും മുണ്ടും തലപ്പാവും ധരിച്ചു പടയാളികളുടെ ഇടയിൽക്കൂടി കടന്നു അൎദ്ധരാത്രിയിൽ ഒരു വീട്ടിൽ ചെന്നൊളിച്ചു. ഗോദവൎമ്മൻ ഈ വിവരമറിഞ്ഞു കണ്ടനാട്ടെയും മുളന്തുരുത്തിയിലെയും പള്ളിവസ്തുക്കൾ കണ്ടുകെട്ടി. ഈ അവസരത്തിൽ കൊമ്മിസറി കണ്ടനാട്ടുപള്ളിയിൽ എത്തി. (5) അവിടുത്തെ ജനങ്ങൾ അദ്ദേഹത്തിനു വിധേയരാകയും സത്യവിശ്വാസം ചെയ്കയും ചെയ്തു. സെബസ്ത്യാനിമെത്രാൻ മുളന്തുരുത്തിൽ ചെന്നപ്പോൾ (6) ഒരു ഇടവകയിലെ ജനങ്ങളിൽ ഭൂരിപക്ഷം അദ്ദേഹത്തെ സ്വന്തതലവനായി സ്വീകരിച്ചെങ്കിലും കുറേപ്പേർ അൎക്കദിയാക്കോന്റെ കക്ഷിക്കാരായിത്തന്നെ ശേഷിച്ചു. ഈ സംഗതികളിലെല്ലാം ഗോദവൎമ്മൻ കൊമ്മിസറിക്കു സഹായി ആയിനിന്നിരുന്നു. അനന്തരം മുളന്തുരുത്തിപ്പള്ളി പൂട്ടണമെന്നും അൎക്കദിയാക്കോന്റെ സാമാനങ്ങൾ ബന്ധവസ്സിൽ വെക്കണമെന്നും കൊമ്മിസറി അറിയിച്ചു. പള്ളിയകത്തു കയറിയപ്പോൾ അൎക്കദിയാക്കോന്റെ ഭടന്മാർ അവിടെ കാവൽ നില്പുണ്ടായിരുന്നു. അവർ സാമാനം എടുക്കുന്നതിനു വിരോധിച്ചെങ്കിലും ഫലപ്പെട്ടില്ല. മുടിയും വടിയും ഒഴികെ അൎക്കദിയാക്കോന്റെ മറ്റെല്ലാ സാമാനങ്ങളും കണ്ടുകിട്ടി. വിലപിടിച്ച സാമാനങ്ങളൊക്കെ ഗോദവൎമ്മനും, പൊന്തിഫിക്കാൽ പുസ്തകം, കൈമുത്ത്, അൎക്കദിയാക്കോന്റെ പല എഴുത്തുകൾ മുതലായവ കൊമ്മിസറി മെത്രാനും എടുത്തു. ഈ സാമാനങ്ങളെല്ലാം ഉദയംപേരൂർ പള്ളിയിലേക്കു നീക്കപ്പെട്ടു. പട്ടം കൊടുക്കുമ്പോൾ ഉപയോഗിക്കുന്ന പൊന്തിഫിക്കാൽ കൂടാതെ വേറൊരു പുസ്തകവുംകൂടി അൎക്കദിയാക്കോന്റെ സാമാനശേഖരത്തിൽ കണ്ടുകിട്ടി. കൊൺസ്റ്റന്റയിൻ നഗരത്തിലെ ഒരു സൂനഹദോസിന്റെ നിൎണ്ണയങ്ങളായിരുന്നു അതിൽ അടങ്ങിയിരുന്നത്. ഒരു വൈദികനു മെത്രാൻപട്ടം കൊടുക്കുന്നതിനു മൂന്നു മെത്രാന്മാർ വേണമെന്നു അതിൽ പറയപ്പെട്ടിരുന്നു. കൂടാതെ, അൎക്കദിയാക്കോൻ മെത്രാപ്പോലീത്താ ആണെന്നുള്ളതിലേക്കു ലക്ഷ്യമായി ഇട്ടിത്തൊമ്മൻ കത്തനാർ എടുത്തു കാണിച്ചതും സാക്ഷാൽ പൃങ്കത്തു പള്ളിക്കു നല്കപ്പെട്ട ദണ്ഡവിമോചന സാക്ഷിപത്രവുമായ മാൎപ്പാപ്പായുടെ തിരുവെഴുത്തും ഈക്കൂട്ടത്തിൽ കണ്ടുകിട്ടി. എഴുത്തുകളുടെ കൂട്ടത്തിൽ ഒരു മെത്രാനെ അയച്ചുകൊടുക്കുന്നതിനായി അൎക്കദിയാക്കോൻ [illegible] പാത്രിയൎക്കീസിനു എഴുതിയ ഒരെഴുത്തും ഉണ്ടായിരുന്നു.

ശീശ്മക്കാരുടെ ഇട്ടിത്തൊമ്മൻ കത്തനാരുടെ നേതൃത്വത്തിൽ

കത്തോലിക്കരായ പലരുടെയും വീടുകൾക്കു തീവെക്കുക, മുതലായി കൊലപാതകംവരെയുള്ള അക്രമങ്ങൾ പ്രതികാരമായി ചെയ്തു. കൊമ്മിസറി 1661 ഡിസംബർ മാസത്തിൽ പള്ളിക്കാരുടെ ഒരു യോഗം ഉദിയമ്പേരൂർ വിളിച്ചു കൂട്ടുകയും അർക്കദിയാക്കോനിൽനിന്നു അസാധുവായി പട്ടമേററിരുന്ന ചില ശമ്മാശന്മാരും ഏതാനും പള്ളിക്കാരും കൊമ്മിസറിയെ സ്വീകരിച്ചു് അദ്ദേഹത്തിനു കീഴ്പെടുകയും ചെയ്തു.

കൊമ്മിസറി മെത്രാൻ ഉദിയമ്പേരൂർ നിന്നു വീണ്ടും മുട്ടത്തു പോയി പാർത്തു. 1662-ലെ വലിയ നോമ്പിന്റെ വിശുദ്ധ വാരത്തിൽ കർമ്മങ്ങളെല്ലാം മുട്ടത്തുപള്ളിയിൽ അനുഷ്ഠിക്കയും അവിടെ വച്ചു രണ്ടുപ്രാവശ്യം പട്ടം കൊടുക്കയും ചെയ്തശേഷം കൊമ്മിസറി അവിടെ നിന്നും ആലങ്ങാട്ടിനു പുറപ്പെട്ടു. (7) അവിടെ അർക്കദിയാക്കോനെ മെത്രാൻപട്ടം കെട്ടിക്കാൻ ശ്രമിച്ചവരിൽ പ്രബലന്മാരായ ചിലർ ആ ഭാഗത്തുതന്നെ നിന്നിരുന്നു. അവരിൽനിന്നും കൊമ്മിസറിക്കു വളരെ വിഷമങ്ങൾ സഹിക്കേണ്ടതായി വന്നു. ആലങ്ങാട്ടെ കത്തോലിക്കാ ജനതതി കൊമ്മിസറി മെത്രാനെ തങ്ങളുടെ പള്ളിയിൽ വളരെ സന്തോഷപൂർവ്വം സ്വീകരിക്കയും യാതൊരപകടവും നേരിടാതെ അദ്ദേഹത്തെ സംരക്ഷിക്കയും ചെയ്തു. കൊമ്മിസറി അവിടെ വച്ചും ചില ശമ്മാശന്മാർക്കു പട്ടം കൊടുത്തു.

തദനന്തരം സെബസ്ത്യാനിമെത്രാൻ അങ്കമാലിയിലേക്കു പോയി. (8). ഈ യാത്രയിൽ അദ്ദേഹത്തെ കഠിനമായി ഉപദ്രവിക്കുന്നതിനു അവിടെയും സമീപദേശങ്ങളിലും അധികാരമുള്ള ഇടപ്രഭുക്കന്മാർക്കു നാനൂറു പൊൻപണം കൊടുത്തു സ്വാധീനപ്പെടുത്തിക്കൊണ്ടു അർക്കദിയാക്കോനും കൂട്ടരും ഒരുങ്ങിയിരിക്കയായിരുന്നു. വിഷമതയൊന്നും നേരിടാതിരിക്കേണ്ടതിനു വേണ്ട മുൻകരുതൽ കത്തോലിക്കർ ചെയ്യാതിരുന്നുമില്ല. രാത്രിസമയമായിരുന്നതിനാൽ വീടുകളുടെ മുററത്തു വിളക്കു വെപ്പിച്ചും കൊമ്മിസറിയുടെ ചുററിലും വളരെ വൈദികരും ജനങ്ങളും കാവൽ നിന്നുമാണു് യാത്ര ചെയ്തതു്. ഒരു കഠിനയുദ്ധമുണ്ടായേക്കുമെന്നു ഭയപ്പെടുവാൻ തക്ക വിരോധം ശീശ്മക്കാർ കാണിച്ചിരുന്നു. അർക്കദിയാക്കോൻ തന്നെയും മത്സരകക്ഷികളുടെ കൂട്ടത്തിൽ കാണപ്പെട്ടു. ശത്രുപക്ഷക്കാരുടെ ഇത്ര ശക്തിമത്തായ വിരോധങ്ങൾക്കിടയിൽ രാത്രിസമയം കൊമ്മിസറിമെത്രാൻ അങ്കമാലി കിഴക്കേപള്ളിയിൽ എത്തി. അവിടെ അർക്കദിയാക്കോന്റെ കക്ഷിയിൽ ഒരു പ്രധാനഭാഗം വഹിച്ചതു കത്തലൂമ്മാ എന്ന ഒരു ധനികയായ സ്ത്രീയായിരുന്നു. ആ ദേശക്കാരിയായ അവൾക്കു ഇടപ്രഭുക്കന്മാരുടെ അടുക്കൽ വളരെ സേവാബലമുണ്ടായിരുന്നു. മാത്രമല്ല, കാര്യങ്ങൾ സാധിക്കുന്നതിനായി ആ പ്രഭുക്കന്മാരുടെ പത്നിമാർക്കു വളരെ ദ്രവ്യം അവൾ സമ്മാനിക്കയും ചെയ്തിരുന്നു. ശീശ്മക്കാരൊക്കെയും അവളോടു ഒത്തു പ്രവർത്തിച്ചതിനാൽ കൊമ്മിസറിക്കും കത്തോലിക്കർക്കും അവരിൽ നിന്നു നിരവധി ഉപദ്രവങ്ങൾ നേരിട്ടു. കൊമ്മിസറിക്കു കൊച്ചിയിലെ പോർട്ടുഗീസുകാരിൽനിന്നു സഹായം ലഭിച്ചേക്കുമെന്ന ഭയം നിമിത്തമോ ദ്രവ്യാഗ്രഹം ഹേതുവായൊ ഇടപ്രഭുക്കന്മാർ ഒടുവിൽ അദ്ദേഹത്തെ ചെന്നുകണ്ടു് നസ്രാണികൾ തങ്ങൾക്കു പണം തന്നിട്ടുള്ളതിനാലാണു് തങ്ങൾ

അവരെ സഹായിക്കുന്നതെന്നും, ഇവരും അതുപോലെ പണം കൊടുത്താൽ ഉപദ്രവങ്ങൾ ഒക്കെയും തീൎത്തുകൊള്ളാമെന്നും അവർ അറിയിച്ചു. വേറെ നിവൃത്തിമാൎഗ്ഗം കാണാഞ്ഞതിനാൽ ഇടപ്രഭുക്കന്മാരുടെ അഗ്രഹമനുസരിച്ച് അവൎക്കു ആയിരം പണം കൊടുത്തതോടെ ശീശ്മക്കാരുടെ ശല്യങ്ങൾ അവസാനിച്ചെന്നു മാത്രമല്ല, അവരുടെ ശക്തി വളരെ ക്ഷയിക്കയും ചെയ്തു. കൊമ്മിസറി മെത്രാനു കീഴ്പെടേണ്ട കാൎയ്യത്തെപ്പറ്റിയായിരുന്നു ശീശ്മക്കാരുടെ പിന്നത്തെ ആലോചന. അൎക്കദിയാക്കോനെ ഉപേക്ഷിക്കയില്ലെന്നു ശപഥം ചെയ്തിട്ടുള്ളതിനാൽ അദ്ദേഹത്തിന്റെ അനുസരണത്തിൽ നിന്നും വിട്ടുമാറുവാൻ നിവൃത്തിയില്ലെന്നു അവർ വാദിക്കാതിരുന്നില്ല. അധൎമ്മമായ ഒരു കാൎയ്യത്തെപ്പറ്റി ചെയ്യുന്ന ശപഥം അസാധുവാണെന്നും അതു പൂൎത്തീകരിക്കുന്നതു പാപമാണെന്നും കൊമ്മിസറി അവരെ ധരിപ്പിച്ചു. അദ്ദേഹത്തിന്റെ ഉപദേശമനുസരിച്ച് ഏഴു പേരൊഴികെ മറ്റെല്ലാ ശീശ്മക്കാരും തങ്ങളുടെ ആത്മീയനേതാവായി അദ്ദേഹത്തെ കൈക്കൊണ്ടു. ജോസഫ് മെത്രാൻ അവിടെവെച്ചു ഏതാനും ശെമ്മാശന്മാൎക്കു പട്ടം കൊടുക്കയും മറ്റും ചെയ്തശേഷം അദ്ദേഹം മുട്ടത്തു പള്ളിയിലേക്കു വീണ്ടും മടങ്ങി.

1662-ാമാണ്ടിലെ വൎഷകാലം കഴിഞ്ഞു ഡച്ചുകാർ കൊച്ചിക്കോട്ട പിടിക്കുന്നതിനായി വൈപ്പിക്കരയിൽ നിന്നു കഠിനയുദ്ധം ആരംഭിച്ചു. ആ ആണ്ടിന്റെ അവസാനത്തിൽ ടി. കോട്ട അധഃപതിക്കാറായ വിവരം അറിഞ്ഞ് കൊമ്മിസറി മെത്രാൻ മുട്ടത്തു നിന്നു വളരെ ദൂരസ്ഥമായ കടുത്തുരുത്തി വലിയപള്ളിയിൽ ചെന്നു പാൎത്തു. (9). കടുത്തുരുത്തിക്കുള്ള യാത്രക്കു മുമ്പായി അദ്ദേഹം കൊച്ചിയിൽ ചെല്ലണമെന്നു പോൎത്തുഗീസു അധികാരികൾ എഴുതി അയച്ചിരുന്നു. എങ്കിലും അദ്ദേഹം പോയില്ല. സഹചരന്മാരായ കൎമ്മലീത്താക്കാരെ തന്റെ പേൎക്കു അയച്ചു. അവർ കൊച്ചിയിൽ എത്തി യുദ്ധത്തിൽ മുറിവേറ്റവരേയും മറ്റും സഹായിക്കയും അവൎക്കു അന്തിമകൂദാശകൾ കൊടുക്കയും ചെയ്തു. മുളന്തുരുത്തിയിൽ നിന്നു ഒളിച്ചോടിയതു മുതൽ ലന്തക്കാർ കൊച്ചിക്കോട്ട പിടിക്കുവാൻ വന്നതുവരെ അൎക്കദിയാക്കോൻ ഇട്ടിത്തൊമ്മൻ കത്തനാരൊരുമിച്ചു ഒളിച്ചു താമസിക്കയായിരുന്നു. ഇപ്പോഴാകട്ടെ അദ്ദേഹം സധൈൎയ്യം വെളിയിൽ വരികയും ലന്തക്കാരെ സഹായിച്ചു കൊള്ളാമെന്നു അവരെ അറിയിക്കയും ചെയ്തു. ജോസഫ് മെത്രാൻ കടുത്തുരുത്തിൽ പാൎത്തുവരവെ വടക്കൻകൂർ രാജ്യത്തിലുള്ള 24 പള്ളിക്കാർ അദ്ദേഹത്തിനു വഴങ്ങി. ഈ പള്ളികളെല്ലാം പണ്ടേതന്നെ ശീശ്മ മിക്കവാറും പരിത്യജിച്ചിരുന്നെങ്കിലും ചിലയാളുകൾ അതുവരെ ശീശ്മക്കാരായി ശേഷിച്ചിരുന്നു. അൎക്കദിയാക്കോനും ഇട്ടിത്തൊമ്മൻ കത്തനാരും ഇളങ്കൽ കോപാന്ധന്മാരായി കൊമ്മിസറിയെ ഉപദ്രവിക്കുന്നതിനു ശ്രമിച്ചു. കടുത്തുരുത്തി രാജാവു അക്കാലത്തു മുങ്കത്തു പോയി താമസിക്കയായിരുന്നു. രാജാവിന്റെ പേൎക്കു കടുത്തുരുത്തിൽ കാൎയ്യങ്ങൾ നടത്തിവന്ന അധികാരിയെ അൎക്കദിയാക്കോൻ വളരെ പണം കൊടുത്തു വശീകരിച്ചു. ആ കാൎയ്യസ്ഥൻ രാജസമ്മതം വരുത്തിക്കൊണ്ടു കൊമ്മിസറി പള്ളിയിൽനിന്നു പുറപ്പെടാതിരിക്കത്തക്കവണ്ണം

ഒരുവിധ ബന്ധവസ്സു ചെയ്തു. ശിപായിമാരെ കാവൽ നിറുത്തി. അധിക നാൾ കഴിയുന്നതിനു മുമ്പായി ആ കാര്യസ്ഥനു പെട്ടെന്നു ആപൽക്കരമായ ഒരു രോഗം പിടിപെട്ടു. കൈക്കൂലി വാങ്ങിക്കൊണ്ടു് മുനിയായ ഒരു മതാദ്ധ്യക്ഷനെ ഉപദ്രവിച്ചതാണു് രോഗഹേതുവെന്നു അദ്ദേഹത്തിനു വിശ്വാസം ജനിക്കയാൽ വല്ലരെ ഭയന്നു് ഉടനേതന്നെ മെത്രാനെ ചെന്നു കാണുകയും രാജാവിനെ ബോധിപ്പിച്ചു തടവു വിടുകയും ചെയ്തു.

സുദീർഘമായ ഈ വിവരണത്തിൽ നിന്നു സുവിദിതമാകുന്നതു് ജോസഫ് സെബസ്ത്യാനി 1661-ൽ മെത്രാനായി മലങ്കരെ വന്നിറങ്ങിയതിൽ പിന്നെ 1662-ന്റെ അവസാനംവരെ മലയാളത്തെ ഒൻപതു പ്രധാനപള്ളികളിൽ പോയി താമസിച്ചു എന്നും ടി. പള്ളിക്കാർ അദ്ദേഹത്തെ അത്യാദരവോടെ സ്വീകരിച്ചു ബഹുമാനിച്ചു എന്നമാണു്. ഇതിൽ ഒരുവിഭാഗത്തേതു മാത്രമാണു് കടുത്തുരുത്തിപ്പള്ളി. ഇവയിൽ അലങ്ങാട്ടു്, അങ്കമാലി മുതലായ പള്ളികളിൽ വച്ചു് ശീശ്മ ഭാഗക്കാരിൽ നിന്നു ധാരാളം ഉപദ്രവം അദ്ദേഹം സഹിക്കേണ്ടതായി വന്നെങ്കിൽ, കടുത്തുരുത്തിയിലെ അവസ്ഥയും ഒട്ടും വ്യത്യസ്ഥമല്ലായിരുന്നല്ലോ. അതിനാൽ മലയാളത്തെ പ്രധാന പള്ളികൾ കൊമ്മിസറിയെ ആദരിച്ചു സ്വീകരിക്കുന്നതിൽ വൈമുഖ്യം പ്രദർശിപ്പിച്ചു എന്നും സെബസ്ത്യാനിയുടെ അഭയസ്ഥാനവും ആവാസസ്ഥാനവും കടുത്തുരുത്തിയായിരുന്നു എന്നും, സെബസ്ത്യാനി മെത്രാനെയും മാർ തോമ്മായേയും സഹായിച്ചു പുലർത്തിക്കൊണ്ടിരുന്നതു് തെക്കുംഭാഗരും അവരുടെ പള്ളികളുമായിരുന്നു; ഇക്കാലത്തു സാമുദായികമായും മതപരമായും ശക്തിയും നേതൃത്വവും തെക്കുംഭാഗരിലായിരുന്നുവെന്നും മറ്റും മി. ചാഴികാടൻ പറയുന്നതു് അശേഷം അടിസ്ഥാനരഹിതവും അയാളുടെ ഒരു സ്വാർത്ഥപരമായ ഉദ്ദേശത്തെ പൊറിച്ചു കാണിക്കുന്നതിനായി ചെയ്തിരിക്കുന്ന ഒരു വിതണ്ഡാവാദവും മാത്രമാണു്.

28. ഇനി പള്ളിവീട്ടിൽ ചാണ്ടിക്കത്തനാരെ മെത്രാനായി വാഴിച്ചതു സംബന്ധിച്ചു് മി. ജോസഫ് "പുത്തൻകൂറും പഴയകൂറും" എന്ന 16-ാം അദ്ധ്യായത്തിന്റെ 5, 6, 7 എന്ന മൂന്നു ഖണ്ഡികകളിലായി ചെയ്തിരിക്കുന്ന ചരിത്രവിരുദ്ധങ്ങളായ പ്രസ്താവനകൾകൂടെ കാണാം:

"5. ഈ ചാണ്ടിക്കത്തനാരെ മെത്രാനായി അഭിഷേകം ചെയ്തതു അസാധാരണ സാഹചര്യങ്ങളിലായിരുന്നു. 1663-ൽ ലന്തക്കാർ പോർട്ടുഗീസുകാരുടെ തലസ്ഥാനമായിരുന്ന കൊച്ചിക്കോട്ട പിടിച്ചടക്കി. ഇതോടെ പോർട്ടുഗീസുകാരുടെ ശക്തി ഇൻഡ്യയിൽ നാമാവശേഷമായിത്തീർന്നു. യൂറോപ്യന്മാരായി മലയാളത്തുള്ള സകല മിഷ്യനറിമാരും ഉടനേ ഇന്ത്യ വിട്ടുകൊള്ളണമെന്നു കൊച്ചിയിലെ ഗവർണ്ണർ വിളംബരം ചെയ്തു. മൊൺസിഞ്ഞോർ സെബസ്ത്യാനി ഒരു ഇറ്റാലിയൻ മെത്രാനായിരുന്നിട്ടും അദ്ദേഹത്തെയും മലയാളത്തു താമസിക്കുന്നതിനു ലന്തക്കാർ അനുവദിച്ചില്ല. മലങ്കരയുടെ മെത്രാനായിരുന്ന അദ്ദേഹത്തെ ഉടനെ അറസ്റ്റു് ചെയ്തു കൊച്ചിയിൽ ഹാജരാക്കുന്നതിനായി വാറണ്ടും പുറപ്പെട്ടു. മാർ ജോസഫ് സെബസ്ത്യാനി ഓരോ നിമിഷത്തിലും അറസ്റ്റു് ഭയന്നു് കടുത്തുരുത്തി വലിയ പള്ളിയിൽ ആ ഇടവകക്കാരുടെ ആശ്രയത്തിൽ താമസിച്ചിരുന്നു. ഇത്ത

രുണത്തിൽ മലങ്കരസ്സു ഒരു മെത്രാനെ വാഴിച്ചുകൊണ്ടു സ്ഥലംവിടുന്നതിനു മൊൺസിഞ്ഞോർ സെബസ്ത്യാനി നിർബ്ബന്ധിതനായി. എന്നാൽ യൂറോപ്യന്മാരായി ആരെയും ഒരു മെത്രാനായി വാഴിക്കുന്നതിനു ലഭിക്കുക അസാദ്ധ്യമായിരുന്നതിനാൽ നാട്ടുകാരിൽ ആരെയെങ്കിലും മെത്രാനായി വാഴിച്ചുകളയാമെന്നു അദ്ദേഹം മനസ്സില്ലാമനസ്സോടെ സമ്മതിച്ചു."

"യൂറോപ്യന്മാരായി മലയാളത്തുള്ള സകല മിഷ്യനറിമാരും ഉടനേ ഇന്ത്യ വിട്ടുകൊള്ളണമെന്നു" ഗവർണ്ണർ വിളംബരം ചെയ്തെങ്കിൽ, "സെബസ്ത്യാനി ഒരു ഇററാലിയൻ മെത്രാനായിരുന്നിട്ടും അദ്ദേഹത്തെയും മലയാളത്തു താമസിക്കുന്നതിനു ലന്തക്കാർ അനുവദിച്ചില്ല" എന്നു മി. ചാഴികാടൻ പറയുന്നതിൻെറ യുക്തി ഗ്രഹിക്കാൻ ഉയയുള്ളവർക്കു സാധിക്കുന്നില്ല. അതോ പോകട്ടെ "മലങ്കരയുടെ മെത്രാനായിരുന്ന അദ്ദേഹത്തെ ഉടനേ അറസ്റ്റ് ചെയ്തു കൊച്ചിയിൽ ഹാജരാക്കാൻ വാറണ്ടു പുറപ്പെട്ടു. മാർ ജോ. സെബസ്ത്യാനി ഓരോ നിമിഷത്തിലും അറസ്റ്റ് ഭയന്നു കടുത്തുരുത്തി വലിയ പള്ളിയിൽ ആ ഇടവകക്കാരുടെ ആശ്രയത്തിൽ താമസിച്ചിരുന്നു" എന്നുള്ള റി. ജോസഫിൻെറ പ്രസ്താവനകളെ അക്ഷരംപ്രതി ഞാൻ നിഷേധിച്ചുകൊള്ളുന്നു. കൊമ്മിസറിയും കൂട്ടുകാരും നാലുദിവസത്തിനകം നാട്ടുവിട്ടുകൊള്ളണമെന്നായിരുന്നു ഡച്ചുസൈന്യാധിപനായ റിക്കലോഫിൻെറ ഉത്തരവ്. ഈ വിരോധകല്പനയിൽ ഒരു ഭേദഗതി വരുത്തണമെന്ന് കൊമ്മിസറി എഴുതി അപേക്ഷിച്ചിട്ട് അതു സാദ്ധ്യമല്ല എന്നായിരുന്നു റിക്കലോഫിൻെറ മറുപടി. എങ്കിലും കുറേദിവസങ്ങൾകൂടി താമസിക്കുന്നതിനു വേണ്ട അനുമതി മൊൺസിഞ്ഞോർ സെബസ്ത്യാനിക്കു ലഭിച്ചു എന്ന് അനന്തരസംഭവങ്ങൾകൊണ്ടു തെളിയുന്നു. ഇററാലിയന്മാരായിരുന്ന സെബസ്ത്യാനിയും കൂട്ടരും നാട്ടുവിടണമെന്നു കല്പനയുണ്ടായതു് അവർ പോർട്ടുഗീസുകാരുടെ മിത്രങ്ങൾ ആയിരുന്നു എന്ന കാരണത്താൽ മാത്രമാണ്. അവർ കൊലപാതകപ്പുള്ളികളൊ വിപ്ലവകാരികളോ ശത്രുരാജ്യക്കാരോ അല്ലായിരുന്ന സ്ഥിതിക്ക് ഉടനേ വാറണ്ടയച്ച് അവരെ പിടിപ്പിക്കേണ്ട ആവശ്യം റിക്കലോഫിനു ഇല്ലായിരുന്നു. അതു നീതിവിരുദ്ധവുമായിരുന്നു. അതിനാൽ മാർ സെബസ്ത്യാനി ഓരോ നിമിഷത്തിലും അറസ്റ്റ് ഭയന്നു കടുത്തുരുത്തി വലിയപള്ളിയിൽ ആയിടവകക്കാരുടെ ആശ്രയത്തിൽ താമസിക്കയായിരുന്നു എന്നു പറയുന്നതു് നിശ്ശേഷം പരമാർത്ഥരഹിതമായ ഒരു വെറും വികത്ഥനം മാത്രമത്രെ. കടുത്തുരുത്തിയിലെ ഇടവകക്കാരുടെ ആശ്രയം ഏതു നിലയിലായിരുന്നു എന്നു നാം മുൻഖണ്ഡികയിൽ കണ്ടുകഴിഞ്ഞു. ഇട്ടിത്തൊമ്മൻ കത്തനാർ മുതൽ പേരുടെ പരിശ്രമത്താൽ സെബസ്ത്യാനി അവിടെ ബന്ധനത്തിലായി. ആ ഇടവകക്കാരുടെ പരിശ്രമഫലമായല്ല, പ്രത്യേക ദൈവസഹായത്താൽ മാത്രമാണല്ലൊ അദ്ദേഹം ബന്ധനവിമുക്തനായതു്.

ഈത്തരുണത്തിൽ മലങ്കരസ്സു ഒരു മെത്രാനെ വാഴിച്ചുകൊണ്ടു് സ്ഥലംവിടുന്നതിനു മോൺ: സെബസ്ത്യാനി നിർബ്ബന്ധിതനായി" എന്നതു ശരിയാണ്. "എന്നാൽ യൂറോപ്യന്മാരിൽ ആരെയും ഒരു മെത്രാനായി വാഴിക്കുന്നതിനു ലഭിക്കുക അസാദ്ധ്യമായിരുന്നതിനാൽ നാട്ടുകാരിൽ ആരെ

യെങ്കിലും മെത്രാനായി വാഴിപ്പിക്കയാകുമെന്നു അദ്ദേഹം മനസ്സില്ലാമനസ്സോടെസമ്മതിപ്പു" എന്ന ഭാഗം ദുർവ്യാഖ്യാനവും മാർ ജോസഫ് മെത്രാന്റെ സൽകീർത്തിക്കു ഹാനികരവുമാണ്. മെത്രാനായി വാഴിക്കുന്നതിനു മൂപ്പന്മാർ വല്ലവരുമുണ്ടോ എന്നു തിരക്കേണ്ട ആവശ്യമേ അവിടെ ഉണ്ടായിരുന്നില്ല. നാട്ടുകാരനെ വാഴിപ്പിക്കയാമെന്നുവച്ചതു മനസ്സില്ലാ മനസ്സാടെയുമല്ല, സന്മനസ്സോടെയാണ്. ജോസഫ് സെബസ്ത്യാനിയെ മെത്രാൻപദത്തിലേക്കു ഉയർത്തിയശേഷം അദ്ദേഹത്തിനു കൊടുക്കപ്പെട്ട അധികാരങ്ങളെ പ്രസ്താവിക്കുന്നതായി മാർപ്പാപ്പാ തിരുമനസ്സിൽനിന്നും അദ്ദേഹത്തിനു നൽകിയ തിരുവെഴുത്തിൽ അദ്ദേഹത്തെ മലയാളത്തിന്റെ അഡ്മിനിസ്ത്രേറ്ററായും കമ്മിസറി അപ്പസ്തോലിക്കായായും നിയമിച്ചിരിക്കുന്നു എന്നും, നാട്ടിൽനിന്നും ഒന്നോ രണ്ടോ വൈദികരെ മെത്രാൻപദത്തിനു തിരഞ്ഞെടുത്ത് ഇടയനില്ലാതിരിക്കുന്ന അങ്കമാലി മഹാ ഇടവകയിലെ ക്രിസ്ത്യാനികളെ ഭരിക്കേണ്ടതിനു വികാരി അപ്പസ്തോലിക്കാ എന്ന നാമത്തോടുകൂടി അഭിഷേകം ചെയ്യുന്നതിനു വേണ്ടയധികാരം മുകളിൽ പ്രസ്താവിച്ച രണ്ടാമത്തെ സ്ഥാനംമൂലം നൽകിയിരിക്കുന്നു എന്നും പ്രസ്താവിച്ചിട്ടുണ്ട്. ഈ വസ്തുകളെ അന്വേഷിച്ചറിയാതെ ഒരു നോവൽ എഴുതുന്ന രീതിയിൽ നമ്മുടെ ഗ്രന്ഥകർത്താവു തന്റെ മനോരഥത്തെ മാത്രം ഇവിടെ പ്രകാശിപ്പിച്ചിരിക്കുന്നു എന്നു മാത്രമേ പറയാൻ കാണുന്നുള്ളു.

“6. ആരെ വാഴിക്കുമെന്നും എങ്ങിനെ വാഴിക്കുമെന്നും ഉള്ള പ്രശ്നം വളരെ ദുർഘടമായിരുന്നു. ഒന്നാമതായി ഒരു മെത്രാനെ വാഴിക്കുന്നതിനു മൂന്നു മെത്രാന്മാർ അത്യാവശ്യമായിരുന്നു. മാർ ജോസഫ് സെബസ്ത്യാനിയെ കൂടാതെ ഒരു മെത്രാനെക്കൂടി ലഭിക്കുക അസാദ്ധ്യവുമായിരുന്നു. ജോസഫ് സെബസ്ത്യനി മെത്രാനെ അലക്സാണ്ടർ ഏഴാമൻ പാപ്പാ മലയാളത്തേക്കയച്ചപ്പോൾ അദ്ദേഹത്തിനു ചില പ്രത്യേക അധികാരങ്ങൾ കൊടുത്തിട്ടുണ്ടായിരുന്നു. ആ പ്രത്യേക അധികാരങ്ങളുടെ കൂട്ടത്തിൽ മോൺ: സെബസ്ത്യാനിക്കു തനിച്ച് ഒരു മെത്രാനെ വാഴിക്കുന്നതിനും അധികാരമുണ്ടായിരുന്നു. എന്നാൽ അന്നത്തെ കാലസ്ഥിതിക്കു—പന്ത്രണ്ടു പട്ടക്കാർകൂടി വാഴിച്ച മാർ തോമ്മാമെത്രാൻ ഒരു ഭാഗത്തു മെത്രാനായി ഭരിക്കവെ— അദ്ദേഹത്തിന്റെ മെത്രാൻപട്ടം അസാധുവെന്ന് മാർ ജോസഫ് സെബസ്ത്യാനിയും കൂട്ടരും വാദിച്ചുകൊണ്ടിരിക്കവേ — സാധാരണ നടപ്പിനും നിയമത്തിനും എതിരായി ഒരു മെത്രാൻതന്നെ പട്ടം കൊടുത്താൽ അപ്രകാരം മെത്രാനായി തിരുന്ന ആളിനെ ഭിന്നകക്ഷികളായ ജനങ്ങൾ മെത്രാനായി സ്വീകരിക്കുമോ എന്നും ബലമായ ആശങ്കയുണ്ടായിരുന്നു. പരസ്യമായതും നിയമാനുസാരമായതുമായ ഒരു മെത്രാൻവാഴ്ച അന്നത്തെ സ്ഥിതിക്കു അത്യാവശ്യവുമായിരുന്നു. മാർ ജോസഫ് സെബസ്ത്യാനിക്കു വെളിയിൽ തല കാണിക്കുന്നതിനോ പരസ്യമായ ഒരു സ്ഥലത്തു പ്രത്യക്ഷപ്പെടുന്നതിനോ നിവൃത്തിയും ഇല്ലായിരുന്നു. അന്നു മെത്രാൻസ്ഥാനത്തിനു പലവിധത്തിലും അർഹൻ പറമ്പിൽ ചാണ്ടിക്കത്തനാരായിരുന്നു. ഇദ്ദേഹം മാർ തോമ്മാ മെത്രാന്റെ കീഴിൽ അദ്ദേഹത്തെ അനു

ഗമിച്ചിരുന്നയാളും, കുറേനാൾ അദ്ദേഹത്തിന്റെ ആലോചനക്കാരനും അടുത്തകാലത്തു് അനുതപിച്ച് കത്തോലിക്കാ സഭയിലേക്കു പുനരൈക്യപ്പെട്ട മാർ ജോസഫ് സെബസ്ത്യാനിയുടെ കൊടിക്കീഴിൽ വന്നയാളുമായിരുന്നു. കൂടാതെ ഇദ്ദേഹം അന്നത്തെ ഭിന്നകക്ഷിനേതാവായ മാർത്തോമ്മായുടെ അടുത്ത ചാർച്ചക്കാരനുമായിരുന്നു. എന്നാൽ ഇദ്ദേഹം അന്നു മാർത്തോമ്മാ നസ്രാണികളുടെയിടയിൽ ഒരു സമ്മതനും പ്രമാണിയുമായിരുന്നുവെന്നുള്ളതു പ്രത്യേകം സ്മരണീയമാണ്. അന്നു മലങ്കര ക്രിസ്ത്യാനികളിൽ ഭൂരിപക്ഷവും മാർത്തോമ്മായുടെ കീഴിലും ഒരു ന്യൂനപക്ഷം മാത്രം മാർ ജോസഫ് സെബസ്ത്യാനിയുടെ കീഴിലും ആയിരുന്നു."

യാതൊരുവിധത്തിലും ആവിർഭവിച്ചിട്ടില്ലാത്ത ദുർഘടങ്ങളെ സൃഷ്ടിച്ചും ഉള്ളതിനെ അതിവർണ്ണനംചെയ്തും കാണിക്കമാത്രമാണ്, മറുവാക്കുകളിൽ പറഞ്ഞാൽ, അന്ധകാരാവൃതമായ ഒരു അന്തരീക്ഷത്തെ നിർമ്മിക്കമാത്രമാണ്, മി. ചാഴികാടൻ ഈ ഖണ്ഡികമൂലം സാധിച്ചിട്ടുള്ളതു്. സാധാരണസാഹചര്യങ്ങളിൽ ഒരു മെത്രാനെ വാഴിക്കുന്നതിനു മൂന്നു മെത്രാന്മാർവേണം. എന്നാൽ അത്യാവശ്യമല്ല. ഇവരിൽ പട്ടം എന്ന കൂദാശ നൽകുന്നതു് പ്രധാനകാർമ്മികനായ ഒരു മെത്രാൻമാത്രമാണ്. അതിനാൽ പട്ടം വാസ്തവമാകുന്നതിനു ഒരു മെത്രാൻകൂടിയേ കഴിയൂ. ഒന്നു മതിയാവും. മറ്റുരണ്ടുപേരും വെറും സഹായികൾമാത്രമാണ്. അതിനാൽ കൂദാശയുടെ വാസ്തവികതയ്ക്കു അവർ വേണമെന്നോ മെത്രാന്മാരായേ കഴിയൂ എന്നോ ഇല്ല എന്നു വ്യക്തമാണല്ലോ. അങ്ങനെയിരിക്കെ സഭയുടെ സാധാരണ നടപടിയിൽനിന്നു വ്യതിചലിച്ച് മോൺ: സെബസ്ത്യാനി തനിച്ച് – സഹായികളായി രണ്ടു മെത്രാന്മാരെ കൂടാതെ– ഒരു മെത്രാനെ വാഴിക്കുന്നതിനുള്ള അധികാരം മാർപ്പാപ്പായിൽനിന്നു പ്രാപിച്ചിരുന്നു എന്നു സമ്മതിക്കുന്ന മി. ജോസഫ് ഈ വസ്തുതയെ എടുത്തു ഒരു വലിയ ദുർഘടമായി കാണിക്കുന്നതു നിരർത്ഥകമത്രെ. തോമ്മാ അർക്കദിയാക്കോന്റെ മെത്രാൻപട്ടം വാസ്തവമല്ലെന്നു് സെബസ്ത്യാനിയും കൂട്ടരും വാദിച്ചിരുന്നെങ്കിൽ അതു പന്ത്രണ്ടു് വെറും വൈദികർമാത്രം കൂടി അദ്ദേഹത്തിനു പട്ടംകൊടുത്തതുകൊണ്ടാണ്. ആയിരം അമ്പിട്ടന്മാർകൂടിയാലും ഒരു മരംവെട്ടുകയില്ലെന്നു ഇട്ടിത്തൊമ്മൻകത്തനാർ പറഞ്ഞതായി മി. ജോസഫ് എടുത്തു കാണിച്ചിട്ടുണ്ടല്ലോ. ആയിരം പട്ടക്കാർകൂടിയാലും ഒരു മെത്രാനെ അഭിഷേകം ചെയ്തുണ്ടാക്കാൻ സാധിക്കയില്ല. എന്നാൽ ഇവിടെ ചാണ്ടിക്കത്തനാർക്കു ഒരു മെത്രാനാണു പട്ടം കൊടുത്തതു്. അതിനാൽ ഭിന്നകക്ഷികൾ അദ്ദേഹത്തെ മെത്രാനായി സ്വീകരിക്കുമോ എന്ന ആശങ്കയ്ക്കു ഒട്ടും വകയില്ലായിരുന്നു. അങ്ങനെ ഒരു ആശങ്കയേ ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്നെങ്കിൽ അതു് അനുഭവത്തിൽ കണ്ടേനെ. ചാണ്ടിമെത്രാനെ ഒരു മെത്രാൻ മാത്രം വാഴിച്ചതിനാൽ അദ്ദേഹത്തിന്റെ മെത്രാൻപട്ടം സാധുവല്ല എന്ന ഒരുവാദം എതിർകക്ഷികൾ പുറപ്പെടുവിച്ചതായി ഇന്നാൾവരെ കേട്ടിട്ടില്ല. മാർ ജോസഫ് സെബസ്ത്യാനിക്കു വെളിയിൽ തലകാണിക്കുന്നതിനോ പരസ്യമായ ഒരു സ്ഥലത്തു് പ്രത്യക്ഷപ്പെടുന്നതിനോ നിവൃത്തിയില്ലായിരുന്നു എന്നു മി. ജോസഫ് പറയുന്നതും

മാണെന്നു മുൻഖണ്ഡങ്ങളിൽ വ്യക്തമാക്കിയിട്ടുണ്ടല്ലോ. ഒന്നു ചോദിച്ചുകൊള്ളട്ടെ. സെബസ്ത്യാനിമെത്രാൻ തന്റെ അദ്ധ്യക്ഷസ്ഥാനവും ആസ്ഥാനവുമായി കടുത്തുരുത്തിൽ ആ ഇടവകക്കാരുടെ ആശ്രയത്തിൽ താമസിച്ചിരുന്ന എന്നു പറയുന്ന ഈ കാലത്ത് അദ്ദേഹത്തിനു തലവെളിക്ക കാണിക്കാൻ നിവൃത്തിയില്ലായിരുന്നെങ്കിൽ അതു എവിടെയാണ്, കടുത്തുരുത്തി വലിയ പള്ളിവകയായി ഉണ്ടായിരുന്ന കരിങ്കല്ലറയിലോ മറ്റോ ആയിരുന്നോ, ഭദ്രമായി സൂക്ഷിച്ചിരുന്നത്? അദ്ദേഹത്തിനു പരസ്യമായി ഒരിടത്തും പ്രത്യക്ഷപ്പെടുന്നതിനു സാധിക്കാതെ കടുത്തുരുത്തിൽ കഴിച്ചുകൂട്ടിയിരുന്ന എന്നു പറഞ്ഞാൽ, കടുത്തുരുത്തി ഒട്ടും പരസ്യമല്ലാത്ത, ഇതരന്മാർക്കു അജ്ഞാതമായ, ഒരു ഗുഹയോ മറ്റോ ആയിരുന്നു എന്നു സമ്മതിക്കുന്നതിനു തുല്യമല്ലേ?

17. ഈ ദുർഘടങ്ങൾ എല്ലാം കൂടുതൽ വിഷമകരമാകത്തക്കവണ്ണം തെക്കംഭാഗർ അവരുടെ അവകാശവാദം പുറപ്പെടുവിച്ചു. പറങ്കികൾ മലയാളത്തുവന്നു പള്ളിഭരണം ബലമായി അപഹരിക്കുന്നതുവരെ, മെത്രാന്മാരെ കൊണ്ടുവരുന്നതിനും മെത്രാന്മാരെ മലങ്കരസ്സഭ പ്രദാനം ചെയ്യുന്നതിനും അവരെ സംരക്ഷിക്കുന്നതിനുമുള്ള പാരമ്പര്യാവകാശം തെക്കംഭാഗർക്കുള്ളതായിരുന്നു. ആകയാൽ നാട്ടുകാരിൽനിന്നും ഒരു മെത്രാനെ നിയമിക്കുമ്പോൾ ആയതു തെക്കംഭാഗരിൽനിന്നുമായിരിക്കണമെന്ന് അവർ ആവശ്യപ്പെട്ടു. മാർ ജോസഫ് സെബസ്ത്യാനിക്കു സംഭവിച്ചിരിക്കുന്ന അറസ്റ്റ്, ഒരു മെത്രാനെ വാഴിക്കുന്നതിനു മൂന്നു മെത്രാന്മാരെ കിട്ടാനില്ലാത്ത വൈഷമ്യം, പറമ്പിൽ ചാണ്ടിക്കത്തനാർ മാർ തോമ്മാമെത്രാന്റെ അടുത്ത ചാർച്ചക്കാരനെന്ന ന്യായം, തെക്കംഭാഗരുടെ സംരക്ഷണാവകാശവാദം, ഇവയെല്ലാംകൂടിയ സാഹചര്യം അത്യധികം ദുർഘടകരമായി. തെക്കംഭാഗരുടെ ഇടയിൽ മെത്രാൻസ്ഥാനത്തിനു തക്ക ജനസമ്മതി ഉണ്ടായിരുന്നവർ മാർതോമ്മായുടെ കക്ഷിയിൽ ചേർന്നിരുന്നു. അവർ ഇട്ടിത്തൊമ്മൻകത്തനാരുടെ പക്ഷത്തിൽ കൂടിയിരുന്നു. തെക്കംഭാഗരുടെ അന്നത്തെ ഒരു നേതാവായിരുന്ന ധീരനും, വീരനും, ജനസമ്മതനുമായിരുന്ന പച്ചിക്കരത്തരകൻ. മാർ ജോസഫ് സെബസ്ത്യാനി പച്ചിക്കരത്തരകനെ ക്ഷണിച്ച് കടുത്തുരുത്തിയിൽ വരുത്തി. പച്ചിക്കരത്തരകനും, മാർ ജോസഫ് സെബസ്ത്യാനിയും, പറമ്പിൽ ചാണ്ടിക്കത്തനാരുംകൂടി അപ്പോഴത്തെ വിഷമതകളിൽനിന്നും രക്ഷപെടുന്നതിനുള്ള മാർഗ്ഗങ്ങളെപ്പറ്റി ഒരു കൂടിയാലോചന നടത്തി. അതിന്റെ ഫലമായി തൃപ്തികരമായ ഒരു രാജിയുണ്ടായി. രാജിയുടെ ഫലമായി പറമ്പിൽ ചാണ്ടിയച്ചൻ, തെക്കംഭാഗരെ ഒരു പ്രത്യേകസമുദായമായി ഗണിച്ച് അവരുടെ അവകാശങ്ങളും ആവശ്യങ്ങളും പ്രത്യേകം ശ്രദ്ധിച്ചു സംരക്ഷിച്ചുകൊള്ളുന്നതാണെന്നു മാർ സെബസ്ത്യാനിമെത്രാന്റെ മുമ്പാകെവച്ച് പച്ചിക്കരത്തരകനോട് വാഗ്ദത്തം ചെയ്തു. പറമ്പിൽ ചാണ്ടിക്കത്തനാരെ തെക്കംഭാഗരുടെ തലസ്ഥാനമായ കടുത്തുരുത്തി വലിയ പള്ളിയിൽവച്ചു അവരുടെ പ്രത്യേക ചുമതലയിൽ അവർ പ്രത്യേകം കരുതിയിട്ടുള്ള ചിഹ്നങ്ങളിൽ വാഴിച്ചുകൊള്ളാമെന്നു മാർ ജോസഫ് സെബസ്ത്യാനി വാഗ്ദത്തം ചെയ്യുകയും ചാണ്ടിക്കത്തനാർ

ആയതു സമ്മതിക്കയുംചെയ്തു. പട്ടക്കത്തരകൻ അദ്ദേഹത്തിന്റെ അവകാശവാദം പിൻവലിക്കയും അദ്ദേഹത്തിന്റെ സമുദായക്കാർ പറമ്പിൽ ചാണ്ടിമെത്രാനെ അവരുടെയും മെത്രാനായി അംഗീകരിച്ചുകൊള്ളാമെന്നു സമ്മതിക്കയുംചെയ്തു. ഈ ഖരാറുകളുടെ വാഗ്ദത്തങ്ങളും അനുസരിച്ച് പറമ്പിൽ ചാണ്ടിയച്ചനെ കടുത്തുരുത്തി വലിയപള്ളിയിൽവെച്ചു മാർ ജോസഫ് സെബസ്ത്യാനിയും രണ്ടുപട്ടക്കാരുംകൂടി മെത്രാനായി അഭിഷേകം ചെയ്കയും ഉടനെതന്നെ മാർ സെബസ്ത്യാനി സ്ഥലംവിട്ടു ഗോവായിലേയ്ക്കു പോകയും ചെയ്തു. വിവരം അറിഞ്ഞു മാർ സെബസ്ത്യാനിയെ പിടിക്കുന്നതിനായി ലന്തക്കാർ ശ്രമിച്ചുവെങ്കിലും അദ്ദേഹം രാജ്യംവിട്ടു കപ്പൽ കയറുകയാൽ ആയതു സാധിച്ചില്ല........."

ഈ ഖണ്ഡികയിലെ ഉദ്ധൃതം മുഴുവനും അബദ്ധകോടരമാണ്. പറങ്കികൾ മലയാളത്തു വന്നു പള്ളിഭരണം ബലമായി അപഹരിക്കുന്നതുവരെ മെത്രാന്മാരെ കൊണ്ടുവരുന്നതിനും മെത്രാന്മാരെ മലങ്കരയ്ക്കു പ്രദാനം ചെയ്യുന്നതിനും അവരെ സംരക്ഷിക്കുന്നതിനും ഉള്ള പാരമ്പര്യാവകാശം തെക്കുംഭാഗർക്കായിരുന്നുപോൽ!!! നാട്ടുകാരിൽനിന്നു ഒരു മെത്രാനെ നിയമിക്കുമ്പോൾ അതു തെക്കുംഭാഗരിൽനിന്നുമായിരിക്കണം എന്ന് അവർ ആവശ്യപ്പെട്ടു എന്നതിനെ തുടർന്നാണ് തെക്കുംഭാഗരുടെ ഇടയിൽ മെത്രാൻസ്ഥാനത്തിനു തക്ക ജനസമ്മതിയുണ്ടായിരുന്നവർ മാർ തോമ്മായുടെ കക്ഷിയിൽ ചേർന്നിരുന്നു, അവർ ഇട്ടിത്തൊമ്മൻ കത്തനാരുടെ വലയിൽ കുടുങ്ങിയിരുന്നു എന്നുകൂടെ മി. ജോസഫ് തുറന്നു സമ്മതിക്കുന്നുണ്ടല്ലൊ. ഇവയിൽ പരസ്പരവൈരുദ്ധ്യം മി. ജോസഫ് കാണുന്നില്ലായിരിക്കാം. തെക്കുംഭാഗരുടെ കൂട്ടത്തിൽ അന്നു വൈദികർ ചുരുക്കമായിരുന്നു. മെത്രാൻ സ്ഥാനത്തിനു യോഗ്യന്മാരായി ആരുംതന്നെ ഉണ്ടായിരുന്നുമില്ല. ഇങ്ങനെ ചുരുക്കമായി ഉണ്ടായിരുന്ന വൈദികരിൽ ഭൂരിഭാഗവും ചുമ്മാർ മെത്രാനോടു പട്ടമേറ്റശേഷം കൊമ്മിസറി കൊടുങ്ങല്ലൂർ മെത്രാപ്പോലീത്തായെക്കൊണ്ടു പട്ടംകൊടുപ്പിച്ചവരും, പിന്നീടു തന്നെ പട്ടം കൊടുത്തവരും ആയിരുന്നു. തങ്ങളുടെ കൂട്ടത്തിൽ മെത്രാൻ സ്ഥാനത്തിനു അർഹന്മാരായ വൈദികർ ഇല്ല എന്നു ഗ്രഹിച്ചിരുന്ന ഈ ജനത തങ്ങളിൽനിന്നുതന്നെ മെത്രാനെ വേണമെന്നു വാദിച്ചു എന്നു പറയുന്ന ആളിന്റെ ബുദ്ധിക്കു എന്തോ പിശകുണ്ടെന്നു വിധിക്കാനെ തരമുള്ളു. പോർട്ടുഗീസുകാലംവരെ മലങ്കരസഭയ്ക്കു മെത്രാന്മാരെ കൊണ്ടുവരുന്നതിനും പ്രദാനം ചെയ്യുന്നതിനും സംരക്ഷിക്കുന്നതിനുമുള്ള പാരമ്പര്യാവകാശം തെക്കുംഭാഗർക്കായിരുന്നു എന്നും മറ്റുമുള്ള പ്രസ്താവനകളെ സാധൂകരിക്കാൻ മി. ജോസഫ് യാതൊരു രേഖയും ഹാജരാക്കുന്നില്ല! അദ്ദേഹം പറയുന്നതു തന്നെ പ്രമാണം! വമ്പു പറച്ചിലിനും ഒരു തുമ്പുവേണമല്ലൊ!!! ഈ കാലഘട്ടത്തിൽ മലങ്കരെ ഒട്ടുക്കു തെക്കുംഭാഗർ എവിടെയെല്ലാമുണ്ടായിരുന്നു? അവരുടെ സംഖ്യ എത്രയായിരുന്നു? അവർ മലയാളത്തു ആകെ നാലോ അഞ്ചോ സ്ഥലങ്ങളിലെ കാണപ്പെട്ടിരുന്നുള്ളു; അവ കോട്ടയം, കടുത്തുരുത്തി, ഉദയംപേരൂർ, ചുങ്കം, കല്ലിശ്ശേരി എന്നിവയായിരുന്നു എന്നു മൊൺ: സെബസ്ത്യാനിതന്നെ സ്വന്തം യാത്രാവിവരണം രണ്ടാം പുസ്തകം 25—ാം

അദ്ധ്യായത്തിൽ വ്യക്തമായി പറഞ്ഞിട്ടുണ്ടു്. ആഭാഗംതന്നെ മി. ജോസഫ് 8-ാം ഖണ്ഡികയിൽ ഉദ്ധരിക്കുന്നുണ്ടെങ്കിലും ഈ കാൎയ്യം വിട്ടുകളഞ്ഞിരിക്കുന്നു. അന്നു ഇവരുടെ ജനസംഖ്യയാകട്ടെ തീരെ കൂടിയാൽ പതിനായിരത്തിൽ താഴെ മാത്രമേ ഉണ്ടായിരുന്നുള്ളു. ഈ വസ്തുത ഉടനേ തന്നെ ഞാൻ വ്യക്തമാക്കിക്കൊള്ളാം. ഇവരിൽ ധനവാന്മാർ ഇന്നത്തെപ്പോലെതന്നെ അന്നും വളരെ കുറവായിരുന്നു. ആനുപാതികമായി നോക്കിയാൽ ഇന്നുള്ളടത്തോളം ധനവാന്മാർ അവരുടെ ഇടയിൽ ഇല്ലായിരുന്നു. ഇങ്ങനെ കേവലം നിൎദ്ധനമായിരുന്നു എന്നു പൊതുവേ പറയാമായിരുന്ന ഈ സമുദായം മെത്രാന്മാരേ കേരളത്തിൽ വരുത്തുകയും പ്രദാനം ചെയ്കയും സംരക്ഷിക്കയും ചെയ്തിരുന്നു എന്നു വികത്ഥനം ചെയ്വാൻ തക്ക ധൈൎയ്യം മി. ജോസഫിനുണ്ടായല്ലൊ!!!

അന്നു തെക്കുംഭാഗരുടെ ഇടയിൽ ഉണ്ടായിരുന്ന ചുരുക്കം ധനവാന്മാരിൽ ഒരാൾ പഴ്ചൂക്കരത്തരകനായിരുന്നു എന്നതു ശരിയാണു്. അദ്ദേഹം അവരുടെ നേതാവും ആയിരുന്നു. മാർ സെബസ്ത്യാനി തരകനെ പ്രത്യേകം കണ്ണിഴ്ചു കടുത്തുരുത്തിൽ വരുത്തി ആലോചിച്ചു എന്നും തൃപ്തികരമായ രാജിയുണ്ടായി എന്നൊക്കെപ്പറയുന്നതും വാസ്തവമല്ല. ഡച്ചുസൈന്യാധിപനോടു മാർ സെബസ്ത്യാനി മലയാളത്തു താമസിക്കാൻ അനുവദിക്കണമെന്നു ചെയ്തിരുന്ന അപേക്ഷയ്ക്കു പ്രതികൂലമായ മറുപടി കിട്ടുകയാൽ അദ്ദേഹത്തിനു താമസിയാതെ സ്ഥലം വിടാതെ ഗത്യന്തരമില്ലെന്നായി. അതിനാൽ വികാരിമാർ, മറ്റു വൈദികർ, ശമ്മാശന്മാർ, ജനപ്രതിനിധികൾ എന്നിവരുൾപ്പെട്ട പള്ളിക്കാരുടെ ഒരു യോഗം കടുത്തുരുത്തിൽ സ്വവസതിയിൽ കൂടണമെന്നു് കൊമ്മിസറി എഴുതി അയച്ചതനുസരിച്ചു് പള്ളിക്കാർ എല്ലാവരും വന്നുചേൎന്നു. ആ കൂട്ടത്തിൽ ജനപ്രതിനിധികളിൽ ഒരുവനായി പഴ്ചൂക്കരത്തരകൻ ഉണ്ടായിരുന്നു എന്നു തീൎച്ചയാക്കാം. എന്നാൽ അന്നു കേവലം അധഃസ്ഥിതിയിൽ കിടന്നിരുന്ന തെക്കുംഭാഗസമുദായത്തിനു ആളുകൊണ്ടോ അൎത്ഥംകൊണ്ടോ മറ്റെന്തെങ്കിലും കൊണ്ടോ ഒരു മെത്രാനെ സ്വന്തസമുദായത്തിൽനിന്നും ലഭിക്കത്തക്ക യാതൊരു നിലയോ അൎഹതയോ ഇല്ലായിരുന്നതിനാൽ അങ്ങനെ ഒരു വാദം പുറപ്പെടുവിക്കാൻ പഴ്ചൂക്കരത്തരകനോ മറ്റാരെങ്കിലുമോ സ്വപ്നേപി വിചാരിച്ചിരിക്കയില്ല. ഒരു മെത്രാനെ വാഴിക്കുന്നതിനു മാൎപ്പാപ്പായിൽനിന്നും തനിക്കു അധികാരം സിദ്ധിച്ചിട്ടുള്ള വിവരം കൊമ്മിസറി ആയോഗത്തെ അറിയിക്കയും അതിനു യോഗ്യനായ ഒരാളെ തിരഞ്ഞെടുത്തു കാണിക്കണമെന്നു ആവശ്യപ്പെടുകയും ചെയ്തു. തദനുസാരം കുറവിലങ്ങാട്ടുപള്ളിയുടെ വികാരിയും ആ ഇടവക പള്ളിവീട്ടിൽ കുറിയാക്കോസ് അച്ചുണ്ണി (അലെസാന്ദ്) എന്നവരുടെ പുത്രനുമായ ചാണ്ടിക്കത്തനാരേ യോഗം ഏകാഭിപ്രായമായി തിരിഞ്ഞെടുത്തു. മെത്രാൻപദത്തിനു ഉത്തമനെന്നു കൊമ്മിസറി ഉദ്ദേശിച്ചിരുന്നതും ഇദ്ദേഹംതന്നെ ആയിരുന്നതുകൊണ്ടു ഈ തിരിഞ്ഞെടുപ്പു അദ്ദേഹത്തിനു വളരെ സന്തോഷകരമായി ഭവിച്ചു.

29. "കേരളരാജ്യത്തിലെ സത്യവേദചരിത്രത്തിന്റെ കൎത്താവായ മർസ്സിലിനോസുമെത്രാൻ ഈ വിഷയം ബന്ധിച്ചു് രേഖപ്പെടുത്തിയി

രിക്കുന്നത് നാം അറിയേണ്ടതാണ്. പ്രസ്തുത ഗ്രന്ഥത്തിന്റെ നാലാം അ
ദ്ധ്യായം 183–മുതൽ 90–വരെ വാക്യങ്ങളിൽ അദ്ദേഹം പറയുന്നു: "ക
മ്പനിയാരുടെ സഭയുടെ കല്പനയാകയാൽ വ്യത്യാസം വരുത്തിക്കൂടാ എന്ന
റിക്കലൊവ ഉത്തരവിച്ചതിനാൽ നമ്മുടെ ക്രിസ്ത്യാനികളുടെ സംഘത്തി
നും, രക്ഷക്കുമായിട്ടു എന്തു ചെയ്യേണ്ടുവെന്നു ആലോചിച്ചു നിശ്ചയിപ്പാൻ
എല്ലാ പള്ളികളിൽനിന്നും, വികാരിമാരും, പട്ടക്കാരും, ചെമ്മാശന്മാരും
പ്രധാനികളും കടുത്തുരുത്തി പള്ളിയിൽ കൂടത്തക്കവണ്ണം കല്പന അയച്ചു.
വിളിക്കപ്പെട്ടവര എല്ലാവരും ചെന്നുകൂടിയതിൽ പിന്നെ താൻ ഈ ദെശ
ങ്ങളിൽനിന്നു പൊകെണ്ടുന്ന വത്തമാനവും, സത്യവെദക്രിസ്ത്യാനികളു
ടെ ഉറപ്പിന്നും, രക്ഷക്കുമായിട്ടു പൊംവഴി നിശ്ചയിക്കേണ്ടുന്ന സംഗതിയും
അറിയിച്ചാറെ പൊട്ടിപ്പൊയിട്ടുള്ള കരച്ചിലും, അൻകെട്ട്യാക്കൊ നിന്ന ശാപ
വും കെൾക്കപ്പെട്ടു; അതിനൊടുകൂടെ നമ്മുടെ വാഴ്ത്തപ്പെട്ടവന്റെ പാദത്തു
ങ്കൽ വീണ അവരുടെ വസ്തുക്കളും പണവുംകൊണ്ടും, ആവശ്യം വന്നാൽ
ആയുസ്സിനെക്കൊണ്ടും രക്ഷിക്കാമെന്ന പറഞ്ഞ അവരുടെ ഇടയിൽ താമ
സിപ്പാൻ അപെക്ഷിക്കയായിരുന്നു; എന്നാൽ ശ്ലീഹാസ്ഥാനത്ത കൊമ്മിസാരി
മററു പല ന്യായങ്ങളൊടുംകൂടെ റിക്കലൊവ എന്ന പടത്തലവന്റെ കല്പ
നക്ക വിരൊധം ചെയ്താൽ ക്രിസ്ത്യാനികൾക്കതന്നെ ഏററം വിപരീത
യിട്ട തീരുമെന്ന പറഞ്ഞ ആശ്വസിപ്പിച്ച വെണ്ടുന്ന പൊംവഴി ആലൊ
ചിച്ച നിശ്ചയിപ്പാൻ മനസ്സാക്കി.

"ഇത്ര യൊഗ്യമുള്ള (ആപല്ക്കരമായ) കാലത്തിൽ മെത്രാന്റെ
പട്ടമുള്ള ആൾ വെണ്ടിയിരിക്കുന്നുവെന്ന ആലോചനയിൽ കാൺകയിൽ,
ഇങ്ങനെയുള്ള മുഷ്കരത്വം ഉള്ളവനായ മാർപ്പാപ്പാ നമുക്ക തന്നിട്ടുണ്ടെന്ന
വാഴ്ത്തപ്പെട്ടവൻ പറഞ്ഞതിന്റെശെഷം മെത്രാന്റെ സ്ഥാനത്തിന്ന ആവ
ശ്യമായിരിക്കുന്ന പ്രധാന ഗുണലക്ഷണങ്ങളെ അവരെ കെൾപ്പിച്ച, ആ
ഗുണലക്ഷണമുള്ള ഒരു പട്ടക്കാരനെ കാണിച്ചുകൊടുത്താൽ വാഴിച്ചുതരാ
മെന്ന പറകയും ചെയ്തു. ആ സംഘം ഈ കാര്യത്തിന്മേൽ ആലോചിച്ചാ
റെ എല്ലാവരും ഏക സ്വരത്തൊടുംകൂടെ കുറവിലങ്ങാട്ടുപള്ളിയുടെ വികാരി
പറമ്പിൽ അലെക്ക്സാന്ത്രൊ എന്ന ദെഹം എല്ലാ പട്ടക്കാരിലും ഏററം
യോഗ്യനായി കണ്ടിരിക്കുന്നുവെന്ന ബൊധിപ്പിക്കയും ചെയ്തു. നമ്മുടെ വാ
ഴ്ത്തപ്പെട്ട കൊമ്മിസാരി തന്റെ ഹൃദയത്തിൽ നിയൊഗിച്ചിരുന്ന ആളെ
തന്നെ സംഘക്കാർ എല്ലാവരും തെരിഞ്ഞെടുത്തു എന്നു കണ്ടാറെ വളരെ
തെളിഞ്ഞു. സാക്ഷാൽ എല്ലാ ചരിത്രങ്ങളിലും കാണുന്നതുപൊലെ പറ
മ്പിൽ ചാണ്ടി എന്ന ദെഹം എല്ലാംകൊണ്ടും ബഹുമാനവും മഹിമയുമുള്ള
വനായിരുന്നു. എങ്കിലും ഒ വയസ്സുള്ളവനായിരുന്ന കടവിൽ അലെ
ക്സാന്ത്രൊ എന്ന ദെഹം ബുദ്ധിസാമർത്ഥ്യംകൊണ്ട മനസ്സുവെച്ചാൽ പറ
മ്പിൽ ചാണ്ടി എന്ന ദെഹത്തിന്ന വളരെ സഹായം, അല്ലെങ്കിൽ വള
രെ ഉപദ്രവം ചെയ്യാമെന്നായിരുന്നതിനെക്കൊണ്ടും അതുവരെ തമ്മിൽ
കുറെ രസക്കെടായി കഴിഞ്ഞിരുന്നതിനെക്കൊണ്ടും തക്ക ഗുണദൊഷം കിള
വനൊടു പറഞ്ഞതിന്റെശെഷം കടവിൽ അലെക്ക്സാന്ത്രൊ വെറിട്ടൊരു
മനുഷ്യനായി എന്നു തൊന്നുവാൻ തക്ക വിധമായി പകർന്ന പറമ്പിൽ

ചാണ്ടി എന്ന ദെഹത്തെ പിടിച്ചുതഴുകി മരിക്കുന്നതുവരെ തന്നാൽ കഴിയുന്ന സഹായം ചെയ്യാമെന്ന സത്യത്തൊടുകൂടെ കടവിൽ അച്ചൻ വാഗ്ദത്താക്കുകയും ചെയ്തു.

"ഈ വണ്ണം കാൎയ്യങ്ങൾ എല്ലാം അസ്ഥമായതിന്റെ ശെഷം തിരുസ്സഭയുടെ ചട്ടപ്രകാരം പറമ്പിൽ അല്ലെക്ക്സാന്ത്രൊ എന്ന ദെഹത്തിന്ന മെത്രാന്റെ പട്ടം കൊടുക്കെണ്ടുന്ന ദിവസം നിശ്ചയിച്ച പള്ളികൾക്ക അറിയിക്കയും ചെയ്തു. മെത്രാനായിട്ട തെരിഞ്ഞെടുക്കപ്പെട്ട ദെഹം അടുത്തിരുന്ന ദൈവമാതാവിന്റെ ശുദ്ധീകരതിരുനാളിൽ വാഴിക്കപ്പെട്ടുവാൻ ആഗ്രഹിച്ചിരുന്നു. എന്നാൽ വാഴ്ത്തപ്പെട്ടുവന്ന താമസത്തിന്ന അനുവദിക്കപ്പെട്ട ദിവസങ്ങൾ ചുരുങ്ങിയിരുന്നതിനെക്കൊണ്ട എല്ലാവരുടെ അപെക്ഷപ്രകാരം മകരമാസം മുപ്പത്തൊന്നാംതിയ്യതി നിശ്ചയിക്കപ്പെട്ടു. ഈ നിശ്ചയത്തിന്റെ അറിയിപ്പ പള്ളികളിൽ പ്രസിദ്ധമായ ഉടനെ ക്രിസ്തിയാനികൾ കടുത്തുരുത്തിലെക്ക യാത്രയായി, എത്രപെര അതിന്നകൂടി എന്ന കണക്കില്ല എന്ന ചരിത്രക്കാരൊക്കയും എഴുതിസ്സാക്ഷിക്കയും ചെയ്യുന്നു. അപ്പൊഴെ 1663—ാം കാലം മകരമാസം മുപ്പത്തൊന്നാം തിയ്യതി കടുത്തുരുത്തി വലിയപള്ളിയിൽവെച്ച പറമ്പിൽ ചാണ്ടികത്തനാര മെഗാര എന്ന ദിക്കിന്റെ മെത്രാനായിട്ടും, മലയാളത്തിലെ മാർതൊമ്മാ ശ്ലീഹായുടെ നസ്രാണികളുടെ വിഗാരിയപ്പസ്തൊലിക്കായായിട്ടും കൎമ്മലീത്താ ദിസ്കാൾസു സഭയിലെ മാർ യൌസെപ്പ സെബസ്ത്യാനി എന്ന വാഴ്ത്തപ്പെട്ടവന്റെ കയ്യാൽ വാഴിക്കപ്പെട്ടു. ഈ സംഗതിക്കും, മൂന്നമെത്രാന്മാര ഇല്ലാഞ്ഞാൽ ഒരു മെത്രാനൊടുകൂടെ രണ്ടു പട്ടക്കാരെ സഹായക്കാരായിട്ട കൂട്ടിവാഴിക്കുന്നതിന്നും ഉള്ള മുഷ്കരതപങ്ങളെ കൊടുത്ത ഏഴാമത്തെ അല്ലെക്ക്സന്ത്രൊസെന്ന ശുദ്ധമാന മാർപ്പാപ്പായുടെ തിരുവെഴുത്ത വാഴ്ചക്കുമുമ്പിൽ വായിച്ച പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. വാഴ്ചകഴിഞ്ഞ ഉടനെ പുത്തൻ മെത്രാന്റെ മരുമകനായിരുന്ന മത്തായി കത്തനാര അറാം പട്ടക്കാരന്റെ ഉടുപ്പൊടുകൂടെ പ്രസംഗംപറഞ്ഞു. ആ പ്രസംഗത്തിൽ പ്രത്യെകം ശുദ്ധമാന മാർപ്പാപ്പായെയും, ആ ദെഹത്തിന്റെ സ്ഥാനാപതിയായ യൌസെപ്പ സെബസ്ത്യാനിയെയും, സ്തുതിച്ച അവൎക്ക എല്ലാവരുടെയും പെൎക്കായിട്ട ഉപകാരസ്മരണംചെയ്തു...... പറമ്പിൽ അല്ലെക്ക്സാന്ത്രൊ മെത്രാന്റെ ഗുണലക്ഷണങ്ങളുടെമെൽ ചരിത്രങ്ങളിൽ കാണുന്ന ഒരു കുറിമാനം നമ്മുടെ കൂടെപ്പിറപ്പുകൾക്ക അറിവാൻ താല്പൎയ്യമാകുമെന്ന വിചാരിച്ച ഇവിടെ മൊഴിക്ക മൊഴിയായിട്ട പൊരുൾ തിരിക്കയും ആം: അതാകുന്നതെന്തെന്നാൽ: "പറമ്പിൽ അല്ലെക്ക്സാന്ത്രൊ എന്ന ദെഹം ഇടത്തുട്ടിന്നടുത്ത ശീശ്മയുടെ ഭയങ്കരമായ തിന്മ അറിഞ്ഞ ഉടനെ സത്യ തിരുസ്സഭയിൽചെന്ന അന്നുമുതൽ മരണത്തൊളം അൎക്കദ്യാക്കൊന്റെ സംബന്ധക്കാരനായിരുന്നാലും ദൈവന്യായം സംബന്ധന്യായത്തെക്കാളും, വലിയതും, തമ്മിൽ വിപരീതമായി വരുമ്പൊൾ സംബന്ധന്യായം കൂട്ടാക്കുവാൻ തക്കതല്ലാത്തതുമാകുന്നു എന്ന ബൊധിച്ച ഇയാളൊട്ട മറുതലിക്കയും ചെയ്തു. നമ്മുടെ വാഴ്ത്തപ്പെട്ട സെബസ്ത്യാനികൂട്ടരൊടുകൂടെ മലയാളത്തിൽ വന്നനാളിൽ ശുദ്ധമാന മാർപ്പാപ്പായുടെ സ്ഥാനപതിമാരായിട്ട കൈക്കൊണ്ട നാലുമാസത്തൊളം കറ

വിലങ്ങാട്ടു പള്ളിയിൽ പാൎപ്പിക്കയും ചെയ്തു; മഹാധൎമ്മിഷ്ഠനും, പരിശുദ്ധ ദൈവമാതാവിന്റെമേൽ വലിയ ഭക്തിക്കാരനും, ദൈവ ആരാധനമെൽ വളരെ ശുഷ്കാന്തിക്കാരനുമായിരുന്നു. തന്റെ കൈച്ചിലവാൽ രണ്ടു പള്ളി പണിയിച്ചിട്ടുണ്ടായിരുന്നു. വളരെ വിവെകവും, സാധുത്വവും മഹിമയുമുള്ളവനായിരുന്നതിനാൽ പട്ടക്കാരുടെകൂട്ടത്തിൽ മെത്രാന്റെ സ്ഥാനത്തിന്നു ഏറ്റം യൊഗ്യനായിരുന്നു."

"(വാഴ്ച കഴിഞ്ഞ്) മൂന്നാം ദിവസം (പുത്തൻമെത്രാൻ) മുട്ടുചിറ പള്ളിയോളം ചെന്നു അവിടെ ഒക്കെമുഴുത്തിച്ച തന്റെ അധികാരം നടത്തുകയുംചെയ്തു. ആ രാത്രി നമ്മുടെ വാഴ്ത്തപ്പെട്ടവനും പുത്തൻ മെത്രാനും കൂടിയിരുന്ന എണ്ണമില്ലാത്ത ക്രിസ്ത്യാനികളും കണ്ണുനീരുകളെ ചിന്തിക്കൊണ്ടു കഴിച്ചു എന്നുപറയാം. അന്നത്തെ നമ്മുടെ വാഴ്ത്തപ്പെട്ടവൻ മെത്രാന്മാൎക്കുള്ളതൊക്കെല്ലാവറ്റെയും, വെഷക്കൂട്ടത്തിനെയും, മെത്രാന്മാൎക്കുള്ള പുസ്തകങ്ങളെയും പുത്തൻ മെത്രാന്നുകൊടുത്തു യാത്രപറഞ്ഞു കുംഭമാസം നാലാംതിയ്യതി ആരംഭിച്ച പാതിരായാമപ്പോൾ വഞ്ചിയിൽകെറി കൊച്ചിക്കു പൊകകയും ചെയ്തു. ക്രിസ്ത്യാനികൾ എല്ലാവരും വളരെ കരഞ്ഞിരുന്നതുകൂടാതെ അനെകംപെര വഞ്ചിമെൽപിടിച്ചു അരയൊളം വെള്ളത്തിൽ ചെന്നു അവരുടെ പ്രിയമുള്ള ഇടയനും, പിതാവും, അവരുടെ നിത്യരക്ഷക്കായിട്ടു പറഞ്ഞുതീരാത്ത ദുഃഖങ്ങളെയും ബുദ്ധിമുട്ടുകളെയും അനുഭവിച്ചവനുമായ നമ്മുടെ വാഴ്ത്തപ്പെട്ട സെബസ്ത്യാനിയിൽ നിന്നു പിരിവാൻ മനസ്സില്ലാത്തപ്രകാരം കാട്ടുകയായിരുന്നു. എന്നാൽ ഈദെഹം കൊച്ചിക്കൊട്ടയിൽ ചെന്നഉടനെ റിക്കലൊഫ എന്ന പടത്തലവനെ ചെന്നു കണ്ടു തനിക്കു മലയാളത്തിൽ താമസിപ്പാൻ അനുവാദം കൊടുപ്പാൻ പാടില്ല എങ്കിൽ പാടുള്ള രണ്ടുകാൎയ്യം അപെക്ഷിക്കുന്നു എന്നു പറഞ്ഞു, അതായതു ഒന്നാമത്തെതു = മലയാളത്തിലെ കത്തൊലിക്കാക്കാരായ മാൎത്തൊമ്മാ ശ്ലീഹായുടെ നസ്രാണികളുടെ ഉപകാരത്തിന്നായിട്ടു ലന്തയിലെ കമ്പനി സംഘക്കാൎക്ക എഴുതിവരുവാനും, രണ്ടാമത്തെതു: വികാരി അപ്പസ്തൊലിക്കാ ആയിട്ടും, കത്തൊലിക്കാക്കാരുടെ ഇടയനായിട്ടും താൻ വാഴിച്ച പറമ്പിൽ അല്ലെക്സാന്ത്രൊ എന്ന മെത്രാനെ ലന്തക്കാരുടെ സങ്കെതത്തിൽ കൈക്കൊള്ളുവാനും അപെക്ഷിച്ചു. റിക്കലൊഫ എന്ന പടത്തലവൻ മുമ്പിലത്തെയപെക്ഷപ്രകാരം ലന്തയിലെക്ക എഴുതിട്ടുണ്ടെന്നും, പിന്നെയും എഴുതാമെന്നും പറഞ്ഞു. മെത്രാനെ കൈക്കൊണ്ടു സംരക്ഷണം ചെയ്യാമെന്നും, കൊച്ചിയിൽ വരുത്തി കാണണമെന്നും പറഞ്ഞു. നമ്മുടെ വാഴ്ത്തപ്പെട്ടവൻ ഉടനെ കടുത്തുരുത്തിയിലെക്ക എഴുതി അയച്ചു വരുത്തുകയും പടത്തലവൻ പറമ്പിൽ അല്ലെക്സാന്ത്രൊ എന്ന ദെഹത്തെ കൈക്കൊണ്ടു ബഹുമാനത്തൊടുകൂടെ പറഞ്ഞയക്കുകയും ചെയ്തു. അതിനാൽ നമ്മുടെ ക്രിസ്ത്യാനികൾക്ക വളരെ സന്തൊഷവും, പടത്തലവനെ ചെന്നുകാണ്മാനുള്ള അൎക്കെദ്യാക്കൊനിന്റെ അപെക്ഷ പലപ്പൊഴും തള്ളപ്പെടുകയാൽ ആ പക്ഷക്കാൎക്ക വളരെ ദുഃഖവും ഉണ്ടാകയും ചെയ്തു. നമ്മുടെ വാഴ്ത്തപ്പെട്ട കൊമ്മിസ്സാരി 1663—ാംകാലം കുംഭമാസം 14—ാം തിയ്യതി കപ്പൽകെറി ഗൊവയിലെക്ക യാത്ര പുറപ്പെടുകയും

ചെയ്തു... 1665-ൽ കാലം മകരമാസം 6-ാം തിയ്യതി റോമ്മാ പുരിയിൽ എത്തി. എത്രയും വലിയ വണക്കത്തൊടുകൂടെ എല്ലാവരാൽ കൈക്കൊള്ളപ്പെട്ടതെന്ന്യെ മലയാളത്തിലും, ഗൊവയിലും താൻ ചെയ്തതെല്ലാം അംഗീകരിക്കപ്പെടുകയും ശുദ്ധമാനമാപ്പാപ്പാ യാത്രയാക്കിയ തിരുവെഴുത്തുകളിൽ സ്ഥിരപ്പെടുത്തപ്പെടുകയും ചെയ്തു."

30. 1872—ൽ മുദ്രിതമായ ഈ പുസ്തകത്തിൽനിന്നു ഞാൻ എടുത്തുചേർത്തിരിക്കുന്ന സാമാന്യം ദീർഘമായ ഈ ഭാഗം ഇന്നത്തെ മലയാളഭാഷമാത്രം വായിച്ചു ശീലിച്ചിട്ടുള്ളവർക്ക് അല്പം വിഷമകരമായി തോന്നിയേക്കാം. വ്യഞ്ജനങ്ങളുടെ 'എ' കാരത്തേയും 'ഒ' കാരത്തേയും സംവൃത 'ഉ' കാരത്തേയും കുറിക്കുന്നതിന്ന് അന്ന് പ്രത്യേക ചിഹ്നങ്ങളും ലിപികളും നടപ്പില്ലായിരുന്നു. ഭാഷ അല്പം പഴതായി തോന്നിയാലും പ്രസ്തുത ഭാഗം ഉൾക്കൊള്ളുന്ന സംഗതികൾ വളരെ സാരമായവയാണ്. മാർസ്സിനോസു് മെത്രാൻ വാഴ്ത്തപ്പെട്ട സെബസ്ത്യാനിയുടെ ചരിത്രം, പൌളിനോസിന്റെ 'ഇന്ത്യക്രിസ്റ്റിയാനാ' മുതലായ ചരിത്രരേഖകളെ അസ്പദമാക്കിയാണ് തന്റെ ഈ ചരിത്രം എഴുതിയിട്ടുള്ളതു എന്നു പ്രത്യേകം കാണിച്ചിട്ടുമുണ്ടു്. പറമ്പിൽ ചാണ്ടിമെത്രാന്റെ അഭിഷേകപ്രശ്നം വിഷമകരവും ദുർഘടതരവുമാക്കിക്കാണിക്കാനും അതിൽനിന്നും തന്റെ സ്വാർത്ഥപരമായ ഉദ്ദേശ്യത്തെ പൊന്തിച്ചുകാണിക്കാനുംവേണ്ടി സത്യനിഗ്രഹതങ്ങളാലും അസത്യസൂചനകളാലും മി. ചാഴികാടൻ സൃഷ്ടിച്ചുവിട്ടിരിക്കുന്ന അന്ധകാരാവൃതങ്ങളായ സാഹചര്യങ്ങളെല്ലാം മർസ്സിനോസുമെത്രാന്റെ പ്രസ്താവനകളുടെ പ്രകാശത്തിൽ അശേഷം അന്തർദ്ധാനം ചെയ്യുന്നു. കടുത്തുരുത്തിൽ കൂടിയ പള്ളിക്കാർ ഐകകണ്ഠ്യേന, ഏകസ്വരത്തിൽ, ചാണ്ടിക്കത്തനാരെ മെത്രാൻ പദത്തിലേക്കു തെരിഞ്ഞെടുത്തു കാണിച്ചു എന്നതു് പറമാത്രമായിരിക്കെ, തെക്കുംഭാഗർ മെത്രാൻ സ്ഥാനത്തിനു അവകാശവാദം പുറപ്പെടുവിച്ചു എന്നും, അവരും മോൺ. സെബസ്ത്യാനിയും ചാണ്ടിക്കത്തനാരുംകൂടി ആലോചിച്ചു് രാജിയുണ്ടായി എന്നും പറഞ്ഞാൽ ആരാണു വിശ്വസിക്കുക? ഈ രാജിയുടെ ശേഷമാണ് യോഗംകൂടി സർവ്വസമ്മതമായി ചാണ്ടിക്കത്തനാരെ നിർദ്ദേശിച്ചതു് എന്ന് ഒരു ആക്ഷേപം പറഞ്ഞേക്കാം. എന്നാൽ അതിനും ഇവിടെ സ്ഥാനമില്ല. "നമ്മുടെ വാഴ്ത്തപ്പെട്ട കെമ്മിസ്സാരി തന്റെ ഹൃദയത്തിൽ നിയോഗിച്ചിരുന്ന ആളെ തന്നെ സംഘക്കാർ എല്ലാവരും തെരിഞ്ഞെടുത്തു എന്നു കണ്ടാറെ വളരെ തെളിഞ്ഞു" (സന്തോഷിച്ചു) എന്നാണല്ലൊ ഞാൻ ഉദ്ധരിച്ച ചരിത്രത്തിൽ പറയുന്നതു്. അതായതു് മെത്രാൻ പദത്തിലേക്കു ഇന്നാർ തെരിഞ്ഞെടുക്കപ്പെടണമെന്നു യാതൊരു നിർദ്ദേശമോ ആലോചനയോ മാർ സെബസ്ത്യാനി ചെയ്തില്ല; ഇന്നാരുമാത്രമാണ് മെത്രാൻ സ്ഥാനത്തിനു യോഗ്യൻ എന്നു് അദ്ദേഹത്തിനുണ്ടായിരുന്ന അഭിപ്രായത്തെ അദ്ദേഹം വെളിക്കാക്കിയിരുന്നതുമില്ല. ഇങ്ങനെ മാർസെബസ്ത്യാനിയുടെ ആന്തരം അറിയാതെയും യോഗത്തിൽ ഭിന്നാഭിപ്രായമുണ്ടാകാതെയുമാണ് ഏകസ്വരത്തിൽ യോഗം ചാണ്ടിക്കത്തനാരെ നിർദ്ദേശിച്ചതു്. സെബസ്ത്യാനി അറസ്റ്റ്ഭയന്നാണ് കടുത്തുരുത്തിൽ ഓരോദിവസവും കഴിച്ചുകൂട്ടിയിരുന്നതു് എന്നും മെത്രാൻ വാ

ശ്ശുകഴിഞ്ഞയുടനെ ലന്തക്കാരുടെ കൈയിൽ പെടാതെ നാടുവിട്ടു എന്നും മററുമുള്ള കഥകൾ കെട്ടുകഥകൾതന്നെയാണ് എന്നു മാന്യവായനക്കാർ ഗ്രഹിച്ചു കഴിഞ്ഞുവല്ലൊ.

മി. ചാഴികാടൻ പറയുന്ന രാജിയുടെ ഫലമായി രണ്ടു വാഗ്ദാനങ്ങൾ നടന്നതായിട്ടാണ് കാണിച്ചിരിക്കുന്നത്. അതിൽ ഒന്നാമത്തേത് പറമ്പിൽ ചാണ്ടിക്കത്തനാർ സെബസ്ത്യാനിയുടെ മുമ്പാകെ പഴയകൂറതരകനോട്ടു ചെയ്യുതാണത്രെ. അതിന്റെ സാരമാകട്ടെ ചാണ്ടിയച്ചൻ മെത്രാനായി കഴിഞ്ഞാൽപിന്നെ തെക്കുംഭാഗരെ ഒരു പ്രത്യേക സമുദായമായി ഗണിച്ചു് അവരുടെ ആവശ്യങ്ങളും അവകാശങ്ങളും പ്രത്യേകം ശ്രദ്ധിച്ചു സംരക്ഷിച്ചു കൊള്ളാമെന്നായിരുന്നു. രണ്ടാമത്തെ വാഗ്ദാനം മോൺ: സെബസ്ത്യാനി തെക്കുംഭാഗരുടെ പേർക്കായി ചാണ്ടിയച്ചനോടു ചെയ്തതാണ്. പറമ്പിൽ ചാണ്ടിക്കത്തനാരെ തെക്കുംഭാഗരുടെ ആസ്ഥാനമായ കടുത്തുരുത്തി വലിയപള്ളിയിൽവച്ച് അവരുടെ പ്രത്യേക ചുമതലയിൽ അവർക്കു പ്രത്യേകം കർത്തവ്യമുള്ള വിധത്തിൽ വാഴിച്ചുകൊള്ളാമെന്നായിരുന്നത്രെ അതിന്റെ വിഷയം. ഉടനേ തരകൻ തന്റെ അവകാശവാദം പിൻവലിക്കയും അദ്ദേഹത്തിന്റെ സമുദായക്കാർ പറമ്പിൽ ചാണ്ടിമെത്രാനെ അവരുടെയും മെത്രാനായി അംഗീകരിച്ചുകൊള്ളാമെന്നു സമ്മതിക്കയും ചെയ്തുപോൽ!! ഈ പ്രസ്താവനകൾക്കു ആധാരമായ രേഖ എന്തെന്നു മി. ജോസഫ് കാണിച്ചിട്ടില്ല. എന്നാൽ മാർജോസഫ് സെബസ്ത്യാനി ഇതിനേപ്പററി വല്ലതും രേഖപ്പെടുത്തിയിട്ടുണ്ടെങ്കിൽ അതു അദ്ദേഹത്തിന്റെ രണ്ടാം യാത്രാവിവരണത്തിൽ മാത്രമേ കാണാൻ നിവൃത്തിയുള്ളല്ലൊ. അതിനാൽ ആ പുസ്തകം കണ്ടുകിട്ടി അതിലെ സാരം ഗ്രഹിക്കേണ്ടതു് അത്യാവശ്യമായി ഭവിച്ചു. അതിനു ഞാൻ ഹിമവൽസേതുപര്യന്തം പര്യേഷണം ചെയ്യേണ്ടതായി വന്നു. എന്റെ ഈ പ്രയത്നം ഒടുവിൽ വിജയപര്യവസായി ആയി. ഇത്താലിയൻ ഭാഷയിൽ ധാരാളം പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ള എന്റെ ഒരു ബഹുമാന്യസ്നേഹിതൻ ആ പുസ്തകം മുഴുവനും വായിച്ചു നോക്കിയശേഷം പ്രകൃതവുമായി അതിൽ ബന്ധംകണ്ട ഭാഗങ്ങൾ കുറിച്ചു് ഭാഷാന്തരം ചെയ്തു് അയച്ചുതന്നു. മോൺസിഞ്ഞോർ സെബസ്ത്യാനിയുടെ ഈ രേഖകൾ കൈവശം വന്നു ചേരുന്നതിനു മുൻപുതന്നെ മി. ചാഴികാടന്റെ പ്രസ്താവനകളെപ്പററി മുൻഖണ്ഡികകളിൽ ഞാൻ ചെയ്തിട്ടുള്ള നിരൂപണങ്ങൾ രേഖപ്പെടുത്തിക്കഴിഞ്ഞിരുന്നു. എങ്കിലും അവയിൽ ഒന്നുപോലും പിൻവലിക്കേണ്ടതായി വന്നില്ലെന്നു മാത്രമല്ല എന്റെ നിഗമനങ്ങളെ മാർ സെബസ്ത്യാനിയുടെ പ്രസ്താവനകൾ സാധൂകരിക്കയും ബലപ്പെടുത്തുകയും മാത്രമേ ചെയ്യുന്നുള്ളു. മാർസെബസ്ത്യാനിയുടെ അഭയസ്ഥാനം കടുത്തുരുത്തി വലിയപള്ളിയും അദ്ദേഹത്തിന്റെ പ്രധാന സഹായക്കാർ കടുത്തുരുത്തി വലിയപള്ളി ഇടവകക്കാരും ആയിരുന്നു എന്നോ; അക്കാലത്തു് ന്യായമായും ന്യായരഹിതമായുമുള്ള അധികാരങ്ങളുടെ ആസ്ഥാനങ്ങൾ തെക്കുംഭാഗർക്കു സ്വന്തമായി ഉണ്ടായിരുന്ന പള്ളികൾ ആയിരുന്നു എന്നോ; മാർസെബസ്ത്യാനി മെത്രാനെയും ചുമ്മാമെത്രാനായ മാർതോമ്മായേയും സഹായിച്ചു പുലർത്തിക്കൊണ്ടിരുന്നത് തെക്കുംഭാഗരും

അവരുടെ പള്ളികളും ആയിരുന്നു എന്നോ; മോൺ. സെബസ്ത്യാനിയുടെ പിൻഗാമിയായി ആരെ വാഴിക്കണം, എങ്ങനെ വാഴിക്കണം എന്നുള്ള പ്രശ്നം വളരെ ദുർഘടമായി ഭവിച്ചു എന്നോ; ഈ ദുർഘടങ്ങൾ എല്ലാം കൂടുതൽ വിഷമതരമാകത്തക്കവണ്ണം തെക്കുംഭാഗർ അവരുടെ അവകാശവാദവുംകൊണ്ടു മുമ്പോട്ടുവന്നു എന്നോ; മാർ ജോസഫ് പള്ളിക്കര തരകനെ ക്ഷണിച്ചു കടുത്തുരുത്തിയിൽ വരുത്തി തരകനും മാർ സെബസ്ത്യാനിയും ചാണ്ടിക്കത്തനാരും തമ്മിൽ കൂടിയാലോചന നടത്തിയെന്നോ; ഈ ആലോചനയുടെ ഫലമായി തൃപ്തികരമായ ഒരു രാജിയുണ്ടായി എന്നോ; തദനുസരണം ചാണ്ടിയച്ചൻ തെക്കുംഭാഗരെ പ്രത്യേകം സംരക്ഷിച്ചുകൊള്ളാമെന്നു പള്ളിക്കരതരകനോടോ ചാണ്ടിയച്ചന്റെ മെത്രാഭിഷേകം കടുത്തുരുത്തി വലിയ പള്ളിയിൽവച്ചു തെക്കുംഭാഗരുടെ ചിലവിലും ഉത്തരവാദിത്വത്തിലും നടത്തിച്ചുകൊള്ളാമെന്നു മാർ സെബസ്ത്യാനി ചാണ്ടിയച്ചനോടോ യാതൊരു വാഗ്ദാനവും ചെയ്തതായോ മാർ സെബസ്ത്യാനിയുടെ യാത്രാവിവരണത്തിൽ കാണുന്നില്ല. എന്നാൽ കൊറവലങ്ങാട്ടുപള്ളിക്കാർ മാർ സെബസ്ത്യാനിയെ സാദരം സ്വീകരിച്ചു് അനേകമാസകാലം അദ്ദേഹത്തെ അവിടെ സംരക്ഷിച്ചതായി ടി പുസ്തകം 25-ാം അദ്ധ്യായം 149-ാം വശത്തു് പ്രത്യേകം എടുത്തു പറഞ്ഞിട്ടുണ്ടു്. അതു ഇങ്ങനെയാണു്:

"These received me when for the first time I entered into Malabar, and they kept me for four months in their church"

"ഞാൻ ആദ്യമായി മലയാളത്തു കാലുകുത്തിയ അവസരത്തിൽ ഇവർ എന്നെ സ്വീകരിച്ചു് തങ്ങളുടെ പള്ളിയിൽ നാലുമാസക്കാലത്തേക്കു എന്നെ താമസിപ്പിച്ചു സംരക്ഷിച്ചു." മാർ സെബസ്ത്യാനി നാടുവിടുന്നതിനു നിർബന്ധിതനായ സന്ദർഭത്തിൽ ഒരു പിൻഗാമിയെ തിരഞ്ഞെടുക്കാൻ ചെയ്ത ശ്രമത്തിൽ യാതൊരു വിധത്തിലുള്ള വൈഷമ്യങ്ങളോ ദുർഘടങ്ങളോ അഭിമുഖീകരിക്കേണ്ടതായി വന്നില്ല എന്നുമാത്രമല്ല, പരിശുദ്ധാത്മാവിയുടെ പ്രത്യേക സഹായത്താൽ അതു വളരെ ശാന്തമായ അന്തരീക്ഷത്തിലും പ്രതീക്ഷയെ കവിഞ്ഞ വിജയത്തിലും പര്യവസാനിച്ചു എന്നു് അദ്ദേഹം ടി. പുസ്തകം 27-ാം അദ്ധ്യായത്തിൽ 137-8 വശങ്ങളിൽ രേഖപ്പെടുത്തിയിട്ടുമുണ്ടു്. മർസ്സീനോസു മെത്രാനച്ചൻ രചിച്ച ചരിത്രത്തിൽനിന്നു ഞാൻ മുൻഖണ്ഡികയിൽ ചെയ്തിരിക്കുന്ന ഉദ്ധൃതം ഈ ആശയംതന്നെ പ്രകടിപ്പിക്കുന്നുണ്ടെങ്കിലും, മാർ സെബസ്ത്യാനി മെത്രാന്റെ പ്രസ്താവന അതിലും കൂടുതൽ വ്യക്തമായിരിക്കുന്നതിനാൽ അദ്ദേഹത്തിന്റെ വാക്കുകളെക്കൂടി ഇവിടെ ഉദ്ധരിക്കുന്നതു ഉപകാരപ്രദമെന്നു വിചാരിക്കുന്നു:

"On that occasion was manifestly seen the assistance of the Holy Ghost, because all unanimously, uno ore, by acclamation, the heads of one church not knowing the wish of the heads of the others, nominated him whom I was intending, and (who) was known to be more

able than (all) the others, namely Father (a title which is given to secular priests in those parts) Alexander de Campo, cousin of the Intruder, Parochus of Santa Maria major of Corolengatte, the most important church, and an exemplary man of most holy parts"--

"ആ സന്ദർഭത്തിൽ പരിശുദ്ധാരൂപിയുടെ സഹായം പ്രത്യക്ഷമായി കാണപ്പെട്ടു. എങ്ങനെയെന്നാൽ എല്ലാവരും ഐകമത്യേന, ഏകസ്വരത്തിൽ ഉച്ചൈർഘോഷം, ഒരു പള്ളിയുടെ തലവന്മാർ ഇതര പള്ളികളുടെ തലവന്മാരുടെ മനോരഥമറിയാതെ, ഞാൻ ഉദ്ദേശിച്ചിരുന്നതും മറ്റെല്ലാവരിലും വെച്ച് സമർത്ഥൻ എന്നു അറിയപ്പെട്ടിരുന്നതുമായ ആളിന്റെ നാമംതന്നെ നിർദ്ദേശിച്ചു. അതായത്, പറമ്പിൽ ചാണ്ടിയച്ചനെ. (അച്ചൻ എന്നത് ആ ഭാഗങ്ങളിൽ ഇടവകപ്പട്ടക്കാർക്കു നൽകപ്പെട്ടിരിക്കുന്ന സംജ്ഞയാണ്.) ഇദ്ദേഹമാകട്ടെ അനധികൃതമായി മെത്രാൻപദം കരസ്ഥമാക്കിയ ആളിന്റെ പിതൃവ്യപുത്രനും, ഏററം പ്രധാനപള്ളിയായ കൊറോലെങ്ങാട്ടെ പരിശുദ്ധമറിയത്തിന്റെ വലിയപള്ളിയുടെ വികാരിയും, ഏററം പരിശുദ്ധനും അനുകരണീയനുമായ ഒരു ദേഹമായിരുന്നു." ഇവിടെപ്പറയുന്ന അവസരം പുതിയമെത്രാനെ തിരഞ്ഞെടുക്കാൻ മാർ സെബസ്ത്യാനി കടുത്തുരുത്തി വലിയപള്ളിയിൽ സുറിയാനിപ്പള്ളിക്കാരുടെ ഒരു യോഗം വിളിച്ചുകൂട്ടി തനിക്കു ഒരു പിൻഗാമിയെ നിശ്ചയിക്കേണ്ടതിന്റെ ആവശ്യകതയേയും, മെത്രാൻസ്ഥാനത്തിൽ തെരിഞ്ഞെടുക്കപ്പെടുന്ന ആളിൽ ഉണ്ടായിരിക്കേണ്ട ഗുണഗണങ്ങളേയും പററി യോഗാംഗങ്ങളെ ഉൽബോധിപ്പിച്ചശേഷം ആ ഉന്നതപദത്തിനു അർഹനെന്നു അവർക്കു തോന്നുന്ന ആളിനെ തെരിഞ്ഞെടുക്കാൻ നിർദ്ദേശം നൽകിയ അവസരമായിരുന്നു. അവിടെ യാതൊരു ദുർഘടമോ വൈഷമ്യമോ ആവിർഭവിക്കുന്നില്ല. യോഗാംഗങ്ങൾ പരസ്പരം ആലോചിക്കയോ ആശയവിനിമയനം ചെയ്കയോ ചെയ്യുന്നില്ല. ഓരോപള്ളിക്കാരും അഹമഹമികയാ പറമ്പിൽ ചാണ്ടിയച്ചനെ നിർദ്ദേശിക്കുന്നു. മെത്രാൻസ്ഥാനത്തിനു സർവ്വഥാ അർഹനെന്നു മാർ സെബസ്ത്യാനി നിശ്ചയിച്ച് സ്വഹൃദയാന്തർഭാഗത്തുമാത്രം അതിശ്രദ്ധമായി വെച്ചിരുന്നതും ചാണ്ടിമെത്രാന്റെ പേരുതന്നെ. യാതൊരു തർക്കമോ വഴക്കോ അവകാശവാദമോ കൂടാതെ എല്ലാവരും ഏകസ്വരത്തിൽ ഉച്ചത്തിൽ പറമ്പിൽ ചാണ്ടിയച്ചനെ നിർദ്ദേശിച്ചതിൽ പരിശുദ്ധാരൂപിയുടെ പ്രത്യേകസഹായം പ്രത്യക്ഷപ്പെട്ടതായി മാർ സെബസ്ത്യാനി വിശ്വസിക്കുന്നതിൽ ആക്ഷേപത്തിനു യാതൊരവകാശവുമില്ലതാനും. ആകയാൽ മി. ചാഴികാടൻ പറയുന്നതുപോലെയുള്ള അവകാശവാദമോ, കൂടിയാലോചനയോ, രാജിയോ ഒന്നും അവിടെ നടന്നില്ല. അങ്ങനെയൊക്കെ ഇതിനുമുമ്പ് ഏതോ അവസരത്തിൽ നടന്നു എന്നു വിചാരിപ്പാനും വഴിയില്ല. അങ്ങനെ സംഭവിച്ചിരുന്നെങ്കിൽ മെത്രാൻസ്ഥാനത്തിലേക്കു മാർ സെബസ്ത്യാനി ഉദ്ദേശിച്ചിരിക്കുന്ന ആൾ ഇന്നാരാണ് എന്ന് യോഗാംഗങ്ങളെ അദ്ദേഹം മുൻകൂട്ടി ധരിപ്പിച്ചിരുന്നു എന്നു വരണം. അങ്ങനെയുണ്ടായിട്ടില്ലെന്നു അ

ദ്ദേഹം തന്നെ പറഞ്ഞിട്ടുണ്ടല്ലോ. കൂടാതെയും അന്ന സുറിയാനിക്കാരുടെ ഏറ്റം പ്രധാനപ്പെട്ട പള്ളി കൊറവിലങ്ങാട്ടു മർത്ത്മറിയത്തിന്റെ നാമത്തിലുള്ള 'വലിയപള്ളി' ആയിരുന്നു എന്നു് അദ്ദേഹം പറയുന്നതും പ്രത്യേകം ശ്രദ്ധാർഹമാണ്. 'വലിയ പള്ളി' എന്ന 'പേരിനെ ആസ്പദമാക്കി മി. ജോസഫ് 167–8 വശങ്ങളിൽ ചെയ്തിരിക്കുന്ന പ്രസ്താവനകളെപ്പറ്റി ഞാൻ ഈ അദ്ധ്യായം 8–ാംഖണ്ഡത്തിൽ ചെയ്തിരിക്കുന്ന വിമർശനം മാന്യവായനക്കാർ അനുസ്മരിക്കുന്നുണ്ടായിരിക്കുമല്ലോ.

തെക്കുംഭാഗരേയും ചാണ്ടിമെത്രാനെയും പരാമർശിക്കുന്ന ഒരു ഭാഗം മോൺ: സെബസ്ത്യാനിയുടെ രണ്ടാംപുസ്തകം 25-ാം അദ്ധ്യായത്തിൽ കാണുന്നുണ്ടു്. മി. ചാഴികാടൻ 212–ാം വശത്തു് മാർ സെബസ്ത്യാനിയുടെ ഈ അദ്ധ്യായത്തിൽനിന്നു ഏതാനും വിവരങ്ങൾ ചുരുക്കി ഉദ്ധരിക്കുന്നതായി പറഞ്ഞിട്ടുള്ളതു് ഇങ്ങനെയാണ്: "ഈ കടശിദിവസങ്ങളിൽ തെക്കുംഭാഗരിൽ പ്രമാണിയും, യോഗ്യനും, അസാധാരണകാഴ്ചപ്പാടുള്ളവനുമായ ചുങ്കത്തിലെ പ്രമാണിയെ (പഴുക്കരതരകനെ) എന്റെ പക്കൽ വരുത്തി. അപവാദരണക്കാരനായ ആർച്ചുഡീക്കന്റെ (മാർ തോമ്മായുടെ) ശിഷ്യഭാഗത്തു അവരിൽ ചുരുക്കംപേരെ ചേർന്നിരുന്നുള്ളു. മറ്റുള്ളവർ ആർച്ചുഡീക്കൻ തട്ടിപ്പുകാരനാണെന്നു കണ്ടു് അത്ര്യമേ അയാളെ ഉപേക്ഷിച്ചു. ആ പ്രമാണി എന്നോടു പറഞ്ഞു: "പുതിയതായി വരുന്ന കറവിലങ്ങാട്ടുകാരൻ ചാണ്ടിമെത്രാൻ വടക്കുംഭാഗരുടെ ജാതിയിൽപെട്ടവനാണെങ്കിലും പുണ്യവാനാണ്. തെക്കുംഭാഗം ക്രിസ്ത്യാനികളെയും അവരുടെ പള്ളികളെയും സംബന്ധിച്ച് അദ്ദേഹം തെക്കുംഭാഗനാണെങ്കിലും (– ? –) താനുൾപ്പെട്ട സമുദായം അദ്ദേഹത്തിന്റെ അനുസരണയിൽ ഇരുന്നുകൊള്ളാമെന്നു വാഗ്ദത്തം ചെയ്യുന്നു." ഈ വാഗ്ദത്തത്തിനുപകരമായി ഇയാളെയും ഇയാളുടെ ജനങ്ങളെയും പള്ളികളെയും പ്രത്യേകം കരുതണമെന്നു പറമ്പിൽ ചാണ്ടിക്കത്തനാരോടു് ഞാൻ ഈ പ്രമാണിയെ കൂട്ടിനിറുത്തിപ്പറഞ്ഞു. പറമ്പിൽ ചാണ്ടിക്കത്തനാർ അതിനു മറുപടിയായി എന്നോടും ആ പ്രമാണിയോടുംകൂടി പറഞ്ഞു: "ഇവരുടെ ഭക്തിക്ലിപ്തതയേയും വിശ്വാസദൃഢതയേയുംപറ്റി എനിക്കു മുമ്പേതന്നെ വിശ്വാസം വന്നിട്ടുണ്ടു്. വടക്കുംഭാഗരെ എന്നതിനേക്കാൾ വളരെക്കൂടുതലായി ഞാൻ ഇവരെ എല്ലായ്പോഴും പ്രത്യേകം സഹായിക്കയും അന്വേഷിക്കയും ചെയ്തുകൊള്ളാമെന്നു വാഗ്ദത്തം ചെയ്തുകൊള്ളുന്നു." ഇതിനെ തുടർന്നു "തെക്കുംഭാഗരെന്നും വടക്കുംഭാഗരെന്നും ഉള്ള പേരുകൾ ഉണ്ടായതു് പ്രാചീനകാലത്തെ അവരുടെ വാസസ്ഥലങ്ങളുടെ സ്ഥാനഭേദങ്ങൾകൊണ്ടാണ്. അല്ലാതെ നവീനമായ ഒരു പേരല്ല. അവർ (തെക്കുംഭാഗർ) വളരെ വ്യത്യാസപ്പെട്ടും എന്നാൽ ഇടകലർന്നും ജീവിക്കുന്നു. തെക്കുംഭാഗം ക്രിസ്ത്യാനികളുടെ മഹാമനസ്കതയും സൽസ്വഭാവവും കൊണ്ടാണ് അവർ പറമ്പിൽ ചാണ്ടിമെത്രാനെ ആദരിച്ചു സ്വീകരിച്ചതു്" എന്നും മറ്റും ഈ പുസ്തകത്തിൽ തുടർന്നുപറഞ്ഞിട്ടുണ്ടു്. മാർ സെബസ്ത്യാനിയുടെ ഈ ഭാഗത്തിന്റെ ഒരു പ്രതിയും അതിന്റെ ഒരു ഇംഗ്ലീഷ് പരിഭാഷയും എന്റെ കൈവശം ഉണ്ടു. അതുവച്ചുനോക്കിയിട്ടു മി. ചാഴികാടന്റെ ഉദ്ധൃതം മൂലത്തോടു് ഒരുവിധം യോജിക്കുന്നതായി

കാണുന്നില്ല. മി. ചാഴികാടൻ "ചുരുക്കി ഉദ്ധരി"ക്കുന്നതായിട്ടാണല്ലൊ പറഞ്ഞിരിക്കുന്നതു്. എന്നാൽ മാന്യവായനക്കാർതന്നെ വായിച്ചു വിധിക്കുന്നതിനായി പ്രസ്തുത ഇംഗ്ലീഷ് പരിഭാഷയും അതിന്റെ ഒരു മലയാളവിവൎത്തനവും ഒട്ടും ചുരുക്കാതെ ഞാൻ ഇവിടെ ചേൎത്തുകൊള്ളുന്നു.

"In this last day there came an important person of Theccumpagom or of the south; he is their leader. Even though they are not found except in four or five places, still they are the noblest, and contrary to all others, never having relations with them. They have helped much in the matter of giving a bishop to those christians. Almost all of those few who did not follow the intruder were from them. And the rest of them were the first to leave him as soon as they found out the deception. The said leader of Turgolin told me many times on the same day that he was hoping in God to see the whole land submitted to the new bishop, all knowing that he was legitimate, their national, and so virtuous. As regards the christians and the churches of the south, he obliged himself to hold them always obedient, even when all others abandoned him, without considering that he was not of Theccumpagom. In his presence, I recommended warmly, himself, his christians and their churches to Monsignor di Megara, that this offer might be pleasing to him, and he said that he recognised their zeal and fervour and that always he would protect, help and serve them with his life itself, and that, much more than the others called Vadakumpagom or the Northeners. (This denomination of Australians and Northeners is only by reason of the site of their old places and not of the modern much changed and in confusion)"

"ഈ കടശിദിവസം തെക്കുംഭാഗത്തിലെ ഒരു പ്രധാനി എന്റെ പക്കൽ വന്നു. അദ്ദേഹം അവരുടെ നേതാവാണു്. നാലോ അഞ്ചോ സ്ഥലങ്ങൾ ഒഴികെ മറ്റുഭാഗങ്ങളിൽ അവർ കാണപ്പെടുന്നില്ലെങ്കിലും, അവർ ഏറ്റം മഹാമാന്യന്മാരാണു്. മറ്റെല്ലാവരിലുംനിന്നു ഭിന്നമായി, ഇവൎക്കു അവരുമായി (ശീശ്മഭാഗക്കാർ?) യാതൊരു സംസൎഗ്ഗവുമില്ല. ആ ക്രിസ്ത്യാനികൾക്കു ഒരു മെത്രാനെ നൽകുന്ന കാൎയ്യത്തിൽ ഇവർ വളരെ സഹായം ചെയ്തിട്ടുണ്ടു്. ന്യായരഹിതമായി അധികാരം സമ്പാദിച്ച ആളിനെ അനുഗമിക്കാഞ്ഞവർ മിക്കവാറും എല്ലാവരും ഇവരിൽനിന്നായിരുന്നു. ശേഷിച്ചവർ, വഞ്ചനകണ്ടുപിടിച്ച ഉടനേ അദ്ദേഹത്തെ ഉപേക്ഷിച്ചവരിൽ മുൻപന്മാരുമായിരുന്നു. പുതിയ മെത്രാൻ ധൎമ്മ്യനും അവ

അതിനു മതിയായ കാരണമുണ്ടുതാനും. തെക്കുംഭാഗർ അന്നുവളരെ ചെറിയ ഒരു സമുദായമായിരുന്നു. അവർ മലങ്കരെ ആകെ നാലോ അഞ്ചോ സ്ഥലത്തെ കാണപ്പെട്ടിരുന്നുള്ളു. അവരുടെ സ്വഭാവവിശേഷമാകട്ടെ ഏതു ന്യൂന സമുദായത്തിനും സഹജമായിരിക്കുന്നതുപോലെ വിദേശീയ ഭരണമേധാവികളെ അട്ടിഗമിച്ചു പ്രീണിപ്പിച്ചു അവരുടെ സേവയിൽ കഴിച്ചുകൂട്ടുക എന്നതായിരുന്നു. ഈ വിപ്ലവത്തിന്റെ നടുനായകൻ അൎക്കദിയാക്കോൻ ആയിരുന്നെങ്കിലും അതിന്റെ സൂത്രധാരൻ ഇട്ടിത്തൊമ്മൻകത്തനാർ എന്ന തെക്കുംഭാഗൻ ആയിരുന്നല്ലൊ. അയാളുടെ പുറകേ തെക്കുംഭാഗരിൽ നന്നാക്കുറച്ചു പേരുമാത്രമേ പോയുള്ളു എന്നും അവരും ഉടനെ തിരിച്ചുവന്നു വിദേശീയ ഭരണാധിപനായിരുന്ന ഗാർസ്യാ മെത്രാപ്പോലീത്തായുടെ കീഴിൽതന്നെ നിന്നിരുന്നു എന്നുമാണു മാർസെബസ്ത്യാനി പറയുന്നതു്. ഈ സെബസ്ത്യാനി മെത്രാനു തന്റെ ആശ്രിതന്മാരും തന്റെ ഹിതത്തെ സൎവ്വഥാ അനുവൎത്തിച്ചും തന്നെ പ്രീണിപ്പിച്ചും വന്നിരുന്ന തെക്കുംഭാഗരോടു കൂടുതൽ അനുകമ്പയും പ്രീതിയും ഉണ്ടായിരുന്നു. ശീശ്മയിൽനിന്നു തിരിഞ്ഞുവരുന്നവർ അവരുടെ ധൎമ്മ്യാജപാലനായ കൊടുങ്ങല്ലൂർ മെത്രാപ്പോലീത്തായുടെ കീഴിൽതന്നെ നില്ക്കണമെന്നു സെബസ്ത്യാനി ഉപദേശിച്ചിരുന്നെങ്കിലും, കോട്ടയം, കടുത്തുരുത്തി, ഉദിയംപേരൂർ, ചുങ്കം എന്ന നാലു തെക്കുംഭാഗം പള്ളിക്കാർ മാത്രമേ അതിനു സമ്മതിച്ചുള്ളു എന്നു നാം കണ്ടല്ലൊ. ഇങ്ങനെ തന്റെ ഉപദേശങ്ങളെയും അഭീഷ്ടങ്ങളെയും അക്ഷരശഃ അനുഷ്ഠിച്ചിരുന്ന ഈ ചെറിയ സമുദായത്തിന്റെമേൽ—ഈ കുഞ്ഞാടുകളുടെമേൽ—സെബസ്ത്യാനി പ്രത്യേകം വാത്സല്യം കാണിച്ചെങ്കിൽ അതിൽ ഒട്ടും ആശ്ചൎയ്യത്തിനു വകയില്ല. പോരെങ്കിൽ വിപ്ലവകക്ഷികളുമായി അവൎക്കു യാതൊരു സംസൎഗ്ഗംപോലുമില്ലായിരുന്നു എന്നു സെബസ്ത്യാനി അവരേ പ്രശംസിക്കുന്നു. അതിനാൽ തെക്കുംഭാഗർ തങ്ങളുടെ പ്രിയപിതാവായ സെബസ്ത്യാനിയുടെ അന്തൎഗ്ഗതങ്ങൾ അനുസരിച്ചു പ്രവൎത്തിക്കുന്നതിനു എല്ലായ്പ്പോഴും സന്നദ്ധരായിരുന്നു. ഈ സന്ധിയിലാണു പുതിയമെത്രാന്റെ വാഴ്ച വന്നുകൂടിയതു്. അതു സംബന്ധിച്ചു തെക്കുംഭാഗരിൽനിന്നു മൊൺ: സെബസ്ത്യാനിക്കു വളരെ സഹായം സംസിദ്ധമായെന്നു അദ്ദേഹംതന്നെ തുറന്നുപറയുന്നു. ആ സ്ഥിതിക്കു വിഷമത്തെക്കൂടുതൽ ദുൎഘടമാക്കത്തക്കവണ്ണം അവകാശവാദവുംകൊണ്ടു തരകൻ പുറപ്പെട്ടു എന്നു ഒരിക്കലും വിശ്വസിക്കാൻ നിവൃത്തിയില്ല. നേരെമറിച്ചു തരകൻ ഇവിടെ ചെയ്യുന്നതു്, സെബസ്ത്യാനിക്കു ചാണ്ടിമെത്രാനോടുള്ള സ്നേഹബഹുമാനാദികളെ നല്ലവണ്ണം ഗ്രഹിച്ചുകൊണ്ടു ചാണ്ടിമെത്രാൻ പുണ്യവാനാണു്, മെത്രാൻപദത്തിനു സൎവ്വഥാ അൎഹനാണു് എന്നൊക്കെയുള്ള സ്തുതിഗീതങ്ങളെ അദ്ദേഹത്തിന്റെ ചെവിയിൽ മുഴക്കുകയാണു്. ഈ സ്തുതിഗീതത്തെ ഒരു ദിവസം തന്നെ പലപ്രാവശ്യം ആവൎത്തിക്കുന്നു; മൊൺ: ചാണ്ടിമെത്രാനെ മറ്റുള്ളവർ—വടക്കുംഭാഗർ—മുഴുവനും ഉപേക്ഷിച്ചാലും താനും തന്റെ സമുദായവും ഒരിക്കലും അങ്ങനെ ചെയ്യുകയില്ലെന്നും അദ്ദേഹത്തിന്റെ അനുസരണയിൽ വൎത്തിച്ചുകൊള്ളാമെന്നും തന്റെ സമുദായത്തിന്റെ നാമത്തിൽ തരകൻ വാഗ്ദാനം ചെയ്യുന്നു. ഈ

വാഗ്ദാനം ചെയ്വാൻ ആരും ആവശ്യപ്പെട്ടതായി കാണുന്നില്ല. തരകന്റെ ഈ സ്തുതിഗീതങ്ങളും അനുസരണാവാഗ്ദാനവും അവയുടെ ആവൎത്തനങ്ങളും തീൎച്ചയായും ഉള്ളിൽ ചില പ്രത്യേക ഉദ്ദേശം വെച്ചുകൊണ്ടു ചെയ്യപ്പെട്ടതായിരുന്നു. അതായതു, ഒരു വടക്കുംഭാഗനാണു മെത്രാനായിരിക്കുന്നതു. അദ്ദേഹം ആ സ്ഥാനത്തിനു നാനാപ്രകാരേണയും അൎഹനാണു; അദ്ദേഹം ഒരു പുണ്യവാനുമാണു; എങ്കിലും അദ്ദേഹം ഒരു വടക്കുംഭാഗൻ ആണല്ലൊ. മാൎത്തോമ്മാ നസ്രാണികൾ ആ കാലഘട്ടത്തിൽ ആകപ്പാടെ രണ്ടുലക്ഷത്തോളം ആയിരുന്നെങ്കിൽ, അതിൽ തെക്കുംഭാഗരുടെ ആകെസംഖ്യ പതിനായിരത്തിൽ താഴെമാത്രം. മഹാവിപ്ലവകാലത്തു ഒന്നരലക്ഷത്തോളം നസ്രാണികൾ പുത്തന്മെത്രാനെ അനുഗമിച്ചെങ്കിലും ഇപ്പോൾ അവരിൽ വലിയ ഒരുഭാഗം കൊമ്മിസറിയുടെ അധികാരത്തിനു വിധേയരായിരിക്കുന്നു. ഇങ്ങനെ ലക്ഷത്തിൽപരം വടക്കുംഭാഗർ ആണു ചാണ്ടിമെത്രാന്റെകീഴിൽ വന്നിരിക്കുന്നതു. തെക്കുംഭാഗരിൽ ഒരു ചെറിയ ഭാഗമെങ്കിലും ശീശ്മയിൽ ആയിരുന്നു. അതിനാൽ തെക്കുംഭാഗരുടെ സംഖ്യ അയ്യായിരത്തോളമേ ചാണ്ടിമെത്രാന്റെ കീഴിലുള്ളു. ഈ ഇരുഭാഗക്കാരുടെ സാമുദായിക നിലഭേദങ്ങളും മുൻകാലങ്ങളിൽ തെക്കുംഭാഗർ ശീമക്കാരെമാത്രം ആശ്രയിച്ചും വടക്കും ഭാഗരോടു സൌഹാൎദ്ദമില്ലാതെയും പെരുമാറിയിരുന്നതും എല്ലാം തരകന്റെ ദൃഷ്ടിയിൽ ഒന്നായി ആവിൎഭവിച്ചു. ഭാവി അത്ര ആശാവഹമായിട്ടല്ല, ആശങ്കാവഹമായിട്ടാണു തരകൻ ദൎശിച്ചതു. അതിനാൽ തങ്ങളുടെകാൎയ്യം പ്രത്യേകമായി സെബസ്ത്യാനി മെത്രാൻ അദ്ദേഹത്തിന്റെ അനന്തിരവനായ ചാണ്ടിമെത്രാനെ പറഞ്ഞേല്പിക്കണമെന്നുള്ള ആശയമാണു തരകൻ പ്രത്യക്ഷപ്പെടുത്തിയതു. സെബസ്ത്യാനി അതു നല്ലവണ്ണം ഗ്രഹിച്ചു. തൽഫലമായി തെക്കുംഭാഗരെ പ്രത്യേകം ചാണ്ടിമെത്രാന്റെ കൃപാകടാക്ഷത്തിനു ഭരപ്പെടുത്തി. ചാണ്ടിമെത്രാനാകട്ടെ തന്റെ പ്രിയ പിതാവിന്റെ ഈ അന്ത്യഘട്ടത്തിലുള്ള ആഗ്രഹത്തെയും നിൎദ്ദേശത്തെയും സാദരം, സസന്തോഷം സ്വീകരിച്ചുകൊണ്ടു തന്റെ സമുദായമായ വടക്കുംഭാഗരേക്കാൾ കൂടുതലായി, ആവശ്യപ്പെട്ടാൽ തന്റെ ആയുസ്സിനെപ്പോലും ബലികഴിച്ചുകൊണ്ടു, അവരെ സംരക്ഷിച്ചുകൊള്ളാമെന്നു വാക്കുകൊടുക്കയും ചെയ്തു.

32. ചാണ്ടിമെത്രാന്റെ വാഴ്ച കടുത്തുരുത്തിൽവെച്ചു നടന്നതിന്റെ കാരണം മുൻഖണ്ഡികകളിൽനിന്നു വളരെ വ്യക്തമായിക്കഴിഞ്ഞിരിക്കുന്നു. അതു മി. ജോസഫ് പറയുന്നതിൽനിന്നു എത്രയോ ഭിന്നമാണു. എന്നാൽ ലന്തക്കാർ കൊച്ചി പിടിച്ചപ്പോൾ അവരിൽനിന്നു കഴിയുന്നത്ര വിദൂരമായ ഒരു സ്ഥലത്തു താമസിക്കാൻ കൊമ്മിസാറി ഇച്ഛിച്ചെങ്കിൽ എന്തുകൊണ്ടു കാവലങ്ങാടു തെരിഞ്ഞെടുത്തില്ല എന്നു ഒരു ചോദ്യത്തിനു വകയുണ്ടു. അതിന്റെ സമാധാനം ഇതാണു. പുത്തന്മെത്രാനായ തോമ്മാ അൎക്കദിയാക്കോൻ പകലൊമറ്റം കുടുംബാംഗമായിരുന്നു. അവിടെ അദ്ദേഹത്തെ ആദരിച്ചുനിന്നിരുന്ന ഒരു പ്രബലകക്ഷിയുണ്ടായിരുന്നു. ചാണ്ടിക്കത്തനാരും പകലൊമറ്റം കുടുംബത്തിൽ പെട്ടവനും ഇവർ രണ്ടുപേരും കാവലങ്ങാട്ടു ഇടവകക്കാരുമായിരുന്നു. ചാണ്ടിക്കത്തനാൎക്കും അവി

ടെ ഒരു കക്ഷിയുണ്ടായിരുന്നു. അൎക്കദിയാക്കോൻ 1659-ൽ തന്റെ അമ്മയുടെ മരണം പ്രമാണിച്ചു കുറവിലങ്ങാട്ടു ചെന്നു താമസിച്ചിരുന്ന സന്ദൎഭത്തിൽ ചാണ്ടികത്തനാർ അവിടെ വികാരി ആയിരുന്നു. അദ്ദേഹം പണ്ടേ തന്നെ ശീശ്മ ഉപേക്ഷിച്ചു് അതിനു എതിരായി നിന്നിരുന്നു. ആ സന്ദൎഭത്തിൽ അൎക്കദിയാക്കോനെ അദ്ദേഹം ടിയാന്റെ മുറിയിൽതന്നെ ബന്ധിതനാക്കി. ഈ കാരണങ്ങളാൽ അവിടെയുണ്ടായിരുന്ന ഇരുകക്ഷികൾ തമ്മിൽ വലിയ വിരോധത്തിലും മത്സരത്തിലും ആണു കഴിഞ്ഞിരുന്നതു. അതിനാൽ കൊമ്മിസറിക്കു കുറവിലങ്ങാട്ടു വന്നു് സ്വൈരമായി താമസിക്കാൻ സൗകൎയ്യമില്ലായിരുന്നു. ഇന്നിമിത്തം ചാണ്ടിമെത്രാന്റെ വാഴ്ച അദ്ദേഹത്തിന്റെ ജന്മദേശവും ഇടവകയുമായ കുറവിലങ്ങാട്ടുവച്ചു നടത്തുക അസാദ്ധ്യമായിരുന്നു എന്നു പറയേണ്ട ആവശ്യമേ ഇല്ലല്ലൊ. ഏതൽസംബന്ധമായി ബ. പീടികേക്കൽ കൊച്ചേപ്പച്ചന്റെ ഒരു കൈയെഴുത്തു ഗ്രന്ഥത്തിൽ ഇങ്ങനെ കാണുന്നു: "പന്ത്രണ്ടു പട്ടക്കാർകൂടി വാഴിച്ച പള്ളിവടക്കേടത്തു പകലൊമറ്റം തോമ്മാമെത്രാന്റെ കക്ഷികൾ അന്നു കുറവിലങ്ങാട്ടു ഇടവകയിൽ പ്രബലന്മാരായിരുന്നു. ആ പരിതസ്ഥിതിയിൽ ചാണ്ടിമെത്രാന്റെ അഭിഷേകം കുറവിലങ്ങാട്ടുവച്ചു നടത്തുന്നതു് അമംഗളകരമായ പല ദുരനുഭവങ്ങൾക്കും ഹേതുഭൂതമായി തീരുമായിരുന്നു. മാർ സെബസ്ത്യാനിക്കു ഇവിടെനിന്നും യാത്രതിരിക്കാനുള്ള ധൃതികൂടുതൽകൊണ്ടു് കുറവിലങ്ങാട്ടെ അന്തരീക്ഷം ശാന്തമാക്കുവാൻ കഴിഞ്ഞില്ല. പറമ്പിൽ ചാണ്ടിമെത്രാന്റെ വാഴ്ച നടത്തുന്നതിനുവേണ്ടി മാർ സെബസ്ത്യാനി ഏതാനും ദിവസത്തേക്കുകൂടി അവധി വാങ്ങിച്ചുകൊണ്ടു് ഝടുതിയിൽ കടുത്തുരുത്തിൽവച്ചു വാഴ്ച നടത്തുകയാണുണ്ടായതു്. ഈ അവസരത്തിലെല്ലാം കുറവിലങ്ങാട്ടെ അമൎഷം വൎദ്ധിച്ചുകൊണ്ടിരുന്നു. കുറെ ദിവസങ്ങൾക്കുശേഷം വേണ്ട ഒത്താശകൾ ചെയ്തു് ചാണ്ടിമെത്രാൻ കുറവിലങ്ങാട്ടുവന്നു. ഇരുകക്ഷികളും തമ്മിൽ മത്സരവും ലഹളയുമുണ്ടായി. ഒന്നു രണ്ടു മരണവുമുണ്ടായി. ഈ വഴക്കു നിമിത്തം പകലൊമറ്റം, കാളികാവു മുതലായ കുടുംബങ്ങളിൽനിന്നു ചിലർ സ്ഥലംവിട്ടുപോയി." ഇങ്ങനെ കുറവിലങ്ങാട്ടുവച്ചു് ചാണ്ടിമെത്രാന്റെ അഭിഷേകം നടത്താൻ അസാദ്ധ്യമായതിനാലാണു് അന്നു് കൊമ്മിസറിമെത്രാൻ താമസിച്ചിരുന്ന കടുത്തുരുത്തി വലിയപള്ളിയിൽവച്ചു് അതു് നിൎവ്വഹിച്ചതു്. എന്നാൽ അന്നു് കടുത്തുരുത്തിൽ വടക്കുംഭാഗരുടെ വകയായി താഴത്തുപള്ളി എന്നുകൂടെ അറിയപ്പെടുന്ന ചെറിയ പള്ളി ഉണ്ടായിരുന്നല്ലൊ. ആ സ്ഥിതിക്കു എന്തുകൊണ്ടാണു് പ്രസ്തുത കൎമ്മം അവിടെവച്ചു നിൎവ്വഹിക്കപ്പെടാഞ്ഞതു? എന്ന ഒരു ചോദ്യത്തിനുകൂടെ ഇവിടെ ഇടയുണ്ടു്. അതിന്റെ സമാധാനംകൂടെ ഇവിടെ പറയാം.

33. കടുത്തുരുത്തിൽ ചെറിയ പള്ളി വലിയ പള്ളിയേക്കാൾ ഇത്രേം ചെറുതാണു്. ആദിമനൂറ്റാണ്ടുകൾക്കുശേഷം അതുവരെ മലയാളത്തു നടന്നിട്ടില്ലാത്ത ആ മഹത്തമമായ വൈദികചടങ്ങിൽ സംബന്ധിക്കാൻ ഓടിക്കൂടിയ ജനങ്ങൾക്കു കണക്കില്ലായിരുന്നു എന്നാണല്ലൊ ചരിത്രകാരന്മാർ പറയുന്നതു്. അതിനാൽ ഇങ്ങനെ വന്നുകൂടിയ വൈദിക

ക്കും അത്മേനികൾക്കും ചെറിയപള്ളിയിലും പരിസരങ്ങളിലും ഒട്ടും സ്വൈ
ര്യം ലഭിക്കയില്ലായിരുന്നു. അതിനും പുറമേ വടക്കുംഭാഗർ തങ്ങളുടെ
പുരാതനമായ വലിയപള്ളി തെക്കുംഭാഗക്കു വിട്ടുകൊടുക്കുവാൻ, നിർബന്ധി
തരായി താഴത്തുപള്ളിവച്ചു അങ്ങോട്ടു മാറിയെങ്കിലും വലിയപള്ളി സംബ
ന്ധമായി പല അവകാശാധികാരങ്ങളും അന്നും വടക്കുംഭാഗർ അനുഭവി
ച്ചുവന്നിരുന്നതിനാൽ വലിയപള്ളി തെക്കുംഭാഗരുടെ തന്നെത്തന്നെ ആയി
രുന്നു എന്നു പറയാൻ പാടില്ല. മാത്രമല്ല, മാർ ജോസഫ് സെബസ്ത്യാനി
ഒരു തെക്കുംഭാഗപക്ഷപാതിക്കൂടെ ആയിരുന്നതിനാൽ തെക്കുംഭാഗക്കു പ്രാ
ബല്യമുണ്ടായിരുന്ന വലിയപള്ളി തെരിഞ്ഞെടുത്തു എന്നുകൂടി വിചാരിപ്പാ
നും ന്യായമുണ്ട്. ഗോവെയായെ അനുഗമിച്ചു മാർ ജോസഫ് സെബ
സ്ത്യാനിയും തെക്കുംഭാഗരുടെ കുലമഹിമയെ— അവർ ക്നായിത്തൊമ്മ
ന്റെ ധർമ്മദാരസന്താനങ്ങളാണ് എന്നു പറഞ്ഞു— ഒന്നാം യാത്രാവിവരണ
ത്തിൽ കീർത്തിച്ചിരിക്കുന്നതായി നാം കഴിഞ്ഞ ഒരു അദ്ധ്യായത്തിൽ കണ്ടു
വല്ലൊ. തെക്കുംഭാഗർ പൊതുവിൽ ശീമമെത്രാന്മാരെയും മറ്റും പ്രീണിപ്പി
ച്ചും അവരുടെ സേവയിലുമാണ് കഴിച്ചുകൂട്ടിയിരുന്നതു് എന്നുള്ള വസ്തു
തയും ഞാൻ ഉപരിവ്യക്തമാക്കിയിട്ടുണ്ട്. "മാർ തോമ്മാക്രിസ്ത്യാനികൾ"
14-ാം അദ്ധ്യായം സംബന്ധിച്ചുള്ള 11-ാം നമ്പർ നോട്ടിൽ ഇങ്ങനെ
പറഞ്ഞിരിക്കുന്നു: "സുറിയാനിക്കാരിൽ തെക്കുംഭാഗം, വടക്കുംഭാഗം എന്നി
ങ്ങനെ രണ്ടു വിഭാഗങ്ങളുള്ളതിൽ തെക്കുംഭാഗരെ പോർട്ടുഗീസുകാർ
(ഉദിയംപേരൂർ) സൂനഹദോസിനു വളരെ മുമ്പുതുടങ്ങി ആദരിക്കയും
സഹായിക്കയും ചെയ്തിരുന്നു. അതു 10-ാം അദ്ധ്യായം 3-ാം ലക്കത്തിൽ
പറഞ്ഞിട്ടുള്ളതുപോലെ വിവാഹബന്ധത്തെപ്പറ്റി പോർട്ടുഗീസുകാർ
ചെയ്ത ആലോചനയിൽനിന്നു സുറിയാനിക്കാർ മാറിയതു മുതല്ക്കാണ്.
അന്നു മുതൽ തെക്കുംഭാഗരെ പോർട്ടുഗീസുകാർ സ്വാധീനപ്പെടുത്തി അ
വക്കു പല സഹായങ്ങൾ ചെയ്തിരുന്നതായി ചില പഴയ കയ്യെഴുത്തു
ഗ്രന്ഥങ്ങളിൽ കാണുന്നുണ്ട്. ഇക്കാലത്തിലാണ് പറങ്കികൾ ചുങ്കത്തു
ചെമ്പ് മീനഭരണി മുതലായവ ഉണ്ടാക്കിയതു്. ഉദിയംപേരൂർ, ചുങ്കം
എന്ന പള്ളികൾ ആദ്യം വടക്കുംഭാഗരുടെ വകയായിരുന്നെങ്കിലും അവ
തെക്കുംഭാഗരുടേതാക്കിക്കൊടുക്കുന്നതിനു പോർട്ടുഗീസുകാർ സഹായിച്ചു.
ഇങ്ങനെ സിദ്ധിച്ച സഹായങ്ങൾ നിമിത്തം ഉദിയംപേരൂർ, കടുത്തുരു
ത്തി എന്ന പള്ളികളാണ് ആദ്യമായി മെനേസിസിന്റെ ഭാഗത്തു ചേ
ന്നതു്. 1653-ലെ ശീശ്മയിലും ഈ രണ്ടു പള്ളികളും, കോട്ടയം, ചുങ്കം
എന്ന തെക്കുംഭാഗം പള്ളികളും ശീശ്മ ഉപേക്ഷിച്ചശേഷം പോർട്ടുഗീസു
കാരോടു ചേർന്നിന്നു," അതായതു ഗാർസ്യാ മെത്രാപ്പോലീത്തായിക്കു കീ
ഴ്പെട്ടുനിന്നു. മേല്പറഞ്ഞ നാലു പള്ളികൾക്കും പുറമെ കല്ലുശ്ശേരിപ്പള്ളി
യുംകൂടെ മാത്രമേ അന്നു തെക്കുംഭാഗരുടെ സ്വന്തവക എന്നു ഒരു വിധ
ത്തിൽ പറയാൻ പാടുണ്ടായിരുന്നുള്ളു. കല്ലുശ്ശേരിപ്പള്ളി അതു ഇടവകക്കാര
നായ ഇട്ടിത്തൊമ്മൻ കത്തനാരുടെ പിടിയിൽ അമന്നു മുഴുവനും
ശീശ്മയിൽ ലയിച്ചിരുന്നു. പുരാതന പാട്ടുകളുടെ ഒന്നാം പതിപ്പിന്റെ
അനുബന്ധത്തിൽ തെക്കുംഭാഗം പള്ളികളുടെ ഒരു ലിസ്റ്റ് കൊടുത്തിട്ടുണ്ട്.

അതിൽ ചെങ്ങളം (1627), ഉളവൂർ (1631), പുന്നത്ര (1635) എന്ന മൂന്നു പള്ളികൾകൂടെ അക്കാലത്തുണ്ടായിരുന്നതായി കാണിച്ചിട്ടുണ്ട്. എന്നാൽ അവ ഇരുഭാഗക്കാരുടെയും സംയുക്തഇടവകകളായിരുന്നു. അതിനാൽ അവിടങ്ങളിലെ തെക്കുംഭാഗർ തനിച്ച് ഒരു സമ്മതമൊ വിസമ്മതമോ കൊടുക്കുന്നതിനു നിവൃത്തിയില്ലായിരുന്നതാനും. നിവൃത്തിയുണ്ടായിരുന്ന നാലു പള്ളിക്കാർ പൂർണ്ണമായി പോർട്ടുഗീസുഭരണത്തിനു വിധേയരാകയും ചെയ്തു. ഇങ്ങനെ തെക്കുംഭാഗർ സ്വതന്ത്രമായുണ്ടായിരുന്ന പള്ളികൾ എത്ര മാത്രം മാഹാത്മ്യവും സന്ദർഭോചിതവുമായ അനുസരണയാണ് മാർ സെബസ്ത്യാനിയുടെ ഉപദേശത്തിനു പ്രദർശിപ്പിച്ചത്!! ഇത്ര വലിയ അനുസരണം കാണിച്ച നല്ല പിള്ള ചമഞ്ഞ ഈ കുഞ്ഞുമക്കളുടെ മേൽ മാർ സെബസ്ത്യാനിക്കു കൂടുതൽ അനുകമ്പയും വാത്സല്യവും ജനിച്ചെങ്കിൽ അതു സ്വാഭാവികവും പിതൃനിർവ്വിശേഷവുമെന്നേ പറയാനുള്ളൂ. ആ സ്ഥിതിക്കു മാർ സെബസ്ത്യാനി അവരുടെ മഹാമനസ്കതയെ പുകഴ്ത്തുകയും മെത്രാൻ വാഴ്ച്ചയ്ക്കായി വലിയപള്ളി തെരിഞ്ഞെടുക്കുകയും ചെയ്തതിലും അത്ഭുതത്തിനു അവകാശമില്ല.

34. ഇനി അക്കാലത്തു തെക്കുംഭാഗരുടെ സംഖ്യ എത്രമാത്രമുണ്ടായിരുന്നു എന്നുകൂടെ നമുക്കു ഒന്നു പരിശോധിക്കേണ്ടതായുണ്ട്. മുൻ ഉദ്ധരിച്ച സെബസ്ത്യാനിയുടെ യാത്രാവിവരണത്തിൽ പറഞ്ഞിരിക്കുന്നത്, ചുമ്മാർമെത്രാന്റെ പുറകെ പോകാതിരുന്നവർ ചുരുക്കം ആളുകൾ മാത്രമായിരുന്നുവെന്നും അവർ മിക്കവാറും തെക്കുംഭാഗർ മാത്രമായിരുന്നു എന്നുമാണല്ലോ. ഈ പ്രസ്താവനകളിൽ മേൺ: സെബസ്ത്യാനി തെക്കുംഭാഗരോടുള്ള പക്ഷപാതത്തെ പ്രദർശിപ്പിക്കുന്ന ഒരു അതിശയോക്തി പ്രയോഗിച്ചിരിക്കുന്നു. ചുമ്മാർമെത്രാന്റെ മുൻഗാമിയായിരുന്ന ഗീവർഗ്ഗീസ് അർക്കദിയാക്കോൻ സ്വാധിപത്യത്തിൽ രണ്ടു ലക്ഷം സുറിയാനിക്കാരുള്ളതായി 1628-ൽ ലിസ്ബണിലെ വത്തിക്കാൻ പ്രതിനിധിക്കു എഴുതി അയച്ചു. അദ്ദേഹം ആ വിവരം റോമായിലും അറിയിച്ചു. ശീശ്മയുടെ ആരംഭത്തിൽ മാർപ്പാപ്പാ നൻസ്യോൺകൾക്കു അയച്ച തിരുവെഴുത്തിൽ അർക്കദിയാക്കോനോടുകൂടി ഒരു ലക്ഷത്തി അമ്പതിനായിരം ആളുകൾ ഗാർസ്യാമെത്രാപ്പോലീത്തായെ വിട്ടുമാറിയിരിക്കുന്നതായ വിവരം വ്യസനസമേതം അറിഞ്ഞതായി പ്രസ്താവിക്കുന്നു. മലയാളത്തെ സ്ഥിതിഗതികളും ശീശ്മയിൽ ചേരാതെ എത്രപേർ ശേഷിച്ചിരുന്നുവെന്നുള്ളതും റോമായിൽ അറിയുന്നതിനു ധാരാളം മാർഗ്ഗങ്ങളുണ്ടായിരുന്നു. പോർട്ടുഗീസുഗവമെണ്ടിന്റെ സംരക്ഷണത്തിലുള്ള മെത്രാസന ഇടവകകളിലെ സകല സംഗതികളും അന്വേഷിച്ചറിഞ്ഞ് മാർപ്പാപ്പായെ അറിയിക്കുന്നതിനു ചുമതലപ്പെട്ട ലിസ്ബണിലെ വത്തിക്കാൻ പ്രതിനിധി മലയാളത്തെ കാര്യങ്ങളുടെ സൂക്ഷ്മാവസ്ഥ എഴുതി അറിയിച്ചിട്ടുണ്ടായിരുന്നു. കൂടാതെ സുറിയാനിക്കാരുടെ ഇടയിലുണ്ടായ കലഹത്തിന്റെയും ശീശ്മയുടെയും മറ്റും വിവരം മാർപ്പാപ്പായെ ബോധിപ്പിക്കുന്നതിനു ഈശോസഭക്കാരനായ ഒരു വൈദികനെ ഗാർസ്യാമെത്രാപ്പോലീത്താ റോമിലേക്കു അയച്ചിട്ടുമുണ്ടായിരുന്നു. ആകയാൽ 1628-ൽ അർക്കദിയാക്കോന്റെ കീഴിൽ രണ്ടുലക്ഷം സുറിയാനിക്കാരുണ്ടാ

യിരുന്നെങ്കിൽ ഒരു കാൽ അബ്ദശതംകൂടെ കഴിഞ്ഞപ്പോൾ, അതായതു്, 1653-ൽ അവരുടെ സംഖ്യ രണ്ടുലക്ഷത്തിൽ കൂടുതലായിരുന്നു എന്നതിനു സംശയമില്ല. ഇവരിൽ ഒന്നരലക്ഷം ജനങ്ങൾ വിപ്ലവകാരികളെ അനുഗമിച്ചെങ്കിൽ, ശേഷിച്ച അരലക്ഷമെങ്കിലും ശിശ്മയിൽ ചേരാതെനിന്നിരുന്നു എന്നു സിദ്ധിക്കുന്നു. കത്തോലിക്കാ വിശ്വാസത്തിൽ സ്ഥിരമായി നിന്നിരുന്ന ഒരു വമ്പിച്ച ജനത ഒന്നടങ്കം ആ വിശ്വാസം ത്യജിക്കത്തക്ക ആപത്തിനു വഴി തുറക്കുന്ന ശിശ്മയിൽ ഉൾപ്പെടുക എന്നതു സ്വാഭാവികമേ അല്ല. അതിനാൽ ഒരു ന്യൂനപക്ഷമെങ്കിലും വിപ്ലവത്തിൽ ചേരാതെ നിന്നിരുന്നു എന്നതു സംശയരഹിതമാണ്. ആ ന്യൂനപക്ഷത്തിന്റെ സംഖ്യ നാല്പതുമാത്രമായിരുന്നു എന്ന് അക്കാലത്തെ ചില ഗ്രന്ഥകാരന്മാരുടെ പ്രസ്താവനകളിൽനിന്നു പലരും അനുമാനിക്കുന്നുണ്ടു്. തിരുവിതാംകൂറിലെ പുതിയ സ്റ്റേയ്റ്റുമാനുവലിൽ അവരുടെ സംഖ്യ നാനൂറു എന്നത്രെ പറഞ്ഞിരിക്കുന്നതു്. പൌളിനൂസും തന്റെ 'ഇൻഡിയാ ഓറിയെന്താലിസ് ക്രിസ്ത്യാനാ' എന്ന ഗ്രന്ഥത്തിൽ ഈ സംഖ്യ നാനൂറു ആയിരുന്നു എന്നാണു പറഞ്ഞിരിക്കുന്നതു്. (P. 74) ഇതു രണ്ടും അതിശയോക്തികളാണെന്നു മാത്രമേ ഗണിക്കാൻ നിവൃത്തിയുള്ളു. അതിനാൽ ശിശ്മയിൽ ചേരാതെ നിന്നിരുന്നവരെയും ചേർന്നയുടനെതന്നെ തിരിച്ചുപോന്നവരേയും കൂടിക്കൂട്ടിയാലെങ്കിലും അരലക്ഷത്തിൽപരം ആളുകൾ ഉണ്ടായിരുന്നു എന്നതു സംശയരഹിതമാണ്. മാർപ്പാപ്പായുടെ തിരുവെഴുത്തിലെ പ്രസ്താവനയെ അടിസ്ഥാനമാക്കി വിധിക്കയാണെങ്കിൽ അരലക്ഷത്തിൽപരം ആളുകൾ വിപ്ലവത്തിൽ പെടാതെതന്നെ നിന്നു എന്നുവേണം വിചാരിക്കാൻ. മോൺസിഞ്ഞോർ സെബസ്ത്യാനി പറയുന്നതു് ഇവർ എല്ലാവരുംതന്നെ തെക്കുംഭാഗർ ആയിരുന്നെന്നും ആ ഭാഗത്തുനിന്നു ശിശ്മയിൽ ചേർന്ന ബാക്കി ചുരുക്കം ആളുകൾ വേഗം തിരിച്ചുപോന്നു എന്നുമാണല്ലൊ. ഇതുരണ്ടും അതിവർണ്ണനമാകുന്നു എന്നാണ് ഞാൻ പറയുന്നതു്. ശിശ്മയിൽ ചേർന്നവരും ചേരാത്തവരുമായ തെക്കുംഭാഗരുടെ ആകമാനസംഖ്യ അൻപതിനായിരത്തിന്റെ അഞ്ചിലൊന്നുപോലും അന്നു വരികയില്ലായിരുന്നത്രേ. ഇതു ഞാൻ വൃഥാ, കണ്ടമാനം പറയുന്നതല്ല. 1910-ൽ, അതായതു ടി ശിശ്മയുടെ ഉത്ഭവകാലമായ 1653-നു ശേഷം 257 വത്സരം കഴിഞ്ഞപ്പോൾ അച്ചടിച്ച "പുരാതനപാട്ടുകൾ" എന്ന പുസ്തകത്തിന്റെ ആദ്യപതിപ്പിന്റെ അനുബന്ധത്തിൽ തെക്കുംഭാഗം കത്തോലിക്കരുടെ സംഖ്യ 26155-ം അകത്തോലിക്കരുടേതു് 11540-ം ആയിരുന്നു എന്നു കാണിച്ചിട്ടുണ്ട്. ആകയാൽ തെക്കുംഭാഗരുടെ ആകെ സംഖ്യ അന്നു 37695 ആയിരുന്നല്ലൊ. തിരുവിതാംകൂറിലെ പുതിയ സ്റ്റേയിറ്റുമാനുവൽ ഒന്നാം വാല്യം 375-ാം പുറത്തു ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. "During 59 years (1816-1875) the population of the state had increased two and a half times. It increased by 3.9 percent between 1875 and 1881 and has again more than doubled itself during the next fifty years". 59 വത്സരക്കാലം കൊണ്ടു് (1816-1875) രാജ്യത്തെ ജനസംഖ്യ രണ്ടര ഇരട്ടി വർദ്ധിച്ചു. 1875-നും

1881-നും മദ്ധ്യേ അതു 3·9 ശതമാനം വൎദ്ധിച്ചു. അതു കഴിഞ്ഞുള്ള അമ്പതു വത്സരകാലഘട്ടംകൊണ്ടു അതു ഇരട്ടിയിൽ കൂടുതലായി" ഈ കണക്കിനു നോക്കിയാൽ നൂറുവത്സരകാലംകൊണ്ടു ജനസംഖ്യ നാലിരട്ടിയും 250 വത്സരകാലത്തു അഞ്ചു പത്തുമിരട്ടിയും ആയി വൎദ്ധിച്ചിരിക്കാം. "ഇല്ലസ്ത്രേയിറ്റേഡ് കാത്തലിക്ക് മിഷ്യൻ" മാസികയുടെ 1893 മാൎച്ചുമാസത്തിലെ 8-ാം വാല്യത്തിൽ തെക്കുംഭാഗരേപ്പറ്റി പറഞ്ഞിട്ടുള്ളതും ഞാൻ മുൻ ഒരു ഖണ്ഡികയിൽ ഉദ്ധരിച്ചിട്ടുള്ളതുമായ ലേഖനത്തിൽ അന്നു "തെക്കുംഭാഗരുടെ സംഖ്യ ഇരുപതിനായിരത്തോളം വരും" എന്നു കാണിച്ചിട്ടുണ്ടല്ലോ. അതു കത്തോലിക്കരായ തെക്കുംഭാഗരുടെ കാൎയ്യം മാത്രമാണ് എന്നു വ്യക്തമാകുന്നു. ഇങ്ങനെ 1893-ൽ 20000 ആയിരുന്ന തെക്കുംഭാഗം കത്തോലിക്കരുടെ ജനസംഖ്യ 1910-ൽ, അതായതു 17 വത്സരകാലംകൊണ്ട് 26155 ആയി വൎദ്ധിച്ചു. ഇനി 1942-ലെ ഡയറക്ടറി പ്രകാരം കോട്ടയം രൂപതയിലെ ജനസംഖ്യ 42748 ആകുന്നു. അതായതു 1893-ലെ ജനസംഖ്യ 20000 ത്തോളമായിരുന്നതു 50 വത്സരങ്ങൾ കഴിഞ്ഞപ്പോൾ 42748 ആയി പെരുകി. ഇതു ഇരട്ടിയിൽ അധികമാണല്ലോ. അതിനാൽ ഒരു പ്രത്യേക കാലഘട്ടത്തിൽ തിരുവിതാംകൂറിലെ ജനസംഖ്യ അരശതാബ്ദംകൊണ്ടു ഇരട്ടിയിലധികമായി എന്നതു തെക്കുംഭാഗരുടെ കാൎയ്യത്തിലും ശരിയാണ് എന്നുവരുന്നു. ഈ മാനദണ്ഡം വച്ചുനോക്കിയാൽ 1653-ൽ തെക്കുംഭാഗരുടെ ആകെ ജനസംഖ്യ 1910-ലെ 37695-ന്റെ പത്തിൽ ഒന്നു, അതായതു നാലായിരത്തിനു അടുത്തു മാത്രമായിരുന്നിരിക്കണം. തിരെക്കൂടിയാൽ പതിനായിരത്തിൽ താഴെമാത്രമേ ഉണ്ടായിരുന്നുള്ളു എന്നു വേണം വിചാരിക്കാൻ. ഇവരാകട്ടെ നാലഞ്ചുസ്ഥലങ്ങളായി ചിന്നിച്ചിതറി കിടന്നിരുന്നു. മാർ സെബസ്ത്യാനി പറയുന്നതു മുമ്മാമെത്രാനെ അനുഗമിക്കാതിരുന്നവരിൽ മിക്കവാറും എല്ലാവരും ഈ തെക്കുംഭാഗർ ആയിരുന്നു എന്നും, അദ്ദേഹത്തിന്റെകൂടെച്ചേൎന്ന ചുരുക്കം ആളുകൾ ഉടനേ തിരിച്ചുപോന്നു എന്നും ആണല്ലോ. ഇതും അതിനു ചേൎന്നതു തന്നെയാണ്. ശീശ്മയിൽ കൂടിയ തെക്കുംഭാഗർ എല്ലാവരും തിരിച്ചുപോന്നു എങ്കിൽ ഇന്നു യാക്കോബായക്കാരുടെയും മറ്റും ഗണത്തിൽ തെക്കുംഭാഗർ ഉണ്ടായിരിക്കുന്നതു എന്തുകൊണ്ട്? വളരെ ചുരുക്കം തെക്കുംഭാഗർ മാത്രമേ ഇട്ടിത്തൊമ്മൻ കത്തനാരുടെകൂടെ ശീശ്മയിൽ നിന്നിരുന്നുള്ളു എന്നു പറയാനും നിവൃത്തിയില്ല. 1910-ലെ കണക്കിൻപ്രകാരം അകത്തോലിക്കരായ തെക്കുംഭാഗരുടെ സംഖ്യ കത്തോലിക്കാ തെക്കുംഭാഗരുടേതിന്റെ പകുതിയോടു സമീപിക്കുന്നു. അവരുടെ വൎദ്ധനവിന്റെ തോതു ഒന്നുതന്നെ ആയിരിക്കണമല്ലോ. ആ സ്ഥിതിക്കു വിപ്ലവകാലത്തു ശീശ്മയിൽ ചേൎന്നു തിരിച്ചുപോന്നതും ചേരാതെ നിന്നവരുമായ തെക്കുംഭാഗരുടെ പകുതിയോടടുത്തുള്ള ഒരുഗണം ശീശ്മയിൽ സ്ഥിരമായി നിന്നിരുന്നു എന്നും തീൎച്ചയായി സിദ്ധിക്കുന്നു.

35. വലിയ അഭിജാത്യവും ഔന്നത്യവും നടിക്കുന്ന ഈ തെക്കുംഭാഗൎക്കു പള്ളിസംബന്ധമായ ഒരു സ്ഥാനം കിട്ടിയതു എന്നാണ്? പഴയകൂറുകാരായ തെക്കുംഭാഗൎക്കു പള്ളിസംബന്ധമായ ഒരു സ്ഥാനം ലഭിച്ചതു

19—ാം നൂററാണ്ടിന്റെ അവസാനഘട്ടത്തിലും, പുത്തൻകൂററുകാരുടെ 20—ാം നൂററാണ്ടിന്റെ പ്രാരംഭദശയിലുമാണ്. ക്നാനായക്കാർ എന്ന നവീനനാമം ധരിച്ചുകൊണ്ട് പുത്തൻകൂററുകാരായ തെക്കുംഭാഗർ സ്വസമുദായോന്നമനത്തിനായി പരിശ്രമിക്കുവാൻ തുടങ്ങി. പഴയകൂററുകാരായ തെക്കുംഭാഗരും കുറേക്കാലശേഷം അവരെ അനുകരിക്കാൻ ശ്രമിച്ചു. ഇങ്ങനെ പ്രബുദ്ധരാകാൻ തുടങ്ങിയ തെക്കുംഭാഗം കത്തോലിക്കരും സ്വസമുദായോദ്ധാരണ പദ്ധതികൾ ഉണ്ടാക്കാനായി ആലോചന ആരംഭിച്ചു. അങ്ങനെയിരിക്കെ 1876—ൽ വരാപ്പുഴക്കീഴിലുള്ള സുറിയാനിക്കാരുടെ ഹർജികൾ നിമിത്തം ബോംബേ വികാരി അപ്പസ്തോലിക്കായും അസ്കലോന്റെ മെത്രാനുമായ ലെയോൻ മെയ്റീനെ മലയാളത്തിന്റെ വിസിററർ അപ്പസ്തോലിക്കായായി റോമിൽനിന്നു നിശ്ചയിച്ചു. അദ്ദേഹമാകട്ടെ മലയാളത്തിലുള്ള സകല സുറിയാനി പട്ടക്കാരും ഓരോ ഇടവകയിൽനിന്നും രണ്ടോ മൂന്നോ പ്രധാനികളും മാന്നാനം ആശ്രമത്തിൽ മേയ് മാസം 23 മുതൽ 26 വരെ സമ്മേളിക്കത്തക്കവണ്ണം നേരത്തെ കല്പന പുറപ്പെടുവിച്ചിരുന്നു. തദനുസരണം യോഗത്തിൽ സംബന്ധിക്കാനായി വൈദികരും ലൗകികരുമായിട്ടു മൂവായിരത്തോളം ജനങ്ങൾകൂടി. വിസിത്തദോർ യോഗോദ്ദേശങ്ങളെ വിവരിച്ചുകൊണ്ടു ചെയ്ത ഉപക്രമപ്രസംഗത്തിൽ, ഇത്ര വളരെ ആളുകളുടെ നിവേദനങ്ങൾ പ്രത്യേകം പ്രത്യേകം തനിക്കു നേരിട്ടുകേൾക്കുവാൻ നിവൃത്തിയില്ലാത്തതിനാൽ ഈ നിവേദനങ്ങൾ രേഖപ്പെടുത്തി തന്നെ അറിയിക്കുന്നതിനായി പന്ത്രണ്ടു വൈദികരെ തന്റെ പ്രതിനിധികളായി നിയമിക്കുവാൻ നിശ്ചയിച്ചിരിക്കുന്നു എന്നും, ഈ പ്രതിനിധികൾ തങ്ങൾക്കു ലഭിക്കുന്ന നിവേദനങ്ങളെല്ലാം രഹസ്യമായിട്ടു പാലിക്കുന്നതിനു നിർബദ്ധരായിരിക്കുന്നു എന്നും പ്രഖ്യാപനം ചെയ്തു. യോഗത്തിൽ വൈദികർ രണ്ടു പന്തികളായും അവയുടെ അഗ്രാസനങ്ങളിൽ പ്രിയോർ ജനറാളായ പോരൂക്കര കുറിയാക്കോസ് ഏലീശാച്ചനും ഇട്ടാറെയച്ചനും ഇരുന്നിരുന്നു എന്നുമാണു തോന്നുന്നതു്. കുറിയാക്കോസച്ചൻ തന്റെ പന്തിയിൽനിന്നും ആറുപേരേയും ഇട്ടാറെയച്ചൻ തന്റെ പന്തിയിൽനിന്നും ആറുപേരേയും കൊമ്മിസാരിമാരായി തിരഞ്ഞെടുക്കുവാൻ വിസിത്തദോർ ആജ്ഞാപിച്ചു. ഇതനുസരിച്ച് അവർ പന്ത്രണ്ടു പേരെ തിരഞ്ഞെടുക്കുകയും ചെയ്തു.

കൊമ്മിസാരിമാരെ തിരഞ്ഞെടുത്തതിന്റെ ശേഷം വിസിത്തദോറിന്റെ ഈ അന്വേഷണത്തിൽ ഉദ്യോഗം വഹിക്കുന്നവർ തങ്ങളുടെ അറിവിൽ വരുന്ന നിവേദനങ്ങൾ ആമരണം രഹസ്യമായി വെച്ചുകൊള്ളാമെന്നു സത്യം ചെയ്തു. ഓരോരുത്തനും ഏവൻഗേലിയോൻ പുസ്തകവും ക്രൂശിക്കപ്പെട്ട രൂപവും പിടിച്ചാണു സത്യം ചെയ്തതു്. തിരഞ്ഞെടുക്കപ്പെട്ട കൊമ്മിസാരിമാരിൽ തെക്കുംഭാഗർ ആരുമില്ലായിരുന്നു. ഈ സംഗതി അവരെ പരിഭ്രാന്തരാക്കുകയും തന്മൂലം അവർ ഈ വിചാരണയുടെ വിഷയത്തിൽ നിവർത്തനമാചരിക്കുമെന്നു മാത്രമല്ല വരാപ്പുഴ മെത്രാപ്പോലീത്തായെ അനുകൂലിക്കുമെന്നും പറഞ്ഞുതുടങ്ങി. കുര്യാക്കോസച്ചനും ഇട്ടാറെയച്ചനും കൊമ്മിസാരിമാരെ തിരഞ്ഞെടുത്തപ്പോൾ ഉദ്ദിഷ്ടകാര്യത്തിനു ഉചിതന്മാരെന്നു

അവക്കു തോന്നിയ ചിലരെ വൈദികരെ നിർദ്ദേശിച്ചു എന്നല്ലാതെ ജാതിചിന്തയാൽ പ്രേരിതരായിരുന്നു എന്നു നമുക്കു വിചാരിക്കുവാൻ ന്യായംകാണുന്നില്ല. എന്നിരുന്നാലും അധൈര്യബുദ്ധിയാൽ പ്രേരിതരായിട്ടു ന്യൂനപക്ഷക്കാർ ഭൂരിപക്ഷക്കാരുടെ അനവധാനതയെയും പക്ഷപാതമായി ഗണിക്കുമെന്നുള്ളതു് അസ്വാഭാവികമല്ല. തെക്കുംഭാഗരുടെ ഈ അഭിപ്രായം സ്വയംഭരണവാദികളെ ഭയവിഹ്വലരാക്കി. വരാപ്പുഴ മെത്രാപ്പോലീത്തായെ ഒരുവർഗ്ഗം മുഴുവൻ അനുകൂലിച്ചെങ്കിൽ, ആവർഗ്ഗം എത്ര ചെറുതായിരുന്നാലും ആ അനുകൂല്യം വളരെ ബലവത്തായിരുന്നേനേ. ഇങ്ങനെ വരാവുന്ന പ്രതിബന്ധങ്ങളെ പരിഹരിക്കുന്നതിനായി സ്വയംഭരണവാദികൾ വിസിത്തദോരിന്റെ പക്കൽചെന്നു് കൊമ്മിസാരിമാരെ തിരഞ്ഞെടുത്തതിൽ വന്ന വൈകല്യത്തെ ചൂണ്ടിക്കാണിക്കയും, അതു തീക്കുന്നതിനായി രണ്ടുപേരെക്കൂടെ തിരഞ്ഞെടുക്കുന്നതിനു അദ്ദേഹം ആജ്ഞാപിക്കയും ചെയ്തു. അദ്ദേഹം പരസ്യമായി പ്രസ്താവിച്ച കാരണം അത്രവളരെ സങ്കടക്കാരുടെ നിവേദനങ്ങൾ രേഖപ്പെടുത്തുന്നതിനു പന്ത്രണ്ടു കൊമ്മിസാരിമാർ പോരെന്നായിരുന്നു. രണ്ടു കൊമ്മിസാരിമാരേക്കൂടെ തിരഞ്ഞെടുക്കാൻ അദ്ദേഹം ആജ്ഞാപിച്ചതനുസരിച്ചു് പ്രിയോർ ജനറാൾ രണ്ടു തെക്കുംഭാഗവൈദികരെ തിരഞ്ഞെടുക്കുകയും തെക്കുംഭാഗരുടെ വൈപരീത്യം ഇതുകൊണ്ടു ശാന്തമാകയും ചെയ്തു.— (ശ്രീ. ഐ. സി. ചാക്കോയുടെ "മാർ ലൂയിസ് പഴേപറമ്പിൽ" 252–5 പുറങ്ങളിൽനിന്നു.) ഇവരും സത്യപ്രതിജ്ഞ ചെയ്തു ശേഷം തെക്കുംഭാഗം പള്ളിക്കാരുടെ നിവേദനങ്ങൾ സ്വീകരിച്ചു റിപ്പോർട്ടുചെയ്യുവാൻ നിയമിതരായി.

36. വിസിത്തദോർ അപ്പസ്തോലിക്കായുടെ വിചാരണയും റിപ്പോർട്ടും കഴിഞ്ഞശേഷം വരാപ്പുഴ മെത്രാപ്പോലീത്തായുടെ കോഅദ്ജുത്തോരായി സുറിയാനിക്കാരെ തനിച്ചു ഭരിക്കുന്നതിനു പുത്തൻപള്ളി സെമിനാരി റെക്ടരായിരുന്ന മർസ്സിനോസ് പാദ്രി 1877—ൽ നിയമിതനാകുകയും അദ്ദേഹം ആ കൊല്ലത്തിൽതന്നെ വരാപ്പുഴവച്ചു മെത്രാനായി അഭിഷിക്തനാകയുംചെയ്തു. അദ്ദേഹത്തിന്റെ സെക്രട്ടറിമാരായി പാലാ വലിയപള്ളി ഇടവക പായിക്കാട്ടു ബ. ദേവസ്യാച്ചനെയും പുളിങ്കുന്നപള്ളി ഇടവക പുത്തൻപുരയ്ക്കൽ ബ. ലെയോപ്പോൾദ് അച്ചനേയും നിയമിച്ചു. എന്നാൽ ബ. ദേവസ്യാച്ചൻ സ്വമനസ്സാലെ ജോലിയിൽനിന്നു ഒഴിഞ്ഞപ്പോൾ തൽസ്ഥാനത്തു നിയമിതനായതു മർസ്സിനോസ് മെത്രാനച്ചന്റെ ശിഷ്യൻ ആയിരുന്ന കൈപ്പുഴപള്ളി ഇടവക മാക്കീൽ ബ. മത്തായി അച്ചൻ ആയിരുന്നു. ഇങ്ങനെ ഇതിനുമുൻപു് തെക്കുംഭാഗസമുദായത്തിലെ യാതൊരു അംഗവും പ്രാപിക്കാത്ത സഭാസംബന്ധമായ ഒരു സ്ഥാനത്തു് എത്തിച്ചേന്നതു് ഈ മാക്കീൽ മത്തായി അച്ചനാണ്. 1653—ലെ മതവിപ്ലവഫലമായി പന്ത്രണ്ടു പട്ടക്കാർക്കൂടി അഭിഷേകം ചെയ്ത മുമ്മാമെത്രാന്റെ നാലു ആലോചനക്കാരിൽ ഒരുവനായി ടി. വിപ്ലവനാടകത്തിന്റെ സൂത്രധാരനായിരുന്ന കല്ലുശ്ശേരി ഇടവക അഞ്ചിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ എന്ന തെക്കുംഭാഗവൈദികനും തിരിഞ്ഞെടുക്കപ്പെട്ടിരുന്നു എന്ന വസ്തുത ഇവിടെ വിസ്മരിക്കുന്നില്ല.

ലെയോൻ മെയിറിൻെറ അദ്ധ്യക്ഷതയിൽ മാന്നാനത്തു കൂടിയ വൈദികർ ആവശ്യപ്പെട്ടിരുന്നതു് സുറിയാനിക്കാൎക്കു പ്രത്യേകം ഒരു യൂറോപ്യൻ മെത്രാനെയും സുറിയാനി ക്രമത്തിൽ വൈദിക കൎമ്മങ്ങൾ നടത്തുന്നതിനു ഒരു സ്വജാതി മെത്രാനെയും കിട്ടണമെന്നായിരുന്നു. എന്നിനാൽ മൎസ്ലീനോസു മെത്രാനച്ചൻെറ നിയമനംകൊണ്ടുമാത്രം സ്വയംഭരണവാദികൾ തൃപ്തരായില്ല. അവർ തുടൎച്ചയായി തങ്ങളുടെ സങ്കടം പരിശുദ്ധ സിംഹാസനത്തിങ്കൽ അയച്ചുകൊണ്ടിരുന്നു. ഇങ്ങനെയിരിക്കെ 1884-ൽ ഇൻഡ്യയ്ക്കു ആദ്യമായി ഒരു ഡലഗാട്ടു് അപ്പസ്തോലിക്കാ നിയമിതനായി. ഈ വ്യവസ്ഥാപനം സ്വയംഭരണവാദികൾക്കു് അനുകൂലമായി തീൎന്നു 1887-ൽ സുറിയാനിപ്പള്ളികളെ കൊടുങ്ങല്ലൂർ (പദ്രുവാദ), വരാപ്പുഴ ഈ അധികാരങ്ങളിൽനിന്നു വേർതിരിച്ചിട്ടു് തൃശ്ശൂർ, കോട്ടയം എന്നു രണ്ടു അപ്പസ്തോലിക്ക വികാരിയാത്തുകൾ സ്ഥാപിക്കപ്പെട്ടു. അവിടത്തെ വികാരി ജനറാളന്മാരാകട്ടെ മെത്രാന്മാൎക്കടുത്ത വൈദിക കൎമ്മങ്ങൾ ചെയ്യുന്നതിനു അധികാരമുള്ളവരായിരിക്കണം എന്നുകൂടെ തിരുമനസ്സുകൊണ്ടു് മാന്നാനത്തെ യോഗത്തിൻെറ അപേക്ഷയെ തിരുസിംഹാസനം സമ്മതമായി പ്രദാനംചെയ്തു. കോട്ടയം വികാരി അപ്പസ്തോലിക്കാ ആയി നിയമിതനായ കാർളോസു ലവീഞ്ഞുമെത്രാനച്ചൻ സ്ഥലത്തെത്തി ജോലിയിൽ പ്രവേശിച്ചശേഷം വികാരി ജനറാളായി നിധിയിരിക്കൽ മാണിയച്ചനെ തിരഞ്ഞെടുത്തു. വികാരി അപ്പസ്തോലിക്കായുടെ ആലോചനക്കാരുടെ കൂട്ടത്തിൽ തെക്കുംഭാഗരിൽനിന്നു താഴിൽ ബ. ഔസേപ്പച്ചനെയും എടുത്തു. അദ്ദേഹത്തിൻെറ കാലശേഷം ചെറുശ്ശേരിൽ ബ. ശെമഓൻ അച്ചൻ തൽസ്ഥാനത്തു നിയമിതനായി.

പൊൻറിഫിക്കൽ പ്രവിലേജുക (മെത്രാന്മാൎക്കടുത്ത കൎമ്മങ്ങൾ നിൎവ്വഹിക്കാനുള്ള അധികാരാവകാശങ്ങ)ളോടുകൂടിയ വികാരി ജനറാളായി നിധിയിരിക്കൽ മാണിയച്ചനെയാണു് ഡോക്ടർ ലവീഞ്ഞു തിരഞ്ഞെടുത്തതു എന്നു മുകളിൽ പറഞ്ഞല്ലോ. ഉൽകൎഷാൎത്ഥം നിസ്തന്ദ്രം പരിശ്രമിച്ചിരുന്ന തെക്കുംഭാഗർ ഈ സന്ദൎഭത്തിൽ ഒരു അവകാശവാദത്തിനു സന്നദ്ധരായി. മാന്നാനം യോഗത്തിൽ കൊമ്മിസാരിമാരെ തിരഞ്ഞെടുത്തപ്പോൾ അവരുടെ കാൎയ്യം വിസ്മൃതമായെങ്കിലും പ്രക്ഷോഭണഫലമായി അവരുടെ വാഞ്ഛിതം സാധിച്ചുകിട്ടിയല്ലൊ. മാക്കീൽ മത്തായിഅച്ചൻ മൎസ്ലീനോസുമെത്രാൻെറ സെക്രട്ടറിസ്ഥാനത്തു പ്രതിഷ്ഠിതനായിരുന്നു; ലവീഞ്ഞുമെത്രാനച്ചൻെറ ആലോചനാസംഘത്തിൽ ഒരു സ്ഥാനവും അവൎക്കു ലഭിച്ചിരിക്കുന്നു; ഇങ്ങനെ അവരുടെ പരിശ്രമങ്ങൾ ഫലദായകങ്ങളായി കണ്ടുതുടങ്ങിയപ്പോൾ ഉപരിസ്ഥാനലബ്ധിക്കായുള്ള അഭിവാഞ്ഛ അവരിൽ അങ്കുരിച്ചു.

37. ലവീഞ്ഞുമെത്രാനച്ചൻ വികാരിയാത്തിൻെറ ഭരണം കൈയേററു അധികം കഴിയുന്നതിനുമുമ്പു് മാന്നാനം ആശ്രമത്തിൽവച്ചു് മാക്കീൽ മത്തായിഅച്ചൻ മുമ്പനായി ഏതാനും തെക്കുംഭാഗവൈദികരും അൽമായ പ്രതിനിധികളുംകൂടി വികാരി അപ്പസ്തോലിക്കായുടെ പക്കൽ ഒരു അപേക്ഷ സമൎപ്പിച്ചു. പള്ളിയിൽവച്ചാണു് അദ്ദേഹം അപേക്ഷ സ്വീ

കരിച്ചതു്. അതിന്റെ താല്പൎയ്യം തങ്ങൾ ഒരു പ്രത്യേക ജാതിയാകയാൽ വടക്കുംഭാഗം വികാരിജനറാളിന്റെ കീഴിൽ തങ്ങളെ ആക്കാതെ ഒരു പ്രത്യേക വികാരി ജനറാളിനെ വിശേഷാവകാശങ്ങളോടുകൂടി തങ്ങൾക്കു അനുവദിച്ചു കിട്ടുന്നതിനു വേണ്ടതു ചെയ്വാൻ കനിവുണ്ടാകണമെന്നായിരുന്നു. എന്നാൽ ഈ അഭ്യൎത്ഥന അപ്പോൾ ലവീഞ്ഞു മെത്രാനച്ചനു തൃപ്തികരമായി തോന്നിയില്ല. വലിയ അൾത്താരയുടെ പിത്തോലമേൽ തക്ഷണംചെയ്തിരുന്ന, സ്വന്തഹൃദയം കുത്തിത്തുറന്നു പുറപ്പെടുത്തിയ രക്തത്താൽ ഏഴുകുഞ്ഞുങ്ങളെ പോഷിപ്പിച്ചിരുന്ന പെല്ലിക്കാന്റെ ചിത്രം ചൂണ്ടിക്കാണിച്ചുകൊണ്ടും ദൈവത്തിന്റെ സഭയിലെ നടപടി ഇതാണു, അവിടെ വ്യത്യാസങ്ങൾക്കു സ്ഥാനമില്ല എന്നു പറഞ്ഞുകൊണ്ടും ആ അഭ്യൎത്ഥനയെ അദ്ദേഹം നിരാകരിക്കയാണുണ്ടായതു്. എങ്കിലും മാക്കീൽ മത്തായിഅച്ചൻ ഇതുങ്കൽ നഷ്ടാശനായില്ല. മർസ്ലീനോസു മെത്രാനച്ചൻ സുറിയാനിക്കാരുടെ മെത്രാൻജോലിയിൽനിന്നും വിടുർത്തപ്പെട്ട് വരാപ്പുഴ സഹായമെത്രാൻ എന്ന നാമവും വഹിച്ചു് സ്വസ്ഥനായിരിപ്പുണ്ടായിരുന്നു. ഇദ്ദേഹം മാക്കീൽ അച്ചന്റെ ഗുരുവായിരുന്നല്ലോ, മാത്രമല്ല, സെക്രട്ടറി എന്ന നിലയിൽ മാക്കീലച്ചൻ മർസ്ലീനോസു മെത്രാനെ വിശ്വസ്തതയോടെ സേവിച്ചിരുന്നതിനാൽ ഗുരുശിഷ്യബന്ധം കൂടുതൽ ദൃഢീകൃതമാകയും ചെയ്തിരുന്നു. മർസ്ലീനോസു മെത്രാനെ നീക്കംചെയ്തശേഷവും മാക്കീലച്ചൻ അദ്ദേഹത്താൽ പാടുള്ള വിധത്തിലൊക്കെ മർസ്ലീനോസു മെത്രാനെ സഹായിക്കുന്നതിലും ഉത്സുകനായിരുന്നു. സുറിയാനിക്കാരെ സംബന്ധിച്ചുണ്ടായ പുതിയവ്യവസ്ഥാപനങ്ങളെ മാററിക്കുന്നതിനായി ശ്രമിക്കുന്നതിനു ലെയോനാർദ് (വരാപ്പുഴത്തെ) മെത്രാപ്പോലീത്താ ഡെലഗാദപ്പസ്തോലിക്കായുടെ പക്കൽ കൊണ്ടുപോയ രണ്ടു യുവവൈദികന്മാരിൽ ഒരാൾ മാക്കീൽ മത്തായിഅച്ചൻ ആയിരുന്നു. ആകയാൽ മാക്കീൽ അച്ചന്റെ മേൽഗതിക്കുള്ള ശ്രമങ്ങളിൽ വരാപ്പുഴക്കാരുടെ സഹായം ഉണ്ടായതിൽ ഒട്ടും ആശ്ചൎയ്യപ്പെടുവാനില്ല. മർസ്ലീനോസുമെത്രാന്റെ ബലമായ ശുപാർശയും നിർബ്ബന്ധവും നിമിത്തം ലവീഞ്ഞുമെത്രാൻ മുൻ നിശ്ചയത്തെ ഭേദപ്പെടുത്തി മാക്കീൽ മത്തായിഅച്ചൻ മുതൽപേരുടെ അപേക്ഷയെ ബലമായി പിൻതാങ്ങി പരിശുദ്ധസിംഹാസനത്തുങ്കൽ ബോധിപ്പിച്ചതിനാൽ അതിലെ ആദ്യപേരുകാരനായ മാക്കീൽ മത്തായിഅച്ചൻതന്നെ വികാരിജനറാൾ സ്ഥാനത്തേക്കു ഉയർത്തപ്പെടുന്നതിനു സംഗതിയായി. അന്നുമുതല്ക്കു മാത്രമാണു് പഴയകൂറുകാരായ തെക്കുംഭാഗർക്കു സ്വസമുദായത്തിൽനിന്നും ഒരു വൈദിക മേലധികാരിയെ കിട്ടിയതു്. ഇങ്ങനെ വടക്കും-തെക്കു-ഭാഗസമുദായങ്ങൾ രണ്ടും വെവ്വേറെ രണ്ടുവികാരി ജനറാളന്മാരാൽ ഒരേ വികാരി അപ്പസ്തോലിക്കായുടെ കീഴിൽ ഭരിക്കപ്പെടുവാൻ ഇടയായി.

മുമ്പ് വരാപ്പുഴ ഭരണത്തെ ബലമായി പിൻതാങ്ങിയിരുന്ന മാക്കീൽ അച്ചൻ ഇപ്പോൾ പുതിയ വികാരി അപ്പസ്തോലിക്കായുടെ പാർശ്വവൎത്തിയായി. ഇങ്ങനെ മാക്കീലച്ചനോടുകൂടെ വരാപ്പുഴഭാഗം പിടിച്ചുവാദിച്ചിരുന്ന മറെറാരു യുവവൈദികൻ വലിയവീട്ടിൽ പറുഗീസച്ചനായിരുന്നു. അദ്ദേഹമാകട്ടെ, മർസ്ലീനോസു മെത്രാനച്ചനു സുറിയാനിക്കാരുടെ ഭരണത്തിൽ

വീണ്ടും ഒരുസ്ഥാനം കൊടുക്കണമെന്നും, അതു സാധിക്കുന്നതിലേക്കു കോട്ടയവുംകൂടാതെ ആ വികാരിയാത്തുകളിൽനിന്നും ഓരോ അംശം ചേർത്തു മൂന്നാമതൊരു വികാരിയാത്തുകൂടെ സ്ഥാപിക്കണമെന്നും ലേക്കു ഹർജികൾ അയച്ചുകൊണ്ടിരുന്നു. ലവീഞ്ഞുമെത്രാനച്ചന്റെ കൂട്ടറിആയിരുന്ന പഴേപറമ്പിൽ ളൂയീസച്ചനും മറ്റും മുമ്പുതുടങ്ങി ഹിച്ചിരുന്നതു് ഒരു യൂറോപ്യൻ മെത്രാന്റെ കീഴിൽ നാട്ടുകാരനായ സഹായമെത്രാൻകൂടെ വേണമെന്നായിരുന്നു. ഇപ്പോൾ ഒന്നിനുപകരം രണ്ടു യൂറോപ്യൻ മെത്രാന്മാരെ കിട്ടിയിട്ടുണ്ടു്. എങ്കിലും നാട്ടുകാരനായ സഹായ മെത്രാനെ ലഭിച്ചിട്ടില്ല. അതിനാൽ ളൂയീസച്ചനുംമറ്റും ലവീഞ്ഞു മെത്രാനേയും മേഡലിക്കോട്ടുമെത്രാനെയും ഏതൽകാര്യസാദ്ധ്യാർത്ഥം ഗമിച്ചു. അവർ അനുകൂലമായി റോമിലേക്കു റിപ്പോർട്ടും ചെയ്തു.

38. ലവീഞ്ഞുമെത്രാനച്ചന്റെ പേരിൽ പരാതികൾ റോമിൽ ചെന്നുകൊണ്ടുമിരുന്നു. അതിനാൽ പരിശുദ്ധ സിംഹാസനം മൂന്നു നാട്ടു മെത്രാന്മാരെ വികാരി അപ്പസ്തോലിക്കാമാരായി നൽകാൻ തീരുമാനിച്ചു. ളൂയിസച്ചനെ കോട്ടയത്തേക്കും മേനാച്ചേരിൽ യോഹന്നാനച്ചനെ തൃശ്ശൂരേക്കും സഹായ മെത്രാന്മാരാക്കാൻ അതതു രൂപതാധികാരികൾ ശുപാർശ ചെയ്തിരുന്നതിനാൽ അവരെത്തന്നെ റോമിൽനിന്നും അംഗീകരിച്ചു. എ[illegible]നാൽ ളൂയിസച്ചനെ പുതുതായി സ്ഥാപിച്ച എറണാകുളം വികാരിയാത്തിന്റേയും യോഹന്നാനച്ചനെ തൃശ്ശൂർ വികാരിയാത്തിന്റേയും മേധാവികളായാണു നിയമിച്ചതു്. കോട്ടയം വികാരിയാത്തിനെ നിറുത്തൽ ചെയ്തു കൊണ്ടു്, ലവീഞ്ഞുമെത്രാൻ തന്റെ ആസ്ഥാനമായി തിരഞ്ഞെടുത്തു അരമനയും മറ്റും പണിചെയ്യിച്ചിരുന്ന ചങ്ങനാശേരിയെ കേന്ദ്രമാക്കി മൂന്നാമത്തെ വികാരിയാത്തും സ്ഥാപിച്ചു. ഇതിന്റെ അധിനാഥനായി നിയമിക്കപ്പെട്ടതു് തെക്കുംഭാഗരുടെ വികാരി ജനറാളായിരുന്ന വ. ദി. ശ്രീ. മാക്കിൽ മത്തായി അച്ചനാണു്.

ഒരു ന്യൂനപക്ഷ സമുദായമായ തെക്കുംഭാഗത്തിൽ ബഹു ഭൂരിപക്ഷവും വസിക്കുന്നതു കോട്ടയം വികാരിയാത്തിന്റെ തെക്കേഭാഗത്തായിരുന്നു. ആ ഭാഗമാണു് ഇപ്പോൾ ചങ്ങനാശേരി വികാരിയാത്തായി ഉയർത്തപ്പെട്ടതു്. ന്യൂനപക്ഷസമുദായമായ തെക്കുംഭാഗർ നിയമേന ശ്രീമക്കാരായ അധികാരികളെ ആശ്രയിച്ചും സേവിച്ചുമാണല്ലൊ കാലംകഴിച്ചിരുന്നതു്. മാക്കിലച്ചൻ ആദ്യം വരാപ്പുഴയുടെ പാർശ്വവർത്തിയും ആജ്ഞാനുവർത്തിയുമായിരുന്നു. ലവീഞ്ഞുമെത്രാനച്ചൻ ഭരണാധികാരിയായി വന്നതുമുതൽ മാക്കിലച്ചനും സമുദായവും അദ്ദേഹത്തെ സേവിച്ചും ആശ്രയിച്ചും പ്രീണിപ്പിച്ചും നിന്നിരുന്നു. അതിനാൽ മാക്കിലച്ചൻ ഡോക്ടർ ലവീഞ്ഞിന്റേയും വലിയ പ്രീതിക്കു പാത്രമായിഭവിച്ചു. തന്നിമിത്തം മാക്കിലച്ചന്റേയും തെക്കുംഭാഗ സമുദായത്തിന്റേയും അഭ്യുന്നതിക്കു ഉപകരിക്കുമാറുള്ള ശുപാർശകൾ ലവീഞ്ഞു മെത്രാനച്ചൻ മേലധികാരസ്ഥാനങ്ങളിൽ ചെയ്തു എന്നു ഊഹിക്കേണ്ടിയിരിക്കുന്നു. എങ്കിലും വടക്കുംഭാഗ സമുദായത്തിന്മേൽ മാക്കിലച്ചനോ തെക്കുംഭാഗരിൽ മറ്റാർക്കെങ്കിലുമോ അധികാരം സിദ്ധിക്കത്തക്കനിലയിൽ അദ്ദേഹം യാതൊരു ഏർപ്പാടും ചെയ്തിട്ടില്ലായിരുന്നു എന്നു

തന്നെ വിചാരിക്കണം. അഭിനവമായി സ്ഥാപിതമായ ചങ്ങനാശേരി വികാരിയാത്തിന്റെ മേധാവിയായി മാക്കീൽ മത്തായി അച്ചനാണ് നിയമിതനായതു എന്നവാൎത്ത അന്നു സ്വദേശത്തായിരുന്ന ലവീഞ്ഞുമെത്രാനു കിട്ടിയ ഉടനേ അദ്ദേഹം മലയാളത്തുണ്ടായിരുന്ന ഒരു യൂറോപ്യൻ മിത്രത്തിനു എഴുതിയ കത്തിൽ ഈ നിയമനത്തെപ്പറ്റി ആശ്ചൎയ്യവും ദുഃഖാഭാഗവും പ്രകടിപ്പിച്ചിരുന്നതായി വിശ്വാസയോഗ്യമായ അറിവുകിട്ടിയിട്ടുണ്ടു്.

39. ളൂയിസച്ചൻ ഡോക്ടർ ലവീഞ്ഞിന്റെകൂടെ റോമിൽ എത്തിയപ്പോൾ മാക്കീലച്ചനെ മെത്രാനാക്കുന്ന കാൎയ്യത്തെപ്പറ്റി പരിശുദ്ധ സിംഹാസനം ആലോചിക്കുന്നുണ്ടായിരുന്നു എന്നു തോന്നുന്നു. പ്രോപ്പഗാന്താ തിരുസ്സംഘത്തിന്റെ പ്രീഫെക്റ്റായിരുന്ന കൎദ്ദിനാൾ മലയാളത്തുള്ള തെക്കും-വടക്കും-ഭാഗങ്ങളുടെ ഉത്ഭവത്തെപ്പറ്റി ളൂയിസച്ചനോടു ചോദിച്ചു. ളൂയിസച്ചനാകട്ടെ യാഥാൎത്ഥ്യം വെളിക്കു പറയാതെ ഭംഗിവാക്കിൽ മാത്രമൊരു മറുപടി കൊടുത്തതു്. അതായതു്, കൊടുങ്ങല്ലൂർ അങ്ങാടിയിൽ വടക്കും തെക്കും ഭാഗങ്ങളിൽ ഇരുകൂട്ടരും ആദ്യം പാൎത്തിരുന്നതു നിമിത്തമാണു ഈ പേരുകൾ ഉണ്ടായതെന്നു അദ്ദേഹം പ്രസ്താവിച്ചു. സഹോദരസമുദായത്തെ അധഃകരിച്ചു് അധികാരികളുടെ സമക്ഷത്തു സംസാരിക്കേണ്ടാ എന്നാണു ളൂയിസച്ചൻ വിചാരിച്ചുപോയതു്. ഈ ചോദ്യത്തിന്റെ ഉദ്ദേശം ഇത്ര ഗൌരവമായിരുന്നു എന്നു് അന്നു ഊഹിക്കുന്നതിനു തനിക്കു സാധിച്ചില്ല എന്നു ളൂയിസച്ചൻ മെത്രാൻ പട്ടമേല്പാൻ കാണ്ടിയിലേക്കു പുറപ്പെട്ടപ്പോൾ പറഞ്ഞതായി അറിയുന്നു.

തെക്കുംഭാഗരുടെ തനതാവശ്യങ്ങളെപ്പറ്റി മാക്കീലച്ചൻ റോമയിൽ ആവലാതികൾ ബോധിപ്പിച്ചുവന്നിരുന്നു. ഈ ഹൎജികൾമൂലവും മറ്റും ആയിരിക്കാം തെക്കുംഭാഗരും വടക്കുംഭാഗരും തമ്മിലുള്ള വ്യത്യാസത്തെപ്പറ്റി ചിലതെല്ലാം അവിടെയും അറിയാതിരുന്നില്ല. ളൂയിസച്ചൻ റോമിൽവച്ചു തിരുസ്സംഘാദ്ധ്യക്ഷനെ കാണാൻചെന്ന അവസരത്തിൽ അവർ തമ്മിൽനടന്ന സംഭാഷണം അതേപടി മി. ഐ. സി. ചാക്കോ "മാർളൂയീസ് പഴേപറമ്പിൽ" എന്ന പുസ്തകത്തിന്റെ 581—ാം വശത്തു രേഖപ്പെടുത്തിയിട്ടുണ്ടു്. തെക്കുംഭാഗരുടെ സംഖ്യയെപ്പറ്റി ചോദിച്ച ശേഷം കൎദ്ദിനാൾ ഇങ്ങനെ തുടൎന്നു: "നിങ്ങളും അവരും നല്ല ഒരുമയിലാണോ? അതോ വഴക്കുകളുണ്ടോ?" ളൂയിസച്ചൻ: "ഞങ്ങൾ നല്ല ഒരുമയിലാണു്; അന്യോന്യം കലഹിക്കുന്നില്ല" കൎദ്ദി: "നിങ്ങൾ വടക്കുംഭാഗർ ഉത്തമജാതിക്കാരാണെന്നും അവർ അധമജാതിക്കാരാണെന്നും വിചാരിച്ചു നിങ്ങൾ അവരെ ധിക്കരിക്കുന്നില്ലേ?" ളൂയി: "ഇല്ല, തിരുമേനി" ഈ ചോദ്യോത്തര സന്ദൎഭത്തിൽ തന്നെയായിരിക്കണം ഞാൻ ഉപരി സൂചിപ്പിച്ച കാൎയ്യവും ചോദിച്ചതു്. ഏതായാലും തെക്കുംഭാഗർ അധമജാതിക്കാർ ആണു് എന്നു വടക്കുംഭാഗർ കരുതുന്നതായുള്ള അറിവു റോമിലെ അധികാരികളിലും കടികൊണ്ടിരുന്നു എന്നു ഈ ചോദ്യങ്ങൾ വിശദമാക്കുന്നുണ്ടു്. ളൂയിസച്ചൻ നൽകിയ ഉത്തരത്തിലെ ആശയം യഥാൎത്ഥമാണെന്നു കൎദ്ദിനാൾ തീരുമാനിച്ചിരിക്കണം. ഈ ഇരുഭാഗക്കാരും പ്രകടിപ്പിക്കുന്ന ഔന്നത്യാധമ്യമനോഭാവം അന്തസ്സാരവിഹീനമാണെന്നും കൎദ്ദി

നാൽ നിശ്ചയമായും നിഗമനം ചെയ്യുകാണം. ഇതിന്റെ ഫലമായിട്ടുകൂടെ ആയിരിക്കാം മലയാളത്തേ ഏററം തെക്കേ ഭാഗത്തേ സുറിയാനിമിസ്സത്തിനു തെക്കേ പന്തിയിൽ താമസിച്ചിരുന്നവരുടെ ഗണത്തിൽനിന്നു അഥവാ തെക്കുംഭാഗനായ മാക്കീൽ മത്തായി അച്ചൻ തന്നെ സർവ്വഥാ യോഗ്യനായ അധിനാഥൻ എന്നു തീരുമാനം ചെയ്തു്.

40. മാക്കീൽ മത്തായി അച്ചൻ ചങ്ങനാശേരി മിസ്സത്തിന്റെ വികാരി അപ്പസ്തോലിക്കാ ആയി നിയമിതനായി എന്നറിഞ്ഞ ഉടനേ അവിടുത്തെ വടക്കുംഭാഗർ കമ്പികളും ഹർജികളും മൂലം അവരുടെ സങ്കടം പരിശുദ്ധ സിംഹാസനത്തെ ബോധിപ്പിക്കാതിരുന്നില്ല. തെക്കുംഭാഗൻ മെത്രാനെ സ്വീകരിക്കാതിരുന്നാൽ എന്താണ് എന്നൊരു ആലോചന ചിലരുടെ ഇടയിൽ അങ്കുരിക്കാതിരുന്നുമില്ല. എന്നാൽ സമുദായത്തിൽ നിലയും വിലയുമുള്ളവരായിരുന്ന നിധീരിക്കൽ മാണിയച്ചൻ മുതലായവർ ആ ആലോചനയെ മുളയിൽ വച്ചുതന്നെ ഛേദിച്ചുകളഞ്ഞു. അന്നു ചങ്ങനാശേരി കത്തീഡ്രൽ പള്ളി വികാരിയും ജനങ്ങളുടെമേൽ അസാമാന്യ സ്വാധീനശക്തിയുള്ള ആളും ആയിരുന്ന കണ്ടങ്കരിയിൽ കുറിയാക്കോസച്ചൻ ജനങ്ങളെ ഉൽബോധിപ്പിച്ചതു് പരിശുദ്ധ സിംഹാസനം നമ്മുടെ ഭരണകർത്താവായി നിശ്ചയിച്ചു തരുന്നതു് കേവലം ഒരു അധഃകൃതനെ ആണെങ്കിലും നാം സ്വീകരിക്കണം—അതു നമ്മുടെ കർത്തവ്യമാണ്—നമ്മുടെ ന്യായമായ സങ്കടം അവിടെ ബോധിപ്പിക്കാമല്ലോ എന്നൊക്കെ ആയിരുന്നു എന്നു കേട്ടിട്ടുണ്ടു്. ജാതിയമായും മററു നിലകളിലും തങ്ങളെക്കാൾ അധമന്മാരെന്ന് വടക്കുംഭാഗർ പൂർവ്വകാലം മുതല്ക്കേ ഗണിച്ചിരുന്ന തെക്കുംഭാഗരിൽ ഒരാൾ തങ്ങളെ ഭരിപ്പാൻ നിയമിതനായപ്പോൾ, അവർ ജാതീയ ചിന്തയുടെ ഉഗ്രമായ വിജൃംഭണത്തെപ്പോലും പ്രതിരോധിച്ചുകൊണ്ടു ഇങ്ങനെ അദ്ദേഹത്തെ സ്വീകരിച്ചതും അദ്ദേഹത്തിന്റെ ഭരണത്തിനു 15 കൊല്ലക്കാലത്തേക്കു വിധേയരായിരുന്നതും തോമ്മാശ്ലീഹായിൽ നിന്നു അവർക്കു സിദ്ധിച്ച വിശ്വാസത്തിന്റെയും അനുസരണയുടെയും ദാർഢ്യം ഒന്നുകൊണ്ടുമാത്രമാണ്. ഈദൃശ സന്ദർഭങ്ങളിൽ തെക്കുംഭാഗസമുദായത്തിന്റെ—അതിന്റെ നേതാക്കന്മാരുടെപോലും—മനഃസ്ഥിതി എന്തായിരുന്നു എന്നു മാക്കീൽ മെത്രാനച്ചന്റെ സ്വന്തം കൈപ്പടയിൽ എഴുതിയിട്ടുള്ള ഒരു നാളാഗമത്തിൽ നിന്നും മി. ചാഴികാടൻ ഉദ്ധരിച്ചിട്ടുള്ള ഒരു ഭാഗം വ്യക്തമാക്കുന്നു: "ഇതിനിടയിൽ ഞാൻ തെക്കുംഭാഗരെ ഒട്ടുക്കു ചേർത്തു റോമ്മായിലേക്കു ചില അവലാതികൾ ബോധിപ്പിച്ചു. അവലാതികളുടെ താല്പര്യം........ മർസ്സലീനോസു മെത്രാന്റെ ഭരിപ്പിൽ നിന്നു നമ്മെ പ്രത്യേകമായി തിരിച്ചു നിറുത്തണം. അല്ല പുതിയ വികാരി അപ്പസ്തോലിക്കായിക്കു ഞങ്ങൾ കീഴ്പെടണമെന്നു നിർബന്ധം കല്പനയാണെങ്കിൽ ഞങ്ങളിൽനിന്നും പ്രത്യേകം മുഷ്കരത്വമുള്ള ഒരു വികാരി ജനറാളെ ഞങ്ങൾക്കു തരണമെന്നും ഒരു വികാരി ജനറാൾ മാത്രവും അതു വടക്കുംഭാഗനുമായിരുന്നാൽ ഞങ്ങളുടെ പാരമ്പര്യത്തിനു വിപരീതമായി ഞങ്ങൾ ആയതംഗീകരിക്കയില്ലെന്നും........ മററുമായിരുന്നു." (p. 256)

നോക്കണം, അന്നു തെക്കുംഭാഗരുടെ നായകനായിരുന്ന, മുമ്പ് മർസ്സീനോസു മെത്രാനച്ചന്റെ സെക്രട്ടറിയായിരുന്ന, മാക്കിലച്ചൻ റോമ്മാസിംഹാസനത്തിങ്കലേക്കു എഴുതി അറിയിക്കുന്നതു!! വികാരി ജനറാൾ ഒരാൾ മാത്രവും അതു വടക്കുംഭാഗനുമായാൽ തങ്ങളുടെ പാരമ്പര്യത്തിനു വിരോധമായി അദ്ദേഹത്തെ സ്വീകരിക്കയില്ലെന്നു!!! എന്നിരുന്നാലും "ഡലഗാദപ്പസ്തോലിക്കായിൽ നിന്നും, ഡലഗാദപ്പസ്തോലിക്കാ വഴിയായും റോമ്മിൽനിന്നും എനിക്കു ഇതിനു അനുകൂലമായ മറുപടി കിട്ടി" എന്നും അദ്ദേഹം തുടർന്നു പറഞ്ഞിരിക്കുന്നു!! അതേ, ഡലഗാദപ്പസ്തോലിക്കാ മോൺസിഞ്ഞോർ സലേസ്സി തെക്കുംഭാഗസമുദായത്തോടു പക്ഷപാതപരമായ പ്രീതി കാണിച്ചിരുന്നു. അദ്ദേഹം മാക്കിലച്ചന്റെ ഹിതാനുവർത്തിയായി നിലകൊണ്ടു. വടക്കുംഭാഗരോടു അദ്ദേഹത്തിനു ബദ്ധവിരോധവുമായിരുന്നു. ഡലഗാദപ്പസ്തോലിക്കാ അനുകൂലമായി ശുപാർശ ചെയ്തതുകൊണ്ടും ലവീഞ്ഞുമെത്രാനും മർസ്സിനോസു മെത്രാനും മാക്കിലച്ചനു തലതൊട്ടപ്പന്മാരായി ഉണ്ടായിരുന്നതുകൊണ്ടുമാണ് അദ്ദേഹത്തിന്റെ ഭീഷണിപരമായ ഹർജിക്കു അനുകൂല മറുപടി കിട്ടിയതു്.

തങ്ങളുടെ പാരമ്പര്യത്തിനു വിരോധമായി വടക്കുംഭാഗൻ വികാരിജനറാളിനെ തങ്ങൾ അംഗീകരിക്കുന്നതല്ല എന്നു മാക്കീൽ മത്തായി അച്ചൻ എഴുതി അയച്ചതു് എന്തു പാരമ്പര്യത്തെ ലക്ഷ്യമാക്കിയാണെന്നു മനസ്സിലാകുന്നില്ല. കേരള നസ്രാണികൾ വിദേശീയരായ സുറിയാനി മെത്രാന്മാരുടെ ആത്മീയ ഭരണത്തിനു എന്നു വിധേയരായോ അന്നു മുതൽ അവരുടെ ജാതീയ നേതാക്കന്മാരായി അർക്കദിയാക്കോന്മാർ എന്ന സ്ഥാനികൾ ആവിർഭവിച്ചു. മലങ്കരസഭയിൽ പരമ്പരയാ ഉണ്ടായിക്കൊണ്ടിരുന്ന ഈ അർക്കദിയാക്കോന്മാരെല്ലാം വടക്കുംഭാഗരായിരുന്നു. തെക്കുംഭാഗർക്കു ആ കാലങ്ങളിൽ പട്ടക്കാർപോലും ഇല്ലായിരുന്നു. പിൽക്കാലങ്ങളിൽ അവരുടെ ഇടയിൽ പട്ടക്കാർ ഉണ്ടായപ്പോൾ തുടങ്ങി അവരും വടക്കുംഭാഗരായ മേലധികാരികൾക്കു വിധേയരായിരുന്നു. വടക്കുംഭാഗരുടെ ഭരണത്തിൻ കീഴിരിക്ക എന്ന ഏക പാരമ്പര്യമേ ഈ മാക്കിൽ മെത്രാനച്ചന്റെ കാലത്തിനു അല്പം മുമ്പുവരെ തെക്കുംഭാഗർക്കുണ്ടായിരുന്നുള്ളു. അതിരിക്കെ മേൽ കാണിച്ചവിധം മാക്കീൽ മത്തായി മെത്രാനച്ചൻ രേഖപ്പെടുത്തിയിട്ടുണ്ടെങ്കിൽ അതു ചരിത്രവസ്തുതക്കു വിരുദ്ധമാണെന്നു പറയാതിരിക്കാൻ തരമില്ല.

41. വടക്കുംഭാഗനായ വികാരിജനറാളിന്റെ കീഴിൽ കിടന്നാൽ തന്റെ സമുദായത്തിനു സമാധാനവും ഐശ്വര്യവും സംസിദ്ധമാകയില്ലെന്നുള്ള ഭീതിയാൽ പ്രേരിതനായിക്കൂടെ ആയിരിക്കാമല്ലോ മാക്കിലച്ചൻ ഇങ്ങനെ ബോധിപ്പിച്ചതു്. ആ സ്ഥിതിക്ക് ഒരു തെക്കുംഭാഗൻ വികാരി അപ്പസ്തോലിക്കായുടെ കീഴിൽ അനുസരിച്ചു നടക്കുക എന്നതു് വടക്കുംഭാഗരുടെ പാരമ്പര്യത്തിനു എത്രണ്ടു വിരുദ്ധവും തന്നിമിത്തം അതു അവരിൽ എത്രയോ മടങ്ങു വലുതായ അസുഖവും വിപ്ലവമനഃസ്ഥിതിയും സംജാതമാക്കുന്നതിനു പര്യാപ്തവുമായിരുന്നു എന്നു് അദ്ദേഹം ശരിയായി ഗ്രഹിച്ചിരുന്നു. വടക്കുംഭാഗർ പരിശുദ്ധ സിംഹാസനത്തോടുള്ള ഭക്തിയാലും അജ്ഞാനുസരണത്താലും മാത്രം പ്രേരിതരായി തന്നെ അവരുടെ ആത്മി

യാജമാനനായി സ്വീകരിച്ചാലും, അജപാലകനും അജഗണവും തമ്മിൽ അവശ്യം ഉണ്ടായിരിക്കേണ്ട വാക്യാതീതമായ സ്നേഹവും മനോവിശ്വാസവും സമാധാനവും ഒരിക്കലും ഉണ്ടാകയില്ലെന്നും അദ്ദേഹം അറിഞ്ഞിരുന്നു. ഈ ദുർഘടാവസ്ഥയുടെ പാരമാർത്ഥ്യം ആരംഭത്തിലെ തന്നെ പരിശുദ്ധ സിംഹാസനത്തുങ്കൽ ബോധിപ്പിച്ച് ഒരു നിവൃത്തിമാർഗ്ഗം ഉണ്ടാക്കുന്നതിനു അദ്ദേഹത്തിനു സന്മനസ്സുണ്ടായില്ല. അന്ന് അതു് അനായാസേന സാധിക്കാമായിരുന്നു എന്നു തോന്നുന്നു. ഇങ്ങനെ ഭരണകർത്താവായ അദ്ദേഹത്തിനും ഭരണീയരിൽ ബഹുഭൂരിപക്ഷമായ വടക്കുംഭാഗർക്കും യാതൊരു സമാധാനവും, ഒടുവിൽ പറഞ്ഞവർക്ക് യാതൊരു അഭിവൃദ്ധിയുമില്ലാതെ 1911 വരെ 15 വത്സരക്കാലത്തേക്കു അദ്ദേഹം ചങ്ങനാശേരി വികാരിയാത്തു ഭരണം നടത്തി. അപ്പോഴേക്കും അതൃപ്തിയും അസമാധാനവും കുഴപ്പങ്ങളും വർദ്ധിച്ചു വശായതിനാൽ, ഈ ദുരവസ്ഥയ്ക്കു വേണ്ട പരിഹാരമാർഗ്ഗങ്ങളെ നിർദ്ദേശിച്ച് വികാരിയപ്പസ്തോലിക്കാമാർ മൂവരുമൊരുമിച്ചുചേർന്ന് എഴുതിയുണ്ടാക്കി ഒപ്പിട്ട ഒരു ഹർജി തിരുസ്സംഘാദ്ധ്യക്ഷനു സമർപ്പിച്ചു. തൽഫലമായി ചങ്ങനാശേരി മിസ്സത്തിന്റെ അദ്ധ്യക്ഷനായി കുര്യാളശ്ശേരിൽ തോമ്മാച്ചനെ നിയമിക്കയും, മാക്കിൽമെത്രാനച്ചൻ പുതനായി സ്ഥാപിക്കപ്പെട്ട കോട്ടയം വികാരിയാത്തിന്റെ അധികാരി ആക്കപ്പെടുകയും ചെയ്കയാൽ കുഴപ്പങ്ങൾക്കു സമാധാനക്കേടിനും പൂർണ്ണവിരാമമുണ്ടായി.

ഇവിടെ ഒരു കാര്യം പ്രത്യേകമായി എടുത്തു പറയേണ്ടതായുണ്ട്. മാക്കിൽ മെത്രാനച്ചന്റെ കീഴിൽ തെക്കുംഭാഗർക്കായി കോട്ടയത്ത് "ഒരു പുതിയവികാരിയാത്തു" സ്ഥാപിക്കയാണു ചെയ്തതു്. എന്നാൽ തെക്കുംഭാഗരുടെ പലരേഖകളിലും പഴയകോട്ടയം വികാരിയാത്തു "പുനസ്ഥാപിച്ചു" എന്നുപറഞ്ഞു കാണുന്നു. ഉദാഹരണമായി "പുരാതനപാട്ടുകൾ" രണ്ടാം പതിപ്പിൽ "ദിവംഗതനായ മാക്കിൽ മാർ മത്തായി മെത്രാൻ തിരുമനസ്സുകൊണ്ട്" എന്ന അനുസ്മരണാലേഖയിൽ "ചങ്ങനാശേരി മിസംഭരണമൊഴിച്ചു കോട്ടയം മിസം പുന:സ്ഥാപിച്ചു അതിലേക്കു (മാക്കിൽ) മെത്രാനച്ചൻ തിരുമനസ്സിനെമാററി......" എന്നുപറഞ്ഞിരിക്കുന്നു. "കോട്ടയം രൂപത. Directory for 1942" എന്ന ഔദ്യോഗിക രേഖയിൽ ഇങ്ങനെ പറയുന്നു. "പുണ്യശ്ലോകനായ 10-ാം പീയൂസ് മാർപ്പാപ്പാ 1911 ആഗസ്റ്റ് 29-ാംനു- കല്പിച്ചരുളിയ "In universi Christiani" എന്നാരംഭിക്കുന്ന തിരുവെഴുത്താൽ ചങ്ങനാശേരി, എറണാകുളം എന്നീ രണ്ടു മിസ്സങ്ങളിലുൾപ്പെട്ടിരുന്ന തെക്കുംഭാഗം സുറിയാനി ജനത്തിനുവേണ്ടി (Pro Gente Sudistica) കോട്ടയം വികാരിയാത്തു പുനസ്ഥാപിച്ചു." ഇവ തിരെ കഥയില്ലാത്ത പ്രസ്താവനകളാണ്. "വികാരിയാത്തു" എന്നു പറയുന്നതു് "മെത്രാസനം" പോലെ തിരുസ്സഭയിൽ ശാശ്വതവും ചിരസ്ഥായിയുമായ ഒരു ഘടകമല്ല. അതു് വെറും കാലികമായ ഒരേർപ്പാടാണ്. അതു് ലോകരംഗത്തുനിന്നു തിരോധാനം ചെയ്തുകഴിഞ്ഞാൽ പിന്നെ അതിനു പുനർജ്ജീവിക്കാൻ നിവൃത്തിയില്ല. അതു സ്ഥലത്തും സംജ്ഞയിലും വേറൊരു വികാരിയാത്തു പിന്നീടു സ്ഥാപിതമായാലും അതു കേവലം പുതുതായ

ഒന്നാണ്. പഴയതിൻെറ പുനരുത്ഥാനമോ പുനഃസ്ഥാപനമോ അല്ല. ഈ വസ്തുത തെക്കുംഭാഗക്കായി കോട്ടയം മിസ്സം സ്ഥാപിച്ചുകൊണ്ടു് ഭാഗ്യസ്മരണാർഹനായ പത്താംപീയൂസ് മാർപ്പാപ്പാ തിരുമനസ്സിൽനിന്നും പുറപ്പെടുവിച്ച In universi Christiani "ഇൻ ഉനിവേർസി ക്രിസ്ത്യാനി" എന്നു തുടങ്ങുന്ന തിരുവെഴുത്തിൽനിന്നുതന്നെ വിശദമാകുന്നുണ്ടു്. അതിൽ:

a duplici Vicariatu Apostolico Ernakulamensi et Changanacheriensi omnes paroecias et ecclesias Suddisticas dismembramus, easque in Novum Vicariatum Apostolicum in urbe "Kottayam" pro gente Suddistica constituimus.

എറണാകുളം, ചങ്ങനാശേരി ഈ ഇരു വികാരിയാത്തുകളിൽനിന്നും തെക്കുംഭാഗരുടെവക എല്ലാ ഇടവകകളേയും പള്ളികളേയും നാം വേർതിരിച്ച് അവയെ കോട്ടയം പട്ടണത്തിൽ തെക്കുംഭാഗക്കുവേണ്ടി ഒരു പുതിയ അപ്പസ്തോലിക്ക വികാരിയാത്തായി നാം സ്ഥാപിക്കുന്നു." എന്നത്രെ രേഖപ്പെടുത്തിയിരിക്കുന്നതു്. മി. ചാഴികാടൻെറ പുസ്തകത്തിൻെറ 275-6, വശങ്ങളിൽ ഭാഷാന്തരംചെയ്തു ചേർത്തിരിക്കുന്ന ഈ തിരുവെഴുത്തുനോക്കിയാൽ അതിൽ "ഒരു പുതിയവികാരിയാത്തു" എന്നു മൂന്നുപ്രാവശ്യം പറഞ്ഞിട്ടുള്ളതായി കാണാം. എങ്കിലും "കോട്ടയം വികാരിയാത്തു പുനഃസ്ഥാപിച്ചു" എന്നു പറഞ്ഞുകൊണ്ടു അഭിമാനം പ്രകടിപ്പിക്കാൻ തെക്കുംഭാഗർ പ്രകടിപ്പിക്കുന്ന ഉത്സാഹം ഒന്നു വേറെതന്നെയാണു്. തങ്ങൾക്കു ഇല്ലാഞ്ഞതും അർഹതയില്ലാത്തതുമായവ തങ്ങൾക്കു ഉണ്ടായിരുന്നെന്നും ഉണ്ടെന്നും നടിച്ചുകൊണ്ടു അതിനുവേണ്ട രേഖകൾ കാലേക്കൂട്ടി നിർമ്മിച്ചിട്ടുന്നതിനു അവർ പ്രത്യക്ഷമാക്കുന്ന സാമർത്ഥ്യത്തിൻെറ ഒരു ചെറിയ ഉദാഹരണം മാത്രമാണു് ഇതു്. കോട്ടയം വികാരിയാത്തു പുത്തനായി സ്ഥാപിച്ചോ പുനഃസ്ഥാപിച്ചോ എന്നു രേഖകൾ പരിശോധിച്ചു കണ്ടുപിടിക്കാൻ സൗകര്യമുള്ളവർ ചുരുക്കമാണല്ലൊ. ഏതായാലും മി. ചാഴികാടൻ ഇവിടെ മൂലരേഖയിൽ ഭേദംവരുത്താൻ ശ്രമിച്ചില്ലെന്നു സസന്തോഷം പ്രസ്താവിച്ചുകൊള്ളുന്നു.

42. ചങ്ങനാശേരി വികാരി അപ്പസ്തോലിക്കാ ആയിരുന്ന കാലത്തു് മാക്കീൽ മെത്രാനച്ചനു സ്വസമുദായത്തിൽ ഈ അധികാരം സ്ഥിരമായി നില്ക്കയില്ലെന്നു നല്ല നിശ്ചയമുണ്ടായിരുന്നു. "തെക്കുംഭാഗക്കു തനിച്ചു ഒരു ഭരണാധികാരിയെ കിട്ടുന്നതിനുള്ള അസ്ഥിവാരം മാക്കീൽ മെത്രാൻ 1886-നു മുമ്പുതന്നെ ഇട്ടിരുന്നു"എന്നു് മി. ചാഴികാടൻ പറയുന്നതു ശരിയാണു്. എന്നാൽ 1896-ൽ അദ്ദേഹം മെത്രാനായശേഷം ആ അസ്ഥിവാരത്തെ ബലിഷ്ഠമാക്കുന്നതിനു അദ്ദേഹത്തിനു സൗകര്യം ലഭിച്ചു. ഭാവിയിൽ തെക്കുംഭാഗക്കു കിട്ടുമെന്നു പ്രതീക്ഷിച്ചിരുന്ന സ്വയം ഭരണാധികാരിക്കു സുഖമായി കാലയാപനം ചെയ്യുന്നതിനു വേണ്ട മൂലധനശേഖരണത്തിൽ അദ്ദേഹം പ്രത്യേകം ദൃഷ്ടിപതിച്ചു. കോട്ടയം വികാരി അപ്പസ്തോലിക്കാ ആയി അവരോധിതനായശേഷം രണ്ടു കൊല്ലക്കാലത്തേക്കു മാത്രമേ ഈ മുതലുകളെ കൈകാര്യം ചെയ്തു് സ്വസമുദായോന്നമനത്തി

നായി പരിശ്രമിക്കുവാൻ അദ്ദേഹത്തിനു ഭാഗ്യം കിട്ടിയുള്ളു. 1914-ൽ അദ്ദേഹം കാലം ചെയ്തു.

അദ്ദേഹത്തിന്റെ അനന്തരഗാമിയായി ഇപ്പോൾ കോട്ടയം രൂപതയുടെ ഭരണസാരഥ്യം ഒരു കാൽ ശതാബ്ദത്തിൽപരം കാലം വഹിച്ചുകൊണ്ടിരിക്കുന്ന ഡോക്ടർ ചൂളപ്പറമ്പിൽ തിരുമനസ്സുകൊണ്ടു ആ രൂപതയെയും തെക്കുംഭാഗസമുദായത്തെയും എത്രണ്ട് ഉയർത്തുകയും ഉദ്ധരിക്കുയും ചെയ്തിട്ടുണ്ടെന്നു പറഞ്ഞറിയിക്കാൻ സാധിക്കയില്ല. മാക്കീൽ മെത്രാനച്ചനാൽ സമാരബ്ധമായ തെക്കുംഭാഗസമുദായത്തിലെ ദുരാചാരദൂരീകരണം ഡോക്ടർ ചൂളപ്പറമ്പിൽ ഇന്നും തുടർന്നുകൊണ്ടിരിക്കുന്നു. തെക്കുംഭാഗരും വടക്കുംഭാഗരും ആയ ഇരുസമുദായങ്ങളും സ്വവർഗ്ഗീയരായ മേലധികാരികളുടെ നിയന്ത്രണത്തിൽ അവരവരുടെ അഭ്യുന്നതിക്കായി അഹമഹമികയാ പരിശ്രമിച്ചുവരുന്നു. മാത്രമല്ല, ഇരുസമുദായങ്ങളും പരസ്പരയോജിപ്പിലും സ്നേഹത്തിലും പൊതുവെ വർത്തിക്കുന്നു. ഈ സ്നേഹവും ഐകമത്യവും ബഹുജനദൃഷ്ടിക്കു വിഷയീഭവിച്ചതു് ചൂളപ്പറമ്പിൽ തിരുമേനിയുടെ മെത്രാൻപട്ട രജതജൂബിലി മഹാമഹം 1939 ഡിസംബറിൽ അത്യാഡംബരസമേതം ഘോഷിച്ച അവസരത്തിലാണ്. പ്രസ്തുത ജൂബിലി മഹോത്സവം പ്രതീക്ഷയിൽ കവിഞ്ഞു വിജയകരമായി പര്യവസാനിച്ചതു് വടക്കുംഭാഗരുടെ— പ്രത്യേകിച്ചു ചങ്ങനാശേരി മെത്രാനച്ചന്റെ—യും ഉദാരമായ സന്മനസ്സും സഹകരണവുംകൊണ്ടു കൂടിയാണ് എന്ന് സർവ്വരാലും സമ്മതിക്കപ്പെടുന്ന കാര്യമാണല്ലൊ. ചങ്ങനാശേരി രൂപതാദ്ധ്യക്ഷനും ജനങ്ങളും ഇങ്ങനെ ഉള്ളഴിഞ്ഞു ഈ സന്ദർഭത്തിൽ സഹായിക്കാൻ ബദ്ധകങ്കണരായതു് പ്രസ്തുത മഹാമഹവും അതിനോടു അനുബന്ധിച്ചുണ്ടായ വി. കുർബ്ബാനയുടെ കോൺഗ്രസ്സും ഇതരചടങ്ങുകളും സ്ഥാപനങ്ങളും ചൂളപ്പറമ്പിൽ തിരുമേനിയുടെ മെത്രാൻപട്ട രജതജൂബിലി ഒന്നുമാത്രം പ്രമാണിച്ചാണ് എന്ന ധാരണയിലാണ്. അങ്ങനെ മാത്രമേ അവരും ഇവിടത്തെ ബഹുജനങ്ങളും മനസ്സിലാക്കിയിരുന്നുള്ളു. ഇതിലും ഉപരിയായ ഒരു ഉദ്ദേശം തെക്കുംഭാഗർക്കുണ്ടായിരുന്നു എന്നുള്ളതു് കാര്യം കഴിഞ്ഞ് വത്സരം മൂന്നാലു കടന്നുപോയിട്ടും ഇതരന്മാർ— പ്രത്യേകിച്ചു വടക്കുംഭാഗർ— ഗ്രഹിച്ചിരിക്കാൻ ഇടയില്ല. ടി. വി. കുർബ്ബാനയുടെ കോൺഗ്രസ്സിന്റെ സ്മാരകചിഹ്നമായി അവർ ഇംഗ്ലീഷിൽ—"Souvenir of the Eucharistic Congress, Kottayam, 1939" "1939-ൽ കോട്ടയത്തു നടത്തിയ വി. കുർബ്ബാനയുടെ മഹായോഗത്തിന്റെ വിജ്ഞാപനപത്രം" എന്ന പേരിൽ- ഒരു പ്രബന്ധവിശേഷം അച്ചടിപ്പിച്ചു വിതരണം ചെയ്തിട്ടുണ്ട്. അതിന്റെ പ്രതികൾ തെക്കുംഭാഗരെ ഒഴിച്ചു നാട്ടിൽ മററു വല്ലവർക്കും— വിശേഷിച്ചു വടക്കുംഭാഗരിൽ വല്ലവർക്കും— നൽകപ്പെട്ടിട്ടുണ്ടോ എന്നു സംശയമാണ്. അതിന്റെ വിതരണം നാട്ടിൽ വളരെ വിരളമായും ശീമരാജ്യങ്ങളിൽ ധാരാളമായും നടത്തിയിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. ഇതു് തെക്കുംഭാഗരുടെ ഒരു സമ്പ്രദായമത്രെ. അവരെപ്പററി സ്വയം പ്രഘോഷണം ചെയ്യുന്ന പ്രസ്താവനകൾ അടങ്ങിയ പത്രപ്രബന്ധാദികൾക്കു നാട്ടുകാരുടെ ഇടയിൽ സാധാരണ പ്രചാരണം

അനുവദിക്കാറില്ല. വിദേശങ്ങളിലാണ് അവരുടെ ജന്മസംബന്ധവും ചരിത്രപരവുമായ വർത്തമാനങ്ങൾ പറഞ്ഞുപരത്തുന്നത്. മേൽപറഞ്ഞ സ്മാരകലേഖയിൽ ഇങ്ങനെ കാണുന്നു:

## THE EUCHARISTIC CONGRESS, KOTTAYAM
and the Episcopal Silver Jubilee
of Rt. Rev. Alexander Choolaparambil,
BISHOP OF KOTTAYAM.

### PREPARATION.

"The Parish Representatives of the Diocese of Kottayam met in August 1938, and resolved to celebrate the Episcopal Silver Jubilee of their revered Pastor in a befitting manner. It was further resolved that funds should be collected for the celebration of the Jubilee and for the construction of a Cathedral in the premises of the Bishop's House, as a THREE-FOLD COMMEMORATION AND THANKSGIVING TO GOD FOR THE COLONISATION OF THEIR ANCESTORS IN MALABAR in 345 A. D., grant of a separate Diocese in 1911, and a souvenir of the glorious Episcopal Silver Jubilee.

1938 ആഗസ്റ്റ്മാസത്തിൽ കോട്ടയം രൂപതയിലെ ഇടവകപ്രതിനിധികൾകൂടി അവരുടെ സംപൂജ്യനായ അജപാലകന്റെ മെത്രാൻപട്ട രജതജൂബിലി സമുചിതമായവിധത്തിൽ ഘോഷിക്കണമെന്നു തീരുമാനിച്ചു. ജൂബിലിയാഘോഷത്തിനും മെത്രാസനവസതിയുടെ 'പരിസരങ്ങളിൽ ഒരു ഭദ്രാസനദേവാലയം പണിയുന്നതിനുംവേണ്ടി ഒരു ധനശേഖരം നടത്തുന്നതിനു അവിടെവച്ചു നിശ്ചയം ചെയ്തു. ക്രി. വ. 345-ൽ അവരുടെ പിതാമഹന്മാർ മലയാളത്തു കുടിയേറിയതിന്റെയും, അവൎക്കു സ്വന്തമായി 1911-ൽ ഒരു രൂപത നൽകപ്പെട്ടതിന്റെയും, അതിശോഭനമായ മെത്രാൻപട്ട രജതജൂബിലിയുടെയും സ്മാരകവും ദൈവത്തോടുള്ള കൃതജ്ഞതാപ്രകാശനവുമായിട്ടത്രെ ഭദ്രാസനദേവാലയനിൎമ്മാണം ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. നോക്കണം, സുറിയാനിക്കാരുടെ കേരളപ്രവേശനം എന്നു മി. ചാഴികാടൻ ഘോഷിക്കുന്ന ആ വിഷയം പരോക്ഷമായിട്ടാണെങ്കിലും എത്ര കൌശലത്തിലാണ് മെത്രാൻപട്ട രജതജൂബിലിയുമായി സംഘടിപ്പിച്ചിരിക്കുന്നതു്? തെക്കുംഭാഗരുടെ പ്രപിതാമഹന്മാരെന്നു പറയുന്നവരുടെ കേരളപ്രവേശം എന്ന ചരിത്രവിരുദ്ധമായ കഥകൂടെ ഈ രജതജൂബിലിയാഘോഷത്തിന്റെ അടിയിലത്തെ ഒരു ആശയമായി കിടക്കുന്ന കാൎയ്യം വടക്കുംഭാഗർ നേരത്തെ അറിഞ്ഞിരുന്നെങ്കിൽ അവർ ഇത്ര ഉള്ളഴിഞ്ഞ് അ

തിന്റെ വിജയത്തിനായി പരിശ്രമിക്കുമായിരുന്നു എന്ന് ഇനിക്കു തോന്നുന്നില്ല. ഏതായാലും കേരളക്കരയിൽ, പ്രത്യേകം ചങ്ങനാശേരി രൂപതയുടെ സീമകൾക്കുള്ളിൽ, ഇടകലർന്നു വാസിക്കുന്ന തെക്കുംഭാഗരും വടക്കുംഭാഗരും എന്ന ഈ ഇരുസമുദായങ്ങളും തമ്മിലുള്ള അകൽച്ചയും അതിന്റെ കാരണങ്ങളും ക്രമേണയെങ്കിലും കുറഞ്ഞ് കാലാന്തരത്തിൽ നാമാവശേഷമാകട്ടെ എന്നാണ് ഈയുള്ളവന്റെ ഉള്ളഴിഞ്ഞുള്ള പ്രാർത്ഥന. എന്നാൽ ഏററം സ്പൃഹണീയമായ ഈ അവസ്ഥാന്തരപ്രാപ്തിക്ക് പ്രധാന വിഘാതമായി നിലകൊള്ളുന്നത് തെക്കുംഭാഗരുടെ ക്നാനായ— കലർപ്പില്ലാ— രക്തവാദവും അതിൽനിന്ന് അവർ സ്വീകരിച്ച് മുറുകെപ്പിടിച്ചിരിക്കുന്ന മററു അനുമാനങ്ങളുമാകുന്നു. ഈ സന്ദർഭത്തിൽ യൂറോപ്പിൽ ചിലരുടെ തലമണ്ടയിൽ കയറിപ്പാററിയിരിക്കുന്ന "ശുദ്ധരക്ത" വാദത്തിന്റെ ഓർമ്മവരുന്നു. ഹിററ്ലരും കൂട്ടരും ശുദ്ധമായ ആര്യരക്തമാണ് തങ്ങളുടെ സിരകളിൽക്കൂടെ പ്രവഹിക്കുന്നത് എന്നും പറഞ്ഞ് എന്തെല്ലാം അക്രമങ്ങളാണ് കാട്ടിക്കൂട്ടുന്നത്. നമ്മുടെ ശുദ്ധരക്തവാദികൾ യൂദന്മാരിൽനിന്നു തങ്ങൾക്കു സിദ്ധിച്ചതായി വൻപുപറയുന്ന രക്തമാഹാത്മ്യത്തിൽ വ്യർത്ഥാഭിമാനം കൊള്ളുമ്പോൾ യൂറോപ്പിലെ ശുദ്ധരക്തവാദികളുടെ ദൃഷ്ടിയിൽ യൂദരക്തം തീരെ അശുദ്ധമാണുപോൽ. തന്നിമിത്തം യഹൂദജാതിക്കു ജർമ്മനിയിൽ കിടക്കപ്പൊറുതിയില്ല. എന്നാൽ യൂറോപ്പിലെ ഈ കലർപ്പില്ലാ രക്തവാദികൾ സ്വയം നാമകരണം ചെയ്യുന്നതു് Nordics— വടക്കുംഭാഗർ— എന്നാണ് എന്ന ഒരു വ്യത്യാസമുണ്ടു്. ഏതായാലും അതിരുകടന്ന ശുദ്ധരക്തവാദം എന്തെല്ലാം അനർത്ഥങ്ങൾക്കു ഹേതുഭൂതമാകുമെന്ന് ഹിററ്ലറിന്റെയും • കൂട്ടരുടെയും Nordic blood Superiotity— വടക്കുംഭാഗരക്തമാഹാത്മ്യം എന്ന ഈ വഴിപിഴച്ച പ്രസ്ഥാനം പ്രസ്പഷ്ടമാക്കാതിരിക്കുന്നില്ല.

ലോകത്തിൽ വലിപ്പച്ചെറുപ്പമുണ്ട്. ലോകദൃഷ്ടിയിൽ കുലീനർ, കുലഹീനർ എന്ന വ്യത്യാസമുണ്ടു്. ഈദൃശമേന്മകളെപ്പററി ന്യായമായി നമുക്കു പ്രശംസിക്കാൻ പാടില്ലെന്നില്ല. വി. പൌലോസ് ഒരു യഹൂദനും അബ്രാഹത്തിന്റെ സന്താനവും എന്ന നിലയിൽ സ്വയം പ്രശംസിക്കുന്നതായി നാം കാണുന്നു. "അവർ എബ്രായക്കാരാണെങ്കിൽ, ഞാനും അങ്ങനെതന്നെ. അവർ ഇസ്രായേൽക്കാരാണെങ്കിൽ ഞാനും അങ്ങനെതന്നെ. അവർ അബ്രാഹത്തിന്റെ സന്തതികളാണെങ്കിൽ, ഞാനും അങ്ങനെതന്നെ." (2 കോറി: 11, 22.) എന്നാൽ ജഡരക്തമാഹാത്മ്യം കേവലം നിസ്സാരമത്രെ. എല്ലാവരും ആദത്തിന്റെയും ഹാവായുടെയും സന്താനങ്ങൾ ആണല്ലൊ. ആ വിഷയത്തിൽ ഒരുവനു ഇതരനേ അപേക്ഷിച്ചു മേന്മ നടിക്കാൻ അവകാശമില്ല. അതിനാൽ കുലീനതയിൽ അതിരുകവിഞ്ഞു പ്രശംസിച്ച് അന്ധാളിക്കുന്നതു് വെറുംമൌഢ്യമേ ആകുന്നുള്ളു. സ്രഷ്ടാവിന്റെ സാദൃശ്യത്തിൽ ജ്ഞാനസ്നാനത്താൽ പുതുതാക്കപ്പെടുന്ന പുതിയവനെ ധരിക്കുന്നവരായ ക്രിസ്ത്യാനികളുടെ ഇടയിൽ യൂദനും പുറജാതിയുമില്ല, പരിച്ഛേദനവും അഗ്രചർമ്മവുമില്ല, യവനനും ബർബ്ബരനുമില്ല, അടിമയും സ്വതന്ത്രനുമില്ല, പിന്നെയോ സകലവും സകലരിലും മ്ശിഹാ ആകുന്നു

എന്നുള്ള വി. പൌലോസിൻെറ വാക്യം (കൊലൊ. 3, 10-11.) നാമെവരുടെയും ഗാഢമായ പരിചിന്തനത്തിനു വിഷയമാക്കേണ്ടതാണ്. ഈ ചിന്ത നമ്മളിൽ കുടികൊള്ളാത്തതിനാലാണ് നാം ജഡരക്തശ്രേഷ്ഠതകളിൽ ദുരഭിമാനം കൊള്ളുന്നതു്. നമ്മുടെ തെക്കംഭാഗസഹോദരങ്ങൾ ദാവിദിൻെറയും മററും ഗോത്രത്തിൽപെട്ട യൂദവംശജരാകുന്നു എന്നു ഭാവിക്കുന്നതു് വെറും ദുരഭിമാനമാകുന്നു എന്നു പറയാതെ തരമില്ല. അവരുടെ വാദത്തിൽ ചരിത്രവസ്തുത ലേശംപോലുമില്ലെങ്കിലും ഈ ദുരഭിമാനത്തിൽ അവർ യൂദന്മാരെ അനുകരിക്കയാണു ചെയ്യുന്നതു്. ഞാൻ മിശിഹായുടെ കാലത്തെ യൂദന്മാരെപ്പററിയാണു പറയുന്നതു്. അവർ വലിയ വൃത്ഥാഭിമാനികളായിരുന്നു. വി. യോഹന്നാൻെറ സുവിശേഷം 8-ാംഅദ്ധ്യായം 31-33 വാക്യങ്ങളിൽ നാം ഇങ്ങനെ വായിക്കുന്നു: "തന്നിൽ വിശ്വസിച്ച ആ യൂദന്മാരോടു ഈശോ അപ്പോൾ അരുളിച്ചെയ്തു: നിങ്ങൾ എൻെറ വചനത്തിൽ നിലനില്ക്കുമെങ്കിൽ നിങ്ങൾ സാക്ഷാൽ എൻെറ ശിഷ്യന്മാരാകുന്നു. ഇങ്ങനെ നിങ്ങൾ സത്യം അറിയുകയും, ആ സത്യം നിങ്ങളെ സ്വതന്ത്രരാക്കുകയും ചെയ്യും. അവർ അവനോടു്: ഞങ്ങൾ അബ്രാഹത്തിൻെറ സന്തതി ആകുന്നു. ഞങ്ങൾ ഒരിക്കലും ആക്കും ദാസന്മാർ ആയിരുന്നിട്ടില്ല. നിങ്ങൾ സ്വതന്ത്രരാകും എന്നു നീ പറയുന്നതു എങ്ങനെ? എന്നു ചോദിക്കുന്നു." തങ്ങൾ അബ്രാഹത്തിൻെറ സന്തതിയാണ് എന്നു ഈ യൂദന്മാർ വളരെ അഭിമാനപൂർവ്വം പറഞ്ഞിരുന്നു. അതു് ന്യായമായ അഭിമാനമായി നമുക്കു വകവച്ചുകൊടുക്കാം. എന്നാൽ ഞങ്ങൾ ആക്കും ഒരിക്കലും ദാസന്മാർ ആയിരുന്നിട്ടില്ല എന്നു പറയുന്നതു് വെറും ദുരഭിമാനത്തള്ളലാണ്. ഇങ്ങനെ വമ്പു പറയുന്ന കാലത്തു് അവർ പുറജാതികളായ റോമാക്കാരുടെ ഭരണനുകത്തിൻകീഴാണു കിടക്കുന്നതു്. അതു് ദുസ്സഹമായ ഒരു അടിമത്തമായിതന്നെ അവർ പരിഗണിച്ചിരുന്നു. ഈ അടിമത്തത്തിൽ നിന്നു തങ്ങളെ സമുദ്ധരിക്കുന്നതിനായി ദീർഘദർശികൾ പ്രവചിച്ചിരുന്ന മിശിഹായെ അവർ അത്യാശയോടെ പ്രതീക്ഷിച്ചുമിരുന്നു. ഇനി അവരുടെ പൂർവ്വന്മാരുടെ കാലത്തെ സ്ഥിതിയേപ്പററി പര്യാലോചിക്കുന്നതായാൽ, അവരും പലപ്രാവശ്യം അടിമത്തത്തിൽ അകപ്പെട്ടു അന്യന്മാക്കു ദാസവൃത്തി ചെയ്തിട്ടുണ്ടെന്നു കാണാൻ പ്രയാസമില്ല. സൃഷ്ടി 15-13-ൽ ദൈവം അബ്രാഹമ്മിനോടു പറയുന്നു: "നിൻെറ സന്തതി നാനൂറുസംവത്സരങ്ങൾ തങ്ങളുടേതു് അല്ലാത്തനാട്ടിൽ പരദേശിയാകുമെന്നും, അവരെ സേവിക്കയും അവർ ഇവരെ അടിമപ്പെടുത്തുകയും ചെയ്യുമെന്നും തീർച്ചയായി നീ അറിയുക." ഈ പ്രവചനം അക്ഷരാർത്ഥത്തിൽ നിറവേറി. തൽഫലമായി പുറപ്പാടു 13-3-ൽ ഇങ്ങനെ കാണുന്നു: "മെസ്രേൻദേശത്തുനിന്നു— അടിമസ്ഥലത്തുനിന്നു— നിങ്ങൾ പുറപ്പെട്ട ഈ ദിവസം ഓത്തുകൊള്ളുവിൻ." ആവത്തനം 6-12-ൽ: "മെസ്രേൻ ദേശത്തുനിന്നു— അടിമസ്ഥാനത്തുനിന്നു— നിന്നെ പുറപ്പെടുത്തിയ നിൻെറ ദൈവമായ കത്താവിനെ നീ മറന്നു പോകാതിരിക്കാൻ സൂക്ഷിച്ചുകൊള്ളുക." ഇസ്രായേൽജനം കനാൻദേശം കീഴടക്കി അവിടെ സ്ഥിരവാസം തുടങ്ങിയശേഷവും അവർ ദൈവത്തെ മറന്നു് വിഗ്രഹാരാധനയിൽ നിപതിച്ച വേളകളിലൊക്കെയും

സമീപസ്ഥരായ രാജാക്കന്മാർ അവരെ തോല്പിച്ച് അടിമകളാക്കിയിരുന്നു. ഒരുദാഹരണം മാത്രം കാണിക്കാം. ന്യായാധിപന്മാരുടെ പുസ്തകം III 7-8-ൽ "അവർ കർത്താവിന്റെ മുൻപാകെ തിന്മ ചെയ്യുകയും, അവരുടെ ദൈവത്തെ മറന്നു, ബാലിനെയും അസ്സാറോത്തിനേയും സേവിക്കുകയും ചെയ്തു. ആകയാൽ കർത്താവ് ഇസ്രായേലിനോടു കോപിക്കയും മെസപ്പൊത്താമ്യായിലെ രാജാവായ കൂശാൻ റസാത്തേയിമിന്റെ കരങ്ങളിൽ അവരെ ഏല്പിക്കുകയും ചെയ്തു. അവർ എട്ടു വത്സരം അവനെ സേവിച്ചു." കൂടുതൽ ദൃഷ്ടാന്തങ്ങൾ ടി അദ്ധ്യായം 14, നാലാം അദ്ധ്യായം 1, 2, 3 മുതലായ വാക്യങ്ങളിൽ കാണാം. ഇസ്രായേൽ മക്കൾക്കു സ്വന്തം രാജാക്കന്മാർ ഉണ്ടായശേഷം അവർ സുദീർഘമായ അസ്സീറിയൻ അടിമത്തത്തിലും ബാബിലോണിയൻ അടിമത്തത്തിലുംപെട്ടു വളരെ കഷ്ടപ്പെടുകയും അന്യരെ സേവിക്കുകയും ചെയ്തിട്ടുണ്ട്. ഈവിധമായ ചരിത്രത്തോടു കൂടിയ യൂദന്മാർ ആകുന്നു ഞങ്ങൾ ഒരിക്കലും ആർക്കും ദാസന്മാർ ആയിരുന്നിട്ടില്ല എന്നു പറയുന്നത്. ചരിത്രവസ്തുതയുടെ കണികപോലും കണികാണാൻ ഇല്ലാത്ത ആ പ്രസ്താവന ദുരഹങ്കാരവിജൃംഭണം മാത്രമാണല്ലൊ.

ലോകവും അതിൽ ചെറുതും വലുതുമായുള്ള സമസ്തവും ദൈവമഹത്വത്തിനായിട്ടാണല്ലൊ സൃഷ്ടങ്ങളായിരിക്കുന്നത്. സുറിയാനിവേദപുസ്തകപ്രകാരം ദാവീദിന്റെ 89-ാം മസ്മോറായിലെ 12-മത്തെ വാക്യം സ്മരണാർഹമാണ്. അതു ഇങ്ങനെയാണ്. ܠܓܪܒܝܐ ܘܠܬܝܡܢܐ ܐܢܬ ܒܪܝܬ:

ܬܒܘܪ ܘܚܪܡܘܢ ܠܫܡܟ ܡܫܒܚܝܢ.

"ല്ലഗർബിയാ വൽസൈമനാ അത്ത് ബ്രൈത്ത്:

താബോർ ഉഹെർമ്മോൻ ലശ്മാക്ക് മ്മ്ശബ്ഹിൻ."– "വടക്കും തെക്കും നീ സൃഷ്ടിച്ചു. താബോറും ഹെർമ്മോനും നിന്റെ നാമത്തെയത്രെ സ്തുതിക്കുന്നത്." വിവിധങ്ങളും പരസ്പരവിരുദ്ധങ്ങളുമായി കാണപ്പെടുന്ന സൃഷ്ടങ്ങളുടെ ധർമ്മത്തെയാണ് ഈ വാക്യത്തിൽ രാജർഷിഹൃദയശ്രീ ചൂണ്ടിക്കാണിക്കുന്നതു് എന്ന് എന്റെ വിനീതബുദ്ധിയിൽ തോന്നുന്നു. ദിങ്മണ്ഡലത്തിൽ ദക്ഷിണോത്തരങ്ങൾ പരസ്പരവിരുദ്ധങ്ങളാണല്ലൊ. എന്നാൽ അവയെ സൃഷ്ടിച്ചതു് ദൈവമാണു; ദൈവനാമത്തെ പ്രകീർത്തിക്കാൻ അവ സൃഷ്ടിക്കപ്പെട്ടുമിരിക്കുന്നു. ഈ ആശയത്തെ താബോർ, ഹെർമ്മോൻ എന്ന ഗിരിശൃംഗങ്ങളുടെ ദൃഷ്ടാന്തത്താൽ ഉപരിവ്യക്തമാക്കുന്നു. ഈ രണ്ടുപർവ്വതങ്ങളും വി. പുസ്തകത്തിൽ വിശ്രുതങ്ങളത്രെ. പലസ്തീനായുടെ ഉത്തരഭാഗത്തു് നെടുനീളെ തെക്കുവടക്കായി കിടക്കുന്ന രണ്ടു പർവ്വതപംക്തികളാണ് ലെബനാൻ, ആൻറിലെബനാൻ എന്ന നാമത്തിൽ അറിയപ്പെടുന്നവ. ഇവയിൽ ആൻറിലെബനാന്റെ തെക്കേ അററത്തുള്ള ഒരു വൻകൊടുമുടിയാണ് ഹെർമ്മോൻ. ഇതിന്റെ ഉയരം മദ്ധ്യധരാണ്യാഴിയുടെ നിരപ്പിൽനിന്നും 9200 അടിയാണ്. ഇതു ഹിമാവൃതവുമത്രെ. ഇതുവത്സരവൃത്തം മുഴുവനും ഹിമാവൃതവുമത്രെ.

താബോറാകട്ടെ ഗലീലായിൽ എസ്ദ്രേലോൻ സമഭൂമിയുടെ ഉത്ത

രഭാഗത്തായി സ്ഥിതിചെയ്യുന്ന പർവ്വതപംക്തിയുടെ ഒരു ശൃംഗമാണ്. ഇതിന്റെ ഉയരം 1843 അടി മാത്രമാണ്. ക്രിസ്തു മറുരൂപപ്പെട്ടത് ഇതിന്റെ അഗ്രത്തിൽവെച്ചാകുന്നു എന്നാണ് ഐതിഹ്യം. ഈ പർവ്വതശൃംഗങ്ങൾ രണ്ടും വ്യത്യസ്ഥങ്ങളായ പർവ്വതപംക്തികളിൽ, വളരെ അകലത്തിൽ, വടക്കും തെക്കുമായിട്ടാണ് കിടക്കുന്നത്. ഉത്തരഭാഗത്ത്, തന്റെ ഉത്തമാംഗമായ ഉത്തുംഗശൃംഗത്തെ അംബരവീഥികളിലേക്കുയർത്തി ശുഭ്രവസ്ത്രശിരസ്ത്രാണാലംകൃതനായി നിലകൊള്ളുന്ന ഈ പർവ്വതരാക്ഷസനായ ഹെർമ്മോന്റെ മുമ്പിൽ ആകട്ടെ, ദക്ഷിണഭാഗത്തു നമ്രശിരസ്കയായി പതുങ്ങിക്കിടക്കുന്ന താബോർ ഒരു ക്ഷുദ്രശൃംഗം മാത്രമത്രെ. ഇങ്ങനെ വടക്കും തെക്കുമായി, വലുതും ചെറുതുമായി, ജഗദീശ്വരൻ സൃഷ്ടിച്ചുസ്ഥാപിച്ചിരിക്കുന്ന ഈ രണ്ടു ഗിരിശൃംഗങ്ങളുടെയും കർത്തവ്യം തങ്ങളുടെ കർത്താവിന്റെ നാമത്തെ അനവരതം പ്രകീർത്തിക്ക എന്നതായിരിക്കുന്നു. ഇതുപോലെതന്നെ വലിപ്പത്തിൽ രാക്ഷസസമാനമായിരിക്കുന്ന—ഹെർമ്മോനു തുല്യമായിരിക്കുന്ന— വടക്കുംഭാഗസമുദായവും, ഔപമ്യേന തുലോം ചെറിയ—താബോറിനു സദൃശമായിരിക്കുന്ന തെക്കുംഭാഗസമുദായവും ദൈവസൃഷ്ടങ്ങളായ വ്യക്തികളടങ്ങിയ സമൂഹങ്ങളത്രെ. അവ രണ്ടും ദൈവമഹത്വം എന്ന ഏകോദ്ദേശ്യത്താൽ പ്രേരിതങ്ങളാകുമെങ്കിൽ തീർച്ചയായും വൃത്ഥാഭിമാനം കൊള്ളുന്നതിനു വക കാണുകയില്ല. ഈയുള്ളവന്റെ ദൃഷ്ടിയിൽ സ്വന്ത കുലീനതാമാഹാത്മ്യങ്ങളെ ഹെർമ്മോന്റെ വലിപ്പത്തിൽ പർവ്വതീകരിച്ചു കാണിച്ച് കൊട്ടിഘോഷിക്കുന്നതിൽ ബദ്ധശ്രദ്ധരായിരിക്കുന്നത് തെക്കുംഭാഗരാണ് എന്നു പറയുന്നത് പക്ഷപാതപരമായ ദൃഷ്ടിദോഷമായി ആരും പരിഗണിക്കയില്ലെന്നു വിശ്വസിക്കുന്നു. ആകയാൽ മാന്യസഹോദരസമുദായമായ തെക്കുംഭാഗരോടുള്ള എന്റെ ഏക അഭ്യർത്ഥന അവരുടെ 'ക്നാനായോത്ഭവവാദം' അടിസ്ഥാനരഹിതമെന്നു ഗ്രഹിച്ച് അതിനെ സംത്യജിക്കണമെന്നു മാത്രമാണ്. എന്നാൽ ക്നാനായോത്ഭവവാദം പുലർത്തി ക്നാനുമായുള്ള ബന്ധത്തെ പാലിച്ചുപോകണമെന്നാണ് താല്പര്യമെങ്കിൽ "ക്നാൻ ശപിക്കപ്പെട്ടവനാകുന്നു; അവൻ തന്റെ സഹോദരന്മാർക്ക് അടിമകളുടെ അടിമയാകുന്നു" (സൃഷ്ടി 9– 25) എന്നും, "ഓ, ക്നാന്റെ സന്തതിയേ, നീ യൂദായുടെ സന്തതിയല്ല" (ദാനിയേൽ ദീർഘദർശി 13– 56) എന്നുമുള്ള വേദോക്തങ്ങളെ അനുസ്മരിക്കാതെയും അനുസ്മരിപ്പിക്കാതെയുമിരിപ്പാൻ ഈയുള്ളവർക്കു നിവൃത്തിയില്ലെന്നു സാദരം ഉൽബോധിപ്പിച്ചുകൊള്ളുന്നു.

# അദ്ധ്യായം 9.



## ഉപസംഹാരം.

1. ഫി. ചാഴികാടൻ 1939 ജൂൺ ലക്കം 'കർമ്മെലകുസുമ'ത്തിൽ "മാർത്തോമ്മാ ശ്ലീഹാ ഏശുക്രിസ്തുവിന്റെ സഹോദരനായിരുന്നു" എന്നു വരുത്താൻ ശ്രമിക്കുന്നതായ ഒരു ലേഖനം എഴുതിയിട്ടുള്ളതിനെപ്പറ്റി